

# മഹർഷി ദയാനന്ദസരസ്വതിയുടെ

# സത്യാർത്ഥപ്രകാശം

വിവ°കൻ: നരേന്ദ്രഭൂഷൺ







# സത്യാർത്ഥപ്രകാശം



—മൂലഗ്രന്ഥകാരൻ—

മഹർഷി ദയാനന്ദ സരസ്വതി

—തർജ്ജമ—

നരേന്ദ്രഭൂഷൺ



പ്രകാശനം:—

വൈദികസാഹിത്യ പരിഷത്ത്
ചെങ്ങന്നൂർ- 689 121



വിതരണം—:

നിത്യഭാരതി ബുക്ക്സ്
തപാൽപ്പെട്ടി 28, ചെങ്ങന്നൂർ, 689 121

വില

അറുപതു രൂപ

Religion & Philosophy

**Sathyartha Prakasam**
(Malayalam Translation)

Author:
**Maharshi Dayananda Saraswati**

Translator:
**Acharya Narendra Bhooshan**

Publishers:

**Vaidic Sahitya Parishad**
(Literary wing of Kerala Arya
Pratinidhi Sabha and Vedic Mission)
**Maharshi Dayananda Bhavan**
**Chengannur-689 121, Kerala**

First Edition in Volumes
July 1978
Second Edition (complete)
1987



Distributors:
**Nitya Bharathi Books**
**P. B. No. 28**
**Chengannur-689 121**
**Kerala**

**Price Rs. 60/-**

**C. M. (-1-3)con**

# സത്യാർത്ഥപ്രകാശം

## സമ്പൂർണ്ണ വാല്യത്തിന്റെ കഥ

1977-ൽ സത്യാർഥപ്രകാശത്തിന്റെ മലയാള തർജ്ജമ പ്രസാധനം ചെയ്യാൻ എല്ലാ ഒരുക്കങ്ങളും ഏതാണ്ട് പൂർത്തിയായതാണ്. ബഡ്ജറ്റും എസ്റ്റിമേറ്റും എല്ലാം തയ്യാറാക്കി വിലയും നിശ്ചയിച്ച് ഒരു പത്രത്തിൽ പ്രീ പബ്ലിക്കേഷൻ വ്യവസ്ഥ പരസ്യവും ചെയ്തു. വിപുലമായി പരസ്യം ചെയ്യാൻ ഇടയാവുന്നതിനു മുൻപ് വിഘ്നങ്ങൾ ഓരോന്നു വന്നുകൂടി. കടലാസിന്റെ വില കുത്തനെ വർധിച്ച് 37-ൽ നിന്ന് 87ലെത്തി. (ഇന്നത് 215 ആണെന്നതു വേറെ കാര്യം.) പരസ്യം ചെയ്യൽ നിർത്തി. പ്രീപബ്ലിക്കേഷൻ വ്യവസ്ഥയിൽ ചേർന്നവരുടെ എണ്ണം തുലോം തുച്ഛമായിരുന്നതു കൊണ്ട് ആ പരിപാടി നടന്നില്ല. പിന്നീട്, വാല്യങ്ങളായി പുറത്തിറക്കാൻ പരിശ്രമമാരംഭിച്ചു. അതും പൂർണ്ണവിജയത്തിൽ എത്തിയില്ല. പത്താം സമുല്ലാസം വരെ അച്ചടിച്ച് കെട്ടിവച്ചു. ആവശ്യക്കാർക്ക് അതിൽ കുറെ പ്രതികൾ വിറ്റു തീർക്കുകയും ചെയ്തു. എന്നാൽ പതിനൊന്നു മുതൽ പതിന്നാലുവരെയുള്ള നാലു സമുല്ലാസങ്ങൾ മാത്രം പുസ്തകത്തിന്റെ പകുതിയിലധികം വരും. അത് അച്ചടിക്കുന്നത് ചെലവേറിയതാണ്. കേരളത്തിൽ നിന്ന് ദാനം വാങ്ങി അച്ചടി നടത്താൻ എനിക്ക് ഒട്ടും താത്പര്യം തോന്നിയില്ല. അതിനു ശ്രമിച്ചാൽ നിഷ്പ്രയാസം നടക്കുന്ന ഒരു കാലഘട്ടം ഇതിനിടയിൽ ഉണ്ടായതുമാണ്. ശബരിമലയ്ക്കു പോകാൻ 'വ്രതം' നോറ്റിരിക്കെ, മകനെ കാവടിയെടുക്കാൻ വ്രതമാലയണിയിക്കുന്ന മാർക്സിസ്റ്റുകളിൽ നിന്നും, ചട്ടമ്പിസ്വാമികളെയും ശ്രീനാരായണഗുരുവിനെയും സാമുദായിക ഗുരുക്കന്മാരായി 'ദർശി'ക്കുന്നവരിൽ നിന്നും സത്യാർഥപ്രകാശത്തിനു ദാനം വാങ്ങുന്നത് ആത്മവഞ്ചനയിൽ കുറഞ്ഞതല്ലെന്നാണ് ഇപ്പോഴും എന്റെ വിശ്വാസം. ഇങ്ങനെ ഏഴെട്ടുകൊല്ലം കടന്നുപോയി. 1986 മാർച്ചിൽ ഹരിയാണയിൽ ചെന്നപ്പോൾ കർണാലിലെ ഡാക്ടർ ഓംപ്രകാശ് ഗുപ്തയുടെ വന്ദ്യ പിതാവ് ലഭ്രറാംജി സന്ദർഭവശാൽ മലയാളത്തിൽ സത്യാർഥപ്രകാശം എത്ര പതിപ്പായിട്ടുണ്ടെന്നു ചോദിച്ചു. ഇപ്പോൾ അരപ്പതിപ്പ് ഉണ്ടെന്ന് ഒട്ടു തമാശയായും ഒട്ടു നിരാശതയോടും ഞാൻ പറഞ്ഞു. ചില വ്യവസ്ഥകൾക്ക് വിധേയമായി ബാക്കികൂടി അച്ചടിക്കാൻ അദ്ദേഹം തുണയ്ക്കാമെന്നേറ്റു. അങ്ങനെയാണ് ഈ പതിപ്പ് പ്രസാധനം ചെയ്യുന്നതും നിത്യ

ഭാരതി ബുക്സ് ഉടലെടുത്തതും. സമയം കിട്ടിയതുകൊണ്ട് പതിനൊന്നാംസമുല്ലാസം മുതൽതിരുത്തികുറേക്കൂടിവെടിപ്പാക്കീട്ടുണ്ട്.

വൈദിക സാഹിത്യപരിഷത്ത് പ്രസാധനം ചെയ്യുന്ന ഈ പതിപ്പിൻെറ വിതരണവും വില്പനയും നിത്യഭാരതി ബുക്സിനാണ്. വൈദിക സാഹിത്യ പരിഷത്ത് തികച്ചും വൈദികമായ പുസ്തകങ്ങൾ മാത്രമേ പ്രസാധനം ചെയ്യുന്നുള്ളു. എന്നാൽ നിത്യഭാരതി ബുക്സ് മററു പ്രസാധനങ്ങൾക്കും ഒരുങ്ങുന്നുണ്ട്. സത്യാർത്ഥപ്രകാശത്തിൻെറ ഈ സമ്പൂർണ്ണ വാല്യത്തിൻെറ പ്രകാശനം ഞങ്ങൾക്ക് സന്തോഷപ്രദമാണ്. ഈ ഗ്രന്ഥ പ്രസാധനത്തിൻെറ എല്ലാ ചുമതലകളും ഏറെറടുത്തു നടത്താൻ കടമയുള്ളവർ ഇതിൻെറ ഏതാനും പ്രതി കമ്മീഷനോടെ വിലയ്ക്കെടുക്കുവാൻ സമ്മതിച്ചു. അവർക്ക് നന്ദി. പത്തുവർഷം മൂന്നാം വാല്യം ക്ഷമയോടെ കാത്തിരുന്നവരെ കൃതജ്ഞതയോടെ സ്മരിച്ചുകൊണ്ട് മററു ഭാഷകളിൽ ലക്ഷക്കണക്കിനു കോപ്പികൾ പ്രചരിച്ചിട്ടുള്ള സത്യാർത്ഥപ്രകാശത്തിൻെറ ഒരായിരം എണ്ണം മാത്രം മലയാളികൾക്കും കാഴ്ചവച്ചുകൊള്ളുന്നു.

ചെങ്ങന്നൂർ
12-4-1987

നരേന്ദ്രഭൂഷൺ

# സംക്ഷിപ്ത വിഷയവിവരം

# പരിഭാഷകന്റെ

# ആമുഖം

സത്യാർത്ഥപ്രകാശം എന്ന ഹിന്ദി ഗ്രന്ഥം ഞാൻ ആദ്യമായി കാണുന്നത് 1963 ലാണ്. ഹിന്ദിയിൽ രചിച്ച ഈ ഗ്രന്ഥത്തിന്റെ മഹിമയൊന്നും അന്നെനിക്കറിവില്ലായിരുന്നെന്നു മാത്രമല്ല, ഒരു തവണ വായിച്ചു കഴിഞ്ഞപ്പോഴം ഇതിന്റെ കർത്താവിനോട് തെല്ലൊരു വിരോധമാണ് തോന്നിയതും. രവിവാരപാഠശാലാ ശിക്ഷണം മൂലവും, വിവേകാനന്ദഭക്തയായ അമ്മയിൽ നിന്നു ലഭിച്ച അറിവിൽ നിന്നും (സ്വാമി വിവേകാനന്ദന്റെ പൂർവാശ്രമനാമം എനിക്കു ലഭിച്ചതും അമ്മ നിമിത്തമാണ്.) മററതൊരു കേരളീയ ഹിന്ദുവിനേയും പോലെ ഞാനും അദ്വൈത വേദാന്തമെന്ന ശാങ്കര മതം സർവാദരണീയവും സർവശ്രേഷ്ഠവും സർവോത്തമവുമായ മതതത്ത്വശാസ്ത്രമാണെന്ന അചഞ്ചല വിശ്വാസി ആയിരുന്നു. സത്യാർത്ഥപ്രകാശത്തിലാണ് ശ്രീശങ്കരന്റെ അദ്വൈതസിദ്ധാന്ത വിമർശനം ആദ്യമായി വായിച്ചത്. ശാങ്കരസിദ്ധാന്തഖണ്ഡനമോ? അസഹ്യമായി തോന്നിയെങ്കിലും തുടർന്നു വായിച്ചു.

നീരസം ഉള്ളിൽ വച്ചു കൊണ്ട്, സമചിത്തതയോടു കൂടി ഗുരുകുല വിദ്യാഭ്യാസം തുടർന്ന കാലത്തിനിടയ്ക്ക് സത്യാർത്ഥപ്രകാശം ഏതാണ്ട് ഹൃദിസ്ഥമായിക്കഴിഞ്ഞിരുന്നു. പ്രാചീന വൈദിക ധർമ്മത്തിന്റെ ശ്രേഷ്ഠതയും, അതിൽ നിന്നു ഭാരതീയർക്കു വന്ന വിച്യുതി വരുത്തിക്കൂട്ടിയ അധഃപതനവും എന്താണെന്നു ഗ്രഹിച്ചതിൽ പിന്നെയാണ് 'സത്യാർത്ഥപ്രകാശ' ത്തിന്റെ ഉള്ളടക്കം മനസിലായത്. ആ അധഃപതനത്തിൽ നിന്നു കരകയററുവാൻ യത്നിച്ചവരിൽ ഒന്നാമൻ ശ്രീ ശങ്കരാചാര്യരായിരുന്നെന്നും, അദ്ദേഹം തുടങ്ങി

വച്ച പ്രയത്നത്തിൻെറ ആന്തരാർത്ഥം മനസിലാക്കാതെ അദ്ദേഹത്തിൻെറ ജൈനശിഷ്യന്മാർ അവരുടെ ഹിതത്തിനൊത്ത് ശ്രീ ശങ്കരനെ വ്യാഖ്യാനിക്കുകയാണുണ്ടായതെന്നും മനസിലാക്കുവാൻ ശ്രമിക്കുന്നത് സുകരകൃത്യമല്ല. എന്തിനു പറയുന്നു! അദ്വൈതവാദിയായ ശ്രീശങ്കരൻെറ ജീവിതത്തിൽ അദ്ദേഹം ചെയ്തിട്ടില്ലാത്തതും പ്രകൃതി നിയമങ്ങൾക്കു നിരക്കാത്തതുമായ പച്ച വാഴത്തട കൊണ്ട് മാതാവിൻെറ ശവദാഹം നടത്തൽ, മുതലപിടിത്തം, കൂടുവിട്ടു കൂടുമാററി ഗാർഹസ്ഥ്യജ്ഞാനമുണ്ടാക്കൽ മുതലായവയ്ക്കാണ് അദ്ദേഹത്തിൻെറ തത്വശാസ്ത്രത്തെക്കാൾ ബഹുമതി ലഭിച്ചത്! എന്നിട്ടോ? അദ്ദേഹത്തിൻെറ കാലമേതെന്നു പോലും ഇന്നു തർക്കവിഷയമാണ് അന്ധവിശ്വാസികളുടെ ഇടയിൽ തത്വജ്ഞാനി ജനിച്ചാലും അദ്ദേഹത്തിനെ അവർ കൂത്താടി (ഇന്ദ്രജാല-സർക്കസുകാരൻ) യാക്കും.

മഹർഷി ദയാനന്ദ സരസ്വതി മാനവ ധർമാധിഷ്ഠാനമായ വേദങ്ങളെ യുക്തമായ സ്ഥാനത്തു പ്രതിഷ്ഠിയ്ക്കുവാനും വൈദികധർമത്തെ സാർവലൗകിക ധർമമാക്കുവാനും യത്നിച്ചു. ആ യത്നം തുടങ്ങിയിട്ട് ഒരു ശതാബ്ദം കഴിഞ്ഞതേയുള്ളു. ദയാനന്ദ ശിഷ്യരുടെ ഒന്നാമത്തെ തലമുറ, അദ്ദേഹം പറഞ്ഞതെന്തെന്ന് മനസിലാക്കിയോ അല്ലാതെയോ ത്യാഗബുദ്ധിയോടെ പ്രയത്നിച്ച്, വൈദികധർമപുനസ്ഥാപനത്തിൻെറ അടിത്തറയിട്ടു. അവരിൽ സ്വാമി ശ്രദ്ധാനന്ദൻ, ലാലാ ലാജ്പത്റായ് എന്നീ പേരുകൾ വിദ്യഭ്യാസമുള്ള കേരളീയർക്ക് അപരിചിതമല്ല. പക്ഷേ, ഭാരതവിഭജനം, സ്വാതന്ത്ര്യ ലബ്ധി മുതലായ സംഭവങ്ങളെത്തുടർന്നു പത്തൊമ്പതാം നൂററാണ്ടിലാരംഭിച്ച നവീകരണ പ്രസ്ഥാനങ്ങളുടെയെല്ലാം പ്രവർത്തനം മന്ദീഭവിച്ചു. ബ്രഹ്മസമാജം, തിയോസഫിക്കൽ സൊസൈററി, തുടങ്ങിയ പ്രസ്ഥാനങ്ങൾ സ്വയംകൃതാർത്ഥങ്ങളായി പ്രവർത്തനത്തെ മന്ദീഭവിപ്പിച്ചു. വൈദിക ധർമ പ്രചാരണമെന്ന ലക്ഷ്യം മാത്രം നേടുവാൻ യത്നിച്ചിരുന്ന ആര്യസമാജമാകട്ടെ, സങ്കുചിത ബുദ്ധികളും പദലോലുപരുമായവർ നേതൃസ്ഥാനത്തു കടന്നുകൂടിയതിനോടു കൂടി ചെയ്യേണ്ടതൊന്നും ചെയ്യാതെ കക്ഷി

രാഷ്ട്രീയത്തിന്റെ സമ്മർദ്ദത്തിൽ പെട്ടു നാശത്തെ അഭിമുഖീകരിക്കുകയാണ്. ദൂരവീക്ഷണവും, ധർമസ്നേഹവും, കൂർമബുദ്ധിയും ഉള്ളയാളുകൾ യഥായോഗ്യം പ്രയത്നിച്ചിരുന്നുവെങ്കിൽ, ദയാനന്ദമഹർഷിയുടെ സ്വപ്നം സാക്ഷാൽക്കരിക്കാൻ കഴിഞ്ഞേനെ. എന്തായിരുന്നു അദ്ദേഹം സ്വപ്നം കണ്ടത്? ഒരു ഉദാഹരണം പറയാം. ഏകേശ്വരവാദത്തിൽ വിശ്വസിക്കുന്ന അന്ധവിശ്വാസ വിമുക്തമായ മാനവ സമുദായം രൂപം കൊള്ളണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. പക്ഷേ സംഭവിച്ചത് മറിച്ചാണ്. ഈശ്വരവിശ്വാസികൾ പൊതുവേ അന്ധവിശ്വാസങ്ങളിൽ അടിയുറച്ചു നിന്നു. പുതിയ പുതിയ ദൈവങ്ങൾ അവതരിച്ചു. ഞാൻ ദൈവമാണെന്നു പറയുന്ന സാധാരണ മനുഷ്യരെ ആരാധിക്കുവാനും കൊണ്ടാടുവാനും സമൂഹത്തിലെ ഉന്നത വിഭാഗത്തിൽ പെട്ടവർ തിടുക്കം കൂട്ടി. അല്പം ചിന്താശീലവും യുക്തി വിചാരവുമുള്ളവർ നിരീശ്വര വാദത്തിലേക്കും ഭൗതികവാദത്തിലേക്കും തിരിഞ്ഞു. ഈ വിരുദ്ധ ധ്രുവങ്ങളിൽ പെടാത്ത യുക്തിയുക്തവും ശാസ്ത്രീയവുമായ ആചാരാനുഷ്ഠാനങ്ങൾ സ്വായത്തമാക്കിയ ഉണർവും ശ്രേഷ്ഠതയുമുള്ള മാനവ സമൂഹത്തിന്റെ ഉത്ഥാനമാണ് മഹർഷി ദയാനന്ദൻ ആഗ്രഹിച്ചത്. വിദ്യാഭ്യാസവും പുരോഗമന വാഞ്ഛയുമുള്ളവരാണ് കേരളീയരെന്നു സർവത്ര പ്രസിദ്ധമാണ്. പക്ഷേ, പത്തൊമ്പതാം നൂററാണ്ടിൽ മത–സാമൂഹ്യ മണ്ഡലങ്ങളിൽ വലിയ കോളിളക്കങ്ങളും വിചാരവിപ്ലവവും ഉണ്ടാക്കിയ സത്യാർത്ഥപ്രകാശത്തിനെപ്പററി കേട്ടിട്ടുള്ളവരുടെ എണ്ണം പുതിയ തലമുറയിൽ തുലോം തുച്ഛമാണ്. ഇതിനും കാരണമുണ്ട്. സത്യാർത്ഥപ്രകാശത്തിന്റെ ശൈലി വഴുവഴുക്കനെല്ല. ഖണ്ഡന മണ്ഡനത്തിന്റെ സവിശേഷതയായ കുറിക്കുകൊള്ളുന്ന കൂർത്തു മൂർച്ചയേറിച്ച പദപ്രയോഗവും വാക്യരചനയുമാണ് മഹർഷി ഉപയോഗിച്ചിരിക്കുന്നത്. ഈ കടുത്ത ശൈലിയുടെ ഭാവത്തിനും അർത്ഥത്തിനും കോട്ടംവരാതെ മലയാളത്തിനു യോജിച്ച തരത്തിൽ ഹിന്ദിയിൽ നിന്ന് അനായാസേന തർജ്ജുമ ചെയ്യുവാൻ സാധ്യമല്ല. കീർത്തിയോ പണമോ ലഭിക്കാത്ത ഈ വൈതരണീതരണത്തിന് സത്യപക്ഷപാതികളായ

വിദ്വാന്മാർ ശ്രമിയ്ക്കാതിരുന്നതിൽ ആരെയും കുററപ്പെടുത്തി യിട്ടു കാര്യമില്ല. 1933 ൽ ബ്രഹ്മചാരി ലക്ഷ്മണൻ സത്യാർത്ഥപ്രകാശം മലയാളത്തിൽ വിവർത്തനം ചെയ്തിട്ടുണ്ട്. സദുദ്ദേശത്തോടെ അദ്ദേഹം ചെയ്ത വിവർത്തനത്തിൻെറ ഒരു മാതൃക നോക്കുക:-

പ്രശ്നം:— പുനർവിവാഹം ചെയ്യുന്നതിൽ എന്തു ദോഷമാണുള്ളത്?

ഉത്തരം:— ഒന്നാമത് സ്ത്രീപുരുഷന്മാർക്ക് പരസ്പരമുള്ള പ്രേമത്തിന് കുറവുവരുമെന്നുള്ളതാകുന്നു. എന്തെന്നാൽ തോന്നുമ്പോഴെല്ലാം പുരുഷൻ സ്ത്രീയേയും സ്ത്രീ പുരുഷനേയും ഉപേക്ഷിച്ച് വേറെ വല്ലവരുമായി സംബന്ധം ചെയ്യുന്നതാണ്. രണ്ടാമത്തേത്, ഭാര്യ മരിച്ചിട്ടുള്ള പുരുഷൻ വേറൊരു സ്ത്രീയെ വേൾക്കാനും ഭർത്താവു മരിച്ചിട്ടുള്ള സ്ത്രീ വേറൊരുവനെ വരിക്കുവാനും ആഗ്രഹിക്കുന്ന സമയത്ത് ആദ്യത്തെ ഭാര്യയുടെയും ഭർത്താവിൻെറയും സ്വത്തുക്കളെ കൈവശപ്പെടുത്തിക്കൊണ്ടു പോകുവാൻ ശ്രമിക്കുകയും അതു നിമിത്തം അവരുടെ തറവാട്ടുകാരുമായി തമ്മിൽ തല്ലുവാനിട വരികയും ചെയ്യുമെന്നുള്ളതാകുന്നു. മൂന്നാമത്തേത് നാമചിഹ്നങ്ങൾ—പേരും അടയാളവും— പോലും ശേഷിക്കാത്ത വിധത്തിൽ അനേകം നല്ല തറവാടുകൾ മുടിഞ്ഞു പോവുകയും അവരുടെ മുതൽ മുഴുവനും ചിന്നിച്ചിതറി പോവുകയും ചെയ്യുമെന്നുള്ളതാകുന്നു. നാലാമത്തേത്, പാതിവ്രത്യവും ഏകപത്നീവ്രതവും നശിച്ചു നാമാവശേഷമായി തീരുമെന്നുള്ളതാകുന്നു. ഇങ്ങനെ തുടങ്ങിയുള്ള പല ദോഷങ്ങളുമുള്ളതു കൊണ്ട് ദ്വിജാതികളുടെ ഇടയിൽ—വിപ്രക്ഷത്രിയ വൈശ്യന്മാരുടെ ഇടയിൽ— പുനർവിവിവാഹവും ബഹുവിവാഹവും ഒരിക്കലും ആശാസ്യമായിട്ടുള്ളതല്ല.''

ഈ പുസ്തകത്തിൻെറ 180 - 181 പേജുകളിൽ ഈ ഭാഗം കാണാം. തർജ്ജുമകളുടെ അന്തരമെന്തെന്ന് അനുവാചകർക്ക് വേഗം ബോധിക്കുമെന്നതിനാൽ, ഈ പുതിയ തർജ്ജുമയുടെ ആവശ്യകതയെപ്പററി വിസ്തരിക്കുന്നില്ല. കൂടാതെ ആവശ്യ

മായ ടിപ്പണികൾ കൂടി ഈ പതിപ്പിൽ എഴുതിച്ചേർത്തിട്ടുണ്ട്.

സത്യാർത്ഥപ്രകാശം വായിക്കുമ്പോൾ, പക്ഷപാതരാഹിത്യം, സത്യാന്വേഷണവ്യഗ്രത, എന്നിവ കൂടിയേ കഴിയൂ. ഏതെങ്കിലും ഒരു അധ്യായമോ ഒരു ഭാഗമോ വായിച്ചതിൽ നിന്നുളവാകുന്ന അഭിപ്രായം മാററി വച്ചിട്ട്, സമ്പൂർണാധ്യയനത്തിനു ശേഷം അഭിപ്രായം രൂപീകരിക്കുവാൻ ശ്രമിക്കുന്നതാണ് ഉചിതമെന്ന് സ്വാനുഭവത്തിൽ നിന്നു പറഞ്ഞു കൊള്ളുന്നു.

ഇപ്പോൾ ഈ വിധത്തിലെങ്കിലും ഈ പുസ്തകം പ്രസിദ്ധീകരിക്കുവാൻ കഴിഞ്ഞത് ഈശ്വരാനുഗ്രഹം എന്നേ പറയേണ്ടൂ. അത്രയേറെ വിഘ്നങ്ങൾ അതിജീവിച്ചാണ് ഈ പുസ്തകംവെളിച്ചം കാണുന്നത്. ഒരു വാല്യമായി പ്രസിദ്ധീകരിക്കുവാൻ ആവശ്യമായ സജ്ജീകരണങ്ങൾ ഞങ്ങളുടെ അച്ചടിശാലയ്ക്കില്ല. അതിനാൽ മൂന്നു വാല്യങ്ങളായി പ്രസിദ്ധീകരിക്കുവാനേ നിർവാഹമുള്ളു, അടുത്തപതിപ്പ് ആവശ്യമായി വരുന്ന പക്ഷം ഒരു വാല്യമായി പ്രസിദ്ധപ്പെടുത്താൻ കഴിഞ്ഞേക്കും.

വിഷയവിവരം, പരിശിഷ്ട ഭാഗങ്ങൾ മുതലായവ മൂന്നാം വാല്യത്തിന്റെ അന്തിമഭാഗത്തു ചേർത്തു കൊള്ളാം. മലയാളത്തിലെ അക്ഷരവിന്യാസത്തിൽ ചില ഭേദങ്ങൾ വരുത്തിയിട്ടുള്ളത് (ഉദാ:- ധർമം, കർമം, അർഥം, സാധ്യത ഇത്യാദി) രുചിക്കാത്തവരോട് ക്ഷമാപണപൂർവം, ഈ ഗ്രന്ഥം സജ്ജനങ്ങളുടെ പക്കൽ ഏല്പിയ്ക്കുന്നു.

നരേന്ദ്രഭൂഷൺ

ദയാനന്ദഭവനം
ചെങ്ങന്നൂർ
1-5-1978

### സത്യാർത്ഥപ്രകാശം രണ്ടാം പതിപ്പിന് മഹർഷി ദയാനന്ദ സരസ്വതി എഴുതിയ മുഖവുര

...ഓം...

**സച്ചിദാനന്ദേശ്വരായ നമോ നമഃ**

# ഭൂമിക

സത്യാർത്ഥപ്രകാശമെന്ന ഈ ഗ്രന്ഥം എഴുതിയപ്പോഴും അതിനുമുമ്പും അധ്യയനാധ്യാപനത്തിനും സംഭാഷണത്തിനും സംസ്കൃതം മാത്രം ഉപയോഗിച്ചുവന്നതിനാലും, മാതൃഭാഷ ഗുജറാത്തിയായിരുന്നതിനാലും എനിക്ക് ഈ ഭാഷയിൽ (ഹിന്ദിയിൽ) വിശേഷ പരിജ്ഞാനം ഇല്ലായിരുന്നു. ഇപ്പോൾ ഭാഷ സംസാരിക്കാനും എഴുതാനും വശമായി. അതിനാൽ ഈ ഗ്രന്ഥം ഭാഷാവ്യാകരണമനുസരിച്ച് തിരുത്തി രണ്ടാമത് അച്ചടിപ്പിച്ചതാണ്. അങ്ങിങ്ങ് പദപ്രയോഗം, വാക്യരചന, എന്നിവ മാററാതെ തിരുത്തൽ അസാധ്യമായിരുന്ന ചില സ്ഥാനങ്ങളിൽ ഉചിതമായി അങ്ങനെ ചെയ്തിട്ടുണ്ട്. എന്നാൽ അർത്ഥവ്യത്യാസം വരുത്തിയിട്ടില്ലെന്നു മാത്രമല്ല, വിശേഷാൽ ചിലത് എഴുതിച്ചേർത്തിട്ടുമുണ്ട്. ഒന്നാം പതിപ്പിൽ അങ്ങിങ്ങു വന്ന പ്രമാദങ്ങൾ പരിശോധിച്ചു തിരുത്തിയിരിക്കുന്നു.

ഈ ഗ്രന്ഥം പതിന്നാലു സമുല്ലാസങ്ങൾ അതായത് 14 ഭാഗങ്ങളായി രചിച്ചിരിക്കുന്നു. ഇതിൽ ആദ്യത്തെ പത്തു

സമുല്ലാസങ്ങരം പൂർവാർദ്ധത്തിലും, അടുത്ത നാലെണ്ണം ഉത്തരാർദ്ധത്തിലും പെടുന്നു.

ചില കാരണങ്ങളാൽ ഒന്നാം പതിപ്പിൽ അവസാനത്തെ രണ്ടു സമുല്ലാസങ്ങളും സ്വസിദ്ധാന്തവും അച്ചടിപ്പിയ്ക്കുവാൻ കഴിഞ്ഞില്ല. അവ ഈ പതിപ്പിൽ അച്ചടിച്ചിട്ടുണ്ട്.

1. ഒന്നാം സമുല്ലാസത്തിൽ ഈശ്വരൻെറ ഓങ്കാരാദി നാമങ്ങളുടെ വ്യാഖ്യാനം.

2. രണ്ടാം സമുല്ലാസത്തിൽ സന്താനശിക്ഷണം.

3. മൂന്നാം സമുല്ലാസത്തിൽ ബ്രഹ്മചര്യം, അധ്യയനാധ്യാപനവിധി, സത്യവും അസത്യവുമായ ഗ്രന്ഥങ്ങളുടെ പേര്, അധ്യയനാധ്യാപന രീതി.

4. നാലാം സമുല്ലാസത്തിൽ വിവാഹം, ഗൃഹസ്ഥാശ്രമം എന്നിവയുടെ വിവരണം.

5. അഞ്ചാംസമുല്ലാസത്തിൽ വാനപ്രസ്ഥം-സംന്യാസം എന്നീ ആശ്രമങ്ങളുടെ വിധി.

6. ആറാം സമുല്ലാസത്തിൽ രാജധർമം.

7. ഏഴാം സമുല്ലാസത്തിൽ വേദങ്ങരം ഈശ്വരൻ എന്നീ വിഷയങ്ങരം.

8. എട്ടാം സമുല്ലാസത്തിൽ ജഗത്തിൻെറ ഉത്പത്തി, സ്ഥിതി, പ്രളയം എന്നിവ.

9. ഒമ്പതാം സമുല്ലാസത്തിൽ വിദ്യ, അവിദ്യ, ബന്ധം, മോക്ഷം എന്നിവയുടെ വ്യാഖ്യാനം.

10. പത്താം സമുല്ലാസത്തിൽ ആചാരാനാചാരങ്ങരം, ഭക്ഷ്യാഭക്ഷ്യങ്ങരം എന്നിവയുടെ വ്യാഖ്യാനം.

11. പതിനൊന്നാം സമുല്ലാസത്തിൽ ആര്യാവർത്തത്തിലെ വിവിധ മതങ്ങളുടെ ഖണ്ഡനവും മണ്ഡനവും.

12. പന്ത്രണ്ടാം സമുല്ലാസത്തിൽ ചാർവാകം, ബൗദ്ധം, ജൈനം എന്നീ മത വിഷയങ്ങരം.

13. പതിമൂന്നാം സമുല്ലാസത്തിൽ ക്രിസ്തുമത വിഷയം.

14. പതിനാലാം സമുല്ലാസത്തിൽ മുസൽമാൻമാരുടെ മതത്തിന്റെ വിഷയം.

പതിന്നാലു സമുല്ലാസങ്ങളും കഴിഞ്ഞ് ആർഷ–സനാതന-വേദവിഹിത മതത്തിന്റെ വിശേഷ വ്യാഖ്യാനം എഴുതിയിട്ടുണ്ട്. അവയെ ഞാനും യഥാവത് ആദരിക്കുന്നു.

ഈ ഗ്രന്ഥം എഴുതിയതിന്റെ മുഖ്യമായ ഉദ്ദേശം സത്യത്തിന്റെ സത്യാർത്ഥം പ്രകാശിപ്പിക്കുകയാണ്. സത്യത്തിനെ സത്യമായും മിഥ്യയെ മിഥ്യയായും പ്രതിപാദിക്കുകയെന്നതാണ് സത്യാർത്ഥത്തിന്റെ പ്രകാശനമെന്നതിനർത്ഥം. സത്യത്തിനു പകരം അസത്യവും അസത്യത്തിനു പകരം സത്യത്തെയും പ്രകാശിപ്പിച്ചാൽ അതു സത്യമല്ല. ഒരു വസ്തു എങ്ങനെയോ അങ്ങനെ തന്നെ പറയുകയും, എഴുതുകയും, കൈക്കൊള്ളുകയും ചെയ്യുന്നതത്രേ 'സത്യം' എന്നു പറയുന്നത്. പക്ഷപാതക്കാരായ ആളുകൾ താന്താങ്ങളുടെ അസത്യത്തെ സത്യമാണെന്നും, എതിരാളികളുടെ സത്യത്തെപ്പോലും അസത്യമാണെന്നും സമർത്ഥിക്കുവാൻ ഉദ്യമിക്കുന്നു. തന്നിമിത്തം അവർക്ക് സത്യമായ മതത്തെ പ്രാപിക്കുവാൻ കഴിയുന്നില്ല. അതിനാൽ സത്യാസത്യങ്ങളുടെ സ്വരൂപത്തെ എല്ലാ മനുഷ്യരുടെയും മുമ്പാകെ സമർപ്പിക്കുകയെന്നത് ആപ്തരായ വിദ്വാന്മാരുടെ കർത്തവ്യമാണ്. പിന്നീട് അവരവരുടെ ഹിതാഹിതങ്ങൾ അറിഞ്ഞ്, സത്യാർത്ഥത്തെ ഗ്രഹിക്കുകയും അസത്യാർത്ഥത്തെ പരിത്യജിക്കുകയും ചെയ്ത് സദാ ആനന്ദത്തിൽ വർത്തിക്കട്ടെ.

മനുഷ്യാത്മാവിന് സത്യാസത്യങ്ങളെ വേർതിരിച്ചറിയുന്നതിനു കഴിവുണ്ടെങ്കിലും സ്വാർത്ഥസിദ്ധിക്കുവേണ്ടി ശാഠ്യം, ദുരാഗ്രഹം, അജ്ഞാനം മുതലായ ദോഷങ്ങളിലേക്കു ചായുന്നു. ഈ ഗ്രന്ഥത്തിൽ അത്തരം യാതൊരു കാര്യവും ഇല്ല. ആരുടെയെങ്കിലും മനസിനെ ദുഃഖിപ്പിക്കുന്നതിനോ ആർക്കെങ്കിലും ഹാനി വരുത്തുന്നതിനോ ഉദ്ദേശിച്ചിട്ടുമില്ല. സത്യാസത്യങ്ങളെ തിരിച്ചറിഞ്ഞ് സത്യത്തെ ഗ്രഹിച്ച് അസത്യത്തെ ത്യജിച്ച് മനുഷ്യവർഗം ഉന്നതിയും പ്രയോജനവും കൈവരുത്തണമെന്നു മാത്രമേ ഉദ്ദേശമുള്ളു. എന്തെന്നാൽ സത്യോപദേശമല്ലാതെ മററൊന്നും മനുഷ്യന്റെ ഉന്നതിക്കു കാരണമാകുന്നതല്ല.

ഈ ഗ്രന്ഥത്തിലെങ്ങാനും മറവികൊണ്ടോ, പരിശോധനയിലെ പാകപ്പിഴ കൊണ്ടോ വല്ല പിഴയും കുറവും പററിപ്പോയിട്ടുണ്ടെങ്കിൽ, അതിനെ അറിഞ്ഞ്, അറിയിക്കുന്ന പക്ഷം സത്യാനുസൃതമായി തിരുത്തുന്നതാണ്. പക്ഷപാതത്താൽ ആരാനും സംശയമോ, ഖണ്ഡന–മണ്ഡനങ്ങളോ ചെയ്യുന്ന പക്ഷം അതിനെ ഗൗനിക്കുന്നതേയല്ല. മനുഷ്യവർഗത്തിൻെറ ഹിതം ഇച്ഛിക്കുന്നവരാരെങ്കിലും ഇതേപ്പററി എന്തെങ്കിലും അറിയിച്ചാൽ അതു സത്യമെങ്കിൽ സ്വീകരിക്കുന്നതാണ്.

ഇക്കാലത്ത് അനേകം വിദ്വാന്മാർ വിവിധ മതക്കാരായുണ്ട്. അവർ പക്ഷപാതരഹിതരായി സാർവത്രിക സിദ്ധാന്തങ്ങളെ —സത്യവും സർവർക്കും അനുകൂലവുമായ സിദ്ധാന്തങ്ങളെ—സ്വീകരിക്കുകയും അന്യോന്യ വിരുദ്ധമായ കാര്യങ്ങളെ ത്യജിച്ച് സ്നേഹപൂർവം വർത്തിക്കുകയും ചെയ്യുന്ന പക്ഷം ലോകത്തിന് സമ്പൂർണക്ഷേമം കൈവരും, വിദ്വാന്മാരുടെ വിരോധം അവിദ്വാന്മാർക്കിടയിൽവിരോധം വളർത്തും. അത് വിവിധ ദുഃഖങ്ങൾക്കും സൗഖ്യഹാനിക്കും ഇടയാക്കും. സ്വാർത്ഥികൾ ഇഷ്ടപ്പെടുന്ന ഈ ഹാനി എല്ലാ മനുഷ്യരെയും ദുഃഖക്കടലിൽ മുക്കിക്കൊല്ലും.

സാർവജനീനമായ സുഖം ലക്ഷ്യമാക്കി പ്രയത്നിക്കുന്നവരെ എതിർക്കുവാൻ സ്വാർത്ഥികൾ സദാ തത്പരരായിരിക്കും. അവർ വിവിധ വിഘ്നങ്ങൾ ഉണ്ടാക്കുന്നു. എന്നാൽ ''സത്യമേവ ജയതേ നാനൃതം, സത്യേന പന്ഥാ വിതതേ ദേവയാനഃ''† അർത്ഥം:– ''സദാ സത്യം ജയിക്കും. അസത്യം തോൽക്കും, സത്യമാണ് വിദ്വാന്മാരുടെ മാർഗത്തെ വിസ്തൃതമാക്കുന്നത്''. ഈ ദൃഢനിശ്ചയത്തെ അവലംബിക്കുന്ന ആപ്തപുരുഷൻമാർ പരോപകാരം ചെയ്യുന്നതിൽ ഉദാസീനരായി സത്യാർത്ഥത്തിനെ പ്രകാശിപ്പിക്കുന്നതിൽ നിന്നു പിൻമാറുന്നില്ല.

''യത്തദഗ്രേ വിഷമിവ പരിണാമേ *f* മൃതോപമമ്'' എന്ന ഗീതാവചന‡ത്തിനർത്ഥം, ''മൂത്തവർ വാക്കും മുതുനെല്ലിക്കയും ആദ്യം കയ്ക്കും പിന്നെയിനിക്കും'' എന്നാണ്. വിദ്യ-ധർമം എന്നിവയുടെ പ്രാപ്തി ആ യത്നാരംഭത്തിൽ വിഷതുല്യവും പ്രാപ്തിക്കു ശേഷം അമൃതോപമവു

---

† മുണ്ഡകോപനിഷത്ത് 3. 1. 6. ‡ ഗീത. 18. 37.

മാണ്. ഇക്കാര്യം മനസിൽ വച്ചു കൊണ്ടാണ് ഞാൻ ഈ ഗ്രന്ഥം രചിച്ചത്. ശ്രോതാക്കളും അനുവാചകരും ആദ്യം സ്നേഹദൃഷ്ട്യാ നോക്കി, ഈ ഗ്രന്ഥത്തിലെ സത്യത്തിന്റെ സത്യതാല്പര്യം അറിഞ്ഞ് പിന്നീട് ഇഷ്ടം പോലെ ചെയ്യണം.

എല്ലാ മതങ്ങളിലും സത്യം സത്യമായ കാര്യങ്ങളുള്ളവയെ, അവ പരസ്പര വിരുദ്ധമല്ലായ്കയാൽ സ്വീകരിക്കുകയും മതമതാന്തരങ്ങളിൽ മിഥ്യയായവയെ ഖണ്ഡിക്കുകയും ചെയ്യുകയാണ് ഈ ഗ്രന്ഥത്തിന്റെ ഉദ്ദേശം. കൂടാതെ മതമതാന്തരങ്ങളിലെ ഗുപ്തവും പ്രകടവുമായ ദോഷങ്ങളെ വെളിവാക്കി വിദ്വാൻമാരും അവിദ്വാൻമാരുമായ എല്ലാ സാധാരണ മനുഷ്യരുടെയും മുമ്പാകെ വച്ചിരിക്കുന്നു. ഇതിനാൽ എല്ലാവർക്കും എല്ലാകാര്യങ്ങളും ചിന്തിച്ചും പഠിച്ചും അന്യോന്യം സ്നേഹപൂർവം, സത്യമായ അഭിപ്രായത്തെ സ്വീകരിയ്ക്കുവാൻ കഴിയണം.

ഞാൻ ആര്യാവർത്തത്തിൽ ജനിച്ചു വളർന്നു വസിക്കുന്നവനാണെങ്കിലും ഈ ദേശത്തിലെ മതമതാന്തരങ്ങളിൽ കാണുന്ന കള്ളത്തരങ്ങളെ പക്ഷപാതമില്ലാതെ യഥാതഥമായി വെളിവാക്കുന്നതു പോലെ ദൂരദേശസ്ഥമായവയോടും മത പരിഷ്കർത്താക്കളോടും പെരുമാറുന്നതാണ്. മനുഷ്യന്റെ ഉന്നതിയ്ക്കു വേണ്ടി സ്വന്തം ദേശക്കാരോടു പ്രവർത്തിയ്ക്കും വണ്ണം വിദേശികളോടും എല്ലാ നല്ലവരോടും പ്രവർത്തിയ്ക്കുന്നതാണുചിതം. ഇക്കാലത്തെ സ്വമതസ്തുതിയും മണ്ഡനവും ചെയ്ത് അന്യമതങ്ങളെ നിന്ദിച്ചും ഖണ്ഡിച്ചും തടുത്തു നിർത്തുന്നതിൽ തല്പരരായവരെപ്പോലെ ഞാനും ആരോടെങ്കിലും പക്ഷപാതത്തോടെ പെരുമാറുന്നത് മനുഷ്യത്വത്തിനു നിരക്കാത്തതാണ്. ബലവാനായ മൃഗം ദുർബല മൃഗത്തെ ഉപദ്രവിക്കുകയും കൊന്നുവീഴ്ത്തുകയും ചെയ്യുന്നതു പോലെ മനുഷ്യശരീരം പ്രാപിച്ചതിനു ശേഷവും മൃഗത്തെ പോലെ പെരുമാറുന്നത് മനുഷ്യസ്വഭാവത്തിനു യോജിച്ചതല്ല; മൃഗീയ വൃത്തിയാണത്. ദുർബലരെ രക്ഷിയ്ക്കുന്ന ബലവാനാണ് മനുഷ്യൻ. സ്വാർത്ഥപൂർത്തിയ്ക്കായി അന്യരെ ദ്രോഹിച്ചു കൊണ്ടിരിയ്ക്കുന്നവൻ, മൃഗങ്ങളുടെ മൂത്തജ്യേഷ്ഠനാണെന്നു മനസിലാക്കണം.

ആര്യാവർത്തത്തിലെ മതങ്ങളെപ്പററി പതിനൊന്നാം സമുല്ലാസത്തിൽ സവിശേഷമായി പ്രതിപാദിച്ചിട്ടുണ്ട്.

ഈ സമുല്ലാസങ്ങളിൽ സത്യധർമ്മം വേദോക്തമാകയാൽ അവ എനിയ്ക്ക് സമാദരണീയമാണ്. പുതിയ പുരാണങ്ങളും തന്ത്രങ്ങളും മുതലായവയിൽ നിന്നെടുത്ത് ഖണ്ഡിച്ചിട്ടുള്ള കാര്യങ്ങളും ത്യാജ്യവുമാകുന്നു.

പന്ത്രണ്ടാം സമുല്ലാസത്തിൽ ചാർവാക മത സിദ്ധാന്തങ്ങളും എഴുതിയിട്ടുണ്ട്. ചാർവാകമതം ഇക്കാലത്ത് പ്രചാരമില്ലാത്തതാണെങ്കിലും നിരീശ്വരവാദം പോലുള്ള വിഷയങ്ങളിൽ ചാർവാകരും ബൗദ്ധ–ജൈനമതക്കാരുമായി അഭേദ്യബന്ധമുണ്ട്. മഹാനാസ്തികരായ ചാർവാകരുടെ ചേഷ്ടകളെ തടയേണ്ടതാണ്. മിഥ്യയെ തടഞ്ഞില്ലെങ്കിൽ ലോകത്തിൽ വലിയ അനർത്ഥങ്ങളുണ്ടാകും. ചാർവാകമതം, ജൈന–ബൗദ്ധമതങ്ങളും എന്നിവയെപ്പററി പന്ത്രണ്ടാം സമുല്ലാസത്തിൽ സംക്ഷേപമായി എഴുതിയിരിക്കുന്നു. ബൗദ്ധ–ജൈനമതങ്ങൾക്ക് ചാർവാക മതവുമായി കുറച്ചു സാദൃശ്യവും കുറച്ച് വൈരുദ്ധ്യവും ഉണ്ട്. ജൈനമതവും ബൗദ്ധ–ചാർവാകമതങ്ങളുമായി കുറച്ചു സാദൃശ്യവും ഒട്ടു വൈരുദ്ധ്യവും ഉള്ളതിനാൽ ജൈനമതത്തെ ഭിന്നശാഖയായി ഗണിച്ചിരിക്കുന്നു. അവ തമ്മിലുള്ള വ്യത്യാസം പന്ത്രണ്ടാം സമുല്ലാസത്തിൽ പ്രദർശിപ്പിച്ചിട്ടുള്ളത് യഥായോഗ്യം മനസിലാക്കുക. അവ തമ്മിലുള്ള വൈരുദ്ധ്യങ്ങളും ബൗദ്ധജൈനമതങ്ങളുടെ വിഷയവും ആ സമുല്ലാസത്തിലുണ്ട്.

ബൗദ്ധരുടെ ദീപവംശം മുതലായ പ്രാചീന ഗ്രന്ഥങ്ങൾ, സർവദർശന സംഗ്രഹത്തിലെ ബൗദ്ധമതസംഗ്രഹം എന്നിവയിൽ നിന്നുമാണ് ബൗദ്ധമത സ്വരൂപം ഇതിലെഴുതിയിട്ടുള്ളത്. ജൈനരുടെ സിദ്ധാന്തഗ്രന്ഥങ്ങൾ താഴെപ്പറയുന്നവയാണ്:–

**I നാലുസൂത്രങ്ങൾ:**–1. ആവശ്യകസൂത്രം, 2. വിശേഷാവശ്യകസൂത്രം, 3. ദശവൈകാലികസൂത്രം 4. പാക്ഷികസൂത്രം.

**II പതിനൊന്ന് അംഗങ്ങൾ:**- 1. ആചാരാംഗസൂത്രം, 2. സുഗഡാംഗസൂത്രം, 3. ഥാണാംഗസൂത്രം, 4. സമവായാംഗസൂത്രം, 5. ഭഗവതീസൂത്രം, 6. ജ്ഞാനാധർമ്മകഥാസൂത്രം, 7. ഉപാസകദശാസൂത്രം, 8. അന്തഗഡദശാസൂത്രം, 8. അനുത്തരോപവായിസൂത്രം, 10. വിപാകസൂത്രം, 11. പ്രശ്നവ്യാകരണസൂത്രം.

**III പന്ത്രണ്ട് ഉപാംഗങ്ങൾ:-** 1. ഉപവായിസൂത്രം, 2. രായപസേനീസൂത്രം 3. ജീവാഭിഗമസൂത്രം, 4. പന്തവണ്ണാസൂത്രം, 5. ജംബുദ്വീപ പന്നതീ സൂത്രം, 6. ചന്ദപന്നതീ സൂത്രം, 7. സുരപന്നതീസൂത്രം, 8. നിരിയാബലീസൂത്രം, 9. കപ്പിയാസൂത്രം, 10 കപവഡീസയാസൂത്രം, 11. പൂപ്പിയാസൂത്രം, 12. പുപ്ഫചൂലിയാസൂത്രം.

**IV അഞ്ചുകല്പസൂത്രങ്ങൾ:-** 1. ഉത്തരാധ്യയനസൂത്രം, 2. നിശീഥസൂത്രം, 3. കല്പസൂത്രം, 4. വ്യവഹാരസൂത്രം, 5. ജീതകല്പസൂത്രം.

**V ആറു ഛേദങ്ങൾ:-** 1. മഹാനിശീഥബൃഹദ്വാചനാസൂത്രം, 2. മഹാനിശീഥലഘുവാചനാസൂത്രം, 3. മദ്ധ്യമവാചനാസൂത്രം, 4. പിണ്ഡനിരുക്തിസൂത്രം, 5. ഓഘനിരുക്തിസൂത്രം, 6. പര്യുഷണാസൂത്രം.

**VI പത്തുപയന്ന സൂത്രങ്ങൾ:-** 1. ചതുഃസ്സരണസൂത്രം, 2. പച്ചഖാണസുസൂത്രം, 3. തന്ദുലവൈയാലികസൂത്രം, 4. ഭക്തിപരിജ്ഞാനസൂത്രം, 5. മഹാപ്രത്യാഖ്യാനസൂത്രം 6. ചംദാവിജയസൂത്രം, 7. ഗണീവിജയസൂത്രം, 8. മരണസമാധിസൂത്രം, 9. ദേവേന്ദ്രസ്തമനസൂത്രം, 10 സംസാരസൂത്രം (ഇതുപോലെ നന്ദീസൂത്രവും യോഗോദ്ധാരസൂത്രവും പ്രമാണങ്ങളായി ഗണിക്കുന്നുണ്ട്)

**VII അഞ്ച് പഞ്ചാംഗങ്ങൾ:-** 1. മുൻപറഞ്ഞ ഗ്രന്ഥങ്ങളുടെയെല്ലാം ടീകകൾ, 2. നിരുക്തി, 3. ചൂർണി, 4. ഭാഷ്യം, എന്നിവയും 5. മൂലഗ്രന്ഥങ്ങളുമാണ് പഞ്ചാംഗങ്ങൾ.

ഈ പഞ്ചാംഗങ്ങളിൽ ഡുംഢിയാ വർഗക്കാർ അവയവങ്ങളെ പ്രമാണമായി സ്വീകരിക്കുന്നില്ല. കൂടാതെ ജൈനർ അംഗീകരിക്കുന്ന അനേകം ഗ്രന്ഥങ്ങളുണ്ട്. ഇവരുടെ മതത്തെപ്പററി പന്ത്രണ്ടാം സമുല്ലാസത്തിൽ കൊടുത്തിട്ടുള്ള വിശേഷവിവരണം നോക്കുക. ജൈന ഗ്രന്ഥങ്ങളിൽ ലക്ഷക്കണക്കിനു പുനരുക്തി ദോഷമുണ്ട്. കൂടാതെ തങ്ങളുടെ ഗ്രന്ഥങ്ങൾ അന്യമതാനുയായികളുടെ കയ്യിൽ കിട്ടുകയോ അച്ചടിക്കുകയോ ചെയ്താൽ അപ്രാമാണികമാണവയെന്ന് ഇവർ പറയും. അതു ശരിയാവാൻ തരമില്ല. ഒരു ഗ്രന്ഥത്തെ ഒരു കൂട്ടർ അംഗീകരിക്കുകയും മററൊരു കൂട്ടർ തള്ളുകയും ചെയ്യുന്നതു കൊണ്ട് ആ ഗ്രന്ഥം ജൈനരുടെ പൊതുപ്രമാണമല്ലെന്നു വരുന്നില്ല. ജൈനരാരും ഒരിക്കലും ഒരു

ഗ്രന്ഥം പ്രമാണമായി കരുതിയിട്ടില്ലെങ്കിൽ അത് അപ്രാമാണികമാണ്. എന്നാൽ ഒരു ജൈനനെങ്കിലും അംഗീകരിക്കാത്ത ഒരു ഗ്രന്ഥവും ജൈനർക്കിടയിലില്ല. ഒരാളംഗീകരിക്കുന്ന ഗ്രന്ഥത്തിലെ ഭാഗങ്ങളുടെ ഖണ്ഡനമണ്ഡനങ്ങൾ അയാളെ ബാധിക്കുന്നതാണ്. താന്താങ്ങൾ അംഗീകരിച്ച ഗ്രന്ഥങ്ങളെ പോലും പ്രസംഗത്തിലും, വാദപ്രതിപാദത്തിലും സ്വീകരിക്കാത്ത ചിലരുണ്ട്. അതിനാൽ ജൈനന്മാർ തങ്ങളുടെ ഗ്രന്ഥങ്ങളെ മറച്ചു വെക്കുന്നു. അന്യർക്ക് കൊടുക്കുകയോ, അന്യരെ കേൾപ്പിക്കുകയോ, പഠിപ്പിക്കുകയോ ഇല്ല. അവ അസംഭാവ്യങ്ങളായ കാര്യങ്ങളുടെ കലവറയാണെന്നതത്രേ കാരണം. അവയ്ക്കുത്തരം പറയുവാൻ ജൈനർക്കും അസാദ്ധ്യമാണ്. കള്ളത്തരത്തെ വെടിയുകയാണ് ശരിയുത്തരം.

പതിമൂന്നാമത്തെ സമുല്ലാസത്തിൽ ക്രിസ്ത്യമത കാര്യങ്ങളാണ്. കൃസ്ത്യാനികൾ ബൈബിളിനെയാണ് ധർമപുസ്തകമായി ഗണിക്കുന്നത്. അവരെപ്പററി വിസ്തരിച്ചെഴുതിയിട്ടുള്ളത് ആ സമുല്ലാസത്തിൽ നിന്നു മനസിലാക്കാം. പതിനാലാമത്തെ സമുല്ലാസത്തിൽ മുസൽമാന്മാരുടെ മതത്തെപ്പററിയാണ് എഴുതിയിട്ടുള്ളത്. അവർ ഖുറാനെ മൂലഗ്രന്ഥമായി ഗണിക്കുന്നു. ഇവരെപ്പററിയുള്ള വിശേഷവിവരണത്തിന് 14-ാം സമുല്ലാസം നോക്കുക. തുടർന്ന് വൈദികമതത്തെപ്പററി എഴുതിയിട്ടുണ്ട്.

ഗ്രന്ഥകർത്താവിൻെറ താല്പര്യത്തിനു വിരുദ്ധമായ മനോഭാവത്തോടു കൂടി ഈ ഗ്രന്ഥം വായിക്കുന്നവർക്ക് ഇതിലെ അഭിപ്രായം ഒട്ടും അറിവാകുന്നതല്ല. എന്തെന്നാൽ വാക്യാർത്ഥബോധത്തിന് ആകാംക്ഷ, യോഗ്യത, ആസക്തി, താല്പര്യം എന്നിങ്ങനെ നാലു കാരണങ്ങളുണ്ട്. ഇവ നാലിലും ശ്രദ്ധിച്ച് ഗ്രന്ഥപാരായണം ചെയ്യുന്നയാളിനു മാത്രമേ ഗ്രന്ഥാഭിപ്രായം മനസിലാവുകയുള്ളു. ഏതെങ്കിലും വിഷയത്തിൽ വക്താവിനും വാക്യത്തിലുള്ള പദങ്ങൾക്കും പരസ്പരം ഉണ്ടാകുന്നത് **'ആകാംക്ഷ'**. എന്തു കൊണ്ട് ഒന്നു സംഭവിക്കുമോ അത് **'യോഗ്യത'** ഉദാ:- വെള്ളം കൊണ്ട് നനയ്ക്കുന്നു. ഏതു പദങ്ങൾക്കു തമ്മിൽ ബന്ധമുണ്ടോ അവയെ ഇടവിടാതെ ഉച്ചരിക്കുകയും, എഴുതുകയും ചെയ്യുന്നതിനെ **'ആസക്തി'** എന്നു പറയുന്നു. എന്തിനെ ബോധിപ്പിക്കാൻ പറയുകയും എഴുതുകയും ചെയ്യുന്നുവോ അതുമായി ആ ശബ്ദത്തെ ബന്ധിപ്പിയ്ക്കുന്നതിന് **'താത്പര്യം'** എന്നു പറയുന്നു. ശഠരും ദുരാഗ്രഹിക

ളുമായവരും, വിവിധ മതസ്ഥരും വക്താവിൻെറ അഭിപ്രായത്തിന് വിരുദ്ധമായ അർത്ഥം മെനയുന്നു. മതാന്ധത നിമിത്തം അവരുടെ ബുദ്ധി ഇരുട്ടിലാണ്ടു നശിക്കുന്നതാണ് ഇതിനു കാരണം. അതിനാൽ പുരാണങ്ങൾ ജൈന ഗ്രന്ഥങ്ങൾ, ബൈബിൾ, ഖുറാൻ എന്നിവയെ ദോഷദൃഷ്ടി വെടിഞ്ഞ് പരിശോധിച്ച് അവയിലുള്ള ഗുണങ്ങളെ ഗ്രഹിച്ചും, ദോഷങ്ങളെ ത്യജിച്ചും, മനുഷ്യരുടെ ഉന്നതിയ്ക്കായി ഞാൻ പ്രയത്നിക്കുന്നതു പോലെ എല്ലാവരും പ്രവർത്തിക്കുന്നത് ഉചിതമായിരിക്കും. ഈ പറഞ്ഞ മതങ്ങളിലെ ദോഷങ്ങളിൽ ഏതാനും മാത്രം ചൂണ്ടിക്കാണിക്കുന്നു. അവ മാത്രം പരിശോധിയ്ക്കുന്നവർക്ക്, സത്യാസത്യനിർണയം ചെയ്‌വാനും സത്യഗ്രഹണം, അസത്യത്യാഗം, എന്നിവ ചെയ്‌വാനും ചെയ്യിക്കാനും കഴിയും. തെററിദ്ധരിപ്പിച്ച് പരസ്പര വിരോധമുണ്ടാക്കി തമ്മിൽ തല്ലിയ്ക്കുന്നത് വിദ്വാന്മാർക്കു ചേർന്ന സ്വഭാവമല്ല. ഈ ഗ്രന്ഥം വായിച്ച് അറിവില്ലാത്തവർ തെററിദ്ധരിക്കാനിടയുണ്ടെങ്കിലും ബുദ്ധിമാൻമാർ ഇതിൻെറ അർത്ഥം യഥായോഗ്യം ഗ്രഹിക്കാതിരിക്കുകയില്ലെന്നതിനാൽ എൻെറ പ്രയത്നം സഫലമാണെന്നു വിശ്വസിച്ചു കൊണ്ട്, എൻെറ അഭിപ്രായങ്ങളെ സകല സജ്ജനസമക്ഷം സമർപ്പിയ്ക്കുന്നു. അവർ ഇതു കണ്ടും കാട്ടിയും എൻെറ പരിശ്രമത്തെ സഫലമാക്കട്ടെ. ഇവ്വിധം പക്ഷപാതമില്ലാതെ സത്യാർത്ഥത്തെ പ്രകാശിപ്പിയ്ക്കുന്നത് എൻെറയെന്നവണ്ണം ഇതര മഹത്തുക്കളുടെയും മുഖ്യകടമയാണ്. സർവാത്മാവും, സർവാന്തര്യാമിയും, സച്ചിദാനന്ദസ്വരൂപനുമായ പരമാത്മാവ് കൃപചെയ്ത് എൻെറ ഈ ആശയങ്ങളെ വിസ്തൃതവും അനശ്വരവുമാക്കീടട്ടെ.

ബുദ്ധിമദ്വരശിരോമണികളോട് ഇതിലേറെ
വിസ്തരിക്കേണ്ടതില്ല.

**...ഭൂമിക സമാപ്തം...**

(സ്വാമി) ദയാനന്ദ സരസ്വതി

സ്ഥാനം-ഉദയപൂർ റാണായുടെ
രാജധാനി.
വിക്രമാബ്ദം 1939 ഭാദ്രപദമാസം
വെളുത്തപക്ഷം.



श्रीमान् लभूरामजी गुप्ता

अनुव्रतः पितुः पुत्रः



डा. ओम्प्रकाश जी गुप्त, तथा
श्रीमती यशगुप्त
सत्यार्थप्रकाश का इस संस्करण का
प्रकाशन करना इन महर्षी भक्तों की
सहायता के बिना कदापि असंभव था।
( मलयालम् भूमिका में इसका संक्षिप्त विवरण हैं।)

सत्यार्थ प्रकाश केलिए
महात्मा श्री प्रेम प्रकाशजी वानप्रस्थी धूरि
द्वारा प्राप्त दान राशी

| | | |
|---|---|---|
| १ | डा. सन्तरामजी अग्रवाल् धुरी (प्रधान, आर्य कालेज धूरी) | १०००-०० |
| २ | श्री कर्मचन्दजी बंसल, सुपुत्र श्री. बनारसी दास जी जैन, धुरी | १०००-०० |
| ३ | आर्यसमाज गोनियाना, पंजाब | ५२१-०० |
| ४ | मुरादाबाद से फुटकर | १०००-०० |
| | | ३५२१-०० |

केरल की विशेष परिस्थिति में इस पुस्तक की तैयारी का कुल व्यय रु. ४८६२६-०० हुआ हैं। अन्य प्रदेशों में इसका आधा में यह कार्य संपन्न हो सकता था।

प्रकाशक



സച്ചിദാനന്ദേശ്വരായനമോനമഃ

# സത്യാർത്ഥപ്രകാശം

## ഒന്നാം സമുല്ലാസം

## ഈശ്വരനാമങ്ങളുടെ വ്യാഖ്യാനം

**ഓം ശന്നോ മിത്രഃ ശം വരുണഃ ശന്നോ ഭവത്വര്യമാ. ശന്ന ഇന്ദ്രോബൃഹസ്പതിഃ ശന്നോ വിഷ്ണുരുരുക്രമഃ. നമോ ബ്രഹ്മണേ നമസ്തേ വായോത്വമേവപ്രത്യക്ഷം ബ്രഹ്മാസി. ത്വാമേവ പ്രത്യക്ഷം ബ്രഹ്മ വദിഷ്യാമി ഋതം വദിഷ്യാമി സത്യം വദിഷ്യാമി. തൻമാമവതു തദ്വക്താരമവതു. അവതു മാമവതു വക്താരമ്. ഓം ശാന്തി ശ്ശാന്തി ശ്ശാന്തിഃ[1].**

**അർഥം:–** **(ഓം)** അ, ഉ, മ് എന്നീ മൂന്നു വർണ്ണങ്ങൾ കൂടിച്ചേർന്നുണ്ടായ ഓംകാരപദം ഈശ്വരൻെറ എല്ലാ നാമധേയങ്ങളിലും വെച്ച് സർവോത്തമമായിട്ടുള്ളതാകുന്നു. ഈ

---

1. തൈ. ആ. പ്ര. 7. അനു. 1.

നാമധേയത്തിൽ പരമേശ്വരന്റെ അനേകം നാമങ്ങൾ ഉൾക്കൊള്ളുന്നു. ഈ ഓംകാരത്തിന്റെ അവയവമായ അകാരംകൊണ്ട് വിരാട്, അഗ്നി, വിശ്വൻ മുതലായപേരുകളേയും; ഉകാരം കൊണ്ട് ഹിരണ്യഗർഭൻ, വായു, തൈജസൻ തുടങ്ങിയ പേരുകളേയും മകാരംകൊണ്ട്, ഈശ്വരൻ, ആദിത്യൻ, പ്രാജ്ഞൻ മുതലായ പേരുകളേയും സംഗ്രഹിക്കുന്നു. ഈ പറഞ്ഞ നാമങ്ങളെല്ലാം[2] പ്രകരണങ്ങളനുസരിച്ച് സർവേശ്വരനെത്തന്നെയാണ് കുറിക്കുന്നതെന്ന് വേദം മുതലായ സത്യശാസ്ത്രങ്ങളിൽ സ്പഷ്ടമായി വ്യാഖ്യാനിച്ചിട്ടുണ്ട്.

ചോദ്യം:- വിരാട് മുതലായ പദങ്ങൾ സർവേശ്വരനിൽ നിന്ന് ഭിന്നങ്ങളായ മററു പദാർത്ഥങ്ങളെന്തുകൊണ്ട് കുറിക്കുന്നില്ല? ബ്രഹ്മാണ്ഡം, പൃഥിവ്യാദി പഞ്ചഭൂതങ്ങൾ, ഇന്ദ്രാദി ദേവതകൾ എന്നിവയേയും, വൈദ്യശാസ്ത്രത്തിൽ ചുക്ക്[3] മുതലായ മരുന്നുകളേയും ഈ പദങ്ങൾ കുറിക്കുന്നില്ലേ?

ഉത്തരം:- ഉണ്ട്. എന്നാൽ അവ സർവേശ്വരന്േറയും നാമങ്ങളാണ്.[4]

ചോ:- എന്നാൽ മുൻപറഞ്ഞ പദങ്ങളാൽ ദേവന്മാരെ മാത്രം ഗ്രഹിക്കുന്നുവോ ഇല്ലയോ?

ഉത്തരം:- ദേവന്മാരെന്ന അർത്ഥം മാത്രം ഗ്രഹിക്കുവാൻ നിങ്ങൾക്ക് എന്തടിസ്ഥാനമാണുള്ളത്?

ചോ;- എല്ലാ ദേവന്മാരും പ്രസിദ്ധരും ഉത്തമന്മാരുമാണ്. അതുകൊണ്ട് അവരെ മാത്രമേ ഞാൻ ഗ്രഹിക്കുന്നുള്ളു.

ഉ:- സർവേശ്വരൻ അപ്രസിദ്ധനാണോ? സർവേശ്വരനേക്കാൾ ശ്രേഷ്ഠനായ ആരാനുമുണ്ടോ? ഇല്ലെങ്കിൽ പിന്നെ, ഈ പേരുകൾ സർവേശ്വരനും കൂടിയുണ്ടെന്നു നിങ്ങൾ അംഗീകരിക്കാത്തതെന്ത്? സർവേശ്വരൻ അപ്രസിദ്ധനല്ലെന്നും അദ്ദേഹത്തിന് തുല്യനായിട്ടുപോലും മററാരുമില്ലെന്നും വരുമ്പോൾ അദ്ദേഹത്തേക്കാൾ ശ്രേഷ്ഠനായി ഒരുവൻ ഉണ്ടാകുന്നതെങ്ങിനെ? അതിനാൽ നിങ്ങളുടെ ഈ വാക്കു സത്യമല്ലെന്നു മാത്രമല്ല, നിങ്ങൾ പറഞ്ഞതിൽ

2. 'ഓം' മുതലായ നാമങ്ങളെല്ലാമെന്നർത്ഥം
3. 'വിശ്വ' സംജ്ഞയുടെ സ്ത്രീലിംഗ രൂപമായ 'വിശ്വാ' ആയുർവേദ നിഘണ്ടുക്കളിൽ ചുക്കിന്റെ പര്യായ പദമാണ്.
4. വിരാട് മുതലായ പദങ്ങളാണ് വിവക്ഷ, ബ്രഹ്മാണ്ഡം മുതലായവയല്ല.

അനേകം ദോഷങ്ങരം ഉണ്ടാവാനും ഇടയുണ്ട്. ''ഉപസ്ഥിതം പരിത്യജ്യാനുപസ്ഥിതം യാചത ഇതി ബാധിതന്യായഃ'' എന്നാണ് ശാസ്ത്രവചനം. ഒരുവൻ മററൊരുവനുള്ള ഭക്ഷണ പദാൎത്ഥങ്ങളെല്ലാം വിളമ്പിവച്ച് ഉണ്ണാൻ ക്ഷണിയ്ക്കുമ്പോരം അയാരം അതെല്ലാം ഉപേക്ഷിച്ച് വേറെ വല്ലതും ഭക്ഷിപ്പാൻ കിട്ടുമോ എന്നന്വേഷിച്ചുകൊണ്ട് അങ്ങുമിങ്ങും അലഞ്ഞു നടക്കുന്നപക്ഷം അയാളെ ആരും ബുദ്ധിമാനായി അംഗീകരിയ്ക്കുകയില്ല. എന്തെന്നാൽ, അവൻ ഉപസ്ഥിതത്തെ – സമീപമുള്ളവസ്തുവിനെ-ഉപേക്ഷിച്ച് അനുപസ്ഥിതത്തെ-കയ്യിൽ കിട്ടാത്ത പദാൎത്ഥത്തെ-സമ്പാദിയ്ക്കാൻ പ്രയത്നിയ്ക്കുകയാണു ചെയ്യുന്നത്. അത്തരക്കാരൻെറ പ്രവൃത്തിപോലെതന്നെ നിങ്ങളുടെ വാക്കും ബുദ്ധി ശൂന്യമായിട്ടുള്ളതാണ്. എന്തെന്നാൽ നിങ്ങരം വിരാട് മുതലായ പദങ്ങരംക്കു പ്രസിദ്ധങ്ങളും പ്രമാണ സിദ്ധങ്ങളുമായ അൎത്ഥങ്ങളെ–അതായത്, സർവേശ്വരൻ, ബ്രഹ്മാണ്ഡം മുതലായ ഉപസ്ഥിതാൎത്ഥങ്ങളെ പരിത്യജിച്ച്, അസംഭാവ്യങ്ങളും, അനുപസ്ഥിതങ്ങളുമായ ദേവാദികളെ ഗ്രഹിക്കുവാൻ ശ്രമിയ്ക്കുകയാണല്ലോ ചെയ്യുന്നത്. അങ്ങനെ ചെയ്യുന്നതിനു പ്രമാണവും യുക്തിയുമില്ല, പദങ്ങളുടെ അൎത്ഥം സന്ദർഭാനുസരണം ഗ്രഹിയ്ക്കണം. സന്ദർഭത്തിനു യോജിച്ചിരിയ്ക്കുന്ന അൎത്ഥം ഏതോ അതാണ് സ്വീകാര്യം. ഒരുവൻ തൻെറ ഭൃത്യനോട്, 'ഹേ ഭൃത്യ! ത്വം സൈന്ധവമാനയ' എന്നു പറയുന്നു. 'എടോ ഭൃത്യാ! നീ സൈന്ധവം കൊണ്ടു വരിക' എന്നാണ് അതിൻെറ അൎത്ഥം. അങ്ങനെ പറയുമ്പോരം ആ ഭൃത്യൻ അതു പറഞ്ഞ അവസരത്തെപ്പററി, അതായത് സന്ദർഭത്തേപ്പററി ആലോചിച്ചു നോക്കേണ്ടതാവശ്യമാണ്. സൈന്ധവത്തിനു കുതിര, ഉപ്പ് എന്നു രണ്ടൎത്ഥമുണ്ട്. യജമാനൻ യാത്ര പുറപ്പെടുന്ന സമയമാണെങ്കിൽ കുതിരയെ കൊണ്ടുവരികയും ഭക്ഷണ സമയമാണെങ്കിൽ ഉപ്പ് കൊണ്ടുവരികയുമാണ് വേണ്ടത്. യാത്രാരംഭത്തിൽ ഉപ്പും ഭക്ഷണസമയത്തു കുതിരയേയും കൊണ്ടുവന്നു കൊടുക്കുന്ന ഭൃത്യനോട് യജമാനൻ കോപിച്ച് ഇപ്രകാരം പറയും–'എടാ, നീ ബുദ്ധിയില്ലാത്തവനാണ്. യാത്ര പുറപ്പെടുമ്പോരം ഉപ്പും ഭക്ഷണം കഴിയ്ക്കുമ്പോരം കുതിരയേയും കൊണ്ടുവന്നു തന്നിട്ടെന്തു പ്രയോജനം? നിനക്ക് അവസരജ്ഞാനം ഇല്ല. അല്ലെങ്കിൽ നീ ഏതു സമയത്ത് എന്തു കൊണ്ടു വരണമോ അതുതന്നെ കൊണ്ടു വരുമായിരുന്നു. സന്ദർഭമേതാണെന്നു നീ ചിന്തിച്ചില്ല. നീ മൂഢനാണ്. എൻെറ അടുക്കൽ നിന്നു പൊയ്ക്കൊള്ളുക.' എവിടെ ഏത്

അർത്ഥത്തെ ഗ്രഹിക്കുന്നതാണോ ഉചിതം, അവിടെ ആ അർത്ഥം തന്നെ ഗ്രഹിയ്ക്കണം. നാമെല്ലാം ഇപ്രകാരം തന്നെയാണു വിചാരിയ്ക്കേണ്ടതുമെന്ന് ഇതിൽ നിന്നു സിദ്ധിയ്ക്കുന്നു.

## മന്ത്രത്തിന്റെ അർത്ഥം

1. ഓം ഖം ബ്രഹ്മ (യജുഃ 40. 17.)
   നോക്കുക. വേദങ്ങളിൽ ഈ മാതിരിയുള്ള പ്രകരണങ്ങളിൽ 'ഓം' മുതലായ ശബ്ദങ്ങൾ സർവേശ്വരന്റെ പേരുകളായിട്ടാണ് പ്രയോഗിച്ചിട്ടുള്ളത്.
2. ഓമിത്യേതദക്ഷരമുദ്ഗീഥമുപാസീത. [ഛാ. ഉ. 1. 1]
3. ഓമിത്യേതദക്ഷരമിദം സർവം തസ്യോപ വ്യാഖ്യാനം [മാ. ഉ. 1]
4. സർവേവേദാ യത്പദമാമനന്തി
   തപാംസി സർവാണിച യദ്വദന്തി
   യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
   തത്തേ പദം സംഗ്രഹേണ ബ്രവീമ്യോമിത്യേതത്.
   [കഠ. 2. 15]
5. പ്രശാസിതാരം സർവേഷാമണീയാം സമണോരപി
   രുക്മാഭം സ്വപ്നധീഗമ്യം വിദ്യാത്തം പുരുഷം പരം
6. ഏതമഗ്നിം വദന്ത്യേകേ മനുമന്യേ പ്രജാപതിം
   ഇന്ദ്രമേകേ പരേ പ്രാണമപരേ ബ്രഹ്മശാശ്വതം.
   (മനു. 13. 122.–123)
7. സബ്രഹ്മാ സ വിഷ്ണുഃ സരുദ്രസ്സശിവസ്സോ ക്ഷരസ്സ
   പരമഃ സ്വരാട്ഃ സ ഇന്ദ്രസ്സ കാലാഗ്നിസ്സ ചന്ദ്രമാഃ.[5]
8. ഇന്ദ്രം മിത്രം വരുണമഗ്നി മാഹുരഥോ ദിവ്യസ്സ
   സുപർണ്ണോ ഗരുത്മാൻ; ഏകം സദ്വിപ്രാ ബഹുധാ
   വദന്ത്യഗ്നിം യമം മാതരിശ്വാനമാഹുഃ
   (ഋ. 1. 164. 46)
9. ഭൂരസി ഭൂമിരസ്യദിതിരസി വിശ്വധായാ വിശ്വസ്യ ഭുവനസ്യ ധർത്രി: പൃഥിവിംയച്ഛ പൃഥിവീം ദൃംങ്ഹ പൃവിം മാ ഹിംങ്സീഃ (യജുഃ. 13. 18)

---

5. കൈവല്യോപനിഷത് 1. 8.

10. ഇന്ദ്രോ മഹ്നാ രോദസീ പപ്രഥച്ഛവ ഇന്ദ്രഃ സൂര്യമരോചയത്; ഇന്ദ്രേഹവിശ്വാ ഭുവനാനിയേമിര ഇന്ദ്രേ സ്വാനാസ ഇന്ദവഃ. (സാമ. 6. 8. 2.)

11. പ്രാണായ നമോ യസ്യ സർവമിദം വശേ
യോ ഭൂതഃ സർവസ്യേശ്വരോ യസ്മിൻത്സർവം
പ്രതിഷ്ഠിതമ് (അഥ. 11. 4. 1)



അർത്ഥം:– ഈ പ്രമാണങ്ങളെല്ലാം ഇവിടെ എടുത്തെഴുതുന്നതിൻെറ താല്പര്യം, ഈമാതിരിയുള്ള വചനങ്ങളിൽ, വന്നതു പോലെ, ഓംകാരം മുതലായ പദങ്ങൾക്ക് പരമാത്മാവ് എന്നർത്ഥമാണെന്നു കാണിക്കുക മാത്രമാകുന്നു. നിർദ്ധനന്മാരായിട്ടുള്ളവർക്ക് 'ധനപതി' മുതലായ പേരുകൾ ഇടാറുണ്ട്. അവ കേവലം നിരർത്ഥകങ്ങളാണല്ലോ. അതുപോലെ നിരർത്ഥകമായ പേരുകൾ ഈശ്വരനില്ല. ഈശ്വരൻെറ പേരുകൾക്ക് ചിലയിടത്ത് ഗൌണികവും മററു ചിലയിടത്തു കാർമികവും വേറെ ചിലയിടത്തു സ്വാഭാവികവുമായ[6] അർത്ഥങ്ങളാണുള്ളത്.

1. (ഓം ഖം) 'ഓം ഖം' എന്നു തുടങ്ങിയ ഉദാഹരണങ്ങളിൽ ഓങ്കാരാദി സംജ്ഞകൾക്ക് അർത്ഥമുണ്ട്. ''അവതീത്യോമ്; ആകാശമിവവ്യാപകത്വാത് ഖം; സർവേഭ്യോ ബൃഹത്വാത് ബ്രഹ്മ'. രക്ഷിയ്ക്കുന്നതുകൊണ്ട് ഓം എന്നും ആകാശം പോലെ സർവവ്യാപിയായതു കൊണ്ട് 'ഖം' എന്നും, മററെന്തിനേക്കാളും വലുതാകയാൽ 'ബ്രഹ്മ'മെന്നും സർവേശ്വരന് പേരുകൾ ഉണ്ടായി.

2. (ഓമിത്യേ) 'ഓം' യാതൊന്നിൻെറ നാമധേയമാണോ യാതൊന്ന് ഒരിക്കലും നശിയ്ക്കുന്നില്ലയോ അതിനെയാണ്, ഉപാസിക്കേണ്ടത്; മററൊന്നിനെയല്ല.

3. (ഓമിത്യേത) 'ഓം' പരമാത്മാവിൻെറ എല്ലാ നാമങ്ങളിലും വെച്ച് ഏററവും പ്രധാനവും നിജവുമായ നാമമാണെന്നു സകലവേദാദിശാസ്ത്രങ്ങളിലും പറയപ്പെട്ടിട്ടുണ്ട്. മററുള്ള പേരുകളെല്ലാം ഗൌണികങ്ങളാണ്.

---

6. ഗൌണികം, ഗുണത്തെ ആസ്പദമാക്കിയുള്ളതും കാർമികം, കർമാസ്പദവും സ്വാഭാവികം, സ്വഭാവത്തെ അടിസ്ഥാനപ്പെടുത്തിയുള്ളതുമാണ്. ഈ അധ്യായത്തിലെ 100 പേരുകളും ഇവയിലേതിലെങ്കിലൊരെണ്ണത്തിനെ കുറിക്കുന്നു.

4. (സർവവേദാഃ) സകല വേദങ്ങളും, ധർമാനുഷ്ഠാന രൂപങ്ങളായ തപസുകളും യാതൊന്നിനെ പ്രശംസിയ്ക്കുകയും ആദരിയ്ക്കുകയും ചെയ്യുന്നുവോ, യാതൊന്നിനെ പ്രാപിയ്ക്കുവാനുള്ള ഇച്ഛകൊണ്ടു മനുഷ്യൻ ബ്രഹ്മചര്യാശ്രമത്തെ അനുഷ്ഠിക്കുന്നുവോ അതിൻെറ പേർ ഓം എന്നാകുന്നു.

5. (പ്രശാസിതാരമ്) എല്ലാവർക്കും ശിക്ഷ നൽകുന്നവനും, സൂക്ഷ്മങ്ങളിൽ വെച്ചു സൂക്ഷ്മതമനും, സ്വയം പ്രകാശസ്വരൂപനും, സമാധിസ്ഥമായ ബുദ്ധികൊണ്ട് അറിയുവാൻ യോഗ്യനുമായിട്ടുള്ള അവൻ പരമപുരുഷനാണെന്നറിയണം.

6. (ഏതമഗ്നിമ്) പ്രകാശ സ്വരൂപനായതു കൊണ്ട് അഗ്നി എന്നും, വിജ്ഞാനസ്വരൂപനായതു കൊണ്ട് മനു എന്നും, എല്ലാവരേയും പാലിക്കുന്നതു കൊണ്ട് പ്രജാപതി എന്നും, പരമൈശ്വര്യ ശാലിയാകയാൽ ഇന്ദ്രൻ എന്നും, എല്ലാററിൻെറയും നിലനില്പിന് മൂലകാരണമാകയാൽ പ്രാണൻ എന്നും, നിരന്തര[7]വ്യാപകമായിരിക്കുന്നതു കൊണ്ട് ബ്രഹ്മം എന്നും ഈശ്വരനു പേരു വന്നു.

7. (സബ്രഹ്മാ സ വിഷ്ണുഃ) ലോകം മുഴുവനും സൃഷ്ടിച്ചതു കാരണം ബ്രഹ്മാവ്[8] എന്നും, എല്ലായിടത്തും വ്യാപിച്ചിരിക്കുന്നതു കൊണ്ട് വിഷ്ണു എന്നും, ദുഷ്ടന്മാരെ ശിക്ഷിച്ചു വിലപിപ്പിക്കുന്നതു കൊണ്ട് രുദ്രൻ എന്നും; സ്വയം മംഗളസ്വരൂപനും മററുള്ളവർക്ക് മംഗളപ്രദനുമാകയാൽ ശിവൻ എന്നും, ആ സർവേശ്വരന് പേരുകളം വന്നു. ''യഃ സർവമശ്നുതേ ന ക്ഷരതി ന വിനശ്യതി തദക്ഷരം യഃ സ്വയം രാജതേ സ സ്വരാട്. യോഗ്നിരിവ കാലഃ കലയിതാ പ്രളയകർത്താ സ കാലാഗ്നിരീശ്വരഃ'' അക്ഷരഃ എന്ന പദത്തിന് സർവവ്യാപിയും നാശരഹിതനുമായിട്ടുള്ളവൻ എന്നർത്ഥമാണ്. സ്വയം പ്രകാശസ്വരൂപനായതു കൊണ്ടാണ് സ്വരാട് എന്ന പേരു വന്നത്. പ്രളയകാലത്തിൽ

---

7. നിരന്തരം = അന്തരമില്ലാതെ, അകവും പുറവും സർവത്ര വ്യാപകമെന്നർത്ഥം അതായത് എല്ലാററിലുംവലുത് ബൃഹവൃദ്ധൗ എന്ന ധാതുവിൽ നിന്ന് ഈ ബ്രഹ്മ സംജ്ഞ സിദ്ധിയ്ക്കുന്നു (ധാതു. 1.488)
8. ഈ ബ്രഹ്മസംജ്ഞ ബൃഹൂ ഉദ്യമനേ(ധാതു. 6.59) എന്ന ധാതുവിൽ നിന്നുണ്ടാകുന്നു.

സമസ്ത വസ്തുക്കളുടേയും കാലനും, കാലന്റെ കാലനുമായതു കൊണ്ടും ഈശ്വരനെ കാലാഗ്നി എന്നു വിളിയ്ക്കുന്നു.

8. (ഇന്ദ്രം മിത്രമ്) യാതൊന്ന്, അദ്വിതീയവും, സത്യബ്രഹ്മവുമായ വസ്തുവാകുന്നുവോ, അതിന് ഇന്ദ്രൻ മുതലായ എല്ലാ പേരുകളുമുണ്ട്. 'ദ്യുഷു ശുദ്ധേഷു പദാർത്ഥേഷു ഭവോദിവ്യഃ' പ്രകൃത്യാദി ദിവ്യപദാർത്ഥങ്ങളിലെല്ലാം വ്യാപിച്ചിരിക്കുന്നവൻ ദിവ്യൻ. 'ശോഭനാനി പർണാനി പാലനാനി, പൂർണാനി കർമാണി വാ യസ്യ സ സുപർണഃ' ഉത്തമ പാലനാദി കർമ്മങ്ങൾ പൂർണമായിരിക്കുന്നവൻ സുപർണൻ. യോ ഗുർവാത്മാ സ ഗരുത്മാൻ. ഏതൊന്നിന്റെ ആത്മാവ്--അഥവാ സ്വരൂപം, മഹത്താണോ അത് ഗരുത്മാൻ. ''യോ മാതരിശ്വാ വായുരിവ ബലവാൻ സ മാതരിശ്വാ.'' വായുവിനെപ്പോലെ അളവററ ബലമുള്ളവനായി വർത്തിക്കുന്നതിനാൽ 'മാതരിശ്വാ' എന്നു പറയപ്പെടുന്നു. ഇങ്ങനെ അവയവാർത്ഥം നോക്കുമ്പോൾ ദിവ്യൻ. സുപർണൻ ഗരുത്മാൻ, മാതരിശ്വാ എന്നിവയെല്ലാം ഈശ്വരന്റെ നാമങ്ങളാണെന്നു വെളിവാകുന്നു. സർവേശ്വരന്റെ മററു നാമങ്ങളുടെ അർത്ഥം പിന്നീട് വിവരിക്കുന്നതാണ്.

9. (ഭൂമിരസി) ''ഭവന്തി ഭൂതാനി യസ്യാം സാ ഭൂമിഃ[9]'' സർവ ചരാചരങ്ങളും ഈശ്വരനിൽ വർത്തിയ്ക്കുന്നതു കൊണ്ട് ഈശ്വരന് 'ഭൂമി' എന്ന പേരുമുണ്ട്. ഈ വേദവാക്യത്തിലുള്ള മററു നാമങ്ങളുടെ അർത്ഥം പിന്നീട് എഴുതാം.

10 (ഇന്ദ്രോ മഹ്നാ) ഈ മന്ത്രത്തിലുള്ള 'ഇന്ദ്ര' സംജ്ഞ ഈശ്വരനെ കുറിയ്ക്കുന്നതു കൊണ്ട് ഇവിടെ പ്രമാണമായി എടുത്തെഴുതിയതാണ്.

11. (പ്രാണായ) ശരീരത്തിലുള്ള സകലാവയവങ്ങളും ഇന്ദ്രിയങ്ങളും എങ്ങനെ പ്രാണന്റെ അധീനത്തിലായിരിക്കുന്നുവോ അതുപോലെ ലോകം മുഴുവനും ഈശ്വരന്റെ അധീ

---

9 ഭൂമി ശബ്ദം ഭീമാദി ഗണത്തിൽ ഉള്ളതാണ്. ഭീമാദയോ ƒ പാദാനേ (3 4. 74) എന്ന അഷ്ടാധ്യായീ നിയമപ്രകാരം അപാദാനത്തിൽ പ്രത്യയം വരണം. ഗ്രന്ഥകാരന്റെ ഉണാദി കോശത്തിൽ 4/46-ാം വൃത്തി 'ഭവന്തി പദാർത്ഥാ അസ്യാമിതി ഭൂമിഃ എന്ന് വ്യുല്പത്തി നൽകുന്നു. അതിനാൽ ഇവിടെ ബഹുല ഗ്രഹണ സാമർത്ഥ്യത്താൽ അധികരണത്തിലും വ്യുല്പത്തി ബോധിയ്ക്കണം

നത്തിലാണ് ഇരിക്കുന്നത്. അതിനാൽ ഈശ്വരനു പ്രാണൻ എന്നു പേരു വന്നു.

ഇങ്ങനെയുള്ള പ്രമാണങ്ങളുടെ ശരിയായ അർത്ഥം മന സ്സിലാക്കുന്നതോടു കൂടി ഈ നാമങ്ങൾ ഈശ്വരന്റെ പര്യായ ങ്ങളാണെന്നു വെളിവാകുന്നു. എന്തെന്നാൽ ഓംകാരത്തി ന്റേയും അഗ്നി മുതലായ നാമങ്ങളുടെയും മുഖ്യാർത്ഥം 'ഈശ്വരൻ' എന്നു തന്നെയാണ്. ഋഷിമുനിമാർ രചി ച്ചിട്ടുള്ള വ്യാകരണം, നിരുക്തം, ബ്രാഹ്മണം, സൂത്രങ്ങൾ മുതലായ വ്യാഖ്യാനങ്ങളിൽ ഈശ്വരനെന്ന മുഖ്യാർത്ഥമാണ് ഗ്രഹിച്ചു കാണുന്നത്. അതുതന്നെയാണ് നമ്മളെല്ലാവരും ഗ്രഹിക്കേണ്ടത്. എന്നാൽ ഓംകാരം പരമേശ്വരനു മാത്ര മുള്ള നാമധേയമാണ്. അഗ്നി മുതലായ നാമങ്ങളിൽ നിന്ന് ഈശ്വരനെന്നു ഗ്രഹിക്കുന്നതു പ്രകരണത്തേയും വിശേഷങ്ങളേയും അനുസരിച്ചാണ്. ഇതിൽ നിന്നു സിദ്ധിക്കുന്നത്, ഏതേതു സ്ഥാനങ്ങളിൽ സ്തുതി, പ്രാർത്ഥന, ഉപാസന മുതലായ പ്രകരണങ്ങളും, സർവജ്ഞൻ, സർവ വ്യാപി, ശുദ്ധൻ, സനാതനൻ, സൃഷ്ടികർത്താവ് മുത ലായ വിശേഷണങ്ങളും ഉപയോഗിച്ചിട്ടുണ്ടോ, അവിടെല്ലാം ഈ നാമങ്ങൾ ഈശ്വരവാചിയാണെന്നത്രേ എന്നാൽ:—

തതോവിരാഡജായതവിരാജോ അധി പൂരുഷഃ (യജു. 31.5) ശ്രോത്രാദ്വായുശ്ച പ്രാണശ്ച മുഖാദഗ്നിര ജായത. (യജു. 31.12) തേന ദേവാ അയജന്ത (യജു. 31.9) പശ്ചാദ്ഭൂമിമഥോ പുരഃ. (യജുഃ. 31.5)

തസ്മാദ്വാ ഏത സ്മാദാത്മ ന ആകാശഃസംഭൂതഃ. ആകാ ശാദ്വായുഃ. വാഃയാരഗ്നിഃ. അഗ്നേരാപഃ. അദ്ഭ്യഃ പൃഥിവീ പൃഥിവ്യാ ഓഷധയഃ. ഓഷധിഭ്യോ ഽന്നം. അന്നാ ദ്രേതഃ. രേത സഃ പുരുഷഃ[10]. സ വാ ഏഷ പുരുഷോന്നരസ മയഃ. (തൈത്തിരീയോപനിഷദ്വചനം)[11]

---

10. തൈ. ഉ, തൈ. ആ. എന്നിവയിൽ പ്രായേണ ഓഷധിഭ്യോ ഽന്നമ് ,അന്നാത് പുരുഷഃ എന്ന പാഠമാണ് കാണുന്നത് ഇവിടെ നിർ ദ്ദിഷ്ടമായ പാഠം തൈ. ആ. 8.2ന്റെ പാഠാന്തരത്തിൽ ഉപലബ്ധ മാണ്. ആനന്ദാശ്രമം പൂനാ എഡിഷനിലും മണിപ്രഭായുക്ത ഏകാദ ശോപനി ഷത്തിലും ഇതേ പാഠമാണ്. 11. ബ്രഹ്മാനന്ദവല്ലി. 1.

ഇത്തരം പ്രമാണങ്ങളിൽ വിരാട്, പുരുഷൻ, ദേവൻ, ആകാശം, വായു, അഗ്നി, ജലം, ഭൂമി ഇത്യാദി പദങ്ങൾ ലൌകിക പദാർത്ഥങ്ങളെ കുറിയ്ക്കുന്നു. എന്തെന്നാൽ ഏതേതു സ്ഥലങ്ങളിൽ ഉല്പത്തി, സ്ഥിതി, പ്രളയം, അല്പജ്ഞൻ, ജഡം, ദൃശ്യം എന്നു തുടങ്ങിയ വിശേഷണങ്ങൾ പ്രയോഗി ച്ചിട്ടുണ്ടോ അവിടെയെങ്ങും ഈശ്വരനെന്ന അർത്ഥം ഗ്രഹിയ്ക്ക രുത്. ഈശ്വരൻ ഉല്പത്ത്യാദി വ്യവഹാരങ്ങൾക്കതീതനാണ്. ഇവിടെപ്പറഞ്ഞ മന്ത്രങ്ങളിൽ ഉല്പത്ത്യാദികൾ പറഞ്ഞിരിയ്ക്കു ന്നതിനാൽ ഇവിടെ വിരാട് മുതലായ പദങ്ങളിൽ നിന്ന് ലൗകിക പദാർത്ഥങ്ങളെ മാത്രം ഗ്രഹിയ്ക്കണം. ഈശ്വരനെന്ന ർത്ഥമെടുക്കരുത്. സർവജ്ഞൻ മുതലായ വിശേഷങ്ങൾ കാണുന്നിടത്ത് പരമാത്മാവിനേയും ഇച്ഛാദ്വേഷങ്ങൾ സുഖദുഖങ്ങൾ അല്പജ്ഞത്വം മുതലായ വിശേഷണങ്ങൾ കാണുമ്പോൾ ജീവാത്മാവിനേയും ഗ്രഹിക്കണമെന്നത് സാർവത്രിക നിയമമാണ്. പരമേശ്വരനു ജനനമരണങ്ങൾ ഒരിക്കലും സംഭവിക്കുന്നില്ല. അതിനാൽ വിരാടാദി നാമ ങ്ങളാലും ജന്മാദി വിശേഷണങ്ങളാലും ജഗത്തിലെ ജഡവും ജീവാദിപദാർത്ഥങ്ങളും എന്ന് ഗ്രഹിക്കണം. ഈശ്വരനെന്ന അർത്ഥം സ്വീകരിയ്ക്കരുത്.

വിരാടാദി നാമങ്ങളാൽ എപ്രകാരം ഈശ്വരനെന്ന അർത്ഥം ഗ്രഹിയ്ക്കാൻ കഴിയുന്നുവെന്ന് അറിയുവാൻ താഴെക്കൊടു ക്കുന്ന പ്രമാണങ്ങൾ നോക്കുക.

## 'ഓം' ൻെറ വിസ്തൃത വ്യാഖ്യാനം

### അ

വിരാട്:– 'വി' എന്ന ഉപസർഗത്തോടു കൂടിയ ''രാജൃ ദീപ്തൌ''[12] എന്ന ധാതുവിൽ ക്വിപ് പ്രത്യയം ചേർക്കു മ്പോൾ വിരാട് എന്ന രൂപം സിദ്ധിയ്ക്കുന്നു. ''യോ വിവിധം നാമചരാ ചരം ജഗത് രാജയതി പ്രകാശയതി സ വിരാട്'' വിവിധചരാചര സ്വരൂപമായ, വിശ്വത്തെ തൻെറ തേജസു കൊണ്ട് പ്രകാശിപ്പിക്കുന്നവനാരോ അവൻ വിരാട്ട്. അത് ഈശ്വരൻ മാത്രമാകയാൽ വിരാട് എന്ന പദം ഈശ്വരനെ കുറിയ്ക്കുന്നു.

അഗ്നി:– ''അഞ്ചു ഗതി പൂജനയോഃ[13]'', (അഗ അഗി ഇൺ ഗത്യാർത്ഥകധാതവഃ[14],) ഗതിയെ സൂചിപ്പിക്കുന്നു.

---

12. ധാതു. 1.569. 13. ധാതു. 1.115 14. അഗ-ധാതു. 1.569 അഗി-ധാതു 1.88 ഇൺ-ധാതു 2-38

'അഗ്നി'യുടെ വ്യുത്പത്തി ഇവയിൽ നിന്ന് സംഭവിക്കുന്നു. ഗതി എന്ന പദത്തിന് ജ്ഞാനം, ഗമനം, പ്രാപ്തി എന്നു മൂന്നർത്ഥമുണ്ട്. പൂജനത്തിന് സൽക്കാരം എന്നർത്ഥമാണ്. "യോ ƒഞ്ചതി, അച്യതേ, അഗതി, അങ്ഗതി, ഏതി (വാ) സോയമഗ്നിഃ''. യാതൊന്ന് ജ്ഞാനസ്വരൂപനും, സർവജ്ഞനും, അറിയുവാനോ പ്രാപിയ്ക്കുവാനോ സൽക്കരിക്കുവാനോ യോഗ്യനുമാണോ അവൻ അഗ്നിയാകുന്നു. അപ്രകാരമുള്ളവൻ പരമേശ്വരനാണ്. അതിനാൽ അഗ്നി എന്ന പദം ഈശ്വരന്റെ പേരാണ്.

വിശ്വൻ :– 'വിശ പ്രവേശനേ'[15] എന്ന ധാതുവിൽ നിന്നാണ്. വിശ്വ ശബ്ദം ഉണ്ടാകുന്നത്; 'വിശന്തി പ്രവിഷ്ടാനി സർവാണ്യാകാശാദീനി ഭൂതാനി യസ്മിൻ; യോ വാ ആകാശാദിഷു സർവേഷു ഭൂതേഷു പ്രവിഷ്ടഃ സ വിശ്വ ഈശ്വരഃ'. ആകാശം തുടങ്ങിയ സകല ഭൂതങ്ങളും യാതൊരുവനിൽ പ്രവേശിച്ചു സ്ഥിതി ചെയ്യുന്നുവോ അഥവാ ഇവകളിലെല്ലാം പ്രവേശിച്ച് എങ്ങും നിറഞ്ഞു വർത്തിക്കുന്നുവോ അവൻ വിശ്വൻ. അത് ഈശ്വരനാകയാൽ വിശ്വശബ്ദം ഈശ്വരവാചിയായി.

വിരാട്, അഗ്നി, വിശ്വൻ എന്നീ നാമങ്ങളെല്ലാം ഓംകാരത്തിലെ അകാര മാത്രയിൽ നിന്ന് ഗ്രഹിക്കേണ്ടതാണ്.

## 'ഉ'

ഹിരണ്യഗർഭൻ:– ''ജ്യോതിർവൈ ഹിരണ്യം[16] തേജോവൈ ഹിരണ്യം[17] ഇത്യൈതരേയ ശതപഥ ബ്രാഹ്മണേ[18]. യോ ഹിരണ്യാനാം സൂര്യാദീനാം തേജസാം ഗർഭ ഉല്പത്തി നിമിത്തമധികരണം സ ഹിരണ്യഗർഭഃ'' തേജസ്വികളായ സൂര്യാദി ലോകങ്ങൾ യാതൊന്നിൽ നിന്ന് ഉത്ഭവിക്കുകയും, യാതൊന്നിനെ ആശ്രയിച്ച് നിലനിൽക്കുകയും ചെയ്യുന്നുവോ അത് ഹിരണ്യഗർഭൻ. അഥവാ തേജസ്വരൂപങ്ങളായ സൂര്യാദി പദാർത്ഥങ്ങളുടെ ഉല്പത്തിസ്ഥാനവും ഇരിപ്പിടവുമായി വർത്തിക്കു

---

15. ധാതു. 6.133 (16) ശത 6.7.1.2 ജ്യോതിർ വൈ ശുക്രം ഹിരണ്യമ്. തൈ. 7.12 (17) തൈ. ബ്രാ 18. ഐതരേയം ശതപഥാച ഐതരേയശതപഥമ് ഐതരേയ ശതപഥം ച തദ് ബ്രാഹ്മണം ച ഐതരേയ ശതപഥ ബ്രാഹ്മണമ് തസ്മിൻ എന്നു സമാസിക്കണം.

ന്നത് ഹിരണ്യഗർഭൻ. അത് ഈശ്വരനല്ലാതെ മററാരുമല്ല. അതിനാൽ ഹിരണ്യഗർഭൻ എന്ന നാമം ഈശ്വരൻേറതാണ്. ഇതിന് പ്രമാണമായി യജുർവേദമന്ത്രം നോക്കുക:-

ഹിരണ്യഗർഭഃ സമവർത്തതാഗ്രേ ഭൂതസ്യ ജാതഃ പതിരേക ആസീത് സദാധാര പൃഥിവീം ദ്യാമുതേമാം കസ്മൈ ദേവായ ഹവിഷാ വിധേമ. (യജു. 13.4)

ഇത്തരം സന്ദർഭങ്ങളിൽ ഹിരണ്യഗർഭപദം ഈശ്വരവാചിയാണ്.

വായു:– ''വാ ഗതിഗന്ധനയോഃ[19]'' എന്ന ധാതുവിൽ നിന്ന് 'വായു' സിദ്ധിക്കുന്നു. ഗന്ധനം ഹിംസനമ്[20]. ഗന്ധനം എന്ന പദത്തിന് ഹിംസനം എന്നർത്ഥമാണ്. ''യോ വാതി ചരാചരം ജഗദ്ധരതി (ജീവയതി പ്രലയന്തി) ബലിനാം ബലിഷ്ഠഃ സ വായുഃ'' ചരാചരാത്മകമായ ഭുവനത്തെ ധരിക്കുകയും സംഹരിക്കുകയും ചെയ്യുന്ന, ബലവാന്മാരിൽ ബലിഷ്ഠനായ, ആ സർവേശ്വരനാണ് വായു.

തൈജസൻ:– ''തിജ നിശാനേ[21]'' എന്ന ധാതുവിൽ നിന്ന് തേജഃ സിദ്ധിക്കുന്നു. തേജശ്ശബ്ദത്തിൽ ഒരു തദ്ധിത പ്രത്യയം[22] കൂട്ടിച്ചേർത്താൽ തൈജസശബ്ദം ഉണ്ടാകും. സ്വയം പ്രകാശസ്വരൂപനും സൂര്യാദി ലോകങ്ങളെ പ്രകാശിപ്പിക്കുന്നവനുമാകയാൽ ഈശ്വരൻെറ പേര് തൈജസൻ എന്നാണ്,

ഹിരണ്യഗർഭൻ, വായു, തൈജസൻ എന്നീ നാമങ്ങൾ ഓംകാരത്തിലെ ഉകാര മാത്രയിൽ നിന്നു ഗ്രഹിക്കുന്നു.

'മ്'

**ഈശ്വരൻ:–** ''ഈശ ഐശ്വര്യ[23]'' എന്ന ധാതുവിൽ നിന്നാണ് ഈശ്വര ശബ്ദസിദ്ധി. 'യ ഇഷ്ടേ സർവൈശ്വര്യവാൻ വർത്തതേ സ ഈശ്വരഃ'. സത്യവിചാരശീലം, ജ്ഞാനം മുതലായ അസംഖ്യം ഐശ്വര്യങ്ങളുള്ള സാക്ഷാൽ പരമാത്മാവിനെയാണ് ഈശ്വരനെന്നു വിളിക്കുന്നത്.

---

(19) ധാതു. 2.43 (20). ബസ്തഗന്ധ അർദനേ. [ധാതു. 10 132[ അർദ ഹിംസായാമ് [ധാതു. 10 255] ഗന്ധനം മർദ്ദനം ഇതിക്ഷീര തരങ്ഗിണ്യാം ക്വാചിത്കഃ പാഠഃ [2.43] (21) ധാതു. 1.698 (22) പ്രജ്ഞാദിഭ്യശ്ച [അ. 5.4 38] എന്ന സൂത്രത്താൽ പ്രജ്ഞാദിയുടെ ആകൃതിഗണത്താൽ സ്വാർത്ഥത്തിൽ അൺ. (23) ധാതു. 2. 10

**ആദിത്യൻ:-** ''ദോ അവഖണ്ഡനേ[24]'' എന്ന ധാതുവിൽ നിന്ന് (നഞ് അവ്യയ ഉപപദമാകയാൽ) അദിതി ശബ്ദത്തെ വ്യുല്പാദിപ്പിച്ച് ആ അദിതിയിൽ തദ്ധിത പ്രത്യയം ചേർത്താൽ ആദിത്യശബ്ദം ലഭിക്കും[25]. ''ന വിദ്യതേ വിനാശോ യസ്യ സോയമദിതിഃ. അദിതിരേവ ആദിത്യഃ'' ഒരു കാലത്തും നാശമില്ലാത്ത സർവേശ്വരനെയാണ് ആദിത്യൻ എന്ന നാമത്താൽ ഗ്രഹിക്കേണ്ടത്.

**പ്രാജ്ഞൻ:-** 'പ്ര' എന്ന ഉപസർഗത്തോടു കൂടിയ ''ജ്ഞാ അവബോധനേ[26]'' എന്ന ധാതുവിൽ നിന്ന് പ്രജ്ഞ ശബ്ദം ഉണ്ടാകുന്നു. പ്രജ്ഞശബ്ദത്തിൽ തദ്ധിത പ്രത്യയം[27] ചേർത്താൽ പ്രാജ്ഞപദം ഉണ്ടാകും. ''യഃ പ്രകൃഷ്ടതയാ ചരാചരസ്യ ജഗതോ വ്യവഹാരം ജാനാതി സ പ്രജ്ഞഃ. പ്രജ്ഞ ഏവ പ്രാജ്ഞഃ.'' സമ്പൂർണ ഭ്രമരഹിതമായ യഥാർത്ഥജ്ഞാനത്തോടു കൂടിയതും സകലചരാചരങ്ങളുടെയും വ്യവഹാരങ്ങളെ ശരിയായി അറിയുന്നതും സർവജ്ഞനുമായ ഈശ്വരൻെറ നാമധേയമാണ് പ്രാജ്ഞൻ എന്ന പദം.

ഈശ്വരൻ, ആദിത്യൻ, പ്രാജ്ഞൻ എന്നീ നാമങ്ങൾ ഓംകാരത്തിലെ മകാരത്തിൽ നിന്നു ഗ്രഹിച്ചവയാണ്. ഓംകാരത്തിലന്തർഭവിച്ച മൂന്നു മാത്രകളിൽ ഓരോന്നിലെയും മൂന്ന് അർത്ഥം വീതം ഇവിടെ വ്യാഖ്യാനിച്ചു. ഇതു പോലെ വേറേയും അനേകം നാമങ്ങൾ ഓംകാരത്തിൽ അന്തർഭവിട്ടുണ്ട്.

## 'മിത്രൻ' മുതലായവയുടെ വ്യാഖ്യാനം

''ശംനോ മിത്രഃ'' എന്നു തുടങ്ങുന്ന മന്ത്രത്തിൽ കാണുന്ന മിത്രൻ മുതലായ പദങ്ങളും ഈശ്വരനെ കുറിക്കുന്ന

---

(24) ധാതു. 4.39. (25) ദിത്യദിത്യാദിത്യപത്യുത്തര പദാണ്യഃ എന്ന അഷ്ടാധ്യായീ സൂത്രപ്രകാരം (4.1.85) പ്രാഗ്ദീവ്യതീയാർത്ഥത്തിൽ 'ണ്യ' പ്രത്യയം വന്ന് ആദിത്യ സിദ്ധി. സ്വാർത്ഥത്തിൽ തദ്ധിത പ്രത്യയമാണ് മഹർഷിമതം. ചാതുർവർണ്യാദീനാം സ്വാർത്ഥ ഉപസംഖ്യാനമ് എന്ന മഹാഭാഷ്യ വാർതിക പ്രകാരം സാർത്ഥത്തിൽ 'ഷ്യഞ്' പ്രത്യയം. ചാതുർവർണ്യാദി ആകൃതിഗണമാണ്. (26) ധാതു. 9.40 (27) പ്രജ്ഞാദിഭ്യശ്ച എന്ന അഷ്ടാദ്ധ്യായീ സൂത്രപ്രകാരം സ്വാർത്ഥത്തിൽ 'അണ്'

പേരുകരം തന്നെ. എന്തെന്നാൽ സ്തുതി, പ്രാർത്ഥന, ഉപാസന എന്നിവയ്ക്കർഹൻ ശ്രേഷ്ഠനായവൻ മാത്രമാണ്. ഗുണം, കർമ്മം, സ്വഭാവം, സത്യവ്യവഹാരം എന്നിവയിൽ എല്ലാവരേക്കാളും ഔന്നത്യം ഉള്ളവനത്രെ ശ്രേഷ്ഠൻ. ശ്രേഷ്ഠന്മാരിൽ വെച്ച് ശ്രേഷ്ഠൻ ഈശ്വരനാണ്, മററാരുമല്ല. ഈശ്വരനു തുല്യൻ മുമ്പ് ഉണ്ടായിട്ടില്ല; ഇപ്പോരം ഇല്ല; ഇനി ഉണ്ടാവുകയുമില്ല. അപ്പോരം ഈശ്വരനേക്കാരം ഉന്നതനായ മററൊരുവൻ എങ്ങനെ ഉണ്ടാകാനാണ്? സത്യം, ന്യായം, ദയ, സർവകർമ്മസാമർത്ഥ്യം, സർവജ്ഞത്വം മുതലായ അസംഖ്യം ഗുണങ്ങരം ഈശ്വരനുള്ളതു പോലെ ഏതെങ്കിലും ജഡപദാർത്ഥത്തിനോ ജീവാത്മാവിനോ ഇല്ല. സത്യമായതിൻെറ ഗുണകർമ്മ സ്വഭാവങ്ങളും സത്യമായിരിക്കും. അതിനാൽ മനുഷ്യരെല്ലാവരും സർവേശ്വരനെയാണ് സ്തുതിയ്ക്കുകയും പ്രാർത്ഥിക്കുകയും, ഉപാസിക്കുകയും ചെയ്യേണ്ടത്; മററൊന്നിനേയുമല്ല. ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നു പേരോടുകൂടിയ പൗരാണിക വിദ്വാന്മാരും, ദൈത്യന്മാർ, ദാനവന്മാർ തുടങ്ങിയ നികൃഷ്ട മനുഷ്യരും ഇതര സാധാരണ മനുഷ്യരും പൂർണ്ണവിശ്വാസത്തോടു കൂടി സ്തുതിയ്ക്കുകയും പ്രാർത്ഥിയ്ക്കുകയും, ഉപാസിയ്ക്കുകയും ചെയ്തിരുന്നത് സർവേശ്വരനെയാണ്. മററൊന്നിനേയുമല്ല. അതുകൊണ്ട് അങ്ങനെ തന്നെ ചെയ്യുന്നതാണ് നമുക്കും ഉചിതം. ഈ വിഷയത്തെപ്പററി മോക്ഷോപാസനകളെപ്പററി ചർച്ച ചെയ്യുമ്പോരം സവിശേഷമായി പ്രതിപാദിയ്ക്കാം.

## മിത്രൻ മുതലായവ ഈശ്വരവാചി

ചോദ്യം:— മിത്രാദി നാമങ്ങരക്ക് സുഹൃത്ത്, എന്നും ഇന്ദ്രാദി ദേവതകരക്ക് നടപ്പിലിരിക്കുന്ന അർത്ഥം കണ്ട് അവയേ അപ്രകാരവും ഗ്രഹിക്കേണ്ടതല്ലേ?

സമാധാനം:— ഇവിടെ ആ അർത്ഥങ്ങരം സ്വീകരിയ്ക്കുന്നതു ശരിയല്ല. എന്തെന്നാൽ, ലോകത്തിൽ ഒരുവൻെറ സുഹൃത്തായിരിക്കുന്നയാരം മററൊരുവൻെറ ശത്രുവായും വേറൊരുവൻെറ ശത്രുവോ മിത്രമോ അല്ലാതെയും വർത്തിയ്ക്കുന്നു. അതിനാൽ മിത്രാദിനാമങ്ങളുടെ മുഖ്യാർത്ഥമായി സുഹൃത്ത് മുതലായവയെ സ്വീകരിയ്ക്കരുത്. കൂടാതെ എപ്രകാരം ഈശ്വരൻ നിയമേന ലോകത്തിൻെറ മുഴുവനും സുഹൃത്തായിരിക്കുകയും, ആരുടെയും ശത്രുവോ പക്ഷപാതിയോ ആകാതിരിയ്ക്കുകയും ചെയ്യുന്നുവോ, അപ്രകാരം ആയിരിയ്ക്കുവാൻ

ഒരു ജീവാത്മാവിനും കഴിയുന്നതല്ല. അതിനാൽ ഈ പ്രകരണത്തിൽ മിത്രാദി നാമങ്ങളുടെ മുഖ്യാർത്ഥമായി ഗ്രഹിക്കേണ്ടത് ഈശ്വരനെന്നാണ്. ഗൗണാർത്ഥത്തിൽ സുഹൃത്തെന്നും മററും ഉള്ള അർത്ഥവും സ്വീകാര്യമാണ്.

**മിത്രൻ:–** ''ഞിമിദാ സ്നേഹനേ[28]'' എന്ന ധാതുവിൽ ഔണാദികമായ ക്ത്രപ്രത്യയം[29] ചേർന്നു മിത്രശബ്ദം ഉണ്ടാകുന്നു. ''മേദ്യതിസ്നിഹ്യതി സ്നിഹ്യതേ വാ സ മിത്രഃ'' എല്ലാവരേയും സ്നേഹിക്കുന്നവൻ അല്ലെങ്കിൽ എല്ലാവരും പ്രസാദിപ്പിക്കേണ്ടവനായതു കൊണ്ട് ഈശ്വരന് മിത്രൻ എന്നു പേരായി.

**വരുണൻ:–** ''വൃഞ്വരണേ; വര ഈപ്സായാം[30]'' എന്നീ ധാതുക്കളിൽ ഉണാദി ഉനൻ[31]'' പ്രത്യയം ചേർന്നിട്ടാണ് വരുണശബ്ദമുണ്ടാകുന്നത്. ''യഃ സർവാൻ ശിഷ്ടാൻ മുമുക്ഷൂൻ ധർമാത്മനോ വൃണോതി; യഃ ശിഷ്ടൈർ മുമുക്ഷുഭിർധർമാത്മഭിഃ പ്രിയതേ വര്യതേവാ സ വരുണഃ പരമേശ്വരഃ'' ആരാണോ യോഗികളേയും വിദ്വാന്മാരേയും മുക്തിയാഗ്രഹിക്കുന്നവരേയും, മുക്തന്മാരേയും, ധർമ്മത്തിൽ നിഷ്ഠയുള്ളവരേയും അംഗീകരിക്കുന്നത് അഥവാ ശിഷ്ടന്മാരും മുമുക്ഷുക്കളും മുക്തന്മാരും ധർമാത്മാക്കളും ആരെ അംഗീകരിക്കുന്നുവോ ആ ഈശ്വരനത്രേ വരുണൻ. കൂടാതെ ''വരുണോനാമ വരഃ ശ്രേഷ്ഠഃ'' അതായത് വരുണന് ശ്രേഷ്ഠൻ എന്നർത്ഥമുണ്ട്. ഈശ്വരൻ എല്ലാവരേക്കാളും ശ്രേഷ്ഠനായതു കൊണ്ട് അദ്ദേഹത്തിനെ വരുണനെന്നു വിളിക്കാവുന്നതാണ്.

**അര്യമാ:–** ''ഋ ഗതി പ്രാപണയോഃ[32]'' എന്ന ധാതുവിൽ യത്[33] പ്രത്യയം കൂട്ടിച്ചേർത്താൽ അര്യ ശബ്ദം സിദ്ധിക്കും. അര്യശബ്ദപൂർവകമായ ''മാങ്മാനേ[34]'' എന്ന ധാതുവിൽ

---

(28) ധാതു. 4.129. (29) അമിചിമിദിശംസിഭ്യഃക്ത്രഃ എന്ന ഉണാദി (4.165) യാൽ. ഉണാദി കോശത്തിൽ (4.165) അമിചിമിശംസിഭ്യഃ ക്ത്രഃ എന്ന പാഠം സ്വീകരിച്ച് മിഞ് (സ്വാദി) ധാതുവിൽ നിന്ന് വ്യുല്പത്തി കാട്ടുന്നു. (30) വൃഞ്-ധാതു 5/58 വരധാതു. 10.280. (31) കൃവൃദാരിഭ്യഉനൻ (ഉ.3.53) ബഹുല ഗ്രണത്താൽ 'വര' ധാതുവിൽ നിന്നും ഉനൻ ഗ്രാഹ്യമാണ്. (32) ധാതു-1-670 (33) അര്യഃസ്വാമി വൈശ്യയോഃ (അ. 3, 103) എന്നതിൽ 'സ്വാമി' എന്നർത്ഥത്തിൽ യത് പ്രത്യയാന്തമായ നിപാതം ചെയ്തിരിക്കുന്നു. (34) ധാതു-3.6.

കനിൻ[35] പ്രത്യയം ചേർത്താൽ അര്യമാ എന്ന പദവും വ്യുല്പന്നമാകും. ''യോര്യാൻ സ്വാമിനോ ന്യായാധീശാൻ മിമീതേ മാന്യാൻ കരോതി സോര്യമാ''. സത്യവും ന്യായവും അനുഷ്ഠിക്കുന്ന മനുഷ്യരെ മാനിയ്ക്കുകയും പുണ്യപാപങ്ങൾ ചെയ്യുന്നവർക്ക് അതാതിൻെറ ഫലത്തെ യഥാതഥമായി നൽകുകയും ചെയ്യുന്ന ഈശ്വരൻെറ പേർ 'അര്യമാ' എന്നാകുന്നു.

**ഇന്ദ്രൻ:–** ''ഇദി പരമൈശ്വര്യേ[36]'' എന്ന ധാതുവിൽ രൻ[37] പ്രത്യയം ചേർക്കുന്നതായാൽ ഇന്ദ്രൻ എന്ന പദം ഉണ്ടാകും. ''യ ഇന്ദതി പരമൈശ്വര്യവാൻ ഭവതി സ ഇന്ദ്രഃ പരമേശ്വരഃ''. സകല ഐശ്വര്യങ്ങളോടും കൂടിയ ഈശ്വരൻെറ പേർ ഇന്ദ്രൻ എന്നാണ്.

**ബൃഹസ്പതി:–** ബൃഹത് എന്ന പദം ഉപപദമായിട്ടുള്ള (ഉപപദം മുമ്പിലുള്ള പദം)''പാ രക്ഷണേ[38]'' എന്ന ധാതുവിൽ ഡതി പ്രത്യയം[39] ചേർത്ത് ഉപപദത്തിലെ തകാരത്തിനു ലോപവും സുട് എന്ന ആഗമവും[40] വരുത്തിയാൽ ബൃഹസ്പതി എന്ന രൂപം കിട്ടും. ''യോ ബഹൃതാം ആകാശാദീനാം പതിഃ സ്വാമീ പാലയിതാ സ ബൃഹസ്പതിഃ. വലിയവരിൽ വലിയവനും ആകാശാദി ബ്രഹ്മാണ്ഡങ്ങളെയെല്ലാം കാത്തു രക്ഷിക്കുന്നവനുമായ അവനാണ് ബൃഹസ്പതി. അത് ഈശ്വരനാകയാൽ ബൃഹസ്പതി എന്നത് ജഗദീശ്വരൻെറ പേരാണ്.

**വിഷ്ണു:–** ''വിഷ്ലൃവ്യാപ്തൗ[41]'' എന്ന ധാതുവിൽ നു[42] എന്ന പ്രത്യയം ചേർക്കുക. എന്നാൽ വിഷ്ണു എന്ന രൂപം കിട്ടും. ''വേവേഷ്ടി വ്യാപ്നോതി ചരാചരം ജഗത് സ വിഷ്ണുഃ.''സ്ഥാവര ജംഗമ വസ്തുക്കൾ കൊണ്ടു സൃഷ്ടിച്ചിട്ടുള്ള ഈ ലോകത്തിലെങ്ങും വ്യാപകനായ ഈശ്വരനെ വിഷ്ണു എന്നു വിളിയ്ക്കുന്നു.

---

(35) ശ്വന്നുക്ഷൻ...... അര്യമൻ ... (ഉ 1.159) എന്നതിൽ കനിൽ പ്രത്യയാന്തം നിവാരിതം (36) ധാതു.1.51 (37) ഋജ്രേന്ദ്രാഗ്ര (ഉ.1.29) എന്ന സൂത്രത്തിൽ 'രൻ' പ്രത്യയാന്തം നിപാതിതം (38) ധാതു. 2 49, (39) പാതേർഡതിഃ (ഉ 4. 58) (40) തത്ബൃഹതോ ശ്ചോര ദേവതസുടം തലോപശ്ച (ഗണ. 6.1.151) പാരസ്കരാദിസ്ഥമായ ഗൃഹ്യസൂത്രത്താൽ. (41) ധാതു. 3.18, (42) വിഷേകിച്ച (ഉ 3 39)

**ഉരുക്രമൻ:-** ''ഉരുർമഹാൻ ക്രമഃ പരാക്രമോയസ്യ സ ഉരുക്രമഃ.'' അളവററ പരാക്രമമുള്ളതു കൊണ്ട് ഈശ്വരന് ഉരുക്രമൻ എന്നു പേരുണ്ടായി.

**മന്ത്രാർത്ഥം:-**

(ഉരുക്രമഃ) വലിയ പരാക്രമത്തോടു കൂടിയവനും (മിത്രഃ) എല്ലാവരുടേയും സുഹൃത്തും ആർക്കുമൊരു വിരോധവും ചെയ്യാത്തവനും (ശം) സുഖദായകനും (വരുണഃ) എല്ലാവരേക്കാളും ശ്രേഷ്ഠനും (ശം) സുഖസ്വരൂപനും (അര്യമാ) ന്യായാധിപതിയും (ശം) മംഗളപ്രദനും (ഇന്ദ്രഃ) സകല ഐശ്വര്യങ്ങളോടു കൂടിയവനും (ശം) സകല ഐശ്വര്യങ്ങളേയും ദാനം ചെയ്യുന്നവനും (ബൃഹസ്പതിഃ) എല്ലാത്തിന്റേയും അധിഷ്ഠാതാവും വിദ്യയെ ദാനം ചെയ്യുന്നവനും (വിഷ്ണുഃ) സർവവ്യാപിയുമായിരിക്കുന്ന സർവേശ്വരൻ (നഃ) നമുക്കു (ശം) മംഗളത്തെ ദാനം ചെയ്യുന്നവനായി (ഭവതു) ഭവിക്കട്ടെ.

(വായോ തേ ബ്രഹ്മണേ നമോസ്തു) ''ബൃഹബൃഹി വൃദ്ധൌ[43] എന്നീ ധാതുക്കളിൽ നിന്നാണ്[44] ബ്രഹ്മശബ്ദം ഉണ്ടാകുന്നത്. ബൃഹത്തിൽ വച്ച് ബൃഹത്തമനും, അളവററ ബലമുള്ളവനും സർവോപരിയായി വിളങ്ങുന്നവനും പരബ്രഹ്മമെന്നു വിഖ്യാതനുമായ പരമാത്മാവിനെ ഞങ്ങൾ നമസ്കരിക്കുന്നു. ഹേ! സർവേശ്വരാ (ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി) അവിടുന്നു തന്നെയാണു സർവാന്തര്യാമിയായിരുന്ന് പ്രത്യക്ഷ ബ്രഹ്മമായി വിളങ്ങുന്നത്. ത്വാമേവ പ്രത്യക്ഷം ബ്രഹ്മ വദിഷ്യാമി) ഞാൻ അങ്ങയെത്തന്നെയാണ് പ്രത്യക്ഷ ബ്രഹ്മമെന്നു പറയുന്നത്. എന്തെന്നാൽ അവിടുന്ന് എങ്ങും നിറഞ്ഞവനായിരുന്ന് എല്ലാവർക്കും എന്നും പ്രാപ്യനായി വർത്തിയ്ക്കുന്നു.

(ഋതം വദിഷ്യാമി) നിന്തിരുവടിയുടെ വേദങ്ങളിൽ കാണപ്പെടുന്ന അനുശാസനങ്ങളെ ഞാൻ എല്ലാവർക്കും ഉപദേശിക്കുകയും സ്വയം അനുഷ്ഠിക്കുകയും ചെയ്യാം. (സത്യം

---

(43) ധാതു. 1.488 (44) ബൃംഹേതോർച്ച (ഉ. 4/147) എന്ന സൂത്രത്താൽ ബൃഹി (ബൃംഹ) എന്ന ധാതുവിൽ നിന്നുണ്ടായത്. 'ബൃഹ' പക്ഷത്തിൽ ബഹുല ഗ്രഹണത്താൽ 'അമ്'' ആഗമമെന്നറിയണം.

വദിഷ്യാമി) ഞാൻ സത്യത്തെ മനനം ചെയ്യാം. സത്യം പറയാം. അനുഷ്ഠാനത്തിലും സത്യത്തെ രക്ഷിയ്ക്കാം. (തന്മാമവതു) അതിനാൽ അവിടുന്ന് എന്നെ കാത്തു രക്ഷിച്ചാലും. (തദ്വക്താരമവതു) ആപ്തനായ–സത്യം പറയുന്ന–എന്നെ അങ്ങ് രക്ഷിച്ചാലും. എന്റെ ബുദ്ധി അവിടുത്തെ ആജ്ഞകളെ അചഞ്ചലതയോടു കൂടി അനുസരിക്കുകയും അവയിൽ നിന്ന് വ്യതിചലിക്കാതിരിക്കുകയും ചെയ്യുമാറാകട്ടെ. എന്തെന്നാൽ അവിടുത്തെ ആജ്ഞകൾ തന്നെയാണ് യഥാർത്ഥമായ ധർമ്മം. അതിന് വിരുദ്ധമായതെല്ലാം അധർമ്മമാണ്. (അവതു മാമവതു വക്താരം) രണ്ടാമത്[45] ആവർത്തിച്ചു പറഞ്ഞത് നിശ്ചയത്തെ ദ്യോതിപ്പിയ്ക്കാനാകുന്നു. ഒരുവൻ ഇതരനോട്, ''ത്വം ഗ്രാമം ഗച്ഛ ഗച്ഛ'' എന്നു പറയുന്നു. ഇവിടെ 'ഗച്ഛ' എന്ന ക്രിയാപദം രണ്ടു തവണ ആവർത്തിച്ചിട്ടുള്ളതിനാൽ ''നീ ഉടനടി ഗ്രാമത്തിലേക്കു പോകണം'' എന്നർത്ഥം കിട്ടുന്നു. അതുപോലെ ഈ പ്രകരണത്തിലും പുനരാവർത്തനത്തിന്റെ അർത്ഥം, അവിടുന്ന് എന്നെ നിശ്ചയമായും രക്ഷിക്കണം. എന്റെ മനസ് ധർമ്മത്തിൽ ദൃഢമായി ഉറച്ചു നിൽക്കുകയും അധർമ്മത്തെ വെറുക്കുകയും ചെയ്യത്തക്കവണ്ണം കനിഞ്ഞനുഗ്രഹിക്കണം. അത് വലിയൊരു ഉപകാരമായി ഞാൻ വിചാരിക്കും എന്നാണ്. (ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ) ആധ്യാത്മികം, ആധിഭൗതികം, ആധിദൈവികം[46] എന്നിങ്ങനെ മൂന്നു വിധത്തിലുള്ള ദുഃഖങ്ങളാണ് ഈ ലോകത്തിലുള്ളത്. അവിദ്യ, രാഗദ്വേഷങ്ങൾ, ഭീരുത്വം മുതലായ മാനസീക പീഡകളും, പനി മുതലായ ശാരീരിക രോഗങ്ങളുമാണ് ആധ്യാത്മികദുഃഖങ്ങൾ. ശത്രുക്കളായ മനുഷ്യരിൽ നിന്നും, പുലി, പാമ്പ് മുതലായ ജന്തുക്കളിൽ നിന്നും ഉണ്ടാകുന്ന പീഡകളാണ് ആധിഭൗതിക ദുഃഖങ്ങൾ. അതിവൃഷ്ടി, അതിശൈത്യം, അത്യുഷ്ണം മുതലായവയാൽ മനസിനും ഇന്ദ്രിയങ്ങൾക്കും ഉളവാകുന്ന ദുഃഖങ്ങളാണ് ആധിദൈവികങ്ങൾ. താപത്രയ

---

(41) ധാതു. 3 13 (42) വിഷേകിച്ച (ഉ. 3.39) (43) ധാതു. 1.488 (44) ബൃംഹേനോർച്ച (ഉ. 4/147) എന്ന സൂത്രത്താൽ ബഹി (ബൃംഹ) ധാതുവിൻ നിന്നുണ്ടായത്. 'ബൃഹ' പക്ഷത്തിൽ ബഹുലഗ്രഹണ ഗ്രഹണത്താൽ 'അമ്' ആഗമമെന്നറിയണം. (45) അഭ്യാസേ ഭൂയാംസമർത്ഥ മന്യന്തേ (നിരുക്തം 10/42) (46) സത്യാർത്ഥപ്രകാശത്തിന്റെ ഒമ്പതാം സമുല്ലാസത്തിന്റെ അവസാനത്തിൽ ഈ പദങ്ങളുടെ വ്യാഖ്യാനമുണ്ട്

മെന്ന ഈ മൂന്നു വിധ ദുഃഖങ്ങളുടേയും ശമനത്തിനായി ട്ടത്രേ മന്ത്രത്തിൽ മൂന്നു പ്രാവശ്യം ശാന്തി ഓതിയിരിക്കുന്നത്. അവിടുന്നു ഞങ്ങളെ മൂന്നുവിധ ദുഃഖങ്ങളിൽ നിന്നു രക്ഷിച്ച് മംഗളകരമായ കർമ്മങ്ങളിൽ പ്രവർത്തിപ്പിക്കണം. എന്തെന്നാൽ, അങ്ങ് മംഗളസ്വരൂപിയും സർവലോകത്തിനും മംഗളപ്രദനും, ധാർമ്മികരായ മുമുക്ഷുക്കൾക്ക് മംഗളത്തെ ദാനം ചെയ്യുന്നവനുമാണല്ലോ. അങ്ങ് നൈസർഗികമായ കാരുണ്യത്താൽ സകല ജീവാത്മാക്കളുടേയും ഹൃദയത്തിൽ വിളങ്ങുന്നു. ആ വിളക്കം നിമിത്തം സകല ജീവാത്മാക്കളും അധർമ്മത്തെ ത്യജിച്ച് ധർമ്മത്തെ അനുഷ്ഠിക്കുകയും ദുഃഖങ്ങളെ അകററി പരമാനന്ദത്തെ അനുഭവിക്കുകയും ചെയ്യുമാറാകട്ടെ.

**സൂര്യൻ**:– ''സൂര്യ ആത്മാ ജഗതസ്തസ്ഥുഷശ്ച[47]'' എന്ന യജുർവേദവചനപ്രകാരം (ജഗതഃ) ചേതനങ്ങളും ജംഗമങ്ങളുമായ ജീവജാലങ്ങളുടെയും (തസ്ഥുഷഃ) അചേതനങ്ങളും സ്ഥാവരങ്ങളുമായ പൃഥിവ്യാദി ജഡപദാർത്ഥങ്ങളുടേയും അന്തരാത്മാവായി സ്ഥിതി ചെയ്ത് സ്വപ്രകാശം കൊണ്ട് എല്ലാററിനേയും പ്രകാശിപ്പിച്ച് വർത്തിക്കുന്നതിനാൽ സർവേശ്വരന് സൂര്യൻ എന്ന പേര് ലഭിച്ചു.

**പരമാത്മാവ്**:- ''അത സാതത്യ ഗമനേ''[48] എന്ന ധാതുവിൽ നിന്ന് ആത്മാ എന്ന പദം ഉണ്ടാകുന്നു. ''യോ ƒതി വ്യാപ്നോതി സ ആത്മാ'';. ജീവാദിയായ ജഗത്തിൽ മുഴുവനും നിരന്തരം വ്യാപകമായിരിക്കുന്നത് ആത്മാ. ''പര[49] ശ്ചാസാവാത്മാച, യ ആത്മേഭ്യോ ജീവേഭ്യഃ സൂക്ഷ്മേഭ്യഃ പരോതിസൂക്ഷ്മഃ സ പരമാത്മാ'', സർവ ജീവാദികളേക്കാൾ ഉൽകൃഷ്ടനും, ജീവാത്മാക്കൾ ആകാശം, പ്രകൃതി എന്നിവയേക്കാൾ അതിസൂക്ഷ്മവും എല്ലാ ജീവാത്മാക്കളുടെയും അന്തര്യാമിയായ ആത്മാവും ആകയാൽ ഈശ്വരന് പരമാത്മാവ് എന്ന പേരു വന്നു.

**പരമേശ്വരൻ**:- ഈശ്വരൻ എന്നതിനു സാമർത്ഥ്യവാൻ എന്നാണർത്ഥം. ''യ ഈശ്വരേഷു സമർത്ഥേഷു പരമഃ ശ്രേഷ്ഠഃ സ പരമേശ്വരഃ.'' സമർത്ഥരിൽ വെച്ചു ശ്രേഷ്ഠൻ-എതിരില്ലാത്ത

---

(47) യജു 7.42. (48) ധാതു. 1.3.1 ൽ സാതിഭ്യാം മനിന്മനിണൌ (ഉ 4 154) എന്ന സൂത്രത്താൽ ആത്മാ ശബ്ദം സിദ്ധിയ്ക്കുന്നു (49) പരമം എന്നർത്ഥം വരുന്ന 'പര' ശബ്ദത്താൽ അർത്ഥനിർദ്ദേശം ചെയ്തിരിക്കുന്നു. 'പരമശ്ചാസാവാത്മാ പരമാത്മാ[3] എന്നു വിഗ്രഹിക്കണം.

സാമത്ഥ്യത്തോടു കൂടിയവൻ തുല്യമായി മററൊന്നുമില്ലാത്തവൻ എന്നാണു പരമേശ്വരൻ എന്ന പദത്തിൻെറ അത്ഥം.

**സവിതാ:-** ''ഷുഞ് അഭിഷവേ; ഷൂങ് പ്രാണിഗർഭവിമോചനേ[50]'' എന്നീ ധാതുക്കളിൽ നിന്നു സവിതാ ശബ്ദം സിദ്ധിക്കുന്നു. ''അഭിഷവഃ പ്രാണിഗർഭവിമോചനംചോൽപാദനം, യശ്ചരാചരം ജഗൽ സുനോതി സൂതേ വോല്പാദയതി സസവിതാ പരമേശ്വരഃ''. സർവലോകത്തെയും ഉല്പാദിപ്പിക്കുന്നതു കൊണ്ട് ഈശ്വരന് സവിതാ എന്നു പേരായി.

**ദേവഃ:-** ''ദിവു ക്രീഡാവിജിഗീഷാ വ്യവഹാരദ്യുതിസ്തുതിമോദമദസ്വപ്നകാന്തിഗതിഷു[51]'' എന്ന ധാതുവിൽ നിന്ന് ദേവശബ്ദം സിദ്ധിക്കുന്നു. (ക്രീഡാ)[52] ശുദ്ധനായിരുന്ന് ജഗത്തിനെ ക്രീഡിപ്പിക്കുന്നതു കൊണ്ടും, (വിജിഗീഷാ) ധാമ്മികന്മാരെ ജയിപ്പിയ്ക്കുവാനുള്ള ഇച്ഛ കൊണ്ടും, (വ്യവഹാര) എല്ലാ ചേഷ്ടകൾക്കും സാധനോപസാധനങ്ങളെ നൽകുന്നതിനാലും, (ദ്യുതി) സ്വയം പ്രകാശസ്വരൂപനും ഇതരർക്ക് പ്രകാശം നൽകുന്നവനാകയാലും, (സ്തുതി) പ്രശംസിക്കുവാൻ യോഗ്യനായതുമൂലവും, (മോദ) സ്വയം ആനന്ദ സ്വരൂപനും മററുള്ളവർക്ക് ആനന്ദദാതാവായതു കൊണ്ടും, (മദ) മദോന്മത്തരെ അമർച്ച ചെയ്കയാലും, (സ്വപ്ന) എല്ലാവർക്കും ഉറങ്ങുവാൻ രാത്രിയേയും പ്രളയത്തേയും സൃഷ്ടിക്കുന്നതു കൊണ്ടും, (കാന്തി) പ്രാപിയ്ക്കുവാൻ യോഗ്യനാകയാലും (ഗതി) ജ്ഞാനസ്വരൂപനായതു കൊണ്ടും ഈശ്വരന് ദേവൻ എന്ന പേരു വന്നു. അഥവാ, ''യോ ദീവ്യതി ക്രീഡതി സ ദേവഃ''. സ്വന്തം സ്വരൂപത്തിൽ ആനന്ദത്തോടു കൂടി സ്വയം രമിച്ചു കൊണ്ട് മേവുന്ന, പരസഹായം ഇല്ലാതെ തന്നെ ക്രീഡയായി സഹജസ്വഭാവത്താൽ സകല ജഗത്തിനേയും സൃഷ്ടിയ്ക്കുന്ന, സകല ക്രീഡകൾക്കും ആശ്രയഭൂതനായി സ്ഥിതിചെയ്യുന്ന സർവേശ്വരൻ എന്നത്ഥം. ''വിജിഗീഷതേ സ ദേവഃ'' എല്ലാവരേയും ജയിക്കുന്ന, ആരാലും ജയിക്കപ്പെടുവാൻ കഴിയാത്തവൻ എന്നത്ഥം. ''വ്യവഹാരയതി സ ദേവഃ''. ന്യായവും അന്യായവുമായ പ്രവൃത്തികളെ അറിയുന്നവനും ഉപദേ

---

(50) ഷുഞ്. ധാതു. 5. 1. ഷൂങ്–ധാതു 2. 24. (51) ധാതു. 4. 1
(52) ശുദ്ധനും നിർലേപനുമായിരുന്ന് ജഗത്തിനെ ക്രീഡിപ്പിക്കുന്നവനെന്ന് അത്ഥം.

ഷ്ടാവും ആയിരിക്കുന്നവൻ. ''യശ്ചരാചരം ജഗൽ ദ്യോതയതി സ ദേവഃ''. ചരാചരാത്മകമായ സൃഷ്ടിയെ പ്രകാശിപ്പിക്കുന്നവൻ. ''യഃ സ്തൂയതെ സ ദേവഃ. സകല മനുഷ്യരാലും പ്രശംസനീയനും, നിന്ദിയ്ക്കപ്പെടുവാൻ അനർഹനും. ''യോ മോദയതി സ ദേവഃ''. ഒട്ടും ദുഃഖം അനുഭവിക്കാതെ സ്വയം ആനന്ദസ്വരൂപനായി ഇരുന്നു കൊണ്ട് അന്യന്മാർക്ക് ആനന്ദത്തെ ജനിപ്പിയ്ക്കുന്നവൻ. ''യോ മാദ്യതിസദേവഃ'' സദാ സന്തുഷ്ടനും ശോകരഹിതനും മററുള്ളവരെ സന്തോഷിപ്പിച്ച് അവരുടെ ദുഃഖങ്ങളെ അകററി ക്കളയുന്നവൻ. ''യഃ സ്വാപയതി സ ദേവഃ'' മഹാപ്രളയ കാലത്തിൽ ജീവാത്മാക്കളെ അവ്യക്തത്തിൽ ഉറക്കുന്നവൻ. ''യഃ കാമയതേ കാമ്യതേ വാ സ ദേവഃ'' ആരുടെ കാമങ്ങ ളെല്ലാം സത്യമാണോ, അല്ലെങ്കിൽ യാതൊരുവൻെറ അടുക്ക ലേക്കു ചെന്നു ചേരുവാൻ നല്ലവരെല്ലാം ആഗ്രഹിക്കു ന്നുവോ അങ്ങിനെയുള്ളവൻ. ''യോഗച്ഛതി ഗമ്യതേ വാ സ ദേവഃ'' സർവവ്യാപിയും അറിയുവാൻ യോഗ്യനു മായവൻ. ഇപ്രകാരം പലേ അർത്ഥങ്ങളോടുകൂടിയ ദേവ ശബ്ദം ഈശ്വരൻെറ ഒരു നാമമാണ്.

**കുബേരഃ:–** ''കുബി ആച്ഛാദനേ'' എന്ന ധാതുവിൽ നിന്നാണ് കുബേരശബ്ദം വ്യുല്പന്നമാകുന്നത്. ''യഃ സർവം കുവതി സ്വവ്യാപ്ത്യാ ആച്ഛാദയതി സ കുബേരോ ജഗദീശ്വരഃ'' തൻെറ വ്യാപ്തികൊണ്ട് ലോക ത്തിലുള്ള സകല വസ്തുക്കളേയും ആച്ഛാദനം ചെയ്തു കൊണ്ടിരിയ്ക്കുന്നവൻ, ഈശ്വരൻ.

**പൃഥിവി:–** പൃഥു ''വിസ്താരേ'' എന്ന ധാതുവിൽനി ന്നാണ് പൃഥിവി ശബ്ദം ഉണ്ടാകുന്നത്. ''യഃ പർഥതി സർവം ജഗൽ വിസ്തൃണാതി സ പൃഥിവി'' വിസ്തൃതമായ ഈ ജഗത്തിനെ വിസ്തരിയ്ക്കുന്നവൻ എന്നർത്ഥം[53].

---

(53) 'പൃഥ' എന്ന ധാതു ധാതുപാഠത്തിലില്ല. സമ്പ്രസാരണ സംവി ധാനപ്രകാരം രൂപാന്തരം അനുവദിച്ചിരിക്കുന്ന ധാതുക്കളിൽ വൈയാ കരണന്മാർ വരുത്തുന്ന സമ്പ്രസാരണ രൂപാന്തരത്തെ സ്വതന്ത്ര ധാതു വായും ഗണിക്കുന്നു. അങ്ങനെ ഗ്രന്ഥകാരൻ, ഇവിടെ 'പ്രഥ' യുടെ കർതൃ സമ്പ്രസാരണ രൂപമായ 'പൃഥ'യെ സ്വതന്ത്ര ധാതുവായി ഗണിച്ച് നിർദ്ദേശിച്ചിരിക്കുന്നു. 'പൃഥ' ധാതുവിനെ സ്വതന്ത്ര പ്രകൃ തിയായി അംഗീകരിച്ചാൽ പൃഥു, പൃഥിവി മുതലായ രൂപങ്ങളിൽ

(ശേഷം അടുത്ത പേജിൽ)

**ജലം:**— ''ജലഘാതനേ[54]'' എന്ന ധാതുവിൽനിന്നു ജല ശബ്ദം സിദ്ധിയ്ക്കുന്നു. 'ജലതി ഘാതയതി ദുഷ്ടാൻ; സംഘാതയതി അവ്യക്തപരമാണ്വാദീൻ തത് ബ്രഹ്മ ജലം'' ദുഷ്ടന്മാരുടെ ഘാതകനും, അവ്യക്തം, പരമാണുക്കൾ എന്നിവയെ കൂട്ടിച്ചേർക്കുകയോ വേർതിരിയ്ക്കുകയോ ചെയ്യുന്നവനുമായ ആ പരമാത്മാവിന് ജലം എന്നു പേരാകുന്നു.

**ആകാശഃ:**— ''കാശൃ ദീപ്തൌ[55]'' എന്ന ധാതുവിൽനിന്നാണ് ആകാശശബ്ദം സിദ്ധിയ്ക്കുന്നത്. ''യഃ സർവതഃ സർവം ജഗൽ പ്രകാശയതി സ ആകാശഃ'' നാലു ഭാഗത്തുനിന്നും ലോകത്തെ പ്രകാശിപ്പിച്ചും കൊണ്ട് വിളങ്ങുന്നവനത്രെ ജഗദീശ്വരൻ.

**അന്നം:**— ''അദ ഭക്ഷണേ[56]'' എന്ന ധാതുവിൽനിന്നാണ് അന്നശബ്ദം ഉണ്ടാകുന്നത്.

''അദ്യതേത്തി ച ഭൂതാനി തസ്മാദന്നം തദുച്യതേ[57]

**അന്നാദഃ:**— അഹമന്നമഹമന്നമഹന്നം
അഹമന്നാദോഹമന്നാദോഹമന്നാദഃ[58]

**അത്താ:**— അത്താചരാചരഗ്രഹണാത്[59].

''അത്താചരാചര ഗ്രഹണാത്'' എന്നതു വേദവ്യാസ വിരചിതമായ ശാരീരക സൂത്രമാകുന്നു. ഏതിൽ സർവവും പ്രതിഷ്ഠിതമായിരിയ്ക്കുന്നുവോ ഏത് എല്ലാവരാലും ഗ്രഹിയ്ക്കപ്പെടുവാൻ യോഗ്യമാണോ ഏതൊന്ന് ചരാചര രൂപമായ ലോകത്തെ ഗ്രഹിയ്ക്കുന്നുവോ അത് എന്നർത്ഥമായ അന്നം, അന്നാദഃ, അത്താ എന്ന മൂന്നു ശബ്ദങ്ങളും ഈശ്വരന്റെ നാമങ്ങളാണ്. ഇവിടെ മൂന്നു പ്രാവശ്യം

---

(36-ാം പേജിൽ നിന്നും തുടർച്ച)
സമ്പ്രസാരണം ആവശ്യമായി വരികയില്ല. 'ഗ്രഹ' ധാതുവിൽ സമ്പ്രസാരണവും ഹ കാരത്തിന് ഭകാരാദേശവും വരുത്തി നിർമ്മിച്ച 'ഗൃഭ' യെ സ്വതന്ത്ര ധാതുവായി (ഗർഭോ ഗൃഭേഃ) നിരുക്തകാരൻ സ്വീകരിച്ചിട്ടുണ്ട്. (നിരുക്തം 10/23) ധാതു. 10/22 ൽ 'പൃഥപ്രക്ഷേപേ' എന്ന ധാതുവും ഉണ്ട്. പ്രക്ഷേപത്തിന് പരത്തുകയെന്നർത്ഥവുമുണ്ടല്ലോ. 'അനിത്യ ണിജന്താശ്ചുരായഃ' അനുസരിച്ച് ണിച് ഇല്ലാത്ത അഭാവത്തിൽ പർഥതി എന്ന രൂപമുണ്ടാകുന്നു. നിരുക്തം 1/12, 13 ലും പ്രഥനത്തിന് വിസ്താരമെന്നർത്ഥം സ്വീകരിച്ചിട്ടുണ്ട്.

(54) ധാതു. 1.575 (55) ടി. 1.430 (56) ടി. 2.1 (57 & 58) തൈത്തിരീയോപനിഷത്ത് അനു 2-10) (59)(വേദാന്തദർശനം അ. 1.പാ2.സൂ 9)

പറഞ്ഞിട്ടുള്ളത്[60] ഒപ്പംമാനത്തിന്ന് വേണ്ടിയാകുന്നു. അത്തിപ്പഴത്തിൽ ജനിക്കുന്ന കൃമികൾ അതിൽത്തന്നെ ജീവിച്ചിരിയ്ക്കുകയും അതിൽത്തന്നെ ജീവനാശത്തെ പ്രാപിയ്ക്കുകയും ചെയ്യുന്നതുപോലെയാണ് ലോകം മുഴുവനും ഈശ്വരനിൽ ഉല്പത്തിസ്ഥിതിലയങ്ങളെ പ്രാപിയ്ക്കുന്നത്.

**വസുഃ:-** ''വസ നിവാസേ'' എന്ന ധാതുവിൽ നിന്നാണു 'വസു' സിദ്ധിയ്ക്കുന്നത്. ''വസന്തി ഭൂതാനി യസ്മിൻ; അഥവാ, യഃ സർവേഷു ഭൂതേഷു വസതി സ വസുരീശ്വരഃ'' ഏതിൽ ആകാശം മുതലായ സകല ഭൂതങ്ങളും സ്ഥിതിചെയ്യുന്നുവോ അല്ലെങ്കിൽ യാതൊന്ന് സകല ഭൂതങ്ങളിലും കുടികൊള്ളുന്നുവോ അത് വസു.

**രുദ്രഃ:–** ''രുദിര് അശ്രുവിമോചനേ[61]'' എന്ന ധാതുവിന്റെ ണിജന്തത്തിൽ നിന്നാണു രുദ്രശബ്ദസിദ്ധി. ''യോ രോദയത്യ ന്യായകാരിണോ ജനാൻ സ രുദ്രഃ'' ദുഷ്കർമ്മങ്ങൾ ചെയ്യുന്നവരെ കരയിപ്പിക്കുന്നവൻ എന്നർത്ഥമുള്ള രുദ്രൻ എന്ന പദം ഈശ്വരവാചിയാണ്.

യന്മനസാ ധ്യായതി തദ്വാചാ വദതി യദ്വാചാ വദതി തത് കർമ്മണാ കരോതി യത് കർമ്മണാ കരോതി തദഭിസംപദ്യതേ [62]

യജുർവേദ ബ്രാഹ്മണത്തിലുള്ള ഒരു മന്ത്രമാണിത്. ''ജീവൻ മനസുകൊണ്ടു വിചാരിക്കുന്നതിനെ വാക്കുകൊണ്ടു പറയുന്നു. വാക്കു കൊണ്ടു പറയുന്നതിനെയാണ് പ്രവൃത്തി കൊണ്ടു ചെയ്യുന്നത്. പ്രവൃത്തികൊണ്ടു ചെയ്യുന്നതിനെത്തന്നെ അനുഭവിക്കുകയും ചെയ്യുന്നു''. ജീവാത്മാവ് ചെയ്യുന്ന തരത്തിലുള്ള കർമ്മങ്ങൾക്കനുസരിച്ച് ഫലവും അനുഭവിക്കുന്നു എന്നു താല്പര്യം. പാപകർമ്മങ്ങൾ ചെയ്തിട്ടുള്ള ജീവാത്മാക്കൾ, ന്യായാധിപതിയായ ഈശ്വരന്റെ നിശ്ചയപ്രകാരം ദുഃഖപൂർണ്ണ ഫലങ്ങൾ അനുഭവി

---

(60) തൈ: ഉ, ൽ അന്ന, അന്നാദ എന്നു മൂന്നു തവണ പറഞ്ഞിട്ടുള്ളതെന്നർത്ഥം. (61) ധാതു. 2.60. (62) വാജസനേയ ശതപഥത്തിൽ പ്രാചീനകാലത്ത് 15 പാഠങ്ങളുണ്ടായിരുന്നു. ശതപഥത്തിലെ ഇന്നു ലഭ്യമായ പാഠം ഇപ്രകാരമാണ്. ''സ യഥാകാമോ ഭവതി തഥാക്രതുർ ഭവതി, യഥാ ക്രതുർഭവതി തത്കർമകുരുതേ തദഭി സംപദ്യതേ. [14.7-2.6] കാണ്വ ശതപഥത്തിലും ഇതേ പാഠമാണ്. ഇത് താരതമ്യ പഠന മർഹിക്കുന്നു.

ക്കുമ്പോൾ കരയുന്നു. ദുഷ്കർമ്മം ചെയ്യുന്ന ജീവാത്മാക്കളെ ഈശ്വരൻ കരയിപ്പിക്കുന്നുവെന്നു പറയുന്നത് ഇപ്രകാരമാണ്, അതിനാൽ കരയിപ്പിക്കുന്നവൻ എന്നർത്ഥമുള്ള രുദ്രൻ എന്ന പേര് ഈശ്വരവാചിയാകുന്നു.

**നാരായണൻ:-**

ആപോ നാരാ ഇതി പ്രോക്താ ആപോ വൈ നരസൂനവഃ
താ തദസ്യായനം പൂർവം തേന നാരായണഃ സ്മൃതഃ.
(മനു. അ. 1. ശ്ലോകം 10)

ജലം ജീവാത്മാവ് - എന്നീ അർത്ഥങ്ങളാണ് 'നാരാ'യ്ക്കുള്ളത്. അവ ആരുടെ അയനം - നിവാസസ്ഥാനമിയിരിക്കുന്നുവോ, അതിനാൽ സർവ ജീവാത്മാക്കളിലും വ്യാപിച്ചിരിക്കുന്ന പരമാത്മാവിന്റെ നാമം നാരായണൻ എന്നാകുന്നു.

**ചന്ദ്രൻ:–** ''ചദി ആഹ്ലാദേ[63]'' എന്ന ധാതുവിൽ നിന്ന് ചന്ദ്രശബ്ദം ഉണ്ടാകുന്നു. ''യഃ ചന്ദതി ചന്ദയതി വാ സ ചന്ദ്രഃ.'' സ്വയം ആനന്ദസ്വരൂപനും എല്ലാവർക്കും ആനന്ദം ഉളവാക്കുന്നവനുമാകയാൽ ചന്ദ്രനെന്ന പേര് ഈശ്വരന്റെ പര്യായമാണ്.

**മംഗളൻ:–** ''മഗി ഗത്യർത്ഥക[64]'' എന്ന ധാതുവിൽ ''മംഗേരലച്[65]'' എന്ന സൂത്രം കൊണ്ട് ചേർക്കാവുന്ന അലച് പ്രത്യയം ചേർത്താൽ മംഗലഃ'' എന്നു കിട്ടും. ''യോ മംഗതി മംഗയതി വാ സ മംഗലഃ.'' സ്വയം മംഗളസ്വരൂപനും സകല ജീവികൾക്കും മംഗളദാതാവുമാകയാൽ ഈശ്വരന്റെ പര്യായമാണ് മംഗളഃ

**ബുധൻ:–** ''ബുധ അവഗമനേ[66]'' എന്ന ധാതുവിൽ നിന്നു ബുധശബ്ദം ഉണ്ടാകുന്നു. ''യോ ബുധ്യതേ ബോധയതി വാ സ ബുധഃ'' സ്വയം ബോധസ്വരൂപനും സകല ജീവികൾക്കും ജ്ഞാനദാതാവുമാകയാൽ ഈശ്വരനു ബുധൻ എന്നു പേരായി. ബൃഹസ്പതി ശബ്ദത്തിന്റെ അർത്ഥം മുമ്പു പറഞ്ഞിട്ടുണ്ട്[67].

**ശുക്രൻ:–** ''ഈ ശുചിര് പൂതീഭാവേ'' എന്ന ധാതുവിൽ നിന്നു ശുക്രൻ ഉണ്ടാകുന്നു. ''യഃ ശുച്യതി ശോചയതി

---

(63) ധാതു. 1.56 (64) ധാതു. 1.88 (65) ടി. ഉണാദി 5.75 (66) ധാതു 1.597 (67) പേജ് 32, വരി 11.

വാ സശുക്രഃ''. അത്യന്തപവിത്രൻ അഥവാ ആരുടെ സംഗത്താൽ ജീവനും പവിത്രമാകുന്നുവോ അത് ശുക്രനാണ്. അതിനാൽ ഈശ്വരൻ ശുക്രനാകുന്നു.

**ശനൈശ്ചരഃ:-** ശനൈഃ എന്ന ഉപപദത്തോടുകൂടിയ ''ചര ഗതിഭക്ഷണയോഃ[68]'' എന്ന ധാതുവിൽ നിന്നു ശനൈശ്ചരപദം ഉണ്ടാകുന്നു. ''യഃ ശനൈശ്ചരതി സ ശനൈശ്ചരഃ'' ആർക്കാണോ സഹജമായ ധൈര്യമുള്ളത്, അവൻ എന്നർത്ഥമുള്ള ശനൈശ്ചര ശബ്ദം ഈശ്വരനാമമാണ്.

**രാഹു:-** ''രഹത്യാഗേ[69]'' എന്ന ധാതുവിൽ നിന്നു രാഹുശബ്ദം ഉണ്ടാകുന്നു. ''യോ രഹതി പരിത്യജതി ദുഷ്ടാൻ രാഹയതി ത്യാജയതി വാ സരാഹുരീശ്വരഃ യാതൊരുവൻ ഏകാന്തസ്വരൂപനും, അഥവാ മറ്റൊന്നും കൂടിക്കലരാത്ത രൂപത്തോടു കൂടിയവനും ദുഷ്ടരെ സ്വയം ത്യജിക്കുന്നവനും അന്യരെക്കൊണ്ടു ത്യജിപ്പിക്കുന്നവനുമായവൻ എന്നർത്ഥത്തിൽ രാഹു ഈശ്വരന്റെ നാമമാണ്.

**കേതു:-** ''കിത നിവാസേ രോഗാപനയനേ ച[70]'' എന്ന ധാതുവിൽ നിന്നു കേതുശബ്ദം ഉണ്ടാകുന്നു. ''യഃ കേതയതി ചികിത്സതി വാ സ കേതുരീശ്വരഃ''. സംസ്തജഗത്തിനും ഇരിപ്പിടം, മുമുക്ഷുക്കൾക്കു മോക്ഷം നൽകി അവരുടെ സാംസ്കാരിക രോഗങ്ങളെയെല്ലാം ഇല്ലാതാക്കി അവരെ സുഖപ്പെടുത്തുന്നവൻ, രോഗങ്ങൾ ബാധിക്കാത്തവൻ എന്നീ അർത്ഥങ്ങളുള്ള കേതുശബ്ദം ഈശ്വരനാമമാണ്.

**യജ്ഞം:-** ''യജദേവ പൂജാ സംഗതി കരണദാനേഷു[71]'' എന്നതാണ് യജ്ഞ ശബ്ദത്തിന്റെ ധാതു. ''യജ്ഞോ വൈ വിഷ്ണു[72]'' എന്നു ബ്രാഹ്മണ വചനം. ''യോ യജതി വിദ്വത്ഭിരിജ്യതേ വാ സ യജ്ഞഃ'' ലോകത്തിലുള്ള സകല പദാർത്ഥങ്ങളെയും കൂട്ടിച്ചേർക്കുന്നവൻ എന്നും ബ്രഹ്മാവു തുടങ്ങിയുള്ള സകല മഹർഷിമാരാലും മാമുനി ജനങ്ങളാലും വിദ്വാന്മാരാലും ത്രികാലങ്ങളിലും പൂജനീയൻ എന്നും അർത്ഥമുള്ള 'യജ്ഞം' സർവേശ്വര നാമമാകുന്നു. എന്തെന്നാൽ അത് സർവ്വത്ര വ്യാപകനാണ്[73].

---

(68) ചരഭക്ഷണേ ച, ധാതു. 1.376, ചാദ് ഗതൗ ച എന്നിവ ചേർത്ത് പ്രയോഗം (69) ടി. 1.486. (70) ടി. 1.719. (71) ടി. 1.728 (72) ശത. 13. 1.88 (73) ഇത് ശതപഥ വചനത്തിന്റെ അർത്ഥമാണ്

**ഹോതാവ്**:- ''ഹു ദാനാദാനയോഃ; ആദാനേ ചേത്യേകേ[74]'' എന്ന ധാതുവിൽനിന്നു ഹോതൃ ശബ്ദം ഉണ്ടാകുന്നു. ''യോ ജുഹോതി ഹോതാ.'' കൊടുക്കുവാൻ യോഗ്യമായ പദാൎത്ഥങ്ങളെ ജീവാത്മാക്കൾക്കു കൊടുക്കുന്നവൻ എന്നും, സ്വീകരിക്കുവാൻ കൊള്ളാവുന്ന വസ്തുക്കളെ അവരിൽനിന്നു സ്വീകരിക്കുന്നവൻ എന്നും അർത്ഥമുള്ള ഹോതാവ് ഈശ്വരൻെറ പര്യായ പദമാണ്.

**ബന്ധു**:– ''ബന്ധ ബന്ധനേ[75]'' എന്ന ധാതുവിൽ നിന്നു ബന്ധു ശബ്ദം ഉണ്ടാകുന്നു. ''യഃ സ്വസ്മിൻ ചരാചരം ജഗൽ ബധ്നാതി; ബന്ധുവദ്ധൎമ്മാത്മനാം സുഖായ സഹായോ വാ വർത്തതേ സ ബന്ധുഃ.'' പൃഥിവ്യാദി സകല ലോകങ്ങളെയും നിയമങ്ങളെക്കൊണ്ട് തന്നിൽ ബന്ധിച്ചിരിക്കുന്ന സഹോദരനെപ്പോലെ ലോകങ്ങളെ രക്ഷിക്കുന്ന അതാതിൻെറ പരിധികളെ ഉല്ലംഘിക്കാനനുവദിക്കാത്ത സഹോദരങ്ങൾ അന്യോന്യം സഹായിക്കുന്നതുപോലെ ലോകങ്ങളെയെല്ലാം ധരിച്ച് രക്ഷിച്ച് സുഖത്തെ നൽകുന്ന ഈശ്വരന് ബന്ധു എന്ന് പേര് സമുചിതമാണ്.

**പിതാവ്**:– ''പാ രക്ഷണേ[76]'' എന്ന ധാതുവിൽ നിന്ന് പിതാവ് എന്ന പദം സിദ്ധിക്കുന്നതാണ്. ''യഃ പാതി സർവാൻ സ പിതാ''. പിതാവ് സ്വസന്താനങ്ങളുടെ നേരെ ദയയോടു കൂടി പെരുമാറുകയും അവരുടെ അഭ്യുദയത്തെ കാംക്ഷിച്ചു കൊണ്ട് പ്രവർത്തിക്കുകയും ചെയ്യുന്നതു പോലെ സകലരുടെയും ഉന്നമനത്തെ മാത്രം കാംക്ഷിക്കുന്നവനാകയാൽ പിതാവ് എന്ന പേര് ജഗദീശ്വരന് സർവഥാ സമുചിതമാണ്.

**പിതാമഹൻ**:– ''യഃ പിതൄണാം പിതാ സ പിതാമഹഃ'' പിതാക്കന്മാരുടെ പിതാവ് എന്നൎത്ഥമുള്ള പിതാമഹസംജ്ഞ ഈശ്വരൻെറ പേരാകുന്നു.

**പ്രപിതാമഹൻ**:– ''യഃ പിതാമഹാനാം പിതാ സ പ്രപിതാമഹഃ.'' പിതാമഹന്മാരുടെ പിതാവ് എന്നൎത്ഥമുള്ള പ്രപിതാമഹസംജ്ഞ ഈശ്വരൻെറ പേരാണ്.

---

(74) ധാതു 3.1 (75) 9.41 (76) ടി 2.49

**മാതാവ്:-** ''യോ മിമീതേ മാനയതി സർവാഞ്ജീവാൻ സ മാതാ''. പൂർണ്ണ കൃപായുക്തയായ അമ്മ എങ്ങനെ സ്വ സന്താനങ്ങളുടെ സുഖവും ഉയർച്ചയും കാംക്ഷിക്കുന്നുവോ അവ്വണ്ണം ഈശ്വരൻ സകല ജീവികളുടെയും അഭിവൃദ്ധിയെ സദാ ആഗ്രഹിക്കുന്നു. അതിനാൽ പരമേശ്വരനു മാതാവ് എന്നു പേരായി.

**ആചാര്യൻ:-** ആങ് എന്ന ഉപസർഗത്തോടു കൂടിയ ''ചര ഗതി ഭക്ഷണയോഃ[77]'' എന്ന ധാതുവിൽ നിന്ന് ആചാര്യസംജ്ഞ ഉണ്ടാകുന്നു. ''യഃ സത്യമാചാരം ഗ്രാഹയതി സർവാ വിദ്യാ ബോധയതി സ ആചാര്യ ഈശ്വരഃ''. സത്യമായ ആചാരങ്ങളേയും സകല വിദ്യകളേയും എല്ലാവർക്കും മനസ്സിലാക്കി കൊടുക്കുന്നതു കൊണ്ട് ഈശ്വരന് ആചാര്യൻ എന്ന പേര് യോജിക്കുന്നു.

**ഗുരു:-** ''ഗൄ ശബ്ദേ[78]'' എന്ന ധാതുവിൽ നിന്നാണ് 'ഗുരു' സിദ്ധിക്കുന്നത്. ''യോ ധർമ്മ്യാൻ ശബ്ദാൻ ഗൃണാത്യുപദിശതി സ ഗുരുഃ''. സ പൂർവേഷാമപി ഗുരുഃ, കാലേനാനവച്ഛേദാത്[79] (യോഗസൂത്രം)

സത്യധർമ്മത്തെ പ്രതിപാദിക്കുന്നതും സകല വിദ്യകളുമടങ്ങിയതുമായ വേദങ്ങളെ ഉപദേശിച്ചതിനാലും, സൃഷ്ടിയുടെ ആദികാലത്തിൽ അഗ്നി, വായു, ആദിത്യൻ, അംഗിരസ്, ബ്രഹ്മാവ് മുതലായ ഗുരുക്കന്മാർക്കു കൂടി ഗുരുവായിരുന്നതു കൊണ്ടും ഒരിക്കലും നാശമില്ലായ്കയാലും ഈശ്വരനു ഗുരു എന്നു പേരായി.

**അജഃ:-** ''അജ ഗതിക്ഷേപണയോഃ[80], ജനീ പ്രാദുർഭാവേ[81]'' എന്നീ രണ്ടു ധാതുക്കളിൽ നിന്ന് അജ സംജ്ഞ കിട്ടുന്നതാണ്. ''യോഽജതി സൃഷ്ടിം പ്രതി സർവാൻ പ്രകൃത്യാദീൻ പദാർത്ഥാൻ പ്രക്ഷിപതി, ജനയതി വാ; കദാചിൽ ന ജായതേ സോഽജഃ''. പ്രകൃതിയുടെ അവയവങ്ങളായ ആകാശാദിഭൂതങ്ങളുടെ പരമാണുക്കളെ യഥാതഥമായി ചേർത്ത്

(77) ധാ. 1.376 (78) ധാ. 9.29 (79) ഋഗ്വേദാദി ഭാഷ്യഭൂമികയിൽ (വേദപര്യടനം) സ ഏഷ പൂർവേഷാമെന്നാണു പാഠം (സമാധിപാദം 26-ാം സൂത്രം) സ ഏഷ എന്നത് സൂത്രത്തിന്റെ ഉത്ഥാനികാ രൂപമാണെന്ന് ചിലരുടെ ടിപ്പണികളിൽ കാണുന്നു. (80) & (81) ധാതു 1.139 & 4.40

ഭൌതിക ശരീരങ്ങളേയും ജീവാത്മാക്കളേയും സംയോജി പ്പിച്ച്, ജീവികളെ സൃഷ്ടിച്ചവൻ; അഥവാ ജനനമില്ലാ ത്തത് എന്നർത്ഥമുള്ള അജസംജ്ഞ ഈശ്വരൻെറ യുക്തമായ നാമമാണ്.

**ബ്രഹ്മാവ്:–** ''ബൃഹ ബൃഹി വൃദ്ധൌ[82]'' എന്നീ ധാതുക്കളിൽ നിന്നു ബ്രഹ്മാസംജ്ഞ സിദ്ധിക്കുന്നു. ''യോƒ ഖിലം ജഗൽ നിർമ്മാണേന ബൃഹതി വർദ്ധയതി സ ബ്രഹ്മാ''. ലോകത്തെ നിർമ്മിക്കുകയും വലുതാക്കുകയും ചെയ്യുന്ന വൻ ബ്രഹ്മാവ്. അതിനാൽ ഈശ്വരന് ബ്രഹ്മാവെന്ന പേര് യോജിക്കുന്നു.

സത്യം ജ്ഞാനമനന്തം ബ്രഹ്മ. ഇത് തൈത്തിരീയോപ നിഷത്തിലുള്ള ഒരു വാക്യമാകുന്നു[83].

**സത്യം:-** ''സന്തീതി സന്തഃ, തേഷു സത്സു സാധു തത് സത്യം''. സത്തയുള്ളതു സത്ത്; പദാർത്ഥം എന്നർത്ഥം. അവ യിൽ വെച്ച് ഉത്കൃഷ്ടമായിട്ടുള്ളത്; യഥാർത്ഥമായ സത്ത യോടു കൂടിയ ഈശ്വരൻ ''സത്യ''മാണ്.

**ജ്ഞാനം:-** ''യൽ ജാനാതി ചരാചരം ജഗത് തത് ജ്ഞാനം''. ചരാചര ജഗത്തിൻെറ പ്രവൃത്തികളെ മുഴുവനും അറിയുന്നവൻ എന്നർത്ഥമായതു കൊണ്ട് ജ്ഞാനശബ്ദം ഈശ്വരവാചിയാണ്.

**അനന്തം:-** ''ന വിദ്യതേന്തോവധിർമ്മര്യാദാ യസ്യ തദ നന്തം.'' അതിരു നിർണയിക്കുവാൻ സാധിക്കുകയില്ലാ ത്തത്. നീളം, വീതി, വണ്ണം മുതലായ പരിമാണങ്ങൾ ഈശ്വരന് സംഭവിക്കാത്തതു കൊണ്ട് അനന്തസംജ്ഞ ഈശ്വ രൻെറ പേരാകുന്നു.

**ബ്രഹ്മം:–** ''സർവേഭ്യോ ബൃഹത്വാത് ബ്രഹ്മ.''ബൃഹ ത്തായവയിൽ ബൃഹത്താകയാൽ ബ്രഹ്മം എന്നു പേരായി.

**അനാദി:-** ആങ് എന്ന ഉപസർഗത്തോടു കൂടിയ ''ഡുദാ ഞ്ദാനേ[84]'' എന്ന ധാതുവിൽ നിന്ന് ആദിശബ്ദം ഉണ്ടാ കുന്നു. ആദിശബ്ദത്തിൽ നഞ് പ്രത്യയം ചേർക്കുമ്പോൾ അനാദി എന്ന രൂപം കിട്ടുന്നു. ''യസ്മാൻ പൂർവം നാസ്തി പരം ചാസ്തി സ ആദിരിത്യുച്യതേ.ന വിദ്യതേ ആദിഃ കാരണം

(82) ടി 1,488 (83) ബ്രഹ്മാനന്ദവല്ലി. 1. (84) ധാതു. 3,9.

യസ്യ സോനാദിരീശ്വരഃ.'' ആദി ശബ്ദത്തിന്, മുമ്പ് ഇല്ലാത്തത് എന്നർത്ഥമാണ്. സ്വന്തം സത്തയ്ക്കു കാരണമായി മറെറാരു വസ്തുവില്ലാത്തത് അനാദി – കാരണരഹിതൻ – എന്നർത്ഥം.

**ആനന്ദൻ:-** ആങ്ങ് എന്ന ഉപസർഗത്തോടു കൂടിയ ''ടുനദി സമൃദ്ധൌ''[85] എന്ന ധാതുവിൽ നിന്ന് ആനന്ദശബ്ദം ഉണ്ടാകുന്നു. ''ആനന്ദന്തി സർവേ മുക്താ യസ്മിൻ; യദ്വാ യഃ സർവാൻ ജീവാനാനന്ദയതി സ ആനന്ദഃ.'' സകല ജീവാത്മാക്കളും ആനന്ദത്തെ അനുഭവിക്കുന്ന ആനന്ദസ്വരൂപൻ അഥവാ ധർമ്മനിഷ്ഠയുള്ള സകല ജീവാത്മാക്കളേയും ആനന്ദിപ്പിയ്ക്കുന്നവൻ എന്നർത്ഥമുള്ള 'ആനന്ദൻ' ഈശ്വരൻെറ നാമമാണ്.

**സത്:-** ''അസ ഭുവി[86]'' എന്ന ധാതുവിൽ നിന്ന് സത് എന്ന സംജ്ഞ ഉണ്ടാകുന്നു. ''യദസ്തി ത്രിഷു കാലേഷു ന ബാധ്യതേ തത് സത് ബ്രഹ്മ''. ഭൂത വർത്തമാന ഭാവി കാലങ്ങളിൽ ഒരുപോലെ നാശമില്ലാതെ വർത്തിയ്ക്കുന്നത് എന്നർത്ഥമുള്ള സത് സംജ്ഞ ഈശ്വരൻെറ പേരാണ്.

**ചിത്:-** ''ചിതീ സംജ്ഞാനേ[87]'' എന്ന ധാതുവിൽ നിന്ന് ''ചിത്'' ശബ്ദം ഉണ്ടാകുന്നു. ''യശ്ചേതതി ചേതയതി സംജ്ഞാപയതി സർവാൻ സജ്ജനാൻ യോഗിനസ്തച്ചിത് പരം ബ്രഹ്മ.'' ചേതന സ്വരൂപനും സകല ജീവികൾക്കും ചൈതന്യവും എല്ലാവർക്കും സത്യാസത്യ ബോധവും നൽകുന്നവൻ എന്നർത്ഥത്തിൽ 'ചിത്'' ഈശ്വരനാമമാണ്.

സത്, ചിത്, ആനന്ദൻ എന്നീ മൂന്നും വിശേഷണങ്ങളായതു കൊണ്ട് സർവേശ്വരനെ സച്ചിദാനന്ദ സ്വരൂപൻ എന്നു പറയുന്നു.

**നിത്യൻ:-** '' യോ നിത്യധ്രുവോചലോവിനാശീ സ നിത്യഃ.'' നിശ്ചലനും നാശമില്ലാത്തവനുമാകയാൽ നിത്യൻ എന്നത് ഈശ്വരവാചിയാണ്.

**ശുദ്ധൻ:-** ''ശുന്ധ ശുദ്ധൌ[88]'' എന്ന ധാതുവാണ് സംജ്ഞയുടെ മൂലം. ''യഃ ശുന്ധതി സർവാൻ ശോധയതി

---

(85) ടി 1.55 (86) ടി.1.58. (87) ടി. 1.32. (88) ടി.1.60.

വാ സ ശുദ്ധ ഈശ്വരഃ''. യാതൊരു അശുദ്ധിയും തീണ്ടാത്ത സ്വയം അത്യന്തപവിത്രനായ, മററുള്ളവരെയെല്ലാം പരിശുദ്ധന്മാരാക്കുന്ന ഈശ്വരന് 'ശുദ്ധൻ' എന്ന നാമം അനുയോജ്യമാണ്.

**ബുദ്ധൻ:-** ''ബുധ അവഗമനേ[89]'' എന്ന ധാതുവിൽ ക്തപ്രത്യയം ചേർത്താൽ ബുദ്ധ സംജ്ഞ ലഭിക്കും. ''യോ ബുദ്ധവാൻ സദൈവ ജ്ഞാതാസ്തി സ ബുദ്ധോ ജഗദീശ്വരഃ''. എല്ലായ്പോഴും എല്ലാററിനേയും അറിഞ്ഞു കൊണ്ടിരിക്കുന്നു ബുദ്ധൻ. അതുകൊണ്ട് ബുദ്ധൻ എന്നത് ജഗദീശ്വരന്റെ പേരാണ്.

**മുക്തൻ:-** ''മുച്ലൃ മോക്ഷണേ[90]'' എന്ന ധാതുവിൽ നിന്ന് മുക്തശബ്ദം ഉണ്ടാകുന്നു. ''യോ മുഞ്ചതി മോചയതി വാ മുമുക്ഷൂൻ സ മുക്തോ ജഗദീശ്വരഃ''എല്ലാ അശുദ്ധികളിൽ നിന്നും അകന്നവനും മുമുക്ഷുക്കളെ പ്രാപഞ്ചികങ്ങളായ ക്ലേശങ്ങളിൽ നിന്ന് അകററുന്നവനും, എന്ന അർത്ഥത്തിൽ മുക്ത സംജ്ഞ ഈശ്വരന്റേതാണ്.

നിത്യനും, ശുദ്ധനും, ബുദ്ധനും, മുക്തനുമായതു കൊണ്ട് ജഗദീശ്വരൻ നിത്യശുദ്ധബുദ്ധ മുക്തസ്വഭാവി എന്നു പറയപ്പെടുന്നു.

**നിരാകാരൻ:—** നിര്, ആങ്ങ് എന്ന രണ്ടുപസർഗങ്ങളോടു കൂടിയ ''ഡുകൃഞ് കരണേ[91]'' എന്ന ധാതു നിരാകാര സംജ്ഞയുടെ മൂലമാണ്. ''നിർഗത ആകാരാൽ സ നിരാകാരഃ'' ആകാരമൊന്നുമേ ഇല്ലാത്തവൻ നിരാകാരൻ— ഈശ്വരൻ.

**നിരഞ്ജനൻ:—** നിര് എന്ന ഉപസർഗത്തോടു കൂടിയ ''അഞ്ജൂ വ്യക്തിമ്ലക്ഷണകാന്തി ഗതിഷു'' എന്ന ധാതുവിൽ നിന്നു നിരഞ്ജന ശബ്ദം ഉണ്ടാകുന്നു. ''അഞ്ജനം വ്യക്തിർ മ്ലക്ഷണം കുകാമ ഇന്ദ്രിയൈഃ പ്രാപ്തശ്ചേത്യസ്മാദ്യോ നിർഗതഃ പൃഥഗ്ഭൂതഃ സ നിരഞ്ജനഃ'' വ്യക്തി അതായത് ആകൃതി - മ്ലേച്ഛാചാരം, ദുഷ്ടമായ ആഗ്രഹങ്ങരം, ഇന്ദ്രിയ വിഷയസഞ്ചാരം എന്നിവയൊന്നുമില്ലാത്തവനാകയാൽ ഈശ്വരനെ നിരഞ്ജനൻ എന്നു പറയുന്നു.

89) ടി. 1.597 (90) ടി. 6.139 (91) ടി. 7/20

**ഗണേശൻ ഗണപതി**:- ''ഗണ സംഖ്യാനേ[92]'' എന്ന ധാതുവിൽ നിന്ന് ഗണ ശബ്ദം ഉണ്ടാകുന്നു. ഗണശബ്ദത്തിൽ ഈശഃ പതിഃ, എന്നിവയെ കൂട്ടിച്ചേർത്താൽ ഗണേശഃ, ഗണപതിഃ എന്നീ രണ്ടു നാമങ്ങൾ ഉണ്ടാകും. ''യേ പ്രകൃത്യാദയോ ജഡാജീവാശ്ച ഗണ്യന്തേ സംഖ്യായന്തേ തേഷാമീശഃ സ്വാമീ പതിഃ പാലകോ വാ.'' പ്രകൃത്യാദികളായ ജഡപദ ത്ഥങ്ങളുടേയും സകല ജീവികളുടേയും യജമാനനും പാലകനുമായതിനാൽ ഈശ്വരന് ഗണേശൻ, ഗണപതി എന്നീ പേരുകൾ വന്നു.

**വിശ്വേശ്വരൻ**:- ''യോ വിശ്വം ഈഷ്ടേ സ വിശ്വേശ്വരഃ.'' സകല ജഗത്തിൻെറയും അധിഷ്ഠാതാവാകയാൽ ഈശ്വരൻെറ പേര് വിശ്വേശ്വരൻ എന്നായി.

**കൂടസ്ഥൻ**:- ''യഃ കൂടേ അനേകവിധവ്യവഹാരേ സ്വസ്വരൂപേണൈവതിഷ്ഠതി സ കൂടസ്ഥഃ പരമേശ്വരഃ.'' സകല വ്യവഹാരങ്ങളിലും വ്യാപിച്ച് അവയുടെ ആധാരഭൂതനായിരിക്കിലും സ്വന്തം സ്വരൂപത്തിന് യാതൊരു മാററവും വരാതെ വർത്തിക്കുന്നതിനാൽ ആ അർത്ഥമുള്ള കൂടസ്ഥൻ എന്ന പദം ഈശ്വരൻെറ പര്യായനാമമായി.

**ദേവി**:- ദേവൻ എന്ന പദത്തിനുള്ള അർത്ഥങ്ങളെല്ലാം ദേവീയ്ക്കുമുണ്ട്. ഈശ്വരൻെറ നാമങ്ങൾ മൂന്നു ലിംഗങ്ങളിലുമുണ്ട്. ബ്രഹ്മ എന്ന നാമം നപുംസകലിംഗവും, ചിതിഃ എന്ന നാമം സ്ത്രീലിംഗവും, ഈശ്വരൻ എന്ന നാമം പുല്ലിംഗവുമാണല്ലൊ. ഈശ്വരശബ്ദത്തിൻെറ വിശേഷണമായി വരുമ്പോൾ ദേവൻ എന്നും ചിതിശബ്ദത്തിൻെറ വിശേഷണമാകുമ്പോൾ ദേവീ എന്നും പ്രയോഗിയ്ക്കുന്നുവെന്നു മാത്രം. അതിനാൽ ദേവീസംജ്ഞ ഈശ്വരൻെറ പേരാണ്.

**ശക്തിഃ**:- ''ശക്ല ശക്തൌ[93]'' എന്ന ധാതുവിൽ നിന്ന് 'ശക്തി' ഉണ്ടാകുന്നു. ''യഃ സർവം ജഗൽ കർതും ശക്നോതി സ ശക്തിഃ'' ലോകം മുഴുവനും സൃഷ്ടിയ്ക്കുവാൻ സാമർത്ഥ്യമുള്ളതത്രേ ശക്തി. ആ ശക്തിയുള്ളതിനാൽ ഈശ്വരന് ശക്തിയെന്നു പേരായി.

---

(92) ടീ 10.281 (93) ധാതു. 5.16

**ശ്രീഃ:-** ''ശ്രിഞ് സേവായാം[94]'' എന്ന ധാതുവിൽ നിന്നാണ് 'ശ്രീ' യുടെ ഉല്പത്തി. ''യഃ ശ്രീയതേ സേവ്യതേ സർവേണ ജഗതാ വിദ്വത്ഭിര്യോഗിഭിശ്ച സ ശ്രീരീശ്വരഃ'' സകല ജനങ്ങളും വിദ്വാന്മാരും യോഗികളും സേവിക്കുന്നവൻ എന്നർത്ഥമുള്ള ശ്രീ ശബ്ദം ഈശ്വരാഭിധാനമാകുന്നു.

**ലക്ഷ്മീഃ:-** ''ലക്ഷ ദർശനാങ്കനയോഃ[95]'' എന്ന ധാതുവിൽ നിന്ന് ലക്ഷ്മീശബ്ദം ഉണ്ടാകുന്നു. ''യോ ലക്ഷയതി പശ്യതി, അങ്കതേ ചിഹ്നയതി ചരാചരം ജഗത്, അഥവാ വേദൈരാപ്തൈര്യോഗിഭിശ്ച യോ ലക്ഷ്യതേ സ ലക്ഷ്മീഃ സർവപ്രിയേശ്വരഃ''. ചരാചരജഗത്തിനെ കണ്ടുകൊണ്ടിരിക്കുന്നവൻ; അഥവാ ആ ജഗത്തിനെ ദൃശ്യമാക്കുന്നവൻ–അതായത്, മനുഷ്യ ശരീരത്തിൽ കണ്ണ്, മൂക്ക് മുതലായ ജ്ഞാനേന്ദ്രിയങ്ങളേയും, ബാഹ്യപ്രകൃതിയിൽ ഇലകൾ, പൂക്കൾ കായ്കനികൾ, കിഴങ്ങുകൾ തുടങ്ങിയ പദാർത്ഥങ്ങളേയും, പൃഥിവി, ജലം എന്നീ ഭൂതങ്ങളിൽ കറുത്തും ചുവന്നും വെളുത്തുമുള്ള കല്ല്, മണ്ണ് മുതലായ വസ്തുക്കളേയും, ആകാശത്തിൽ സൂര്യചന്ദ്രാദി ഗ്രഹങ്ങളേയും നിർമ്മിച്ച് ഭുവനത്തെ കാണത്തക്കവണ്ണമാക്കുന്നവൻ - അല്ലെങ്കിൽ എല്ലാവിധത്തിലുമുള്ള ശോഭകൾക്കും ശോഭയായി വിളങ്ങുന്നവൻ അല്ലെങ്കിൽ വേദാദി ശാസ്ത്രങ്ങളിൽ പ്രതിപാദിക്കുകയും, യോഗികളുടെ ലക്ഷ്യമായിരിക്കുകയും ചെയ്യുന്നവൻ എന്നിങ്ങനെ പല പൊരുളുമടങ്ങിയ 'ലക്ഷ്മി' ഈശ്വരസംജ്ഞയാണ്.

**സരസ്വതി:-** ''സൃ ഗതൗ''[96] എന്ന ധാതുവിൽ നിന്ന് സരസ് ശബ്ദമുണ്ടാകുന്നു. സരസ് എന്ന ശബ്ദത്തിൽ 'മതുപ്' 'ങീപ്' എന്നീ പ്രത്യയങ്ങൾ കൂട്ടിച്ചേർത്താൽ സരസ്വതീ ശബ്ദം കിട്ടും. ''സരോ വിവിധം ജ്ഞാനം വിദ്യതേ യസ്യാം ചിതൗ[97] സാ സരസ്വതീ''. ശബ്ദാർത്ഥങ്ങളുടെ സംബന്ധം പ്രയോഗം മുതലായ വിവിധ വിഷയങ്ങളുടെ യഥാർത്ഥമായ ജ്ഞാനത്തോടു കൂടിയതെന്നർത്ഥമാണ് സരസ്വതിക്കുള്ളത്. അതിനാൽ ഈശ്വരന് സരസ്വതി എന്നു പേരുണ്ട്.

---

(94) ടി. 1 638. (95) ടി.10.5 (96) ടി.1.669 (97) ചിതിശക്താവീശ്വരഃ എന്നർത്ഥം.

**സർവശക്തിമാൻ:-** ''സർവാഃശക്തയോ വിദ്യന്തേ യസ്മിൻ സ സർവശക്തിമാനീശ്വരഃ'' തന്റെ കർത്തവ്യ നിർവഹണത്തിന് മറ്റൊരുവന്റെ സഹായമിച്ഛിക്കാതെ എല്ലാ കാര്യങ്ങളും സ്വസാമർത്ഥ്യം കൊണ്ടുതന്നെ നടത്തുന്നവനാകയാൽ ഈശ്വരന് സർവശക്തിമാൻ എന്നു പേരായി.

**ന്യായകാരി:-** ''ണിഞ് പ്രാപണേ[98]'' എന്ന ധാതുവിൽ നിന്നു ന്യായശബ്ദം ഉണ്ടാകുന്നു. ''പ്രമാണൈരർത്ഥപരീക്ഷണം ന്യായഃ''എന്നു വാത്സ്യായനമഹർഷി തന്റെ ന്യായസൂത്രഭാഷ്യത്തിൽ പറഞ്ഞിട്ടുണ്ട്. ''പക്ഷപാതരാഹിത്യാചരണം ന്യായഃ'' പ്രത്യക്ഷം, അനുമാനം മുതലായ പ്രമാണങ്ങളെക്കൊണ്ട് പരീക്ഷിച്ച് സത്യത്തെ യഥാവത് അറിയുകയും പക്ഷപാത രഹിതമായി ധർമ്മം ആചരിക്കുകയും ചെയ്യുന്നതിനെയാണ് ന്യായം എന്നു പറയുന്നത്. ''ന്യായം കർതും ശീലമസ്യ സ ന്യായകാരീശ്വരഃ[99]'' പക്ഷപാതം കൂടാതെ ധർമ്മം നടത്തുന്ന സ്വഭാവമുള്ളതിനാൽ ഈശ്വരനെ ന്യായകാരി എന്നു പറയുന്നു.

**ദയാലുഃ:-** ''ദയ ദാനഗതിരക്ഷണഹിംസാദാനേഷു[100]'' എന്ന ധാതുവിൽ നിന്നു 'ദയ' സിദ്ധിക്കുന്നു. ''ദയതേ ദദാതി ജാനാതി ഗച്ഛതി രക്ഷതി ഹിനസ്തി യയാ സാ ദയാ; ബഹ്വീ ദയാ വിദ്യതേ യസ്യ സ ദയാലുഃ പരമേശ്വര''. ഭയമുള്ളവർക്ക് അഭയം നൽകുന്ന, സത്യാസത്യങ്ങളും, സർവവിദ്യകളും അറിയുന്ന, നല്ലവരെ രക്ഷിക്കുന്ന, ദുഷ്ടന്മാരെ അർഹമായി ശിക്ഷിക്കുന്ന ഈശ്വരനെ ദയാലു എന്നു പറയുന്നു.

**അദ്വൈതം:-** ''ദ്വയോർഭാവോ ദ്വിതാ[101] സൈവ ദ്വൈതം; അഥവാ ദ്വാഭ്യാമിതം ദ്വീതം തദേവ ദ്വൈതം. ന വിദ്യതെ ദ്വൈതം ദ്വിതീയേശ്വരഭാവോ യസ്മിൻ തദദ്വൈതം; അർത്ഥാത് സജാതീയവിജാതീയ സ്വഗതഭേദശൂന്യം ബ്രഹ്മ'' രണ്ടിന്റെ ഭാവം ദ്വൈതം. ദ്വൈതമില്ലാത്തത് അദ്വൈതം.

---

(98) ധാതു.1.642 (99) ന്യായഭാഷ്യകാരൻ കൗടില്യൻ എന്നു കൂടി പേരുള്ള ചാണക്യനാണെന്നും വാത്സ്യായനൻ എന്നതു ഗോത്രനാമമാണെന്നും ഐതിഹാസിക മതമുണ്ട്. (100) ധാതു.1.322 (101) ദ്വിതാ എന്നതിന്റെ മുഖ്യാർത്ഥം ഭേദമെന്നാണ്. ഗ്രന്ഥകർത്താവും ഉത്തരവാക്യത്തിൽ ഈ അർത്ഥം സ്വീകരിച്ചിരിക്കുന്നു. ഒന്നിലേറെ അനാദി തത്ത്വങ്ങളെ സ്വീകരിക്കുന്ന ദർശനങ്ങളെല്ലാം ദ്വൈതദർശനങ്ങളാണ്.

സജാതീയം, വിജാതീയം, സ്വഗതം എന്നു ത്രിവിധ ഭേദമുണ്ട്. ആ ഭേദങ്ങൾ ഇല്ലാത്തത് അദ്വൈതം എന്നു വിവക്ഷ. രണ്ടു മനുഷ്യർക്കു തമ്മിലുള്ള ഭേദം സജാതീയ ഭേദമാകുന്നു. മനുഷ്യത്വമെന്ന ഒരേ ജാതിയിലുള്ള രണ്ടു പദാർത്ഥങ്ങൾ തമ്മിലുള്ള വ്യത്യാസമാണത്. മനുഷ്യനും, വൃക്ഷം, ശില മുതലായവകൾക്കും തമ്മിലുള്ള ഭേദം വിജാതീയ ഭേദമാണ്. ഒരേ ശരീരത്തിലുള്ള കണ്ണ്, മൂക്ക്, ചെവി മുതലായ അവയവങ്ങൾ തമ്മിലുള്ള ഭേദത്തെയാണ് സ്വഗതഭേദം എന്നു പറയുന്നത്. ഈശ്വരന്റെ സജാതീയനോ വിജാതീയനോ ആയ മറ്റൊരു ഈശ്വരൻ ഇല്ല. ഈശ്വരന്റെ സ്വാത്മാവിൽ തന്നെ സ്വഗതഭേദമുള്ളതും, തത്ത്വാന്തരമുള്ളതുമായതൊന്നുമില്ലായ്കയാൽ ഈശ്വരനെ 'അദ്വൈതം' എന്നു വിളിയ്ക്കുന്നു.

**നിർഗുണൻ:-** ''ഗുണ്യന്തേ യേ തേ ഗുണാഃ; യൈർവ്വാ ഗുണയന്തി തേ ഗുണാഃ; യോ ഗുണേഭ്യോ നിർഗതഃ സ നിർഗുണ ഈശ്വരഃ''. സത്ത്വം, രജസ്, തമസ് എന്നിവയും രൂപം, രസം, ഗന്ധം, സ്പർശം ഇത്യാദികളും ജഡപദാർത്ഥങ്ങളുടെ ഗുണങ്ങളാകുന്നു. അജ്ഞത, അല്പജ്ഞത, രാഗദ്വേഷങ്ങൾ, അവിദ്യാദി ക്ലേശങ്ങൾ എന്നിവയെല്ലാം ജീവാത്മാവിന്റെ ഗുണങ്ങളാകുന്നു. ഈ രണ്ടുവിധ ഗുണങ്ങളില്ലാത്തവനാണ് ഈശ്വരൻ. ''അശബ്ദമസ്പർശമരൂപമവ്യയം[102]'' എന്നു തുടങ്ങിയ ഉപനിഷദ്വചനങ്ങളാണ് അതിനു പ്രമാണം. അതിനാൽ ഈശ്വരന് നിർഗുണനെന്ന അഭിധാനം ചേരുന്നു.

**സഗുണൻ:-** ''യോ ഗുണൈഃ സഹ വർത്തതേ സ സഗുണഃ''. സർവജ്ഞത, ആനന്ദമയത, പരിശുദ്ധത, അപരിമേയബലം മുതലായ ഗുണങ്ങളോടുകൂടിയവനാകയാൽ ഈശ്വരൻ സഗുണൻ ആകുന്നു. പൃഥിവിയ്ക്കു ഗന്ധാദി ഗുണങ്ങൾ ഉള്ളതു കൊണ്ട് അതു സഗുണയാണ്; ഇച്ഛാദിഗുണങ്ങൾ ഇല്ലാത്തതു കൊണ്ട് അതു നിർഗുണയുമാണ്. അതു പോലെ തന്നെ ജഡമായ ജഗത്തിലും ജീവാത്മാവിലും കാണപ്പെടുന്ന ഗുണങ്ങളൊന്നും തനിയ്ക്ക് ഇല്ലാത്തതു കൊണ്ട് ജഗദീശ്വരൻ നിർഗുണനും സർവജ്ഞത മുതലായ ഗുണങ്ങളുള്ളതു കൊണ്ട് സഗുണനും ആകുന്നു. സഗുണ

---

(102) കഠ. 3.15

ത്വവും നിർഗുണത്വവും ഇടകലർന്നതല്ലാത്ത യാതൊരു വസ്തുവും ലോകത്തിൽ ഇല്ല. ചേതനഗുണങ്ങളില്ലാത്തതു കൊണ്ട് ജഡപദാൎത്ഥങ്ങൾ നിർഗുണങ്ങളാണെന്നും അചേതനഗുണങ്ങളുള്ളതുകൊണ്ട് സഗുണങ്ങളാണെന്നുംപറയാം. അതുപോലെതന്നെ ജഡപദാൎത്ഥങ്ങളുടെ ഗുണങ്ങൾ ഇല്ലാത്തതുകൊണ്ട് ജീവാത്മാക്കൾ നിർഗുണങ്ങളാണെന്നു. ഇച്ഛാദികളായ ചേതനഗുണങ്ങളുള്ളതിനാൽ സഗുണങ്ങളാണെന്നും പറയാം. ഈശ്വരനിലും സഗുണത്വ നിർഗുണത്വങ്ങൾ കൂടിച്ചേർന്നിരിക്കുന്നതും ഇവ്വണ്ണമാണെന്നറിയണം.

**അന്തര്യാമി:-** ''അന്തര്യന്തും നിയന്തും ശീലം യസ്യ സോയമന്തര്യാമീ.'' ലോകത്തിലുള്ള ചേതനാചേതന പദാൎത്ഥങ്ങളുടെ അന്തർഭാഗത്തിൽ ഇരുന്ന് എല്ലാററിനേയും നിയന്ത്രിച്ചു നടത്തുന്നതു കൊണ്ട് ഈശ്വരന് അന്തര്യാമി എന്നു പേരായി.

**ധർമരാജൻ:–** ''യോ ധർമേ രാജതേ സ ധർമരാജഃ'' ധർമത്തിൽ മാത്രം പ്രകാശിക്കുകയും ധർമത്തെ മാത്രം പ്രകാശിപ്പിയ്ക്കുകയും ചെയ്യുന്ന ഈശ്വരനെ ധർമരാജനെന്നു വിളിയ്ക്കുന്നു.

**യമൻ:–** ''യമു ഉപരമേ[103]'' എന്ന ധാതുവിൽ നിന്നു യമ ശബ്ദം ഉണ്ടാകുന്നു. ''യഃ സർവാൻ പ്രാണിനോ നിയച്ഛതി സ യമഃ'' സകല പ്രാണികൾക്കും കർമഫലം വ്യവസ്ഥചെയ്യുന്നത് യമൻ. സകലവിധത്തിലുള്ള അന്യായങ്ങളിൽ നിന്നും അകന്നിരിയ്ക്കുന്നവൻ എന്നും യമന് അൎത്ഥമുണ്ട്. അങ്ങനെയുള്ള ഈശ്വരൻ യമനാകുന്നു.

**ഭഗവാൻ:–** ''ഭജ സേവായാം[104]'' എന്ന ധാതുവിൽനിന്നു ഭഗശബ്ദം ഉണ്ടാകുന്നു. അതിൽ മതുപ് പ്രത്യയം ചേർത്താൽ ഭഗവാൻ എന്ന ശബ്ദം കിട്ടും. ''ഭഗഃ സകലൈശ്വര്യം സേവനം വാ വിദ്യതേ യസ്യ സ ഭഗവാൻ''. സകല ഐശ്വര്യങ്ങളോടു കൂടിയവനും ഭജിയ്ക്കുവാൻ യോഗ്യനുമായ ഈശ്വരനു ഭഗവാൻ എന്നു പേരായി.

**മനുഃ:-** ''മന ജ്ഞാനേ[105] എന്ന ധാതുവിൽ നിന്നു മനു സംജ്ഞ ഉണ്ടാകുന്നു. ''യോ മന്യതേ സ മനുഃ''. വിജ്ഞാന

(103) ധാതു 1.710 (104) ടി. 1.724 (105) ടി. 4.65

ശീലൻ അല്ലെങ്കിൽ മാനിക്കേണ്ടവൻ എന്നർത്ഥം. ഈശ്വരന് ഈ യോഗ്യതകളുള്ളതിനാൽ മനു എന്നു പേരു വന്നു.

**പുരുഷൻ:-** ''പ്രീ പാലനപൂരണയോഃ[106] എന്ന ധാതുവിൽ നിന്നാണ് പുരുഷശബ്ദസിദ്ധി. ''യഃ സ്വവ്യാപ്ത്യാ ചരാചരം ജഗത് പൃണാതി പൂരയതി[107]വാ സ പുരുഷഃ.'' ലോകത്തിലെല്ലാം നിറഞ്ഞിരിക്കുന്നവനാകയാൽ ഈശ്വരന് പുരുഷൻ എന്നു പേർ.

**വിശ്വംഭരൻ:-** വിശ്വപൂർവകമായ ''ഡുഭൃഞ് ധാരണപോഷയോഃ''[108] എന്ന ധാതുവിൽ നിന്നു വിശ്വംഭരശബ്ദം ഉണ്ടാകുന്നു. ''യോ വിശ്വം ബിഭർതി ധരതി പുഷ്ണാതി വാ സ വിശ്വംഭരോ ജഗദീശ്വരഃ.'' ജഗത്തിനെ ധരിക്കുകയും പോഷിപ്പിക്കുകയും ചെയ്യുന്നത് എന്നർത്ഥമുള്ള വിശ്വംഭരശബ്ദം ഈശ്വരന്റെ പേരാണ്.

**കാലൻ:-** ''കല സംഖ്യാനേ[109] എന്ന ധാതുവിൽ നിന്നു കാലസംജ്ഞ ഉണ്ടാകുന്നു. ''കലയതി സംഖ്യാതി സർവാൻ പദാർത്ഥാൻ സ കാലഃ''. ലോകത്തിലുള്ള സകല ജഡപദാർത്ഥങ്ങളേയും ജീവാത്മാക്കളേയും എണ്ണി കണക്കാക്കുന്നവൻ എന്നർത്ഥത്തിൽ ഈശ്വരന്റെ പര്യായമാണ് കാലൻ.

**ശേഷഃ:-** ''ശിഷ്ഌ വിശേഷണേ[110]'' എന്ന ധാതുവിൽ നിന്നു ശേഷശബ്ദം ഉണ്ടാകുന്നു. ''യഃ ശിഷ്യതേ സ ശേഷഃ.'' ഉല്പത്തിയിലും പ്രളയത്തിലും ശേഷിക്കുന്നവൻ- അവ ബാധിക്കാത്തത് - എന്നർത്ഥമുള്ള ശേഷൻ ഈശ്വരവാചിയാണ്.

**ആപ്തഃ:–** ''ആപ്ഌ വ്യാപ്തൌ[111] എന്ന ധാതുവിൽ നിന്ന് ആപ്തശബ്ദം ഉണ്ടാകുന്നു. ''യഃ സർവാൻ ധർമാത്മന ആപ്നോതി വാ സർവൈ ധർമാത്മഭിരാപ്യതേ ഛലാദിരഹിതഃ സ ആപ്തഃ'' സകല വിദ്യായുക്തനും സത്യോപദേഷ്ടാവും ധർമാത്മാക്കളാൽ പ്രാപ്യനും, അവരിൽ വിളങ്ങുന്നവനും കാപട്യമില്ലാത്തവനുമായവൻ എന്നർത്ഥമുള്ള 'ആപ്തൻ' ഈശ്വരന്റെ നാമമാണ്.

---

(106) ടി. 9.18 (108) പൂരയത്യന്തരിത്യന്തരപുരുഷമഭിപ്രേത്യ (നിരുക്തം. 2.3) തേനേദം പൂർണം പുരുഷേണ സർവമ് (തൈ. ആ. 10.10) (108)ധാതു.3.5(109)ടി.10.120(110)ടി.10.290 (111) ടി.7.14

**ശംകരഃ:-** ശം എന്ന ഉപപദത്തോടു കൂടിയ ഡുകൃഞ് കരണേ[112]'' എന്ന ധാതുവിൽ നിന്നു ശങ്കരശബ്ദം ഉണ്ടാകുന്നു. ''യഃ ശം കല്യാണം സുഖം കരോതി സ ശങ്കരഃ'' മംഗളം അഥവാ സുഖം, ഉളവാക്കുന്നവൻ എന്നർത്ഥത്തിൽ ശങ്കരസംജ്ഞ ഈശ്വരവാചിയാണ്.

**മഹാദേവൻ:-** ദേവശബ്ദത്തിൽ മഹത് എന്നുകൂടി ചേർത്താൽ മഹാദേവൻ എന്ന നാമം ഉണ്ടാകുന്നു. ''യോ മഹതാം ദേവഃ[113] സ മഹാദേവഃ'' ദേവന്മാരുടെ ദേവൻ—അതായത്, വിദ്വാന്മാരിൽ വിദ്വാനും സൂര്യാദി പദാർത്ഥങ്ങളെ കൂടി പ്രകാശിപ്പിയ്ക്കുന്നവനുമെന്നർത്ഥം.

**പ്രിയഃ:–** ''പ്രീഞ് അർപണേ കാന്തൌച''[114] എന്ന ധാതുവിൽ നിന്നു പ്രിയ ശബ്ദം ഉണ്ടാകുന്നു. ''യഃ പൃണാതി പ്രീയതേ വാ സ പ്രിയഃ'' ധർമാത്മാക്കളും മുമുക്ഷുക്കളും ശിഷ്ടന്മാരുമായവരെ സന്തോഷിപ്പിക്കുന്നവൻ അല്ലെങ്കിൽ അവരെ പ്രാപിയ്ക്കുവാൻ ആഗ്രഹിയ്ക്കുന്നത് എന്നർത്ഥമുള്ള പ്രിയശബ്ദം ഈശ്വരവാചിയാണ്.

**സ്വയംഭൂഃ:-** 'സ്വയം' പൂർവകമായ ''ഭൂ സത്തായാം''[114] എന്ന ധാതുവിൽ നിന്നു സ്വയംഭൂശബ്ദം ഉണ്ടാകുന്നു. ''യഃ സ്വയം ഭവതി സ സ്വയംഭൂരീശ്വരഃ'' സ്വയമേവ ഉള്ളത് മറെറാന്നിൽ നിന്ന് ഉണ്ടാകാത്തത് എന്നർത്ഥത്തിൽ ''സ്വയംഭൂ'' ഈശ്വര വാചിയാണ്.

---

(112) ടി. 8.10. (113) ഇത് സമാസത്തിൻെറ വിഗ്രഹമല്ല. അർത്ഥനിർദ്ദേശമാണ്. സമാസം സമാനാധികരണ തത്പുരുഷൻ തന്നെ. സാമാസിക വിഗ്രഹത്താൽ ഭിന്ന പദങ്ങളുടെ അർത്ഥനിർദ്ദേശം ചെയ്യുന്നത് പ്രാചീനപരിപാടിയാണ്. മഹാഭാഷ്യം 1. 1-1ാം ആഹ്നികത്തിൽ ''ധർമനിയമഃ'' എന്നതിന് ധർമായ നിയമഃ എന്നും ''വൃത്തിസമവായഃ'' എന്നതിന് വൃത്തയേ സമവായഃ എന്നും അർത്ഥം പറഞ്ഞിരിക്കുന്നു. ശാസ്ത്രീയമായി ''വികൃതി വാചക ചതുർത്ഥ്യന്ത സുബന്തത്തിന് പ്രകൃതി വാചക സുബന്തത്തോടു മാത്രമേ സമാസം വയ്ക്കൂ. അഷ്ടാധ്യായിയിലെ ചതുർത്ഥീ തദർത്ഥ(2:135) എന്ന സൂത്രം നോക്കുക. കൂടാതെ, ഷഷ്ഠീ തത്പുരുഷനായ മഹാഘാസ, മഹാകര, മുതലായവയിൽ ''മഹദാത്വേ ഘാസകര വിശിഷ്ടേഷൂപസംഖ്യാനം പുംവദ്വചനം ചാസമാനാധികരണമ'' എന്ന വാർത്തികത്താൽ ആത്വം വരും വണ്ണം എന്നറിയുക. (114) ധാതു. 9.2 (115) ധാതു.1.1

**കവി:–** ''കു ശബ്ദേ[116]'' എന്ന ധാതുവിൽ നിന്നു കവി ശബ്ദം ഉണ്ടാകുന്നു. ''യഃ കൌതി ശബ്ദയതി സർവാ വിദ്യാഃ സ കവിരീശ്വരഃ'' സകലവിദ്യകളേയും അറിയുകയും അവയെ അന്യർക്കു വേദങ്ങൾ മുഖേന ഉപദേശിക്കുകയും ചെയ്യുന്ന ഈശ്വരൻെറ ഒരുനാമമാണ് കവി.

**ശിവഃ–** ''ശിവു കല്യാണേ[117]'' എന്ന ധാതുവിൽ നിന്നു ശിവശബ്ദം ഉണ്ടാകുന്നു. ''ബഹുലമേതന്നിദർശനം[118]'' എന്ന വചനപ്രകാരം ശിവു ധാതു അനുവദനീയമാണ്. സ്വയം മംഗള സ്വരൂപിയും അന്യർക്ക് മംഗളപ്രദനുമാകയാൽ ഈശ്വരൻെറ പേരാണ് ശിവൻ.

ഈശ്വരൻെറ നൂറു[119] നാമങ്ങൾ ഇവിടെ വ്യാഖ്യാനിച്ചു. ഇതുകൂടാതെ വേറെയും അസംഖ്യം നാമങ്ങൾ ഈശ്വരനുണ്ട്. സർവേശ്വരൻെറ ഗുണകർമ്മസ്വഭാവങ്ങൾക്ക് എണ്ണമില്ല. അതിനാൽ അദ്ദേഹത്തിൻെറ നാമങ്ങൾക്കും എണ്ണമില്ല. ഓരോരോ ഗുണത്തേയും കർമ്മത്തേയും സ്വഭാവത്തേയും കുറിക്കുവാൻ ഒരോരോ പേരുണ്ട്. ഞാൻ ഇവിടെ എഴുതിയ നാമങ്ങൾ സമുദ്രത്തിനു മുമ്പിൽ തുള്ളിയെന്നവണ്ണം തുച്ഛമാകുന്നു. വേദാദിശാസ്ത്രങ്ങളിൽ ഈശ്വരൻെറ എണ്ണമററ ഗുണകർമ്മസ്വഭാവങ്ങളെ വ്യാഖ്യാനിച്ചിട്ടുണ്ട്. വേദാദിശാസ്ത്രങ്ങൾ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്താൽ മാത്രമേ ആ നാമങ്ങളെ അറിയുവാൻ കഴിയൂ. വേദാദിശാസ്ത്രങ്ങളെ അധ്യയനം ചെയ്യുന്നവർക്കു മാത്രമേ മററു പദാർത്ഥങ്ങളുടെ ജ്ഞാനവും പൂർണമായി ഉണ്ടാവുകയുള്ളു.

**ചോദ്യം–** മററുള്ള ഗ്രന്ഥകാരന്മാരെല്ലാവരും ഗ്രന്ഥത്തിൻെറ ആദിയിലും മധ്യത്തിലും അവസാനത്തിലും മംഗള

---

(116) ധാതു.2.35. (117) ഉണാദി 1.153 ൽ ശീങ്ശയേ ധാതുവിൽ വന്പ്രത്യയാന്തം നിപാതിതമാണ്. (118) ഇത് ധാതുപാഠം 10/336-ാം സൂത്രമാണ്. ധാതുപാഠത്തിൽ ധാതുക്കളുടെ നിദർശനമാണ് പ്രായേണയുള്ളത്. വൃത്തികാരന്മാർ ഈ സൂത്രം വ്യാഖ്യാനിക്കവേ ധാതുപാഠത്തിലില്ലാത്ത വിവിധ ധാതുക്കളുടെ ഉദാഹരണം നൽകിയിട്ടുണ്ട്. ഈ സൂത്രമനുസരിച്ച് ഗ്രന്ഥകർത്താവ്, ശിവസംജ്ഞയുടെ അർത്ഥത്തെ ലക്ഷ്യമാക്കി ധാതുകല്പന ചെയ്തിരിക്കുകയാണ്. (119) ആവർത്തനം ചെയ്ത നാമ വ്യാഖ്യാനങ്ങളൊഴികെ, ആകെ 104 നാമങ്ങളുടെ വ്യാഖ്യാനമാണ് ഈ സമുല്ലാസത്തിലുള്ളത്. പരസ്പര സംബന്ധമായ സത്–ചിത്–ആനന്ദൻ മുതലായവയെ ഏകീകരിച്ചാൽ സംഖ്യ നൂറിലും കുറയും. അതിനാൽ ഇവിടെ നൂറെന്ന സംഖ്യ ഉപലക്ഷണാർത്ഥമാണെന്നറിയണം.

പ്രാർത്ഥന ചെയ്യാറുണ്ടല്ലോ. അതുപോലെ അങ്ങ് പ്രാർത്ഥിയ്ക്കുകയോ മംഗളശ്ലോകം എഴുതുകയോ ചെയ്യാഞ്ഞതെന്തു കൊണ്ടാണ്?

**ഉത്തരം**– അങ്ങിനെ ചെയ്യുന്നത് നമുക്ക് ഉചിതമല്ല. ഗ്രന്ഥത്തിന്റെ ആദിമധ്യാവസാനങ്ങളിൽ മംഗളം ആചരിച്ചാൽ ഇടയിലുള്ള ഭാഗം മുഴുവനും അമംഗളമാണെന്നു പറയേണ്ടിവരും. അതിനാൽ– മംഗലാചരണം ശിഷ്ടാചാരാൽ ഫലദർശനാച് ഛ്രുതിതശ്ചേതി[120]. എന്ന സാംഖ്യശാസ്ത്ര വചന പ്രകാരം ന്യായവും, പക്ഷപാതരഹിതവും, വേദ പ്രതിപാദിതവുമായ ഈശ്വരാജ്ഞയെ എല്ലായ്പോഴും എല്ലായിടത്തും യഥാനുസൃതം ആചരിയ്ക്കുന്നതു തന്നെയാണ് ശരിയായ മംഗളാചരണം. ഗ്രന്ഥത്തിന്റെ ആരംഭം മുതൽ അവസാനം വരെ ചെയ്യുന്ന സത്യാചരണമാണ് ശരിയായ മംഗളാചരണം; ഒരിടത്തു മംഗളവും മറ്റൊരിടത്ത് അമംഗളവും എഴുതുന്നതല്ല. മഹാശയന്മാരായ മഹർഷിമാരുടെ വാക്കുകൾ കേട്ടാലും:–

യാന്യനവദ്യാനി കർമ്മാണി,
താനി സേവിതവ്യാനി; നോ ഇതരാണി[121].

ഇതു തൈത്തീരീയോപനിഷത്തിലുള്ള വചനമാകുന്നു. പ്രിയസന്തതികളേ! അനവദ്യങ്ങളായ അഥവാ, നിന്ദിയ്ക്കപ്പെടത്തക്കതെല്ലാത്തതും ധർമ്മയുക്തവുമായ കർമ്മങ്ങളാണ് നിങ്ങൾ സദാ അനുഷ്ഠിയ്ക്കേണ്ടത്; അധർമ്മങ്ങളല്ല. അതിനാൽ ആധുനികങ്ങളായ ഗ്രന്ഥങ്ങളിൽ ''ശ്രീഗണേശായ നമഃ'' ''സീതാരാമാഭ്യാം നമഃ'' രാധാകൃഷ്ണാഭ്യാം നമഃ'' ''ശ്രീഗുരുചരണാരവിന്ദാഭ്യാം നമഃ'' ''ഹനുമതേ നമഃ'' ''ദുർഗായൈ നമഃ'' ''ബടുകായ നമഃ'' ''ഭൈരവായ നമഃ'' ''ശിവായ നമഃ'' ''സരസ്വത്യൈ നമഃ'' ''നാരായണായ നമഃ'' എന്നെല്ലാം എഴുതിക്കാണുന്നത് വേദശാസ്ത്രങ്ങൾക്ക് വിരുദ്ധമായതു കൊണ്ട് മിഥ്യയാണെന്നാണു ബുദ്ധിമാന്മാർ വിചാരിയ്ക്കുന്നത്. വേദങ്ങളിലും ആർഷഗ്രന്ഥങ്ങളിലും ഈ മാതിരിയുള്ള മംഗലാചരണം ഒരിടത്തും കാണുന്നില്ല. ആർഷഗ്രന്ഥങ്ങളെല്ലാം ഓംകാരം അഥ എന്നീ പദങ്ങളുമായാണ് ആരംഭിയ്ക്കുന്നത്. നോക്കുക:– ''അഥ ശബ്ദാനുശാസനം''. അഥേത്യയം ശബ്ദോധികാരാർത്ഥ പ്രയുജ്യതേ.

(121) തൈത്തിരീയോപനിഷത്ത് 11-ാം അനുവാകം

(ഇതു വ്യാകരണമഹാഭാഷ്യാരംഭമാകുന്നു.) ''അഥാതോ ധർമജിജ്ഞാസാ''. അഥേത്യാനന്തര്യേ വേദാധ്യയനാനന്തരമ്. (ഇതു പൂർവമീമാംസാ വചനമാകുന്നു.) ''അഥാതോ ധർമം വ്യാഖ്യാസ്യാമഃ.'' അഥേതി ധർമകഥനാനന്തരം ധർമലക്ഷണം വിശേഷേണ വ്യാഖ്യാസ്യാമഃ. (ഇതു വൈശേഷിക ദർശനാരംഭമാകുന്നു.) ''അഥ യോഗാനുശാസനം.''. അഥേത്യയമധികാരാർഥഃ (ഇതു യോഗശാസ്ത്രാരംഭമാകുന്നു.) ''അഥ ത്രിവിധ ദുഃഖാത്യന്തനിവൃത്തിരത്യന്തപുരുഷാർഥഃ'' സാംസാരിക വിഷയഭോഗാനന്തരം ത്രിവിധദുഃഖാത്യന്ത-നിവൃത്യർഥഃ പ്രയത്നഃ കർത്തവ്യഃ. (ഇതു സാംഖ്യശാസ്ത്രാരംഭമാകുന്നു.) ''അഥാതോ ബ്രഹ്മജിജ്ഞാസാ''. (ഇത് ഒന്നാം വേദാന്തസൂത്രമാകുന്നു.) ''ഓമിത്യേതദക്ഷര മുദ്ഗീഥമുപാസീത''. (ഇത് ഛാന്ദോഗ്യ ഉപനിഷത്തിലെ ആരംഭവാക്യമാകുന്നു.) ''ഓമിത്യേതദക്ഷരമിദം സർവം തസ്യോപവ്യാഖ്യാനം'' (ഇത് മാണ്ഡൂക്യ ഉപനിഷത്തിലെ പ്രാരംഭവാക്യമാകുന്നു.)

ഋഷിമുനിമാർ രചിച്ചിട്ടുള്ള മററു ഗ്രന്ഥങ്ങളും ആരംഭിക്കുന്നത് 'ഓം' എന്നോ 'അഥ' എന്നോ ആണ്[122]. നാലു വേദങ്ങളുടെ ആരംഭത്തിലും ഇതുപോലെതന്നെ ''അഗ്നിഃ, ഇട്, അഗ്നിഃ, യേ ത്രിഷപ്താഃ പരിയന്തി[123] എന്നീ പദങ്ങളാണ് കാണുന്നത്. ''ശ്രീഗണേശായനമഃ'' എന്നു തുടങ്ങിയവ എങ്ങുമില്ല. വൈദികന്മാർ വേദാരംഭത്തിൽ ''ഹരി ഓം '' എന്ന് എഴുതുകയും ഉച്ചരിക്കുകയും ചെയ്യുന്നത് പൌരാണികന്മാരുടേയും താന്ത്രികന്മാരുടേയും മിഥ്യാകല്പനകളിൽ നിന്ന് അഭ്യസിച്ചിട്ടുള്ളതാണ്. വേദാദിശാസ്ത്രങ്ങളിൽ ഹരി എന്നും മററും ഒരിടത്തും ആരംഭത്തിൽ പ്രയോഗിച്ചിട്ടില്ല. അതിനാൽ ഗ്രന്ഥാരംഭത്തിൽ ഓംകാരമോ അഥയെന്നോ ആണ് എഴുതേണ്ടത്.

ഈശ്വരനെ വിഷയമാക്കി ഇത്രമാത്രം ചുരുക്കി പറഞ്ഞു. തുടർന്ന് 'ശിക്ഷണം' എന്ന വിഷയത്തെപ്പററി പറയാം.

ശ്രീമദ്ദയാനന്ദ സരസ്വതി സ്വാമികളാൽ
വിരചിതമായ സത്യാർഥപ്രകാശത്തിൽ
ഈശ്വരനാമപ്രതിപാദകമായ
പ്രഥമോല്ലാസം കഴിഞ്ഞു.

---

(122) ഓങ്കാരാഥകാരൗ (ശുക്ല. യജു.1.17) സ്വാധ്യായാരംഭ ഇതി പൂർവസൂത്രാദനുവർതതേ (123) അഗ്നിഃ, ഇട്, അഗ്നിഃ എന്നീ മൂന്നും പദപ്രതിപാദകവും നാലാമത്തേത് മന്ത്രപ്രതീകവുമാണ്.

# രണ്ടാം സമുല്ലാസം

## അഥ ശിക്ഷാം പ്രവക്ഷ്യാമഃ

മാതൃമാൻ പിതൃമാനാചാര്യവാൻ പുരുഷോ വേദ.

ഇതു ശതപഥബ്രാഹ്മണത്തിലുള്ള ഒരു വാക്യമാകുന്നു[1]. വാസ്തവം പറയുകയാണെങ്കിൽ, മാതാവ്, പിതാവ്, ആചാര്യൻ എന്നീ മൂന്ന് ഉത്തമാദ്ധ്യാപകന്മാരെ ലഭിച്ച ഒരുവൻ മാത്രമേ അറിവുള്ളവനാവൂ. ധാർമികരും പഠിപ്പുള്ളവരുമായ മാതാപിതാക്കളുള്ളവനാണ് ഭാഗ്യവാൻ! ആ കുലമാണ് ധന്യം. മക്കൾക്ക് എത്രത്തോളം ഉപദേശവും ഉപകാരവും മാതാവിൽ നിന്ന് ലഭിക്കുമോ അത്രത്തോളം മററാരിൽ നിന്നും ലഭിക്കുകയില്ല. അമ്മക്ക് സ്വസന്താനങ്ങളോട് ഉണ്ടാകുന്ന വാത്സല്യം മററാർക്കും ഉണ്ടാവുന്നതല്ല. പെററമ്മ മക്കളുടെ ഹിതത്തെ ഇച്ഛിക്കുന്നതു പോലെ മററാരും ഇച്ഛിക്കുകയുമില്ല. അതിനാലാണ് മാതൃമാൻ-പ്രശസ്തയും ധർമതല്പരയുമായ മാതാവുള്ളവൻ—എന്നു പറഞ്ഞിരിക്കുന്നത്[2]. ഗർഭാധാനം മുതൽക്ക് വിദ്യാഭ്യാസം കഴിയുന്നതു വരെ സ്വസന്താനങ്ങൾക്ക് സൌശീല്യം ഉപദേശിക്കുന്ന അമ്മയാണ് പരമധന്യ.

ഗർഭാധാനത്തിന് മുമ്പും ഗർഭധാനകാലത്തും അതിനു ശേഷവും മാതാപിതാക്കന്മാർ മദ്യം മുതലായ മാദകപദാർത്ഥങ്ങളേയും രൂക്ഷവും ദുർഗന്ധമുള്ളവയും ബുദ്ധിശക്തിയെ നശിപ്പിക്കുന്നവയുമായ ആഹാരപദാർത്ഥങ്ങളേയും വർജ്ജിച്ച് സമാധാനം, ആരോഗ്യം, ബലം, ബുദ്ധി, പരാക്രമം, സൌശീല്യം എന്നിവയാൽ സഭ്യതയെ ഉണ്ടാക്കുന്ന നെയ്യ്, പാൽ, മധുരാന്നങ്ങൾ മുതലായ നല്ല പദാർത്ഥങ്ങളെ ശീലിക്കുന്നതാണ് ഏററവും ഉചിതം. അപ്രകാരം ചെയ്യുന്നതായാൽ അവരുടെ വീര്യരജസുകൾ ദോഷരഹിതങ്ങളും അത്യുത്തമ ഗുണപൂർണവുമാകും.

---

(2) ശ. ബ്രാ. 14.6.10.2 & ഛാം. ഉ. 6.14.2 (2) പ്രശസ്താ ധാർമികീ മാതാ വിദ്യതേ യസ്യ സ മാതൃമാൻ.

രജോദർശനത്തിൻെറ അഞ്ചാം ദിവസം മുതൽ പതിനാറാം ദിവസം വരെയാണ് ഗർഭധാനത്തിനു വിധിച്ചിരിക്കുന്ന കാലം. അവയിൽ ആദ്യത്തെ നാലുനാൾ വർജ്ജ്യങ്ങളാണ്. ശേഷമുള്ള പന്ത്രണ്ടു ദിവസങ്ങളിൽ പതിനൊന്നാമത്തേയും പതിമൂന്നാമത്തെയും ദിവസങ്ങൾ ഒഴികെ ബാക്കിയുള്ള പത്തുരാത്രികളിൽ മാത്രം ഗർഭാധാനം ചെയ്യുന്നതാണ് ഉത്തമം. രജോദർശനം മുതൽക്ക് പതിനാറു രാത്രികൾ കഴിഞ്ഞാൽ പിന്നീട് സ്ത്രീപുരുഷ സംയോഗമരുത്. ഇങ്ങനെ ഗർഭാധാനത്തിന് യോഗ്യമായ കാലം വീണ്ടും വരുന്നതു വരേയും ഗർഭാധാനം ഉണ്ടായാൽ അതു മുതൽ ഒരു കൊല്ലത്തേക്കും സംയോഗം പാടില്ല. ഭാര്യാഭർത്താക്കന്മാർ ഇരുവരുടേയും ശരീരം ആരോഗ്യത്തോടു കൂടിയതും മനസ് ശോകരഹിതവും പ്രസന്നവുമായിരിക്കണം. ചരകം, സുശ്രുതം എന്നീ വൈദ്യ ഗ്രന്ഥങ്ങളിലെ വിധിപ്രകാരം ഭക്ഷണവും, വസ്ത്രധാരണവും ചെയ്യേണ്ടതാണ്. മനുസ്മൃതി വിധിച്ചിട്ടുള്ള രീതിയിൽ സ്ത്രീപുരുഷന്മാർ ഇരുവരും അന്യോന്യം സന്തോഷം പ്രദാനം ചെയ്തു ജീവിക്കണം. ഗർഭാധാനത്തിൻെറ ശേഷം ഭക്ഷണത്തിലും വസ്ത്രധാരണത്തിലും സ്ത്രീകൾ വളരെ ശ്രദ്ധിയ്ക്കണം. ഗർഭം ധരിച്ചതിനു ശേഷം ഒരു കൊല്ലത്തേയ്ക്ക് അവർ പുരുഷസംയോഗം ചെയ്യരുത്. ഗർഭിണിയായ സ്ത്രീ പ്രസവം കഴിയുന്നതുവരെ ബുദ്ധി, ബലം, രൂപം, ആരോഗ്യം, പരാക്രമം, ശാന്തി മുതലായ ഗുണങ്ങളെ ഉണ്ടാക്കുന്ന പദാത്ഥങ്ങൾ മാത്രം ഭക്ഷിക്കണം.

പ്രസവം കഴിഞ്ഞ ഉടനെ ശിശുവിനെ സുഗന്ധയുക്തമായ ജലം കൊണ്ട് കുളിപ്പിച്ച് പൊക്കിൾക്കൊടി ഛേദിച്ച് കിടത്തിയ ശേഷം വീട്ടിൽ നല്ല സുഗന്ധത്തോടു കൂടിയ നെയ്യ് മുതലായ പദാത്ഥങ്ങളാൽ ഹോമം ചെയ്യണം. പ്രസവിച്ചു കിടക്കുന്ന സ്ത്രീയുടെ കുളി, ഹിതകരമായ ആഹാരം മുതലായവയ്ക്കും ഉചിതമായ ഏർപ്പാട് ചെയ്യണം. കുട്ടിയും തള്ളയും ക്രമേണ ആരോഗ്യം പ്രാപിയ്ക്കുവാനാണിത്. കുട്ടിയുടെ പെററമ്മയും പോററമ്മയും[3] മുലപ്പാലിന് ഉത്തമഗുണങ്ങളുണ്ടാകത്തക്ക വണ്ണം ആഹാരം കഴിയ്ക്കണം. പ്രസവദിവസം മുതൽ ആറു ദിവസം കഴിയുന്നതു വരെ പെററമ്മയുടെ മുലപ്പാൽ കുട്ടിയ്ക്കു കൊടുക്കണം. പിന്നീട് ധാത്രി

(3) ധാത്രി. മലയാളക്കരയിൽ ഈ സമ്പ്രദായം പ്രചുരമല്ല.

യുടെ മുലപ്പാൽ കൊടുക്കാവുന്നതാണ്. എന്നാൽ ധാത്രിക്കു ഭക്ഷിപ്പാനും കുടിക്കാനും നല്ല പദാർത്ഥങ്ങൾ നൽകുവാൻ കുട്ടിയുടെ അച്ഛനമ്മമാർ പ്രത്യേകം ശ്രദ്ധിക്കണം. ധാത്രിയെ പോററുവാൻ കഴിയാത്ത നിർധനർ ബുദ്ധി, പരാക്രമം, ആരോഗ്യം എന്നീ ഗുണങ്ങളുണ്ടാക്കുന്ന മരുന്നുകൾ ചേർത്ത കഷായത്തിൽ ആട്ടിൻ പാലോ പശുവിൻ പാലോ ചേർത്ത് കുട്ടിക്കുകൊടുക്കണം. പ്രസവം കഴിഞ്ഞാൽ ശിശുവിനേയും അമ്മയേയും വേണ്ടുവോളം ശുദ്ധവായുവുള്ള വേറൊരു സ്ഥലത്തേക്കു മാററിക്കിടത്തണം, അവിടെ കണ്ണിന് കൌതുകമേകുന്നതും പരിമളം പരത്തുന്നതുമായ പദാർത്ഥങ്ങൾ വയ്ക്കുക. പ്രസവിച്ച സ്ത്രീ പരിശുദ്ധമായ വായുവുള്ള പ്രദേശത്തു മാത്രമേ സഞ്ചരിക്കാവൂ. ധാത്രീസ്തന്യം, പശുവിൻപാൽ, ആട്ടിൻപാൽ എന്നിവയൊന്നും കിട്ടാത്ത പ്രദേശങ്ങളിൽ ഉചിതം പോലെ പ്രവർത്തിക്കണം. ശിശുവിൻെറ ശരീരം ജനനിയുടെ ശരീരാംശങ്ങളിൽ നിന്നാണുണ്ടാകുന്നത്. അതിനാൽ പ്രസവിത്രിയുടെ ശരീരം ബലഹീനമാകുന്നു. സ്ത്രീയുടെ ആരോഗ്യം പരിഗണിക്കുമ്പോൾ പ്രസവിച്ചു കിടക്കുന്നവളുടെ മുലപ്പാൽ കുട്ടിക്കു കൊടുക്കുന്നത് നല്ലതല്ല. മുലപ്പാൽ ചോർന്നു പോകാതിരിപ്പാൻ വേണ്ടുന്ന മരുന്നുകൾ സ്തനങ്ങളിൽ പുരട്ടി സ്തന്യത്തെ നിരോധിച്ചു നിർത്തുന്നതായാൽ പ്രസവിച്ച സ്ത്രീ ഒരു മാസം കഴിയുമ്പോഴേക്കും വീണ്ടും യുവതിയാകും. അത്രവരെ പുരുഷനും ബ്രഹ്മചര്യം കൊണ്ട് വീര്യസംരക്ഷണം ചെയ്യണം. ഇപ്രകാരം അനുഷ്ഠിക്കുന്ന സ്ത്രീപുരുഷന്മാർക്ക് ഉത്തമസന്താനങ്ങൾ ഉണ്ടാവുകയും ആയുസ്സും, ബലം, പരാക്രമം എന്നിവ വർദ്ധിക്കുകയും ചെയ്യും. അവരുടെ എല്ലാ സന്താനങ്ങളും ഉത്തമരും, ധാർമികരും, ദീർഘായുസ്സ് ബലം, പരാക്രമം, എന്നിവയുള്ളവരുമാകും. സ്ത്രീ അപത്യമാർഗത്തെ സങ്കോചിപ്പിച്ചു, സംശോധനം ചെയ്തു സൂക്ഷിക്കുകയും പുരുഷൻ വീര്യസംരക്ഷണം ചെയ്കയും വേണം. എങ്കിൽ പിന്നീടുണ്ടാകുന്ന സന്താനങ്ങളെല്ലാം ഉത്തമരായിരിക്കും.

തൻെറ മക്കൾ പരിഷ്കൃതശീലരും ശരീരാവയവങ്ങളെ കൊണ്ട് കുത്സിതചേഷ്ടകളൊന്നും ചെയ്യാതിരിക്കുന്നവരുമാകാൻ നല്ല ഉപദേശങ്ങൾ സദാ നൽകേണ്ടത് മാതാവിൻെറ കർത്തവ്യമാണ്. കുട്ടി സംസാരിക്കാൻ തുടങ്ങിയാൽ അമ്മ അതിൻെറ നാവിനു മാർദ്ദവം ഉണ്ടാകത്തക്കവണ്ണമുള്ള ഉപായം

ചെയ്യണം. എങ്കിൽ മാത്രമേ കുട്ടിയ്ക്കു സ്പഷ്ടമായി ഉച്ചരിക്കുവാൻ ശക്തി ഉണ്ടാവുകയുള്ളു. അതാതു വർണ്ണങ്ങളുടെ സ്ഥാനപ്രയത്നങ്ങളും (ഉദാഹരണം പറയാം.:— 'പ' കാരത്തിന് ഓഷ്ഠമാണ് സ്ഥാനം. സ്പൃഷ്ടമാണു പ്രയത്നം. എന്നു വെച്ചാൽ രണ്ടു ചുണ്ടുകളേയും കൂട്ടിച്ചേർത്ത് ഉച്ചരിക്കണം എന്നർത്ഥം) ഹ്രസ്വദീർഘപ്ളുതങ്ങളും സ്പഷ്ടമായി ഉച്ചരിയ്ക്കുവാനും, മധുരവും, ഗംഭീരവും, സുന്ദരവുമായ സ്വരത്തിൽ അക്ഷരം, മാത്ര, പദം, വാക്യം, സന്ധി, വിരാമം എന്നിവ വ്യക്തമായി കേൾക്കത്തക്കവണ്ണം പറയുവാനും പഠിപ്പിയ്ക്കണം. കുട്ടികൾ കുറേശെ സംസാരിയ്ക്കുവാനും കാര്യങ്ങൾ മനസിലാക്കുവാനും തുടങ്ങിയാൽ മധുരമായി സംസാരിക്കുവാനും മുതിർന്നവർ, സമന്മാർ, ഇളയവർ, മാതാപിതാക്കന്മാർ, മാന്യന്മാർ, രാജാക്കന്മാർ, വിദ്വാന്മാർ മുതലായവരോട് സംഭാഷണം ചെയ്യേണ്ടുന്ന സമ്പ്രദായവും പെരുമാറേണ്ടുന്ന രീതിയും മററും അവർക്കു പഠിപ്പിച്ചു കൊടുക്കണം. എങ്കിൽ അവർ ഒരിടത്തും അയോഗ്യമായി പെരുമാറുകയില്ല. എല്ലായിടത്തും ആദരവു നേടും. സ്വസന്താനങ്ങളെ ജിതേന്ദ്രിയന്മാരും വിദ്യാഭ്യാസത്തിൽ ശ്രദ്ധയുള്ളവരും സജ്ജനസംസർഗത്തിൽ ആസക്തിയുള്ളവരുമാക്കുവാൻ എല്ലാവരും പരിശ്രമിക്കണം. വ്യർത്ഥമായ ക്രീഡ, കരച്ചിൽ, ചിരി, വഴക്കുകൂട്ടൽ, സന്തോഷം, വ്യസനം, കണ്ടതെല്ലാം കിട്ടുവാൻ കൊതി, **അസൂയ**, വെറുപ്പ് മുതലായതൊന്നും കുട്ടികൾ ശീലിക്കരുത്. ഗുഹ്യപ്രദേശത്തെ സ്പർശനവും മർദ്ദനവും ശുക്ലക്ഷയത്തിനും ദുർഗന്ധത്തിനും നപുംസകത്വത്തിനും കാരണമാകും. അതിനാൽ കുട്ടികൾ ഉപസ്ഥേന്ദ്രിയത്തെ സ്പർശിച്ചു ശീലിക്കരുത്.

എല്ലായ്പോഴും സത്യം പറയുക, ശൌര്യം, ധൈര്യം, മുഖപ്രസന്നത മുതലായ ഗുണങ്ങൾ കുട്ടികൾക്കുണ്ടാകത്തക്കവണ്ണം അവരെ വളർത്തണം. അഞ്ചാമത്തെ വയസിൽ ആൺകുട്ടികളേയും പെൺകുട്ടികളേയും ഒരുപോലെ നാഗരാക്ഷരവും അന്യരാജ്യങ്ങളിലെ ഭാഷകളുടെ ലിപിയും അഭ്യസിപ്പിയ്ക്കേണ്ടതാണ്. പിന്നീട് ശ്രേഷ്ഠമായ വിദ്യാഭ്യാസത്തെ നൽകുന്നവയും വിദ്യ, ധർമം, ഈശ്വരൻ എന്നിവയേക്കുറിച്ച് പ്രതിപാദിക്കുന്നവയും അച്ഛൻ, അമ്മ, ആചാര്യൻ, അതിഥി, വിദ്വാന്മാർ, ഭരണാധികാരികൾ, ജനങ്ങൾ, തറവാട്ടിലുള്ളവർ, ചാർച്ചക്കാർ, സഹോദരീസഹോദരന്മാർ, ഭൃത്യന്മാർ മുതലായവരോട് പെരുമാറേണ്ട രീതിയെ

ഉപദേശിയ്ക്കുന്നവയുമായ മന്ത്രങ്ങൾ, ശ്ലോകങ്ങൾ, സൂത്രങ്ങൾ ഗദ്യഭാഗങ്ങൾ, പദ്യഭാഗങ്ങൾ എന്നിവയെല്ലാം അർത്ഥത്തോടു കൂടി ഹൃദിസ്ഥമാക്കിക്കണം. അങ്ങനെയായാൽ കുട്ടികൾ കള്ളന്മാരുടെ ചതിപ്രയോഗങ്ങളിൽ പെട്ടുപോവുകയില്ല. വിദ്യയ്ക്കും ധർമ്മത്തിനും വിരുദ്ധങ്ങളായ മോഹജാലങ്ങളിലേക്കു നയിക്കുന്ന ലൌകിക വ്യവഹാരങ്ങളെപ്പററി വേണ്ടുന്ന ഉപദേശങ്ങൾ കൊടുക്കുന്നതായാൽ ഭൂതപ്രേതാദികളായ മിഥ്യാവസ്തുക്കളിൽ അവർക്ക് വിശ്വാസം ഉണ്ടാവാതിരിക്കും.

ഗുരോപ്രേതസ്യ ശിഷ്യസ്തു പിതൃമേധം സമാചരൻ
പ്രേതഹാരൈഃ സമം തത്ര ദശരാത്രേണ ശുദ്ധ്യതി.
(മനു: അ. 5. ശ്ലോ. 65)

മരിച്ചു പോയ ഗുരുവിൻെറ സംസ്കാരകർമം നടത്തുന്ന ശിഷ്യൻ ശവം എടുത്തു കൊണ്ടു പോയവരൊരുമിച്ച് പത്തുദിവസം കൊണ്ട് പരിശുദ്ധിയെ പ്രാപിയ്ക്കുന്നു എന്നാണ് മുകളിൽ കൊടുത്ത മനുസ്മൃതി വചനത്തിൻെറ അർത്ഥം. പ്രേതം എന്ന പദത്തിന് മൃതശരീരം അല്ലെങ്കിൽ ശവം എന്നാണർത്ഥം. മൃതശരീരം ദഹിച്ചു ഭസ്മമായാൽ പിന്നെ അതിന് ഭൂതം എന്നു പേർ. ''ഇന്ന പേരോടുകൂടിയ ഒരുവൻ ഉണ്ടായിരുന്നു. അവൻ കഴിഞ്ഞുപോയി'' എന്ന് താല്പര്യം. ഒരുകാലത്ത് ജനിച്ചവരും ഇക്കാലത്ത് ജീവിച്ചിരിക്കാത്തവരുമായ ജനങ്ങൾ ഭൂതകാലത്തിലുള്ളവരാകയാൽ ''ഭൂതങ്ങൾ'' എന്നു പറയുന്നുവെന്നേയുള്ളു. ബ്രഹ്മർഷി തുടങ്ങി ഇതേവരെയുള്ള സകല വിദ്വാന്മാരുടേയും സിദ്ധാന്തം ഇപ്രകാരമാണ്. എന്നാൽ സംശയ ശീലമുള്ളവരും, കുത്സിതരായ ആളുകളോട് സംസർഗം ചെയ്യുന്നവരും, ദുഷിച്ച സംസ്കാരമുള്ളവരുമായ ജനങ്ങൾ ഭയവും സംശയവുമുണ്ടാക്കുന്ന ഭൂതങ്ങൾ, പ്രേതങ്ങൾ, മറുതാ, പിശാച് മുതലായവയുണ്ടെന്ന അന്ധവിശ്വാസത്താൽ ദുഃഖിതരായിത്തീരുന്നു. നോക്കുക! ഒരു ജീവി മരിയ്ക്കുമ്പോൾ അതിൻെറ ജീവൻ സ്വയംകൃതമായ പാപപുണ്യങ്ങൾക്കധീനമായി ഈശ്വരൻെറ നിശ്ചയമനുസരിച്ച് സുഖദുഃഖങ്ങളനുഭവിയ്ക്കാൻ മററൊരു ജന്മം സ്വീകരിക്കുന്നു. നാശരഹിതനായ സർവേശ്വരൻെറ ആ നിശ്ചയത്തെ - പാപപുണ്യ വ്യവസ്ഥയെ—ഇല്ലാതാക്കുവാൻ ആർക്കെങ്കിലും കഴിയുമോ? അറിവില്ലാത്ത ജനങ്ങൾ വൈദ്യശാസ്ത്രം, പ്രകൃതി വിജ്ഞാനീയം എന്നിവ പഠിക്കുകയോ, കേൾക്കുകയോ

ചെയ്യാതെയും സ്വയം ആലോചിച്ചു നോക്കാതെയും സന്നിപാതജ്വരം തുടങ്ങിയ ശാരീരിക രോഗങ്ങൾക്കും ചിത്തഭ്രമം മുതലായ മാനസിക രോഗങ്ങൾക്കും ഭൂതബാധ, പ്രേതബാധ എന്നൊല്ലാം പേരുകൊടുക്കുന്നു. അവർ ആ രോഗങ്ങൾക്കുള്ള ഔഷധങ്ങൾ സേവിക്കുകയോ പഥ്യാദികളാചരിയ്ക്കുകയോ ചെയ്യാതെ കള്ളന്മാരും, അത്യന്തമൂഢന്മാരും, ദുരാചാരനിരതന്മാരും, സ്വാത്ഥമാത്രപരായണന്മാരും കഞ്ചാവുകുടിയന്മാരുമായ മ്ലേച്ഛന്മാരെപ്പോലും വിശ്വസിച്ച് പല പ്രകാരത്തിലുള്ള വഞ്ചനകളും വ്യാജങ്ങളും കാപട്യങ്ങളും കാട്ടി, എച്ചിൽ തിന്നുക, ചരടു ജപിച്ചു കെട്ടുക, മന്ത്രങ്ങൾ ജപിക്കുക, തകിടുകൾ ബന്ധിയ്ക്കുക മുതലായ മിഥ്യാചാരങ്ങൾ ചെയ്ത് ധനം മുഴുവനും കളഞ്ഞു കുളിച്ച്, സ്വസന്താനങ്ങളുടെ രോഗങ്ങളേയും ദുരവസ്ഥയേയും വർദ്ധിപ്പിച്ച് ദുഃഖമുളവാക്കിക്കൊണ്ട് നടക്കുന്നു. അജ്ഞാനാന്ധന്മാരായ ധനികർ പാപികളും സ്വാത്ഥികളുമായ ആ ദുർബുദ്ധികളുടെ അടുക്കൽ ചെന്ന്, ''സ്വാമിൻ, ഈ കുഞ്ഞുങ്ങൾക്ക് എന്തു സംഭവിച്ചുവെന്നു മനസിലാകുന്നില്ല. എന്താണിവർക്കു വന്നു പിണഞ്ഞത്?'' എന്നു ചോദിച്ചാൽ അവർ ഇപ്രകാരം മറുപടി പറയും:– ''ഇവൻെറ ദേഹത്തിൽ ഒരു വലിയ ഭൂതം, പ്രേതം, ഭൈരവൻ, വസൂരിമാല മുതലായ മൂർത്തികളെല്ലാം ബാധിച്ചിട്ടുണ്ട്. അവർക്കു വേണ്ടുന്ന ഒഴിവുകൾ ചെയ്യുന്നതുവരെ അവ വിട്ടൊഴിയുകയില്ല. ഒരു സമയം ഇവൻെറ പ്രാണനെ കൂടി കൊണ്ടുപോയേക്കും. ഞങ്ങൾക്ക് വേണ്ടുവോളം പലഹാരങ്ങളും വല്ല ദക്ഷിണയും കൂടി തരുന്നതായാൽ ഞങ്ങൾ അവയെ മന്ത്രങ്ങൾ ജപിച്ചും ഹോമം ചെയ്തും ഓടിച്ചു കളയാം''. ഇപ്രകാരം പറയുമ്പോൾ ആ അജ്ഞാനാന്ധന്മാർ പറയും:– സ്വാമിൻ, ഞങ്ങളുടെ സർവസ്വവും നശിച്ചാലും ഇവൻെറ ഭൂതബാധയകററി ഇവനെ സുഖപ്പെടുത്തിത്തരിക മാത്രം ചെയ്താൽ മതി'' അവർ ഇങ്ങിനെ പറയുന്നതോടു കൂടി ആ ദുഷ്ടന്മാരുടെ ആഗ്രഹം സിദ്ധിക്കുന്നു. അവർ തുടരും:- ''ശരി ഇത്ര ഒരുക്കുകൾ വേണം. ഇത്ര പണം ദക്ഷിണ തരണം. ദേവതയ്ക്കു ബലി കൊടുക്കണം. ഗ്രഹശാന്തിയ്ക്കു വേണ്ടുന്ന ദാനവും ചെയ്യണം''. മൃദംഗം, ഇലത്താളം, ചെണ്ട, ചേങ്ങല മുതലായ വാദ്യങ്ങളെടുത്ത് അവർ അവൻെറ മുമ്പിൽ ചെന്നു നിന്ന് കൊട്ടിപ്പാടുന്നു. തുടർന്ന് അവരിലൊരു കപടമാന്ത്രികൻ കലി കൊണ്ട് തുള്ളിച്ചാടി, ''ഞാൻ ഇവൻെറ പ്രാണനെത്തന്നെ കൊണ്ടു പോകും'' എന്നു പറയുന്നു.

അപ്പോൾ ആ മൂഢന്മാർ ആ നീചമാന്ത്രികരുടെ കാൽക്കൽ വീണ് ''അവിടുന്ന് ഇഷ്ടമുള്ളതെല്ലാം എടുത്താട്ടെ, ഇവൻെറ ജീവനെ മാത്രം വിട്ടയയ്ക്കണേ'' എന്ന് അപേക്ഷി യ്ക്കുന്നു. അതു കേൾക്കുമ്പോൾ ആ ദുഷ്ടൻ പറയുന്നു:- ''ഞാൻ ഹനുമാനാണ്. കൊണ്ടുവാ ലഡ്ഢു, ജിലേബി, എണ്ണ, സിന്ദൂരം, ഒന്നേകാൽ മന്നു ഘനമുള്ള ഒരു ഒററ ചപ്പാത്തി, ചുവന്ന ലങ്കോട്ടി കൊണ്ടുവാ!'' അതല്ലെങ്കിൽ,– ''ഞാൻ ഭൈരവനാണ്, ഞാൻ ഭദ്രകാളിയാണ് അഞ്ചുകുപ്പി കള്ള്, ഇരുപതു കോഴി, അഞ്ച് കോലാട്, കുറെ പലഹാരം ഒരു മുണ്ട് ഇതെല്ലാം കൊണ്ടു വാ'' എന്നു പറയുന്നു, ''വേണ്ടതെല്ലാം എടുത്തു കൊള്ളുക'' എന്നു പറഞ്ഞ് മന്ദ ബുദ്ധികൾ കൊടുക്കുമ്പോൾ ആ ഭ്രാന്തൻെറ തുള്ളലും ചാട്ടവും അധികമാകുന്നു. എന്നാൽ, ബുദ്ധിയുള്ളവർ വല്ല വരും ചെന്ന് അവർക്ക് തിരുമുൽക്കാഴ്ചയായി ചെരിപ്പു കൊണ്ടോ, വടികൊണ്ടോ, കൈകൊണ്ടോ അഞ്ച് പ്രഹരമോ, നല്ല തൊഴിയോ കൊടുക്കുന്ന പക്ഷം അവരുടെ ഹനുമാനും ഭദ്രകാളിയും ഭൈരവനും എല്ലാം വളരെ വേഗത്തിൽ പ്രസാ ദിച്ചു മണ്ടിക്കളയും. മററുള്ളവരുടെ പണം തട്ടിയ്ക്കുവാനായി പ്രയോഗിയ്ക്കുന്ന കപടനാടകങ്ങളാണിതെല്ലാം.

അല്ലെങ്കിൽ ആ അറിവില്ലാത്തവർ ഗ്രഹഗ്രസ്തനും ഗ്രഹ രൂപിയും ആയ ഒരു ജ്യോതിഷാഭാസജ്ഞൻെറ അടുക്കൽ ചെന്ന്, ''ഇവന് എന്താണ്? ഒന്നു നോക്കിയാട്ടെ'' എന്നു പറയുന്നു. അപ്പോൾ അയാൾ പറയും:- ''സൂര്യാദി ഗ്രഹങ്ങ ളെല്ലാം ദോഷസ്ഥാനത്താണ്, അവയുടെ കോപശാന്തി വരു ത്തുവാൻ വേണ്ടുന്ന ജപം, പൂജ, ദാനം, എന്നീ ഒഴിവുക ളെല്ലാം ചെയ്യിക്കണം. അല്ലെങ്കിൽ ഇവൻ വളരെ കഷ്ടപ്പാടു കൾ അനുഭവിക്കും. പ്രാണഹാനി പോലും വരാം''.

**ഉത്തരം:–** ഗണകാ! ഭൂമിയേപ്പോലെ തന്നെ അചേതനങ്ങ ളാണ് സൂര്യാദി ലോകങ്ങളും. ചൂടും വെളിച്ചവും തരുവാ നല്ലാതെ മററൊന്നും ചെയ്യുവാൻ അവയ്ക്ക് കഴിവില്ല. കോപി ച്ചാൽ ദുഃഖത്തേയും പ്രസാദിച്ചാൽ സുഖത്തേയും ഉണ്ടാക്കു വാൻ അവ ചേതനങ്ങളോ?

**ചോദ്യം:–** രാജാക്കന്മാരും പ്രജകളും അടങ്ങിയ ഈ ലോക ത്തിൽ ചിലർ സുഖമുള്ളവരായും മററു ചിലർ ദുഃഖമനുഭ വിയ്ക്കുന്നതായും കാണപ്പെടുന്നു. അതെല്ലാം ഗ്രഹസ്ഥിതി യുടെ ഫലമല്ലേ?

ഉത്തരം:- അതെല്ലാം പുണ്യപാപങ്ങളുടെ ഫലമാണ്.

ചോദ്യം:- ജ്യോതിശാസ്ത്രം കേവലം കളവാണോ?

ഉത്തരം:- അല്ല; ആ ശാസ്ത്രത്തിലടങ്ങിയ അങ്കഗണിതം, രേഖാഗണിതം, ബീജഗണിതം മുതലായ ഗണിതഭാഗങ്ങളെല്ലാം ശരിയായിട്ടുള്ളതാണ്. ഫലഭാഗം മുഴുവനും ശുദ്ധമേ വ്യാജമാണ്.

ചോദ്യം:- ജാതകം തീരെ നിഷ്ഫലമാണോ?

ഉത്തരം:- അതേ;അതിന് ജാതകമെന്നല്ല ശോകദം എന്നാണ് പറയേണ്ടത്. സന്താനം ഉണ്ടാകുമ്പോൾ സകലർക്കും ആനന്ദം ഉണ്ടാകാറുണ്ട്. എന്നാൽ ആ ആനന്ദം സന്താനത്തിൻെറ ജാതകം എഴുതി ഗ്രഹഫലം പറഞ്ഞു കേൾക്കുന്നതുവരെ മാത്രമേ നിലനിൽക്കുന്നുള്ളു. ജാതകം എഴുതിക്കേണ്ടതാണെന്നു ജ്യോത്സ്യൻ പറയുമ്പോൾ കുട്ടിയുടെ അച്ഛനമ്മമാർ ജ്യോത്സ്യനോട് ''വളരെ വിശേഷപ്പെട്ട ജാതകമായിരിക്കണം''. എന്നു പറയുന്നു. പറഞ്ഞേല്പിച്ചതു ധനികനാണെങ്കിൽ ചുകപ്പും മഞ്ഞയും വരകൾ കൊണ്ടും ചിത്രങ്ങൾ കൊണ്ടും മോടിപിടിപ്പിച്ചും, ദരിദ്രനാണെങ്കിൽ സാധാരണ സമ്പ്രദായത്തിലും ഒരു ജാതകം എഴുതിയുണ്ടാക്കി കൊണ്ടുവരും. അപ്പോൾ കുട്ടിയുടെ മാതാപിതാക്കന്മാർ ജ്യോത്സ്യൻെറ മുമ്പിൽ ഇരുന്നു ചോദിക്കുന്നു:- ''ഇവൻെറ ജാതകം നല്ലതു തന്നെയല്ലേ''? ജ്യോത്സ്യൻ പറയുന്നു:— ''ഉള്ളതു മുഴുവനും പറഞ്ഞു കേൾപ്പിച്ചേക്കാം. കുഞ്ഞിൻെറ ജന്മഗ്രഹവും മിത്രഗ്രഹവും ശുഭങ്ങളാകുന്നു. അതിൻെറ ഫലമായി കുട്ടി വലിയ ധനികനും കീർത്തിമാനും ആയിത്തീരും. ഏതു സഭയിൽ ചെന്നാലും ഇവൻെറ തേജസ് മററുള്ളവരുടേതിനേക്കാൾ മികച്ചു നിൽക്കും. നല്ല ആരോഗ്യമുള്ളവനും രാജാക്കന്മാർ കൂടി ബഹുമാനിക്കുന്നവനും ആയിത്തീരും''. ഈ വാക്കുകൾ കേട്ട് കുട്ടിയുടെ അച്ഛനമ്മമാർ പറയും:- ''കൊള്ളാം അങ്ങ് നല്ല ജ്യോത്സ്യരാണ്''. എന്നാൽ ഇതുകൊണ്ടൊന്നും തൻെറ കാര്യം സാധിക്കുകയില്ലെന്ന് ജ്യോത്സ്യനറിയാം. അതുകൊണ്ട് ജ്യോത്സ്യൻ പിന്നേയും പറയുന്നു:– ''ഈ പറഞ്ഞ ഗ്രഹങ്ങളെല്ലാം വളരെ അനുകൂലങ്ങൾ തന്നെ. എന്നാൽ ഈ ശുഭഗ്രഹങ്ങൾ വേറെ ചില ക്രൂരഗ്രഹങ്ങളോട് കൂടിച്ചേർന്നാണിരിക്കുന്നത്. അതുനിമിത്തം ഈ കുട്ടിക്ക് എട്ടാമത്തെ വയസിൽ മൃത്യുയോഗം കാണുന്നു''. ഇതു കേൾക്കുമ്പോ

ഴേയ്ക്കും അച്ഛനമ്മമാർ പുത്രനുണ്ടായ ആനന്ദമെല്ലാം ത്യജിച്ച് ദുഃഖിതരായി ജ്യോത്സ്യനോട് പറയുന്നു:– ''ജ്യോത്സ്യരെ, ഞങ്ങൾ എന്തു ചെയ്യണം''? ജ്യോത്സ്യർ ഉടനേ പറയും. ''അതിന് പരിഹാരം ചെയ്യണം''. പരിഹാരമാർഗം എന്താണെന്ന് ഗൃഹസ്ഥൻ ചോദിയ്ക്കുമ്പോൾ ജ്യോത്സ്യൻ വീണ്ടും പറയും:- ''ദാനങ്ങൾ കൊടുക്കണം. ഗ്രഹശാന്തിയ്ക്കുള്ള മന്ത്രങ്ങൾ ജപിയ്ക്കണം. ദിവസം തോറും ബ്രാഹ്മണരെ കാൽകഴുകിച്ചൂട്ടണം. എങ്കിൽ ഗ്രഹപ്പിഴ തീരുമെന്നാണനുമാനിക്കേണ്ടത്''. ജ്യോത്സ്യൻ ഇവിടെ അനുമാനമെന്നു പറഞ്ഞത് വളരെ മുൻകരുതലോടുകൂടിയാണ്. ഒരു പക്ഷേ കുട്ടി മരിച്ചുപോകുന്നതായാൽ അയാൾ പറയും:- ''ഞങ്ങൾ എന്തു ചെയ്യും?ഈശ്വരനുപരി ആരുമില്ല. ഞങ്ങൾ വളരെ പ്രയത്നിച്ചു. നിങ്ങളും പലതും ചെയ്യിച്ചു. പക്ഷെ അവൻെറ കർമഫലം അങ്ങിനെയാണ്''. കുട്ടി ജീവിച്ചെങ്കിൽ അപ്പോഴും അയാൾക്കു പറയാം:- ''നോക്കുക! ഞങ്ങളുടെ മന്ത്രങ്ങളുടെയും ഞങ്ങൾ ഉപാസിയ്ക്കുന്ന ദേവതമാരുടേയും ബ്രാഹ്മണരുടേയും ശക്തി എത്ര വലുതാണ്! നിങ്ങളുടെ കുട്ടിയെ രക്ഷിച്ചു തന്നില്ലേ''! വാസ്തവത്തിൽ ജപം കൊണ്ട് ഫലമൊന്നുമുണ്ടായില്ലെങ്കിൽ ആ ധൂർത്തന്മാരുടെ കയ്യിൽ നിന്ന് അവർക്ക് കൊടുത്തതിൽ രണ്ടോ മൂന്നോ ഇരട്ടി പണം മടക്കി വാങ്ങേണ്ടതാണ്. കുട്ടി ജീവിച്ചിരിയ്ക്കുന്നതായാലും അങ്ങിനെ മടക്കി മേടിക്കുക തന്നെയാണ് വേണ്ടത്. എന്തെന്നാൽ, ''അത് അവൻെറ കർമഫലമാണ്. ഈശ്വരൻെറ നിയമത്തെ ലംഘിയ്ക്കുവാൻ ആർക്കും ശക്തിയില്ല'' എന്ന് ജ്യോത്സ്യൻ പറയുന്നതു പോലെ ''അവൻെറ കർമഫലവും ഈശ്വരൻെറ നിയമവുമാണ് അവനെ രക്ഷിച്ചത്, നിങ്ങളുടെ പ്രവൃത്തിയല്ല'' എന്ന് ഗൃഹസ്ഥന് അയാളോടും പറയാവുന്നതാണ്. ദാനങ്ങളും മററു കർമങ്ങളും അനുഷ്ഠിപ്പിച്ച് പ്രതിഫലം വാങ്ങിയിട്ടുള്ള ഗുരു മുതലായവരോടും ജ്യോത്സ്യനോട് പറഞ്ഞതുപോലെ തന്നെ, പറയേണ്ടതാണ്.

വസൂരിമാല മുതലായ ദേവതകളും മന്ത്രം, തന്ത്രം, യന്ത്രം എന്നിവയും എല്ലാം, ഇതുപോലെ തന്നെ, ശുദ്ധമേ വ്യാജമാണ്. അതുംകൊണ്ടു നടക്കുന്നവർ പ്രവർത്തിക്കുന്നത് മുഴുവനും കപടമാണ്. അവരിൽ ചിലർ ഇങ്ങിനെ പറയുന്നു:- ''ഞങ്ങൾ ചരടു ജപിച്ചു കൊടുക്കുകയോ യന്ത്രം എഴുതിക്കൊടുക്കുകയോ ചെയ്യുന്നതായാൽ അത്

കെട്ടുന്നവർക്ക് അതിൻെറ മാഹാത്മ്യം കൊണ്ട് യാതൊരു ബാധോപദ്രവവും പീഡയും ഉണ്ടാകുന്നതല്ല'' അവർക്ക് കൊടുക്കേണ്ട മറുപടി ഇതാണ്:- ''മരണത്തിൽ നിന്നും ഈശ്വരൻെറ നിയമത്തിൽ നിന്നും കർമഫലത്തിൽ നിന്നും മനുഷ്യരെ രക്ഷിയ്ക്കുവാനുള്ള ശക്തി നിങ്ങൾക്കുണ്ടോ? നിങ്ങളുടെ മന്ത്രശക്തി മുഴുവനും പ്രയോഗിച്ചിട്ടും എത്ര കുട്ടികളാണ് മരിച്ചു പോകുന്നത്. നിങ്ങളുടെ വീട്ടിലുള്ള വർ തന്നെ മരിച്ചു പോകുന്നില്ലേ? നിങ്ങൾക്കു തന്നെ മരണ ത്തിൽ നിന്ന് സ്വയം രക്ഷിക്കുവാൻ കഴിയുമോ''? ഇങ്ങനെ ചോദിയ്ക്കുന്നതായാൽ അവർക്ക് സമാധാനമൊന്നും പറയു വാൻ സാധിയ്ക്കുകയില്ല. ''സൂത്രമൊന്നും ഇവിടെ ഫലിയ്ക്ക യില്ല'' എന്ന് അവർ മനസിലാക്കുകയും ചെയ്യും.

അതിനാൽ ഇത്തരം കള്ളത്തരങ്ങളെയെല്ലാം ത്യജിച്ച്, ധാർമികരും സകല ദേശങ്ങൾക്കും ഉപകാരം ചെയ്യുന്ന വരും യാതൊരു വ്യാജവും കൂടാതെ എല്ലാവരെയും വിദ്യക ളഭ്യസിപ്പിക്കുന്നവരും ഉത്തമരും. വിദ്വാന്മാരുമായവർ ലോക ത്തിന് ഏതു വിധത്തിൽ ഉപകാരം ചെയ്യുന്നുവോ അതു പോലെ തന്നെ അവർക്കും പ്രത്യുപകാരം ചെയ്യുക. ഈ കർത്ത വ്യത്തെ ഒരിക്കലും കൈവിട്ടു കളയരുത്. ഇതുപോലെ തന്നെ അനേകവിധത്തിലുള്ള രസായനപ്രയോഗങ്ങളേയും **മാരണം, മോഹന , ഉച്ചാടന , വശീകരണം മുതലായ നീചകർമ ങ്ങളേയും ഉപദേശിച്ചു നടക്കുന്നവരും** മഹാ മൂഢന്മാരാ ണെന്നു മനസിലാക്കേണ്ടതാണ്. ഇപ്പറഞ്ഞതും ഇതുപോലെ യുള്ളതുമായ സകല മായാപ്രയോഗങ്ങളുടേയും സത്യത്തെ കുട്ടിക്കാലത്തുതന്നെ മനസിൽ പതിഞ്ഞു കിടക്കത്തക്കവണ്ണം മക്കൾക്ക് മനസിലാക്കി കൊടുക്കേണ്ടതാണ്. എന്നാൽ അവർ ആ മാതിരിയുള്ള യാതൊരു മോഹജാലങ്ങളിലും അക പ്പെട്ട് ദുഃഖത്തെ പ്രാപിയ്ക്കുവാൻ ഇടവരുന്നതല്ല. വീര്യത്തെ രക്ഷിയ്ക്കുന്നതിലുള്ള ആനന്ദലാഭത്തേയും നശിപ്പിച്ചു കളയു ന്നതു കൊണ്ടുള്ള ദുഃഖത്തേയും കുട്ടികൾക്ക് മനസിലാക്കി കൊടുക്കണം. ''ഏതൊരുവൻെറ ശരീരത്തിൽ വീര്യം സുര ക്ഷിതമായിരിയ്ക്കുന്നുവോ അവന് ആരോഗ്യം, ബുദ്ധി, ബലം, പരാക്രമം എന്നിവയെല്ലാം വർദ്ധിച്ചു വരികയും അതുനിമിത്തം അവൻ അളവററ സുഖം അനുഭവിയ്ക്കുകയും ചെയ്യുന്നു. സ്ത്രീ വിഷയത്തെപ്പററി സംസാരിയ്ക്കുക, വിഷയ ലോലുപന്മാരായ ജനങ്ങളോട് സഹവസിക്കുക, വിഷയസു ഖാനുഭവങ്ങളെപ്പററി ചിന്തിയ്ക്കുക, സ്ത്രീകളൊരുമിച്ച് ഏകാന്ത

വാസം ചെയ്യുക, അവരോട് സംഭാഷണം ചെയ്യുക, അവരെ സ്പർശിക്കുക എന്നിവയെല്ലാം വർജ്ജിച്ച് അകന്നിരുന്നു കൊണ്ടാണ് ബ്രഹ്മചാരികൾ ഉത്തമവിദ്യാഭ്യാസവും പൂർണമായ വൈദുഷ്യവും നേടേണ്ടത്. ഏതൊരുവന്റെ ശരീരത്തിൽ വീര്യം ഇല്ലയോ അവൻ നപുംസകവും പുരുഷലക്ഷണമില്ലാത്തവനും വളരെ വിരൂപനുമായിത്തീരും. അതുപോലെതന്നെ പ്രമേഹ രോഗം ബാധിക്കുന്നവൻ ദേഹബലം, ശരീരകാന്തി, ബുദ്ധി, ശക്തി, ഉത്സാഹം, ധൈര്യം പരാക്രമം എന്നീ ഗുണങ്ങളൊന്നുമില്ലാത്തവനായി തീർന്ന് നശിക്കുന്നു. ശ്രേഷ്ഠമായ ശിക്ഷണം, വിദ്യാസമ്പാദനം വീര്യസമ്പാദനം എന്നിവക്കുള്ള ഈ കാലത്തെ വ്യർത്ഥമാക്കിയാൽ ഈ ജന്മത്തിൽ ഇനിയൊരിക്കൽ ഈയവസരം കണികാൺമാൻ പോലും കിട്ടുന്നതല്ല, ഞങ്ങൾ ജീവിച്ചിരിക്കുന്ന കാലത്തുതന്നെ നിങ്ങൾ വിദ്യാഭ്യാസം ചെയ്ത് വൈദുഷ്യം സമ്പാദിക്കുകയും ശരീരബലം വർദ്ധിപ്പിക്കുകയും ചെയ്തു കൊള്ളണം''. എന്ന് കുട്ടികളെ ഉത്ബോധിപ്പിക്കണം. ഇതു പോലെയുള്ള മററു പല ഉപദേശങ്ങളും മാതാപിതാക്കൾ മക്കൾക്ക് കൊടുക്കേണ്ടതാണ്. ഇതെല്ലാം സൂചിപ്പിക്കാനാണ് മുൻപറഞ്ഞ പ്രമാണത്തിൽ ''മാതൃമാൻ പിതൃമാൻ'' എന്നീ പദങ്ങൾ പ്രയോഗിച്ചിട്ടുള്ളത്. അഞ്ചു വയസു തികയുന്നതു വരെ അമ്മയും അതിന്റെ ശേഷം എട്ടുവയസ് കഴിയുന്നതുവരെ അച്ഛനും, കുട്ടികളെ പഠിപ്പിക്കണം. ഒമ്പതാമത്തെ വയസിൽ, ബ്രാഹ്മണരാണെങ്കിൽ ആൺകുട്ടികളെ ഉപനയിച്ച് ഗുരുകുലത്തിലേക്ക് -അതായത്—പൂർണ പാണ്ഡിത്യം സമ്പാദിച്ച വിദ്വാന്മാരും വിദുഷികളും വിദ്യാദാനം ചെയ്തുകൊണ്ടിരിക്കുന്ന സ്ഥലത്തേക്ക് അയക്കണം. പെൺകുട്ടികളേയും ഇതു പോലെതന്നെ ഗുരുകുലത്തിലേക്ക് അയക്കേണ്ടതാണ്.

പഠിപ്പിക്കുമ്പോൾ ഒരിക്കലും ലാളിക്കാതെ ശാസിക്കുക മാത്രം ചെയ്യുന്നവരുടെ സന്താനങ്ങൾ മാത്രമേ സുശിക്ഷിതന്മാരും വിദ്വാന്മാരും സംസ്കൃതഹൃദയരും ആവുകയുള്ളു. ഇതിന് പ്രമാണം വ്യാകരണഭാഷ്യത്തിലുണ്ട്:-

സാമൃതൈഃ പാണിഭിർഘ്നന്തി ഗുരവോ ന വിഷോക്ഷിതൈഃ;
ലാലനാശ്രയിണോ ദോഷാസ്താഡനാശ്രയിണോ ഗുണാഃ[4].

(4) മഹാഭാഷ്യം 8. 1. 8.

അത്ഥം:- സന്താനങ്ങളേയും ശിഷ്യന്മാരേയും താഡിക്കുന്ന മാതാപിതാക്കന്മാരും അധ്യാപകന്മാരും സ്വസന്താനങ്ങളേയും ശിഷ്യൻമാരേയും സ്വന്തം കൈകളാൽ അമൃതം കുടിപ്പിയ്ക്കുന്നു. സ്വസന്താനങ്ങളേയും ശിഷ്യൻമാരേയും ലാളിയ്ക്കുന്ന അച്ഛനമ്മമാരും ഗുരുനാഥൻമാരും അവരെ തങ്ങളുടെ കൈകൊണ്ട് വിഷം കുടിപ്പിച്ചു നശിപ്പിയ്ക്കുന്നു. ലാളനം കൊണ്ട് സന്താനങ്ങളും ശിഷ്യൻമാരും ദുഷിച്ചുപോവുകയും താഡനംകൊണ്ട് നല്ലവരാവുകയും ചെയ്യുന്നു. സന്താനങ്ങളും ശിഷ്യൻമാരും തങ്ങളുടെ അച്ഛനമ്മമാരും അദ്ധ്യാപകരും തങ്ങളെ ശിക്ഷിച്ചു വളർത്തിയാൽ അതുകൊണ്ട് എല്ലായ്പോഴും സന്തോഷിയ്ക്കുകയും ഓമനിച്ച് വളർത്തുന്നതായാൽ അതുകൊണ്ട് ദുഃഖിക്കുകയും ചെയ്യേണ്ടതാണ്. എന്നാൽ അമ്മയും അച്ഛനും അധ്യാപകനും അസൂയകൊണ്ടോ ദ്വേഷംകൊണ്ടോ കുട്ടികളെ അടിക്കരുത്; അവരെ ഭയപ്പെടുത്തുന്നതായി പുറമേ നടിക്കുകയും ഉള്ളിൽ വാത്സല്യത്തോടു കൂടി പ്രവർത്തിക്കുകയും ചെയ്യേണ്ടതാണ്. മററു പലതും പഠിപ്പിക്കുന്ന കൂട്ടത്തിൽ മോഷണം വ്യഭിചാരം, മടി, തെററുകൾ, ലഹരിസേവ, അത്ഥമില്ലാത്ത സംസാരം, ഹിംസ, ക്രൂരത, അസൂയ, വെറുപ്പ് മുതലായ ദുഃസ്വഭാവങ്ങളെ വിട്ടുകളയുവാനും സത്യത്തെ കൈക്കൊള്ളുവാനും പഠിപ്പിക്കണം. ഒരുവൻ മറെറാരുവൻെറ മുമ്പിൽ വെച്ച് ഒരൊററ പ്രാവശ്യമെങ്കിലും മോഷ്ടിക്കുകയോ വ്യഭിചരിക്കുകയോ അസത്യം പറയുകയോ ചെയ്തുപോയാൽ പിന്നെ മരണപര്യന്തം അവൻ ബഹുമാനപാത്രമാവുകയില്ല. പ്രതിജ്ഞാലംഘകനു നേരിടുന്നതു പോലെയുള്ള ദോഷം മറെറാരുവന് ഉണ്ടാകാറില്ല. അതിനാൽ പ്രതിജ്ഞചെയ്താൽ അതനുസരിച്ച് പ്രവർത്തിക്കണം. ''ഞാൻ ഇന്ന സമയത്ത് നിങ്ങളുടെ അടുക്കലേക്ക് വരാം''; എന്നോ അഥവാ ''നിങ്ങൾക്ക് ഞാൻ ഇന്ന സാധനം ഇന്ന സമയത്ത് തരാം'' എന്നോ പ്രതിജ്ഞ ചെയ്തിട്ട് അങ്ങനെ ചെയ്യാതിരുന്നാൽ അവനെ പിന്നീട് ആരും വിശ്വസിക്കുകയില്ല. അതിനാൽ ഏവരും എപ്പോഴും സത്യം പറയുന്നവരും പ്രതിജ്ഞാപാലകരും ആയിരിക്കണം. ദുരഭിമാനം ഉണ്ടാകുന്നത് ആർക്കും നല്ലതല്ല. കളവ്, കാപട്യം, കൃതഘ്നത എന്നിവ കൊണ്ട് അവനവനു തന്നെ മാനസിക ദുഃഖമുണ്ടാകുന്നു. അപ്പോൾ അവ മററുള്ളവർക്ക് എത്രയേറെ ദുഃഖകാരണമാകുമെന്ന് പറയണമെന്നില്ല. മനസിലൊന്നു വിചാരിച്ചും പുറത്തൊന്നു കാട്ടിയും അന്യൻമാരെ മോഹവലയിൽ

കൂടുമ്ഷി അവർക്ക് നേരിടാവുന്ന ദോഷത്തേപ്പററി ആലോചി ക്കാതെ സ്വാർത്ഥം സാധിയ്ക്കുന്നതിനെയാണ് കാപട്യം എന്നു പറയുന്നത്. അന്യൻ ചെയ്ത ഉപകാരത്തെ വിസ്മരിയ്ക്കു ന്നതിനെയാണ് കൃതഘ്നത എന്നു പറയുന്നത്. ക്രോധം, കഠിനഭാഷണം എന്നിവ വെടിഞ്ഞ് മൃദുമധുരമായി സംസാ രിക്കുവാൻ ശീലിക്കണം. വെറുതെ ജല്പിയ്ക്കരുത്. വേണ്ടതു മുഴുവനും പറയണം. വേണ്ടാത്തതൊന്നും പറയരുത്. ഗുരുജനങ്ങളെ ബഹുമാനിയ്ക്കണം അവരെ കണ്ടാൽ എഴു നേററ് ''നമസ്തേ'' എന്ന് പറഞ്ഞ് വന്ദിച്ച് യോഗ്യമായ ഇരിപ്പിടം നൽകണം. അവരേക്കാൾ ഉയർന്ന് ഇരിക്കരുത്. മറെറാരുവൻ വന്ന് എഴുന്നേൽക്കുവാൻ പറയാൻ ഇടയാകാ ത്തവണ്ണം അവനവന് അർഹമായ സ്ഥാനത്തു മാത്രമേ ഇരി യ്ക്കാവൂ. ആരോടും വിരോധം ഉണ്ടാക്കരുത്. വിവേകപൂർവം ദോഷങ്ങളെ തള്ളി ഗുണങ്ങളെ കൊള്ളണം. സജ്ജനസംസർഗം ചെയ്യണം. ദുർജ്ജനസഹവാസം ത്യജിക്കണം. അവരവ രുടെ മാതാപിതാക്കൾ, ഗുരുക്കന്മാർ എന്നിവരെ ശരീരം, മനസ്, ധനം മുതലായവയാൽ സന്തോഷപൂർവം ശുശ്രൂ ഷിക്കണം.

''യാന്യസ്മാകം സുചരിതാനി; താനിത്വയോപാസ്യാനി; നോ ഇതരാണി''. ഇത് തൈത്തിരീയ വചനമാണ്. മാതാ പിതാക്കന്മാരും അധ്യാപകരും തങ്ങളുടെ കുഞ്ഞുങ്ങൾക്കും ശിഷ്യന്മാർക്കും എല്ലായ്പോഴും **സത്യം ഉപദേശിക്കുന്ന** തോടൊപ്പം ഇതു കൂടി ഉപദേശിക്കണം :- ''ധർമാനുസൃതങ്ങ ളായ കർമങ്ങളെയെല്ലാം സ്വീകരിച്ചുകൊള്ളുക. ഏതേതു കർമ ങ്ങൾ നിന്ദ്യങ്ങളാണോ അവയെയെല്ലാം ത്യജിക്കുക. സത്യമാ ണെന്നു തോന്നുന്നതിനെ പറയുകയും പ്രചരിപ്പിക്കുകയും ചെയ്യുക. കള്ളസന്യാസിയും ദുരാചാരിയുമായ ഒരുവ നേയും വിശ്വസിക്കരുത്. അച്ഛനമ്മമാരും ഗുരുവും ആജ്ഞാപിക്കുന്ന സത്കർമങ്ങളനുഷ്ഠിക്കണം. കുട്ടികളെ മാതാപിതാക്കൾ കാണാതെ പഠിപ്പിച്ചിട്ടുള്ള ധർമം, വിദ്യ, സദാചാരം എന്നിവയേക്കുറിച്ചുള്ള ശ്ലോകങ്ങൾ, നിഘണ്ടു, നിരുക്തം, വ്യാകരണസൂത്രങ്ങൾ, മററു സൂത്രങ്ങൾ, വേദ മന്ത്രങ്ങൾ മുതലായവയുടെ അർത്ഥം ഗുരു അവരെ പഠിപ്പി ക്കണം. പ്രഥമോല്ലാസത്തിൽ ഈശ്വരനെ ഏതു വിധത്തിൽ വർണിച്ചുവോ അതേ വിധത്തിൽ ഉള്ളിൽ വിഭാവന ചെയ്ത് ഉപാസിക്കണം. ആരോഗ്യം, വിദ്യ, ബലം എന്നിവ കൈവരു

(5) തൈ.ഉ. ശിക്ഷാവല്ലി.11.

വാൻ യോജിച്ച വിധം ഭക്ഷണം, വസ്ത്രധാരണം മുതലായവ ശീലിക്കുകയും ശീലിപ്പിക്കുകയും ചെയ്യണം, വിശപ്പടങ്ങുവാൻ ആവശ്യമുള്ളതിൽ അല്പം കുറച്ചേ ഭക്ഷിക്കാവൂ. മദ്യമാംസാദികൾ വർജ്ജിക്കണം. ആഴമെത്രയുണ്ടെന്ന് അറിയാതെ വെള്ളത്തിൽ ഇറങ്ങരുത്. എന്തെന്നാൽ ജലജന്തുക്കളിൽ നിന്നോ വേറെ വല്ല വസ്തുക്കളിൽ നിന്നോ ഉപദ്രവം ഉണ്ടായേക്കാം. നീന്തുവശമില്ലെങ്കിൽ മുങ്ങിപ്പോകാം. ''നാവിജ്ഞാതേ ജലാശയേ[6]'' എന്ന മനുവചനമനുസരിച്ച് ആഴമറിയാത്ത ജലാശയത്തിൽഇറങ്ങി കുളിക്കരുത്[7].

ദൃഷ്ടിപൂതം ന്യസേത്പാദം, വസ്ത്രപൂതം ജലം പിബേത്;
സത്യപൂതാം വദേദ്വാചം, മനഃപൂതം സമാചരേത്.

താഴെ നോക്കി നടക്കണം. വസ്ത്രം കൊണ്ട് അരിച്ച വെള്ളമേ കുടിക്കാവൂ. സത്യം കൊണ്ട് പരിശുദ്ധമാക്കിയ വാക്കേ പറയാവൂ. മനസുകൊണ്ട് ആലോചിച്ചേ പ്രവർത്തിക്കാവൂ.

മാതാ ശത്രുഃ പിതാ വൈരീ യേന ബാലോ ന പാഠിതഃ, ന ശോഭതേ സഭാമദ്ധ്യേ ഹംസമദ്ധ്യേ ബകോയഥാ[8]. എന്നൊരു കവി പറയുന്നു. മക്കളെ വേണ്ടവണ്ണം വിദ്യാഭ്യാസം ചെയ്യിക്കാത്ത മാതാപിതാക്കന്മാർ അവരുടെ പരമശത്രുക്കളാകുന്നു. അവരുടെ മൂഢസന്തതികൾ വിദ്വാന്മാരുടെ സഭയിൽ ചെന്നാൽ, അരയന്നങ്ങളുടെ മധ്യത്തിലെ കൊററിയെപ്പോലെ, ശോഭിക്കാതെ തിരസ്കൃതരാകുന്നു. ശരീരം, മനസ്, ധനം എന്നിവയാൽ സ്വസന്താനങ്ങളെ വിദ്വാന്മാരും ധർമിഷ്ഠരും, സംസ്കൃതചിത്തരും, ശ്രേഷ്ഠശിക്ഷണം ലഭിച്ചവരും ആക്കുകയെന്നത് മാതാപിതാക്കന്മാരുടെ കർത്തവ്യവും പരമധർമവും കേൾവികേട്ട കർമവും ആകുന്നു. ബാലൻമാരുടെ ശിക്ഷണക്രമത്തേപ്പററി കുറച്ചെഴുതിയതിൽ നിന്ന് ബുദ്ധിമാന്മാർക്ക് വളരെയധികം മനസിലാക്കാവുന്നതാണ് ഇനി ബ്രഹ്മചര്യം, ഗുരുശിഷ്യബന്ധം, അധ്യാപനം എന്നിവയെപ്പററി പറയാം.

ശ്രീമദ്ദയാനന്ദ സരസ്വതി സ്വാമികളാൽ
വിരചിതമായ സത്യാർത്ഥപ്രകാശത്തിൽ
ബാലശിക്ഷണത്തെക്കുറിച്ചുള്ള
ദ്വിതീയോല്ലാസം കഴിഞ്ഞു.

---

(6) മനു. 4.129 (7) ടി. 6.46. (8) ചാണക്യശതകം 9. & ചാണക്യനീതി 2.11

# തൃതീയോല്ലാസം

## അഥ അധ്യയനാധ്യാപനവിധിം വ്യാഖ്യാസ്യാമഃ.

മൂന്നാമത്തെ ഉല്ലാസത്തിൽ അധ്യയനം അധ്യാപനം എന്നിവയെപ്പററി പ്രതിപാദിയ്ക്കാം. ഉത്തമവിദ്യ, ശ്രേഷ്ഠ ശിക്ഷണം, ഗുണം, കർമം, സ്വഭാവം എന്നിവയാകുന്ന ഭൂഷണങ്ങളെക്കൊണ്ട് കുട്ടികളെ അലങ്കരിയ്ക്കുന്നത് മാതാപിതാക്കന്മാരുടേയും, അധ്യാപകന്മാരുടേയും, ബന്ധുജനങ്ങളുടേയും കർത്തവ്യങ്ങളിൽ പ്രധാനമാണ്. സ്വർണ്ണം, വെള്ളി, മാണിക്യം, മുത്ത്, പവിഴം മുതലായ രത്നങ്ങൾ കൊണ്ടുണ്ടാക്കിയ ആഭരണങ്ങൾ അണിയുന്നതുകൊണ്ട് മനുഷ്യൻെറ ആത്മാവ്, ഒരിക്കലും അലംകൃതമാവുകയില്ല[1]. ആ ആഭരണങ്ങളണിഞ്ഞാൽ ദേഹാഭിമാനം, വിഷയസുഖാസക്തി, കള്ളന്മാരെ ഭയം എന്നിവ വർദ്ധിക്കുകയേയുള്ളു. എന്നു മാത്രമല്ല; ചിലപ്പോൾ മരണം കൂടി സംഭവിക്കുന്നതാണ്. ആഭരണങ്ങളണിഞ്ഞു നടക്കുന്ന കുട്ടികളേയും മററും ദുഷ്ടന്മാർ കൊല്ലാറുണ്ടല്ലോ.

> വിദ്യാവിലാസമനസോ ധൃതശീലശിക്ഷാഃ
> സത്യവ്രതാ രഹിതമാനമലാപഹാരഃ,
> സംസാരദുഖദലനേന സുഭൂഷിതാ യേ
> ധന്യാ നരാ വിഹിതകർമ പരോപകാരാഃ.

വിദ്യാഭ്യാസത്തിൽ ആസക്തിയുള്ള മനസ്, സുന്ദരമായ ശീലവും, സ്വഭാവവും, എന്നിവയോടു കൂടിയവരും, സത്യം പറയുക തുടങ്ങിയ നിയമങ്ങളെ പരിപാലിക്കുന്നവരും, അഹങ്കാരം, അപവിത്രത മുതലായ ദോഷങ്ങളില്ലാത്തവരും, മററുള്ളവരിലുള്ള മാലിന്യത്തെ അകററിക്കളയുന്നവരും, സത്യോപദേശം കൊണ്ടും വിദ്യാദാനം കൊണ്ടും ലോകത്തിലുള്ള ജനങ്ങളുടെ ദുഃഖങ്ങളെ ദൂരീകരിക്കുന്നവരും, വേദവിഹിതമായ കർമങ്ങളാൽ അന്യർക്ക് ഉപകാരം ചെയ്യുന്നവരുമായ ജനങ്ങളാണ് ഭാഗ്യവാന്മാരായിട്ടുള്ളവർ. അതിനാൽ എട്ടാമത്തെ വയസിൽ തന്നെ ആൺകുട്ടികളേയും

(1) കേയൂരാണി ന ഭൂഷയന്തി പുരുഷം ഹാരാന ചന്ദ്രോജ്ജ്വലാ. (നീതിശതകം ഭർത്തൃഹരി 15)

പെൺകുട്ടികളേയും അവരവരുടെ വിദ്യാലയത്തിൽ ചേർക്കണം. ദുരാചാരികളായ പുരുഷന്മാരും ദുർവൃത്തകളായ സ്ത്രീകളും അധ്യാപകപദം വഹിക്കുവാൻ യോഗ്യരല്ല. പൂർണവൈദുഷ്യം സിദ്ധിച്ച ധർമാനുഷ്ഠാനത്തിൽ ശ്രദ്ധയുള്ള സ്ത്രീപുരുഷന്മാരാണ് കുട്ടികളെ പഠിപ്പിക്കുവാനും സംസ്കാരമുള്ളവരാക്കുവാനും യോഗ്യർ. വീട്ടിൽ വെച്ചു തന്നെ ആൺകുട്ടികൾക്ക് ഉപനയനവും പെൺകുട്ടികൾക്ക് വിധിയാംവണ്ണമുള്ള വിദ്യാരംഭ സംസ്കാരവും ചെയ്ത ശേഷം ഗുരുകുലത്തിലേക്ക് – വിദ്യാലയത്തിലേക്ക്–അയക്കണം. വിദ്യാലയം വിജനമായ പ്രദേശത്തായിരിക്കണം. വിദ്യാർത്ഥികളുടെ വിദ്യാലയം വിദ്യാർത്ഥിനികളുടെ വിദ്യാലയത്തിൽ നിന്ന് നാലുനാഴിക അകലെയായിരിക്കണം. അധ്യാപകർ, ഭൃത്യർ, മുതലായി ആൺപള്ളിക്കൂടത്തിൽ ആണുങ്ങളും പെൺപള്ളിക്കൂടത്തിൽ സ്ത്രീകളും ആയിരിക്കണം. ബാലന്മാരുടെ വിദ്യാലയത്തിൽ അഞ്ചു വയസു തികഞ്ഞ ഒരു പെൺകുട്ടിപോലും പ്രവേശിക്കരുത്. അതുപോലെ തന്നെ ബാലികമാരുടെ വിദ്യാലയത്തിൽ അഞ്ചു വയസായ ഒരു ആൺകുട്ടിപോലും പ്രവേശിക്കരുത്. ആൺകുട്ടികൾ ബ്രഹ്മചാരികളായും പെൺകുട്ടികൾ ബ്രഹ്മചാരിണികളായും ഇരിക്കേണ്ട കാലത്തോളം അവർ പരസ്പരമുള്ള ദർശനം, സ്പർശനം, ഏകാന്തവാസം, സംഭാഷണം, വിഷയസുഖങ്ങളെക്കുറിച്ചുള്ള കഥാഖ്യാനങ്ങൾ, ക്രീഡാവിനോദങ്ങൾ, വിഷയസുഖത്തെപ്പററിയുള്ള സ്മരണ എന്നിങ്ങനെ എട്ടു പ്രകാരത്തിലുള്ള മൈഥുനത്തെ തീരെ വെടിയണം. അധ്യാപകർ അവരെ ആ വിഷയങ്ങളിൽ നിന്ന് അകററി നിർത്തണം. എങ്കിൽ മാത്രമേ അവർ ഉത്തമ ശിക്ഷണം, ശീലം, സ്വഭാവം എന്നിവ നേടി ശരീരബലവും ആത്മശക്തിയും സമ്പാദിച്ച് നിത്യസൗഖ്യത്തെ വർദ്ധിപ്പിക്കുകയുള്ളു.

വിദ്യാലയങ്ങൾ പട്ടണങ്ങളിൽ നിന്നും ഗ്രാമങ്ങളിൽ നിന്നും ഒരു യോജന–എട്ടു നാഴിക ദൂരം–അകന്നിരിക്കണം. കുബേരന്റെ പുത്രനായാലും നിർധനന്റെ പുത്രനായാലും വിദ്യാർത്ഥിയായിരിക്കുമ്പോൾ എല്ലാവർക്കും ഒരുപോലെയുള്ള വസ്ത്രങ്ങളും ഭക്ഷണവും ഇരിപ്പിടങ്ങളുമേ കൊടുക്കാവൂ. അവരെല്ലാം തപസ്വികളായിരിക്കണം. കുട്ടികൾ അച്ഛനമ്മമാരെ കാണുവാനോ, അച്ഛനമ്മമാർ അവരെ സന്ദർശിക്കുവാനോ അനുവദിക്കരുത്. അച്ഛനമ്മമാരും മക്കളും തമ്മിൽ കത്തിടപാട് നടത്തുവാൻ പോലും അനുവ

ദിക്കുന്നത് ശരിയല്ല. അങ്ങിനെ അകന്നിരുന്നാൽ മാത്രമേ അവർ ലൗകിക ചിന്തകൾ കൂടാതെ വിദ്യാഭിവൃദ്ധിയിൽ മാത്രം ശ്രദ്ധിയ്ക്കാൻ ശക്തരാവുകയുള്ളൂ. പാഠശാലയിൽ നിന്നു പുറത്തു പോകുമ്പോഴും അവരുടെ കൂടെ അധ്യാപകന്മാർ ഉണ്ടായിരിക്കണം. അങ്ങനെയായാൽ ചീത്തപ്രവൃത്തികൾ, മടി, തെററുകൾ എന്നിവയൊന്നും അവർ ശീലിക്കുകയില്ല.

കന്യാനാം സംപ്രദാനം ച കുമാരാണാം ച രക്ഷണം[2].

മനുസ്മൃതിയിലുള്ള ഈ വചനത്തിൻെറ താത്പര്യം ഇതാണ്:— ''അഞ്ചുവയസ്സോ, എട്ടു വയസ്സോ കഴിഞ്ഞ ആൺകുട്ടികളേയും പെൺകുട്ടികളേയും സ്വഗൃഹത്തിൽ വെച്ചു വളർത്തുവാൻ പാടുള്ളതല്ല; വിദ്യാലയങ്ങളിലേക്ക് അയക്കണം. അങ്ങനെ ചെയ്യാത്തവർ ശിക്ഷാർഹരാണ്. എന്നിങ്ങിനെ ദേശീയമായോ സാമുദായികമായോ നിയമം ഉണ്ടായിരിക്കണം.''

ആൺകുട്ടികളെ ആദ്യം സ്വഗൃഹത്തിൽവെച്ചും പിന്നീട് ഗുരുഗൃഹത്തിൽവെച്ചും ഉപനയിക്കണം. അച്ഛനമ്മമാരോ ആചാര്യനോ ആരെങ്കിലും ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും ഗായത്രീമന്ത്രം അർത്ഥത്തോടുകൂടി ഉപദേശിച്ചു കൊടുക്കണം. ആ മന്ത്രം ഇതാണ്:—

ഓം ഭൂർഭുവഃ സ്വഃ തത്സവിതുർവരേണ്യം ഭർഗോ ദേവസ്യ ധീമഹി ധിയോ യോ നഃ പ്രചോദയാത്[3].

ഈ മന്ത്രത്തിൻെറ പ്രഥമാക്ഷരമായ 'ഓമ്' ൻെറ അർത്ഥം പ്രഥമോല്ലാസത്തിൽ എഴുതിയിട്ടുള്ളത് നോക്കുക. ഇനി മൂന്ന് മഹാവ്യാഹൃതികളുടെ അർത്ഥം ചുരുക്കിപ്പറയാം.

ഭൂഃ:— ''ഭൂരിതി വൈ പ്രാണഃ'', ''യഃ പ്രാണയതി ചരാചരാചരം ജഗൽ സ ഭൂഃ സ്വയംഭൂരീശ്വരഃ'' സകലജഗത്തിൻേറയും നിലനില്പിന് ആധാരവും, പ്രാണനേക്കാൾ പ്രിയനും സ്വയം ഭൂവും ആയ പ്രാണവാചിയാകയാൽ 'ഭൂഃ' ഈശ്വരനാമമാണ്. —

---

(2) മനു. 7.152. (3) യജു. 36.3.

ഭുവഃ:– ''ഭൂവരിത്യപാനഃ'' യഃ സർവം ദുഃഖമപാനയതി സോപാനഃ''. ദുഃഖരഹിതനന്നും, ജീവാത്മാക്കൾക്ക് ദുഃഖ വിമുക്തിയെ പ്രദാനം ചെയ്യുന്നവനുമായ ഈശ്വരന്റെ പേരാണ് ഭുവഃ എന്നത്.

സ്വഃ:– ''സ്വരിതി വ്യാനഃ''''യോ വിവിധം ജഗൽ വ്യാന യതി വ്യാപ്നോതി സ വ്യാനഃ'' വിവിധ ലോകങ്ങളി ലെങ്ങും വ്യാപിച്ച് എല്ലാത്തിനേയും ധാരണം ചെയ്യുന്ന ഈശ്വരൻ എന്നർത്ഥം. ''ഭൂരിതി വൈ പ്രാണഃ'' ഇത്യാദി മൂന്നു വാക്യങ്ങൾ തൈത്തിരീയാരണ്യകത്തിലുള്ളവയാണ്.[4]

സവിതുഃ (യഃ സുനോത്യുല്പാദയതി സർവം ജഗത് സ സവിതാ; തസ്യ) ലോകങ്ങളെയെല്ലാം ഉല്പാദിപ്പിക്കുകയും എല്ലാ ഐശ്വര്യങ്ങളേയും നൽകുകയും ചെയ്യുന്ന; ദേവസ്യ (യോദീവ്യതി ദീവ്യതേ വാ സ ദേവഃ) സകല സുഖങ്ങളും നൽകുന്ന അഥവാ ആരെ പ്രാപിക്കുവാൻ എല്ലാവരും ആഗ്ര ഹിക്കുന്നുവോ ആ ഈശ്വരന്റെ; വരേണ്യം (വർത്തുമർഹം) ഭർഗഃ (ശുദ്ധസ്വരൂപം) സ്വീകരണീയവും അതിശ്രേഷ്ഠവും ശുദ്ധസ്വരൂപവും പാവനവും ചേതനവുമായ ബ്രഹ്മസ്വരൂ പത്തിന്റെ (തത്) ആ പരമാത്മാവിനെ നാം; ധീമഹി (ധരേ മഹി) ധരിക്കുന്നു. എന്തിനെന്നു പറയുന്നു:– യഃ (ജഗദീ ശ്വരഃ) സവിതാവും ദേവനുമായിരിക്കുന്ന പരമാത്മാവ്, നഃ (അസ്മാകം) നമ്മുടെ, ധിയഃ (ബുദ്ധീഃ) ബുദ്ധിശക്തി കളെ പ്രചോദയാത് (പ്രേരയേത്) പ്രേരിപ്പിക്കുമാറാകട്ടെ; ദുഷ്കൃത്യങ്ങളിൽ നിന്ന് മാററി സത്കർമങ്ങളിൽ, പ്രവർത്തിപ്പിക്കട്ടെ എന്നർത്ഥം. **''ഹേ! പരമേശ്വര! ഹേ! സച്ചിദാനന്ദസ്വരൂപ! ഹേ! നിത്യശുദ്ധബുദ്ധ മുക്തസ്വഭാവ! ഹേ! അജ! നിരഞ്ജന! നിർവികാര! ഹേ സർവാന്തര്യാമിൻ! ഹേ സർവധാര ജഗൽപതേ! സകല ജഗദുൽപാദക! ഹേ അനാദേ! വിശ്വംഭര! സർവവ്യാപിൻ! ഹേ കരുണാമൃത വാരിധേ! സവി തുർ ദേവസ്യ തവയദോം ഭൂർഭുവഃസ്വർവരേണ്യം ഭർഗോസ്തി തദ്വയം ധീമഹി ദധീമഹി ധരേമഹി ധ്യായേയ വാ കസ്മൈ പ്രയോജനായേത്യത്രാഹ! ഹേ ഭഗവൻ! യഃ സവിതാ ദേവഃ പരമേശ്വരോ ഭവാന സ്മാകം ധിയഃ പ്രചോദയാത്. സ ഏവാസ്മാകം**

---

(4) തൈ. ആ. 7.5.

**പൂജ്യ ഉപാസനീയ ഇഷ്ടദേവോ ഭവതു; നാ തോന്യം ഭവത്തുല്യം ഭവതോധികം ച കഞ്ചിത് കദാചിൻമന്യാമഹേ"** മാനവരെ! സമർത്ഥന്മാരിൽ വെച്ച് ഏററവും സമർത്ഥനും സച്ചിദാനന്ദസ്വരൂപനും, നിത്യശുദ്ധബുദ്ധമുക്ത സ്വഭാവനും, കരുണാസാഗരവും, യഥായോഗ്യം, ന്യായം നടത്തുന്നവനും, ജനനമരണാദി ക്ലേശങ്ങളില്ലാത്തവനും, നിരാകാരനും, സർവജ്ഞനും സകല പദാർത്ഥങ്ങളുടേയും സ്രഷ്ടാവും, പിതാവും, സർവ വസ്തുക്കളുടെയും ആധാരഭൂതനും, അന്നാദിപദാർത്ഥങ്ങളാൽ ജീവജാലങ്ങളെ മുഴുവനും പോഷിപ്പിക്കുന്നവനും, സമസ്ത ഐശ്വര്യയുക്തനും, ലോകസ്രഷ്ടാവും, ശുദ്ധസ്വരൂപനും, പ്രാപിക്കുവാൻ ആഗ്രഹിക്കത്തക്കവനും ആയ ആ പരമാത്മാവിൻെറ ശുദ്ധമായ ചേതനസ്വരൂപത്തെ നാം ധരിക്കുമാറാകണം. ആ ജഗദീശ്വരൻ നമ്മുടെ ആത്മാവിലും ബുദ്ധിയിലും അന്തര്യാമിയായിരുന്ന് നമ്മെ ദുരാചാരങ്ങളിൽ നിന്നും അധർമ്മമാർഗത്തിൽ നിന്നും അകററി ശ്രേഷ്ഠാചാരങ്ങളിലും സത്യമാർഗത്തിലും പ്രവർത്തിപ്പിക്കുമാറാകട്ടെ! ആ ഈശ്വരനെയല്ലാതെ മററൊരു വസ്തുവിനെ നാം ധ്യാനിക്കരുത്. എന്തെന്നാൽ അദ്ദേഹത്തേക്കാൾ മഹാനോ, അദ്ദേഹത്തിന് തുല്യനോ ആരുമില്ല. നമ്മുടെ സ്രഷ്ടാവും, രാജാവും, ന്യായാധിപതിയും അദ്ദേഹം തന്നെ. നമുക്ക് സകലവിധ സുഖങ്ങൾ തരുന്നതും അദ്ദേഹം തന്നെ.

ഇപ്രകാരം ഗായത്രീമന്ത്രത്തിൻെറ അർത്ഥം ഉപദേശിച്ചുകൊടുത്തിട്ട്, സന്ധ്യോപാസനയുടെ അംഗങ്ങളായ സ്നാനം ആചമനം, പ്രാണായാമം മുതലായ ക്രിയകളെല്ലാം പഠിപ്പിക്കണം. ശരീരത്തിൻെറ ബാഹ്യാവയവങ്ങൾക്ക് പരിശുദ്ധിയും ആരോഗ്യവും ഉണ്ടാക്കുന്നതു കൊണ്ടാണ് സ്നാനത്തിന് പ്രാധാന്യം നൽകിയത്. അതിനു പ്രമാണം മനുസ്മൃതിയിലുണ്ട്:-

**അദ്ഭിർഗാത്രാണിശുധ്യന്തി മനഃ സത്യേന ശുധ്യതി;**
**വിദ്യാതപോഭ്യാം ഭൂതാത്മാ ബുദ്ധിർജ്ഞാനേനശുധ്യതി**[5].

വെള്ളം കൊണ്ട് **ശരീരത്തിൻെറ** ബാഹ്യാവയവങ്ങളും, സത്യാചരണത്താൽ മനസ്സും, വിദ്യയും തപസ്സും കൊണ്ട് (എല്ലാ ക്ലേശങ്ങളും സഹിച്ചു കൊണ്ട് ധർമം അനുഷ്ഠിക്കുന്നതിനാൽ) ജീവാത്മാവും, ജ്ഞാനം കൊണ്ട് അതായത്,

(5) മനു. 5. 109

പൃഥിവി തുടങ്ങി ജഗദീശ്വരൻ വരെയുള്ള സകല പദാർത്ഥങ്ങളേയും വിവേചിച്ചറിയുന്നതു കൊണ്ട്, ബുദ്ധിയും പരിശുദ്ധമാകുന്നു. അതിനാൽ ഭക്ഷണത്തിനു മുമ്പു തന്നെ കുളിക്കണം. രണ്ടാമത്തേതു പ്രാണായാമമാണ്. അതിനു പ്രമാണമായി:—

''യോഗാംഗാനുഷ്ഠാനാദശുദ്ധിക്ഷയേ ജ്ഞാനദീപ്തിരാവിവേകഖ്യാതേഃ[6]''.

എന്നു യോഗശാസ്ത്രത്തിലെ[7] വചനം. പ്രാണായാമം ചെയ്യുന്ന മനുഷ്യന്റെ ശരീരത്തിലെ അശുദ്ധി ക്ഷയിക്കുകയും ജ്ഞാനം പ്രകാശിക്കുകയും ചെയ്യുന്നു. മോക്ഷം ലഭിക്കുന്നതുവരെ അവന്റെ ആത്മജ്ഞാനം ക്രമത്തിൽ വർദ്ധിച്ചു കൊണ്ടിരിക്കും.

ദഹ്യന്തേ ധ്മായമാനാനാം ധാതൂനാം ഹി യഥാ മലാഃ;
തഥേന്ദ്രിയാണാം ദഹ്യന്തേ ദോഷാഃ പ്രാണസ്യ നിഗ്രഹാത്[8].

സ്വർണം മുതലായ ലോഹങ്ങളെ ചുട്ടു പഴുപ്പിച്ചാൽ അവയിലെ മാലിന്യം നീങ്ങി ശുദ്ധമാകുന്നതു പോലെ, പ്രാണായാമം ചെയ്യുന്നവന്റെ മനസ്സ് മുതലായ ഇന്ദ്രിയങ്ങളുടെ ദോഷമെല്ലാം നശിച്ച് നിർമലമാകുന്നു. പ്രാണായാമ വിധി ഇപ്രകാരമാണ്:—

പ്രച്ഛർദ്ദനവിധാരണാഭ്യാം വാ പ്രാണസ്യ[9].

ശക്തിപൂർവം ഛർദ്ദിക്കുമ്പോൾ ചോറും വെള്ളവും പുറത്തേക്കു പോകുന്നതു പോലെ പ്രാണവായുവിനെ ശക്തിപൂർവം പുറത്തേക്കു വിട്ട് ആകാവുന്നത്ര സമയം വെളിയിൽ നിരോധിച്ച് നിർത്തുക. ഇങ്ങനെ ചെയ്യുമ്പോൾ മൂലേന്ദ്രിയത്തെ മുകൾ ഭാഗത്തേക്ക് തെല്ലൊന്ന് ആകർഷിച്ചു നിർത്തണം. ഇങ്ങനെയായാൽ പ്രാണവായുവിനെ കൂടുതൽ സമയം തടുത്തു നിർത്തുവാൻ കഴിയും. വിഷമം അനുഭവപ്പെടുമ്പോൾ വായുവിനെ അല്പാല്പമായി ഉള്ളിലേക്കു വലിച്ചെടുക്കുക പിന്നീട് അതിനെ മുമ്പിലത്തെ മട്ടിൽ തന്നെ പുറത്തേക്കു വിടുക. അങ്ങിനെ ശക്തിയും ഇച്ഛയും

(6) യോഗാംഗാനുഷ്ഠാനാദശുദ്ധിക്ഷയേ......... എന്ന് യോ.ദ. 2.28ൽ പാഠം. (7) തതഃക്ഷീയതേ പ്രകാശാവരണം എന്ന് യോ. ദ. 2. 52ൽ (8) മനു.6.71. (9) യോ. ദ. 1.34

ഉള്ളിടത്തോളം ആവർത്തിക്കുക. ആ സമയത്തെല്ലാം മനസാ ഓംകാരം ജപിക്കണം. ഇപ്രകാരം അനുഷ്ഠിച്ചാൽ ആത്മാവിനും മനസിനും പരിശുദ്ധിയും സ്ഥിരതയും ലഭിക്കും.

പ്രാണായാമം നാലുവിധമുണ്ട്. ഒന്നാമത്തേത് ബാഹ്യവിഷയം. ദീർഘനേരം പ്രാണനെ വെളിയിൽ നിർത്തുക എന്നർത്ഥം. രണ്ടാമത്തേത് അഭ്യന്തരം. പ്രാണനെ കഴിയുന്നത്ര ഉള്ളിലൊതുക്കി നിർത്തുന്നതു കൊണ്ട് ആഭ്യന്തരം എന്നു പറയുന്നു. മൂന്നാമത്തേത് സ്തംഭവൃത്തിയാണ്. വായുവിനെ യഥാശക്തി സ്തംഭിപ്പിച്ചു നിർത്തുന്നതുകൊണ്ട് സ്തംഭവൃത്തിയെന്നു പറയുന്നു. നാലാമത്തേത് ബാഹ്യാഭ്യന്തരാക്ഷേപിയാണ്. പ്രാണൻ ഉള്ളിൽ നിന്ന് പുറത്തേക്കു പോകുമ്പോൾ അങ്ങനെ വിടാതെ അതിനു വിരുദ്ധമായി പുറത്തു നിന്ന് അകത്തേക്ക് പ്രാണനെ വലിക്കുകയും അകത്തേക്കു വരുമ്പോൾ, അകത്തു നിന്നു തടഞ്ഞു പുറത്തു നിർത്തുകയും ചെയ്യുന്നതാണ് ബാഹ്യാഭ്യന്തര വിഷയം. ഇങ്ങനെ പരസ്പര വിരുദ്ധമായി ക്രിയകളനുഷ്ടിച്ച് പ്രാണായാമം ശീലിച്ചാൽ രണ്ടിൻെറയും ഗതി നിലച്ച് പ്രാണൻ വശഗമാവുകയും തദ്വാരാ മനസും ഇന്ദ്രിയങ്ങളും സ്വാധീനമാവുകയും ചെയ്യും. ബലവും പുരുഷാർത്ഥവും വർദ്ധിച്ച് ബുദ്ധി തീക്ഷ്ണവും സൂക്ഷ്മവും ആവുകയും സൂക്ഷ്മവും കഠിനവുമായ വിഷയങ്ങൾ പോലും പ്രയാസം കൂടാതെ ഗ്രഹിക്കാൻ കഴിയുകയും ചെയ്യും. കൂടാതെ ശരീരത്തിൽ വീര്യവൃദ്ധിയുണ്ടാവുകയും ബലം, പരാക്രമം, ജിതേന്ദ്രിയത്വം എന്നീ ഗുണങ്ങൾ ഉണ്ടാവുകയും അല്പകാലം കൊണ്ട് സകല ശാസ്ത്രങ്ങളും പഠിച്ച വക്കുവാൻ കഴിയുകയും ചെയ്യും. സ്ത്രീകളും ഇപ്രകാരം യോഗാഭ്യാസം ചെയ്യേണ്ടതാണ്.

ഭക്ഷണം, വസ്ത്രധാരണം, ഇരിപ്പ്, നില്പ്, നടപ്പ്, സംസാരം മുതലായ കാര്യങ്ങളും വലിയവരോടും ചെറിയവരോടുമുള്ള പെരുമാററം എന്നിവയെപ്പററി വേണ്ട നിർദ്ദേശങ്ങൾ കുട്ടികൾക്കു കൊടുക്കണം. ബ്രഹ്മയജ്ഞമെന്നു കൂടി പറയുന്ന സന്ധ്യോപാസനയുടെ ക്രമവും പഠിപ്പിച്ചു കൊടുക്കണം, ആചമനമാണ് അതിൻെറ ആദ്യത്തെ ക്രിയ. കൺഠനാളത്തിൻെറ ചുവടുവരെ എത്തുവാൻ എത്ര വെള്ളം വേണോ അത്രമാത്രം വെള്ളം — അതിലധികമാവുകയോ, കുറയുകയോ ചെയ്യരുത് — കൈവെള്ളയിൽ എടുത്ത്,

അതിൻെറ മധ്യത്തിൽ ചുണ്ടുകൾ വച്ച് വലിച്ചെടുത്താണ് ആചമനം ചെയ്യേണ്ടത്. അങ്ങിനെ ആചമിച്ചാൽ കൺഠത്തിലുള്ള കഫവും പിത്തവും തെല്ലു ശമിയ്ക്കും. പിന്നത്തെ ക്രിയ മാർജ്ജനമാണ്. മദ്ധ്യമാ (നടുവിരൽ) അനാമികാ (മോതിരവിരൽ) എന്നീ കൈവിരലുകളുടെ അററം കൊണ്ട് കണ്ണിലും മററും വെള്ളം തളിയ്ക്കുന്നതിനെയാണ് മാർജ്ജനം എന്നു പറയുന്നത്, മാർജ്ജനം ചെയ്യുന്നതു കൊണ്ട് അലസത മാറുന്നു. അലസത ഇല്ലാത്തപ്പോഴും, വെള്ളം ഇല്ലെങ്കിലും മാർജ്ജനം ചെയ്യണമെന്നില്ല. മാർജ്ജനം കഴിഞ്ഞ് മന്ത്രത്തോടു കൂടി പ്രാണായാമം, മനസാ പരിക്രമണം, ഉപസ്ഥാനം. ഈശ്വരസ്തുതി, ഈശ്വരപ്രാത്ഥന എന്നീ ക്രിയകളുടെ അനുഷ്ഠാന രീതികളും. പിന്നീട് മനസാപോലും പാപം ചിന്തിക്കാതിരിക്കുവാനുള്ള അഘമർഷണവും ശീലിക്കണം. ഈ സന്ധ്യോപ സന ഏകാന്തസ്ഥലത്ത് ഏകാഗ്രചിത്തത്തോടു കൂടി അനുഷ്ഠിക്കണം.

അപാം സമീപേ നിയതോ നൈത്യികം വിധിമാസ്ഥിതഃ;
സാവിത്രീമപ്യധീയീത ഗത്വാരണ്യം സമാഹിതഃ[10].

കാട്ടിൽ–വിജനസ്ഥലത്തു-ചെന്ന്, സാവധാനം ജലത്തിനടുത്തിരുന്ന്, ഏകാഗ്രചിത്തനായി, നിത്യകർമം ചെയ്ത്, സാവിത്രി അഥവാ ഗായത്രീമന്ത്രം ജപിക്കുകയും അതിൻെറ അത്ഥം ചിന്തിക്കുകയും അതനുസരിച്ച് പ്രവർത്തിക്കുകയും വേണം. എന്നാൽ, മനസാ ജപിയ്ക്കുന്നതാണ് ഉത്തമം.

അടുത്ത അനുഷ്ഠാനം ദേവയജ്ഞമാകുന്നു. അഗ്നിഹോത്രം എന്നു കൂടി പേരുള്ള ആ അനുഷ്ഠാനം വിദ്വാന്മാരുടെ സംസർഗവും ശുശ്രൂഷയും കൊണ്ടു വേണം നിർവഹിക്കുവാൻ. സന്ധ്യോപാസനവും അഗ്നിഹോത്രവും രാവിലെയും സായംസന്ധ്യക്കും മാത്രമേ ചെയ്യാവൂ. രാപകലുകളുടെ സന്ധിവേള രണ്ടേ ഉള്ളൂ; വേറെയില്ല. കുറഞ്ഞ പക്ഷം ഒരു മണിക്കൂറെങ്കിലും ധ്യാനത്തിലിരിക്കേണ്ടതാണ്. യോഗികൾ സമാധിയിലിരുന്ന് പരമാത്മാവിനെ ധ്യാനിക്കുന്നതു പോലെയാണ് സന്ധ്യോപാസന ചെയ്യേണ്ടതും.

സൂര്യോദയത്തിനു ശേഷവും, അസ്തമനത്തിനു മുമ്പുമാണ് അഗ്നിഹോത്രത്തിൻെറ സമയം. അഗ്നിഹോത്രം

(10) മനു. 2. 204.

ചെയ്‌വാൻ മണ്ണിലോ അല്ലെങ്കിൽ ലോഹത്തിലോ, ഉപരി ഭാഗം പന്ത്രണ്ടോ പതിനാറോ അംഗുലം നീളം വീതിയിൽ സമചതുരത്തിലും, അത്രയും അംഗുലം ആഴത്തോടു കൂടിയും, മൂന്നോ നാലോ അംഗുലം വീതം നീളം വീതി യിൽ സമചതുരമായ അടിത്തട്ടോടു കൂടിയും, ഒരു വേദി നിർമിക്കേണ്ടതാണ്. സമചതുരമായ വേദിയുടെ മുകൾ ഭാഗ ത്തിന്റെ നാലിലൊന്നായിരിക്കണം അടിത്തട്ടിന്റെ വലിപ്പം. ഈ തോതനുസരിച്ച് വേദിയുടെ അളവു കണക്കാക്കണം. വേദിയിൽ ചന്ദനം, പ്ലാശ്, മാവ് മുതലായ ശ്രേഷ്ഠവൃക്ഷ ങ്ങളുടെ തടിക്കഷണങ്ങൾ മുറിച്ച് വേദിയുടെ വലുപ്പത്തി നനുസരിച്ച് കഷണങ്ങളായി പടുക്കുക. അതിന്റെ മദ്ധ്യ ത്തിൽ അഗ്നി ജ്വലിപ്പിച്ച് അതിന്റെ മുകളിൽ ചെറിയ വിറകു കഷണങ്ങൾ വയ്ക്കുക. അതിന്റെ ശേഷം, സ്വർണം കൊണ്ടോ, വെള്ളികൊണ്ടോ, മരംകൊണ്ടോ നിർമിച്ച ഒരു പ്രോക്ഷണീപാത്രം, ഒരു പ്രണീതാപാത്രം, ഒരു ആജ്യ സ്ഥാലി, ഒരു സ്രുവം എന്നീ ഹോമപാത്രങ്ങളെടുത്ത്, പ്രണീതാ പാത്രത്തിലും പ്രോക്ഷണീ പാത്രത്തിലും വെള്ളവും ആജ്യസ്ഥാലിയിൽ ഉരുക്കിയ നെയ്യും നിറച്ചു വെക്കുക. പ്രണീതാപാത്രം വെള്ളം നിറച്ചുവെക്കുവാനു ള്ളതും പ്രോക്ഷണീപാത്രം അതിൽനിന്നു കൈ കഴുകുവാ നായി വെള്ളം എടുക്കുവാൻ സൌകര്യത്തിനു വേണ്ടിയുള്ള തുമാകുന്നു. ഇതെല്ലാം ഒരുക്കി വെച്ചശേഷം നെയ്യ് ചൂടു പിടിപ്പിച്ച് അതിനെ നല്ലവണ്ണം പരിശോധിച്ച് താഴെ പറ യുന്ന മന്ത്രങ്ങൾ ചൊല്ലി ഹോമിയ്ക്കുക:–

ഓം ഭൂരഗ്നയേ പ്രാണായ സ്വാഹാ. ഭുവർവായവേഽപാനായ സ്വാഹാ. സ്വരാദിത്യായ വ്യാനായ സ്വാഹാ. ഭൂർഭുവഃ സ്വരഗ്നി – വായ്വാദിത്യേഭ്യഃ പ്രാണാപാനവ്യാനേഭ്യഃ സ്വാഹാ,

അഗ്നിഹോത്രത്തിന്നു പ്രത്യേകമായി വിധിക്കപ്പെട്ടി ട്ടുള്ള ഈ മന്ത്രങ്ങളിൽ ഓരോന്നിനേയും ചൊല്ലി ഓരോ ആഹുതിവീതം ചെയ്യുക. അതിലധികം ആഹുതി ചെയ്യണ മെന്നുണ്ടെങ്കിൽ:–

വിശ്വാനിദേവ സവിതർദുരിതാനി പരാസുവ യദ്ഭദ്രം തന്ന ആസുവ[11]

(11) യജു. 30. 3.

എന്ന മന്ത്രം കൊണ്ടോ മുൻചൊന്ന ഗായത്രീമന്ത്രം കൊണ്ടോ ഹോമിക്കുക. ''ഓം ഭൂഃ'' ''പ്രാണഃ'' എന്നു തുടങ്ങിയുള്ള ഈ നാമങ്ങളെല്ലാം ഈശ്വരനെ കുറിക്കുന്നതാണ്. ഇവയുടെ അത്ഥം പറഞ്ഞു കഴിഞ്ഞു. സ്വാഹായുടെ അത്ഥം ഇതാണ്:– അവരവരുടെ അറിവിനു തക്കവണ്ണം സംസാരിക്കണം. വിപരീതമായി പാടില്ല. ലോകത്തിൽ കാണുന്ന സകല പദാത്ഥങ്ങളേയും ഈശ്വരൻ സർവ്വപ്രാണികളുടേയും സുഖത്തിനായി സൃഷ്ടിച്ചതു പോലെ മനുഷ്യരും പരോപകാരം ചെയ്യേണ്ടതാണ്''.

ചോദ്യം:- ഹോമം കൊണ്ട് എന്തുപയോഗമാണുള്ളത്?

ഉത്തരം:- ദുർഗന്ധമുള്ള വായവും വെള്ളവും രോഗകാരണമാണെന്നും രോഗങ്ങൾ ജീവികൾക്ക് ദുഃഖമുളവാക്കുമെന്നും എല്ലാവർക്കും അറിയാം. അതുപോലെ സുഗന്ധമുള്ള വായുവും നല്ല ജലവും മനുഷ്യർക്ക് ആരോഗ്യം നൽകുന്നു. രോഗം ഇല്ലാതായാൽ ദുഃഖമില്ലാതാകും. ദുഃഖമില്ലാതായാൽ സുഖം പ്രാപ്തമാണ്.

ചോദ്യം:- ചന്ദനം ആർക്കെങ്കിലും അരച്ചു പുരട്ടുവാനും നെയ്യ് കഴിയ്ക്കാനും കൊടുക്കുന്നതല്ലേ പ്രയോജനപ്രദം? തീയ്യിലിട്ടു നശിപ്പിയ്ക്കുന്നത് ബുദ്ധിയുള്ളവർക്കു ചേരുന്ന കാര്യമാണോ?

ഉത്തരം:- നിങ്ങൾക്ക് പ്രകൃതി തത്ത്വശാസ്ത്രം അറിയാമെങ്കിൽ ഇങ്ങനെ പറയുകയില്ലായിരുന്നു. ഒരു പദാത്ഥവും നശിച്ചു പോകുന്നില്ല. നോക്കൂ! ഹോമം ചെയ്യുന്ന സ്ഥലത്തുനിന്നു വളരെ ദൂരെ നിൽക്കുന്നയാളിന് അതിൻെറ സുഗന്ധം ലഭിക്കുന്നു. അതുപോലെ ദുർഗന്ധവും അറിയുവാൻ കഴിയും. ഇതിൽ നിന്ന് മനസ്സിലാക്കേണ്ടത്, ഹോമാഗ്നിയിൽ നിക്ഷേപിച്ച വസ്തു സൂക്ഷ്മമായി തീർന്ന് നാലുപാടും വ്യാപിച്ച്, വായുവിലൂടെ പരന്ന് ദുർഗന്ധമെല്ലാം നശിപ്പിക്കുന്നുവെന്നാണ്

ചോദ്യം:- അങ്ങനെയാണെങ്കിൽ കുങ്കുമപ്പൂവ്, കസ്തൂരി, മണമുള്ള പുഷ്പങ്ങൾ, അത്തർ മുതലായവ വീട്ടിൽ സൂക്ഷിച്ചുവെച്ചാൽ അവ വീട്ടിലുള്ള വായുവിനെ സുഗന്ധയുക്തവും സുഖപ്രദവുമാക്കുകയില്ലേ?

ഉത്തരം:- അവയുടെ സൌരഭ്യത്തിന് ഗൃഹാന്തർഭാഗത്തെ ദുഷിച്ച വായുവിനെ പുറത്താക്കി ശുദ്ധവായുവിനെ അകത്തേക്ക് പ്രവേശിപ്പിക്കുവാൻ ശക്തിയില്ല. അവയ്ക്ക് ഭേദകശക്തി ഇല്ലാത്തതാണ് കാരണം. ദുഷിച്ചവായുവിനേയും ദുർഗന്ധയുക്തമായ വസ്തുക്കളേയും ഭേദിച്ച് ലഘൂകരിച്ച് പുറത്താക്കി പുറത്തുള്ള ശുദ്ധവായുവിനെ അകത്തേക്കു പ്രവേശിപ്പിക്കുവാൻ അഗ്നിയ്ക്കു മാത്രമേ സാമർത്ഥ്യമുള്ളു.

ചോദ്യം:- എങ്കിൽ ഹോമം ചെയ്യുമ്പോൾ മന്ത്രം ചൊല്ലുന്നതു കൊണ്ട് എന്താണ് പ്രയോജനം?

ഉത്തരം:- മന്ത്രാർത്ഥവ്യാഖ്യാനത്തിൽ നിന്ന് ഹോമം ചെയ്യുന്നതു കൊണ്ടുള്ള ഫലം എന്താണെന്ന് മനസിലാകുന്നു. കൂടാതെ, മന്ത്രങ്ങൾ ആവർത്തിച്ചു ജപിയ്ക്കുന്നതു കൊണ്ട് അവ ഹൃദിസ്ഥമാവുകയും വേദങ്ങളുടെ അധ്യയനം, അധ്യാപനം, സംരക്ഷണം എന്നിവ നടക്കുകയും ചെയ്യുന്നു.

ചോദ്യം:- ഹോമം ചെയ്യാതിരുന്നാൽ പാപം ഉണ്ടോ?

ഉത്തരം:: ഉണ്ട്. ഒരുവൻെറ ശരീരത്തിൽ നിന്ന് എത്ര ദുർഗന്ധം ഉണ്ടായി, വായുവിൽ വ്യാപിച്ച്, വായുവിനേയും ജലത്തേയും ദുഷിപ്പിച്ച് രോഗോല്പത്തിക്കു കാരണമായി, ജീവികൾക്കു ദുഃഖമുണ്ടാക്കുന്നുവോ അത്രത്തോളം പാപം ആ മനുഷ്യനുണ്ട്. ആ പാപത്തിൻെറ പരിഹാരത്തിന്, മലിനമാക്കിയത്രത്തോളം വായുവും ജലവും ശുദ്ധമാക്കണം. നെയ്യ്, കഴിയ്ക്കുന്നതു കൊണ്ട് കഴിയ്ക്കുന്നവനു മാത്രമേ പ്രയോജനമുള്ളു. ഒരുവൻ ഭക്ഷിയ്ക്കുന്നത്ര നെയ്യും, സുഗന്ധദ്രവ്യങ്ങളും ഹോമിച്ചാൽ അതു കൊണ്ട് പരലക്ഷം ജനങ്ങൾക്ക് ഉപകാരം ഉണ്ടാകും. എന്നാൽ നെയ്യും മററു നല്ല പദാർത്ഥങ്ങളും ഭക്ഷിക്കാത്തവർക്ക് ദേഹബലവും ആത്മബലവും ഉണ്ടാവുകയില്ല. അതിനാൽ നല്ല പദാർത്ഥങ്ങൾ തിന്നുകയും കുടിയ്ക്കുകയും ചെയ്യണം. പക്ഷേ അതുകൊണ്ട് ഹോമം ചെയ്യുന്നത് വളരെയധികം ഉചിതമായിട്ടുള്ളതാണ്. അതിനാൽ ഹോമം ചെയ്യുന്നത് അത്യാവശ്യം തന്നെ.

ചോദ്യം:- ഓരോ മനുഷ്യനും എത്ര ആഹുതി വീതം ചെയ്യണം? ഓരോ ആഹുതിയുടേയും അളവ് എന്തായിരിക്കണം?

ഉത്തരം:- ഓരോ മനുഷ്യനും പതിനാറ് ആഹുതിവീതം ഹോമിയ്ക്കണം. ഓരോ ആഹുതിക്കും ആറു മഞ്ചാടിത്തൂക്കം

നെയ്യും മററു ദ്രവ്യങ്ങളും വേണം. അതിലധികം ഉണ്ടായാൽ വളരെ നന്ന്. ആര്യജനാഗ്രേസരന്മാരും മഹത്തുക്കളുമായ ഋഷിമാർ, മഹർഷിമാർ, രാജാക്കന്മാർ, മഹാരാജാക്കന്മാർ എന്നിവരെല്ലാം വളരെ ഹോമങ്ങൾ നടത്തുകയും നടത്തിക്കുകയും ചെയ്തിരുന്നത് അതിനാലാണ്. ഹോമം ചെയ്യുന്ന സമ്പ്രദായം നിലനിന്നിരുന്ന കാലം വരെ ആര്യാവർത്തം രോഗരഹിതവും സുഖപൂർണവുമായിരുന്നു. ഇപ്പോഴും ഹോമത്തിന് പ്രചാരം ഉണ്ടാകുന്നതായാൽ അവ്വണ്ണം ഭവിയ്ക്കും.

ഇങ്ങനെ രണ്ട് യജ്ഞങ്ങൾ, അഥവാ ബ്രഹ്മയജ്ഞം— പഠിത്തം. പഠിപ്പിക്കൽ, സന്ധ്യോപാസന, ഈശ്വരസ്തുതി, പ്രാർത്ഥന, ഉപാസന എന്നിവ ചെയ്യുക. രണ്ടാമത്തെ ദേവയജ്ഞം - അഗ്നിഹോത്രം മുതൽ അശ്വമേധം വരെയുള്ള യജ്ഞങ്ങളും വിദ്വാന്മാരുടെ ശുശ്രൂഷയും സമ്പർക്കവും— ആണുള്ളത്. ബ്രഹ്മചര്യാശ്രമത്തിൽ ബ്രഹ്മയജ്ഞവും അഗ്നിഹോത്രവും മാത്രം അനുഷ്ഠിച്ചാൽ മതി.

ബ്രാഹ്മണസ്ത്രയാണാം വർണ്ണനാമുപനയനം കർത്തുമർഹതി. രാജന്യോ ദ്വയസ്യ. വൈശ്യോ വൈശ്യസ്യൈവേതി. ശൂദ്രമപി കുലഗുണസമ്പന്നം മന്ത്രവർജമനുപനീതമധ്യാപയേദിത്യേകേ.

ഈ വചനം സുശ്രുതന്റെ സൂത്രസ്ഥാനത്തിൽ രണ്ടാമത്തെ അധ്യായത്തിലുള്ളതാണ്. ബ്രാഹ്മണന് മൂന്നു വർണ്ണങ്ങളേയും (ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ എന്നീ മൂന്നു വർണ്ണങ്ങളെയും) ക്ഷത്രിയന് ക്ഷത്രിയവൈശ്യന്മാരേയും വൈശ്യന് വൈശ്യനെ മാത്രവും ഉപനയനം ചെയ്തു പഠിപ്പിയ്ക്കാവുന്നതാണ്. കുലീനനും ശുഭലക്ഷണങ്ങളുള്ളവനുമായ ശൂദ്രനെ മന്ത്രസംഹിതയൊഴികെയുള്ള സകല ശാസ്ത്രങ്ങളും പഠിപ്പിക്കാം. എന്നാൽ ശൂദ്രനെ ഉപനയിക്കരുത്. ഇപ്രകാരമാണ് അനേകം ആചാര്യന്മാരുടെ മതം.

അഞ്ചാമത്തെ വയസിലോ അല്ലെങ്കിൽ എട്ടാമത്തെ വയസിലോ ആൺകുട്ടികളും പെൺകുട്ടികളും അവരവർക്കുള്ള പാഠശാലയിൽ ചേരണം. എന്നിട്ട് താഴെ പറയുന്ന നിയമമനുസരിച്ച് അധ്യയനം ആരംഭിക്കേണ്ടതാണ്.

ഷട്ത്രിംശദാബ്ദികം ചര്യം ഗുരൗ ത്രൈവേദികം വ്രതം;
തദർധികം പാദികം വാ ഗ്രഹണാന്തികമേവ വാ[12].

12) മനു. 3.1.

എട്ടാമത്തെ വയസിൽ തുടങ്ങി നാല്പത്തിനാലാമത്തെ വയസുവരെ, മൂന്നു വേദങ്ങളുള്ളതിൽ ഓരോന്നും സാംഗോപാംഗം പഠിയ്ക്കുവാൻ ഓരോ വ്യാഴവട്ടം വീതം മുപ്പത്തിയാറു കൊല്ലക്കാലം, ബ്രഹ്മചര്യം അനുഷ്ഠിക്കേണ്ടതാണ്. അല്ലെങ്കിൽ പതിനെട്ടു സംവത്സരം—അതായത് എട്ടു വയസു മുതൽ ഇരുപത്താറു വയസുവരെ-അതുമല്ലെങ്കിൽ ഒമ്പതു കൊല്ലക്കാലമെങ്കിലും ബ്രഹ്മചര്യം അനുഷ്ഠിക്കണം. അഥവാ പൂർണ വിദ്യാഗ്രഹണത്തിനാവശ്യമായ അത്രയും കാലം ബ്രഹ്മചര്യമനുഷ്ഠിക്കണം.

1. പുരുഷോ വാവ യജ്ഞസ്തസ്യ യാനി ചതുർവിംശതി വർഷാണി തത് പ്രാതഃ സവനം, ചതുർവിംശത്യക്ഷരാ ഗായത്രീ ഗായത്രം പ്രാതഃസവനം, തദസ്യ വസവോന്വാ യത്താഃ പ്രാണാ വാവ വസവ ഏതേ ഹീദം സർവം വാസയന്തി.

2. തഞ്ചേദേതസ്മിൻ വയസി കിഞ്ചിദുപതപേത്സ ബ്രൂയാത് പ്രാണാ വസവ ഇദം മേ പ്രാതഃസവനം മാധ്യന്ദിനംസവനമനുസംതനുതേതി മാഹം പ്രാണാനാം വസൂനാം മധ്യേ യജ്ഞോ വിലോപ്സീയേത്യുദ്ധൈവ തത ഏത്യഗദോ ഹ ഭവതി.

3. അഥ യാനി ചതുശ്ചത്വാരിംശദ്വർഷാണി തന്മാധ്യന്ദിനം സവനം ചതുശ്ചത്വാരിംശദക്ഷരാ ത്രിഷ്ടുപ് ത്രൈഷ്ടുഭം മാധ്യന്ദിനം സവനം തദസ്യ രുദ്രാ അന്വാ യത്താഃ പ്രാണാ വാവ രുദ്രാ ഏതേ ഹീദം സർവം രോദയന്തി.

4. തം ചേദേതസ്മിന്വയസി കിഞ്ചിദുപതപേത്സ ബ്രൂയാത് പ്രാണാ രുദ്രാ ഇദം മേ മാധ്യന്ദിനം സവനം തൃതീയ സവനമനു സന്തനുതേതി മാഹം പ്രാണാനാം രുദ്രാണാം മധ്യേ യജ്ഞോ വിലോപ്സീയേത്യുദ്ധൈവ തത ഏത്യഗദോ ഹ ഭവതി.

5. അഥ യാന്യഷ്ടാചത്വാരിംശദ്വർഷാണി തത്തൃതീയ സവനമഷ്ടാചത്വാരിംശദക്ഷരാ ജഗതീ ജാഗതംതൃതീയ സവനം തദസ്യാദിത്യാന്വായത്താഃ പ്രാണാ വാവാദിത്യാ ഏതേ ഹീദം സർവമാദദതേ.

6. തം ചേദേതസ്മിൻ വയസി കിഞ്ചിദുപതപേത്സ ബ്രൂയാത് പ്രാണാ ആദിത്യാ ഇദം മേ തൃതീയസവന മായുരനുസംതനുതേതി മാഹം പ്രാണാനാമാദിത്യാനാം മധ്യേ യജ്ഞോ വിലോപ്സീയേത്യുദ്ധൈവ തത ഏത്യ ഗദോ ഹൈവ ഭവതി.

ഈ വാക്യങ്ങൾ ഛാന്ദോഗ്യോപനിഷത്തിലുള്ളവയാകുന്നു[13]. ബ്രഹ്മചര്യം-കനിഷ്ഠം, മധ്യമം, ഉത്തമം എന്നിങ്ങിനെ മൂന്നുവിധത്തിലാണ്. (1) അവയിൽ കനിഷ്ഠമായ ബ്രഹ്മചര്യം ഇപ്രകാരമാണ്:– പുരുഷൻ അഥവാ അന്നരസമയമായ ദേഹവും ആ ദേഹത്തിൽ കുടികൊള്ളുന്ന ആത്മാവും യജ്ഞമാകുന്നു. അതായത് സത്ഗുണങ്ങളോടു കൂടിയതും സത്കർത്തവ്യവുമാകുന്നു എന്നർത്ഥം. അതിനാൽ ആ പുരുഷൻ താൻെറ ആയുസിൽ 24 വയസു തികയുന്നതുവരെ ജിതേന്ദ്രിയനും ബ്രഹ്മചാരിയും ആയിരുന്ന് വേദാദി വിദ്യകളേയും വേണ്ടുംവണ്ണമുള്ള ശിക്ഷണവും ഗ്രഹിച്ച് വിവാഹം ചെയ്താലും സ്ത്രീലമ്പടനാകാതെ കഴിയുവാൻ ശീലിക്കണം. അങ്ങനെ ചെയ്യുന്നയാളിൻെറ പ്രാണങ്ങൾ ബലമുള്ളവയായി, ഗുണസമ്പൂർണമായി ഭവിയ്ക്കും.

(2) വിദ്യാഭ്യാസത്തിന് തപസു ചെയ്യുന്ന ബ്രഹ്മചാരി അധ്യാപകൻ ഉപദേശിക്കും പടി ശപഥം ചെയ്ത് വ്രതമെടുക്കണം. ''ഞാൻ ഈ ആദ്യവയസിൽ അങ്ങു പറയുന്നതുപോലെ ബ്രഹ്മചര്യമനുഷ്ഠിച്ച് എൻെറ ശരീരത്തിനും ആത്മാവിനും ആരോഗ്യവും ബലവും കൈവരുത്തി സകല സദ്ഗുണങ്ങൾക്കും ഇരിപ്പിടമാകും. എൻെറ ബ്രഹ്മചര്യത്തിന് ലോപം വരാത്തവിധത്തിൽ നിങ്ങൾ നിങ്ങളുടെ സുഖങ്ങളെ വർദ്ധിപ്പിച്ച് കൊള്ളുക. 24 വയസു തികഞ്ഞതിനു ശേഷം വിവാഹം ചെയ്ത് ഗൃഹസ്ഥാശ്രമം സ്വീകരിയ്ക്കുന്നതായാൽ രോഗ രഹിതനായിരിക്കാമെന്നും ആയുസ് എഴുപതോ എൺപതോ കൊല്ലത്തോളം നീണ്ടുനിൽക്കുമെന്നുള്ളതും പ്രസിദ്ധമാണല്ലോ

3 മധ്യമബ്രഹ്മചര്യം ഇപ്രകാരമാണ്:– ഏതൊരു മനുഷ്യൻ 44 വയസു കഴിയുന്നതു വരെ ബ്രഹ്മചാരിയായിരുന്നും കൊണ്ട് വേദാധ്യയനം ചെയ്യുന്നുവോ അവൻെറ പ്രാണനും, ഇന്ദ്രിയങ്ങളും, അന്തഃകരണവും, ആത്മാവും

(13) ഛാ. ഉ. 3. 16

എല്ലാം പുഷ്ടി പ്രാപിച്ച്, ദുഷ്ടരെ കരയിപ്പിക്കുന്നതും ശിഷ്ടരെ പരിപാലിക്കുന്നവയും ആകും.

(4) നിങ്ങരം പറയും വണ്ണം ഈ പ്രഥമ വയസിൽ ഞാൻ കുറച്ച് തപസനുഷ്ഠിച്ചാൽ രുദ്രരൂപമായ പ്രാണനോടു കൂടിയ ബ്രഹ്മചര്യം എനിക്ക് കൈവരും. അതിനാൽ അല്ലയോ ബ്രഹ്മചാരികളേ, ബ്രഹ്മചര്യത്തെ വർദ്ധിപ്പിക്കുക. എന്റെ ചര്യയ്ക്കു ഭംഗം വരുത്താതെ യജ്ഞസ്വരൂപനായി ആചാര്യ കുലത്തിൽനിന്നു മടങ്ങി വന്ന്, രോഗരഹിതനായി വർത്തിക്കുമാറാകണം. എന്നെപ്പോലെ നല്ല കർമം നിങ്ങളും ചെയ്ക.

(5) മൂന്നാമത്തെ ഉത്തമ ബ്രഹ്മചര്യത്തിന്റെ കാലം 48 സംവത്സരമാണ്. ജഗതീ എന്ന ഛന്ദസ് 48 അക്ഷരങ്ങളുള്ളതാണ്. അതുപോലെ നാലു വ്യാഴവട്ടം യഥാവിധി ബ്രഹ്മചര്യം അനുഷ്ഠിക്കുന്നയാളിന്റെ പ്രാണൻ അനുകൂലമായി സകല വിദ്യാഗ്രഹണം സാധ്യമാക്കുന്നു.

(6) ഗുരുക്കന്മാരും മാതാപിതാക്കന്മാരും, തങ്ങളുടെ ശിഷ്യന്മാരും സന്താനങ്ങളും വിദ്വാന്മാരും ഗുണവാന്മാരുമാകത്തക്കവണ്ണം അവരെ പ്രഥമവയസിൽ രഹസ്യവിദഗ്ദ്ധരാക്കുകയും ബ്രഹ്മചര്യം അനുഷ്ഠിപ്പാൻ ഉപദേശിക്കുകയും ചെയ്യട്ടെ. ശിഷ്യന്മാരും സന്താനങ്ങളും മുടക്കം ഇല്ലാത്ത ബ്രഹ്മചര്യം അനുഷ്ഠിച്ച് മൂന്നാമത്തെ ഉത്തമബ്രഹ്മചര്യ വ്രതത്തെ മുഴുമിപ്പിച്ച് പൂർണമായ – അതായത് 400 കൊല്ലത്തെ ആയുസിനെ - പ്രാപിക്കട്ടെ. നിങ്ങളും അങ്ങനെ ആയുസിനെ വർദ്ധിപ്പിച്ചു കൊള്ളുക. ബ്രഹ്മചര്യവ്രതം കൈക്കൊണ്ട്, അതിന് ലോപം വരുത്താതെ രക്ഷിക്കുന്നവർ രോഗമില്ലാതെ ജീവിച്ച് ധർമാർത്ഥകാമമോക്ഷങ്ങരം നേടുന്നു.

ചതസ്രോവസ്ഥാഃ ശരീരസ്യ വൃദ്ധിര്യൗവനം സമ്പൂർണതാ കിഞ്ചിത് പരിഹാണിശ്ചേതി. ആഷോഡശാദ് വൃദ്ധിഃ. ആ പഞ്ചവിംശതേര്യൗവനം. ആ ചത്വാരിംശതഃ സമ്പൂർണതാ തതഃ കിഞ്ചിത്പരിഹാണിശ്ചേതി;

പഞ്ചവിംശേ തതോ വർഷേ പുമാൻ നാരീതു ഷോഡശേ, സമത്വാഗത വീര്യൌ തൌ ജാനീയാത് കുശലോ ഭിഷക്[14].

(14) സുശ്രുത സൂത്രസ്ഥാനം 35/25. ഇപ്പോരം ലബ്ധമായ സൂത്രസ്ഥാനപാഠം ഭിന്നമാണ്. സുശ്രുതന്റെ ഒരു 'വൃദ്ധപാഠവു' ഉണ്ടായിരുന്നു വൃദ്ധസുശ്രുതന്റെ അനേക പാഠങ്ങരം പ്രാചീനഗ്രന്ഥങ്ങളിൽ ഉദ്ധൃതമാണ്.

ഇവ സുശ്രുതത്തിലെ സൂത്രസ്ഥാനത്തിൽ മുപ്പത്തഞ്ചാമദ്ധ്യായത്തിലുള്ളവയാണ്. ഈ ശരീരത്തിന് നാല് അവസ്ഥകളുള്ളതിൽ ആദ്യത്തേത് 'വൃദ്ധി' ആകുന്നു. 16-ാമത്തെ വയസു മുതൽ 25-ാമത്തെ വയസുവരെ ശരീരത്തിലെ ധാതുക്കളെല്ലാം വളർച്ചയെ പ്രാപിച്ചു കൊണ്ടിരിക്കുന്നു. രണ്ടാമത്തെ അവസ്ഥ യൗവനമാണ്. അത് 25-ാം വയസിന്റെ അവസാനമോ 26-ാം വയസിന്റെ തുടക്കത്തിലോ ആരംഭിക്കുന്നു. മൂന്നാമത്തെ അവസ്ഥയെ സമ്പൂർണത എന്നു പറയുന്നു. യൗവനാരംഭത്തോടു കൂടി തുടങ്ങുന്ന ശരീരപുഷ്ടി പൂർണമാകുന്നത് 40 വയസു തികയുമ്പോഴാണ്. നാലാമത്തെ അവസ്ഥയാണ് 'കിഞ്ചിൽ പരിഹാണി' എന്നു പറയുന്നത്. അത് നാല്പതാമത്തെ വയസു തികയുന്നതോടു കൂടി തുടങ്ങുന്നു. സകല ധാതുക്കളും സാംഗോപാംഗം പൂർണ വളർച്ച പ്രാപിച്ചു കഴിഞ്ഞാൽ പിന്നീടുണ്ടാകുന്ന വളർച്ച ശരീരത്തിൽ നിൽക്കുകയില്ല. ആ വളർച്ച (ധാതുവൃദ്ധി) സ്വപ്നം, സ്വേദം എന്നിവ വഴി പുറത്തേക്കു പോവുകയേ ഉള്ളൂ. ആ നാല്പതാം വയസാണ് വിവാഹത്തിന് ഉത്തമകാലം. 48-ാം വയസാകട്ടെ, അത്യുത്തമ കാലവുമാണ്.

ചോദ്യം:– ബ്രഹ്മചര്യത്തെ സംബന്ധിച്ച ഈ നിയമം സ്ത്രീകൾക്കും പുരുഷന്മാർക്കും ഒരുപോലെ ബാധകമാണോ?

ഉത്തരം:– അല്ല. പുരുഷൻ 25 വയസുവരെ ബ്രഹ്മചര്യം പാലിക്കുന്നതായാൽ സ്ത്രീ 16 വയസുവരെയും പുരുഷൻ 30 വയസുവരെയാണെങ്കിൽ സ്ത്രീ 17 വയസു വരെയും പുരുഷൻ 36 വയസുവരെയാണെങ്കിൽ സ്ത്രീ 18 വയസു വരെയും പുരുഷൻ 40 വയസു വരെയാണെങ്കിൽ സ്ത്രീ 20 വയസുവരെയും, പുരുഷൻ 44 വയസു വരെയാണെങ്കിൽ സ്ത്രീ 22 വയസുവരെയും, പുരുഷൻ 48 വയസു വരെയാണെങ്കിൽ സ്ത്രീ 24 വയസു വരെയും ബ്രഹ്മചര്യം പാലിക്കണം. 48 വയസു കഴിഞ്ഞാൽ പിന്നെ പുരുഷനും 24 വയസു കഴിഞ്ഞാൽ പിന്നെ സ്ത്രീയും ബ്രഹ്മചര്യം അനുഷ്ഠിക്കേണ്ടെന്നർത്ഥം. എന്നാൽ ഈ പറഞ്ഞ നിയമം വിവാഹം ചെയ്വാൻ ഉദ്ദേശിക്കുന്ന സ്ത്രീപുരുഷന്മാർക്കുള്ളതാണ്. വിവാഹം ചെയ്യാൻ ആഗ്രഹമില്ലാത്തവർ, കഴിയുമെങ്കിൽ ആജീവനാന്തം ബ്രഹ്മചര്യം പാലിക്കുന്നത് നല്ലതു തന്നെയാണ്. എന്നാൽ പൂർണവൈദുഷ്യവും, ജിതേന്ദ്രിയത്വവും

നിർമലമായ യോഗസിദ്ധിയും ഉള്ള സ്ത്രീപുരുഷന്മാർക്കു മാത്രമേ ഇതു സാധിക്കൂ. കാമാവേശത്തെ അടക്കി ഇന്ദ്രിയങ്ങളെ നിയന്ത്രിച്ചു നിർത്തുന്നത് അതി ദുഷ്കരമാണ്.

ഋതം ച സ്വാധ്യായപ്രവചനേച. സത്യം ച സ്വാധ്യായപ്രവചനേ ച. തപശ്ച സ്വാധ്യായപ്രവചനേച. ദമശ്ച സ്വാധ്യായ പ്രവചനേച. ശമശ്ച സ്വാധ്യായപ്രവചനേ ച. അഗ്നയശ്ച സ്വാധ്യായപ്രവചനേ ച. അഗ്നിഹോത്രഞ്ച സ്വാധ്യായ പ്രവചനേ ച. അതിഥയശ്ച സ്വാധ്യായ പ്രവചനേ ച. മാനുഷം ച സ്വാധ്യായപ്രവചനേ ച. പ്രജാ ച സ്വാധ്യായപ്രവചനേ ച. പ്രജനശ്ച സ്വാധ്യായപ്രവചനേച. പ്രജാതിശ്ച സ്വാധ്യായ പ്രവചനേ ച.

ഈ വാക്യങ്ങൾ തൈത്തരീയോപനിഷത്തിലുള്ളവയാണ്[15]. അധ്യയനം ചെയ്യുന്നവർക്കും അധ്യാപനം ചെയ്യുന്നവർക്കുമുള്ള നിയമങ്ങളാണിവ. (ഋതം) അധ്യയനവും അധ്യാപനവും യഥാർത്ഥമായ ആചാരത്തോടു കൂടി ചെയ്യേണ്ടതാണ്. (സത്യം) സത്യമാചരിച്ചു കൊണ്ട് സത്യവിദ്യകളഭ്യസിക്കുകയും അഭ്യസിപ്പിക്കയും ചെയ്യേണ്ടതാണ്. (തപഃ) തപസ്വിയായിരുന്ന് (ധർമാനുഷ്ഠാനം ചെയ്തു കൊണ്ട്) വേദാദിശാസ്ത്രങ്ങൾ പഠിക്കുക, പഠിപ്പിക്കുക(ദമഃ) ബാഹ്യേന്ദ്രിയങ്ങളെ ദുരാചാരങ്ങളിൽ നിന്ന് നിരോധിച്ചു നിർത്തിക്കൊണ്ടു പഠിക്കുകയും പഠിപ്പിക്കയും ചെയ്യുക. (ശമഃ) ചിത്തവൃത്തികളെ സകലവിധ ദോഷങ്ങളിൽ നിന്നും ദൂരീകരിച്ച് പഠിക്കുക, പഠിപ്പിക്കുക (അഗ്നയഃ) ആഹവനീയാദി അഗ്നികളേയും മിന്നൽ മുതലായവയേയും അറിഞ്ഞ് വിദ്യകൾ അഭ്യസിക്കയും അഭ്യസിപ്പിക്കുകയും ചെയ്യണം. (അഗ്നിഹോത്രം) അഗ്നിഹോത്രം ചെയ്തു കൊണ്ട് പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യണം. (അതിഥയഃ) അതിഥികളെ സൽക്കരിച്ചു കൊണ്ട് പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യണം. (മാനുഷം) മനുഷ്യർക്കു യോഗ്യമായ ലൗകിക വ്യവഹാരങ്ങളെ യഥാവിധി നിർവഹിച്ചു കൊണ്ട് പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യണം. (പ്രജാ) സന്താനങ്ങളേയും രാജ്യത്തേയും പരിപാലിച്ചു കൊണ്ട് പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യണം. (പ്രജനഃ) വീര്യത്തെ രക്ഷിക്കുകയും വർദ്ധിപ്പിക്കുകയും ചെയ്തു

(15) തൈ. ഉ. ശീക്ഷാവല്ലി അനു. 19.

കൊണ്ട് പഠിക്കുക പഠിപ്പിക്കുക. (പ്രജാതിഃ) സ്വസന്താന ങ്ങളേയും ശിഷ്യവർഗത്തേയും പരിപാലിച്ചു കൊണ്ട് പഠി ക്കയും പഠിപ്പിക്കുകയും ചെയ്യേണ്ടതാണ്.

യമാൻസേവേത സതതം ന നിയമാൻ കേവലാൻ ബുധഃ[16],
യമാൻപതത്യകുർവാണോ നിയമാൻ കേവലാൻ ഭജൻ[17].

തത്രാഹിംസാസത്യാസ്തേയബ്രഹ്മചര്യാപരിഗ്രഹായമാഃ[18].

യമം അഞ്ചു വിധമാണ്. (അഹിംസ) ഒരു ജീവിയോടും വൈര്യമില്ലാതിരിക്കുക, (സത്യം) ചിന്തയിലും വാക്കിലും കർമത്തിലും സത്യത്തെ പാലിക്കുക, (ആസ്തേയം) മനസാ വാചാ കർമണാ കളവു കാട്ടാതിരിക്കുക, (ബ്രഹ്മചര്യം) ഉപ സ്ഥേന്ദ്രിയ സംയമം, (അപരിഗ്രഹം) അത്യാഗ്രഹവും തന്റേ തെന്ന് അഭിമാനവുമില്ലാതിരിക്കുക എന്നീ അഞ്ച് യമ ങ്ങളെ സദാ അനുഷ്ഠിക്കണം

ശൌചസന്തോഷതപഃസ്വാധ്യായേശ്വര പ്രണിധാനാനി നിയമാഃ[19].

(ശൌചം) ശുചിത്വം (സന്തോഷം) പ്രസന്നതയോടെ തൊഴിലൊന്നുമില്ലാതെയിരിക്കുന്നതല്ല; കഴിയുന്നത്ര പരി ശ്രമിച്ച് ലാഭനഷ്ടങ്ങളുണ്ടാകുമ്പോഴും ആനന്ദിക്കുകയോ ദുഃഖിക്കുകയോ ചെയ്യാതിരിക്കുന്നതാണ് സന്തോഷം, (തപഃ) കഷ്ടപ്പെട്ടും ധാർമിക കർമങ്ങളനുഷ്ഠിക്കുക. (സ്വാധ്യായം) പഠിക്കയും പഠിപ്പിക്കുകയും ചെയ്യുക, (ഈശ്വരപ്രണിധാനം) ഈശ്വരനോടുള്ള ഭക്തിവിശേഷ ത്താൽ സ്വയം ഈശ്വരസമർപ്പണം ചെയ്ക എന്നീ അഞ്ചാണ് നിയമങ്ങൾ. യമങ്ങളില്ലാതെ നിയമങ്ങളനുഷ്ഠിക്കരുത്. യമനിയമങ്ങളെ രണ്ടിനേയും അനുഷ്ഠിക്കണം. യമങ്ങളെ ത്യജിച്ച് നിയമങ്ങൾ മാത്രം അനുഷ്ഠിക്കുന്നവന് അഭ്യുദയ മല്ല, അധോഗതിയാണുണ്ടാവുക.

കാമാത്മതാ ന പ്രശസ്താ ന ചൈവേഹാസ്ത്യകാമതാ;
കാമ്യോഹി വേദാധിഗമഃ കർമയോഗശ്ച വൈദികഃ[20].

വലിയ അത്യാഗ്രഹവും തീരെ നഷ്കാമതയും ആർക്കും ശ്രേഷ്ഠമല്ല. ശുദ്ധമേ നിഷ്കാമനായാൽ വേദാദികളുടെ

---

(16) മനുസ്മൃതിയിൽ ''ന നിത്യം നിയമാൻ ബുധഃ'' എന്നു പാഠം.
(17) മനു. 4.204. (18) യോ. ദ. 2.30. (19) ടി. 2.32 (20) മനു. 2.2

അധ്യയനവും വൈദിക സത്കർമങ്ങളുടെ അനുഷ്ഠാനവും നടക്കാതെ വരും. അതിനാൽ:—

> സ്വാധ്യായേന വ്രതൈർഹോമൈ
> സ്ത്രൈവിദ്യേനേജ്യയാസുതൈഃ;
> മഹായജ്ഞൈശ്ച യജ്ഞൈശ്ച
> ബ്രാഹ്മീയം ക്രിയതേ തനുഃ[21].

(സ്വാധ്യായേന) സകല വിദ്യകളും പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുക, (വ്രതൈഃ) ബ്രഹ്മചര്യം സത്യഭാഷണം തുടങ്ങിയ നിയമങ്ങൾ പാലിക്കുക, (ഹോമൈഃ) അഗ്നിഹോത്രം മുതലായ ഹോമങ്ങൾ ചെയ്യുക, സത്യത്തെ കൈക്കൊള്ളുക, അസത്യത്തെ ത്യജിക്കുക സത്യവിദ്യാദാനം (ത്രൈവിദ്യേന) വേദപ്രതിപാദിതമായ കർമോപാസന, ജ്ഞാനം, വിദ്യാഗ്രഹണം (ഇജ്യയാ) പക്ഷംതോറും ചെയ്യേണ്ട ഇഷ്ടി മുതലായവ ചെയ്യുക. (സുതൈഃ) സത് സന്താനോല്പാദനം (മഹായജ്ഞൈഃ) ബ്രഹ്മയജ്ഞം, ദേവയജ്ഞം, പിതൃയജ്ഞം, വൈശ്വദേവം, അതിഥിപൂജ എന്നീ പഞ്ചമഹായജ്ഞങ്ങളെ അനുഷ്ഠിക്കുക. (യജ്ഞൈഃ) അഗ്നിഷ്ടോമം തുടങ്ങിയ അധ്വരങ്ങളും, ശില്പവിദ്യാവിജ്ഞാനം മുതലായ യജ്ഞങ്ങളും നടത്തുക എന്നീ കർമങ്ങളെക്കൊണ്ട് നമ്മുടെ ഈ ശരീരം ബ്രാഹ്മീ—അഥവാ വേദത്തിൻേറയും ഈശ്വരഭക്തിയുടേയും ആധാരമായ ബ്രാഹ്മണശരീരമായി ഭവിക്കുന്നു. ഇപ്പറഞ്ഞവ മുഴുവനുമില്ലാതെ ബ്രാഹ്മണശരീരം സംഭവ്യമല്ല.

> ഇന്ദ്രിയാണാം വിചരതാം വിഷയേഷ്വപഹാരിഷു
> സംയമേ യത്നമാതിഷ്ഠേ ദ്വിദ്വാൻ യന്തേവ വാജിനാം[22].
> (മനു)

മനസിനേയും ആത്മാവിനേയും ദുഷ്കൃത്യങ്ങളിലേക്ക് കൊണ്ടുപോകുന്ന വിഷയങ്ങളിൽ വിചരിക്കുന്ന ഇന്ദ്രിയങ്ങളെ, സമർത്ഥനായ സാരഥി കുതിരകളെ പിടിച്ചു നിർത്തുന്നതു പോലെ, നിലയ്ക്കു നിർത്തുന്നതിന് എല്ലാ പ്രയത്നങ്ങളും ചെയ്യണം. എന്തെന്നാൽ:—

> ഇന്ദ്രിയാണാം പ്രസംഗേന ദോഷമൃച്ഛത്യസംശയം;
> സന്നിയമ്യതു താന്യേവ തതഃസിദ്ധിം നിയച്ഛതി[22]. (മനു)

(21) മനു. 2. 28. (22) ടി. 2. 88.

ജീവാത്മാവ് ഇന്ദ്രിയങ്ങൾക്ക് അടിമപ്പെട്ടു പോയാൽ നിശ്ചയമായും മഹാദോഷങ്ങളെ പ്രാപിക്കും, ഇന്ദ്രിയങ്ങളെ സ്വവശഗമാക്കിയാൽ മാത്രമേ ജീവാത്മാവ് സിദ്ധിയെ പ്രാപിക്കുകയുള്ളൂ.

വേദാസ്ത്യാഗശ്ച യജ്ഞാശ്ച നിയമാശ്ച തപാംസിച;
നവിപ്രദുഷ്ടഭാവസ്യസിദ്ധിംഗച്ഛന്തികർഹിചിത്[24].

ദുരാചാരിയും, ഇന്ദ്രിയങ്ങളുടെ അടിമയും ആയവന് വേദങ്ങൾ, ത്യാഗം, യജ്ഞം, നിയമം, തപസ്, സത്കർമങ്ങൾ ഇവയൊന്നും ഒരിക്കലും സിദ്ധിക്കുകയില്ല.

വേദോപകരണേ ചൈവ സ്വാധ്യായേ ചൈവ നൈത്യികേ;
നാനുരോധോ സ്ത്യനധ്യായേഹോമമന്ത്രേഷു ചൈവ ഹി.
നൈത്യികേ നാസ്ത്യനധ്യായോ ബ്രഹ്മസത്രം ഹി തത് സ്മൃതം;
ബ്രഹ്മാഹുതിഹുതം പുണ്യമനധ്യായ വഷട്കൃതം[25]. (മനു)

വേദങ്ങൾ അഭ്യസിക്കുകയും അഭ്യസിപ്പിക്കുകയും ചെയ്യുക, സന്ധ്യോപാസനം തുടങ്ങിയ പഞ്ചമഹായജ്ഞങ്ങൾ അനുഷ്ഠിക്കുക, ഹോമമന്ത്രങ്ങൾ ഉച്ചരിക്കുക എന്നിവയ്ക്ക് മുടക്കം (ഒഴിവ്—അവധി) ആഗ്രഹിക്കരുത്. എന്തെന്നാൽ നിത്യകർമങ്ങൾക്ക് അവധിയില്ല. ശ്വാസോച്ഛ്വാസങ്ങൾ എല്ലായ്പോഴും ചെയ്യുന്നുണ്ട്. അതിനെ തടഞ്ഞു നിർത്തുവാൻ കഴിയുകയില്ല. അതുപോലെ തന്നെ നിത്യകർമങ്ങൾക്കും മുടക്കം പാടില്ല. എന്തെന്നാൽ, മുടക്കദിവസങ്ങളിൽ അഗ്നിഹോത്രം തുടങ്ങിയ സത്കർമങ്ങൾ ചെയ്താൽ അത് പുണ്യമായി പരിണമിക്കാതിരിക്കയില്ല. അസത്യംപറഞ്ഞാൽ പാപവും സത്യംപറഞ്ഞാൽ പുണ്യവും എല്ലായ്പോഴും ഉണ്ടാകുന്നതു പോലെ തന്നെ ദുഷ്കൃത്യങ്ങൾ ചെയ്യുന്നതിന് എല്ലായ്പോഴും മുടക്കവും സത്കർമങ്ങൾ മുടക്കമില്ലാതെ അനുഷ്ഠിക്കേണ്ടതുമാണ്.

അഭിവാദനശീലസ്യ നിത്യം വൃദ്ധോപസേവിനഃ;
ചത്വാരിതസ്യ വർദ്ധന്തേആയുർവിദ്യാ യശോ ബലം[26]. [മനു]

വിനയമുള്ള പെരുമാറ്റം, വിദ്യാവൃദ്ധന്മാരെ ശുശ്രൂഷിക്കുക എന്നീ സ്വഭാവങ്ങളുള്ളവന് ആയുസ്, വിദ്യ,

(23) ടി. 2.93. (24) ടി. 2. 97 (25) 2.105-106 (26) ടി.2.121

കീർത്തി, ബലം എന്നീ നാലും സദാ വർദ്ധിച്ചുകൊണ്ടിരിക്കും. അല്ലാത്തവന് അവ നാലും വർദ്ധിക്കുകയില്ല.

അഹിംസയൈവ ഭൂതാനാം കാര്യം ശ്രേയോനുശാസനം;
വാക് ചൈവ മധുരാശ്ലക്ഷ്ണാ പ്രയോജ്യാ ധർമമിച്ഛതാ
യസ്യ വാങ്മനസേ[27]ശുദ്ധേസമ്യഗുപ്തേ ച സർവദാ;
സവൈ സർവമവാപ്നോതി വേദാന്തോപഗതം ഫലം[28].
[മനു]

വിദ്വാന്മാരും വിദ്യാർത്ഥികളും വൈരബുദ്ധിയെ ത്യജിച്ച്, സകലർക്കും മംഗളകരമായ മാർഗങ്ങൾ ഉപദേശിക്കണം. അങ്ങനെ ഉപദേശിക്കുന്നത് സൗമ്യമായും മധുരമായും ആയിരിക്കണം. ധർമത്തിന്റെ ഉന്നതി ആഗ്രഹിക്കുന്നവർ സദാ സത്യപഥത്തിൽ ചരിക്കുകയും, സത്യം മാത്രം ഉപദേശിക്കുകയും ചെയ്യണം. ശുദ്ധവും സുരക്ഷിതവുമായ വാക്കും മനസും ഉള്ളവൻ വേദാന്തത്തെ-അഥവാ വേദങ്ങളുടെയെല്ലാം സിദ്ധാന്തഭൂതമായ ഫലത്തെ-പ്രാപിക്കുന്നു.

സമ്മാനാദ് ബ്രാഹ്മണോ നിത്യമുദ്വിജേത വിഷാദിവ
അമൃതസ്യേവ ചാകാങ്ക്ഷേദവമാനസ്യ സർവദാ[29].

അന്യന്മാരിൽനിന്നു ലഭിക്കുന്ന ബഹുമാനത്തെ സദാ വിഷതുല്യം ഭയപ്പെടുകയും അപമാനത്തെ അമൃതതുല്യം കരുതുകയും ചെയ്യുന്ന ബ്രാഹ്മണൻ മാത്രമേ ഈശ്വരനെയും വേദങ്ങളെയും പൂർണമായി അറിയുകയുള്ളു.

അനേന ക്രമയോഗേന സംസ്കൃതാത്മാ ദ്വിജഃ ശനൈഃ,
ഗുരൗവസൻ സംചിനുയാദ് ബ്രഹ്മാധിഗമികം തപഃ[30].

ഇങ്ങനെ ഉപനയിച്ച് ദ്വിജനാക്കിയ ബ്രഹ്മചാരിയായ കുമാരനും ബ്രഹ്മചാരിണിയായ കന്യകയും വേദാർത്ഥജ്ഞാനരൂപമായ ഉത്തമതപസിനെ ക്രമേണ ആർജ്ജിച്ച് വർദ്ധിപ്പിക്കണം.

യോനധീത്യ ദ്വിജോ വേദമന്യത്ര കുരുതേശ്രമം;
സ ജീവന്നേവ ശൂദ്രത്വമാശു ഗച്ഛതി സാന്വയഃ[31].

(27) മനുസ്മൃതിയിൽ, വാങ്മനസീ എന്നാണ് പാഠം. (28) മനു. 2.159 & 160. (29) ടി. 2.162 (30) ടി. 2.164 (31) ടി. 2.168

വേദാധ്യയനം ചെയ്യാതെ ഇതര വിഷയങ്ങളിൽ പരിശ്രമം ചെയ്യുന്ന പുരുഷൻ തന്റെ പുത്രപൌത്രന്മാരോടുകൂടി ശൂദ്രത്വത്തെ ശീഘ്രം പ്രാപിക്കുന്നതാണ്.

1. വർജയേന്മധു മാംസഞ്ച ഗന്ധം മാല്യം രസാൻ സ്ത്രിയഃ,
   ശുക്താനിയാനി സർവാണി പ്രാണിനാം ചൈവ ഹിംസനം
2. അഭ്യങ്ഗമഞ്ജനം ചാക്ഷ്ണോരുപാനച്ഛത്രധാരണം,
   കാമം ക്രോധം ച ലോഭം ച നർത്തനം ഗീതവാദനം.
3. ദ്യൂതം ച ജനവാദം ച പരിവാദം തഥാനൃതം,
   സ്ത്രീണാം ച പ്രേക്ഷണാലംഭമുപഘാതം പരസ്യ ച.
4. ഏകഃ ശയീത സർവത്ര ന രേതഃ സ്കന്ദയേത്കചിത്,
   കാമാദ്ധി സ്കന്ദയൻരേതോ ഹിനസ്തി വ്രതമാത്മനഃ[32].

(1) ബ്രഹ്മചാരിയും ബ്രഹ്മചാരിണിയും മദ്യം, മാംസം, സുഗന്ധദ്രവ്യങ്ങൾ, മാല, രസങ്ങൾ, സ്ത്രീപുരുഷസംഗമം, പുളിയുള്ള വസ്തുക്കൾ, ജന്തുഹിംസ, (2) തിരുമ്മൽ, കാരണമില്ലാതെ ഉപസ്ഥേന്ദ്രിയ സ്പർശനം, കണ്ണെഴുത്ത്, ചെരുപ്പ്, കുട, കാമം, ക്രോധം, ലോഭം, മോഹം, ഭയം, ശോകം, ഈർഷ്യ, ദ്വേഷം, നൃത്തം, സംഗീതം, വാദ്യഘോഷം (3) ചൂതുകളി, പരദൂഷണം, പരഭാഷണം, അസത്യഭാഷണം, സ്ത്രീപുരുഷന്മാരുടെ പരസ്പരമുള്ള ദർശനസ്പർശനങ്ങൾ, പരപീഡ മുതലായ ദുഷ്കർമങ്ങൾ എന്നിവയെല്ലാം ത്യജിക്കണം, (4) ഏകാകിയായി തന്നെ കിടന്നുറങ്ങണം. ഒരിക്കലും ശുക്ലത്തെ സ്ഖലിപ്പിച്ചു കളയരുത്. കാമം നിമിത്തം വീര്യത്തെ സ്ഖലിപ്പിക്കുന്നവൻ, കളയുന്നവൻ തന്റെ ബ്രഹ്മചര്യവ്രതത്തെ നശിപ്പിക്കുന്നെന്നറിയണം.

വേദമനൂച്യാചാര്യോന്തേവാസിനമനുശാസ്തി. സത്യം വദ. ധർമം ചര. സ്വാധ്യായാന്മാ പ്രമദഃ. ആചാര്യായ പ്രിയം ധനമാഹൃത്യ പ്രജാതന്തും മാവ്യവച്ഛേത്സീഃ സത്യാന്ന പ്രമദിതവ്യം. ധർമാന്ന പ്രമദിതവ്യം. കുശലാന്ന പ്രമദിതവ്യം. ഭൂത്യൈ ന പ്രമദിതവ്യം. സ്വാധ്യായ പ്രവചനാഭ്യാം ന പ്രമദിതവ്യം. ദേവപിതൃകാര്യാഭ്യാം ന പ്രമദിതവ്യം. മാതൃ ദേവോഭവ പിതൃദേവോഭവ, ആചാര്യദേവോഭവ അതിഥിദേവോ ഭവ. യാന്യനവദ്യാനി കർമാണി താനി സേവിത



(31) ടി. 2. 177-180.

വ്യാനി നോ ഇതരാണി, യാന്യസ്മാകം സുചരിതാനി താനി ത്വയോപാസ്യാനി നോ ഇതരാണി. യേ കേ ചാസ്മച്ഛ്രേയാംസോ ബ്രാഹ്മണാസ്തേഷാം ത്വയാസനേന പ്രശ്വസിതവ്യം ശ്രദ്ധയാ ദേയം. അശ്രദ്ധയാ ദേയം. ശ്രിയാദേയം. ഹ്രിയാ ദേയം. ഭിയാ ദേയം. സംവിദാ ദേയം. അഥ യദി തേ കർമ വിചികിത്സാ വാ വൃത്തവിചികിത്സാ വാ സ്യാത്. യേ തത്ര ബ്രാഹ്മണാഃ സമ്മർശിനോ യുക്താ അയുക്താ അലൂക്ഷാ ധർമകാമാഃ സ്യുര്യഥാ തേ തത്ര വർത്തേരൻ. തഥാ തത്ര വർത്തേഥാഃ. ഏഷ ആദേശ ഏഷ ഉപദേശ ഏഷാ വേദോപനിഷത്. ഏതദനുശാസനം. ഏവമുപാസിതവ്യം. ഏവമു ചൈതദുപാസ്യം.[33]

ആചാര്യൻ തൻെറ അന്തേവാസികളായ-ശിഷ്യന്മാർക്കും ശിഷ്യകൾക്കും – നൽകേണ്ട ഉപദേശമാണിത്:— എല്ലായ്പോഴും സത്യം പറയുക, ധർമം ആചരിക്കുക. ദത്തചിത്തനായിരുന്ന് അധ്യയനവും അധ്യാപനവും ചെയ്യുക. പൂർണമായ ബ്രഹ്മചര്യത്തോടു കൂടി സകല വിദ്യകളും അഭ്യസിച്ച് ആചാര്യന് ഇഷ്ടമായ ധനം ഉപഹാരം നൽകിയിട്ട്, വിവാഹം ചെയ്ത് സന്താനോല്പാദനം നടത്തുക. പ്രമാദം (അശ്രദ്ധ) കൊണ്ട് ഒരിക്കലും സത്യത്തെ ത്യജിക്കരുത്. പ്രമാദത്താൽ ധർമത്തെ ഉപേക്ഷിക്കരുത്. പ്രമാദത്താൽ ആരോഗ്യവും ചാതുര്യവും കൈവിടരുത്. ഉത്തമമായ ഐശ്വര്യം വർദ്ധിപ്പിക്കുന്നതിലും പ്രമാദം വരരുത്. പ്രമാദം കൊണ്ട് അധ്യയനാധ്യാപനങ്ങളെ ഒരിക്കലും ത്യജിക്കരുത്. ദേവന്മാരുടെ (വിദ്വാന്മാരുടെ) യും മാതാപിതാക്കന്മാരുടെയും ശുശ്രൂഷയിൽ പ്രമാദം വരരുത്. വിദ്വാന്മാരെ ആരാധിക്കുന്നതുപോലെതന്നെ അച്ഛനമ്മമാരേയും ഗുരുവിനേയും അതിഥിയേയും എല്ലായ്പോഴും പൂജിക്കുക. നിഷേധമില്ലാത്തതും ധർമയുക്തവുമായ സത്കർമങ്ങൾ ചെയ്യുക. വിപരീതമായ മിഥ്യാസംഭാഷണങ്ങളും മററും ചെയ്യരുത്. ഞങ്ങളിൽ സത്സ്വഭാവങ്ങളുള്ളവയെ സ്വീകരിക്കുക. ദുഃസ്വഭാവങ്ങളെ ഒരിക്കലും സ്വീകരിക്കരുത്. ഞങ്ങളുടെ കൂട്ടത്തിലുള്ള വിദ്വാന്മാരും ധർമിഷ്ഠരുമായ വിപ്രശ്രേഷ്ഠന്മാരുടെ അടുക്കൽ ചെന്നിരിക്കുകയും അവരെ വിശ്വസിക്കുകയും ചെയ്യുക. ശ്രദ്ധയോടുകൂടി ദാനം കൊടുക്കണം. അശ്രദ്ധയോടുകൂടി ദാനം

(33) തൈ. ഉ. ശിക്ഷാവല്ലി. 11.

ചെയ്യണം. മുഖപ്രസാദത്തോടുകൂടി കൊടുക്കണം ലജ്ജയോടു കൂടി കൊടുക്കണം. ഭയത്തോടുകൂടി കൊടുക്കണം. പ്രതിജ്ഞയോടുകൂടിയും കൊടുക്കണം. നിങ്ങൾക്ക് എപ്പോഴെങ്കിലും കർമത്തിലോ, ആചാരത്തിലോ, ഉപാസനയിലോ. വിജ്ഞാനത്തിലോ വല്ല സംശയവും ഉണ്ടായാൽ സമദർശികളും പക്ഷപാതരഹിതരും, യോഗികളോ, അയോഗികളോ ആയിട്ടുള്ളവരും ആർദ്രചിത്തരും, ധർമാത്മാക്കളും, ധർമിഷ്ടരുമായവർ സ്വീകരിക്കുന്ന ധർമമാർഗത്തെ അവലംബിച്ചു കൊള്ളണം. ഇതാണ് ആജ്ഞ, ഇതാണ് ഉപദേശം ഇതു തന്നെയാണ് വേദത്തിന്റെ ഉപനിഷത്ത്[34], ഇതുതന്നെയാണ് ശിക്ഷണവും, ഇതുതന്നെയാണ് പെരുമാററ സംഹിതയും, അവനവന്റെ പെരുമാററത്തെ ശുദ്ധീകരിക്കുവാനുള്ള മാർഗവും.

അകാമസ്യ ക്രിയാ കാചിദ് ദൃശ്യതേ നേഹ കർഹിചിത്.
യദ്യദ്ധി കുരുതേ കിഞ്ചിത് തത്തത് കാമസ്യ ചേഷ്ടിതം[35];

നിഷ്കാമനായ പുരുഷന്റെ നേത്രങ്ങൾക്ക് സങ്കോചവികാസങ്ങൾ ഉണ്ടാവുക അസംഭാവ്യമാണ് അതിനാൽ. ആരെങ്കിലും എന്തെങ്കിലും പ്രവർത്തിക്കുന്നുണ്ടെങ്കിൽ അതെല്ലാം സകാമമായ (ഇച്ഛയോടുകൂടിയ) ചേഷ്ടകളാണ്. ഇച്ഛയില്ലാതെ പ്രവൃത്തിയില്ല.

ആചാരാ പരമോധർമഃ ശ്രുത്യുക്തഃ സ്മാർത്ത ഏവച,
തസ്മാദസ്മിൻസദാ യുക്തോ നിത്യം സ്യാദാത്മ വാൻ ദ്വിജഃ

ആചാരാദ്വിച്യുതോ വിപ്രോ ന വേദഫലമശ്നുതേ,
ആചാരേണതു സംയുക്തഃ സമ്പൂർണ്ണഫലഭാഗ്ഭവേത്[36].

പറയുക, കേൾക്കുക, പറഞ്ഞുകേൾപ്പിക്കുക, പഠിപ്പിക്കുക ഇതിന്റെയെല്ലാം ഫലം വേദങ്ങളിലും വേദാനുകൂലമായ സ്മൃതികളിലും പ്രതിപാദിച്ചിട്ടുള്ള ധർമങ്ങളെ ആചരിക്കുകയാണ്. അതിനാൽ ധർമാനുഷ്ഠാനത്തിൽ സദാ തല്പരനായിരിക്കണം. (2) ധർമത്തെ യഥാവിധി അനുഷ്ഠിക്കാത്തവന് വേദപ്രതിപാദിത ധർമത്തിൽ നിന്നുണ്ടാകുന്ന

---

34) വേദത്തിന്റെ ഉപനിഷത്ത് =വേദത്തിന്റെ അടുത്തു നിന്നു ലഭിക്കുന്ന ജ്ഞാനം. (35) മനു.2.4. (36) ടി. 1. 108 - 109.

സുഖഫലം ലഭ്യമല്ല. വിദ്യാഭ്യാസം കഴിച്ച് ധർമാചരണം ചെയ്യുന്നവനത്രേ സമ്പൂർണ സുഖത്തെ പ്രാപിക്കുന്നത്.

യോവമന്യേത തേ മൂലേ ഹേതുശാസ്ത്രാശ്രയാദ് ദ്വിജഃ,
സ സാധുഭിർബഹിഷ്കാര്യോ നാസ്തികോ വേദനിന്ദകഃ[37].

വേദങ്ങളേയും വേദാനുകൂലങ്ങളും ആപ്തപുരുഷന്മാർ എഴുതിയതുമായ ശാസ്ത്രങ്ങളേയും നിന്ദിക്കുന്ന നാസ്തികന്മാരായ വേദനിന്ദകരെ നാട്ടിൽ നിന്നും, ജാതിയിൽ നിന്നും, കൂട്ടത്തിൽ നിന്നും പുറന്തള്ളണം. എന്തെന്നാൽ:-

ശ്രുതിഃ[38] സ്മൃതിഃ സദാചാരഃ സ്വസ്യ ച പ്രിയമാത്മനഃ;
ഏതച്ചതുർവിധം പ്രാഹുഃ സാക്ഷാദ്ധർമസ്യ ലക്ഷണം.[39]

വേദം, സ്മൃതി—വേദാനുസാരിയും ആപ്തരചിതവുമായ മനുസ്മൃതി മുതലായ ശാസ്ത്രങ്ങൾ, നല്ലവരുടെ ആചാരങ്ങൾ, സനാതനങ്ങൾ അഥവാ വേദങ്ങളിൽ ഈശ്വരനനുശാസനം ചെയ്ത കർമങ്ങൾ, ആത്മാവിന് പ്രിയമായ — ആത്മാവ് എന്തിനെ ആഗ്രഹിക്കുവോ അത്, സത്യഭാഷണാദികൾ- ഈ നാലും ധർമത്തിന്റെ ലക്ഷണങ്ങളാകുന്നു. ധർമാധർമങ്ങളെ തീരുമാനിക്കുന്നതിനുള്ള അളവുകോൽ ഇവയാണ്. പക്ഷപാതം കൂടാതെ ന്യായം, സത്യം എന്നിവ സ്വീകരിച്ച്, അസത്യത്തെ ത്യജിക്കുന്നതത്രേ ശരിയായ ധർമം. ഇതിന് വിരുദ്ധമായി പക്ഷപാതത്തോടുകൂടി അന്യായം, അസത്യം എന്നിവയെ സ്വീകരിച്ച് സത്യനീതികളെ ത്യജിക്കുന്നത് അധർമവുമാണ്.

അർഥകാമേഷ്വസക്താനാം ധർമജ്ഞാനം വിധീയതേ;
ധർമജിജ്ഞാസമാനാനാം പ്രമാണം പരമം ശ്രുതിഃ[40].

അർത്ഥത്തിനും (സ്വർണം, രത്നങ്ങൾ മുതലായവ) കാമത്തിനും (സ്ത്രീസേവ മുതലായവ) അടിമപ്പെടാത്തവനു മാത്രമേ ധർമജ്ഞാനം ഉണ്ടാകുന്നുള്ളൂ. ധർമജ്ഞാനം ഇച്ഛിക്കുന്നവൻ വേദത്തിൽ നിന്ന് അതിനെ നിർണയിക്കണം. എന്തെന്നാൽ ധർമാധർമങ്ങളെ വേദത്തിൽ നിന്നു മാത്രമേ ശരിയായി നിശ്ചയിക്കുവാൻ കഴിയൂ.

ആചാര്യൻ തന്റെ ശിഷ്യന്മാർക്ക് ഇങ്ങനെ ഉപദേശം നൽകണം. വിശേഷിച്ച് രാജാക്കന്മാർ, മററുള്ള ക്ഷത്രിയ

(37) മനു. 2. 11. (38) മനുസ്മൃതിയിൽ വേദഃ എന്നു പാഠം. (39) ടി. 2.12 (40) ടി. 2. 13.

ന്മാർ. വൈശ്യന്മാർ, ഉത്തമരായ ശൂദ്രന്മാർ എന്നിവരേയും വിദ്യാഭ്യാസം ചെയ്യിക്കണം. എന്തെന്നാൽ, ബ്രാഹ്മണർ മാത്രം വിദ്യാഭ്യാസം ചെയ്യുകയും ക്ഷത്രിയരും മററും വിദ്യാഭ്യാസം വെടിയുകയും ചെയ്താൽ വിദ്യ, ധർമം, രാജ്യം, ധനം മുതലായവയൊന്നും ഒരിക്കലും അഭിവൃദ്ധിപ്പെടുകയില്ല. ബ്രാഹ്മണർ മാത്രം പഠിക്കുകയും പഠിപ്പിക്കുകയും ചെയ്താൽ അവർക്ക് ക്ഷത്രിയാദികളിൽ നിന്ന് ഉപജീവന മാർഗം നേടി ജീവസന്ധാരണം ചെയ്യാമെങ്കിലും ബ്രാഹ്മണർ അങ്ങനെ ഉപജീവനത്തിന് അടിമപ്പെട്ട്, ക്ഷത്രിയാദികളെ വേണ്ടുംവണ്ണം ശാസിച്ചു ശിക്ഷിക്കാതിരുന്നാൽ ബ്രാഹ്മണരുംപ്പെടെ സകലരും അധർമത്തിൽ പെട്ടുപോകും, ക്ഷത്രിയാദികൾക്കും വിദ്യാഭ്യാസം ലഭിച്ചാൽ ബ്രാഹ്മണരും വിദ്യാഭ്യാസം ചെയ്യുന്നതിലും ധർമാനുഷ്ഠാനത്തിലും അധികം ജാഗരൂകരാകും. കൂടാതെ വിദ്വാന്മാരായ ക്ഷത്രിയാദികളുടെ മുമ്പിൽ വ്യാജവും കാപട്യവും കാണിക്കുവാൻ ബ്രാഹ്മണർക്കു സാധിക്കുകയുമില്ല. ക്ഷത്രിയരും മററും അറിവും പഠിപ്പും ഇല്ലാത്തവരായാൽ ബ്രാഹ്മണർ തന്നിഷ്ടം ചെയ്യുകയും ചെയ്യിക്കുകയും ചെയ്യും. ശ്രേയസുണ്ടാകണമെന്ന് ബ്രാഹ്മണർ ആഗ്രഹിക്കുന്നുണ്ടെങ്കിൽ അവർ ക്ഷത്രിയാദികളെയും പണിപ്പെട്ടു തന്നെ വേദാദി ശാസ്ത്രങ്ങളഭ്യസിപ്പിക്കണം. വിദ്യ, ധർമം, രാജ്യം സമ്പത്ത് എന്നിവയെ വർദ്ധിപ്പിക്കുന്നത് ക്ഷത്രിയാദികളാണ്. അവർ ഒരിക്കലും ഭിക്ഷാവൃത്തിക്കാരല്ല. അതിനാൽ അവർ വിദ്യാഭ്യാസ വിഷയത്തിൽ സ്വയം ശ്രദ്ധയുള്ളവരല്ല. വിദ്യാഭ്യാസത്തിനും ശിക്ഷണത്തിനും സർവത്ര പ്രചാരം സിദ്ധിച്ചാൽ വ്യാജവും അധർമവും നിറഞ്ഞ കാപട്യങ്ങളെ ആർക്കും പ്രചരിപ്പിക്കുവാൻ കഴിയുകയില്ല. ക്ഷത്രിയാദികളെ ധർമം, ന്യായം എന്നിവയുടെ വഴിയിലൂടെ സഞ്ചരിപ്പിക്കുന്നത് ബ്രാഹ്മണരും, സന്യാസിമാരുമാണെന്നും, ബ്രാഹ്മണർ, സന്യാസിമാർ എന്നിവരെ ന്യായമായ മാർഗത്തിൽ പ്രവർത്തിപ്പിക്കുന്നത് ക്ഷത്രിയാദികളുമാണെന്നും ഇതിൽ നിന്നു സിദ്ധിക്കുന്നു. അതിനാൽ സ്ത്രീപുരുഷഭേദം കൂടാതെ എവിടെയും വിദ്യാഭ്യാസം, ധർമം എന്നിവയെ അത്യാവശ്യമായും പ്രചരിപ്പിക്കണം.

പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നത് വിഷയങ്ങളെ നല്ലവണ്ണം പരീക്ഷിച്ചു നോക്കിയതിനു ശേഷം വേണം. പരീക്ഷ അഞ്ചു വിധമുണ്ട്.

ഒന്നാമത്തേത്:- ഈശ്വരൻെറ ഗുണകർമസ്വഭാവങ്ങൾക്കും വേദങ്ങൾക്കും അനുകൂലമായതെല്ലാം സത്യവും അല്ലാത്തതെല്ലാം അസത്യവുമാണ്.

രണ്ടാമത്തേത്:- സൃഷ്ടിക്രമത്തിനനുകൂലമായതെല്ലാം സത്യവും വിരുദ്ധമായതെല്ലാം അസത്യവും ആകുന്നു. മാതാപിതാക്കന്മാരുടെ സംയോഗം കൂടാതെ പുത്രൻ ജനിച്ചു എന്നു പറയുന്നത് സൃഷ്ടിക്രമത്തിനു വിരുദ്ധമാകയാൽ അസത്യമായിരിക്കും എന്നത് ഉദാഹരണം.

മൂന്നാമത്തേത്:- ആപ്തന്മാരുടെ-അതായത്, ധാർമികന്മാരും വിദ്വാന്മാരും സത്യവാദികളും നിഷ്കപടന്മാരുമായവരുടെ - പ്രവൃത്തികൾക്കും ഉപദേശങ്ങൾക്കും അനുകൂലമായതെല്ലാം ഗ്രാഹ്യവും അതിന് വിരുദ്ധമായതെല്ലാം ത്യാജ്യവും ആണ്.

നാലാമത്തേത്:- അവനവൻെറ അറിവിനും, മനഃസാക്ഷിക്കും നിരക്കുന്നതു മാത്രമേ അനുഷ്ഠിയ്ക്കാവൂ. അവനവന് സുഖം ഇഷ്ടവും ദുഃഖം അനിഷ്ടവുമായിരിക്കുന്നതുപോലെ മററുള്ളവർക്കും സുഖം ഇഷ്ടവും ദുഃഖം അനിഷ്ടവുമാണ്.

അഞ്ചാമത്തേത്:- പ്രത്യക്ഷ, അനുമാനം, ഉപമാനം, ശബ്ദം, ഐതിഹ്യം, അർത്ഥാപത്തി, സംഭവം, അഭാവം എന്നീ എട്ട് പ്രമാണങ്ങളാണ് പ്രത്യക്ഷാദിപ്രമാണങ്ങളുടെ ലക്ഷണം പറയുന്ന, താഴെകൊടുക്കുന്ന സൂത്രങ്ങൾ ന്യായദർശനത്തിൻെറ ഒന്നും രണ്ടും അധ്യായങ്ങളിലേതാണ്.

ഇന്ദ്രിയാർത്ഥസന്നികർഷോൽപന്നം ജ്ഞാനമവ്യപദേശ്യമവ്യഭിചാരി വ്യവസായാത്മകം പ്രത്യക്ഷം, (ന്യായ. അധ്യായം 1. ആഹ്നികം 1. സൂത്രം 4.)

ചെവി, ത്വക്ക്, കണ്ണ്, നാക്ക്, മൂക്ക് എന്നീ ഇന്ദ്രിയങ്ങൾക്ക് ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നീ പദാർത്ഥങ്ങളോട് അവ്യവഹിതമായ - ആവരണരഹിതമായ - ബന്ധവും ഇന്ദ്രിയങ്ങൾക്ക് മനസിനോടും മനസിന് ആത്മാവിനോടുമുള്ള സംയോഗവും ഉണ്ടാകുമ്പോൾ ജനിക്കുന്ന ജ്ഞാനത്തെ പ്രത്യക്ഷം എന്നു പറയുന്നു. എന്നാൽ ആ ജ്ഞാനം വ്യപദേശ്യം-അഥവാ സംജ്ഞയ്ക്കും സംജ്ഞിയ്ക്കും

തമ്മിലുണ്ടായ ബന്ധത്തിൽ നിന്നുളവായത്-ആകരുത്. ഒരുവൻ മററൊരുവനോട്, ''വെള്ളം കൊണ്ടുവരൂ'' എന്നു പറയുന്നു. അവൻ വെള്ളം കൊണ്ടുവന്ന് അരികത്തു വെച്ച്, ''ഇതാ വെള്ളം'' എന്നു പറയുന്നു. ഇവിടെ ''വെള്ളം'' എന്ന രണ്ടക്ഷരങ്ങളടങ്ങിയ സംജ്ഞയെ വെള്ളം കൊണ്ടുവന്നവനും അത് ആവശ്യപ്പെട്ടവനും കാൺമാൻ കഴിയുകയില്ല. വെള്ളം എന്ന പദം ഏതൊരു വസ്തുവിൻെറ പേരാണോ ആ വസ്തുവിൻെറ പ്രത്യക്ഷജ്ഞാനമാണ് ഉണ്ടാകുന്നത്. ശബ്ദജന്യമായ ജ്ഞാനം ശബ്ദപ്രമാണത്തിന് വിഷയമാണ്. പ്രത്യക്ഷം അവ്യഭിചാരിയുമായിരിക്കണം. ഒരുവൻ രാത്രിസമയത്ത് ഒരു മരക്കുററി കണ്ട് മനുഷ്യനാണെന്നു നിശ്ചയിച്ചു. പിന്നീട് പകൽസമയത്തു വീണ്ടും അതു കണ്ടപ്പോഠം രാത്രി അവനുണ്ടായ മരക്കുററി മനുഷ്യനാണെന്നുള്ള ഭ്രമം നശിച്ചു പോയി, അതൊരു മരക്കുററിയാണെന്ന ജ്ഞാനം തന്നെ വീണ്ടും ഉണ്ടായി. ഇങ്ങിനെ നശിച്ചുപോകുന്ന ജ്ഞാനത്തെയാണ് വ്യഭിചാരി എന്നു പറയുന്നത്. അപ്രകാരമുള്ള ജ്ഞാനവും പ്രത്യക്ഷമല്ല. പ്രത്യക്ഷം വ്യവസായാത്മകമായിരിക്കണം. ഒരുവൻ അകലെ നിന്നുകൊണ്ട് ഒരു പുഴയിലെ മണൽത്തിട്ട കണ്ട്, ''അവിടെ മുണ്ടുണക്കാൻ വിരിച്ചിരിക്കയോ? അതോ വെള്ളം കെട്ടി നിൽക്കുകയോ! അല്ലെങ്കിൽ വേറെ വല്ലതുമോ?'' എന്നു ചോദിക്കുന്നു. അതുപോലെതന്നെ അകലെനിൽക്കുന്ന ഒരു പുരുഷനെ കണ്ട്, ''അവൻ ദേവദത്തനോ യജ്ഞദത്തനോ''. എന്നു സംശയിക്കുന്നു. ഇവ നിശ്ചിതമാകുന്നതു വരെ പ്രത്യക്ഷജ്ഞാനമല്ല. അവ്യപദേശ്യവും, അവ്യഭിചാരിയും നിശ്ചയാത്മകവുമായ ജ്ഞാനം മാത്രമേ 'പ്രത്യക്ഷ' മെന്ന പേരിന് അർഹമാകുന്നുള്ളു.

### രണ്ടാമത്തേത് അനുമാനമാണ്.

അഥ തത്പൂർവകം ത്രിവിധമനുമാനം പൂർവവച്ഛേഷവത്സാമാന്യതോ ദൃഷ്ടഞ്ച (ന്യായ. 1.1.5.)

പ്രത്യക്ഷപൂർവകമായ ജ്ഞാനമാണ് അനുമാനം. ഏതെങ്കിലും സ്ഥലത്തുവെച്ച് എപ്പോഴെങ്കിലും പൂർണമായ ഒരു വസ്തുവിനേയോ, അല്ലെങ്കിൽ അതിൻെറ ഒരു ഭാഗത്തേയോ പ്രത്യക്ഷമായി കണ്ടറിഞ്ഞ ഒരുവൻ, കാലാന്തരത്തിൽ മററൊരു സ്ഥലത്തുവെച്ച് ആ പൂർണപദാർത്ഥത്തിൻെറ സഹചാരിയായിരിക്കുന്ന ഒരു ഭാഗം കണ്ടുമുട്ടുമ്പോഠം

അദൃശ്യമായ അവയവിയുടെ ജ്ഞാനം അയാൾക്കുണ്ടാകുന്നു. അതിനെയാണ് അനുമാനം എന്നു പറയുന്നത്. പുത്രനെ കാണുമ്പോൾ അവനു പിതാവുണ്ടെന്നും, മലമുകളിൽ പുക കാണുമ്പോൾ അവിടെ തീയുണ്ടെന്നും, ലോകത്തിലെ സുഖ ദുഃഖങ്ങൾ കാണുമ്പോൾ പൂർവജന്മം ഉണ്ടെന്നും അറിയുന്നത് അനുമാനം കൊണ്ടാണ്. അനുമാനം മൂന്നു പ്രകാരത്തിലുണ്ട്.

(1) പൂർവവത്:- കാർമേഘം കാണുമ്പോൾ മഴയുണ്ടാകുമെന്നും, വിവാഹം കണ്ടിട്ട് സന്താനോല്പത്തി ഉണ്ടാകുമെന്നും, വിദ്യാർത്ഥിയെ കണ്ടിട്ട് അവന് വിദ്യാലാഭം ഉണ്ടാകുമെന്നും നിശ്ചയിക്കുന്നത് അനുമാനത്താലാണ്. ഇങ്ങിനെ കാരണത്തിൽ നിന്നു കാര്യത്തിന്റെ ജ്ഞാനം ഉണ്ടാകുന്നിടത്തെല്ലാം ''പൂർവവത്'' എന്ന അനുമാനം ബാധകമാണ്.

(2) ശേഷവത്:- കാര്യം കണ്ടിട്ട് കാരണത്തിന്റെ ജ്ഞാനം ഉണ്ടാകുന്നതാണ് ശേഷവദനുമാനം. പുഴയിൽ വെള്ളപ്പൊക്കം കണ്ടിട്ട് ഉപരിഭാഗത്തുണ്ടായ മഴയേയും, പുത്രനെ കണ്ട് പിതാവിനേയും, ലോകസൃഷ്ടി കണ്ടിട്ട് അതിന് അനാദിയായ കാരണവും കർത്താവായ ഈശ്വരനുമുണ്ടെന്നും, സുഖദുഃഖങ്ങൾ കണ്ടിട്ട് പുണ്യപാപങ്ങൾ ഉണ്ടായിരിക്കണമെന്നും അനുമാനിക്കുന്നതിനെ ശേഷവദനുമാനം എന്നു പറയുന്നു.

(3) സാമാന്യതോ ദൃഷ്ടം:- കാര്യകാരണഭാവം ഇല്ലാത്ത രണ്ടു പദാർത്ഥങ്ങൾക്ക് പരസ്പരമുള്ള ഏതെങ്കിലുമൊരു സാധർമ്യത്തെ മാത്രം ആസ്പദമാക്കി അനുമാനിക്കുന്നതിന് 'സാമന്യതോദൃഷ്ടം' എന്നു പറയുന്നു. നടക്കുക എന്ന ക്രിയ കൂടാതെ ഒരിടത്തു നിന്ന് മറ്റൊരിടത്ത് ഒരുവന് എത്തുവാൻ സാധിക്കുകയില്ല. അതുപോലെ തന്നെ, മറ്റുള്ളവർക്കും ഒരിടത്തു നിന്നു മറ്റൊരിടത്തെത്തുവാൻ നടക്കാതെ കഴിയുകയില്ല എന്നനുമാനിക്കുന്നതിനെ സാമാന്യതോദൃഷ്ടം എന്നു പറയുന്നു. അനുമാനത്തിന്റെ അർത്ഥം:- ''അനു അർത്ഥാൽ പ്രത്യക്ഷസ്യ പശ്ചാന്മീയതേ ജ്ഞായതേ യേന തദനുമാനം'' പ്രത്യക്ഷജ്ഞാനത്തിനു ശേഷം ഉണ്ടാകുന്ന ജ്ഞാനം. ധൂമത്തിന്റെ പ്രത്യക്ഷജ്ഞാനം കൂടാതെ അപ്രത്യക്ഷമായ അഗ്നിയെ അനുമാനിക്കുവാൻ സാദ്ധ്യമല്ലല്ലോ.

മൂന്നാമത്തേത് ഉപമാനമാകുന്നു.

പ്രസിദ്ധസാധർമ്യാത്സാധ്യസാധനമുപമാനം.
(ന്യായ. 1. 1. 6)

മുമ്പ് പ്രത്യക്ഷമായി അറിഞ്ഞ പദാർത്ഥത്തിൻെറ സാധർമ്യം കൊണ്ടു പുതുതായി അറിയേണ്ട വസ്തുവിൻെറ ജ്ഞാനമുണ്ടാക്കുന്ന പ്രമാണമാണ് ഉപമാനം. ''ഉപമീയതേ യേന തദുപമാനം''. ഒരുവൻ ഒരു ഭൃത്യനോട്, ''നീ വിഷ്ണുമിത്രനെ വിളിച്ചു കൊണ്ടു വാ''. എന്നു പറഞ്ഞു. അപ്പോാം ഭൃത്യൻ, ''ഞാൻ അയാളെ ഒരിക്കലും കണ്ടിട്ടില്ലല്ലോ''. എന്നു മറുപടി പറഞ്ഞപ്പോാം ''ഈ നിൽക്കുന്ന ദേവദത്തനെപ്പോലെയാണ് ആ വിഷ്ണുമിത്രൻ'' എന്ന് യജമാനൻ വിശദീകരിച്ചു. അയാാം ചെന്ന് ദേവദത്തനെപ്പോലൊരുവനെ കണ്ട്, ''ഇയാളാണ് വിഷ്ണുമിത്രൻ'' എന്നു നിശ്ചയിച്ച് അയാളെ കൂട്ടിക്കൊണ്ടുവന്നു. നീലക്കാള എന്നു പേർ പറയുന്ന മൃഗം പശുവിനെപ്പോലെയുള്ളതാണെന്നു കേട്ടറിവുള്ളയാാം കാട്ടിൽ പശുവിനെപ്പോലെയുള്ള ഒരു മൃഗത്തെ കാണുകയും ''ഇതാണ് നീലക്കാള'' എന്നു തീരുമാനിക്കുകയും ചെയ്തു. ഇത്തരം സാദൃശ്യജ്ഞാനമാണ് ഉപമാനം.

നാലാമത്തേത് ശബ്ദപ്രമാണമാകുന്നു.

ആപ്തോപദേശഃ ശബ്ദഃ. (ന്യായ. 1. 1. 7)

പരിപൂർണപാണ്ഡിത്യം സിദ്ധിച്ച, ധർമാത്മാവും, പരോപകാരിയും, സത്യവാദിയും, പൌരുഷമുള്ളവനും, ഇന്ദ്രിയങ്ങളെ കീഴടക്കിയവനും, തനിക്കു സിദ്ധിച്ച അറിവിനേയും സുഖം ലഭിച്ച വഴികളേയും മററുള്ളവർക്കു മനസിലാക്കിക്കൊടുക്കണമെന്നുള്ള ആഗ്രഹമുള്ളവനും മനുഷ്യരുടെയെല്ലാം ശ്രേയസിനായി പൃഥിവിതൊട്ട് ഈശ്വരൻ വരെയുള്ള സകല പദാർത്ഥങ്ങളുടെയും ജ്ഞാനം സമ്പാദിച്ച്, ഉപദേശങ്ങാം നൽകുന്നവനുമായ മഹാപുരുഷനാണ് ആപ്തൻ. ആപ്തന്മാരുടെ ഉപദേശങ്ങളും സമ്പൂർണ ആപ്തനായ ഈശ്വരൻ ഉപദേശിച്ച വേദങ്ങളുമാണ് ശബ്ദപ്രമാണം.



അഞ്ചാമത്തേത് ഐതിഹ്യമാകുന്നു.

ന ചതുഷ്ട്വമൈതിഹ്യാർത്ഥാപത്തിസംഭവാഭാവാ പ്രാമാണ്യാത്. (ന്യായ. 2. 2. 1)

ഇതി ഹ എന്നതിന് ഇത് ഇപ്രകാരം ആയിരുന്നു എന്നർത്ഥം. അവൻ അപ്രകാരമെല്ലാം പ്രവർത്തിച്ചു എന്നു പറയുന്ന പ്രമാണം, അതായത് ഒരുവൻെറ ജീവചരിത്രമാണ് ഐതിഹ്യം.

ആറാമത്തേത് അർത്ഥാപത്തിയാകുന്നു. ''അർത്ഥാദാപദ്യതേ സാ അർത്ഥാപത്തിഃ. കേനചിദുച്യതേ:- സത്സു ഘനേഷു വൃഷ്ടിഃ; സതി കാരണേ കാര്യം ഭവതീതി; കിമത്ര പ്രസജ്യതേ; അസത്സു ഘനേഷു വൃഷ്ടിര സതി കാരണേച കാര്യം ന ഭവതി'' ഒരാൾ ഇതരനോടു പറയുന്നു:- ''മേഘങ്ങൾ ഉള്ളപ്പോൾ മഴ ഉണ്ടാകുന്നു. കാരണം ഉണ്ടാകുമ്പോൾ കാര്യം ഉണ്ടാകുന്നു''. ഇതിൽ നിന്ന് വേറൊരു സംഗതി, എടുത്തു പറയാതെ തന്നെ മനസിലാകുന്നുണ്ട്. മേഘമില്ലെങ്കിൽ മഴയുണ്ടാവില്ലെന്നും, കാരണം കൂടാതെ ഒരിക്കലും കാര്യം ഉണ്ടാവില്ലെന്നുമാണത്. ഇതിനെ അർത്ഥാപത്തി എന്നു പറയുന്നു.

ഏഴാമത്തേത് സംഭവമാകുന്നു. ''സംഭവതി യസ്മിൻ സ സംഭവഃ'' ''അച്ഛനമ്മമാരില്ലാതെ സന്താനമുണ്ടായി. അദ്ദേഹം മരിച്ചവനെ ജീവിപ്പിച്ചു. മലയെടുത്തു പൊന്തിച്ചു, കടലിനു മീതെ കരിങ്കല്ലു പടുത്തു, ചന്ദ്രനെ മുറിച്ചു കഷണം കഷണമാക്കിക്കളഞ്ഞു. ഈശ്വരൻ അവതരിച്ചു; മനുഷ്യന് കൊമ്പു മുളച്ചു, ഒരു വന്ധ്യയുടെ മകൻ മറ്റൊരു വന്ധ്യയുടെ മകളെ വേളികഴിച്ചു'' എന്നും മറ്റും പറഞ്ഞാൽ അവയെല്ലാം അസംഭാവ്യമാണെന്ന് തീർച്ചപ്പെടുത്താം. എന്തെന്നാൽ ഈ പറഞ്ഞതെല്ലാം സൃഷ്ടിക്രമത്തിന് വിരുദ്ധങ്ങളാണ്. സൃഷ്ടിക്രമത്തിനു വിരുദ്ധമല്ലാത്തതിനെ സംഭവമെന്നു പറയുന്നു.

എട്ടാമത്തേത് അഭാവമാകുന്നു. ''ന ഭവതി യസ്മിൻ സോഽഭാവഃ'' ഒരുവൻ മറ്റൊരുവനോട്, ''ആനയെ കൊണ്ടുവരിക'' എന്നു പറയുന്നു. അവിടെ ആനയില്ലെന്നു കണ്ട അയാൾ ആന ഉണ്ടായിരുന്നിടത്തു ചെന്ന് ആനയെ കൊണ്ടുവന്നു[40].



(40) ആന ഇല്ലാത്തിടത്ത് ആനയുടെ അഭാവം ഉണ്ട്.

ഇവയാണ് എട്ടു പ്രമാണങ്ങൾ. ഇവയിൽ ശബ്ദപ്രമാണത്തിൽ ഐതിഹ്യവും അനുമാനത്തിൽ അർത്ഥാപത്തി, സംഭവം, അഭാവം എന്നിവയും അന്തർഭവിക്കുന്നതായി ഗണിച്ചാൽ നാലു പ്രമാണങ്ങൾ മാത്രമേ ശേഷിക്കുകയുള്ളു. ഇപ്പറഞ്ഞ അഞ്ചുവിധത്തിലുള്ള പരീക്ഷകളെക്കൊണ്ട് മനുഷ്യൻ സത്യാസത്യങ്ങളെ നിശ്ചയിക്കുവാൻ ശക്തനായി ഭവിക്കുന്നു. സത്യാസത്യങ്ങളെ നിർണയിക്കുവാൻ മററു മാർഗമൊന്നുമില്ല.

ധർമവിശേഷപ്രസൂതാദ് ദ്രവ്യഗുണകർമസാമാന്യവിശേഷസമവായാനാം പദാർത്ഥാനാം സാധർമ്യവൈധർമ്യാഭ്യാംതത്ത്വജ്ഞാനാന്നിഃശ്രേയസമ്. (വൈ. 1.1.4)

മനുഷ്യൻ ധർമത്തെ യഥായോഗ്യം അനുഷ്ഠിച്ചാൽ പവിത്രനാകുകയും സാധർമ്യവൈധർമ്യങ്ങളുടെ-അതായത് പൃഥിവി ജഡമാണ്; ജലവും ജഡമാണ്; ജഡത്വം പൃഥിവിക്കും ജലത്തിനുമുള്ള സമാനധർമമാണ്; ഇങ്ങിനെ സാധർമ്യത്തിൻെറയും പൃഥിവി കടുപ്പമുള്ളതും ജലം മൃദുവുമാണ്; കടുപ്പവും മാർദ്ദവവും യഥാക്രമം പൃഥിവിയിലും ജലത്തിലുമുള്ള ഭിന്നധർമങ്ങളാണ് എന്നിങ്ങിനെ വൈധർമ്യത്തിൻെറയും ജ്ഞാനം ഉണ്ടായി, ദ്രവ്യം, ഗുണം, കർമം, സാമാന്യം, വിശേഷം, സമവായം എന്നീ ആറു പദാർത്ഥങ്ങളുടെ തത്ത്വജ്ഞാനം ഉണ്ടായി തദ്വാരാ മോക്ഷം പ്രാപിക്കുന്നു.

പൃഥിവ്യാപസ്തേജോവായുരാകാശം കാലോ ദിഗാത്മാ മന ഇതി ദ്രവ്യാണി. (വൈ. 1. 1. 5)

പൃഥിവി, ജലം, തേജസ്, വായു, ആകാശം, കാലം, ദിക്ക്, ആത്മാവ്, മനസ് എന്നീ ഒമ്പതു പദാർത്ഥങ്ങളാണ് ദ്രവ്യങ്ങൾ.

ക്രിയാഗുണവത്സമവായികാരണമിതി ദ്രവ്യലക്ഷണമ്. (വൈ. 1. 1. 15)

"ക്രിയാശ്ച ഗുണാശ്ച വിദ്യന്തേ യസ്മിംസ്തത് ക്രിയാഗുണവത്". ഏതൊരു പദാർത്ഥത്തിൽ ക്രിയ, ഗുണം എന്നിവ രണ്ടുമോ അല്ലെങ്കിൽ ഗുണം മാത്രമോ ഉണ്ടെന്നു കാണുന്നുവോ അതിനെ ദ്രവ്യമെന്നു പറയുന്നു. മുൻപറഞ്ഞ ഒമ്പതു ദ്രവ്യങ്ങളിൽ പൃഥിവി, ജലം, തേജസ്, വായു, മനസ്, ആത്മാവ് എന്നീ ആറിലും ക്രിയയും ഗുണവും

ഉണ്ട്. ആകാശം, കാലം, ദിക്ക് എന്നിവയിൽ ക്രിയ ഇല്ല; ഗുണം ഉണ്ട്. ''സമവേതും ശീലം യസ്യ തൽ സമവായി പ്രാഗ്വൃത്തിത്വം കാരണം, സമവായി ചതത്കാരണം ച സമവായി കാരണം. ലക്ഷ്യതേ യേന തല്ലക്ഷണം''. ഒന്നിച്ചു ചേർന്നിരിക്കുന്ന സ്വഭാവമുള്ളതിനെ സമവായി എന്നും കാര്യം ഉണ്ടാകുന്നതിനു മുമ്പുള്ളതിനെ കാരണം എന്നും കണ്ണുകൊണ്ടു രൂപം കണ്ടറിയുന്നതുപോലെ, ലക്ഷ്യം ഏതു കൊണ്ട് അറിയപ്പെടുന്നുവോ അതിനെ ലക്ഷണമെന്നും പറയുന്നു.

രൂപരസഗന്ധസ്പർശവതീ പൃഥിവീ. (വൈ. 2. 1. 1)

രൂപം, രസം, ഗന്ധം, സ്പർശം എന്നിവയുള്ള പദാർത്ഥമാണ് പൃഥിവി. അഗ്നി, ജലം, വായു എന്നിവയുടെ സംയോഗം കൊണ്ടാണ് പൃഥിവിയിൽ രൂപം, രസം, സ്പർശം എന്നീ ഗുണങ്ങൾ ഉണ്ടാകുന്നത്.

വ്യവസ്ഥിതഃ പൃഥിവ്യാം ഗന്ധഃ (വൈ. 2.2.2.)

ഗന്ധം എന്ന ഗുണം പൃഥിവിയിൽ സ്വാഭാവികമായുള്ളതാണ്. അതുപോലെ, ജലത്തിൽ രസവും, തേജസിൽ രൂപവും, വായുവിൽ സ്പർശവും, ആകാശത്തിൽ ശബ്ദവും സ്വാഭാവിക ഗുണങ്ങളാണ്.

രൂപരസസ്പർശവത്യ ആപോ ദ്രവാഃ സ്നിഗ്ധാഃ.
(വൈ. അ. 2. 1. 2. )

രൂപം, രസം, സ്പർശം എന്നീ ഗുണങ്ങളുള്ളതും ദ്രവവും സ്നിഗ്ധവുമായിട്ടുള്ള ദ്രവ്യത്തെയാണ് ജലം എന്നു പറയുന്നത്. ജലത്തിൻെറ സ്വാഭാവിക ഗുണം രസമാണ്, രൂപം സ്പർശം എന്നീ ഗുണങ്ങൾ അഗ്നിയുടേയും വായുവിൻെറയും സംയോഗംകൊണ്ടുണ്ടാകുന്നവാണ്.

അപ്സു ശീതതാ. ( വൈ. 2. 2. 5. )

ജലത്തിൽ ശീതത്വം (കുളിർമ) എന്ന ഗുണവും കൂടി സ്വാഭാവികമായിട്ടുള്ളതാകുന്നു.

തേജോ രൂപസ്പർശവത്. (വൈ. 2.1.3.)

രൂപം, സ്പർശം എന്നീ ഗുണങ്ങളോടു കൂടിയതാണ് തേജസ്. തേജസിൻെറ സ്വാഭാവികഗുണം രൂപമാകുന്നു. സ്പർശം വായുവിൻെറ സമ്പർക്കം കൊണ്ടുണ്ടാകുന്നതാണ്.

സ്പർശവാൻ വായുഃ. (വൈ. 2. 1. 4. )

സ്പർശഗുണം മാത്രമുള്ളതാണ് വായു. സ്പർശത്തിന് ചൂടും കുളിർമയും ഉണ്ടാകുന്നത് തേജസിന്റെയും ജലത്തിന്റെയും സംയോഗം കൊണ്ടാകുന്നു.

ത ആകാശേ ന വിദ്യന്തേ. ( വൈ. 2. 1. 5. )

രൂപം, രസം, ഗന്ധം, സ്പർശം എന്നീ ഗുണങ്ങളൊന്നും ആകാശത്തിൽ ഇല്ല. ആകാശത്തിലുള്ള ഗുണം ശബ്ദം മാത്രമാകുന്നു.

നിഷ്ക്രമണം പ്രവേശനമിത്യാകാശസ്യ ലിംഗമ്.
( വൈ. 2. 1. 20. )

നിഷ്ക്രമണം-ബഹിർഭാഗത്തേക്ക് ഗമനം, പ്രവേശനം-അന്തർഭാഗത്തേക്ക് ആഗമനം എന്നീ രണ്ടു ക്രിയകൾ ഉള്ള ദ്രവ്യമാണ് ആകാശം.

കാര്യാന്തരാപ്രാദുർഭാവാച്ച ശബ്ദഃസ്പർശവതാമഗുണഃ
( വൈ. 2. 1. 25.)

പൃഥിവി മുതലായ കാര്യങ്ങളിൽ നിന്ന് ശബ്ദം പ്രകടമാകായ്കയാൽ ശബ്ദം, സ്പർശഗുണമുള്ള ഭൂമി മുതലായവയുടെ ഗുണമല്ല. പ്രത്യുത ആകാശത്തിന്റെ ഗുണമാകുന്നു.

അപരസ്മിന്നപരം യുഗപച്ചിരം ക്ഷിപ്രമിതി കാലലിംഗാനി. (വൈ. 2. 2. 6.)

അപരം (പിന്നീട്) പരം (മുമ്പ്) യുഗപത് (ഒരേ സമയം] ചിരം [വിളംബം] ക്ഷിപ്രം [വേഗം] മുതലായ പ്രയോഗങ്ങൾ ഏതൊന്നിലുണ്ടാകുന്നുവോ, അതാണ് കാലം.

നിത്യേഷ്വഭാവാദനിത്യേഷു ഭാവാത്കാരണേ കാലാഖ്യേതി.
[വൈ. 2.2.9.]

നിത്യവസ്തുക്കളിൽ ഇല്ലാത്തതു കൊണ്ടും അനിത്യവസ്തുക്കളിൽ മാത്രം ഉള്ളതു കൊണ്ടും കാരണത്തിൽ തന്നെയാണ് കാലസംജ്ഞ.

ഇത ഇദമിതി യതസ്തദ്ദിശ്യം ലിംഗമ്. [വൈ. 2.2.10.]

കിഴക്ക്, തെക്ക്, പടിഞ്ഞാറ്, വടക്ക്, മുകളിൽ, താഴെ എന്നീ വിധത്തിൽ വ്യവഹരിക്കുന്നതാണ് ദിക്ക്.

ആദിത്യസംയോഗാദ് ഭൂതപൂർവാദ് ഭവിഷ്യതോ ഭൂതാച്ച പ്രാചീ. [വൈ. 2. 2. 14.]

ആദിത്യൻെറ സംയോഗം ഏതൊരു ദിക്കിലാണോ ത്രികാലങ്ങളിലും ഒന്നാമതായി ഉണ്ടാകുന്നത് അതിനെ കിഴക്ക് എന്നും ആദിത്യൻ അസ്തമിക്കുന്ന ദിക്കിനെ പടിഞ്ഞാറ് എന്നും പറയുന്നു. കിഴക്കോട്ടു നോക്കിനിൽക്കുന്ന ആളിൻെറ വലത്തുഭാഗം തെക്കും ഇടത്തുഭാഗം വടക്കും ആകുന്നു.

ഏതേന ദിഗന്തരാലാനി വ്യാഖ്യാതാനി. [വൈ. 2.2.16.]

കിഴക്കിനും തെക്കിനും മധ്യത്തിൽ ആഗ്നേയീ ദിക്കും തെക്കിനും പടിഞ്ഞാറിനും മധ്യത്തിൽ നൈര്ൃതീ ദിക്കും പടിഞ്ഞാറ് വടക്ക് എന്നിവയുടെ മധ്യത്തിൽ വായവീ ദിക്കും, വടക്കിനും കിഴക്കിനും ഇടയിൽ ഐശാനദിക്കുമാണ്.

ഇച്ഛാദ്വേഷപ്രയത്നസുഖദുഃഖജ്ഞാനാന്യാത്മനോ ലിങ്ഗമിതി. (ന്യായ. 1.1.10)

ഇച്ഛ, ദ്വേഷം, പ്രയത്നം (പുരുഷാർത്ഥം), സുഖം, ദുഃഖം, അറിവ് എന്നീ ഗുണങ്ങളോ ഉള്ളതാണ്, ജീവാത്മാവ്. വൈശേഷികദർശനത്തിൽ വിശേഷാൽ പറഞ്ഞിരിക്കുന്നതിപ്രകാരമാണ്.

പ്രാണാപാനനിമേഷോന്മേഷ ജീവനമനോഗതീന്ദ്രിയാന്തർവികാരാഃ സുഖദുഃഖേച്ഛാ ദ്വേഷപ്രയത്നാശ്ചാത്മനോ ലിങ്ഗാനി (വൈ. 3.2.4.)

(പ്രാണ) വായുവിനെ അകത്തുനിന്നു പുറത്തേക്കു തള്ളുക, (അപാന) പുറത്തുനിന്ന് അകത്തേക്ക് വായുവിനെ വലിച്ചെടുക്കുക[41], (നിമേഷ) കണ്ണടക്കുക, (ഉന്മേഷ) കണ്ണുമിഴിക്കുക, (ജീവന) പ്രാണധാരണം ചെയ്യുക, (മനഃ) മനനം, ചിന്ത, അറിവ്, (ഗതി) യഥേഷ്ടം ചരിക്കുക (ഇന്ദ്രിയ) ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ പ്രവർത്തിപ്പിച്ച് അവയെ ഗ്രഹിക്കുക, (അന്തർവികാര) വിശപ്പ്, ദാഹം, പനി,

---

(41) പ്രാണൻ, അപാനൻ എന്നിവ യഥാക്രമം വായുവിനെ ഉള്ളിലേക്കെടുക്കുക, പുറത്തേക്കുവിടുക എന്നിവയാണെന്ന മിഥ്യാബോധം പൊതുവേയുണ്ട്. മുഖനാസികാഭ്യാം ബഹിർന്നിസ്സരൻവായുഃ പ്രാണഃ അന്തർഗച്ഛന്നപാനഃ. വായിലും മൂക്കിലും കൂടി പുറത്തേക്കു വിടുന്ന വായു പ്രാണനും അകത്തേക്കെടുക്കുന്നത് അപാനനുമാണെന്ന് സായണൻ അഥർവവേദഭാഷ്യത്തിൽ (18.2.46)

വേദന മുതലായ വികാരങ്ങളുണ്ടാവുക, സുഖദുഃഖങ്ങൾ, ഇച്ഛാദ്വേഷങ്ങൾ, പ്രയത്നം എന്നിവ ആത്മാവിന്റെ ലിങ്ഗങ്ങൾ അഥവാ ആത്മാവിന്റെ ഗുണകർമങ്ങളാകുന്നു.

യുഗപദ്ജ്ഞാനാനുല്പത്തിർമനസോലിങ്ഗമ് (ന്യാ. 1. 1. 16)

ഒരേ സമയം രണ്ടു പദാർത്ഥങ്ങളെ ഗ്രഹിയ്ക്കുവാൻ ശക്തിയില്ലാത്തതിനെ മനസ്സെന്നു പറയുന്നു. ഇപ്രകാരം ദ്രവ്യങ്ങളുടെ സ്വരൂപവും ലക്ഷണവും പറഞ്ഞു. ഇനി ഗുണങ്ങൾ പറയാം.

രൂപരസഗന്ധസ്പർശാഃ സംഖ്യാഃപരിമാണാനി പൃഥക്ത്വം സംയോഗവിഭാഗൌ പരത്വാപരത്വേ ബുദ്ധയഃ സുഖ ദുഃഖേ ഇച്ഛാദ്വേഷൌ പ്രയത്നാശ്ച ഗുണാഃ. (വൈ. 1. 1. 6.)

രൂപം, രസം, ഗന്ധം, സ്പർശം, സംഖ്യ, പരിമാണം, പൃഥക്ത്വം, സംയോഗം, വിഭാഗം, പരത്വം, അപരത്വം, ബുദ്ധി, സുഖം, ദുഃഖം, ഇച്ഛാ, ദ്വേഷം, പ്രയത്നം, [ഗുരുത്വം[42], ദ്രവത്വം, സ്നേഹം, സംസ്കാരം, ധർമം, അധർമം, ശബ്ദം] എന്നിങ്ങനെ ഇരുപത്തിനാലു ഗുണങ്ങളാകുന്നു.

ദ്രവ്യാശ്രയ്യഗുണവാൻസംയോഗവിഭാഗേഷ്വകാരണമനപേക്ഷ ഇതി ഗുണലക്ഷണമ്. (വൈ. 1. 2. 16.)

ദ്രവ്യത്തെ ആശ്രയിക്കുകയും അന്യഗുണങ്ങളെ ധാരണം ചെയ്യാതിരിക്കുകയും, സംയോഗ വിഭാഗങ്ങളിൽ കാരണമാകാത്തതും പരസ്പരാപേക്ഷ കൂടാതെ വർത്തിക്കുന്നതുമാണ് ഗുണം.

ശ്രോത്രോപലബ്ധിർ ബുദ്ധിർനിർഗ്രാഹ്യഃ പ്രയോഗേണാഭിജ്വലിത ആകാശദേശഃ ശബ്ദഃ, (മഹാഭാഷ്യം)[43]

ചെവികൊണ്ട് പ്രാപിയ്ക്കാവുന്നതും, ബുദ്ധിയാൽ ഗ്രഹിക്കാവുന്നതും പ്രയോഗത്താൽ പ്രകാശിയ്ക്കുന്നതും, ആകാശത്തിൽ വർത്തിക്കുന്നതുമാണ് 'ശബ്ദം'.

---

(42) പ്രയത്നത്തിനു ശേഷം 'ച' എന്നതുകൊണ്ട് ഗുരുത്വം, ദ്രവത്വം, സംസ്കാരം, അദൃഷ്ടം (ധർമാധർമങ്ങൾ) ശബ്ദം എന്നിവയെ ഭാഷ്യകാരൻ എണ്ണുന്നു. അങ്ങനെ 17 + 7 = 24 (ച ശബ്ദ സമുച്ചിതാശ്ച ഗുരുത്വ ദ്രവത്വ സ്നേഹ സംസ്കാരാദൃഷ്ടശബ്ദാഃ സപ്തൈവേത്യേവം ചതുർവിംശതി ഗുണാഃ (പ്രശസ്തപാദഭാഷ്യേ ഉദ്ദേശപ്രകരണമ്)

(43) മഹാഭാഷ്യം 1.1.1.

കണ്ണുകൊണ്ട് ഗ്രഹിക്കുന്ന ഗുണമാണ് രൂപം, നാക്കു കൊണ്ട് അറിയുന്ന മധുരാദിഭേദങ്ങളാണ് രസം. മൂക്കു കൊണ്ട് അറിയുന്ന ഗുണമാണ് ഗന്ധം. ത്വക്കു കൊണ്ട് ഗ്രഹിക്കുന്നത് സ്പർശമാണ്. ഒന്ന്, രണ്ട് എന്നിങ്ങനെ എണ്ണുന്നതാണ് സംഖ്യ. ഘനം കുറഞ്ഞത്, ഘനം കൂടിയത് എന്നീ ജ്ഞാനത്തിനു കാരണമായ ഗുണമാണ് പരിമാണം[44]. അന്യോന്യം അകന്നിരിക്കുന്നത് പൃഥക്ത്വവും. പരസ്പരം കൂടിച്ചേർന്നിരിക്കുന്നത് സംയോഗവും ഒന്നിച്ചിരിക്കുന്നവ വേർപിരിയുന്നത് വിഭാഗവും ആകുന്നു. ''അതിൽ നിന്ന് ഇത് പരമാണ്'' എന്നത് പരത്വവും ''ഇത് അതിൽ നിന്ന് അപരമാണ്'' എന്നത് അപരത്വവും ആകുന്നു. നന്മയും തിന്മയും വേർതിരിച്ചറിയുന്നത് ബുദ്ധിയാണ്. ആനന്ദത്തിന്റെ പര്യായമാണ് സുഖം. ക്ലേശം എന്നത് ദുഃഖമാണ്. ഇച്ഛയ്ക്ക് ആഗ്രഹമെന്നും ദ്വേഷത്തിന് വിരോധമെന്നുമാണർത്ഥം. വിവിധ പുരുഷാർത്ഥയത്നങ്ങൾ 'പ്രയത്ന'വും ആകുന്നു. ഗുരുത്വം ഘനവും, ദ്രവത്വം ഒഴുക്കും ആകുന്നു. പ്രീതിയെന്നും സ്നിഗ്ദ്ധതയെന്നുമാണ് സ്നേഹത്തിന്റെ അർത്ഥം. മറ്റൊന്നിന്റെ സംയോഗം കൊണ്ടുണ്ടാകുന്ന വാസനയാണ് സംസ്കാരം. ന്യായാചരണവും കഠിനത്വാദികളുമാണ് ധർമം. അന്യായാചരണവും കഠിനത്വത്തിനു വിരുദ്ധമായ കോമളത്വം മുതലായവയും അധർമമാണ്. ഇങ്ങനെ ഇരുപത്തിനാലു ഗുണങ്ങളാണുള്ളത്.

**ഉത്ക്ഷേപണമവക്ഷേപണമാകുഞ്ചനം പ്രസാരണം ഗമനമിതി കർമാണി (വൈ 1.1.7)**

**ഉത്ക്ഷേപണം** - മുകളിലേക്കുള്ള ചലനം; **അവക്ഷേപണം**—താഴോട്ടുള്ള ചലനം; ആകുഞ്ചനം, സങ്കോചിപ്പിക്കുക, പ്രസാരണം പരത്തുക; ഗമനം—പോവുക വരിക ചുററി ത്തിരിയുക മുതലായ ക്രിയകൾ; ഇങ്ങിനെ അഞ്ചുവിധത്തിലാണ് കർമങ്ങൾ. ഇനി കർമത്തിന്റെ ലക്ഷണം പറയാം.

**ഏകദ്രവ്യമഗുണം സംയോഗവിഭാഗേഷ്വനപേക്ഷകാരണമിതി കർമലക്ഷണമ്. (വൈ. 1.1.11)**

---

(44) ഇവിടെ ''അളവ്, അണു, മഹത്ത്, നീളമുള്ളത്, ഇല്ലാത്തത്'' എന്നിത്യാദികൾക്കു കാരണം പരിമാണം എന്നു വരേണ്ടതാണ്. ഘനക്കുറവും കൂടുതലും ഗുരുത്വത്തെ സംബന്ധിക്കുന്നതാണല്ലോ.

ഒരു ദ്രവ്യത്തെ ആശ്രയിച്ചിരിക്കുന്നതും, ഗുണരഹിതവും സംയോഗവിഭാഗങ്ങളിൽ അപേക്ഷാരഹിതമായ കാരണവുമായിട്ടുള്ളതാണ് കർമ്മം. അല്ലെങ്കിൽ ചെയ്യുന്നത് കർമ്മം എന്നും ലക്ഷണം പറയാം.

ദ്രവ്യഗുണകർമ്മണാം ദ്രവ്യം കാരണം സാമാന്യമ് (വൈ. 1.1.18)

ഗുണം, കർമ്മം എന്നിവയുടെ കാരണദ്രവ്യമായ കാര്യദ്രവ്യത്തിനെ സാമാന്യദ്രവ്യം എന്നു പറയുന്നു.

ദ്രവ്യാണാം ദ്രവ്യം കാര്യം സാമാന്യമ് (വൈ. 1. 1. 23)

കാര്യത്വത്താൽ എല്ലാ കാര്യങ്ങളിലും സാമാന്യമായിരിക്കുന്നത് ദ്രവ്യങ്ങളുടെ കാര്യദ്രവ്യമാകുന്നു.

ദ്രവ്യത്വം ഗുണത്വം കർമ്മത്വം ച സാമാന്യാനി വിശേഷാശ്ച. (വൈ. 1. 2. 5)

ദ്രവ്യങ്ങളിൽ ദ്രവ്യത്വവും, ഗുണങ്ങളിൽ ഗുണത്വവും കർമ്മങ്ങളിൽ കർമ്മത്വവും സാമാന്യങ്ങളെന്നും വിശേഷങ്ങളെന്നും പറയുന്നു. ദ്രവ്യത്വം ദ്രവ്യങ്ങളിൽ സാമാന്യമാണ്. ഗുണത്വം, കർമ്മത്വം എന്നിവയിൽ നിന്നു ദ്രവ്യത്വം വിശേഷവുമാകുന്നു. ഇങ്ങനെ സർവ്വത്ര അറിഞ്ഞുകൊള്ളണം.

സാമാന്യം വിശേഷ ഇതി ബുദ്ധ്യപേക്ഷമ് (വൈ. 1. 2. 3)

സാമാന്യം വിശേഷം എന്നിവ ബുദ്ധിയെ അപേക്ഷിച്ച് സിദ്ധമാകുന്നു. മനുഷ്യരിൽ സാമാന്യമായിട്ടുള്ളത് മനുഷ്യത്വമാണ്. മൃഗത്വാദികളെ അപേക്ഷിച്ച് അത് വിശേഷമാകുന്നു. മനുഷ്യരിൽ സ്ത്രീത്വം, പുരുഷത്വം, ബ്രാഹ്മണത്വം, ക്ഷത്രിയത്വം, വൈശ്യത്വം, ശൂദ്രത്വം എന്നീ ധർമ്മങ്ങളെല്ലാം വിശേഷങ്ങളാകുന്നു. ബ്രാഹ്മണത്വം ബ്രാഹ്മണരിൽ സാമാന്യവും ക്ഷത്രിയത്വാദികളെ അപേക്ഷിച്ച് വിശേഷവും ആകുന്നു. ഇങ്ങനെ എല്ലായിടത്തും അറിയുക.

ഇഹേദമിതി യതഃ കാര്യകാരണയോഃ സ സമവായഃ.
(വൈ. 7.2.26)

കാര്യകാരണങ്ങൾ – അതായത് അവയവവും അവയവിയും, ക്രിയയും കർത്താവും ഗുണവും ഗുണിയും ജാതിയും വ്യക്തിയും എന്നിവയ്ക്കു തമ്മിലുള്ള ബന്ധം നിത്യമാകുന്നു. ആ നിത്യബന്ധമാണ് സമവായം. മററു

പദാൎത്ഥങ്ങൾക്ക് പരസ്പരമുള്ള ബന്ധം (സംയോഗബന്ധം) അനിത്യബന്ധം ആകുന്നു.

ദ്രവ്യഗുണയോഃ സജാതീയാരംഭകത്വം സാധൎമ്മ്യമ്.
(വൈ. 1.1.9)

സമാനജാതീയങ്ങളായ ദ്രവ്യഗുണങ്ങളെ ഉല്പാദിപ്പിക്കുന്നതിന് സാധൎമ്മ്യം എന്നു പറയുന്നു. പൃഥിവിയിൽ ജഡത്വം, കുടം, മുതലായവയുടെ ഉല്പാദകത്വവും സ്വസദൃശ ധൎമങ്ങളാണ്. ജലത്തിൽ ജഡത്വവും സജാതീയമായ ഹിമത്തിൻെറ ഉല്പാദകത്വവും ഉണ്ട്. അതിനാൽ പൃഥിവിക്കു ജലത്തിനോടും ജലത്തിന് പൃഥിവിയോടും സാധൎമ്മ്യം ഉണ്ട്. ഈ പറഞ്ഞ സാധൎമ്മ്യലക്ഷണം കൊണ്ട് ''ദ്രവ്യഗുണയോൎവിജാതീയാരംഭകത്വം വൈധൎമ്മ്യം'' എന്ന വൈധൎമ്മ്യ ലക്ഷണം കൂടി പറയേണ്ടതായി വരുന്നു. ദ്രവ്യഗുണങ്ങളിലുള്ള വിരുദ്ധധൎമങ്ങളുടേയും വിജാതീയ കാൎയ്യങ്ങളുടേയും ഉല്പാദകത്വമാണ് വൈധൎമ്മ്യം. പൃഥിവിയിലുള്ള കാഠിന്യം, ശുഷ്കത, ഗന്ധവത്വം എന്നീ ധൎമങ്ങൾ ജലത്തിലുള്ള കാഠിന്യം, മാൎദ്ദവം, രസവത്വം എന്നീ ധൎമങ്ങളിൽ നിന്നു വിരുദ്ധങ്ങളാകയാൽ വൈധൎമ്മ്യങ്ങളാണ്.

കാരണഭാവാൽ കാൎയ്യഭാവഃ (വൈ. 4.1.3)

കാരണം ഉണ്ടെങ്കിലേ കാൎയ്യം ഉണ്ടാവൂ.

നതു കാൎയ്യാഭാവാൽ കാരണാഭാവഃ. (വൈ. 1.2.2)

കാൎയ്യം ഉണ്ടായിട്ടില്ലായ്കയാൽ കാരണം ഇല്ലെന്നു വരുന്നതല്ല.

കാരണാഭാവാൽ കാൎയ്യാഭാവഃ. (വൈ. 1.2.1)

കാരണം ഇല്ലെങ്കിൽ കാൎയ്യം ഒരിക്കലും ഉണ്ടാവുകയില്ല.

കാരണഗുണപൂൎവകഃ കാൎയ്യഗുണോ ദൃഷ്ടഃ. (വൈ. 2.1.24)

കാരണത്തിൽ കാണുന്ന ഗുണങ്ങൾ മാത്രമേ കാൎയ്യത്തിലും കാണുകയുള്ളു. പരിമാണം രണ്ടു വിധത്തിലാകുന്നു.

അണു മഹദിതി തസ്മിൻ വിശേഷഭാവാദ്വിശേഷാഭാവാച്ച.
(വൈ. 7.1.11.)

അണു (സൂക്ഷ്മം) മഹത് [വലുത്]എന്നിങ്ങനെ പരിമാണം രണ്ടുവിധം. ത്രസരേണു കുന്നിയേക്കാൾ ചെറുതും വൃക്ഷത്തേക്കാൾ വലുതുമാകുന്നു അതുപോലെതന്നെ

പർവതം ഭൂമിയേക്കാരം ചെറുതും വൃക്ഷത്തേക്കാരം വലുതും ആണ്.

സദിതി യതോ ദ്രവ്യഗുണകർമസു സാ സത്താ. [വൈ. 1.2.7]

''സത് ദ്രവ്യം, സൻഗുണഃ, സത് കർമ'' സത്തായദ്രവ്യം സത്തായ ഗുണം സത്തായ കർമം എന്നിങ്ങിനെ വർത്തമാന കാലത്തെ കുറിക്കുന്ന സത് എന്ന ശബ്ദത്തോടുകൂടി ദ്രവ്യ ഗുണകർമങ്ങരംക്കുള്ള അന്വയത്തെയാണ് സത്തയെന്നു പറയുന്നത്.

ഭാവോനുവൃത്തേരേവ ഹേതുത്വാത്സാമാന്യമേവ. [വൈ. 1. 2. 4]

'സത്ത' എന്ന ഭാവം സകല വസ്തുക്കളിലും അനു വർത്തിച്ചു സ്ഥിതിചെയ്യുന്നതു കൊണ്ട് അതിനെ മഹാസാ മാന്യം എന്നു പറയുന്നു. ഈ പറഞ്ഞതു മുഴുവനും ഭാവ പദാത്ഥത്തെ സംബന്ധിച്ചാണ്. അഭാവം അഞ്ചു വിധത്തി ലാണ്.

ക്രിയാഗുണവ്യപദേശാഭാവാത് പ്രാഗസത്. [വൈ. 9. 1.1]

ക്രിയാഗുണങ്ങളുടെ വിശേഷനിമിത്തത്തിന്റെ അഭാവ ത്തിനു മുമ്പുള്ള അസത് [ഇല്ലായ്മ, അഭാവം] എന്നത്ഥം. കുടം, വസ്ത്രം, മുതലായവ ഉല്പത്തിയ്ക്കു മുമ്പ് ഉണ്ടായിരു ന്നില്ല. ആ ഇല്ലായ്മയാണ് പ്രാഗഭാവം.

രണ്ടാമത്തേത് സദസത്. (വൈ. 9.1.2)

ഉണ്ടായ കുടം ഇല്ലാതായിപ്പോകുന്നതു പോലെ ഒരിക്കൽ ഉണ്ടായിട്ട് പിന്നീട് ഇല്ലാതാകുന്നതിനെ പ്രദ്ധ്വംസാഭാവം എന്നു പറയുന്നു.

മൂന്നാമത്തേത് :– സച്ചാസത്. (വൈ. 9.1.4.)

ഉണ്ടെന്നും പുനരില്ലെന്നും. ''അഗൌരശ്വോനശ്വോ ഗൌ'' കുതിര പശുവല്ല; പശു കുതിരയുമല്ല. കുതിരയിൽ കുതിരയുടെയും, പശുവിൽ പശുവിന്റെയും ഭാവം ഉണ്ട്. അതുപോലെ കുതിരയിൽ പശുവിന്റെയും പശുവിൽ കുതിരയുടെയും അഭാവം ഉണ്ടല്ലോ. ഈ അഭാവത്തെ അന്യോ ന്യാഭാവം എന്നു പറയുന്നു.

നാലാമത്തേത്:– യച്ചാന്യദസദതസ്തദസത്. (വൈ. 9.1.5.)

മുൻപറഞ്ഞ മൂന്ന് അഭാവങ്ങളിൽ നിന്നും ഭിന്നമായ അഭാവത്തിന് അത്യന്താഭാവം എന്നു പറയുന്നു. മനുഷ്യന്റെ കൊമ്പ്, ആകാശകുസുമം, വന്ധ്യാപുത്രൻ മുതലായവയുടെ അഭാവം ഈ ഇനത്തിൽ പെടുന്നു.

അഞ്ചാമത്തേത്:- നാസ്തി ഘടോ ഗേഹ ഇതി സതോ ഘടസ്യ ഗേഹസംസർഗ പ്രതിഷേധഃ. (വൈ. 9.1.10)

വീട്ടിൽ കുടമില്ല എന്നു പറഞ്ഞാൽ മറെറവിടെയോ ഉണ്ടെന്നും, വീടിനോട് കുടത്തിനു ബന്ധമില്ലെന്നുമാണർത്ഥം. ഇതിനെ സംബന്ധാഭാവമെന്നു പറയുന്നു. ഇങ്ങനെ അഭാവം അഞ്ചു വിധത്തിലാണ്.

ഇന്ദ്രിയ ദോഷാത്സംസ്കാര ദോഷാച്ചാവിദ്യാ.
(വൈ. 9.2.15)

ഇന്ദ്രിയങ്ങളുടെയും സംസ്കാരത്തിന്റെയും ദോഷം കൊണ്ട് അവിദ്യ ഉണ്ടാകുന്നു.

തദ്ദുഷ്ടജ്ഞാനമ്. (വൈ. 9. 2 .11)

ദുഷ്ടമായ ജ്ഞാനം-വിപരീതജ്ഞാനം-ആണ് അവിദ്യ.

അദുഷ്ടം വിദ്യാ. (വൈ. അ. 9. ആ. 2. സൂ. 12)

അദുഷ്ടമായ ജ്ഞാനം അഥവാ, യഥാർത്ഥജ്ഞാനമാണ് വിദ്യ.

പൃഥിവ്യാദിരൂപരസഗന്ധസ്പർശാ ദ്രവ്യാ നിത്യത്വാദനിത്യാശ്ച. (വൈ. 7. 1. 2.) ഏതേന നിത്യേഷു നിത്യത്വമുക്തമ് (വൈ. 7.1.9.)

കാര്യരൂപമായ പൃഥിവ്യാദിപദാർത്ഥങ്ങളെല്ലാം അനിത്യങ്ങളായതു കൊണ്ട് അവയിലുള്ള രൂപം, രസം, ഗന്ധം, സ്പർശം തുടങ്ങിയ ഗുണങ്ങളും അനിത്യവും കാരണരൂപമായ പൃഥിവ്യാദി നിത്യദ്രവ്യങ്ങളിലുള്ള (നാശമില്ലാത്ത പരമാണുക്കളിലുള്ള) ഗന്ധാദിഗുണങ്ങൾ നിത്യവുമാണ്.

സദകാരണ വന്നിത്യമ് [വൈ. 4. 1. 1.]

സത്തയോടുകൂടിയതും കാരണമില്ലാത്തതുമായ പദാർത്ഥമാണ് നിത്യമായത്. ''സത്കാരണവദനിത്യം'' കാരണ

ത്തോടുകൂടിയവയും കാര്യരൂപങ്ങളുമായ ഗുണങ്ങൾ അനിത്യങ്ങളാണ് എന്നു കൂടി മനസിലാക്കാം.

അസ്യേദം കാര്യം കാരണം സംയോഗി വിരോധി സമവായി ചേതി ലൈങ്ഗികമ് (വൈ. 9.2.1.)

സമവായി, സംയോഗി, ഏകാർത്ഥസമവായി, വിരോധി, എന്നീ നാലു വിധത്തിലാണ് അവയവപരമായ ജ്ഞാനം അഥവാ അവയവം അവയവി എന്നിവയുടെ ചേർച്ച കൊണ്ടുണ്ടാകുന്ന അറിവ്. ''ആകാശം പരിമാണത്തോടുകൂടിയതാണ് എന്നത് സമവായിയുടെയും'' ''ശരീരം ത്വക്കോടു കൂടിയതാകുന്നു.'' എന്ന് നിത്യസംയോഗത്തെ കാണിക്കുന്നത് സംയോഗിയുടെയും ദൃഷ്ടാന്തം. ഒന്നിൽത്തന്നെ രണ്ടിന്റെ സ്ഥിതി ഏകാർത്ഥസമവായമാണ്. കാര്യരൂപമായ സ്പർശം, കാര്യത്തിന്റെ അവയവമാണ്. പെയ്ത മഴ പെയ്യുവാൻ പോകുന്ന മഴയ്ക്ക് എതിരായതാണെന്നത് വിരോധിയ്ക്കുള്ള ഉദാഹരണമാകുന്നു.

നിയതധർമസാഹിത്യമുഭയോരേകതരസ്യ വാ വ്യാപ്തിഃ. നിജശക്ത്യുദ്ഭവമിത്യാചാര്യാഃ. ആധേയശക്തിയോഗ ഇതി പഞ്ചശിഖഃ. (സാംഖ്യസൂത്രം. അ. 5 സൂ. 29 31, 32)

അനുമാനത്താൽ അറിയേണ്ടതിനെ സാധ്യമെന്നും സാധ്യജ്ഞാനം ഉണ്ടാക്കുന്നതിനെ സാധനമെന്നും പറയുന്നു. സാധ്യം സാധനം എന്നീ രണ്ടിന്റേയുമോ, ഏതെങ്കിലും ഒന്നിന്റെ മാത്രമോ നിശ്ചിത ധർമമായ സഹചാരമാണ് വ്യാപ്തി എന്നു പറയുന്നത്. തീ, പുക എന്നിവയുടെ സഹചാരിത്വം ഇതിനുദാഹരണം. (29)

വ്യാപ്യമായിരിക്കുന്ന പുകയ്ക്ക് സ്വന്തം ശക്തി കൊണ്ടുണ്ടാകുന്നത് മറ്റൊരു വിധത്തിലുള്ള വ്യാപ്തിയാകുന്നു. ദേശാന്തരത്തെ പ്രാപിച്ച പുക, അഗ്നിയെ കൂടാതെ സ്വയം സ്ഥിതിചെയ്യുന്നു. അഗ്നിയുടെ ഛേദന—ഭേദന-സാമർത്ഥ്യങ്ങളിൽ ജലാദി പദാർത്ഥങ്ങൾ പുകയായിത്തീർന്ന് പ്രകടമാകുന്നു (31)

മഹത്തത്ത്വാദികളിൽ പ്രകൃത്യാദികൾക്കുള്ള വ്യാപകത ബുദ്ധ്യാദികളിലുള്ള വ്യാപ്യത എന്നീ ധർമങ്ങളുടെ ബന്ധത്തിന്റെ പേരാണ് വ്യാപ്തി. ശക്തി, ശക്തിമാൻ എന്നിവ തമ്മിൽ ഉള്ള ആധേയാധാര ബന്ധം ഉദാഹരണം.

ഇങ്ങിനെ ശാസ്ത്രപ്രമാണങ്ങളെക്കൊണ്ട് പരീക്ഷിച്ചിട്ടേ പഠിയ്ക്കുകയും പഠിപ്പിയ്ക്കുകയും ചെയ്യാവൂ. അന്യഥാ വിദ്യാൎത്ഥികൾക്ക് ഒരിക്കലും സത്യബോധം ഉണ്ടാവുകയില്ല. പഠിപ്പിയ്ക്കുവാനുള്ള ഗ്രന്ഥങ്ങളെ ഇപ്രകാരം പരിശോധിച്ച്, സത്യമായവയെ മാത്രമേ പഠിപ്പിയ്ക്കാവൂ. വിരുദ്ധമായ ഗ്രന്ഥങ്ങളെ പഠിയ്ക്കുകയോ പഠിപ്പിയ്ക്കുകയോ ചെയ്യരുത്. എന്തെന്നാൽ, ലക്ഷണപ്രമാണാഭ്യാം വസ്തുസിദ്ധിഃ. ''ഗന്ധവതീ പൃഥിവീ'' ഗന്ധമുള്ളതാണ് പൃഥിവി ഇത്യാദി ലക്ഷണങ്ങളെയും പ്രത്യക്ഷാദി പ്രമാണങ്ങളെയും കൊണ്ടാണ് എല്ലാ സത്യാസത്യങ്ങളും പദാൎത്ഥതത്ത്വവും നിൎണയിയ്ക്കുന്നത്. ലക്ഷണപ്രമാണങ്ങളില്ലാതെ ഒന്നിനേയും നിൎണയിക്കാവതല്ല.

## അഥ പഠന പാഠന വിധിഃ.

ഇനി പഠിയ്ക്കുകയും പഠിപ്പിയ്ക്കുകയും ചെയ്യാനുള്ള രീതി വിവരിയ്ക്കാം. ഒന്നാമതു പഠിപ്പിക്കേണ്ടത് പാണിനിമുനി രചിച്ച സൂത്രരൂപത്തിലുള്ള **ശിക്ഷ**യാണ്. ഓരോ വൎണ്ണത്തിൻേറയും സ്ഥാന പ്രയത്നങ്ങളും കരണവും ഒന്നാമതായി പഠിപ്പിക്കണം. ഒരുദാഹരണം പറയാം. 'പ' കാരത്തിൻെറ സ്ഥാനം ഓഷ്ഠമാണ്; സ്പൃഷ്ടമാണ് പ്രയത്നം; പ്രാണൻേറയും ജിഹ്വയുടേയും ക്രിയയാണ് കരണം; എന്നിപ്രകാരം എല്ലാ അക്ഷരങ്ങളുടേയും ഉച്ചാരണക്രമം മാതാപിതാക്കന്മാരും ഗുരുക്കന്മാരും കുട്ടികളെ പഠിപ്പിക്കണം.

പിന്നീട് **വ്യാകരണം,** അതായത് അഷ്ടാധ്യായിയുടെ സൂത്രപാഠമാണ് അഭ്യസിക്കേണ്ടത്. 'വൃദ്ധിരാദൈച്' എന്ന സൂത്രം പഠിച്ച്, വൃദ്ധിഃ ആത് ഐച് എന്നോ അല്ലെങ്കിൽ വൃദ്ധിഃ ആദൈച് എന്നോ പദച്ഛേദം ചെയ്ത്, ആച്ച ഐച്ച അദൈച് എന്നിങ്ങനെ വിഗ്രഹിച്ച്, ''ആദൈചാം വൃദ്ധിസംജ്ഞാ ക്രിയതേ'' ആ, ഐ, ഔ എന്നീ വൎണങ്ങൾക്ക് വൃദ്ധി എന്നു സംജ്ഞ ചെയ്യുന്നു എന്ന് അൎത്ഥം ഗ്രഹിയ്ക്കുക. ''തഃ പരോ യസ്മാത് സതപരഃ, താദപി പരസ്തപരഃ'' ഏതൊന്നിൽ നിന്ന് തകാരം പരമായിരിക്കുന്നുവോ അത് തപരം, തകാരത്തിൽ നിന്നു പരമായിട്ടുള്ളതും തപരം എന്നുള്ളതു കൊണ്ട് ആദൈച് എന്നതിലെ തകാരത്തിൻെറ മുമ്പും പിമ്പുമുള്ള ആ ഐച് എന്നിവ രണ്ടും തപരങ്ങളാണെന്നു സിദ്ധിയ്ക്കുന്നു. അതുകൊണ്ടുള്ള പ്രയോജനം ഹ്രസ്വങ്ങൾക്കും ദീൎഘങ്ങൾക്കും വൃദ്ധിസംജ്ഞ വരികയില്ലെന്ന

താണ്. ഇപ്രകാരം സൂത്രാർത്ഥം പഠിച്ചിട്ട്, വൃദ്ധിസംജ്ഞയുടെ ഉദാഹരണം മനസിലാക്കണം. ഭാഗഃ, അധ്യായഃ, നായകഃ, സ്താവകഃ, കാരകഃ എന്നീ പദങ്ങളെല്ലാം ഉദാഹരണങ്ങളാകുന്നു.

**ഭാഗഃ:–** ഭജ് എന്ന ധാതുവിനു പരമായി ഘഞ് പ്രത്യയം വരുന്നു. പ്രത്യയത്തിലുള്ള ഘകാരം ഞകാരം എന്നീ രണ്ടു വർണങ്ങൾ ഇത്സംജ്ഞ വന്ന് ലോപിച്ച് അകാരം മാത്രം ശേഷിയ്ക്കുന്നു. ഭജ്അ എന്നു ശേഷിക്കുന്നതിൽ ഭജ് എന്ന പ്രകൃതിയിലുള്ള ഭകാരത്തിൽ നിന്നു പരവും ജകാരത്തിൽ നിന്നു പൂർവവുമായ അകാരത്തിൻെറ സ്ഥാനത്തിൽ വൃദ്ധി സംജ്ഞയോടു കൂടിയ ആകാരം വന്ന് ഭാജ് അ എന്നാകുന്നു. പിന്നെ ജകാരത്തിൻെറ സ്ഥാനത്തിൽ ഗകാരം വരികയും ഒടുവിൽ ഭാഗഃ എന്ന രൂപം സിദ്ധിയ്ക്കുകയും ചെയ്യുന്നു.

**അധ്യായഃ:-** അധി എന്ന ഉപസർഗത്തോടു കൂടിയ ഇങ് ധാതുവിലുള്ള ഹ്രസ്വ ഇകാരത്തിൻെറ സ്ഥാനത്ത്, ഘഞ് പ്രത്യയം പരമായി, ഐ എന്നു വൃദ്ധി വരുന്നു. പിന്നീട് ഐകാരത്തിന് ആയ് എന്ന് ആദേശം വന്ന് എല്ലാം കൂടി ചേർന്ന് അധ്യായഃ എന്ന രൂപമുണ്ടാകുന്നു.

**നായകഃ:-** നീഞ് ധാതുവിന് പരമായി ണ്വുല് പ്രത്യയം വരുമ്പോൾ ധാതുവിലുള്ള ദീർഘമായ ഈകാരത്തിൻെറ സ്ഥാനത്ത് ഐകാരം വൃദ്ധി. ആ ഐകാരത്തിന് ആയ് എന്ന് ആദേശം വന്ന്, (അക, എന്ന പ്രത്യയാദേശം ചേർന്ന്[45]) നായകഃ എന്ന രൂപം നിഷ്പന്നമാകുന്നു.

**സ്താവകഃ:–** സ്തു ധാതുവിൽ ണ്വുല് പ്രത്യയം ചേരുമ്പോൾ ധാതുവിലെ ഹ്രസ്വഉകാരത്തിൻെറ സ്ഥാനത്ത് ഔകാരം വൃദ്ധി, ഔകാരത്തിന് ആവ് എന്ന് ആദേശം. എല്ലാം ചേർന്ന് സ്താവകഃ എന്ന രൂപം ഉണ്ടാകുന്നു.

**കാരകഃ:-** കൃഞ് ധാതുവിനു പരമായി ണ്വുല് പ്രത്യയം വരുന്നു. പ്രത്യയത്തിൻെറ ആദ്യത്തിലുള്ള ണകാരത്തിനും അവസാനത്തിലുള്ള ലകാരത്തിനും ഇത്സംജ്ഞയും ലോപവും ശേഷിച്ച വു എന്നതിന് അക എന്ന് ആദേശവും

(45) കോ ഷ്ഠാന്തിദലത് പരിഭാഷകൻേറ താണ്.

വരുന്നു. ധാതുവിലുള്ള ഋകാരത്തിന്റെ സ്ഥാനത്ത് ആര് എന്ന് വൃദ്ധി വന്ന് കാരകഃ എന്നു സിദ്ധിക്കുന്നു.

പൂർവാപരപ്രയോഗങ്ങളെപ്പററി ഏതെല്ലാം സൂത്രങ്ങളേ ക്കൊണ്ട് എന്തെല്ലാം കാര്യങ്ങൾ വിധിച്ചിട്ടുണ്ടോ അതെല്ലാം പറഞ്ഞു കൊടുക്കുകയും പ്രക്രിയയുടെ ക്രമം മുഴുവനും ഇപ്രകാരം ബോർഡിൽ[46] എഴുതിക്കാണിക്കു കയും ചെയ്യേണ്ടതാണ്:– ഭജ+ഘഞ്+സു എന്നതിൽ ആദ്യം ഘകാരത്തിനും പിന്നെ ഞകാരത്തിനും ലോപം വരുന്നു. അപ്പോൾ ഭജ്+അ+സു എന്നായി. അതിന്റെ ശേഷം പ്രകൃതിയിലുള്ള അകാരത്തിന്റെ സ്ഥാനത്ത് വൃദ്ധിയായി ആകാരവും ജകാരത്തിന് ഗകാരാദേശവും വന്ന്, ഭാഗ്+അ+സു എന്നാകുന്നു. പിന്നീട് പ്രകൃതിയും ഘഞ് പ്രത്യയത്തിന്റെ അവശിഷ്ടമായ അകാരവും കൂടി ച്ചേർന്ന്, ഭാഗ+സു എന്നാകുന്നു. അനന്തരം സു എന്ന തിലുള്ള ഉകാരത്തിന് ഇത്സംജ്ഞയും ലോപവും സ് എന്നതിന്റെ സ്ഥാനത്ത് രു എന്ന ആദേശവും വരുന്നു. രു എന്ന ആദേശത്തിലെ ഉകാരവും ഇത്സംജ്ഞ വന്ന് ലോപിച്ചു പോകുകയാൽ ഭാഗ+ര് എന്നായിത്തീരുന്നു. ര് എന്ന വർണത്തിന്റെ സ്ഥാനത്തു വിസർഗം (ഃ) വന്ന് അവസാനം ഭാഗഃ എന്ന രൂപം സിദ്ധിക്കുകയും ചെയ്യുന്നു.

ഏതെല്ലാം സൂത്രങ്ങൾ, ഏതെല്ലാം കാര്യങ്ങൾ പ്രക്രിയയ്ക്ക് വിധിക്കുന്നുവോ, ആ സൂത്രങ്ങളും കാര്യങ്ങളും യഥാ തഥമായി പഠിപ്പിച്ച്, എഴുതിച്ച്, പ്രക്രിയ പറയിക്കണം. ഇപ്രകാരം പഠിക്കുകയും പഠിപ്പിക്കുകയും ചെയ്താൽ അതിവേഗം ഉറച്ച ജ്ഞാനം ഉണ്ടാകും. ഇങ്ങിനെ ഒരു തവണ അഷ്ടാധ്യായി മുഴുവനും പഠിപ്പിച്ചിട്ട് ധാതുപാഠം മുഴു വനും അർത്ഥത്തോടുകൂടി, പത്തു ലകാരങ്ങളുടെ രൂപങ്ങളും പ്രക്രിയയോടു കൂടി ഉത്സർഗസൂത്രം പിന്നീട് അതിന്റെ അപവാദസൂത്രം എന്നീ ക്രമത്തിൽ പഠിപ്പിക്കേണ്ടതാണ്. സാമാന്യമായ ഒരു വിധിയെ പറയുന്ന സൂത്രമാണ് ഉത്സർഗസൂത്രം. ''കർമണ്യണ്'' എന്നത് ഒരു ഉത്സർഗ സൂത്രമാകുന്നു. കർമവാചകമായ പദം ഉപപദമാകുമ്പോൾ ഓരോ ധാതുവിലും അണ് പ്രത്യയം വരും എന്നാണ് ഈ സൂത്രം കൊണ്ടു വിധിക്കുന്നത്. കുംഭകാരഃ എന്നത് ഇതി

(46) കല്പലകയിന്മേലോ മരപ്പലകയിന്മേലോ എന്ന് മൂലം

നുദാഹരണം. ''ആതോനുപസർഗേ കഃ'' എന്നത് ഇതിന്റെ അപവാദ സൂത്രമാകുന്നു. ഉപസർഗമില്ലാത്ത ആകാരാന്ത ധാതുവിൽ കർമം ഉപപദമാകയാൽ ക പ്രത്യയം വരും എന്നാണ് അതിനർത്ഥം. കർമം ഉപപദമാകുമ്പോൾ എല്ലാ ധാതുക്കളിലും അണ് പ്രത്യയം വന്നുഭവിക്കുന്നു. ഇത് അധികം വിഷയങ്ങളെ സ്പർശിക്കുന്ന സാമാന്യവിധിയാണ്. ഈ വിധിയുടെ വിഷയങ്ങളിലന്തർഭവിച്ചിട്ടുള്ള ആകാരാന്ത ധാതുക്കളെ ക പ്രത്യയം വിഴുങ്ങിക്കളഞ്ഞു. ഇത് അല്പവിഷയങ്ങളെ മാത്രം സ്പർശിക്കുന്ന ഒരു വിശേഷവിധിയാകുന്നു. ഉത്സർഗ വിധിയുടെ വിഷയത്തിൽ അപവാദവിധി കൈകടത്തുന്നതു പോലെ അവപാദവിധിയുടെ വിഷയത്തിൽ ഉത്സർഗവിധി പ്രവർത്തിക്കുന്നതല്ല. ചക്രവർത്തിയുടെ സാമ്രാജ്യത്തിൽ നാടുവാഴികളും ഇടപ്രഭുക്കന്മാരും ഭരണം നടത്തും. അതുപോലെ നാടുവാഴികളുടെയും ഇടപ്രഭുക്കന്മാരുടെയും മണ്ഡലത്തിൽ സാമ്രാട്ട് ഇടപെടുകയില്ലല്ലോ. ഉത്സർഗാപവാദക്രമത്തിലാണ് പാണിനിമഹർഷി അഖില ശബ്ദങ്ങളുടെയും അവയുടെ അർത്ഥവും ബന്ധിപ്പിച്ച് ഒരായിരം ശ്ലോകങ്ങളിൽ[47] ചുരുക്കിപ്പറഞ്ഞിട്ടുള്ളത്. ധാതുപാഠത്തിനു ശേഷം ഉണാദിഗണം പഠിപ്പിച്ച് സുബന്തശബ്ദങ്ങളെ സംബന്ധിച്ചുള്ള സകല വിഷയങ്ങളും നല്ലവണ്ണം ബോധിപ്പിക്കണം. അതിന്റെ ശേഷം പൂർവപക്ഷം, സമാധാനം, വാർത്തികങ്ങൾ, കാരികകൾ, പരിഭാഷകൾ മുതലായവയോടു കൂടി രണ്ടാമതൊരിക്കൽ കൂടി അഷ്ടാധ്യായിയും തുടർന്ന് മഹാഭാഷ്യവും പഠിപ്പിക്കണം.

ബുദ്ധിമാനും നിഷ്കപടനുമായ, വിദ്യാഭിവൃദ്ധിയെ ആഗ്രഹിക്കുന്ന വിദ്യാർത്ഥി മുടങ്ങാതെ പഠിക്കുകയും യോഗ്യരായ ഗുരുക്കന്മാർ പഠിപ്പിക്കുകയും ചെയ്യുന്ന പക്ഷം ഒന്നര ക്കൊല്ലം കൊണ്ട് അഷ്ടാധ്യായിയും ഒന്നരകൊല്ലം കൊണ്ട് മഹാഭാഷ്യവും പഠിച്ച് മൂന്നു കൊല്ലം കൊണ്ട് തികഞ്ഞ വൈയാകരണനാവുകയും വൈദികങ്ങളും ലൌകികങ്ങളു

---

(47) അഷ്ടാധ്യായീ സൂത്രങ്ങൾ ഗദ്യരൂപത്തിലാണ്. ഏതെങ്കിലും ഗദ്യഗ്രന്ഥത്തിന്റെ വലിപ്പം എത്രയെന്നു പറയുന്നതിന് നിലവിലിരുന്ന പ്രാചീനരീതിയാണ്, അവയിലെ അക്ഷരങ്ങളെണ്ണി അനുഷ്ടുപ്പ് ഛന്ദസിന്റെ അക്ഷരസംഖ്യയായ 32 കൊണ്ട് ഹരിച്ച്, ആ സംഖ്യയുടെ അത്രയും ശ്ലോകങ്ങൾ അതിലുണ്ടെന്നു പറയുന്നത്. അഷ്ടാധ്യായിയിൽ 1000 × 32 = 32000 അക്ഷരങ്ങളുണ്ട്.

മായ ശബ്ദങ്ങളെയെല്ലാം വ്യാകരണം കൊണ്ടറിഞ്ഞ്, ഇതര ശാസ്ത്രങ്ങളെ ആയാസമെന്യേ പഠിക്കുവാനും പഠിപ്പിക്കുവാനും ശക്തനാവുന്നതുമാണ്. വ്യാകരണ ശാസ്ത്രാധ്യയനത്തിനു വേണ്ടി വരുന്നത്ര വലിയ പരിശ്രമം മററു ശാസ്ത്രാധ്യയനത്തിനൊന്നിനും വേണ്ടി വരുന്നില്ല.

മുൻപറഞ്ഞ ഗ്രന്ഥങ്ങൾ അഭ്യസിച്ചാൽ മൂന്നുകൊല്ലം കൊണ്ടുണ്ടാകുന്നിടത്തോളം അറിവ്, സാരസ്വതം, ചന്ദ്രിക, കൗമുദി, മനോരമ മുതലായ ഗ്രന്ഥങ്ങൾ പഠിക്കുന്നതായാൽ അമ്പതു കൊല്ലം പഠിച്ചാലും കൈവരുന്നതല്ല. എന്തെന്നാൽ, മഹാത്മാരായ മഹർഷിമാർ ഗൗരവമേറിയ വിഷയങ്ങളെപ്പോലും അനായാസേന മനസിലാകത്തക്കവണ്ണം തങ്ങളുടെ ഗ്രന്ഥങ്ങളിൽ വെളിവാക്കിയിട്ടുണ്ട്. അത്തരം വിഷയപ്രതിപാദനം ക്ഷുദ്രബുദ്ധികൾ കെട്ടിച്ചമച്ച പുസ്തകങ്ങളിൽ എങ്ങനെയുണ്ടാകാൻ? മഹർഷിമാരുടെ ആശയപ്രതിപാദനം കഴിയുന്നത്ര സുഗമവും അല്പകാലം കൊണ്ട് ഗ്രഹിക്കാവുന്നതും ആയിരിക്കും. ക്ഷുദ്രബുദ്ധികൾ രചിക്കുന്ന കൃതികൾ വളരെ പണിപ്പെട്ടു പഠിച്ചാലും അത്യല്പമായ ജ്ഞാനലാഭം മാത്രം ഉണ്ടാകത്തക്ക വിധത്തിൽ കഴിയുന്നത്ര കഠിനമാക്കി രചിച്ചിരിക്കുന്നു. അവരുടെ ഗ്രന്ഥങ്ങൾ അഭ്യസിക്കുന്നത്, മലമറിച്ച് ചില്ലിക്കാശ് കണ്ടെടുക്കുന്നതിന് തുല്യമാണ്. ആർഷഗ്രന്ഥങ്ങളുടെ അധ്യയനമാകട്ടെ, ഒററ മുങ്ങിന് വിലയേറിയ നിരവധി മുത്തുകൾ വാരിക്കൊണ്ടു വരുന്നതു പോലെയാണ്. വ്യാകരണം പഠിച്ചതിനു ശേഷം യാസ്കമുനി രചിച്ച നിഘണ്ടു[48]വും നിരുക്തവും അർത്ഥത്തോടുകൂടി ഏഴെട്ടുമാസംകൊണ്ട് പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യണം. നാസ്തികന്മാർ നിർമ്മിച്ചിട്ടുള്ള അമരകോശാദി[49] ഗ്രന്ഥങ്ങളിൽ അനവധി കാലം വ്യർത്ഥമാക്കരുത്. പിന്നീട് പിംഗളാചാര്യൻ ഉണ്ടാക്കിയിട്ടുള്ള ഛന്ദോഗ്രന്ഥം പഠിച്ച്, വൈദികങ്ങളും ലൗകികങ്ങളുമായ ഛന്ദസുകളുടെ (വൃത്തങ്ങളുടെ) നിയമങ്ങളും പദ്യരചനാ

(48) നിരുക്തം 7-13 ൽ രണ്ടുതവണ സമാമനേ എന്ന ഉത്തമ പുരുഷക്രിയ കാണുന്നതിൽ നിന്ന് നിഘണ്ടുവും യാസ്കകൃതിയെന്നു തെളിയുന്നു. (49) വേദാർത്ഥബോധമുണ്ടാകുവാൻ ഇവയൊന്നും പ്രയോജനപ്രദമല്ലായ്കയാലും, നിരുക്തം, നിഘണ്ടു എന്നിവയുടെ അധ്യയനം വൈദിക—ലൗകിക ശബ്ദാർത്ഥബോധം നൽകുന്നതിനാലും മഹർഷി അമരകോശം സിദ്ധാന്ത കൗമുദി ആദിയായവയുടെ അധ്യയനത്തെ തള്ളിപ്പറയുന്നതാണ്.

രീതിയും മററും വഴിപോലെ മനസിലാക്കണം. ഛന്ദോ ഗ്രന്ഥം, ശ്ലോകരചനാരീതി, പ്രസ്താരങ്ങൾ എന്നിവ നാലു മാസം കൊണ്ട് പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യാം. അല്പബുദ്ധികളുടെ രചനയായ വൃത്തരത്നാകരം മുതലായവയിൽ കാലം പാഴാക്കരുത്. പിന്നീട് മനുസ്മൃതി, വാല്മീകിരാമായണം, മഹാഭാരതത്തിലെ ഉദ്യോഗപർവത്തിലുള്ള വിദുരനീതി മുതലായ, ദുരാചാരങ്ങളെ ദൂരീകരിക്കുന്ന, സംസ്കാരസമ്പാദകങ്ങളായ ഉത്തമഭാഗങ്ങൾ കാവ്യം പഠിപ്പിക്കുന്ന രീതിയിൽ പദച്ഛേദം, അർത്ഥം, അന്വയം, വിശേഷണവിശേഷ്യങ്ങൾ എന്നിവ ഭാവാർത്ഥവിവരണസഹിതം അധ്യാപകന്മാർ പഠിപ്പിക്കുകയും വിദ്യാർത്ഥികൾ പഠിക്കുകയും ചെയ്യണം. ഇതിന് ഒരു വർഷം മതി. പിന്നെ പൂർവമീമാംസ, വൈശേഷികം, ന്യായം, യോഗം, സാംഖ്യം വേദാന്തം എന്നീ ആറ് ദർശനങ്ങളെ, (ശാസ്ത്രങ്ങളെ) കിട്ടാവുന്നിടത്തോളം ഋഷിപ്രണീതങ്ങളായ വ്യാഖ്യാനങ്ങളോടു കൂടിയോ അതില്ലെങ്കിൽ ഉത്തമവിദ്വാന്മാരുടെ സരളവ്യാഖ്യാനങ്ങളോടു കൂടിയോ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യണം. എന്നാൽ വേദാന്തസൂത്രങ്ങൾ പഠിക്കുന്നതിനു മുമ്പ് ഈശാവാസ്യം, കേനം, കഠം, പ്രശ്നം, മുണ്ഡകം, മാണ്ഡൂക്യം, ഐതരേയം, തൈത്തിരീയം, ഛാന്ദോഗ്യം, ബൃഹദാരണ്യകം എന്നീ പത്ത് ഉപനിഷത്തുകൾ പഠിക്കണം. അതിനു ശേഷം ആറ് ദർശനങ്ങളുടെ മൂലസൂത്രങ്ങളെ അവയുടെ വൃത്തിയോടും ഭാഷ്യത്തോടും കൂടി രണ്ടു കൊല്ലത്തിനകം പഠിപ്പിക്കുകയും പഠിക്കുകയും ചെയ്യണം. പിന്നെ ഐതരേയം, ശതപഥം, സാമം[50], ഗോപഥം, എന്നീ നാല് ബ്രാഹ്മണങ്ങളോടു കൂടി നാലു വേദങ്ങളും സ്വരം, ശബ്ദം, അർത്ഥം, സംബന്ധം, ക്രിയ എന്നിവ സഹിതം ആറു കൊല്ലം കൊണ്ട് പഠിക്കണം. ഇതിനു പ്രമാണം:—

സ്ഥാണുരയം ഭാരഹാരഃ കിലാഭൂദധീത്യ വേദം ന വിജാനാതി യോƒർത്ഥം. യോƒർത്ഥജ്ഞ ഇത്സകലം ഭദ്രമശ്നുതേ നാകമേതി ജ്ഞാനവിധൂത പാപ്മാ.[51]

എന്നൊരു മന്ത്രം നിരുക്തത്തിൽ ഉണ്ട്. വേദത്തിൻെറ സ്വരവും പാഠവും മാത്രം പഠിച്ച് അർത്ഥം ഗ്രഹിക്കാതെ കഴിയുന്നവൻ, ചെറുചില്ലകൾ, ഇലകൾ, പൂവ്, കായ്, പഴം എന്നിവയെ വഹിക്കുന്ന മരം പോലെയും ധന്യാദിവസ്തുക്കൾ

(50) സാമബ്രാഹ്മണങ്ങൾ എട്ടെണ്ണമുണ്ട്. (51) നിരുക്തം 1.1.8.

ചുമന്നു കൊണ്ടു പോകുന്ന ജന്തുവിനെപ്പോലെയും 'ഭാരവാഹി' അഥവാ ഭാരം വഹിക്കുന്നവൻ മാത്രമാണ്. യഥാവിധി വേദം പഠിച്ച് യഥാതഥമായ അർത്ഥം ഗ്രഹിക്കുന്നവൻ ജീവിതത്തിൽ തന്നെ പരിപൂർണ്ണമായ ആനന്ദം അനുഭവിച്ച്, മരണാനന്തരം തന്റെ ജ്ഞാനം കൊണ്ട് പാപങ്ങളെല്ലാം ക്ഷയിപ്പിച്ച്, ധർമ്മാനുഷ്ഠാനത്തിന്റെ മഹത്ത്വത്താൽ പരമാനന്ദത്തെ പ്രാപിക്കുന്നതുമാണ്.

ഉത ത്വഃ പശ്യന്ന ദദർശ വാചമുതത്വഃശൃണ്വന്ന ശൃണോത്യേനാമ്. ഉതോ ത്വസ്മൈ തന്വം വിസസ്രേ ജായേവ പത്യ ഉശതീ സുവാസാഃ. (ഋ.10.71.4)

പഠിപ്പില്ലാത്തവർ കേൾക്കുന്നുണ്ടെങ്കിലും കേൾക്കുന്നില്ല; കാണുന്നുണ്ടെങ്കിലും കാണുന്നില്ല. സംസാരിക്കുന്നുണ്ടെങ്കിലും സംസാരിക്കുന്നില്ല, വിദ്യാഭ്യാസം ചെയ്യാത്തവർ ഈ വാക്കുകളുടെ അർത്ഥവും ഈ വിദ്യയുടെ രഹസ്യവും അറിയുവാൻ ശക്തരാകുന്നില്ല എന്നർത്ഥം. ശബ്ദാർത്ഥസംബന്ധമറിയുന്ന ഒരുവനാകട്ടെ, മോടിയായി ആടയും, ഭംഗിയിൽ ആഭരണങ്ങളുമണിഞ്ഞ്, പതിയാൽ കാമിതയായി തന്റെ ശരീരത്തേയും സൗന്ദര്യത്തേയും പതിയുടെ മുമ്പിൽ പ്രകാശിപ്പിക്കുന്ന പത്നിയെപ്പോലെ, വിദ്യ തന്റെ സ്വരൂപത്തെ വിദ്വാന്മാർക്ക് സ്വയമേവ പ്രകാശിപ്പിക്കുന്നു; പഠിപ്പില്ലാത്തവർക്ക് പ്രദർശിപ്പിക്കുകയില്ല.

ഋചോ അക്ഷരേ പരമേ വ്യോമൻ യസ്മിൻ
ദേവാ അധി വിശ്വേ നിഷേദുഃ. യസ്തന്ന വേദ കിമൃചാ
കരിഷ്യതി യ ഇത്തദ്വിദുസ്ത ഇമേ സമാസതേ. (ഋ.1.164.39)

എങ്ങും നിറഞ്ഞിരിക്കുന്ന, എല്ലാവരേക്കാളുമുന്നതനായ ഈശ്വരനിലാണ് സകല വിദ്വജ്ജനങ്ങളും സൂര്യാദികളായ സകല ലോകങ്ങളും പ്രതിഷ്ഠിതമായിരിക്കുന്നത്. വേദങ്ങളുടെ മുഖ്യമായ പൊരുളും മുഴുവനും ആ ജഗദീശ്വരനിലാണ് പര്യവസാനിക്കുന്നത്. അങ്ങനെയുള്ള ആ പരബ്രഹ്മത്തെ അറിയാത്തവൻ ഋഗ്വേദാദികളാൽ തെല്ലു സൗഖ്യമെങ്കിലും നേടുവാൻ ശക്തനോ? ഒരിക്കലും അല്ല. വേദാധ്യയനം ചെയ്ത്, ധർമ്മാത്മാവും, യോഗിയുമായി. അവ്വണ്ണമെല്ലാമുള്ള ബ്രഹ്മത്തെ ആരാഞ്ഞറിയുന്നവരെല്ലാം ഈശ്വരനിൽ സ്ഥിതി ചെയ്ത് മോക്ഷമാകുന്ന പരമാനന്ദത്തെ പ്രാപിക്കുന്നു. അതിനാൽ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നത് മുഴുവനും അർത്ഥജ്ഞാനത്തോടു കൂടി ആയിരിക്കണം.

ഇങ്ങിനെ എല്ലാ വേദങ്ങളും അദ്ധ്യയനം ചെയ്തശേഷം ആയുർവേദം, ചരകം, സുശ്രുതം, മുതലായ ഋഷിപ്രണീതങ്ങളായ വൈദ്യശാസ്ത്രഗ്രന്ഥങ്ങൾ അർത്ഥസഹിതം ഛേദനം-ഭേദനം-ശസ്ത്രക്രിയകൾ, നിദാനം, ഔഷധം ദ്രവ്യ ഗുണം, പത്ഥ്യാപത്ഥ്യങ്ങൾ ശരീരം, ദേശം, കാലം, വസ്തുക്കൾ എന്നിവയെല്ലാം മനസിലാക്കിക്കൊണ്ട് നാലു കൊല്ലത്തിനുള്ളിൽ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യേണ്ടതാകുന്നു. അനന്തരം അഭ്യസിക്കേണ്ടത് രാജ്യസംബന്ധമായ ധനുർവേദമാകുന്നു. ഇതിന് നിജരാജപുരുഷസംബന്ധി, പ്രജാസംബന്ധി എന്നിങ്ങനെ രണ്ടു പിരിവുണ്ട്. രാജ്യതന്ത്രത്തിൽ ഒന്നാമതായി സൈന്യനിയന്ത്രണം, ശസ്ത്രാസ്ത്രവിദ്യ, നാനാപ്രകാരത്തിലുള്ള വ്യൂഹനിർമാണം എന്നിവ അഭ്യസിയ്ക്കണം. വ്യൂഹനിർമാണമാണ് ഇക്കാലത്തെ കവാത്ത്. അത് ശത്രുക്കളോട് യുദ്ധം ചെയ്യുമ്പോൾ പ്രായോഗികമാക്കുവാനായി നന്നായി അഭ്യസിക്കണം. പ്രജാസംരക്ഷണം, അഭിവൃദ്ധിപ്പെടുത്തൽ, ന്യായപൂർവം നാട്ടാരെ അനുരഞ്ജിപ്പിക്കുന്ന നയതന്ത്രം, ദുഷ്ടന്മാരെ യഥായോഗ്യം അമർത്തൽ ശിഷ്ടപരിപാലനക്രമം. എന്നിവയെല്ലാം പഠിയ്ക്കണം. ഈ രാഷ്ട്രതന്ത്രത്തെ ഈരണ്ട് കൊല്ലം കൊണ്ട് പഠിക്കണം. പിന്നീട് ഗാനവിദ്യ എന്നു പറയുന്ന ഗാന്ധർവ വേദത്തിലെ സ്വരം, രാഗം, രാഗിണി, കാലം, താളം, ഗ്രാമം, താനം, വാദിത്രം, നൃത്യം, ഗീതം എന്നിവ യഥാവിധി പഠിക്കണം. അവയിൽ പ്രധാനമായി സാമവേദത്തിന്റെ ഗാനരീതി വാദിത്രവാദനത്തോടു കൂടി അഭ്യസിക്കണം. നാരദസംഹിത മുതലായ ഋഷിപ്രണീതങ്ങളായ സംഗീത ശാസ്ത്രഗ്രന്ഥങ്ങളും പഠിക്കണം. എന്നാൽ ഖിദൂഷകന്മാർ, വേശ്യാംഗനമാർ, വൈരാഗികൾ എന്നിവരുടെ വിഷയാസക്തി ജനകമായ പടുപാട്ടുകൾ പഠിച്ച് കഴുത കരയുന്നതു പോലെ ശബ്ദിച്ചു ശീലിക്കരുത്. ശില്പവിദ്യ എന്നു പറയാറുള്ള അർത്ഥവേദമാണ് തുടർന്ന് അഭ്യസിക്കേണ്ടത്. അതിൽ പദാർത്ഥങ്ങളുടെ ഗുണവിജ്ഞാനം, ക്രിയാകൗശലം, നാനാവിധ വസ്തുക്കളുടെ നിർമാണം എന്നുതുടങ്ങി പൃഥിവി മുതൽ ആകാശം വരെയുള്ള വിദ്യകളഭ്യസിക്കണം. ഐശ്വര്യ സമ്പത്തു വർദ്ധിപ്പിക്കുന്ന ഈ ഖിദ്യയ്ക്കു ശേഷം ജ്യോതിഃ ശാസ്ത്രമായ സൂര്യസിദ്ധാന്തത്തിലെ ബീജഗണിതം, അങ്കഗണിതം, ഭൂഗോളശാസ്ത്രം, ആകാശവിദ്യ, ഭൂഗർഭവിദ്യ എന്നിവ രണ്ടു കൊല്ലം പഠിക്കണം. അതുകഴിഞ്ഞാൽ എല്ലാ വിധത്തിലുള്ള കൈത്തൊഴിലുകൾ യന്ത്രവിദ്യ മുതലായതു

പഠിക്കാം. എന്നാൽ ഗ്രഹം, നക്ഷത്രം, ജാതകം, രാശി, മുഹൂർത്തം മുതലായവയുടെ ഫലങ്ങൾ പറയുന്ന ഗ്രന്ഥങ്ങളെല്ലാം വ്യാജങ്ങളാകയാൽ അവയൊന്നും പഠിയ്ക്കരുത്. ഇങ്ങനെ ഇരുപതോ ഇരുപത്തിയൊന്നോ[52] കൊല്ലം കൊണ്ട് സകല വിദ്യകളും അഭ്യസിച്ച് ഉത്തമ വിദ്യാഭ്യാസം നേടി കൃതകൃത്യരായി സദാ ആനന്ദത്തിൽ വർത്തിക്കണം. ഈ രീതിയിൽ ഇരുപതോ ഇരുപത്തൊന്നോ വർഷം കൊണ്ട് ലഭിക്കുന്ന ജ്ഞാനം മററൊരു രീതിയിലായാൽ നൂററാണ്ടു കൊണ്ടും ലഭിക്കുകയില്ല. മഹർഷിമാർ വലിയ വിദ്വാന്മാരും, സകല ശാസ്ത്രവിശാരദന്മാരും ധർമാത്മാക്കളുമായിരുന്നതുകൊണ്ടാണ് അവരുടെ ഗ്രന്ഥങ്ങളെ അധ്യയനം ചെയ്യണമെന്നു പറയുന്നത്. മററുള്ളവർ അധികം പഠിയ്ക്കാത്ത അല്പജ്ഞരും പക്ഷപാതികളുമാകയാൽ അവരുടെ കൃതികളും അപ്രകാരമായിരിക്കാനേ ഇടയുള്ളു.

പൂർവമീമാംസയ്ക്ക് വ്യാസമുനി രചിച്ച വ്യാഖ്യാനം, വൈശേഷിക സൂത്രങ്ങൾക്ക് ഗൗതമമുനി നിർമിച്ച ഭാഷ്യം, ന്യായസൂത്രങ്ങൾക്ക് വാത്സ്യായനമുനി ഉണ്ടാക്കിയ ഭാഷ്യം, പതഞ്ജലി മഹർഷിയുടെ യോഗസൂത്രങ്ങൾക്ക് വ്യാസമഹാമുനിയുടെ ഭാഷ്യം, കപിലമുനീകൃതമായ സാംഖ്യസൂത്രങ്ങൾക്ക് ഭാഗുരിമുനി രചിച്ച ഭാഷ്യം, വ്യാസമുനിയുടെ വേദാന്തസൂത്രങ്ങൾക്ക് വാത്സ്യായനമുനിയോ ബൗധായനമുനിയോ രചിച്ച ഭാഷ്യം എന്നീ ആർഷഗ്രന്ഥങ്ങളെല്ലാം നന്നായി പഠിക്കുകയും പഠിപ്പിയ്ക്കുകയും ചെയ്യണം. ഇത്യാദികളെ കല്പാംഗങ്ങളായി ഗണിക്കാം. ഋക്, യജുസ്, സാമം, അഥർവം എന്നീ നാലു വേദങ്ങൾ ഈശ്വരകൃതങ്ങളാണ്. അതുപോലെ ഐതരേയം, ശതപഥം, സാമം,

---

(52) ഇവിടെ വർഷഗണനയിൽ അപാകത സംഭവിച്ചതായി പല വിദ്വാന്മാരും ഗണിയ്ക്കുന്നു. മഹർഷിയുടെ മററൊരു കൃതിയായ സംസ്കാരവിധിയിൽ അധ്യയനകാലം 31 വർഷമാണെന്ന് എഴുതിയിട്ടുണ്ട്. (വേദാരംഭപ്രകരണം, അവസാന ഖണ്ഡിക) അവിടെ കാലഗണന ഇപ്രകാരമാണ്. വ്യാകരണം 3 വർഷം നിരുക്തവും പിങ്ഗളഛന്ദസും (8+4) 1 വർഷം, സാഹിത്യം 1 വർഷം, ആറു ദർശനം 2 വർഷം, നാലു ബ്രാഹ്മണങ്ങൾ സഹിതം വേദം 6 വർഷം, ആയുർവേദം 4 വർഷം, രാഷ്ട്രതന്ത്രം (2+2) 4 വർഷം, ഗാന്ധർവവേദം 4 വർഷം അർത്ഥവേദം 4 വർഷം, ജ്യോതിഷം 2 വർഷം ആകെ 31 വർഷം. ഇത് സമ്പൂർണ വിദ്യാഭ്യാസത്തിനാവശ്യമായ കാലമാണ്. നിർബന്ധിത വിദ്യാഭ്യാസ കാലമല്ല.

ഗോപഥം എന്നീ നാല് ബ്രാഹ്മണങ്ങളും ശിക്ഷ, കല്പം, വ്യാകരണം, നിഘണ്ടു, നിരുക്തം, ഛന്ദസ്, ജ്യോതിഷം എന്നീ ആറ് വേദാംഗങ്ങളും മീമാംസാദി ദർശനങ്ങളാകുന്ന ആറ് വേദോപാംഗങ്ങളും ആയുർവേദം, ധനുർവേദം, ഗാന്ധർവവേദം, അർത്ഥവേദം എന്നീ നാല് ഉപവേദങ്ങളും ഋഷിമാരാലും മുനിമാരാലും ഉണ്ടാക്കപ്പെട്ട ഗ്രന്ഥങ്ങളാകുന്നു. ഇവയിൽ വേദവിരുദ്ധമായുള്ളതെല്ലാം തള്ളിക്കളയണം. വേദങ്ങൾ ഈശ്വരകൃതമാകയാൽ തെററില്ലാത്തവയും സ്വതഃപ്രമാണങ്ങളുമാണ്. വേദങ്ങൾക്ക് സ്വയം പ്രാമാണ്യം ഉണ്ടെന്നർത്ഥം. ബ്രാഹ്മണാദി ഗ്രന്ഥങ്ങളെല്ലാം പരതഃ പ്രമാണങ്ങളാണ്. അവയുടെ പ്രാമാണ്യം വേദവാണിക്ക് അധീനമാകുന്നു. വേദത്തിൻെറ വിശേഷവ്യാഖ്യാനം ഋഗ്വേദാദി ഭാഷ്യഭൂമിക[53]നോക്കി അറിഞ്ഞുകൊള്ളേണ്ടതാണ്. ഈ ഗ്രന്ഥത്തിലും അന്യത്ര യഥായുക്തം പ്രസ്തുത വിഷയത്തേപ്പററി പ്രതിപാദിയ്ക്കുന്നതാണ്.

ഇനി പരിത്യജിയ്ക്കപ്പെടേണ്ട ഗ്രന്ഥങ്ങളേവയെന്നു നോക്കാം. താഴെ പേർപറയുന്ന ഗ്രന്ഥങ്ങളെല്ലാം അസത്യഗ്രന്ഥങ്ങളാകുന്നു. 1. വ്യാകരണത്തിൽ കാതന്ത്രം, സാരസ്വതം, ചന്ദ്രിക, മുഗ്ധബോധം, കൗമുദി, മനോരമ, ശേഖരം മുതലായവ. 2. കോശത്തിൽ അമരകോശം മുതലായവ. 3. ഛന്ദഃശാസ്ത്രത്തിൽ വൃത്തരത്നാകരം തുടങ്ങിയവ. 4. ശിക്ഷയിൽ ''അഥശിക്ഷാം പ്രവക്ഷ്യാമി പാണിനീയം മതംയഥാ'' എന്നു തുടങ്ങുന്നത്. 5. ജ്യോതിഷത്തിൽ ശീഘ്രബോധം, മുഹൂർത്തചിന്താമണി മുതലായവ. 6. കാവ്യത്തിൽ നായികാഭേദം, കുവലയാനന്ദം, രഘുവംശം, മാഘം, കിരാതാർജ്ജുനീയം മുതലായവ. 7. മീമാംസയിൽ ധർമസിന്ധു, വ്രതാർക്കം മുതലായവ. 8. വൈശേഷികത്തിൽ തർക്കസംഗ്രഹം തുടങ്ങിയവ. 9. ന്യായത്തിൽ ജാഗദീശി മുതലായവ. 10. യോഗത്തിൽ ഹഠപ്രദീപിക മുതലായവ 11. സാംഖ്യത്തിൽ സാംഖ്യതത്ത്വകൗമുദി മുതലായവ. 12. വേദാന്തത്തിൽ യോഗവാസിഷ്ഠം, പഞ്ചദശി മുതലായവ. 13. വൈദ്യശാസ്ത്രത്തിൽ ശാർങ്ഗധരസംഹിത മുതലായവ. 14. സ്മൃതിയിൽ മനുസ്മൃതിയിലുള്ള പ്രക്ഷിപ്ത

(53) മലയാളത്തിൽ വേദപര്യടനം എന്ന പേരിൽ ഈ ഗ്രന്ഥം തർജ്ജമ ചെയ്യിട്ടുണ്ട്. (വൈദികസാഹിത്യപരിഷത്ത്, ചെങ്ങന്നൂർ. പ്രകാശിപ്പിച്ചത്.)

ശ്ലോകങ്ങളും മററെല്ലാ സ്മൃതികളും. 15. സകല തന്ത്രഗ്രന്ഥങ്ങൾ, സകല പുരാണങ്ങൾ, എല്ലാ ഉപപുരാണങ്ങൾ. തുളസീദാസ രാമായണം രുഗ്മിണീമംഗളം മുതലായ ഭാഷാഗ്രന്ഥങ്ങൾ എന്നിവയെല്ലാം സ്വകപോല കല്പിതങ്ങളാകയാൽ കെട്ടുകഥകളാകുന്നു.

ചോദ്യം:– ഈ പറഞ്ഞ ഗ്രന്ഥങ്ങളിൽ കുറച്ചുപോലും സത്യമില്ലേ?

ഉത്തരം:– സ്വല്പം സത്യമുണ്ട്. പക്ഷേ ഒപ്പം അധികം അസത്യവും ഉണ്ട്. അതിനാൽ അവയെല്ലാം ''വിഷസംപൃക്താന്നവത് ത്യാജ്യാഃ'' വിഷം കലർന്ന ഭക്ഷണം പോലെ ത്യാജ്യങ്ങളാണ്.

ചോ: താങ്കൾ പുരാണേതിഹാസങ്ങളെ അംഗീകരിക്കുന്നില്ലേ?

ഉ: ഉണ്ട്. സത്യമായതിനെ മാത്രം. അസത്യത്തെ അംഗീകരിക്കുന്നില്ല.

ചോ: ഏതാണ് സത്യം? ഏതാണ് മിഥ്യ?

ഉ: ബ്രാഹ്മണാനീതിഹാസാൻ പുരാണാനി കല്പാൻ ഗാഥാ നാരാശംസീരിതി[54]. ഇത് ഗൃഹ്യസൂത്രത്തിലുള്ളതാണ്. ''മുമ്പു പറഞ്ഞിട്ടുള്ള ഐതരേയം, ശതപഥ, മുതലായ ബ്രാഹ്മണങ്ങൾക്ക് ഇതിഹാസം, പുരാണം, കല്പം, ഗാഥ, നാരാശംസീ എന്നിങ്ങനെ അഞ്ചു പേരുകളുണ്ടെ''ന്നാണ് ഇതിന്റെ അർത്ഥം[55] ശ്രീമദ്ഭാഗവതം തുടങ്ങിയുള്ള ഗ്രന്ഥങ്ങൾക്ക് പുരാണമെന്നു പേർ ഇല്ല.

ചോ:– തള്ളേണ്ടതായി പറഞ്ഞ ഗ്രന്ഥങ്ങളിലെ സത്യം സ്വീകാര്യമല്ലേ? എന്തു കൊണ്ട് അത് സ്വീകരിക്കുന്നില്ല?

---

(54) ആശ്വ. ഗൃ. സൂ. 3. 3. 1. ലെ പാഠം ബ്രാഹ്മണാനി കല്പാൻ ഗാഥാ നാരാശംസീരിതിഹാസ പുരാണാനീതി എന്നാണ്. തൈ. ആ. 2/9 ൽ ഇവിടെ ഉദ്ധരിച്ച പാഠം കാണാം. (55) സായണൻ, തൈ.ആ. 2/9 ന്റെ വ്യാഖ്യാനത്തിൽ ഇതിഹാസ പുരാണങ്ങളെന്നതിന് ബ്രാഹ്മണ വചനങ്ങൾ (ഇതിഹാസം, മഹാഭാരതാദി; പുരാണം, ബ്രാഹ്മണങ്ങൾ) എന്നു പറയുന്നു. അപ്രകാരം തന്നെ തൈ.ആ 8/2 ലും. (പൂനാ എഡിഷൻ പേജ് 563) ബൃഹദാരണ്യകോപനിഷത്ത് 2/4/10 ന്റെ വ്യാഖ്യാനത്തിൽ ശ്രീശങ്കരൻ പുരാണമെന്നതിന് ബ്രാഹ്മണഗ്രന്ഥാന്തർഗതമായ വിശിഷ്ട വചനങ്ങളെന്നു നിർദ്ദേശിക്കുന്നു.

ഉ:— അവയിൽ കാണുന്ന സത്യമെല്ലാം വേദാദി സത്യ ശാസ്ത്രങ്ങളിലുള്ളതാണ്. അവയിലുള്ള അസത്യമാകട്ടെ, അവയുടെ സ്വന്തവും. വേദാദി സത്യശാസ്ത്രങ്ങളെ കൈക്കൊള്ളുന്നതായാൽ സത്യം മുഴുവനും ഗ്രഹിക്കാം. മിഥ്യാ ഗ്രന്ഥങ്ങളിൽ നിന്നു സത്യം ഗ്രഹിയ്ക്കുവാൻ ആഗ്രഹിയ്ക്കുന്നയാളിന് അവയിലെ അസത്യവും കൂടി സ്വീകരിച്ചേ പററൂ. അതിനാൽ ''അസത്യമിശ്രം സത്യം ദൂരതസ്ത്യാജ്യമിതി'' അസത്യം കലർന്ന ഗ്രന്ഥങ്ങളിലെ സത്യവും, വിഷം കലർന്ന ഭക്ഷണം പോലെ പരിത്യാജ്യമാണ്.

ചോ:— താങ്കളുടെ മതം ഏതാണ്?

ഉ, വേദമാണ് എൻെറ മതം, അനുഷ്ഠിക്കണമെന്നോ, അനുഷ്ഠിക്കരുതെന്നോ വേദം വിധിക്കും പടി ഞാൻ പ്രവർത്തിക്കുന്നു[56]. വേദം എനിക്ക് സ്വീകാര്യമാകയാൽ വേദം തന്നെയാണ് എൻെറ മതം. ഇങ്ങനെ മനുഷ്യരെല്ലാം, വിശിഷ്യ ശ്രേഷ്ഠ മാനവർ അംഗീകരിച്ചു വർത്തിക്കേണ്ടതാണ്.

ചോ:- സത്യാസത്യങ്ങളും ഗ്രന്ഥങ്ങളുടെ പരസ്പരവിരോധവും മററും ശാസ്ത്രങ്ങളിലും ഉണ്ട്, ഉദാഹരണത്തിന് സൃഷ്ടിവിഷയത്തിൽ ഷഡ്ദർശനങ്ങൾക്കു തമ്മിലുള്ള അഭിപ്രായ ഭിന്നത എടുത്തു പറയാവുന്നതാണ്. സൃഷ്ടിയുടെ ഉത്ഭവം കർമ്മത്തിൽ നിന്നാണെന്ന് മീമാംസയും, കാലത്തിൽ നിന്നാണെന്ന് വൈശേഷികവും, പരമാണുക്കളിൽ നിന്നാണെന്ന് ന്യായവും, പുരുഷാർത്ഥത്തിൽ നിന്നാണെന്ന് യോഗവും, പ്രകൃതിയിൽ നിന്നാണെന്ന് സാംഖ്യവും, ബ്രഹ്മത്തിൽ നിന്നാണെന്ന് വേദാന്തവും പറയുന്നു. ഇത് വിരോധമല്ലേ?

ഉ:- ഒന്നാമത്, സാംഖ്യം, വേദാന്തം, എന്നീ രണ്ടു ദർശനങ്ങളിലെഴികെ മററു നാലു ദർശനങ്ങളിലും സൃഷ്ടിയുടെ ഉല്പത്തി വിശദമായി എഴുതിയിട്ടില്ല. എഴുതിയിട്ടുള്ളതിൽ വിരോധം ഇല്ലതാനും. വിരോധം അവിരോധം എന്നിവയെ

---

(56) വിഹിതമായതു ചെയ്യുക, അവിഹിതമായത് ത്യജിക്കുക എന്നർത്ഥം. പ്രതിഷേധിക്കാത്തതിനെ അഥവാ അനുഷ്ഠിക്കണമെന്ന് സവിശേഷമായി നിർദ്ദേശിക്കാത്തതിനെ അനുഷ്ഠിക്കാവുന്നതാണ്. മീമാംസാദർശനത്തിൽ ജൈമിനി പറയുന്നു.- വിരോധെ ത്വനപേക്ഷ്യം സ്യാദസതി ഹ്യനുമാനമ് (1.3.2) (വേദവും ബ്രാഹ്മണവും പരസ്പരം വിരുദ്ധമായി പറഞ്ഞാൽ വേദമാണ്, ബ്രാഹ്മണമല്ല. പ്രമാണം.)

പ്പററി താങ്കൾക്ക് ജ്ഞാനമില്ല. ഞാൻ ചോദിക്കട്ടെ, വിരോധം എവിടെയാണുള്ളത്? ഒരേ വിഷയത്തിലോ, അതോ വിഭിന്ന വിഷയങ്ങളിലോ?

ചോ:- ഒരു വിഷയത്തേപ്പററി പലരുടെയും വിഭിന്നാഭിപ്രായത്തിനെയാണ് വിരോധം എന്നു പറയുന്നത്. ഇവിടെ 'സൃഷ്ടി' ഒരു വിഷയമാണ്.

ഉ:- വിദ്യ എന്നത് ഒന്നോ അനേകമോ? ഒന്നാണ്; ഒന്നാണെങ്കിൽ വ്യാകരണം, വൈദ്യം, ജ്യോതിഷം തുടങ്ങിയ ഭിന്ന വിഷയങ്ങൾ എന്തിനാണ്? ഒരേ വിദ്യയിൽ വിഭിന്നങ്ങളായ അനേകം വിദ്യകളുടെ അവയവങ്ങൾ കൂട്ടിച്ചേർത്ത് പ്രതിപാദിക്കുന്നത് എങ്ങനെയാണോ അതുപോലെ സൃഷ്ടിയുടെ വിഭിന്നങ്ങളായ ആറ് അവയവങ്ങളെ ആറ് ദർശനങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നു. അതിൽ ഒട്ടും വിരോധമില്ല. ഒരു കുടം ഉണ്ടാക്കുന്നതിൽ കർമ്മം, കാലം, മണ്ണ്, വിചാരം, സംയോഗം, വിയോഗം തുടങ്ങിയ പുരുഷാർത്ഥങ്ങൾ (പ്രയത്നങ്ങൾ), പ്രകൃതിയുടെ ഗുണങ്ങൾ, കുശവൻ എന്നിവയെല്ലാം കാരണങ്ങളാണ്. അതുപോലെ സൃഷ്ടിയുടെ കാരണമായ കർമ്മത്തിന്റെ വ്യാഖ്യാനം മീമാംസയിലും, കാലത്തിന്റെ വ്യാഖ്യാനം വൈശേഷികത്തിലും[57], ഉപാദാനകാരണത്തിന്റെ വ്യാഖ്യാനം ന്യായത്തിലും, പുരുഷാർത്ഥത്തിന്റെ വ്യാഖ്യാനം യോഗത്തിലും, തത്ത്വങ്ങളുടെ അനുക്രമമായ പരിഗണനയുടെ വ്യാഖ്യാനം സാംഖ്യത്തിലും, നിമിത്തകാരണമായിരിക്കുന്ന ബ്രഹ്മത്തിന്റെ വ്യാഖ്യാനം വേദാന്തത്തിലും വിസ്തരിച്ചു ചെയ്തിരിക്കുന്നു. ഇവയൊന്നും പരസ്പര വിരുദ്ധമല്ല. വൈദ്യശാസ്ത്രത്തിൽ നിദാനം ചികിത്സ, ഔഷധപ്രയോഗം, പഥ്യം മുതലായ വിഭിന്ന പ്രകരണങ്ങളുണ്ട്. അവയുടെയെല്ലാം പരമലക്ഷ്യം രോഗനിവാരണം മാത്രമാണ്. അതുപോലെ സൃഷ്ടിയുടെ ആറ് കാരണങ്ങളിൽ ഓരോന്നും ഓരോ ശാസ്ത്രകാരൻ വ്യാഖ്യാനിച്ചിരിക്കുന്നു. അതിനാൽ അവയിലൊട്ടും വിരോധമില്ല. ഇതിന്റെ വിസ്തൃത വ്യാഖ്യാനം സൃഷ്ടിപ്രകരണത്തിൽ ചെയ്യാം. അധ്യയനാധ്യാപനങ്ങളിലെ വിഘ്നങ്ങളെയെല്ലാം ത്യജിക്കണം, ദുഷ്ട സംസർഗം, കള്ളുകുടി,

(57) ശ്വേതാശ്വതരോപനിഷത്തിൽ (1/2) സൃഷ്ടികാരണങ്ങളിലൊന്നായി 'കാല'ത്തിനെ ഗണിച്ചിട്ടുണ്ട്.

വേശ്യാഗമനം, ബാല്യവിവാഹം (ഇരുപത്തിയഞ്ചു വയസിനു മുമ്പ് പുരുഷനും പതിനാറു വയസിനു മുമ്പ് സ്ത്രീയും വിവാഹം ചെയ്യുന്നത്) പൂർണമായ ബ്രഹ്മചര്യം പാലിയ്ക്കാതിരിയ്ക്കുക, വേദം തുടങ്ങിയ സത്യശാസ്ത്രങ്ങളെ പ്രചരിപ്പിയ്ക്കുന്നതിൽ ഭരണാധിപൻ, മാതാപിതാക്കന്മാർ, വിദ്വാന്മാർ എന്നിവർക്ക് വൈമുഖ്യം, അതിഭക്ഷണം, അധികം ഉറക്കമൊഴിയ്ക്കുക, പഠിക്കുന്നതിലും, പഠിപ്പിക്കുന്നതിലും, പരീക്ഷിയ്ക്കുന്നതിലും പരീക്ഷിയ്ക്കപ്പെടുന്നതിലും മടിയോ കളവോ കാണിയ്ക്കുക, വിദ്യാലാഭത്തെ സർവോപരിയായി കരുതാതിരിക്കുക, ബ്രഹ്മചര്യത്താൽ ബലം, ബുദ്ധി, പരാക്രമം, ആരോഗ്യം, രാജ്യം, ധനം എന്നിവ വർദ്ധിയ്ക്കുമെന്നു വിശ്വസിക്കാതിരിക്കുക, ഈശ്വരനെ ധ്യാനിക്കാതെ കരിങ്കല്ലിൽ കൊത്തിയ അചേതന വിഗ്രഹങ്ങളെ വണങ്ങുന്നതിൽ വെറുതെ കാലം കളയുക, അച്ഛനമ്മമാർ, അതിഥി, ഗുരു, വിദ്വാന്മാർ എന്നിവരെ സത്യവിഗ്രഹങ്ങളായി കരുതി അവരുടെ ശുശ്രൂഷയും സംസർഗവും ചെയ്യാതിരിക്കുക, വർണാശ്രമധർമങ്ങളെ ത്യജിച്ച് ഗോപിക്കുറി, മുക്കുറി, ഭസ്മക്കുറി, എന്നിവ ധരിക്കുക, പൊട്ടു തൊടുക, രുദ്രാക്ഷമാല ധരിയ്ക്കുക, തുളസിമാല ധരിയ്ക്കുക, ഏകാദശി നോക്കുക, പ്രദോഷവ്രതമാചരിയ്ക്കുക, കാശി മുതലായ സ്ഥലങ്ങളിലേക്ക് തീർത്ഥയാത്ര ചെയ്യുക, രാമൻ കൃഷ്ണൻ, നാരായണൻ, ശിവൻ, ഭഗവതി, ഗണപതി മുതലായ നാമസ്മരണം എന്നിവയാൽ പാപമകന്നു പോകുമെന്നു വിശ്വസിയ്ക്കുക, കപടസന്യാസിമാരുടെ ഉപദേശം കേട്ട് വിദ്യാഭ്യാസത്തിൽ അശ്രദ്ധ, വിദ്യാധ്യയനം, ധർമാനുഷ്ഠാനം, യോഗാഭ്യസനം, ഈശ്വരോപാസന എന്നിവയെല്ലാം വെടിഞ്ഞ് പുരാണമെന്നു പറയുന്ന ഭാഗവതം തുടങ്ങിയവയിലെ കെട്ടുകഥ കേട്ടാൽ മോക്ഷം കിട്ടുമെന്നു വിചാരിയ്ക്കുക, അത്യാഗ്രഹം മൂലം ധനത്തിൽ മാത്രം ശ്രദ്ധിച്ച് വിദ്യയെ വെറുക്കുക, അങ്ങുമിങ്ങും വെറുതെ അലഞ്ഞു തിരിയുക ഇങ്ങനെ പല അനാവശ്യങ്ങളിൽ പെടുന്നവർ ബ്രഹ്മചര്യവും വിദ്യയും സമ്പാദിയ്ക്കാതെ രോഗികളും മൂഢന്മാരുമായിത്തീരുന്നു. ജാതിമുറയനുസരിച്ച് ദ്വിജരായ ഇക്കാലത്തെ ബ്രാഹ്മണർ മററുള്ളവരെ വിദ്യ, സത്സംഗം എന്നിവയിൽ നിന്ന് അകററി തങ്ങളുടെ വലയിൽ കുടുക്കി അവരുടെ ശരീരം, മനസ്, ധനം എന്നിവയെ നശിപ്പിയ്ക്കുകയും ക്ഷത്രിയാദി ജാതിക്കാർ പഠിച്ച് വിദ്വാന്മാരായാൽ അവർ തങ്ങളുടെ കുടുക്കിൽ നിന്ന് രക്ഷപെട്ട് തങ്ങളുടെ

കള്ളത്തരമെല്ലാം അറിഞ്ഞ് അപമാനിച്ചേക്കുമെന്നു വിചാരിക്കുകയും ചെയ്യുന്നു. ഇങ്ങനെയുള്ള വിഘ്നങ്ങളെ ഭരണാധികാരികളും ജനങ്ങളും ചേർന്ന് ഒഴിവാക്കി തങ്ങളുടെ മക്കളെ പഠിപ്പുള്ളവരാക്കുവാൻ ശരീരം, മനസ്, ധനം എന്നിവയാൽ പ്രവർത്തിക്കണം.

ചോ:– സ്ത്രീകളും ശൂദ്രന്മാരും വേദം പഠിക്കണോ? അവർ പഠിച്ചാൽ പിന്നെ നാം എന്തു ചെയ്യും? അവർ പഠിക്കണമെന്നതിന് പ്രമാണം ഇല്ലെന്നു മാത്രമല്ല, നിഷേധമുണ്ടുതാനും:– സ്ത്രീശൂദ്രൌ നാധീയാതാമിതി ശ്രുതേഃ[58] (സ്ത്രീയും ശൂദ്രനും പഠിക്കരുതെന്ന് ശ്രുതിയുണ്ട് എന്നർത്ഥം.)

ഉ:– സകല സ്ത്രീപുരുഷന്മാർക്കും -- മനുഷ്യർക്കെല്ലാം — പഠിക്കാൻ അവകാശമുണ്ട്. ഈ ശ്രുതി വാക്യം നിങ്ങളുടെ സ്വന്തം കൃതിയാണ്, പ്രാമാണിക ഗ്രന്ഥങ്ങളിലൊന്നുമുള്ളതല്ല. ഇതുമായി പോയി കിണററിൽ ചാടിക്കൊൾക. സകല മനുഷ്യർക്കും വേദാദിശാസ്ത്രങ്ങൾ പഠിക്കുവാനും ചൊല്ലിക്കേൾക്കുവാനും അധികാരമുണ്ടെന്നതിന് യജുർവേദം ഇരുപത്തിയാറാമദ്ധ്യായത്തിലെ രണ്ടാമത്തെ മന്ത്രം പ്രമാണമാണ്:–

യഥേമാം വാചം കല്യാണീമാവദാനി ജനേഭ്യഃ.
ബ്രഹ്മരാജന്യാഭ്യാം ശൂദ്രായ ചാര്യായ ച സ്വായ ചാരണായ.

**ഈശ്വരൻ പറയുന്നു:- (യഥാ) എങ്ങനെ ഞാൻ (ജനേഭ്യഃ) സകല മനുഷ്യർക്കും (ഇമാം) ഈ** (കല്യാണീം) മംഗളപ്രദയായ **അഥവാ സംസാരത്തിൽ നിന്ന്** മോക്ഷസുഖം നൽകുന്ന (വാചം) ഋഗ്വേദാദി നാലു വേദവാണികളെ (ആ വദാനി) ഉപദേശിക്കുന്നുവോ, അങ്ങനെ നിങ്ങളും ചെയ്തു കൊണ്ടിരിപ്പിൻ. ''ഇവിടെ ജനശബ്ദമെന്നതിന് ദ്വിജന്മാരെ മാത്രമാണ് ഗ്രഹിക്കേണ്ടത്. എന്തെന്നാൽ, സ്മൃതികളിലും മററും ബ്രാഹ്മണ–ക്ഷത്രിയ–വൈശ്യർക്കു മാത്രമേ വേദാധ്യയനത്തിൽ അധികാരമുള്ളതായി പറഞ്ഞിട്ടുള്ളു; സ്ത്രീകൾക്കോ ശൂദ്രാദികൾക്കോ അധികാരമുണ്ടെന്ന് പറഞ്ഞിട്ടില്ല'' എന്നു

---

(58) ന സ്ത്രീ ശൂദ്രൌ വേദമധീയാതാം, എന്ന് മീമാംസയുടെ ന്യായപ്രകാശ ടീകാകാരൻ രഥകാരൻെറ അന്യോാധാനാധികാരമെന്ന പ്രകരണാന്ത്യത്തിലുദ്ധരിച്ചിട്ടുണ്ട്.

സംശയം തോന്നാം. അതിനുത്തരമായി പറയുന്നതാണ് ബ്രഹ്മരാജന്യാഭ്യാം എന്നു തുടങ്ങുന്ന മന്ത്രഭാഗം. ഈശ്വരൻ അരുളുന്നതു നോക്കുക:– (ബ്രഹ്മരാജന്യാഭ്യാം) ബ്രാഹ്മണൻ, ക്ഷത്രിയൻ എന്നിവർക്കും (അര്യായ) വൈശ്യനും (ശൂദ്രായ) ശൂദ്രനും, (സ്വായ) തൻെറ ഭൃത്യന്മാർ, സ്ത്രീകൾ മുതലായ വർക്കും (അരണായ) അതിശൂദ്രന്മാർക്കുമായിട്ടാണ് വേദങ്ങളെ നാം പ്രകാശിപ്പിച്ചിട്ടുള്ളത്. എല്ലാ മനുഷ്യരും വേദങ്ങൾ പഠിയ്ക്കുകയും പഠിപ്പിയ്ക്കുകയും കേൾക്കുകയും കേൾപ്പിയ്ക്കുകയും ചെയ്ത്, ജ്ഞാനത്തെ വർദ്ധിപ്പിച്ച്, സത്കർമങ്ങൾ ചെയ്യുകയും ദുഷ്കൃത്യങ്ങൾ ത്യജിക്കയും ചെയ്ത്, ദുഃഖങ്ങളിൽ നിന്നു വിമുക്തരായി പരമാനന്ദത്തെ പ്രാപിയ്ക്കുമാറാകട്ടെ എന്നർത്ഥം. ഇനി പറയുക, നിങ്ങളുടെ വാക്കിനെയോ, ഈശ്വരവാണിയേയോ ഞാൻ വിലവയ്ക്കണം? ഈശ്വരീയ വചനം തന്നെ സമ്മാന്യം. എന്നിട്ടും അതിനെ മാനിയ്ക്കാത്തയാൾ നാസ്തികനാണ്. ''നാസ്തികോ വേദനിന്ദകഃ'' വേദത്തെ നിന്ദിയ്ക്കുകയും അംഗീകരിക്കാതിരിക്കുകയും ചെയ്യുന്നവനാണ് നാസ്തികൻ. ശൂദ്രരുടെ നന്മ ഈശ്വരൻ ഇച്ഛിക്കുന്നില്ലേ? വേദാധ്യയനവും വേദശ്രവണവും ദ്വിജർക്കു വിധിയ്ക്കുകയും ശൂദ്രർക്ക് വിലക്കുകയും ചെയ്യുവാൻ തക്കവണ്ണം ഈശ്വരൻ പക്ഷപാതിയാണോ? ശൂദ്രർക്ക് ശ്രവണവും പഠനവും നിഷിദ്ധമെങ്കിൽ അവർക്ക് നാക്കും ചെവിയും കൊടുത്തതെന്തിന്? പൃഥിവീ, ജലം, അഗ്നി, വായു, ചന്ദ്രൻ, സൂര്യൻ, അന്നാദി പദാർത്ഥങ്ങൾ എന്നിവയെല്ലാം എല്ലാവർക്കും ഉപയോഗിയ്ക്കുവാനായി സൃഷ്ടിച്ചിരിക്കുന്നതു പോലെ എല്ലാ മനുഷ്യർക്കും വേണ്ടിയാണ് വേദപ്രകാശനവും. ഇനി, ശൂദ്രൻ അധ്യയനം ചെയ്യരുതെന്നു വല്ല നിഷേധവും എങ്ങാനും ഉണ്ടെങ്കിൽത്തന്നെ അതിൻെറ അർത്ഥം ഇപ്രകാരമാണ്:– പഠിക്കുകയും പഠിപ്പിക്കുകയും ചെയ്താൽ മനസിലാകാത്ത അവൻ മന്ദബുദ്ധിയും മൂഢനുമായതു കൊണ്ട് ശൂദ്രനാണ്. അവൻ പഠിയ്ക്കുന്നതും അവനെ പഠിപ്പിയ്ക്കുന്നതും നിഷ്ഫലമാണ്. അതുപോലെതന്നെ, സ്ത്രീകൾ പഠിക്കരുതെന്ന് വിലക്കുന്നത് നിങ്ങളുടെ മൂഢതയുടെയും സ്വാർത്ഥത്തിൻെറയും ആധിക്യമല്ലാതെ മററൊന്നുമല്ല. കന്യകമാർക്ക് അധ്യയനം വിധിക്കുന്ന പ്രമാണം നോക്കുക:- ബ്രഹ്മചര്യേണ കന്യാ യുവാനം വിന്ദതേ പതിമ്. (അഥർവ. 11.24.3.18)

പുരുഷന്മാർ ബ്രഹ്മചര്യം അനുഷ്ഠിച്ച്, പൂർണ വിദ്യാഭ്യാസവും ഉത്തമമായ ശിക്ഷണവും നേടി യുവതി

കളും, വിദുഷികളും, അനുകൂലകളും, അനുരൂപകളും, പ്രിയകളുമായ പത്നിമാരെ സ്വീകരിക്കുന്നതു പോലെ (കന്യാ) കന്യകയും (ബ്രഹ്മചര്യേണ) ബ്രഹ്മചര്യം അനുഷ്ഠിച്ച്, വേദാദിശാസ്ത്രങ്ങൾ പഠിച്ച്, പൂർണവിദ്യയും ഉത്തമശിക്ഷണവും നേടി പൂർണ യൗവനം പ്രാപിക്കുമ്പോൾ തനിക്ക് തുല്യനും പ്രിയനും വിദ്വാനും (യുവാനമ്) യുവാവുമായ പുരുഷനെ (വിന്ദതേ) പ്രാപിക്കട്ടെ എന്നർത്ഥം. അതിനാൽ സ്ത്രീകൾക്ക് ബ്രഹ്മചര്യവും വിദ്യാഭ്യാസവും അത്യന്താപേക്ഷിതമാണ്.

ചോ:– സ്ത്രീകളും വേദാധ്യയനം ചെയ്യണോ?

ഉ:– നിശ്ചയമായും. ശ്രൗതസൂത്രം തുടങ്ങിയ ഗ്രന്ഥങ്ങളിൽ:- ''ഇമം മന്ത്രം പത്നീ പഠേത്[59]''. യാഗത്തിൽ പത്നി ഈ മന്ത്രം ചൊല്ലണം എന്നു നിർദ്ദേശിക്കുന്നുണ്ട്. വേദാദിശാസ്ത്രങ്ങൾ അധ്യയനം ചെയ്തിട്ടില്ലാത്ത ഒരു സ്ത്രീക്ക് യാഗത്തിൽ സ്വരസഹിതം മന്ത്രം ഉച്ചരിക്കാനോ, സംസ്കൃതത്തിൽ സംസാരിക്കാനോ എങ്ങനെ കഴിയും? ഭാരതീയനാരീ സമൂഹത്തിന്റെ ഭൂഷണമായ ഗാർഗിയും മററും വേദശാസ്ത്രപാരംഗതയായ വിദുഷിയായിരുന്നെന്ന് ശതപഥ ബ്രാഹ്മണം പറയുന്നു[60]. പുരുഷൻ പഠിപ്പുള്ളവനും സ്ത്രീ പഠിപ്പില്ലാത്തവളുമായിരിക്കുക അഥവാ പുരുഷൻ പാമരൻ, സ്ത്രീ വിദുഷിയും എന്നു വന്നാൽ വീടുതോറും സദാ ദേവാസുരയുദ്ധം നടക്കും. പിന്നെ ഗൃഹസുഖം എവിടെ? **സ്ത്രീകൾ പഠിക്കാതിരുന്നാൽ** കന്യാപാഠശാലയിൽ അവരെങ്ങനെ അധ്യാപികമാരാകും? ന്യായാധിപതിത്വം തുടങ്ങിയ രാജ്യകാര്യം പോലെ ഗൗരവവമുള്ള ഗൃഹാശ്രമകൃത്യങ്ങൾ നിർവഹിക്കുക, ദമ്പതിമാർ പരസ്പരം പ്രീതിയോടുകൂടി വർത്തിക്കുക, ഗൃഹഭരണം സ്ത്രീയുടെ അധീനത്തിൽ കാര്യക്ഷമമായി നടക്കുക മുതലായവ സ്ത്രീകൾക്ക് പഠിപ്പില്ലാതിരുന്നാൽ എങ്ങനെ നടക്കും?

---

(59) പത്നിം വാചയതി മേധ്യാമേവൈനാം കരോതി പത്ന്യൈ പ്രദായ വാചയേദ് ...... വേദോ/സി വിത്തിരസി (ആ. ശ്രൗ. 1. 11) യത് പത്നീ പുരോ/നു വാക്യാമന്ബ്രൂയാത് (തൈ. ബ്രാ. 1. 6. 5. 6) ജ്ഞാതേ ച വാചനം നഹ്യ വിദ്വാൻ വിഹിതോ/സ്തി. (മീമാംസ. 3 8.18) ഇവയിലെല്ലാം മന്ത്രപാഠം വിദുഷിയായ സ്ത്രീയ്ക്കേ ചെയ്യാൻ കഴിയൂ എന്നു വ്യക്തമാക്കുന്നു. (60) ശ. ബ്രാ. 14.6.6. ഗാർഗിയാജ്ഞവല്ക്യ സംവാദം)

ആര്യാവർത്തത്തിലെ ക്ഷത്രിയ സ്ത്രീകൾ ധനുർവേദം—യുദ്ധവിദ്യ—കൂടി നന്നായി അറിഞ്ഞിരുന്നു. അല്ലെങ്കിൽ കൈകേയിയും മററും ദശരഥനോടും മററും ചേർന്ന് യുദ്ധഭൂമിയിലിറങ്ങി പോരാടിയതെങ്ങനെ? ബ്രാഹ്മണ സ്ത്രീകളും ക്ഷത്രിയ സ്ത്രീകളും സകല വിദ്യകളും അഭ്യസിക്കണം. വൈശ്യസ്ത്രീകൾ പെരുമാററ രീതിയും ശൂദ്രസ്ത്രീകൾ വെപ്പു പണി മുതലായവയും അഭ്യസിക്കണം. വ്യാകരണം, ധർമശാസ്ത്രം സാമൂഹ്യനീതി എന്നിവയെല്ലാം പുരുഷന്മാർ ഏറെക്കുറെ അഭ്യസിക്കുന്നതു പോലെ സ്ത്രീകളും വ്യാകരണം, ധർമശാസ്ത്രം, വൈദ്യം, ഗണിതം, ശില്പവിദ്യ എന്നിവയെല്ലാം നിശ്ചയമായും പഠിക്കണം. പഠിച്ചില്ലെങ്കിൽ സത്യാസത്യങ്ങളെ തിരിച്ചറിയുക, ഭർത്താവിനോടും മററും അനുകൂലമായി പെരുമാറുക, സന്താനങ്ങൾക്കു ജന്മം നൽകി യഥാവിധി വളർത്തി പഠിപ്പിക്കുക, ഗൃഹകൃത്യങ്ങളെല്ലാം വേണ്ടതുപോലെ ചെയ്യുക, ചെയ്യിക്കുക എന്നിവയൊന്നും അവർക്ക് കഴിയുന്നതല്ല, വൈദ്യജ്ഞാനമുണ്ടെങ്കിലേ ഔഷധതുല്യമായ അന്നപാനാദികൾ ഉണ്ടാക്കുവാനും ഉണ്ടാക്കിക്കുവാനും സാധിയ്ക്കൂ. ശില്പവിദ്യയിൽ അറിവില്ലെങ്കിൽ വീടു പണിയിയ്ക്കുവാനും വസ്ത്രങ്ങൾ, ആഭരണങ്ങൾ എന്നിവ ഉണ്ടാക്കിക്കുവാനും സാധ്യമല്ല. കണക്ക് പഠിച്ചില്ലെങ്കിൽ വരവുചെലവു കണക്കുകൾ മനസിലാക്കുവാനും മററുള്ളവരോട് കണക്കു പറയുവാനും കഴിയുന്നതല്ല. വേദാദിശാസ്ത്രങ്ങളുടെ ജ്ഞാനമില്ലെങ്കിൽ ഈശ്വരനേയും ധർമത്തേയും അറിഞ്ഞ് അധർമത്തിൽ നിന്ന് അകന്നു നിൽക്കുവാൻ സാധ്യമല്ല. അതിനാൽ ബ്രഹ്മചര്യം, ഉത്തമശിക്ഷ, വിദ്യാഭ്യാസം എന്നിവയാൽ സ്വസന്താനങ്ങളുടെ ശരീരത്തിനും ആത്മാവിനും പൂർണബലമുണ്ടാക്കി, അവരെ മാതാപിതാക്കൾ, ഭർത്താവ്, ശ്വശ്രൂശ്വശുരന്മാർ, ഭരണാധിപർ, ജനങ്ങൾ, അയൽവാസികൾ, സ്നേഹിതർ, ബന്ധുക്കൾ, സന്താനങ്ങൾ മുതലായവരോട് ധർമം, യോഗ്യത എന്നിവയ്ക്കനുസൃതമായി പെരുമാറാൻ പ്രാപ്തരാക്കുന്ന മാതാപിതാക്കളാണ് കൃതകൃത്യരും ധന്യവാദാർഹരും. കൊടുക്കുംതോറും ഏറുന്ന അക്ഷയനിധി ഇതുതന്നെയാണ്. മററുള്ള സമ്പത്തെല്ലാം ചെലവു ചെയ്യുന്തോറും കുറയും. അവകാശികൾ വീതം വെച്ചെടുക്കും. വിദ്യാധനം മാത്രമേ കള്ളന്മാർക്ക് കക്കാനും അവകാശികൾക്ക് വീതിക്കാനും കഴിയാത്തതായുള്ളു.

(61) വാല്മീകി രാമായണം. അയോധ്യാകാണ്ഡം 9. 11. & 11. 18 & 19

അതിൻെറ രക്ഷണം, വർദ്ധനം എന്നിവ ഭരംനാധിപൻെറയും ജനങ്ങളുടെയും തുല്യകർത്തവ്യങ്ങളാണ്.

കന്യാനാം സമ്പ്രദാനം ച
കുമാരാണാം ച രക്ഷണം. (മനു. 7.152)

ബാലന്മാരെയും കന്യകമാരെയും മുൻപറഞ്ഞ കാലത്ത് ബ്രഹ്മചര്യാനുഷ്ഠാനത്തോടെ പഠിപ്പിക്കേണ്ടത് ഭരണാധിപൻെറ കർത്തവ്യമാണ്. ഈ ആജ്ഞയെ അനുസരിക്കാത്ത മാതാപിതാക്കന്മാരെ ശിക്ഷിക്കണം. എട്ടു വയസു തികഞ്ഞ ആൺകുട്ടികളും പെൺകുട്ടികളും ഗുരുഗൃഹത്തിലല്ലാതെ മററൊരു വീട്ടിലും പാർക്കരുത്. സമാവർത്തനത്തിനു മുമ്പ് വിവാഹം ചെയ്യുകയുമരുത്; എന്നു രാജകല്പന ഉണ്ടാക്കണം എന്നർത്ഥം.

സർവേഷാമേവ ദാനാനാം ബ്രഹ്മദാനം വിശിഷ്യതേ, വാര്യന്ന ഗോമഹീവാസസ്തിലകാഞ്ചനസർപ്പിഷാമ്. (മനു. 4.233)

ജലം, അന്നം, പശു, ഭൂമി, വസ്ത്രം, എള്ള്, സ്വർണ്ണം, നെയ്യ് തുടങ്ങിയവ ദാനം ചെയ്യുന്നതിലും ശ്രേഷ്ഠം വേദവിദ്യാദാനമാണ്. അതിനാൽ ശരീരം, ധനം, മനസ് എന്നിവയാൽ കഴിയുന്നത്ര പരിശ്രമിച്ച് വിദ്യാവൃദ്ധിയുണ്ടാക്കണം. ബ്രഹ്മചര്യം, വിദ്യാഭ്യാസം, വേദവിഹിതധർമം എന്നിവയ്ക്കും അർഹമായ പ്രചാരം സിദ്ധിക്കുന്ന രാജ്യമാണ് സൗഭാഗ്യമുള്ള ദേശം.

ബ്രഹ്മചര്യാശ്രമത്തിലെ ശിക്ഷണക്രമം സംക്ഷേപമായി പറഞ്ഞു. അടുത്ത നാലാം സമുല്ലാസത്തിൽ സമാവർത്തനം, ഗൃഹസ്ഥാശ്രമ ശിക്ഷണം എന്നിവയെഴുതാം.

ശ്രീമദ്ദയാനന്ദ സരസ്വതി സ്വാമികളാൽ
വിരചിതമായ സത്യാർത്ഥപ്രകാശത്തിൽ
ശിക്ഷണവിഷയം പ്രതിപാദിക്കുന്ന
മൂന്നാം സമുല്ലാസം കഴിഞ്ഞു.

# നാലാം സമുല്ലാസം

## അഥ സമാവർത്തന വിവാഹഗൃഹാശ്രമവിധിം വക്ഷ്യാമഃ

## സമാവർത്തനം, വിവാഹം, ഗൃഹസ്ഥാശ്രമവിധി എന്നിവയെപ്പററി പറയാം.

വേദാനധീത്യ വേദൌ വാ വേദം വാപി യഥാക്രമം അവി പ്ലുതബ്രഹ്മചര്യോ ഗൃഹസ്ഥാശ്രമ മാവിശേത്. (മനു. 3. 2)

ബ്രഹ്മചര്യത്തിൽ ആചാര്യനെ അനുസരിച്ചു വസിച്ച് ധർമാനുസരണം നാലോ, മൂന്നോ, രണ്ടോ, അഥവാ ഒരു വേദമോ അംഗങ്ങളോടും ഉപാംഗങ്ങളോടും കൂടിഅധ്യയനം ചെയ്തശേഷം അഖണ്ഡിത ബ്രഹ്മചര്യം ശീലിച്ച പുരുഷനും സ്ത്രീയും ഗൃഹസ്ഥാശ്രമം കൈക്കൊള്ളണം.

തം പ്രതീതം സ്വധർമേണ ബ്രഹ്മദായഹരം പിതുഃ
സ്രഗ്വിണം തല്പ ആസീനമർഹയേത് പ്രഥമംഗവാ. (ടി.3.3)

അച്ഛൻെറ അടുക്കൽ നിന്നോ ആചാര്യൻെറ അടുക്കൽ നിന്നോ സ്വധർമം അനുസരിച്ച് ബ്രഹ്മദായത്തെ—വിദ്യയാകുന്ന ഭാഗത്തെ-സമ്പാദിച്ച ശേഷം മാലയണിഞ്ഞ് കട്ടിലിൽ ഇരിക്കുന്ന വിദ്യാർത്ഥിയെ ഗുരു ആദ്യമായി ഗോദാനം ചെയ്ത് സൽക്കരിക്കണം. കന്യകയുടെ പിതാവും അങ്ങനെ ഗോദാനം കൊണ്ട് അയാളെ സൽക്കരിക്കണം.

ഗുരുണാനുമതഃ സ്നാത്വാ സമാവൃത്തോ യഥാവിധി
ഉദ്വഹേത ദ്വിജോ ഭാര്യാം സവർണാം ലക്ഷണാന്വിതാം.
(ടി. 3. 4)

ഗുരുവിൻെറ ആജ്ഞപ്രകാരം കുളിച്ച്[1] ഗുരുകുലത്തിൽ നിന്ന് വിധിപ്രകാരം മടങ്ങിവന്നതിൻെറ ശേഷം ബ്രാഹ്മണ – ക്ഷത്രിയ – വൈശ്യന്മാർ വർണാനുകൂലമായി സുന്ദരിയും ലക്ഷണയുക്തയുമായ കന്യകയെ വിവാഹം ചെയ്യണം.

---

1. ഗുരുകുലത്തിലെ ബിരുദധാരിയുടെ പേര് സ്നാതകനെന്നാ

അസപിണ്ഡാ ചയാ മാതുരസഗോത്രാ ചയാ പിതുഃ
സാപ്രശസ്താ ദ്വിജാതീനാം ദാരകർമ്മണി മൈഥുനേ. (ടി.3.5)

അമ്മയുടെ കുലത്തിൽ ആറു തലമുറയായി ബന്ധം വരാത്തതും, പിതൃഗോത്രത്തിൽ പെടാത്തതുമായ കന്യകയെ വിവാഹം ചെയ്യുന്നതാണുചിതം. ഇതിൻെറ പ്രയോജനം,

പരോക്ഷപ്രിയാ ഇവ ഹി ദേവാഃ പ്രത്യക്ഷദ്വിഷഃ.[2] (ശതപഥം)

പരോക്ഷ വസ്തുവിൽ ഉളവാകുന്ന പ്രിയം പ്രത്യക്ഷ വസ്തുവിൽ നിശ്ചയമായും ഉണ്ടാവുകയില്ല. ഒരുവൻ കൽക്കണ്ടത്തിൻെറ ഗുണങ്ങൾ കേട്ടറിഞ്ഞിട്ടേ ഉള്ളു; തിന്നി ട്ടില്ല എങ്കിൽ അവൻെറ മനസ് സദാ കൽക്കണ്ടത്തിൽ ആസ ക്തമായിരിക്കും. പരോക്ഷമായ പദാർത്ഥത്തിനെ പുകഴ്ത്തു ന്നതു കേൾക്കുമ്പോൾ അതു കിട്ടുവാൻ കലശലായ കൊതി യുണ്ടാകും. അതുപോലെ ദൂരസ്ഥയായ, സ്വന്തം കുല ത്തിലോ, അമ്മയുടെ കുലത്തിലോ അടുത്ത ചാർച്ചയില്ലാത്ത കന്യകയെത്തന്നെയാണ് വിവാഹം ചെയ്യേണ്ടത്. അകന്നതും അടുത്തതുമായ വിവാഹങ്ങളുടെ ഗുണദോഷങ്ങൾ പറയാം:-

1. ബാല്യകാലം മുതൽ അടുത്തടുത്തു പാർത്ത് ഒരു മിച്ചു കളിച്ച്, ഇണങ്ങിയും പിണങ്ങിയും നടന്ന് സ്വഭാവ ഗുണവും ദോഷവും കുട്ടിക്കാലത്തെ ചപലതകളും അറിഞ്ഞ് പരസ്പരം നഗ്നരായിപ്പോലും കണ്ടിട്ടുള്ളവർ തമ്മിൽ വിവാഹം ചെയ്താൽ അവർക്ക് പരസ്പര പ്രേമം ഒരിക്കലും ഉണ്ടാവുകയില്ല.

2. വെള്ളത്തിൽ വെള്ളം ചേർക്കുന്നതുകൊണ്ട് വിലക്ഷണ ഗുണമൊന്നും ഉണ്ടാകുന്നില്ല അതുപോലെ അച്ഛൻെറയോ അമ്മയുടേയോ കുലത്തിൽ നിന്നു വിവാഹം ചെയ്യുന്നതു കൊണ്ട് ശരീരത്തിലുള്ള ധാതുക്കൾ മാറിമറിയായ്കയാൽ സന്താനപരമ്പരയ്ക്ക് ഉന്നതി ലഭിക്കുകയില്ല.

3. പാലിൽ ശർക്കരയോ, ചുക്കോ മററു മരുന്നുകളോ ചേർത്താൽ അതു കൂടുതൽ നല്ലതാകും. അതുപോലെ ഭിന്ന ഗോത്രങ്ങളിൽ ജനിച്ചവർ – അച്ഛൻെറയോ അമ്മയു ടെയോ വംശം വഴി ബന്ധമില്ലാത്തവർ തമ്മിൽ വിവാഹം ചെയ്യുന്നത് ശ്രേഷ്ഠമാണ്.

---

(2) ശതപഥം.14.6.11.2.

4. ഒരു ദേശത്തു വസിക്കുമ്പോ‌ൾ രോഗഗ്രസ്തനായിരിക്കുന്നയാ‌ൾ സ്ഥലം മാറിത്താമസിച്ചാൽ വായു, ഭക്ഷണം, വെള്ളം മുതലായവയിൽ മാററം വരുന്നതു കൊണ്ട് രോഗമുക്തനാകുന്നതു പോലെ ദൂരദേശീയർ തമ്മിലുള്ള വിവാഹം ഉത്തമ ഫലം നൽകും.

5. സമീപത്തു നിന്നു വിവാഹം ചെയ്താൽ അന്യോന്യമുള്ള സുഖദുഃഖങ്ങ‌ൾ അറിയുവാനും പരസ്പര വിരോധമുണ്ടാകാനും സാധ്യതയുണ്ട്. അകന്നു പാർക്കുന്നവർക്ക് ഇതിനിടയാവുകയില്ല. ദൂരം വർദ്ധിക്കും തോറും പ്രേമതന്തുവിന് ദൈർഘ്യവും ദാർഢ്യവും വർദ്ധിയ്ക്കും. സമീപസ്ഥരുടെ കാര്യത്തിലിങ്ങനെ സംഭവിക്കില്ല.

6. ദൂരദേശങ്ങളിൽ ബന്ധം വച്ചാൽ അവിടുത്തെ വർത്തമാനങ്ങളറിയുവാനും പദാർത്ഥങ്ങ‌ൾ കിട്ടുവാനും എളുപ്പമുണ്ട്. അടുത്ത പ്രദേശത്തു വിവാഹം ചെയ്താൽ അത് സാധ്യമല്ല. അതുകൊണ്ടാണ് ദുഹിതാ ദുർഹിതാ ദൂരേഹിതാ ഭവതീതി''[3] കന്യകയെ ദൂരസ്ഥലത്ത് വിവാഹം ചെയ്തയക്കുന്നത് ശ്രേയസ്കരമാകയാലും അടുത്തു ചെയ്യിക്കുന്നത് അല്പായ്കയാലുമാണ് അവ‌ൾക്ക് ദുഹിതാ എന്നു പേരു വന്നത്.

7. പെൺകുട്ടിക‌ൾ പിതൃഗൃഹത്തിലേയ്ക്കു ചെല്ലുമ്പോഴെല്ലാം അവർക്കു വല്ലതും കൊടുത്തേ തീരു. അതിനാൽ കന്യാപിതാവിൻെറ വീട്ടിൽ ദാരിദ്രം ഉണ്ടാവാനും ഇടയുണ്ട്.

8 ഭാര്യാഭർത്താക്കന്മാരുടെ പിതൃഗൃഹങ്ങ‌ൾ അടുത്തിരുന്നാൽ അവിടെ നിന്ന് സഹായം ലഭിക്കുമെന്ന ഹുങ്ക് ഇരുകൂട്ടർക്കും ഉണ്ടാകുന്നതാണ്. അതുനിമിത്തം ഭാര്യാഭർത്താക്കന്മാർ ചെറുതായി പിണങ്ങുമ്പോഴേക്കും ഭാര്യ തൻെറ വീട്ടിലേക്കു പൊയ്ക്കളയും. തന്മൂലം ഇരുകൂട്ടർക്കും തമ്മിൽ നിന്ദയും വിദ്വേഷവും വർദ്ധിക്കുകയും ചെയ്യും. എന്തെന്നാൽ മിക്കവാറും പെണ്ണുങ്ങളുടെ സ്വഭാവം വളരെ തീക്ഷ്ണവും മൃദുവും ആകുന്നു.

ഇത്യാദി കാരണങ്ങളാൽ പിതൃഗോത്രത്തിൽ നിന്നോ ആറു തലമുറകളിൽ ഏതിലെങ്കിലും ബന്ധം വച്ചിട്ടുള്ള

(3) നിരുക്തം 3. 4.

മാതൃകുലത്തിൽ നിന്നോ, അടുത്ത സ്ഥലത്തു നിന്നോ വിവാഹം ചെയ്യുന്നത് നല്ലതല്ല.

മഹാന്ത്യപി സമൃദ്ധാനി ഗോഽജാവിധനധാന്യതഃ സ്ത്രീ
സംബന്ധേ ദശൈതാനി കുലാനി പരിവർജയേത് (ടി. 3. 6)

ധനം, ധാന്യം, പശു, ആട്, ആന, കുതിര, രാജ്യം, സ്ത്രീ മുതലായവയെല്ലാം എത്ര സമൃദ്ധമായുണ്ടെങ്കിലും, ഇനി എഴുതുന്ന പത്തു കുലങ്ങളുമായുള്ള വിവാഹബന്ധം വർജിക്കണം.

ഹീനക്രിയം നിഷ്പുരുഷം നിശ്ഛന്ദോ രോമശാർശസം
ക്ഷയ്യാമയാവ്യപസ്മാരിശ്വിത്രികുഷ്ഠികുലാനി ച.
(ടി. 307)

സത്കർമങ്ങൾ ചെയ്യാത്തത്, സത്പുരുഷന്മാരില്ലാത്തത്, വേദാധ്യയനത്തിൽ വൈമുഖ്യമുള്ളത്, ഉടലിൽ നീണ്ട രോമങ്ങളുള്ളവരുള്ളത്, അർശസ്, ക്ഷയം, കാസശ്വാസങ്ങൾ, അഗ്നിമാന്ദ്യം, അപസ്മാരം, പാണ്ട്, കുഷ്ഠം എന്നീ രോഗങ്ങളുള്ളത്, എന്നീ കുലങ്ങളിൽ പിറന്നവർ തമ്മിൽ വിവാഹം പാടില്ല. എന്തെന്നാൽ ഈ പറഞ്ഞ ദോഷങ്ങളും രോഗങ്ങളും പകരുന്നതാണ്. അതിനാൽ ഉത്തമകുലങ്ങളിലുള്ളവർ തമ്മിൽ മാത്രമേ വിവാഹം പാടുള്ളൂ.

നോദ്വഹേത്കപിലാം കന്യാം നാധികാംഗീം നരോഗിണീം
നാലോമികാം നാതിലോമാം ന വാചാടാം ന പിംഗളാം.
(ടി. 3. 8)

മഞ്ഞനിറമുള്ളവൾ, പുരുഷനേക്കാൾ തടിമിടുക്കുള്ളവൾ, രോഗിണി, തീരെ രോമമില്ലാത്തവൾ, വളരെ രോമമുള്ളവൾ, വായാടി, ചുവന്ന കണ്ണുള്ളവൾ ഇങ്ങനെയുള്ള പെൺകിടാങ്ങളെ വേൾക്കരുത്.

നർക്ഷവൃക്ഷനദീനാമ്നീം നാന്ത്യപർവതനാമികാം
ന പക്ഷ്യഹിപ്രേഷ്യനാമ്നീം നച ഭീഷണനാമികാം.
(ടി. 3.9)

അശ്വിനീ, ഭരണീ, രോഹിണീദേവി, രേവതീബായീ, ചിത്തരീ മുതലായ നക്ഷത്രനാമങ്ങളുള്ളവർ; തുളസീ, കാന്തി, റോസി, ചെമ്പകം, മുതലായ വൃക്ഷനാമങ്ങളുള്ളവർ; ഗംഗാ,

യമുനാ മുതലായ നദീനാമങ്ങളുള്ളവർ; ചണ്ഡാളീ മുതലയാ മ്ലേച്ഛനാമങ്ങളുള്ളവർ; വിന്ധ്യ, ഹിമാലയി, പാർവതീ മുതലായ പർവതനാമങ്ങളുള്ളവർ; കോകിലാ, മൈനാ, മുത ലായ പക്ഷിനാമങ്ങളുള്ളവർ; നാഗീ, ഭുജംഗാ മുതലായ സർപ്പനാമങ്ങളുള്ളവർ; മാധോദാസീ, മീരാദാസി ഇത്യാദി പ്രേഷ്യനാമങ്ങളുള്ളവർ; ഭീമകുമാരീ, ചണ്ഡികാ, കാളീ മുത ലായ ഭയങ്കര നാമങ്ങളുള്ളവർ; ഇങ്ങനെയുള്ള കന്യകമാരെ വിവാഹം ചെയ്യരുത്. എന്തെന്നാൽ ഇപ്പറഞ്ഞ പേരുകൾ കുത്സിതങ്ങളും മററു പദാർത്ഥങ്ങളെ കുറിക്കുന്നവയു മാകുന്നു.

അവ്യംഗാംഗീം സൌമ്യനാമ്നീം ഹംസവാരണഗാമിനീം
തനുലോമകേശദശനാംമൃദ്വംഗീമുദ്വഹേൽസ്ത്രിയം (ട്ടി.3.10)

വൈകല്യവും വൈരൂപ്യവുമില്ലാത്ത അംഗങ്ങളുള്ള, യശോദാ സുഖദാ മുതലായ മധുരനാമങ്ങളുള്ള, ഹംസത്തി ൻെറയോ, പിടിയാനയുടെയോ പോലെ നടപ്പുള്ള സൂക്ഷ്മ ങ്ങളായ രോമങ്ങൾ, തലമുടി, പല്ലുകൾ എന്നിവയുള്ള കോമളങ്ങളായ അംഗങ്ങളോടു കൂടിയ കന്യകയെയാണ് വിവാഹം ചെയ്യേണ്ടത്,

ചോ:– വിവാഹത്തിന് ഏററവും നല്ലകാലം എതാണ്? ഏററവും നല്ലരീതി ഏതാണ്?

ഉത്തരം:- പതിനാറു മുതൽ ഇരുപത്തഞ്ചു വയസു വരെ കന്യകയ്ക്കും ഇരുപത്തഞ്ചു മുതൽ നാല്പത്തെട്ടു വയസു വരെ പുരുഷനും വിവാഹപ്രായമാണ്. എങ്കിലും 16-ാം വയ സിൽ സ്ത്രീയും 25–ാം വയസിൽ പുരുഷനും വിവാഹം ചെയ്യുന്നത് അധമമാണ്. 18 അല്ലെങ്കിൽ 20 വയസിൽ സ്ത്രീയും 30, 32, അഥവാ 40 വയസിൽ പുരുഷനും വിവാഹം ചെയ്യുന്നത് മദ്ധ്യമമാകുന്നു 24 വയസു തികഞ്ഞ സ്ത്രീയും 48 വയസുതികഞ്ഞ പുരുഷനും തമ്മിൽ വിവാഹം ചെയ്യുന്നതാണ് ഉത്തമം. ഇപ്രകാരം ശ്രേഷ്ഠമായ വിവാഹ നിയമവും ബ്രഹ്മചര്യത്തോടു കൂടിയ വിദ്യാഭ്യാസവും നന്നായി പ്രചരിക്കുന്ന ദേശമാണ് സുഖസമ്പൂർണമായി ഭവിക്കുന്നത്. ബ്രഹ്മചര്യനിഷ്ഠമായ വിദ്യാഭ്യാസമല്ലാതെ ബാല്യകാലവും അയോഗ്യർ തമ്മിലുള്ള വിവാഹവും നട പ്പുള്ള രാജ്യം ദുഃഖത്തിൽ മുഴുകുന്നു. എന്തെന്നാൽ, ബ്രഹ്മ ര്യനിഷ്ഠമായ വിദ്യാഭ്യാസം, വിവാഹസമ്പ്രദായം

എന്നിവ പരിഷ്കരിച്ചാൽ എല്ലാം നന്നാകും. ഇവ രണ്ടും ദുഷിച്ചാൽ എല്ലാം ദുഷിക്കും.

ചോ:- (1) അഷ്ടവർഷാ ഭവേദ്ഗൌരീ നവവർഷാ ച രോഹിണീ ദശവർഷാ ഭവേദ് കന്യാതതഊർധ്വം രജസ്വലാ
(2) മാതാ ചൈവ പിതാ തസ്യാ ജ്യേഷ്ഠോഭ്രാതാ തഥൈവച ത്രയസ്തേനരകം യാന്തി ദൃഷ്ട്വാ കന്യാ രജസ്വലാമ്

ഈ രണ്ടു ശ്ലോകങ്ങൾ പാരാശാരിയിലും[4] ശീഘ്രബോധത്തിലും[5] എഴുതിക്കാണുന്നവയാണ്. എട്ടാമത്തെ വയസിൽ ഗൗരി എന്നും, ഒമ്പതാമത്തെ വയസിൽ രോഹിണീ എന്നും പത്താമത്തെ വയസിൽ കന്യാ എന്നും അതിനു ശേഷം രജസ്വലാ എന്നും പെൺകുട്ടികൾക്ക് പേരു പറയുന്നു. പത്തു വയസു തികയുന്നതുവരെ കല്യാണം കഴിച്ചു കൊടുക്കാതെ, പെൺകുട്ടിയെ രജസ്വലയായി കാണാനിടയാകുന്ന മാതാപിതാക്കൾ, ജ്യേഷ്ഠസഹോദരൻ എന്നീ മൂന്നു പേരും നരകത്തിൽ പതിക്കുന്നതാണ്. എന്നാണ് ഈ ശ്ലോകങ്ങളുടെ അർത്ഥം

ഉ:- ബ്രഹ്മോവാച (ബ്രഹ്മാവു പറഞ്ഞു) :-

(1) ഏകക്ഷണാ ഭവേദ് ഗൌരി ദ്വിക്ഷണേയന്തു രോഹിണീ ത്രിക്ഷണാ സാ ഭവേത് കന്യാ ഹ്യതഊർദ്ധ്വം രജസ്വലാ.
(2) മാതാ പിതാ തഥാ ഭ്രാതാ മാതുലോ ഭഗിനീ സ്വകാ സർവേ തേ നരകം യാന്തി ദൃഷ്ട്വാകന്യാം രജസ്വലാം

ഈയ്യിടെ ഉണ്ടാക്കിയ ബ്രഹ്മപുരാണത്തിലുള്ള വചനമാണിത്. എത്ര സമയം കൊണ്ട് ഒരു പരമാണു ചലിക്കുന്നുവോ അത്രസമയത്തെയാണ് ഒരു ക്ഷണം എന്നു പറയുന്നത്. ഒരു പെൺകുട്ടി പിറന്നാൽ അവൾക്ക് ആദ്യത്തെ ക്ഷണത്തിൽ ഗൌരി എന്നും, രണ്ടാമത്തെ ക്ഷണത്തിൽ രോഹിണി എന്നും, മൂന്നാമത്തെ ക്ഷണത്തിൽ കന്യക എന്നും സംജ്ഞകൾ ആകുന്നു. നാലാമത്തെ ക്ഷണത്തിൽ അവൾ രജസ്വലയായ്തീരുന്നു. (1) അപ്രകാരം രജസ്വലയായ കന്യകയെ കാണുന്ന ക്ഷണത്തിൽ തന്നെ അവളുടെ

---

4. പരാശരീസ്മൃതിയ്ക്ക് ലഘു, ബൃഹത് എന്നീ പാഠങ്ങളുണ്ട്. ലഘുപാഠത്തിലെ 7-ാം അധ്യായം 6-ം 8-ം ശ്ലോകങ്ങളാണിവ. 5. ശീഘ്രബോധം 1-ാം, അധ്യായം ശ്ലോ: 54, 65 (പതിപ്പിന്റെ വ്യത്യാസമനുസരിച്ച് ശ്ലോകസംഖ്യയും മാറും.)

അമ്മയും അച്ഛനും സഹോദരനും അമ്മാവനും സഹോദരിമാരും എല്ലാം നരകത്തിൽ പതിക്കുന്നു. (2) എന്നാണ് ഇതിൻെറ അൎത്ഥം.

ചോ:- ഈ പറഞ്ഞ ശ്ലോകങ്ങൾ പ്രമാണങ്ങളോ?

ഉ:- എന്തുകൊണ്ടല്ല? ബ്രഹ്മാവിൻെറ ശ്ലോകങ്ങൾ പോലും പ്രമാണമല്ലെങ്കിൽ നിങ്ങളുടെ പദ്യങ്ങളും പ്രമാണമല്ല.

ചോ:- കൊള്ളാം-കൊള്ളാം. പരാശരനും കാശിനാഥനും പ്രാമാണ്യം ഇല്ലെന്നോ?

ഉ:- ബലേഭേഷ്! ബ്രഹ്മാവും പ്രാമാണികനല്ലെന്നോ? പരാശരനേയും, കാശീനാഥനേയുംകാൾ ബ്രഹ്മാവ് വലിയവനല്ലെന്നോ? നിങ്ങൾ ബ്രഹ്മാവിൻെറ ശ്ലോകങ്ങളെ വക വയ്ക്കുന്നില്ലെങ്കിൽ പരാശരൻെറയോ കാശീനാഥൻെറയൊ ശ്ലോകങ്ങളെ ഞങ്ങൾക്കും വേണ്ട.

ചോ: നിങ്ങളുടെ ശ്ലോകത്തിൽ അസംഭവമുള്ളതിനാൽ പ്രമാണമല്ല. ജനനസമയത്തു തന്നെ അനേകായിരം ക്ഷണങ്ങൾ കഴിഞ്ഞു പോകുന്നു. അതിനിടയിൽ വിവാഹം എങ്ങനെ നടത്തും? ആ സമയത്തു വിവാഹം നടത്തുന്നതു കൊണ്ട് യാതൊരു ഫലവുമില്ലതാനും.

ഉ:- എൻെറ ശ്ലോകത്തിൽ അസംഭവദോഷമുണ്ടെങ്കിൽ അത് നിങ്ങളുടെ ശ്ലോകത്തിലുമുണ്ട്. എന്തെന്നാൽ എട്ട്, ഒമ്പത് അംല്ലങ്കിൽ പത്തു വയസു പ്രായമാകുമ്പോൾ വിവാഹം ചെയ്യുന്നത് നിഷ്ഫലം തന്നെ, പതിനാറു വയസു കഴിഞ്ഞ് ഇരുപത്തിനാലുവയസിനകം വിവാഹം ചെയ്താൽ പുരുഷൻെറ വീര്യം പരിപക്വവും ശരീരം ബലിഷ്ഠവുമാകയാലും, സ്ത്രീയുടെ ഗർഭാശയം വളർന്നു കഴിഞ്ഞതും ശരീരം ബലിഷ്ഠവുമാകയാലും ഉത്തമസന്താനം ജനിക്കുന്നു. *എട്ടു വയസു പ്രായമായ പെൺകുട്ടിക്ക് സന്താനോല്പത്തി അസംഭവമായിരിക്കുന്നതു പോലെ ഗൌരീ, രോഹിണീ, മുതലായ പേരിടുന്നതും അസംഭവമാണ്.

---

* വിവാഹോചിതമായ വയസിനെ പ്രാപിച്ചിട്ടില്ലാത്ത സ്ത്രീപുരുഷന്മാരുടെ ഗർഭാധാനത്തെ ധന്വന്തരീമുനി ഇങ്ങനെ സുശ്രുതത്തിൽനിഷേധിക്കുന്നു:-

(ശേഷം അടുത്ത പേജിൽ)

കന്യക ഗൗരവർണ്ണയല്ല, കറുത്തവളാണെങ്കിൽ ഗൗരി എന്നു വിളിക്കുന്നത് ശരിയല്ല. കൂടാതെ ഗൗരി മഹാദേവ ൻെറയും, രോഹിണി വസുദേവൻെറയും പത്നിമാരായിരുന്നു. പുരാണവിശ്വാസികളായ നിങ്ങൾ അവരെ മാതൃതുല്യം ബഹുമാനിക്കുന്നു. സകല കന്യകമാരും ഗൗരിയാണെന്നും മററും സങ്കല്പിച്ചാൽ പിന്നെ വിവാഹം ചെയ്യുന്നതാരെയാണ്? അഥവാ ചെയ്താലും ആ വിവാഹം ധർമ്മാനുസൃതമാകുമോ? അതിനാൽ നിങ്ങളുടെയും എൻെറയും ശ്ലോകങ്ങൾ വെറും ഭാവനയാണ്. ഞാൻ ''ബ്രഹ്മോവാച'' എന്നു പറഞ്ഞ് ശ്ലോകം ഉണ്ടാക്കിയതുപോലെ പരാശരാദികളുടെ പേരും പറഞ്ഞ് ശ്ലോകമുണ്ടാക്കി. ഇത്തരം പ്രമാണങ്ങളെയെല്ലാം വലിച്ചെറിഞ്ഞ്, വേദങ്ങളെ പ്രമാണമാക്കി എല്ലാ കാര്യങ്ങളും ചെയ്യണം[6]. മനുസ്മൃതി നോക്കുക:—

ത്രീണി വർഷാണ്യുദീക്ഷേത കുമാര്യൃതുമതീ സതീ
ഊർദ്ധ്വം തു കാലാദേതസ്മാദ്വിന്ദേത സദൃശം പതിമ്.
(മനു. 9.90)

---

ഊനഷോഡശവർഷായാമപ്രാപ്തഃ പഞ്ചവിംശതിമ്
യദ്യാധത്തേ പുമാൻ ഗർഭം കുക്ഷിസ്ഥഃ സ വിപദ്യതേ
ജാതോ വാ ന ചിരഞ്ജീവേജ്ജീവേദ്വാ ദുർബലേന്ദ്രിയഃ
തസ്മാദത്യന്തബാലായാം ഗർഭാധാനം ന കാരയേൽ.
(സുശ്രുതം. ശരീരസ്ഥാനം. 10. 47-48)

അർത്ഥം:— പതിനാറു വയസു തികയാത്ത സ്ത്രീയിൽ ഇരുപത്തഞ്ചു വയസു പ്രായമാകാത്ത പുരുഷൻ ഗർഭാധാനം ചെയ്യുന്നതായാൽ ആ ഗർഭം കുക്ഷിയിലിരുന്ന് വിപത്തിയെ പ്രാപിക്കുന്നു; അതായത്, ഗർഭകാലം പൂർണ്ണമായശേഷം ഉല്പന്നമാവുന്നില്ല. ഉല്പന്നമായാൽത്തന്നെ ദീർഘകാലം ജീവിക്കുകയില്ല, ജീവിച്ചാലും ദുർബലേന്ദ്രിയനായിരിക്കും. അതിനാൽ അതിബാല്യാവസ്ഥയിൽ ഗർഭധാരണം പാടില്ല ഇങ്ങനെ സൃഷ്ടിക്രമം കാണുകയും ബുദ്ധികൊണ്ട് ആലോചിക്കുകയും ചെയ്യുമ്പോൾ, 16 വയസു തികയാത്ത സ്ത്രീയും 25 തികയാത്ത പുരുഷനും സന്തത്യുല്പാദനക്ഷമരല്ല. എന്നു തെളിയുന്നു. ഇതിനു വിപരീതം ചെയ്യുന്നവർ ദുഃഖത്തിൻെറ ഭാഗഭാക്കുകളാവുകയും ചെയ്യും (മഹർഷിയുടെ അടിക്കുറിപ്പാണിത് പരിഭാഷകൻേറതല്ല.)

(6) ഏതദുക്തം ഭവതി മന്ത്രൈണൈവാനുസൃതം കർമ്മകർത്തവ്യമ്. (മന്ത്ര വേദ-ങ്ങളെ അനുസരിച്ചു മാത്രമേ കർമ്മങ്ങളനുഷ്ഠിക്കാവൂ എന്നു പറഞ്ഞിട്ടുണ്ട്) സ്കന്ദനിരുക്തടീകാ—1-2. 1-ാം ഭാഗം 19-ാം പേജ്.

കന്യക ഋതുമതിയായ ശേഷം മൂന്നു കൊല്ലം കഴിയുന്നതുവരെ ഭർത്താവിനെ അന്വേഷിച്ചു കൊണ്ടിരിക്കുകയും അതിനു ശേഷം അനുരൂപനായ പുരുഷനെ ഭർത്താവായി വരിക്കുകയും ചെയ്യണം. ആർത്തവം മാസംതോറുമാണ്. മൂന്നാണ്ടുകൊണ്ട് മുപ്പത്താറു പ്രാവശ്യം രജസ്വലയായതിനു ശേഷം വിവാഹിതയാകയാണുചിതം. മുമ്പല്ല.

കാമമാമരണാത്തിഷ്ഠേദ് ഗൃഹേ കന്യർത്തുമത്യപി.
ന ചൈവൈനാം പ്രയച്ഛേത്തു ഗുണഹീനായ കർഹിചിത്
(ടി. 9. 89)

ആണും പെണ്ണും മരണപര്യന്തം അവിവാഹിതരായിരിക്കട്ടെ, പക്ഷേ അസദൃശർ - അന്യോന്യം ചേർച്ചയില്ലാത്ത ഗുണകർമ സ്വഭാവങ്ങളോടു കൂടിയവർ - തമ്മിൽ വിവാഹം ഒരിക്കലും പാടില്ല. പ്രായം തികയുന്നതിനു മുമ്പോ ചേർച്ചയില്ലാത്തവർ തമ്മിലോ വിവാഹം ചെയ്യുന്നത് ശരിയല്ലെന്ന് ഇതുകൊണ്ടു സിദ്ധിക്കുന്നു.

ചോ:- വിവാഹം അച്ഛനമ്മമാരുടെ ഇഷ്ടംപോലെയോ കുട്ടികളുടെ ഇഷ്ടം പോലെയോ വേണ്ടത്?

ഉ:- കുട്ടികളുടെ ഇഷ്ടമനുസരിച്ച് വിവാഹം നടത്തുന്നതാണ് ഉത്തമം. അച്ഛനമ്മമാർക്ക് സമ്മതമാണെങ്കിലും കുട്ടികളുടെ സമ്മതമില്ലാതെ വിവാഹം നടത്തുന്നതു നല്ലതല്ല. പരസ്പര സംതൃപ്തിയോടു കൂടി വിവാഹം ചെയ്യുന്ന ദമ്പതിമാർക്ക് പരസ്പരവിരോധം വളരെ കുറച്ചു മാത്രമേ ഉണ്ടാവുകയുള്ളു; സന്താനങ്ങളും അധികം നന്നായിരിക്കുകയും ചെയ്യും. അസംതൃപ്തിയോടു കൂടി നടത്തുന്ന വിവാഹം സദാ ദുഃഖപ്രദമാവുകയേ ഉള്ളു. വിവാഹത്തിന്റെ ഫലം അനുഭവിക്കേണ്ടവർ വധൂവരന്മാരാണ്; മാതാപിതാക്കന്മാരല്ല. പരസ്പരം സ്നേഹമുണ്ടായാൽ സുഖവും വിരോധമുണ്ടായാൽ ദുഃഖവും ഭാര്യ ഭർത്താക്കന്മാർക്കു മാത്രമേ ഉള്ളു.

സന്തുഷ്ടോ ഭാര്യയാഭർത്താ ഭർത്രാഭാര്യാ തഥൈവ ച
യസ്മിന്നേവ കുലേ നിത്യം കല്യാണം തത്ര വൈ ധ്രുവമ്.
(ടി. 3. 60)

ഭർത്താവ് ഭാര്യയോടും ഭാര്യ ഭർത്താവിനോടും സ്നേഹപൂർവം വർത്തിക്കുന്ന കുലത്തിൽ സുഖവും ലക്ഷ്മിയും

കീർത്തിയും നിവസിക്കുന്നു. പരസ്പരവിരോധവും കലഹവും ഉള്ളിടത്ത് ദുഃഖവും ദാരിദ്ര്യവും ദുഷ്കീർത്തിയും കുടിയേറുന്നു. അതിനാൽ ആര്യാവർത്തത്തിൽ പരമ്പരയാ നടന്നുവരുന്ന സ്വയംവരരീതിയാണ് ഉത്തമം. വിവാഹിതരാവാൻ ആഗ്രഹിക്കുന്ന സ്ത്രീപുരുഷന്മാരുടെ വിദ്യ, വിനയം, സ്വഭാവം, രൂപം, വയസ്, ബലം, കുലം, ശരീരത്തിന്റെ വലിപ്പം തുടങ്ങിയ എല്ലാ അംശങ്ങളും പരസ്പരം യോജിക്കണം. യോജിപ്പില്ലെങ്കിൽ വിവാഹത്തിൽ ഒട്ടും സുഖം ഉണ്ടാവുകയില്ല. അതുപോലെ ബാല്യവിവാഹവും സുഖപ്രദമല്ല.

1. യുവാ സുവാസാഃ പരിവീത ആഗാത്സ ഉ ശ്രേയാൻ ഭവതി ജായമാനഃ തം ധീരാസഃ കവയ ഉന്നയന്തി സ്വാധ്യോ മനസാ ദേവയന്തഃ (ഋ 3.8.4.)
2. ആധേനവോ ധുനയന്താമശിശ്വീഃ സബർദുഘാഃ ശശയാ അപ്രദുഗ്ധാഃ. നവ്യാനവ്യാ യുവതയോ ഭവന്തീർമഹദ്ദേവാനാമസുരത്വമേകമ്. (ഋ. 3. 55.1)
3. പൂർവീരഹം ശരദഃ ശശ്രമാണാ ദോഷാവസ്തോരുഷസോ ജരയന്തീഃ. മിനാതി ശ്രിയം ജരിമാ തനൂനാമപ്യനു പത്നീർ വൃഷണോജഗമ്യുഃ. (ഋ. 1.179.1)

1. ഏതൊരു പുരുഷൻ (പരിവീതഃ) ഉപനയനം കഴിഞ്ഞവനും ബ്രഹ്മചര്യമനുഷ്ഠിച്ച് ഉത്തമ ശിക്ഷണവും വിദ്യാഭ്യാസവും നേടിയവനും (സുവാസാഃ) ഭംഗിയുള്ള വസ്ത്രം ധരിച്ചവനും ബ്രഹ്മചാരിയും (യുവാ) പൂർണയൗവനത്തെ പ്രാപിച്ചവനുമായ ശേഷം വിദ്യാഭ്യാസം ചെയ്ത് ഗൃഹസ്ഥാശ്രമത്തിൽ (ആഗാത്) പ്രവേശിക്കുന്നുവോ (സ, ഉ) അവൻ തന്നെ വിദ്യയാകുന്ന രണ്ടാം ജന്മത്തിൽ (ജായമാനഃ) പ്രശസ്തനായി (ശ്രേയാൻ) ശ്രേയസുള്ളവനും മംഗളപ്രദനുമായി (ഭവതി) ഭവിക്കുന്നു. (സ്വാധ്യഃ) ശരിയായ ധ്യാനയുക്തമായ (മനസാ) വിജ്ഞാനത്താൽ (ദേവയന്തഃ) വിദ്യാഭിവൃദ്ധിയെ ഇച്ഛിക്കുന്നവരും (ധീരാസഃ) ധൈര്യമുള്ളവരുമായ (കവയഃ) വിദ്വാന്മാർ (തം) അവനെയാണ് (ഉന്നയന്തി) ഉന്നതപദവിയിൽ പ്രതിഷ്ഠിക്കുന്നത്. ബ്രഹ്മചര്യം അനുഷ്ഠിച്ച് വിദ്യയും ശിക്ഷണവും സമ്പാദിക്കാതെയോ, ബാല്യാവസ്ഥയിലോ വിവാഹം ചെയ്യുന്ന സ്ത്രീപുരുഷന്മാർ തീരെ അധഃപതിച്ച് സജ്ജനങ്ങൾക്ക് ആദരപാത്രമല്ലാതവരായി തീരുന്നു

2. (അപ്രദുശ്ധാഃ) ആരും കറന്നിട്ടാത്ത (ധേനവഃ)പശുക്കളെപ്പോലെ (അശിശ്വീഃ) ബാല്യാവസ്ഥാരഹിതരും (സബർദുഘാഃ) സകല സത്പ്രവൃത്തികളിലും സമർത്ഥരും (ശശയാഃ) കൗമാരദശയെ അതിക്രമിച്ചവരും (നവ്യാനവ്യാഃ) ഏററവും പുതിയ ശിക്ഷണങ്ങളാലും അവസ്ഥകളാലും പരിപൂർണകളും (ഭവന്തീഃ) ആയിരിക്കുന്ന (യുവതയഃ) പൂർണയൗവനത്തോടു കൂടിയ സ്ത്രീകൾ (ദേവാനാമ്) ബ്രഹ്മചര്യാദിവ്രതങ്ങളോടുകൂടിയപൂർണവിദ്വാന്മാരുടെ(ഏകമ്) അദ്വിതീയമായും (മഹത്) വിശാലമായും (അസുരത്വമ്) ശാസ്ത്രാധ്യയനം കൊണ്ടു സംസ്കരിച്ച ബുദ്ധിയിൽ[പ്രജ്ഞയീൽ] രമിക്കുന്നു എന്ന ഭാവാർത്ഥത്തെ ഗ്രഹിച്ചവളായും തരുണനായ ഭർത്താവിനെ പ്രാപിക്കുകയും ചെയ്ത് (ആധുനയന്താമ്) ഗർഭം ധരിക്കട്ടെ ബാല്യകാലത്ത് ഒരിക്കലും പുരുഷനെ മനസാപോലും സ്മരിക്കരുത്. എന്തെന്നാൽ, ഇഹലോകത്തിലും പരലോകത്തിലും സുഖമുളവാക്കുന്ന കർമം ഇതൊന്നു മാത്രമാണ്. ബാല്യവിവാഹം കൊണ്ട് പുരുഷന്മാർക്കുണ്ടാകാവുന്നതിലും നാശം സ്ത്രീകൾക്കുണ്ടാകും.

3. എങ്ങനെ (നു) വേഗം (ശശ്രമാണഃ) അത്യന്തം പരിശ്രമിക്കുന്നവരും (വൃഷണഃ) വീര്യസേചനം ചെയ്യുന്നതിൽ സമർത്ഥരും പൂർണയൗവനത്തോടുകൂടിയവരുമായ പുരുഷന്മാർ (പത്നീഃ) യൗവനയുക്തകളും മനസിണങ്ങിയവരുമാ ഭാര്യമാരെ (ജഗമ്യുഃ) പ്രാപിച്ചിട്ട്, നൂറുവർഷമോ അധികമോ കാലം ആനന്ദമനുഭവിച്ച്, പുത്രപൗത്രാദികളോടു കൂടി വസിക്കുന്നതു പോലെ സ്ത്രീപുരുഷന്മാർ സദാ വർത്തിക്കണം. (പൂർവീഃ) മുമ്പുള്ള (ശരദഃ) ഋതുക്കളും (ജരയന്തഃ) വാർദ്ധക്യത്തെ ഉണ്ടാക്കുന്നവയായ (ഉഷസഃ) ഉഷസും (ദോഷാ) രാത്രിയും (വസ്തോഃ) പകലും [തനൂനാമ്] ശരീരങ്ങളുടെ (ശ്രിയമ്) ശോഭയെ (ജരിമാ) ദൂരീകരിച്ചു ദൗർബല്യത്തേയും വാർദ്ധക്യയേയും ഉണ്ടാക്കിയിരുന്നതു പോലെ [അഹമ്] ഞാൻ–സ്ത്രീയും പുരുഷനും.– [ഉ] നല്ല വണ്ണം [അപി] നിശ്ചയിച്ച്, ബ്രഹ്മചര്യപൂർവം വിദ്യയേയും ശിക്ഷണത്തേയും ശരീരശക്തിയേയും ആത്മബലത്തേയും സമ്പാദിച്ച്, യൗവനം പ്രാപിച്ചതിനു ശേഷം മാത്രമേ വിവാഹം ചെയ്കയുള്ളു. ഇതിനു വിപരീതമായ വിവാഹം വേദവിരുദ്ധമാകയാൽ ഒരിക്കലും സുഖപ്രദമാവുകയില്ല.

ഋഷിമാരും, മുനിജനങ്ങളും, രാജാക്കന്മാരും, മഹാരാജാക്കന്മാരും മററു ശ്രേഷ്ഠന്മാരും ഇങ്ങനെ ബ്രഹ്മചര്യത്തോടുകൂടി വിദ്യാഭ്യാസം ചെയ്തശേഷം മാത്രം സ്വയംവരസമ്പ്രദായത്തിൽ വിവാഹം ചെയ്തു പോന്ന കാലത്ത് ഈ രാജ്യം അഭ്യുദയത്തെ പ്രാപിച്ചു വന്നു. ബ്രഹ്മചര്യപൂർവം വിദ്യാഭ്യാസമില്ലാതാവുകയും മാതാപിതാക്കന്മാരുടെ ഇഷ്ടാനുസരണം വിവാഹം ചെയ്യാനും തുടങ്ങിയ കാലം മുതൽക്ക് ഈ ആര്യാവർത്തദേശത്തിന്റെ അധഃപതനം ക്രമമായി തുടങ്ങി. അതിനാൽ ഈ ദുഷ്ടസമ്പ്രദായം ത്യജിച്ച്, നല്ലവർ സ്വയംവരരീതി സ്വീകരിക്കണം. ഈ വിവാഹം വർണാനുക്രമത്തിലും, വർണാനുക്രമം ഗുണ—കർമ—സ്വഭാവങ്ങളെ അനുസരിച്ചുള്ളതുമായിരിക്കണം.

ചോ:- അച്ഛനമ്മമാർ ബ്രാഹ്മണരാണെങ്കിലേ ഒരുവൻ ബ്രാഹ്മണനാവുകയുള്ളോ? അബ്രാഹ്മണരുടെ മക്കൾക്ക് ഒരിക്കലും ബ്രാഹ്മണരാവാൻ സാധിക്കുകയില്ലേ?

ഉ:- സാധിക്കും. അനേകം പേർ അങ്ങനെ മുൻകാലത്ത് ബ്രാഹ്മണരായിട്ടുണ്ട്; ഇപ്പോഴും ബ്രാഹ്മണരാകുന്നുമുണ്ട്; മേലിൽ ബ്രാഹ്മണരാവുകയും ചെയ്യും. ഛാന്ദോഗ്യോപനിഷത്തിൽ, അച്ഛന്റെ ജാതി ഏതാണെന്നറിഞ്ഞുകൂടാത്ത ജാബാലഋഷിയും[7], മഹാഭാരതത്തിൽ ക്ഷത്രിയജാതിയിൽ ജനിച്ച വിശ്വാമിത്രൻ[8], ചണ്ഡാളജാതിയിൽ പിറന്ന മാതംഗമുനി[9] എന്നിവരും ബ്രാഹ്മണരായവരാണെന്നു പറഞ്ഞിട്ടുണ്ട്. ഇക്കാലത്ത് വിദ്വാന്മാരും സത്സ്വഭാവികളുമായവർ തന്നെയാണ് ബ്രാഹ്മണരായിരിക്കാൻ യോഗ്യർ. പഠിപ്പും

---

7. സം (ജാബാലാ) ഹൈനമുവാച നാഹമേതദ്വേദ താത യദ്ഗോത്രസ്ത്വമസി ബഹ്വഹം ചരന്തീ പരിചാരിണീ യൗവനേ ത്വാമലഭേ ......... തം ഹോവാച (ആചാര്യഃ) നൈതദ ബ്രാഹ്മണോ വിവക്തുമർഹതി.

('നിന്റെ ഗോത്രമേതെന്നെനിക്കറിവില്ല. പരിചാരിണിയായ ഞാൻ വളരെയിടങ്ങളിൽ പോയിട്ടുണ്ടെ'ന്ന് അമ്മ പറഞ്ഞുവെന്ന സത്യം ഗുരുവിനോട് പറഞ്ഞപ്പോൾ ഗുരു ''നീ അബ്രാഹ്മണനാണെന്നു വിവക്ഷിതനാകാൻ അർഹനല്ല'' എന്നു പറഞ്ഞു.) (ഛാ. ഉ. 4. 4. 2-5)

(8) കഥം പ്രാപ്തം മഹാരാജ ക്ഷത്രിയേണമഹാത്മനാ
വിശ്വാമിത്രേണ ധർമാത്മൻ ബ്രാഹ്മണത്വം നരർഷഭ. (മ.ഭാ.അനു.3-1,2)

(9) സ്ഥാനേമതംഗോ ബ്രാഹ്മണ്യമാലഭദ് ഭരതർഷഭ,
ചണ്ഡാലയോനൗ ജാതോ ഹി കഥം ബ്രാഹ്മണ്യമവാപ്തവാൻ.
(മ. ഭാ. അനു.3.19)

സ്വഭാവഗുണവുമില്ലാത്ത മൂഢന്മാർ ശൂദ്രരാണ്. ഭാവിയിലും അങ്ങനെ തന്നെ.

ചോ:- രജോവീര്യങ്ങൾ ചേർന്നുണ്ടായ ശരീരം മാറി മറ്റൊരു ജാതിയാകാൻ എങ്ങനെ യോഗ്യമാകും?

ഉ:- രജോവീര്യങ്ങൾ ചേർന്നാൽ ബ്രാഹ്മണശരീരം ഉണ്ടാവുകയില്ല.

സ്വാധ്യായേന ജപൈർഹോമൈസ്ത്രൈവിദ്യേനേജ്യയാ
സുതൈഃ മഹായജ്ഞൈശ്ച യജ്ഞൈശ്ച ബ്രാഹ്മീയം
ക്രിയതേ തനുഃ. (മനു. 2. 2. 28)

ഇതിൻെറ അർത്ഥം മുമ്പൊരിടത്തു പറഞ്ഞിട്ടുണ്ട്.[10] ഇവിടെയും ചുരുക്കിപ്പറയാം. (സ്വാധ്യായേന) അധ്യയനം, അധ്യാപനം, [ജപൈഃ] മനനം ചെയ്ക, ചെയ്യിപ്പിക്കുക, വിവിധ ഹോമങ്ങൾ ചെയ്യുക, വേദം മുഴുവനും ശബ്ദാർത്ഥസംബന്ധജ്ഞാനത്തോടും സ്വരോച്ചാരണത്തോടും കൂടി പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുക എന്നിവയാലും [ഇജ്യയാ] പൗർണമീദിവസം അനുഷ്ഠിക്കുന്ന ഇഷ്ടി മുതലായവയാലും (സുതൈഃ) മുമ്പ് വിവരിച്ചിട്ടുള്ള വിധിയനുസരിച്ച് ധർമാനുസൃതം സന്താനോല്പാദനം ചെയ്യുക കൊണ്ടും (മഹായജ്ഞൈശ്ച) പൂർവോക്തമായ ബ്രഹ്മയജ്ഞം, ദേവയജ്ഞം, പിതൃയജ്ഞം, വൈശ്വദേവയജ്ഞം, അതിഥിയജ്ഞം എന്നിങ്ങനെയുള്ള പഞ്ചമഹായജ്ഞങ്ങളെക്കൊണ്ടും (യജ്ഞൈശ്ച) അഗ്നിഷ്ടോമം തുടങ്ങിയ യജ്ഞങ്ങൾ വിദ്വാന്മാരുടെ സേവനസൽക്കാരങ്ങൾ, സത്യഭാഷണം, പരോപകാരം മുതലായ സത്കർമങ്ങൾ എന്നിവയെക്കൊണ്ടും ശില്പവിദ്യ അഭ്യസിച്ച് ദുരാചാരങ്ങളെ ത്യജിച്ച് സദാചാരപൂർവം ജീവിക്കുന്നതു കൊണ്ടും (ഇയം) ഈ (തനുഃ) ശരീരം (ബ്രാഹ്മീ) ബ്രാഹ്മണൻേറത് [ക്രിയതേ] ആയി ഭവിക്കുന്നു.

ചോ:- ഈ വചനത്തെ നിങ്ങൾ അംഗീകരിക്കുന്നുവോ?
ഉ:- അംഗീകരിക്കുന്നു.

ചോ:- രജോവീര്യ സംയോഗംകൊണ്ടുള്ള ജാതിവ്യവസ്ഥയെ പിന്നെങ്ങനെ അംഗീകരിക്കും?

ഉ:- ഞാൻ മാത്രമല്ല അനേകർ പരമ്പരയായി അംഗീകരിച്ചിട്ടുള്ളതാണ്.

---

(10) പേജ് 88

**ചോ:–** നിങ്ങൾ പാരമ്പര്യത്തിനുള്ള പ്രാമാണ്യത്തേയും ഖണ്ഡിക്കുന്നുവോ?

**ഉ:-** ഇല്ല. പക്ഷേ, നിങ്ങളുടെ തെററിദ്ധാരണയെ അംഗീകരിക്കാതെ ഖണ്ഡിക്കുന്നുവെന്നേയുള്ളു.

**ചോ:-** എൻെറ ധാരണ തെററാണെന്നും നിങ്ങളുടെ ധാരണ ശരിയാണെന്നുമുള്ളതിന് തെളിവെന്ത്?

**ഉ:-** തെളിവു തരാം. നിങ്ങൾ അഞ്ചോ ആറോ തലമുറയിൽ നടന്നുവന്നത് സനാതനമായ നടപ്പാണെന്നു വിചാരിക്കുന്നു. ഞങ്ങൾ വേദവും സൃഷ്ടിയും ഉണ്ടായതു മുതൽക്ക് ഇന്നേവരേയുള്ള പാരമ്പര്യത്തെ പ്രമാണമായി സ്വീകരിക്കുന്നു. നോക്കുക, ശ്രേഷ്ഠനായ പിതാവിന് ദുഷ്ടനായ പുത്രനുണ്ടാകാറുണ്ട്. നല്ലവൻെറ പിതാവ് ദുഷ്ടനായിരിക്കാറുണ്ട്. ചിലപ്പോൾ പിതാവും പുത്രനും ശ്രേഷ്ഠരും ചിലപ്പോൾ അവരിരുവരും ദുഷ്ടരും ആയിക്കാണുന്നു. നിങ്ങൾ തെററിദ്ധരിച്ചിരിക്കുന്നു.

**യേനാസ്യ പിതരോ യാതാ യേന യാതാ പിതാമഹാഃ തേന**
**യാ യാത്സതാം മാർഗം തേന ഗച്ഛന്നരിഷ്യതേ(ടി. 4. 178)**

**അച്ഛൻ മുത്തച്ഛൻ എന്നിവർ നടന്ന മാർഗത്തിലൂടെയാണ് സന്താനങ്ങളും സഞ്ചരിക്കേണ്ടത്. എന്നാൽ, [സതാമ്] സജ്ജനങ്ങളായ പിതൃപിതാമഹന്മാരുടെ മാർഗത്തിലൂടെ മാത്രമേ ചരിക്കാവൂ. ദുഷ്ടരായ പിതൃപിതാമഹന്മാരുടെ പന്ഥാവിൽ ഒരിക്കലും സഞ്ചരിക്കരുത്. എന്തെന്നാൽ ധർമാത്മാക്കളായ പുരുഷശ്രേഷ്ഠരുടെ മാർഗം പിന്തുടർന്നാൽ ദുഃഖമുണ്ടാവുകയില്ല. ഇതു നിങ്ങൾ അംഗീകരിക്കുന്നില്ലേ?**

**ഉ:– നിശ്ചയമായും അംഗീകരിക്കുന്നു.**

**ചോ:- കൂടാതെ, ജഗദീശ്വര പ്രകാശിതമായ വേദാനുജ്ഞ മാത്രമേ സനാതനമായിരിക്കുകയുള്ളു. അതിനു വിരുദ്ധമായതൊന്നും സനാതനമാണെന്നു വിചാരിക്കാനേ വയ്യ. ഇങ്ങനെയല്ലേ എല്ലാവരും ചിന്തിക്കേണ്ടത്.**

**ഉ:- നിശ്ചയമായും എല്ലാവരും ഇങ്ങനെ തന്നെ ചിന്തിക്കണം. അല്ലാത്തവരോട് ഇങ്ങനെ ചോദിക്കണം:- ദരിദ്രനായ പിതാവിൻെറ പുത്രൻ ധനവാനായാലും അച്ഛൻെറ ദാരിദ്രത്തെ ശ്രേയസ്കരമെന്നോർത്ത് സാഭിമാനം തൻെറ**

ധനം വലിച്ചെറിയണോ? അന്ധൻെറ പുത്രനായി പിറന്നവൻ കണ്ണു രണ്ടും കുത്തിപ്പൊട്ടിച്ചു കളയണോ? ദുഷ്ടൻെറ മകൻ ദുഷ്പ്രവൃത്തികൾ മാത്രമേ ചെയ്യാവൂ എന്നു നിയമമുണ്ടോ? ഇല്ല. ഒരിക്കലും ഇല്ല. പൂർവപുരുഷന്മാർ പരമ്പരയാ ചെയ്തു പോന്ന ശ്രേഷ്ഠകൃത്യങ്ങൾ ചെയ്കയും ദുഷ്കൃത്യങ്ങളെ ത്യജിക്കുകയും ചെയ്യുന്നതാണ് എല്ലാവർക്കും ഉചിതം. രജോവീര്യസംയോഗാസ്പദമായ വർണ്ണവ്യവസ്ഥ അംഗീകരിക്കുകയും ഗുണകർമാധിഷ്ഠിതമായ ജാതിവ്യവസ്ഥയെ തിരസ്കരിക്കുകയും ചെയ്യുന്നവരോട് ഇങ്ങനെ ചോദിക്കണം:-തങ്ങളുടെ ബ്രാഹ്മണജാതി വെടിഞ്ഞ് ചണ്ഡാലനോ, ക്രിസ്ത്യാനിയോ, മുസൽമാനോ ആയവനെ എന്തുകൊണ്ട് ബ്രാഹ്മണരാണെന്നു നിങ്ങൾ ഗണിക്കുന്നില്ല? അവർ ബ്രാഹ്മണവൃത്തി ത്യജിച്ചതിനാൽ ബ്രാഹ്മണരല്ലാതായെന്നാവാം ഈ ചോദ്യത്തിനുത്തരം. ഇതിൽ നിന്ന് ബ്രാഹ്മണർക്കു വിഹിതമായ ഉത്തമകർമങ്ങളനുഷ്ഠിക്കുന്ന ബ്രാഹ്മണരും, നീചജാതികളിൽ ജനിച്ചവരെങ്കിലും ഉത്കൃഷ്ട ജാതിക്കാരുടെ ഗുണകർമ സ്വഭാവങ്ങളുള്ളവരും ഉന്നതജാതിയിൽ പെടുന്നതായി കരുതണമെന്നും, ഉന്നതജാതിയിൽ ജനിച്ചിട്ടും നീചകർമങ്ങൾ ചെയ്യുന്നവരെ നികൃഷ്ടജാതിയിൽ പിറന്നവരായി വിചാരിക്കണമെന്നുമാണ് മനസ്സിലാകുന്നത്.

ചോ:- ബ്രാഹ്മണോസ്യ മുഖമാസീദ് ബാഹുരാജന്യഃകൃതഃ ഊരൂ തദസ്യ യദ്വൈശ്യം പദ്ഭ്യാം ശൂദ്രോ അജായത.

യജുർവേദം 31-ാം അധ്യായം 11-ാം മന്ത്രമാണിത്. ബ്രാഹ്മണൻ ഈശ്വരൻെറ മുഖത്തു നിന്നും, ക്ഷത്രിയൻ ബാഹുക്കളിൽ നിന്നും, വൈശ്യൻ ഊരുക്കളിൽ നിന്നും, ശൂദ്രൻ പാദങ്ങളിൽ നിന്നും ഉണ്ടായി എന്നാണ് ഇതിൻെറ അർത്ഥം. മുഖം കയ്യാവുകയോ, കയ്യ് മുഖമാവുകയോ ഇല്ല. അതുപോലെ ബ്രാഹ്മണർ ക്ഷത്രിയാദികളാവുകയോ ക്ഷത്രിയാദികൾ ബ്രാഹ്മണരാവുകയോ ചെയ്യുകയില്ല.

ഉ:- ഈ മന്ത്രത്തിനു നിങ്ങൾ പറയുന്ന അർത്ഥം ശരിയല്ല. എന്തെന്നാൽ ഇവിടെ പുരുഷൻ അഥവാ നിരാകാരനും സർവവ്യാപിയുമായ പരമാത്മാവിനെപ്പററിയാണ് പറയുന്നത്. നിരാകാരനായ പരമാത്മാവിന് മുഖവും മററവയവങ്ങളും ഉണ്ടാവാൻ തരമില്ല; ഉണ്ടെങ്കിൽ അവൻ സർവവ്യാപിയല്ല. സർവവ്യാപിയല്ലെങ്കിൽ സർവശക്തൻ, ജഗത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരകർത്താവ്, ജീവാത്മാക്കളുടെ

പുണ്യപാപങ്ങൾ അറിഞ്ഞ് ഫലവ്യവസ്ഥകൾ ചെയ്യുന്നവൻ, സർവജ്ഞൻ, ജനനമരണങ്ങളില്ലാത്തവൻ മുതലായ വിശേഷണങ്ങൾക്ക് അർഹനുമല്ല. അതിനാൽ ഈ മന്ത്രത്തിൻെറ അർത്ഥം ഇപ്രകാരമാണ്:- (അസ്യ) സർവവ്യാപിയായിരിക്കുന്ന പരമാത്മാവിൻെറ സൃഷ്ടിയിൽ (മുഖമ്) മുഖമെന്നപോലെ എല്ലാററിലും മുഖ്യൻ—ഉത്തമൻ—ആയിരിക്കുന്നവൻ [ബ്രാഹ്മണഃ] ബ്രാഹ്മണനും, [ബാഹൂ] ''ബാഹുർവൈ ബലം; ബാഹുർവൈവീര്യം''[11] ''ബലം വീര്യം എന്നിവയുടെ നാമാന്തരമാണ് ബാഹു; എന്നു ശതപഥബ്രാഹ്മണത്തിലുള്ളതിനാൽ ബലവീര്യങ്ങൾ അധികമുള്ളവൻ [രാജന്യഃ] ക്ഷത്രിയനും, [ഊരു] അരക്കെട്ടിൻെറ ചുവട്ടിലും മുട്ടിൻെറ മുകളിലുമായിട്ടുള്ള ഊരുവിൻെറ ബലം കൊണ്ട് എല്ലായിടത്തും സഞ്ചരിക്കുന്നവൻ [വൈശ്യഃ] വൈശ്യനും, (പദ്ഭ്യാം) ശരീരത്തിൻെറ താഴത്തെ അവയവമായ പാദംപോലെ മൂഢത മുതലായ അധമഗുണങ്ങളോടു കൂടിയവൻ (ശൂദ്രഃ)ശൂദ്രനും ആകുന്നു. ശതപഥബ്രാഹ്മണം മുതലായ മററു ഗ്രന്ഥങ്ങളിലും ഈ മന്ത്രത്തിൻെറ അർത്ഥം ഇപ്രകാരം തന്നെയാണ് വ്യാഖ്യാനിച്ചിട്ടുള്ളത്.

യസ്മാദേതേമുഖ്യാസ്തസ്മാന്മുഖതോഹ്യസൃജ്യന്തഇത്യാദി[12]

ഇവർ മുഖ്യരായതുകൊണ്ട് മുഖത്തിൽ നിന്നുണ്ടായി എന്നു പറയുന്നത് സംഗതമാണ്. മുഖം എല്ലാ അവയവങ്ങളിലും ശ്രേഷ്ഠമാണ്. അതുപോലെ പൂർണമായ വൈദുഷ്യം, ഉത്തമമായ ഗുണകർമസ്വഭാവങ്ങൾ എന്നിവ നിമിത്തം മനുഷ്യവർഗത്തിൽ ശ്രേഷ്ഠരെ ബ്രാഹ്മണർ എന്നു പറയുന്നു എന്നർത്ഥം. നിരാകാരനായ ഈശ്വരന് മുഖം മുതലായ അവയവങ്ങൾ ഇല്ല. അപ്പോൾ അവയിൽ നിന്നു ജനിക്കുകയെന്നു പറയുന്നത് വന്ധ്യാപുത്രൻെറ വിവാഹമെന്നവണ്ണം അസംഭവ്യമാണ്. ബ്രാഹ്മണാദികൾ മുഖം മുതലായ അവയവങ്ങളിൽ നിന്നാണ് ജനിച്ചതെങ്കിൽ ഉപാദാനകാരണത്തിൻെറ ആകൃതി അവർക്കു ലഭിക്കേണ്ടതായിരുന്നു. വൃത്താകാരമായ മുഖത്തിൽ നിന്നുണ്ടായ ബ്രാഹ്മണരുടെ ശരീരവും വൃത്താകാരമായിരിക്കേണ്ടതാണ്. ക്ഷത്രിയരുടെ ശരീരം ബാഹുക്കളേപ്പോലെയും, വൈശ്യരുടെ ശരീരം ഊരുക്കളേ

(11) ഈ മൂലം ഇന്നു ലഭ്യമായ ശതപഥത്തിൽ ദൃശ്യമല്ല. (12) തസ്മാദേതേ മുഖ്യാ മുഖതോ ഹ്യസൃജ്യന്ത([illegible] 7.1.1.4) [illegible]ത്ഥം.

പ്പോലെയും, ശൂദ്രരുടെ ശരീരം പാദങ്ങളെപ്പോലെയും ആയിരിക്കേണ്ടതാണ്. എന്നാൽ കാര്യം അങ്ങനെയല്ല. കൂടാതെ, ''ഈശ്വരമുഖത്തു നിന്നുണ്ടായവർക്ക് ബ്രാഹ്മണ സംജ്ഞ ഉണ്ടായിരുന്നു. എന്നാൽ നിങ്ങളും മററുള്ളവരെപ്പോലെ ഗർഭാശയത്തിൽ നിന്നുണ്ടായവരാകയാൽനിങ്ങൾക്ക് ആ സംജ്ഞ ലഭിക്കില്ല. മുഖത്തുനിന്നുണ്ടാകാതെ ബ്രാഹ്മണരാണ് തങ്ങളെന്ന് വൃഥാ അഭിമാനിക്കുന്നവരാണ്'',എന്ന് നിങ്ങളോട് ആരാനും പറഞ്ഞേക്കാം. നിങ്ങൾ പറഞ്ഞ അർത്ഥമല്ല, ഞാൻ പറഞ്ഞ മന്ത്രാർത്ഥമാണ് സത്യം. അന്യത്ര പറയുന്നു:-

ശൂദ്രോ ബ്രാഹ്മണതാമേതി ബ്രാഹ്മണശ്ചൈതിശൂദ്രതാമ്,
ക്ഷത്രിയാജ്ജാതമേവം തു വിദ്യാദ്വൈശ്യാത്തഥൈവച.
(മനു 10.15)

ശൂദ്രകുലത്തിൽ ജനിച്ചവന് ബ്രാഹ്മണൻ ക്ഷത്രിയൻ വൈശ്യൻ എന്നിവരുടെ ഗുണകർമസ്വഭാവങ്ങളുണ്ടെങ്കിൽ അവൻ ബ്രാഹ്മണനോ, ക്ഷത്രിയനോ,വൈശ്യനോ ആകുന്നു. അതുപോലെ ബ്രാഹ്മണൻേറയോ, ക്ഷത്രിയൻേറയോ, വൈശ്യൻേറയോ കുലത്തിൽ പിറന്ന ഒരുവൻെറ ഗുണകർമ സ്വഭാവങ്ങൾ ശൂദ്രൻെറതാണെങ്കിൽ അവർ ശൂദ്രനാകുന്നു. ക്ഷത്രിയൻെറയോ വൈശ്യൻെറയോ കുലത്തിൽ പിറന്നവർക്ക് ബ്രാഹ്മണൻെറയോ ശൂദ്രൻെറയോ ഗുണകർമ സ്വഭാവങ്ങളുണ്ടെങ്കിൽ അവർ ബ്രാഹ്മണരോ ശൂദ്രരോ ആകുന്നു. നാലു ജാതികളിലേതിൽ ജനിച്ചാലും ഗുണകർമങ്ങൾക്കനുസരിച്ച് സ്ത്രീപുരുഷന്മാരുടെ ജാതി നിർണയിക്കണമെന്നർത്ഥം.

1. ധർമചര്യയാ ജഘന്യോ വർണഃ പൂർവം പൂർവം വർണമാപദ്യതേ ജാതിപരിവൃത്തൗ.
2. അധർമചര്യയാ പൂർവോ വർണോ ജഘന്യം ജഘന്യം[13] വർണമാപദ്യതേ ജാതി പരിവൃത്തൗ.

ഈ ആപസ്തംബസൂത്രങ്ങളുടെ അർത്ഥം പറയാം:-

1. നികൃഷ്ടജാതിയിൽ ജനിച്ചിട്ടുള്ള ഒരുവൻ ധർമാനുഷ്ഠാനം കൊണ്ട് ഉൽകൃഷ്ടമായ ജാതിയെ പ്രാപി

(13) ആപസ്തംബ ധർമസൂത്രം 2. 5. 11. 10-11

ക്കുന്നു. യോഗ്യതയനുസരിച്ച് ജാതിയിൽ അവനെ ഗണി ക്കുന്നതാണ്.

2. അതുപോലെ ഉന്നതവർണ്ണജാതർ അധർമാനുഷ്ഠാ നത്താൽ താണജാതിയെ പ്രാപിയ്ക്കുകയും ഏതു വർണത്തിൽ ചേരുവാൻ യോഗ്യതയുണ്ടോ ആ വർണത്തിൽ അവനെ ഗണി ക്കുകയും ചെയ്യുന്നു.

പുരുഷന്മാരെ യോഗ്യതയനുസരിച്ച് ഓരോ ജാതി യിൽ ഗണിക്കുന്നതു പോലെയാണ് സ്ത്രീകളുടെ ജാതിവ്യവ സ്ഥയും. ഈ വ്യവസ്ഥനിമിത്തം എല്ലാ വർണങ്ങളും അവര വരുടെ ഗുണകർമസ്വഭാവങ്ങളോടു കൂടി പരിശുദ്ധമായി വർത്തിക്കുമെന്നു സിദ്ധിക്കുന്നു. ബ്രാഹ്മണകുലത്തിൽ ക്ഷത്രിയനേയോ, വൈശ്യനേയോ, ശൂദ്രനേയോ പോലെ ഒരുവൻ ഉണ്ടായിരിക്കുകയില്ല. ഇതുപോലെ ക്ഷത്രിയ വൈശ്യശൂദ്രവർണ്ണങ്ങളും പരിശുദ്ധമായിരിക്കും. വർണ്ണ സങ്കരത ഉണ്ടാകുന്നതല്ല. തന്നിമിത്തം ഒരു വർണ്ണത്തിനും നിന്ദയോ അയോഗ്യതയോ ഉണ്ടാവുകയുമില്ല.

ചോ:- ഒരുവൻെറ ഏകപുത്രനോ പുത്രിയോ ഇതരവർണ ത്തിൽ പെട്ടാൽ പിന്നെ മാതാപിതാക്കന്മാരെ ആരു ശുശ്രൂ ഷിക്കും? കൂടാതെ വംശവിച്ഛേദം വരുവാനും ഇടയുണ്ട്. ഇതിന് എന്താണ് പരിഹാരം?

ഉ:- ആരുടെ ശുശ്രൂഷയ്ക്കും തകരാറില്ല. തറവാടു മുടിയു കയുമില്ല. തങ്ങളുടെ മക്കൾക്കു പകരം തങ്ങളുടെ ജാതിയ്ക്കൊ ത്തവണ്ണമുള്ള സന്താനങ്ങളെ, വിദ്വാന്മാരുടെ സഭയിലോ, രാജസദസിലോ ചെയ്യുന്ന വ്യവസ്ഥപ്രകാരം ഇതരവർണ്ണങ്ങ ളിൽ നിന്ന് അവർക്കു ലഭിക്കുന്നതാണ്. ഗുണകർമങ്ങളനു സരിച്ചുള്ള ഈ വർണവ്യവസ്ഥ പെൺകിടാങ്ങൾക്കു പതി നാറു വയസും, പുരുഷന്മാർക്ക് ഇരുപത്തിയഞ്ചു വയസും ഉള്ളപ്പോൾ ചെയ്യണം. ബ്രാഹ്മണൻ ബ്രാഹ്മണിയേയും, ക്ഷത്രിയൻ ക്ഷത്രിയയേയും, വൈശ്യൻ വൈശ്യയേയും, ശൂദ്രൻ ശൂദ്രയേയും വിവാഹം ചെയ്യണം. എങ്കിലേ അവ രവരുടെ ജാതിധർമങ്ങൾ യഥാക്രമം നടക്കുകയും പരസ്പര സ്നേഹം നിലനിൽക്കുകയുമുള്ളു ഇനി നാലു വർണങ്ങ ളുടെയും ഗുണകർമങ്ങളെ വിവരിക്കാം.

1. അധ്യാപനമധ്യയനം യജനം യാജനം തഥാ
ദാനം പ്രതിഗ്രഹം ചൈവ ബ്രാഹ്മണാനാമകല്പയത് (മ.1.88)

2. ശമോ ദമസ്തപഃ ശൌചം ക്ഷാന്തിരാർജവമേവച
ജ്ഞാനം വിജ്ഞാനമാസ്തിക്യം ബ്രഹ്മകർമസ്വഭാവജമ്
(ഗീത. 18. 42)

1. പഠിക്കുക, പഠിപ്പിക്കുക, യജ്ഞം ചെയ്യിക്കുക, ദാനങ്ങൾ കൊടുക്കുക, പ്രതിഗ്രഹം വാങ്ങുക ഇവയാറും ബ്രാഹ്മണനു വിധിച്ച കർമങ്ങളാകുന്നു. എന്നാൽ ''പ്രതിഗ്രഹഃ പ്രത്യവരഃ''[14] എന്ന മനു വചനത്താൽ പ്രതിഗ്രഹം വാങ്ങുന്നത് നീചകർമമാണ്.

2. (ശമഃ) ദുഷ്കർമങ്ങൾ ചെയ്യുവാൻ ഇച്ഛിക്കുക പോലും ചെയ്യാതിരിക്കുക, അധർമമാർഗത്തിൽ ചരിക്കുവാൻ മനസിനെ അനുവദിക്കാതിരിക്കുക; (ദമഃ) ചെവി, കണ്ണ്, മുതലായ ജ്ഞാനേന്ദ്രിയങ്ങളെ അന്യായാചരണത്തിൽ നിന്നു നിരോധിച്ച് ധർമമാർഗത്തിൽ പ്രവർത്തിപ്പിക്കുക; (തപഃ) ബ്രഹ്മചാരിയും ജിതേന്ദ്രിയനുമായിരുന്ന് സദാ ധർമം അനുഷ്ഠിക്കുക; (ശൌചം) —

അദ്ഭിർഗാത്രാണി ശുധ്യന്തി മനഃ സത്യേന ശുധ്യതി
വിദ്യാതപോഭ്യാം ഭൂതാത്മാ ബുദ്ധിർജ്ഞാനേന ശുധ്യതി.
(മനു. 5. 109)

ജലം കൊണ്ട് ശരീരത്തിന്റെ ബാഹ്യാവയവങ്ങളും, സത്യാചരണത്താൽ മനസ്സും, വിദ്യ, ധർമാനുഷ്ഠാനം എന്നിവയാൽ ജീവാത്മാവും ജ്ഞാനംകൊണ്ട് ബുദ്ധിയും പരിശുദ്ധമാകുന്നു. ആന്തരികമായ രാഗദ്വേഷാദി ദോഷങ്ങൾ, ബാഹ്യമാലിന്യം എന്നിവ അകററി പരിശുദ്ധനായിരിക്കുക; സത്യാസത്യങ്ങളെ തിരിച്ചറിഞ്ഞു സത്യത്തെ കൊള്ളുകയും അസത്യത്തെ തള്ളുകയും ചെയ്യുക. ഇവ പരിശുദ്ധിയിലേക്ക് മനുഷ്യനെ നയിക്കുന്നു. (ക്ഷാന്തിഃ) നിന്ദാപ്രശംസകൾ, സുഖദുഃഖങ്ങൾ, ശീതോഷ്ണങ്ങൾ, ലാഭനഷ്ടങ്ങൾ, മാനാപമാനങ്ങൾ, വിശപ്പും ദാഹവും മുതലായ സന്തോഷസന്താപങ്ങൾ വക വയ്ക്കാതെ ധർമത്തിൽ ദൃഢചിത്തരായിരിക്കുക; (ആർജവമ്) പെരുമാററത്തിൽ പൗരുഷം, അഭിമാനം, കഠിനസ്വഭാവം, കുടിലത, മുതലായ ദോഷങ്ങളെ ത്യജിക്കുക, (ജ്ഞാനമ്) വേദാദി സകലശാസ്ത്രങ്ങളും സാംഗോപാംഗം പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുവാനുള്ള

14. മനു. 10. 109. (യജ്ഞം, അധ്യാപനം മുതലായവയാൽ കാലയാപനമാണുത്തമം. (സൗജന്യം വാങ്ങരുതെന്ന് താല്പര്യം)

സാമർത്ഥ്യം, വിവേകപൂർവകമായ സത്യാസത്യനിർണയം, വസ്തുക്കളെ യഥാതഥമായി – ചേതനത്തെ ചേതനമായും ജഡത്തെ ജഡമായും – അറിയുകയും പെരുമാറുകയും ചെയ്യുക; (വിജ്ഞാനമ്) പൃഥിവി തുടങ്ങി ഈശ്വരപര്യന്തമുള്ള സകലത്തിൻെറയും വിശേഷജ്ഞാനത്തോടുകൂടി അവയെ യോഗ്യമായി ഉപയോഗിക്കുവാൻ അറിയുക; (ആസ്തികൃമ്) ഈശ്വരൻ, വേദം, മോക്ഷം, പുനർജന്മം എന്നിവയിലുള്ള വിശ്വാസത്തേയും ധർമാനുഷ്ഠാനം, വിദ്യാധ്യയനം, സത്സംഗം എന്നിവയേയും മാതാപിതാക്കൾ, ഗുരു, അതിഥി എന്നിവരുടെ ശുശ്രൂഷയേയും ഒരുനാളും ത്യജിക്കുകയോ നിന്ദിക്കുകയോ ചെയ്യാതിരിക്കുക; ഇങ്ങനെ പതിനഞ്ചു ഗുണകർമങ്ങൾ ബ്രാഹ്മണജാതിയിലുള്ളവർക്കെല്ലാം അവശ്യം ഉണ്ടായിരിക്കേണ്ടവയാണ്.

1. പ്രജാനാം രക്ഷണം ദാനമിജ്യാധ്യയനമേവ ച
വിഷയേഷ്വപ്രസക്തിശ്ച ക്ഷത്രിയസ്യ സമാസതഃ
(മനു. 1. 89.)

2. ശൌര്യം തേജോ ധൃതിർദാക്ഷ്യം യുദ്ധേ ചാപ്യപലായനം
ദാനമീശ്വരഭാവശ്ച ക്ഷാത്രം കർമ സ്വഭാവജം. (ഗീത. 18. 43)

1. ന്യായമായി പ്രജാപരിപാലനം ചെയ്യുക–അതായത് പക്ഷപാതം കൂടാതെ നല്ലവരെ രക്ഷിക്കുകയും ദുഷ്ടരെ ശിക്ഷിക്കുകയും ചെയ്ത് എല്ലാവരേയും യഥായോഗ്യം പരിപാലിക്കുക– (ദാനമ്) വിദ്യയും ധർമവും പ്രചരിപ്പിക്കുന്നതിനും സജ്ജനങ്ങളെ സൽകരിക്കുന്നതിനും സമ്പത്തു ചെലവഴിക്കുക, (ഇജ്യാ) അഗ്നിഹോത്രം തുടങ്ങിയ യജ്ഞങ്ങൾ ചെയ്യുക, ചെയ്യിപ്പിക്കുക (അധ്യയനമ്) വേദാദിശാസ്ത്രങ്ങൾ പഠിക്കുക പഠിപ്പിക്കുക, (വിഷയേഷ്വപ്രസക്തിഃ) വിഷയസുഖാസക്തനാകാതെ ജിതേന്ദ്രിയനായി സദാ കായികശക്തിയും ആത്മബലവും വർദ്ധിപ്പിക്കുക.

(ശൌര്യമ്) അനേകായിരം ശത്രുക്കളെ ഒററയ്ക്ക് നിർക്കുന്നതിൽ ഭയമില്ലായ്മ; (തേജഃ) സദാ തേജസ്-ദീനഭാവമില്ലാത്ത ദൃഢഗാംഭീര്യം (ധൃതിഃ) ധൈര്യം; (ദാക്ഷ്യമ്) രാജ–പ്രജാസംബന്ധിതമായ എല്ലാ കാര്യങ്ങളിലും പെരുമാററങ്ങളിലും, ശാസ്ത്രങ്ങളിലും മഹാവൈദഗ്ധ്യം; (യുദ്ധേ) പിന്തിരിഞ്ഞു പാലായനം ചെയ്യാതെ യുദ്ധത്തിൽ നിർഭയത്വവും അചഞ്ചലത്വവും – എങ്ങനെയും വിജയത്തിനായി

പോരാടുന്ന സ്വഭാവം-പാലായനം ചെയ്താൽ ജീവരക്ഷയും ജയവും ലഭ്യമെങ്കിൽ അങ്ങനെ ചെയ്യാൻ സന്നദ്ധത (ദാനമ്) ദാനശീലം (ഈശ്വരഭാവഃ) പക്ഷപാതം ഇല്ലാതെ സകലരോടും യഥായോഗ്യമുള്ള പെരുമാററം, നല്ലതും ചീത്തയും അറിഞ്ഞുകൊണ്ട് ദാനം ചെയ്യുക, പ്രതിജ്ഞാലംഘനം വരുത്താതിരിക്കുക എന്നിങ്ങനെ ക്ഷത്രിയരുടെ ഗുണകർമങ്ങൾ പന്ത്രണ്ടെണ്ണമാണ്.

പശൂനാം രക്ഷണം ദാനമിജ്യാധ്യയനമേവ ച
വണിക്പഥം കുസീദം ച വൈശ്യസ്യ കൃഷിമേവ ച.
(മനു. 1. 90)

(പശുരക്ഷണം) കന്നുകാലികളെ സംരക്ഷിക്കുക, (ദാനം) വിദ്യാധർമങ്ങളുടെ അഭിവൃദ്ധിക്ക് സമ്പത്തു നൽകുക, (ഇജ്യാ) അഗ്നിഹോത്രം മുതലായ യജ്ഞങ്ങൾ ചെയ്യുക, (അധ്യയനം) വേദാദിശാസ്ത്രങ്ങൾ അഭ്യസിക്കുക; (വണിക് പഥഃ) സർവവിധമായ കച്ചവടം നടത്തുക; (കുസീദം) നൂററുപ്പികക്ക് നാലോ, ആറോ, എട്ടോ, പന്ത്രണ്ടോ, പതിനാറോ, ഇരുപതോ അണയിലധികം പലിശ പററാതെ പണം കൊടുത്തു വാങ്ങുക – ഒരു നൂററാണ്ടു കഴിഞ്ഞാലും മുതലിൻെറ ഇരട്ടിയിൽ കൂടുതലായ പലിശവാങ്ങാതെ പണവ്യാപാരം ചെയ്യുക; (കൃഷിഃ) കൃഷിചെയ്തു വിളവെടുക്കുക; ഇവയെല്ലാം വൈശ്യൻെറ ഗുണകർമങ്ങളാകുന്നു.

ഏകമേവതു ശൂദ്രസ്യ പ്രഭുഃ കർമ സമാദിശത്
ഏതേഷാമേവ വർണാനാം ശുശ്രൂഷാമനസൂയയാ.
(മനു. 1. 91)

നിന്ദ്യ, ഈർഷ്യ, അഹങ്കാരം മുതലായ ദോഷങ്ങൾ വെടിഞ്ഞ്, ബ്രാഹ്മണക്ഷത്രിയവൈശ്യന്മാരെ വേണ്ടുംപ്രകാരം ശുശ്രൂഷിച്ച് ജീവിതം കഴിച്ചുകൂട്ടുകമാത്രമാണ് ശൂദ്രൻെറ ഗുണവും കർമവുമായിട്ടുള്ളത്. ഇങ്ങനെ നാലു വർണങ്ങളുടെയും ഗുണകർമങ്ങൾ ചുരുക്കി പറഞ്ഞു. ആരിൽ എതു വർണത്തിൻെറ ഗുണകർമങ്ങൾ കാണുന്നുവോ അവർക്കു മാത്രമേ ആ വർണത്തിൽ ചേരുവാൻ അധികാരം നൽകാവൂ. ഇപ്രകാരം നിയമിതമായാൽ സകല ജനങ്ങൾക്കും അഭ്യുദയമുണ്ടാകും. കാരണം, ഉത്കൃഷ്ട വർണക്കാർക്ക് തങ്ങളുടെ സന്താനങ്ങൾ മൂഢരായാൽ ശൂദ്രരായിപ്പോകുമെന്നു ഭയമുണ്ടാകും. തങ്ങൾക്കു വിധിച്ച സ്വഭാവഗുണവും വിദ്യാഭ്യാ

സവും ഇല്ലെങ്കിൽ തങ്ങൾ ശൂദ്രരായി പോകുമെന്ന ഭയം അവരുടെ സന്താനങ്ങൾക്കും ഉണ്ടായിരിക്കും. നികൃഷ്ട ജാതിയിൽ ജനിച്ചവർക്ക് ഉത്കൃഷ്ടവർണത്തെ പ്രാപി ക്കുവാൻ ഔത്സുക്യം വർദ്ധിയ്ക്കും. വിദ്യയേയും ധർമ ത്തേയും പ്രചരിപ്പിക്കുവാനുള്ള അധികാരം ബ്രാഹ്മണർക്കു തന്നെ കൊടുക്കണം. അവർ പൂർണ വൈദുഷ്യം സമ്പാദി ച്ചവരും ധാർമികരുമാകയാൽ അവർക്ക് ആ ജോലി ചെയ്യു വാൻ കഴിവുണ്ട്. നാടു ഭരിക്കുവാൻ അധികാരം ക്ഷത്രി യർക്കു മാത്രം കൊടുത്താൽ രാജ്യകാര്യങ്ങൾ ഒരിക്കലും മുടങ്ങുകയില്ല. പശുപാലനം മുതലായവ വൈശ്യന്മാർക്കു വിട്ടുകൊടുക്കണം. ആ തൊഴിൽ നന്നായി ചെയ്യുവാൻ അവർക്കു ശക്തിയുണ്ട്. ശൂദ്രർക്ക് ശുശ്രൂഷാധികാരം മാത്രം വിധിച്ചത് അവർ പഠിപ്പില്ലാത്തവരും മൂഢന്മാരുമാ കയാൽ, വിജ്ഞാനസംബന്ധിയായ പ്രവൃത്തിയൊന്നും ചെയ്യുവാൻ അവർക്കു കഴിവില്ലായ്കയാലാണ്. എന്നാൽ അവർക്കു കായികശക്തിയുണ്ട്. ഇപ്രകാരം കർമശക്തി യനുസരിച്ചുള്ള വർണങ്ങളെ അവരവരുടെ സ്ഥാനങ്ങളിൽ പ്രവർത്തിപ്പിക്കുന്നത് ഭരണാധിപരുടെ കർത്തവ്യമാണ്.

## വിവാഹത്തിൻെറ ലക്ഷണങ്ങൾ

ബ്രാഹ്മോ ദൈവസ്തഥൈവാർഷഃ പ്രാജാപത്യസ്തഥാസുരഃ
ഗാന്ധർവോ രാക്ഷസശ്ചൈവപൈശാചശ്ചാഷ്ടമോധമഃ.
(മനു. 3. 21)

ബ്രാഹ്മം, ദൈവം, ആർഷം, പ്രാജാപത്യം, ആസുരം, ഗാന്ധർവം, രാക്ഷസം, പൈശാചം എന്നിങ്ങനെ വിവാഹം എട്ടുവിധത്തിലുണ്ട്. ഇവയുടെ ലക്ഷണങ്ങൾ പറയാം.

1. വിധിപ്രകാരം ബ്രഹ്മചര്യവ്രതത്തോടു കൂടി സമ്പാ ദിച്ച പൂർണവൈദുഷ്യം, ധാർമികത, സൌശീല്യം എന്നിവ യോടു കൂടിയ വധൂവരന്മാർ പരസ്പരം പ്രേമത്തോടെ നട ത്തുന്ന വിവാഹമാണ് 'ബ്രാഹ്മം'.

2. വലിയ യജ്ഞം നടക്കുന്ന അവസരങ്ങളിൽ ഋത്വിക്കിനെ ജാമാതാവായി വരിച്ച്, പൊൻപണ്ടങ്ങളണിഞ്ഞ കന്യകയെ ഭാര്യയായി നൽകുന്നതാണ് 'ദൈവ' വിവാഹം.

3. വരൻെറ കയ്യിൽ നിന്ന് സ്വല്പം ദാനം വാങ്ങി കന്യകയെ ദാനം ചെയ്യുന്നതിന് 'ആർഷം' എന്നു പറയുന്നു.

4. ധർമത്തിന്റെ അഭിവൃദ്ധിയെ ലക്ഷ്യമാക്കി നടത്തുന്ന വിവാഹത്തിന് 'പ്രാജാപത്യം' എന്നു പറയുന്നു.

5. വരനും കന്യകയ്ക്കും പണംകൊടുത്തു നടത്തുന്ന വിവാഹം 'ആസുര'മാണ്.

6. വിവാഹത്തിന്റെ സമയരീതികളനുസരിക്കാതെ പരസ്പരാനുരാഗത്താൽ ഭാര്യാഭർത്താക്കന്മാരാകുന്നതിനെ 'ഗാന്ധർവം' എന്നു പറയുന്നു.

7. യുദ്ധം ചെയ്തു ബലാൽകാരേണയോ, കപടമായോ കന്യകയെ അപഹരിച്ചു കൊണ്ടുപോകുന്നതിന് 'രാക്ഷസം' എന്നു പേരാണ്.

8. ഉറങ്ങുകയോ, മദ്യമോ മററോ കുടിച്ച് മതിമറന്നിരിക്കുകയോ ചെയ്യുന്ന കന്യകയെ ബലാൽസംഗം ചെയ്യുന്നതിന് 'പൈശാചം' എന്നും പേർ.

ഇപ്പറഞ്ഞ എട്ടുതരം വിവാഹങ്ങളിൽ അതിശ്രേഷ്ഠം ബ്രാഹ്മവിവാഹമാണ്. ദൈവം, പ്രാജാപത്യം എന്നിവ മധ്യമങ്ങളും ആർഷം, ആസുരം, ഗാന്ധർവം എന്നിവ നികൃഷ്ടങ്ങളുമാണ്. രാക്ഷസം അധമവും, പൈശാചം അതി നീചവുമത്രേ. വധൂവരന്മാർ വിവാഹത്തിനു മുമ്പ് ഏകാന്തമായി സമ്മേളിക്കരുതെന്ന് തീരുമാനിക്കാവുന്നതാണ്. സ്ത്രീപുരുഷന്മാരുടെ യൗവനത്തിലെ ഏകാന്തസമ്മേളനം ദോഷകരമാണ്. കന്യകയ്ക്കും വരനും വിവാഹകാലമായാൽ-ബ്രഹ്മചര്യവും പഠനവും മുഴുവനാക്കുവാൻ ഒന്നോ, അരയോ കൊല്ലം ബാക്കിയുള്ളപ്പോൾ-കന്യകയുടെയും വരന്റെയും ചിത്രം എടുപ്പിച്ച് പെൺകുട്ടികളുടെ അധ്യാപികമാർക്ക് ആൺകുട്ടികളുടെ ചിത്രവും, ആൺകുട്ടികളുടെ അധ്യാപകർക്ക് പെൺകുട്ടികളുടെ ചിത്രവും അയച്ചുകൊടുക്കണം. ഏതേതു വധൂവരന്മാർക്ക് ചേർച്ചകാണുന്നുവോ അവരുടെ ജീവചരിത്രം – ജനനം മുതൽക്ക് അന്നേവരെയുള്ള എല്ലാ കാര്യങ്ങളുമടങ്ങിയ പുസ്തകം – ഉണ്ടെങ്കിൽ അതു വാങ്ങി അധ്യാപകർ വായിച്ചു നോക്കണം. ഗുണകർമ സ്വഭാവങ്ങൾക്ക് പൊരുത്തം കണ്ടാൽ, അങ്ങനെയുള്ള സ്ത്രീപുരുഷന്മാരുടെ ചിത്രവും ചരിത്രവും അന്യോന്യം കൊടുത്ത് അവരുടെ അഭിപ്രായം അറിയിക്കുവാൻ ഗുരുക്കന്മാർ അവരോടു പറയണം. ഇരുവരും വിവാഹത്തിനു സമ്മതിച്ചാൽ

ഇരുവരുടെയും സമാവർത്തനം ഒരുമിച്ചു നടത്തണം. അധ്യാപകരുടെ സാന്നിധ്യത്തിൽ വിവാഹം നടത്തുവാൻ ഇരുകൂട്ടരും ഇച്ഛരിക്കുന്ന പക്ഷം ഗുരുഗൃഹത്തിൽ വെച്ചോ, ഇല്ലെങ്കിൽ കന്യകയുടെ പിതൃഗൃഹത്തിൽ വെച്ചോ വിവാഹം നടത്തുന്നതാണുചിതം. ഇരുവരും നേരിട്ടു കണ്ടു കഴിഞ്ഞാൽ ഗുരുക്കന്മാർ, മാതാപിതാക്കൾ മുതലായവരുടെ മുമ്പിൽ വെച്ച് അവരെക്കൊണ്ട് സംഭാഷണവും ശാസ്ത്രാർത്ഥവാദവും നടത്തിക്കണം. അവർക്ക് അന്യോന്യം രഹസ്യമായി വല്ലതും ചോദിച്ചറിയണമെങ്കിൽ സഭയിൽ വെച്ചുതന്നെ എഴുത്തു മൂലമുള്ള ചോദ്യോത്തരങ്ങൾ കൊണ്ട് അറിഞ്ഞുകൊള്ളണം. രണ്ടുപേർക്കും അന്യോന്യം ഉറച്ച പ്രേമമുണ്ടെന്നു കണ്ടാൽ അന്നുമുതൽ അവർക്ക് ഉത്തമഭക്ഷണം കൊടുപ്പിക്കുവാൻ ഏർപ്പാടു ചെയ്യണം. ബ്രഹ്മചര്യം, വിദ്യാധ്യയനം എന്നീ തപസും ക്ലേശങ്ങളും നിമിത്തം ദുർബലമായ ശരീരം ചന്ദ്രക്കല വളരുംപോലെ കുറച്ചു ദിവസം കൊണ്ട് പുഷ്ടമാകും.

## ഗർഭാധാനവിധി

അതിനു ശേഷം കന്യക രജസ്വലയായിരുന്നു കുളിച്ചു ശുദ്ധമായ ദിവസം വിവാഹമണ്ഡപവും വേദിയും നിർമിച്ച് സുഗന്ധദ്രവ്യങ്ങൾകൊണ്ടും ഘൃതാദികൾകൊണ്ടും ഹോമം ചെയ്ത്, വിദ്വാന്മാരെയും വിദുഷികളേയും യഥായോഗ്യം സൽക്കരിക്കണം. പിന്നീട് ഗർഭാധാനത്തിനു യോഗ്യമായ ദിവസം ''സംസ്കാരവിധി'' എന്ന ഗ്രന്ഥത്തിലെ വിധിയനുസരിച്ച് സകലകർമങ്ങളും ചെയ്ത് മദ്ധ്യരാത്രി സമയത്തോ അസ്തമിച്ചു പത്തുനാഴികയ്ക്കു ശേഷമോ അത്യന്തം പ്രസന്നരായി സകല ജനങ്ങളുടേയും മുമ്പിൽ വെച്ച് പാണിഗ്രഹണപൂർവകമായി വിവാഹക്രിയ മുഴുവനും നടത്തി, വിജനമായ ശയനഗൃഹത്തിൽ പ്രവേശിക്കണം. പുരുഷൻ വിധിപ്രകാരം വീര്യസ്ഥാപനവും സ്ത്രീവീര്യഗ്രഹണവും ചെയ്യണം. ബ്രഹ്മചര്യത്തിലെ വീര്യത്തെ കഴിയുന്നേടത്തോളം വ്യർത്ഥമാക്കിക്കളയാതിരിക്കണം. ആ വീര്യവും രജസും കൂടിച്ചേർന്നുണ്ടാകുന്ന ശരീരം ഉത്തമസന്താനമാകുന്നതാണ്. വീര്യം ഗർഭാശയത്തിലേക്കു വീഴാറാകുമ്പോൾ സ്ത്രീപുരുഷന്മാർ ഇരുവരും സ്ഥിരശരീരരായും, കണ്ണിനു നേരെ കണ്ണ്, മൂക്കിനുനേരെ മൂക്ക് എന്നീ ക്രമത്തിൽ നിവർന്നു വളവില്ലാത്ത ശരീരത്തോടെ അതിപ്രസന്നചിത്തരായി വർത്തിക്കണം. ലേശം പോലും ഇളകരുത്, പുരുഷൻ തന്റെ ശരീരത്തെ തളർത്തണം. വീര്യപ്രാപ്തിസമയം

സ്ത്രീ അപാനവായുവിനെ മേല്പോട്ടു വലിച്ചു പിടിക്കണം. യോനിയുടെ ഉപരിഭാഗത്തെ സങ്കോചിപ്പിച്ച്, വീര്യത്തെ മുകളിലേക്ക് ആകർഷിച്ച് ഗർഭാശയത്തിൽ സ്ഥാപിയ്ക്കണം.*

പിന്നീട് ഇരുവരും ശുദ്ധജലത്തിൽ കുളിയ്ക്കണം. വിദുഷിയായ സ്ത്രീ ഗർഭമുണ്ടായാൽ അപ്പോൾ തന്നെ അറിയും. ഒരു മാസം കഴിയുമ്പോൾ ആർത്തവം നിന്നു പോകുമ്പോൾ സകല സ്ത്രീകൾക്കും ഗർഭനിശ്ചയം ഉണ്ടാകുന്നതാണ്. പിന്നീട് രണ്ടുപേരും ചുക്ക്, കേസരം, അമുക്കിരം എന്നീ മരുന്നുകളിട്ടു തിളപ്പിച്ച പാലിൽ കൽക്കണ്ടവും ചേർത്ത് ഇഷ്ടംപോലെ കുടിച്ച്, അവനവന്റെ ശയ്യയിൽ തമ്മിൽ തൊടാതെ കിടന്നുറങ്ങണം. ഗർഭാധാനം ചെയ്യുമ്പോഴെല്ലാം ഇപ്രകാരം തന്നെ ചെയ്യുന്നതാണുചിതം. ഒരു മാസം തികയുന്നതുവരെ ആർത്തവം കാണാതിരിക്കുകയും ഗർഭമുണ്ടെന്നു തീർച്ചപ്പെടുകയും ചെയ്താൽ അന്നു മുതൽ ഒരു കൊല്ലത്തേക്ക് സ്ത്രീപുരുഷന്മാർ സംയോഗം ചെയ്യരുത്. ഇങ്ങനെ ചെയ്താൽ മാത്രമേ ഉത്തമമായ സന്താനം ഉണ്ടാവുകയുള്ളു. പിന്നീടുണ്ടാകുന്ന സന്താനം നന്നാവാനും ഇതൊരു കാരണമാകും. അന്യഥാ വീര്യം വ്യർത്ഥമാവുകയും തന്നിമിത്തം രണ്ടുപേരുടേയും ആയുസു ക്ഷയിക്കുകയും വിവിധ രോഗങ്ങൾ ഉണ്ടാവുകയും ചെയ്യും. എന്നാൽ അന്യോന്യം സസ്നേഹം സല്ലപിക്കുന്നതും പ്രേമപൂർവം പെരുമാറുന്നതും ആവശ്യമാണ്. സ്വപ്നത്തിൽ പോലും വീര്യസ്ഖലനമുണ്ടാകാതെ പുരുഷൻ അതിനെ രക്ഷിക്കണം. അത്യുത്തമമായ രൂപം, ലാവണ്യം, പുഷ്ടി, ബലം, പരാക്രമം എന്നിവയാൽ യുക്തമായി പത്താം മാസത്തിൽ ജനിക്കത്തക്കവണ്ണം ആഹാരവസ്ത്രാദികളാൽ സ്ത്രീ ഗർഭരക്ഷ ചെയ്യണം. നാലാം മാസം മുതലും വിശേഷിച്ച് എട്ടാം മാസത്തിനു ശേഷവുമാണ് ഗർഭരക്ഷ ചെയ്യേണ്ടത്. ഗർഭിണി വിരേചകവും, രൂക്ഷവും, മാദകവും ബുദ്ധി–ബലനാശകവുമായ പദാർത്ഥങ്ങളെന്നും ഭക്ഷിക്കരുത്. നെയ്യ്, പാൽ, നല്ലഅരി, ഗോതമ്പ്, ചെറുപയർ. ഉഴുന്ന് മുതലായവ യുക്തിപൂർവം ദേശകാലങ്ങളനുസരിച്ച് ഭക്ഷിക്കണം. ഗർഭകാലത്ത് നാലാം മാസത്തിൽ പുംസവനം എട്ടാം മാസത്തിൽ

---

* ഈ വിഷയം ഗോപ്യമാകയാൽ ഇത്രമാത്രം പറഞ്ഞിട്ടുള്ളതിൽനിന്നു മുഴുവനും മനസ്സിലാക്കിക്കൊള്ളണം. കൂടുതൽ വിസ്തരിച്ചെഴുതുന്നത് ഉചിതമല്ല. (മ ദ.സ)

സീമന്തോന്നയനം എന്നീ സംസ്കാരങ്ങൾ വിധിപ്രകാരം നടത്തണം.

പ്രസവം കഴിഞ്ഞാൽ അമ്മയുടേയും കുട്ടിയുടേയും ശരീരസംരക്ഷണത്തിൽ വളരെ ശ്രദ്ധിക്കണം. ശുണ്ഠീപാകം അഥവാ സൗഭാഗ്യശുണ്ഠീപാകം എന്നീ മരുന്നുകളിലൊന്ന് നേരത്തേ തയ്യാറാക്കി വയ്ക്കണം. പ്രസവശേഷം സ്ത്രീയെ സുഗന്ധമുള്ള ചെറുചൂടു വെള്ളത്തിൽ കുളിപ്പിക്കണം. ആ വെള്ളം കൊണ്ടുതന്നെ കുട്ടിയേയും കുളിപ്പിക്കണം. പിന്നീട് കുട്ടിയുടെ പുക്കിൾകൊടിയുടെ ചുവട്ടിൽ നേരിയ ചരടു കൊണ്ട് കെട്ടി നാലംഗുലം നിർത്തി, മുകളിൽ വച്ച് മുറിക്കണം. ശരീരത്തിലെ രക്തം തുള്ളിപോലും പുറത്തു പോകാത്ത വിധത്തിൽ വേണം കെട്ടേണ്ടത്. പിന്നീട് ഈററില്ലം ശുദ്ധിവരുത്തി, അതിൻെറ വാതിലിനകത്തു വച്ച് നെയ്യും സുഗന്ധദ്രവ്യങ്ങളും കൊണ്ട് ഹോമം ചെയ്യണം. അതിനു ശേഷം പിതാവ് കുട്ടിയുടെ ചെവിയിൽ ''വേദോസി'' (നിൻെറ പേർ വേദമെന്നാണ്) എന്നു ചൊല്ലി ക്കേൾപ്പിക്കണം. അനന്തരം നെയ്യും തേനും ചേർത്ത് ഒരു സ്വർണശലാക അതിൽ മുക്കി കുട്ടിയുടെ നാവിന്മേൽ ''ഓം'' എന്ന അക്ഷരം എഴുതി ആ ശലാക കൊണ്ടുതന്നെ നെയ്യും തേനും എടുത്ത് കുട്ടിയുടെ നാക്കിൽ തേക്കണം. പിന്നെ കുട്ടിയെ അമ്മയുടെ കൈയിൽ കൊടുക്കണം. കുട്ടിക്കു പെററമ്മതന്നെയാണ് മുലപ്പാൽ കൊടുക്കേണ്ടത്. അമ്മയ്ക്ക് മുലപ്പാലില്ലെങ്കിൽ വേറെ വല്ല സ്ത്രീയേയും പരീക്ഷിച്ച് അവരുടെ മുലപ്പാൽ കൊടുക്കാവുന്നതാണ്. പിന്നീട് വേണ്ടുവോളം ശുദ്ധവായുവുള്ള വേറൊരു മുറിക്കകത്ത് കുട്ടിയേയും തള്ളയേയും കിടത്തി, അവിടെ രാവിലെയും വൈകുന്നേരവും സുഗന്ധദ്രവ്യങ്ങളെ കൊണ്ട് ഹോമം ചെയ്യണം. ആറു ദിവസം കഴിയുന്നതു വരെ കുട്ടിയെ മാതാവു തന്നെ മുലയൂട്ടണം. മാതാവ് ശരീരപുഷ്ടിയ്ക്കായി വിവിധ നല്ല പദാർത്ഥങ്ങൾ ഭക്ഷിക്കണം. യോനീസങ്കോചം മുതലായതും ചെയ്യേണ്ടതാണ്. ആറാം ദിവസം മാതാവിന് സൂതികാഗൃഹം വെടിയാവുന്നതും, കുട്ടിയെ മുലയൂട്ടുവാൻ ഒരു ധാത്രിയെ (പോററമ്മയെ) നിയമിക്കാവുന്നതുമാണ്. ധാത്രിക്ക് ഉത്തമഭക്ഷണം നൽകുവാൻ ഏർപ്പാടു ചെയ്യണം. ധാത്രി കുട്ടിയെ മുലയൂട്ടി പരിപാലിക്കണം. എന്നാൽ അമ്മയുടെ മേൽനോട്ടം സദാ അവരുടെ മേലുണ്ടായിരിക്കണം. കുട്ടിയെ വളർത്തുന്നതിൽ നോട്ടക്കുറവുണ്ടകാ

രുത്. അമ്മയുടെ മുലപ്പാൽ സ്രവിക്കാതിരുക്കുവാൻ സ്തനാഗ്രത്തിൽ മരുന്നു പുരട്ടണം. ആഹാരകാര്യത്തിലും വളരെ ശ്രദ്ധിക്കണം. കുട്ടിയുടെ നാമകരണാദി സംസ്കാരങ്ങൾ സംസ്കാര വിധിയിലെ രീതിയനുസരിച്ച് യഥാകാലം ചെയ്യണം. സ്ത്രീ വീണ്ടും രജസ്വലയായി ശുദ്ധിനേടിയാൽ വീണ്ടും ഇങ്ങനെ ഋതുദാനമാകാം.

ഋതുകാലാഭിഗാമീ സ്യാത്സ്വദാരനിരതഃ സദാ
പർവവർജം വ്രജേച്ചൈനാം തദ്വ്രതോ രതികാമ്യയാ.
(മനു. 3. 45)

നിന്ദ്യാസ്വഷ്ടാസു ചാന്യാസു സ്ത്രീയോ രാത്രിഷു വർജയൻ
ബ്രഹ്മചാര്യേവ ഭവതി യത്രതത്രാശ്രമേ വസൻ (ടി. 3. 50.)

സ്വ ഭാര്യയാൽ സംതൃപ്തനും ഋതുഗാമിയുമായവൻ ഗൃഹസ്ഥനെങ്കിലും ബ്രഹ്മചാരിക്കു തുല്യനാണ്.

1. സന്തുഷ്ടോ ഭാര്യയാ ഭർത്താ ഭർത്രാ ഭാര്യാ തഥൈവച
യസ്മിന്നേവ കുലേ നിത്യം കല്യാണം തത്രവൈ ധ്രുവം.

2. യദി ഹി സ്ത്രീ ന രോചേത പുമാംസ ന്ന പ്രമോദയേത്
അപ്രമോദാത് പുനഃ പുംസഃ പ്രജനം ന പ്രവർത്തതേ.

3. സ്ത്രീയാം തു രോചമാനായാം സർവം തദ്രോചതേ കുലം
തസ്യാം ത്വരോചമാനായാം സർവമേവ ന രോചതേ.
(ടി. 3. 60–62)

1. ഭർത്താവ് ഭാര്യയോടും ഭാര്യ ഭർത്താവിനോടും പ്രീതിയോടുകൂടി വർത്തിക്കുന്നതായ കുലത്തിൽ തന്നെയാണ് എല്ലാ സൗഭാഗ്യങ്ങളും ഐശ്വര്യങ്ങളും വസിക്കുന്നത്. കലഹമുണ്ടാകുന്നിടത്തു ദൗർഭാഗ്യവും ദാരിദ്ര്യവും സ്ഥിരമാകുന്നു.

2. ഭാര്യ ഭർത്താവിനെ സന്തോഷിപ്പിക്കുകയും പ്രസാദിപ്പിക്കുകയും ചെയ്തില്ലെങ്കിൽ അപ്രസന്നനായ ഭർത്താവിന് കാമം ഉണ്ടാവുകയില്ല.

3. സ്ത്രീ പ്രസന്നയാണെങ്കിൽ കുലം പ്രസന്നം. അവളുടെ അപ്രസന്നതയിൽ നിന്നത്രേ ദുഃഖമെല്ലാം ഉണ്ടാകുന്നത്.

1. പിതൃഭിർഭ്രാതൃഭിശ്ചൈതാഃ പതിഭിർദേവരൈസ്തഥാ
പൂജ്യാ ഭൂഷയിതവ്യാശ്ച ബഹു കല്യാണ മീപ്സുഭിഃ.

2. യത്ര നാര്യസ്തു പൂജ്യന്തേ രമന്തേ തത്ര ദേവതാഃ
യത്രൈതാസ്തു ന പൂജ്യന്തേ സർവാസ്തത്രാഫലാഃ ക്രിയാഃ.

3. ശോചന്തി ജാമയോ യത്ര വിനശ്യത്യാശു തത്കുലം
ന ശോചന്തി തു യത്രൈതാ വർദ്ധതേ തദ്ധി സർവദാ.

4. തസ്മാദേതാഃ സദാ പൂജ്യാ ഭൂഷണാച്ഛാദനാശനൈഃ
ഭൂതികാമൈർനരൈർനിത്യം സത്കാരേഷൂത്സവേഷു ച.
(മ. 3-55, 56, 57, 59.)

1. വളരെ ശ്രേയസുണ്ടാകണമെന്ന് ആഗ്രഹിക്കുന്ന പക്ഷം പിതാവ്, സഹോദരൻ, ഭർത്താവ്, ഇളയഭർത്തൃസഹോദരൻ എന്നിവർ. സ്ത്രീയ്ക്ക് ആഭരണവും സൽക്കാരവും നൽകി സന്തോഷിപ്പിക്കണം.

2. സ്ത്രീകളെ ബഹുമാനിയ്ക്കുന്ന കുലത്തിലെ വിദ്വാന്മാരായ പുരുഷന്മാർ ദേവസംജ്ഞനേടി സാനന്ദം രമിച്ചുവസിയ്ക്കുന്നു. സ്ത്രീയെ സംപൂജ്യയായി കരുതാത്ത വീട്ടിൽ എന്തു ചെയ്താലും എല്ലാം നിഷ്ഫലമാണ്.

3. സ്ത്രീജനങ്ങൾ ദുഃഖപീഡിതരായി ദുരിതമനുഭവിയ്ക്കുന്ന തറവാട് മുടിഞ്ഞ് അന്യംനിൽക്കുവാൻ കാലം വളരെ വേണ്ട. സ്ത്രീകൾ സ സന്തോഷം ഉത്സാഹപൂർവം പ്രസന്നചിത്തരായി ഇരിയ്ക്കുന്ന കുലം എന്നും അഭിവൃദ്ധിയെ പ്രാപിച്ചുകൊണ്ടിരിയ്ക്കുന്നു.

4. അതിനാൽ ശ്രേയസുണ്ടാകാനാഗ്രഹിക്കുന്നവർ എല്ലാം ഉത്സവാവസരങ്ങളിലും ആഘോഷാവസരങ്ങളിലും സ്ത്രീകളെആഭരണങ്ങൾ, വസ്ത്രങ്ങൾ, ഭക്ഷ്യപദാർത്ഥങ്ങൾ എന്നിവ നൽകി സന്തോഷിപ്പിക്കണം.

''പൂജാ'' ശബ്ദത്തിന് സൽക്കാരമെന്നാണർത്ഥമെന്ന് സദാ സ്മരിക്കണം. അതിനാൽ രാത്രി നേരത്തും പകൽ സമയത്തും, ആദ്യമായി തമ്മിൽ കാണുമ്പോഴും പിരിഞ്ഞുപോകുമ്പോഴും ''നമസ്തേ'' എന്നു പ്രസന്നരായി അന്യോന്യം പറയേണ്ടതാകുന്നു.

സദാ പ്രഹൃഷ്ടയാ ഭാവ്യം ഗൃഹകാര്യേഷു ദക്ഷയാ
സുസംസ്കൃതോപസ്കരയാ വ്യയേ ചാമുക്തഹസ്തയാ.
(മ. 5. 150)

സ്ത്രീകൾ ഗൃഹകൃത്യങ്ങളിൽ സമർത്ഥകളായിരിക്കണം. സസന്തോഷം വീട്ടിലുള്ള വസ്തുക്കളെല്ലാം സംസ്കരിച്ചു വെയ്ക്കുക, വീടു വൃത്തിയാക്കി സൂക്ഷിക്കുക. വേണ്ടതിലധികം ചെലവു ചെയ്യാതിരിക്കുക, സകല സാധനങ്ങളും ശുദ്ധമാക്കിവെക്കുക, പാകം ചെയ്യപ്പെട്ട പദാർത്ഥങ്ങൾ ഔഷധതുല്യമായി ശരീരത്തിനും മനസിനും ഉണ്ടാകാവുന്ന രോഗങ്ങളെ അകററുവാൻ യോഗ്യമായി പാകം ചെയ്യുക, ചെലവുകൾ കണക്കെഴുതി വച്ച് ഭർത്താവിനെ ബോധിപ്പിക്കുക, വീട്ടുവേലക്കാർ, പരിചാരകർ എന്നിവരെക്കൊണ്ട് യഥായോഗ്യം പണിയെടുപ്പിക്കുക, വീട്ടിൽ തരക്കേടൊന്നും വരാതെ മേലന്വേഷണം നടത്തുക എന്നിവയെല്ലാം സ്ത്രീകളുടെ കർത്തവ്യങ്ങളാകുന്നു.

സ്ത്രീയോ രത്നാന്യഥോ വിദ്യാ സത്യംശൌചം സുഭാഷിതം
വിവിധാനി ച ശില്പാനി സമാദേയാനി സർവതഃ. (ടി. 2. 240)

ഉത്തമസ്ത്രീകൾ പലതരം രത്നങ്ങൾ, വിദ്യ, സത്യം, പവിത്രത, നല്ല വാക്ക്, പലവിധ ശില്പവിദ്യകൾ-കൈത്തൊഴിലുകൾ—ഇവയെല്ലാം എല്ലാ നാടുകളിൽ നിന്നും എല്ലാ മനുഷ്യരിൽ നിന്നും നേടുകയും ഗ്രഹിക്കുകയും ചെയ്യാവുന്നതാണ്[15].

1. സത്യം ബ്രൂയാത് പ്രിയം ബ്രൂയാന്നബ്രൂയാത് സത്യമപ്രിയം
പ്രിയം ച നാനൃതം ബ്രൂയാദേഷ ധർമഃസനാതനഃ.

2. ഭദ്രം ഭദ്ര മിതി ബ്രൂയാദ് ഭദ്രമിത്യേവ വാ വദേത്
ശുഷ്കവൈരം വിവാദം ച ന കുര്യാത് കേനചിത് സഹ.
(ടി. 4. 138, 139)

1. സദാ സത്യം പറയണം. ഇഷ്ടപ്പെടുന്ന സത്യം പറയണം. അപ്രിയമായ സത്യം പറയരുത്. ഒററക്കണ്ണനെ ഒററക്കണ്ണനെന്നു പറയുകയോ വിളിക്കുകയോ അരുത് എന്നർത്ഥം. അന്യനെ സന്തോഷിപ്പിക്കുവാൻ അസത്യം പറയരുത്.

---

15. മഹർഷി, ജർമനിയിലും മററും ഇന്ത്യാക്കാരെ അയച്ച് ശില്പാദികൾ പഠിപ്പിക്കുവാൻ പ്രയത്നിച്ചിരുന്നു. അദ്ദേഹമെഴുതിയ എഴുത്തുകൾ ഇതിനു തെളിവാണ്.

2. എല്ലാവർക്കും ഹിതമായ വാക്കുകളേ പറയാവൂ. ശുഷ്കവൈരം – തെററു ചെയ്യാത്തവനോട് വെറുതെ വെറുപ്പ്–വാഗ്വാദം എന്നിവ ആരോടും അരുത്. മററുള്ള വർക്കു ഹിതകരമെങ്കിൽ പരദൂഷണത്തെ ഭയന്ന് അതു പറ യാതിരിക്കരുത്.

പുരുഷാ ബഹവോ രാജൻ സതതം പ്രിയവാദിനഃ
അപ്രിയസ്യ തു പഥ്യസ്യ വക്താ ശ്രോതാ ച ദുർല്ലഭാഃ[16].

ധൃതരാഷ്ട്രരെ! മററുള്ളവരെ സന്തോഷിപ്പിക്കുവാൻ സദാ പ്രിയവാക്കു പറയുന്ന മുഖസ്തുതിക്കാർ ഈ ലോക ത്തിൽ വളരെയുണ്ട്. എന്നാൽ കേൾക്കുമ്പോൾ രസിക്കാ ത്തതും വാസ്തവത്തിൽ ശ്രേയസ്കരവുമായ വാക്കുകൾ പറ യുന്നവർ കുറവാണ്.

അന്യരുടെ ദോഷങ്ങൾ നേരിട്ടു പറയുകയും അവന വൻെറ ദോഷങ്ങളെ അവരുടെ വാക്കിൽ നിന്ന് അറിയുകയും അന്യൻെറ ഗുണങ്ങളെ പരോക്ഷമായി പറയുകയുമാണ് നല്ലവർക്കുചിതം. നേരിൽ ഗുണങ്ങളെ പുകഴ്ത്തുകയും അല്ലാത്തപ്പോൾ ദോഷം പറയുകയും ചെയ്യുന്നത് ദുഷ്ടന്മാ രുടെ രീതിയാണ്. സ്വന്തം ദോഷങ്ങളെ അന്യരുടെ മുമ്പിൽ തുറന്നുപറയാതിരിക്കുന്നവൻ സ്വന്തം ദോഷങ്ങളെ വെടിഞ്ഞ് ഗുണവാനാകുവാൻ ശക്തനാവുകയില്ല. ഒരിക്കലും ആരേയും നിന്ദിയ്ക്കരുത്. ''ഗുണേഷു ദോഷാരോപണമ സൂയാ. അർഥാൽ ദോഷേഷു ഗുണാരോപണമപ്യസൂയാ ഗുണേഷു ഗുണാരോപണം ദോഷേഷു ദോഷോരോപണം ച സ്തുതിഃ'' ഗുണത്തിൽ ദോഷത്തേയും ദോഷത്തിൽ ഗുണ ത്തേയും ആരോപിയ്ക്കുന്നതു നിന്ദയാകുന്നു. ഗുണങ്ങളെ ഗുണങ്ങളെന്നും ദോഷങ്ങളെ ദോഷങ്ങളെന്നും പറയുന്നത് സ്തുതിയാണ്, അസത്യഭാഷണം നിന്ദയും സത്യഭാഷണം സ്തുതിയും ആകുന്നു എന്നർത്ഥം.

1. ബുദ്ധി വൃദ്ധി കരാണ്യാശു ധന്യാനി ച ഹിതാനിച
നിത്യം ശാസ്ത്രാണ്യവേക്ഷേത നിഗമാംശ്ചൈവ വൈദികാൻ.

2. യഥാ യഥാ ഹി പുരുഷഃ ശാസ്ത്രം സമധിഗച്ഛതി
തഥാ തഥാ വിജാനാതി വിജ്ഞാനം ചാസ്യ രോചതേ.

(മനു. 4. 19, 20)

16. മഹാഭാരതം ഉദ്യോ. പ. 37-15 (വിദുരനീതി.)

1. ബുദ്ധിയ്ക്കും, ധനത്തിനും, നന്മയ്ക്കും അതിവേഗം അഭിവൃദ്ധിയുണ്ടാക്കുന്ന ശാസ്ത്രങ്ങളേയും വേദങ്ങളേയും ദിവസവും കേൾക്കുകയും കേൾപ്പിയ്ക്കുകയും ചെയ്യണം. ബ്രഹ്മചര്യാശ്രമത്തിൽ സ്ത്രീപുരുഷന്മാർ ഇതെല്ലാം പഠിച്ച്, മനനം ചെയ്യുകയും മററുള്ളവരെ പഠിപ്പിക്കയും വേണം.

2. എന്തെന്നാൽ, ശാസ്ത്രങ്ങളെ കൂടുതലായി അഭ്യസിക്കുംതോറും അതാതു വിദ്യകളിലുള്ള ജ്ഞാനവും അഭിരുചിയും വർദ്ധിയ്ക്കുന്നു.

## പഞ്ചമഹായജ്ഞങ്ങൾ

ഋഷിയജ്ഞം ദേവയജ്ഞം ഭൂതയജ്ഞം ച സർവദാ
നൃയജ്ഞം പിതൃയജ്ഞം ച യഥാശക്തി ന ഹാപയേത്.
(മനു. 4. 21.)

അധ്യാപനം ബ്രഹ്മയജ്ഞഃ പിതൃയജ്ഞസ്തു തർപ്പണം
ഹോമോ ദൈവോ ബലിർഭൗതോ നൃയജ്ഞോതിഥിപൂജനം.
(ടി. 3. 70)

സ്വാധ്യായേനാർച്ചയേതർഷീൻ ഹോമൈർദേവാന്യഥാവിധി
പിതൄീൻശ്രാദ്ധൈശ്ച നൄനന്നൈർഭൂതാനി ബലികർമണാ.
(ടി. 3. 81.)

രണ്ട് യജ്ഞങ്ങളെപ്പററി ബ്രഹ്മചര്യവിധിയിൽ എഴുതി. ഒന്നാമത്തേത് വേദാദിശാസ്ത്രങ്ങളുടെ പഠനപാഠനങ്ങൾ, സന്ധ്യോപാസനം, യോഗാഭ്യാസം എന്നിവയടങ്ങിയ ബ്രഹ്മയജ്ഞം; രണ്ടാമത്തേത് വിദ്വാന്മാരുടെ സേവനവും സംസർഗവും, പവിത്രത, ദിവ്യഗുണങ്ങൾ, ദാനഭാവം, വിദ്യോന്നതി എന്നിവ സമ്പാദിക്കുക, എന്നിവയടങ്ങിയ ദേവയജ്ഞം; ഈ രണ്ട് യജ്ഞങ്ങളും രാവിലെയും സായാഹ്നത്തിലും അനുഷ്ഠിക്കണം.

1. സായം സായം ഗൃഹപതിർനോ അഗ്നിഃ
പ്രാതഃ പ്രാതഃ സൌമനസസ്യ ദാതാ.

2. പ്രാതഃ പ്രാതർഗൃഹപതിർനോ അഗ്നിഃ
സായം സായം സൌമനസസ്യദാതാ. (അ. കാം. 19. 7. 3,4)[17]

17. അഥർവവേദം. 19/55/3, 4.

3. തസ്മാദഹോരാത്രസ്യ സംയോഗേ
ബ്രാഹ്മണഃ സന്ധ്യാമുപാസീത
ഉദ്യന്തമസ്തം യാന്തമാദിത്യമഭിധ്യായൻ[18]. (ബ്രാഹ്മണേ)

4. ന തിഷ്ഠതി തു യഃ പൂർവാം നോപാസ്തേ യസ്തു[19] പശ്ചിമാം
സാധുഭിർ ബഹിഷ്കാര്യഃ സർവസ്മാദ് ദ്വിജകർമണഃ.
(മനു. 2. 103.)

1. സന്ധ്യയ്ക്ക് ഹോമിക്കുന്ന ഹോമദ്രവ്യം രാവിലെവരെ വായുവിനെ പരിശുദ്ധമാക്കി സുഖം പ്രദാനം ചെയ്യുന്നു.

2. രാവിലെ അഗ്നിയിൽ ഹോമിക്കുന്ന ഹോമദ്രവ്യം സായാഹ്നം വരെ വായുവിനെ ശുദ്ധിചെയ്ത് ബലം, ബുദ്ധി, ആരോഗ്യം എന്നിവ ഉണ്ടാക്കുന്നു.

3. അതിനാൽ രാത്രിയും പകലും കൂടിച്ചേരുന്ന സന്ധ്യകളിൽ ഉദയാസ്തമയങ്ങളിൽ ഈശ്വരനെ ധ്യാനിക്കുകയും അഗ്നിഹോത്രം ചെയ്യുകയും അവശ്യം വേണം.

4. ഈ രണ്ടു കർമങ്ങളും രാവിലെയും വൈകിട്ടും അനുഷ്ഠിക്കാത്തവനെ സജ്ജനങ്ങൾ ദ്വിജകർമങ്ങളിൽ നിന്നു ബഹിഷ്കരിക്കണം. അവനെ ശൂദ്രനെപ്പോലെ വിചാരിക്കണമെന്നർത്ഥം.

ചോ:- മൂന്നു നേരം സന്ധ്യോപാസനം എന്തുകൊണ്ടു ചെയ്തുകൂടാ?

ഉ:- മൂന്നുനേരം സന്ധ്യയില്ലാത്തതു കൊണ്ടുതന്നെ. വെളിച്ചവും ഇരുട്ടും കൂടിച്ചേരുന്ന സന്ധ്യ രാവിലെയും വൈകുന്നേരവും മാത്രമേയുള്ളു. ഇങ്ങനെ കണക്കാക്കാതെ ഉച്ചസമയത്തു മൂന്നാമതൊരു സന്ധ്യ കണക്കാക്കുന്നയാൾ പാതിരായ്ക്കും സന്ധ്യോപാസനം ചെയ്യാത്തതെന്തുകൊണ്ട്? അർദ്ധരാത്രിക്കു സന്ധ്യാവന്ദനം ചെയ്യണമെങ്കിൽ യാമംതോറും

18. ഷഡ്വിംശ ബ്രാഹ്മണം 4/5 & തൈ. ആ. 2. ആരണ്യകങ്ങളെയും ബ്രഹ്മണമായി ഗണിക്കയാൽ ഗ്രന്ഥകാരൻ പൊതുവേ 'ബ്രാഹ്മണേ' എന്നെഴുതിയതാണ്. 19. മനുസ്മൃതിയിൽ ''യശ്ച പശ്ചിമാം. സ ശൂദ്രവദ്ബഹിഷ്കാര്യഃ'' എന്നു പാഠം. ഗ്രന്ഥകാരന്റെ പഞ്ചമഹാ യജ്ഞവിധിയിലും ഈ പാഠം കാണാം.

നാഴികതോറും വിനാഴികതോറും ക്ഷണംതോറും സന്ധ്യയുണ്ടെന്നു കരുതി അപ്പോഴെല്ലാം സന്ധ്യാവന്ദനം ചെയ്യണം. അങ്ങനെ ചെയ്യാനാഗ്രഹിച്ചാലും അസാധ്യമാണ്. മദ്ധ്യാഹ്നത്തിൽ സന്ധ്യോപാസന ചെയ്യണമെന്നതിന് പ്രമാണമൊന്നുമില്ല. രണ്ടുനേരം സന്ധ്യാവന്ദനവും ഹോമവും ചെയ്താൽ മതി. മൂന്നു പ്രാവശ്യം വേണ്ട. ഭൂതം, ഭാവി, വർത്തമാനം എന്നീ മൂന്നു കാലഭേദങ്ങളുള്ളത് സന്ധ്യോപാസനയെ സംബന്ധിക്കുന്നതല്ല.

മൂന്നാമതു പിതൃയജ്ഞമാണ്. ദേവന്മാർ അഥവാ വിദ്വാന്മാർ ഋഷികൾ (അധ്യയനവും അധ്യാപനവും ചെയ്തുകൊണ്ടിരിക്കുന്നവർ) അച്ഛൻ, അമ്മ മുതലായ പിതൃക്കൾ, വൃദ്ധന്മാർ, ജ്ഞാനികൾ, പരമയോഗികൾ എന്നിവരെയെല്ലാം സേവനം ചെയ്യുന്നതാണ് പിതൃയജ്ഞം. പിതൃയജ്ഞം ശ്രാദ്ധമെന്നും തർപ്പണമെന്നും രണ്ടു വിധമുണ്ട്. 'ശ്രത്' എന്നാൽ സത്യമെന്നർത്ഥം. ''ശ്രത് സത്യം ദധാതി യയാ ക്രിയയാ സാ ശ്രദ്ധാ; ശ്രദ്ധയാ യത് ക്രിയതേ തത് ശ്രാദ്ധം'' സത്യം ഗ്രഹിക്കുവാൻ കഴിയുന്ന ക്രിയയെ ശ്രദ്ധയെന്നും ശ്രദ്ധയോടുകൂടി ചെയ്യുന്ന കർമത്തിന് ശ്രാദ്ധമെന്നും പറയുന്നു. ''തൃപ്യന്തി തർപ്പയന്തി യേന പിതൄൻ തത് തർപ്പണം'' ജീവിച്ചിരിക്കുന്ന മാതാപിതാക്കന്മാർ മുതലായ പിതൃജനങ്ങൾ പ്രസാദിക്കുന്ന കർമമാണ് തർപ്പണം. ജീവിച്ചിരിക്കുന്നവർക്കാണ് തർപ്പണം; മരിച്ചവർക്കല്ല. അഥ ദേവതർപ്പണമ്:–

ഓം ബ്രഹ്മാദയോ ദേവാസ്തൃപ്യന്താമ്
ബ്രഹ്മാദിദേവപത്നൃസ്തൃപ്യന്താമ്
ബ്രഹ്മാദിദേവസുതാസ്തൃപ്യന്താമ്
ബ്രഹ്മാദിദേവഗണാസ്തൃപ്യന്താമ്. ഇതി ദേവതർപ്പണമ്:-

''വിദ്വാംസോ ഹി ദേവാഃ''[20] എന്നു ശതപഥബ്രാഹ്മണത്തിലുണ്ട്. വിദ്വാന്മാരെയാണ് ദേവന്മാർ എന്നു പറയുന്നത്. സാംഗോപാംഗം നാലു വേദങ്ങളും പഠിച്ചവരെ ബ്രഹ്മാവ് എന്നും അത്രത്തോളം പഠിച്ചിട്ടില്ലാത്തവരെ ദേവൻ എന്നും പറയുന്നു. ദേവന് വിദ്വാൻ എന്നാണർത്ഥം. അവരെപ്പോലെ വിദുഷികളായ ബ്രാഹ്മണ സ്ത്രീകളാണ് ദേവിമാർ.

---

0. ശതപഥം 3. 7. 3. 10.

അവരുടെ പുത്രന്മാർ, ശിഷ്യന്മാർ, അവരുടെ ഗണങ്ങൾ- സേവകന്മാർ-എന്നിവരുടെയെല്ലാം ശുശ്രൂഷയ്ക്ക് ശ്രാദ്ധം അഥവാ തർപ്പണം എന്നു പറയുന്നു. അഥ ഋഷിതർപ്പണമ്:-

ഓം മരീച്യാദയ ഋഷയസ്തൃപ്യന്താമ്
മരീച്യാദ്യൃഷിപത്ന്യസ്തൃപ്യന്താമ്
മരീച്യാദ്യൃഷിസുതാസ്തൃപ്യന്താമ്
മരീച്യാദ്യൃഷിഗണാസ്തൃപ്യന്താമ്. ഇതി ഋഷിതർപ്പണമ്:-

ബ്രഹ്മാവിന്റെ പ്രപൌത്രനായ മരീചിയെപ്പോലെ വിദ്വാനായി അധ്യാപനം ചെയ്യുന്നവർ, അവർക്കു സദൃശം വിജ്ഞരായി പെൺകുട്ടികളെ പഠിപ്പിക്കുന്ന അവരുടെ പത്നിമാർ, അവർക്കു തുല്യരായ അവരുടെ പുത്രന്മാർ, ശിഷ്യന്മാർ, സേവകന്മാർ എന്നിവർക്ക് സേവനസത്ക്കാരങ്ങൾ ചെയ്യുന്നതാണ് ഋഷിതർപ്പണം. അഥ പിതൃതർപ്പണമ്

ഓം സോമസദഃ പിതരസ്തൃപ്യന്താമ്. അഗ്നിഷ്വാത്താഃ പിതര സ്തൃപ്യന്താമ് ബർഹിഷദഃപിതരസ്തൃപ്യന്താമ് സോമപാഃ പിതരസ്തൃപ്യന്താമ്. ഹവിർഭുജഃപിതരസ്തൃപ്യന്താമ്. ആജ്യപാഃ പിതര സ്തൃപ്യന്താമ്. സുകാലിനഃ പിതരസ്തൃപ്യന്താമ്. യമാദിഭ്യോ നമഃ യമാദീംസ്തർപ്പയാമി. പിത്രേസ്വധാ നമഃ പിതരം തർപ്പയാമി പിതാമഹായ സ്വധാ നമഃപിതാമഹം തർപ്പയാമി. പ്രപിതാമഹായ സ്വധാ നമഃ പ്രപിതാമഹം തർപ്പയാമി. മാത്രേ സ്വധാ നമോ മാതരം തർപ്പയാമി. പിതാമഹ്യൈസ്വധാ നമഃ പിതാമഹീം തർപ്പയാമി. സ്വപത്ന്യൈ സ്വധാ നമഃ സ്വപത്നീംതർപ്പയാമി. പ്രപിതാമഹ്യൈസ്വധാനമഃ പ്രപിതാമഹീം തർപ്പയാമി. സംബന്ധിഭ്യഃ സ്വധാ നമഃ സംബന്ധിനസ്തർപ്പയാമി. സഗോത്രേഭ്യഃ സ്വധാ നമഃ സഗോത്രാംസ്തർപ്പയാമി.[21] ഇതി പിതൃതർപ്പണമ്:—

(സോമസദഃ) ''യേ സോമേ ജഗദീശ്വരേ പദാർത്ഥവിദ്യായാം ച സീദന്തി തേ സോമസദഃ'' പരമാത്മജ്ഞാനത്തിലും പദാർത്ഥവിദ്യയിലും നിപുണന്മാരാണ് സോമസത്തുക്കൾ.

---

21. സോമസദോഽഗ്നിഷ്വാത്താശ്ച തഥാബർഹിഷദോഽപി ച സോമപാശ്ച തഥാവിദ്വാംസ്തഥൈവ ച ഹവിർഭുജഃ ആജ്യപാശ്ച തഥാ വൽസ തഥാഹ്യന്യേ സുകാലിനഃ ഏതേ ചാന്യേ ച പിതരഃ പൂജ്യാഃ സർവേ ദ്വിജ തിഭിഃ (ബൃഹദ് പരാശരസ്മൃതി 7/167-168)

(അഗ്നിഷ്വാത്താഃ) ''യൈരഗ്നേവിദ്യുതോ വിദ്യാ ഗൃഹീതാ തേ അഗ്നിഷ്വാത്താഃ'' അഗ്നിയുടെ അതായത് മിന്നൽ മുതലായവയുടെ ജ്ഞാനമുള്ളവരാണ് അഗ്നിഷ്വാത്തന്മാർ (ബർഹിഷദഃ) ''യേ ബർഹിഷി ഉത്തമേ വ്യവഹാരേ സീദന്തി തേ ബർഹിഷദഃ'' വിദ്യാഭിവൃദ്ധിയുണ്ടാക്കുന്ന സത്കർമങ്ങളിൽ പ്രവർത്തിച്ചിട്ടുള്ളവരാണ് ബർഹിഷത്തുക്കൾ. (സോമപാഃ) ''യേ സോമമൈശ്വര്യമോഷധീരസം വാ പാന്തി പിബന്തി വാ തേ സോമപാഃ'' ഐശ്വര്യങ്ങളെ രക്ഷിക്കുന്നതു കൊണ്ട് അഥവാ സോമമെന്നു പേരായ മഹൌഷധിയുടെ രസം കുടിക്കയാൽ രോഗരഹിതരായിരിക്കുകയും മററുള്ളവരുടെ ഐശ്വര്യങ്ങളെ രക്ഷിക്കുകയോ മററുള്ളവർക്ക് ഔഷധിരസം കുടിക്കാൻ കൊടുക്കുകയോ ചെയ്ത് അവരുടെ രോഗങ്ങളെ ഹരിക്കുകയും ചെയ്യുന്നവരാണ് സോമപന്മാർ. (ഹവിർഭുജഃ) ''യേ ഹവിർഹോതുമത്തുമർഹം ഭുഞ്ജതേ ഭോജയന്തി വാ തേ ഹവിർഭുജഃ'' ലഹരിയുണ്ടാക്കുന്നവയും ഹിംസാകരവുമായ വസ്തുക്കളെ വർജ്ജിച്ച് വേറെയുള്ള പദാർത്ഥങ്ങൾ ഭക്ഷിക്കുകയും ഭക്ഷിപ്പിക്കുകയും ചെയ്യുന്നവരാണ് ഹവിർഭുക്കുകൾ (ആജ്യപാഃ) ''യ ആജ്യം ജ്ഞാതും പ്രാപ്തും വാ യോഗ്യം രക്ഷന്തി വാ പിബന്തി ത ആജ്യപാഃ'' അറിയുവാൻ യോഗ്യമായ വസ്തുക്കളെ രക്ഷിയ്ക്കുകയും അഥവാ നെയ്യ്, പാൽ മുതലായവ ഭക്ഷിക്കുകയും ചെയ്യുന്നവരാണ് ആജ്യപന്മാർ. (സുകാലിനഃ) ''ശോഭനഃ കാലോ വിദ്യതേ യേഷാം തേ സുകാലിനഃ'' സുകൃതം ചെയ്യുന്നതു കൊണ്ട് സുഖം നിറഞ്ഞ സമയമുള്ളവരാണ് സുകാലിനർ. (യമഃ) യേ ദുഷ്ടാൻ യച്ഛന്തി നിഗൃഹ്ണന്തി തേ യമാ ന്യായാധീശാഃ'' ദുഷ്ടന്മാരെ ശിക്ഷിക്കുകയും ശിഷ്ടന്മാരെ രക്ഷിയ്ക്കുകയും ചെയ്യുന്ന ന്യായാധിപന്മാരാണ് യമന്മാർ. (പിതാ) ''യഃ പാതി സ പിതാ'' ഭക്ഷണം കൊടുത്തും ശുശ്രൂഷിച്ചും സന്താനങ്ങളെ രക്ഷിക്കുന്നവൻ അല്ലെങ്കിൽ സന്താനങ്ങളെ ഉല്ലാദിപ്പിക്കുന്നവനാണ് പിതാവ്. (പിതാമഹഃ, പ്രപിതാമഹഃ) ''പിതുഃ പിതാ പിതാമഹഃ പിതാമഹസ്യ പിതാ പ്രപിതാമഹഃ'' പിതാവിൻെറ പിതാവ് പിതാമഹനും പിതാമഹൻെറ പിതാവ് പ്രപിതാമഹനും ആകുന്നു, (മാതാ) ''യാ മാനയതി സാ മാതാ'' ഭക്ഷണം കൊടുത്തും ശുശ്രൂഷിച്ചും മക്കളെ സമ്മാനിക്കുന്നവൾ മാതാവ്. (പിതാമഹീ) ''യാ പിതുർമാതാ സാ പിതാമഹീ'' അച്ഛൻെറ അമ്മയാണ് പിതാമഹി. (പ്രപിതാമഹീ) ''യാ പിതാമഹസ്യ മാതാ സാ പ്രപിതാമഹീ''. പിതാമഹൻെറ മാതാവാണ് പ്രപിതാമഹി ഇവരേയും അവന

വൻെറ ഭാര്യ, സഹോദരൻ, ചാർച്ചക്കാർ, കൂട്ടക്കാർ, ഇതര ഗുരുജനങ്ങൾ, വൃദ്ധജനങ്ങൾ എന്നിവരേയും ശ്രദ്ധാപൂർവം ഭക്ഷണപദാർത്ഥങ്ങൾ, വസ്ത്രങ്ങൾ, മനോഹരങ്ങളായ വാഹനങ്ങൾ മുതലായവ കൊടുത്ത് നന്നായി തൃപ്തിപ്പെടുത്തുക - അവരുടെ മനസ് സംതൃപ്തിയേയും ശരീരം ആരോഗ്യത്തേയും പ്രാപിക്കത്തക്ക പ്രവൃത്തികൾകൊണ്ടു പ്രീതിപൂർവം ശുശ്രൂഷിക്കുന്നതാണ് ശ്രാദ്ധവും തർപ്പണവും.

നാലാമത്തേത് വൈശ്വദേവയജ്ഞമാകുന്നു. ആഹാരം പാകം ചെയ്തു കഴിഞ്ഞാൽ, ഉപ്പ്, എരിവ്, എന്നിവ കലരാത്തതും മധുരവും നെയ്യും ചേർന്നതുമായ വിഭവം അടുപ്പിൽ നിന്നെടുത്ത് വേറെ വെച്ചിട്ടുള്ള അഗ്നിയിൽ താഴെപറയുന്ന മന്ത്രം ചൊല്ലി ഹോമിച്ച്. ഭാഗിക്കുന്നതാണ് വൈശ്വദേവയജ്ഞം. (ഇതിനു പ്രമാണം :-).

വൈശ്വദേവസ്യ സിദ്ധസ്യ ഗൃഹ്യേഗ്നൌവിധിപൂർവകമ്
ആഭ്യഃകുര്യാദ്ദേവതാഭ്യോ ബ്രാഹ്മണോ ഹോമമന്വഹമ്.
(മനു. 3. 84)

അടുക്കളയിൽ പാകം ചെയ്ത ഭക്ഷണത്തിന് ദിവ്യഗുണങ്ങൾ ലഭിക്കുവാൻ പാകാഗ്നിയിൽ താഴെ പറയുന്ന മന്ത്രങ്ങൾ ചൊല്ലി വിധിപ്രകാരം നിത്യവും ഹോമിക്കണം.

മന്ത്രം:-

ഓം അഗ്നയേ സ്വാഹാ. സോമായ സ്വാഹാ. അഗ്നീഷോമാഭ്യാം സ്വാഹാ. വിശ്വേഭ്യോ ദേവേഭ്യഃ സ്വാഹാ. ധന്വന്തരയേസ്വാഹാ. കുഹ്വൈസ്വാഹാ. അനുമത്യൈസ്വാഹാ. പ്രജാപതയേ സ്വാഹാ. സഹ ദ്യാവാപൃഥിവീഭ്യാം സ്വാഹാ. സ്വിഷ്ടകൃതേസ്വാഹാ.

ഈ മന്ത്രങ്ങളോരോന്നും ചൊല്ലി നല്ലവണ്ണം കത്തിജ്വലിക്കുന്ന അഗ്നിയിൽ ഓരോ ആഹുതിവീതം ചെയ്യണം. പിന്നീട് തളികയിലോ, നിലത്തുവെച്ചിട്ടുള്ള ഇലയിലോ, കിഴക്കു തുടങ്ങിയ ദിക്കുകളിലെല്ലാം താഴെ പറയുന്ന മന്ത്രം ചൊല്ലി സ്ഥാപിക്കണം.

ഓം സാനുഗായേന്ദ്രായനമഃ സാനുഗായ യമായ നമഃ. സാനുഗായ വരുണായനമഃ സാനുഗായ സോമായനമഃ. മരുദ്ഭ്യോ

നമഃ. അദ്ഭ്യോ നമഃ. വനസ്പതീഭ്യോ നഃമ. ശ്രിയൈ നമഃ. ഭദ്രകാള്യൈ നമഃ. ബ്രഹ്മപതയേ നമഃ. വാസ്തുപതയേ നമഃ. വിശേവഭ്യോ ദേവേഭ്യോ നമഃ. ദിവാചരേഭ്യോ ഭൂതേഭ്യോ നമഃ. നക്തം ചാരിഭ്യോ ഭൂതേഭ്യോ നമഃ. സർവാത്മ ഭൂതയേ നമഃ.*

ഇങ്ങനെ തൂകിയിട്ട് ബാക്കി അന്നത്തെ അതിഥികളുണ്ടെങ്കിൽ അവർക്കു വിളമ്പുകയോ അഗ്നിയിൽ ഇടുകയോ ചെയ്യണം. പിന്നീട് ലവണാന്നം അതായത് പരിപ്പ്, ചോറ്, കറികൾ, ചപ്പാത്തി ഇവയെല്ലാം കുറേശെ എടുത്ത് നിലത്ത് ആറിടത്ത് വീതിച്ചിടണം. ഇതിന് പ്രമാണം:-

ശൂനാംച പതിതാനാംച ശവപചാം പാപരോഗിണാമ്
വായസാനാം കൃമീണാംച ശനകൈർനിർവപേദ്ഭുവി.
(മനു. ൩. 92)

"ശവഭ്യോ നമഃ, പതിതേഭ്യോ നമഃ, ശവപഗ്ഭ്യോ നമഃ പാപരോഗിഭ്യോ നമഃ, വായസേഭ്യോ നമഃ, കൃമിഭ്യോ നമഃ"* എന്നു ചൊല്ലി വീതിച്ചു വച്ചശേഷം അതെടുത്ത് അവശർക്കോ വിശന്നു വലയുന്ന ശാവവ്, കാക്ക മുതലായ ജീവികൾക്കോ കൊടുക്കണം. ഇവിടെ നമഃശബ്ദത്തിന് അന്നം എന്നർത്ഥമാണ്. ശാവവ്, പാപി, ചണ്ഡാളൻ, പാപരോഗി, കാക്ക, ഉറുമ്പു തുടങ്ങിയ കീടങ്ങൾ എന്നിവക്കെല്ലാം ഭക്ഷണം നൽകണമെന്നു മനുസ്മൃതി മുതലായ ധർമശാസ്ത്രങ്ങളിൽ വിധിച്ചിട്ടുണ്ട്. ഈ ഹോമം ചെയ്യുന്നതുകൊണ്ട് അടുക്കളയിലുള്ള വായു പരിശുദ്ധമാകും. അറിയാതെ, കാണാതെ വന്നു ഭവിക്കാവുന്ന പ്രാണിഹിംസയ്ക്ക് പ്രതിവിധിയുമായി.

അഞ്ചാമത്തേത് അതിഥിയജ്ഞമാകുന്നു. അതിഥി എന്ന പദത്തിന് തിഥി നിശ്ചയമില്ലാത്തത് എന്നർത്ഥമാണ്. ധാർമികനും സത്യോപദേശകനും എല്ലാവർക്കും ഉപകാരാർത്ഥം സർവത്ര സഞ്ചരിക്കുന്നവനും, തികഞ്ഞ വിദ്വാനും, പരമയോഗിയുമായ ഒരു സന്ന്യാസി ഗൃഹസ്ഥന്റെ വസതിയിൽ ചെന്നാൽ ഒന്നാമതായി അദ്ദേഹത്തിന് പാദ്യം, അർഘ്യം, ആചമനീയം എന്നിങ്ങനെ മൂന്നുവിധം ജലം കൊടുക്കണം. പിന്നീട് ആദ്ദേഹത്തിന് ആദരവോടെ ഉത്തമാസനം നൽകി ഹൃദ്യമായ ഭക്ഷണവും പാനീയവും നൽകി സൽക്കരിച്ച് ശുശ്രൂഷിച്ച് പ്രസാദിപ്പിക്കണം. പിന്നീട്

* മനു. 3/ 87, 91, 92 എന്നിവയിൽ ആധാരിതം.

അദ്ദേഹത്തോട് സംഭാഷണം ചെയ്ത്, ധർമാർത്ഥകാമമോക്ഷങ്ങൾ നേടുവാൻ ഉതകുന്ന ജ്ഞാനവിജ്ഞാനാദികളെപ്പററിയുള്ള ഉപദേശങ്ങൾ കേട്ട് അതനുസരിച്ച് അവനവന്റെ സ്വഭാവത്തെ സംസ്കരിക്കണം. ഗൃഹസ്ഥന്മാർ രാജാക്കന്മാർ എന്നിവരും അതിഥിയെപ്പോലെ ചില അവസരങ്ങളിൽ സൽക്കാരയോഗ്യരാണ്. എന്നാൽ:–

പാഷണ്ഡിനോവികർമസ്ഥാൻ ബൈഡാലവൃത്തികാൻശഠാൻ
ഹൈതുകാൻ ബകവൃത്തീംശ്ചവാങ്മാത്രേണാപിനാർച
യേത്. (മനു. 4. 30)

(പാഷണ്ഡീ) വേദനിന്ദകർ, വേദവിരുദ്ധർ, (വികർമസ്ഥഃ) വേദങ്ങളിൽ നിഷേധിച്ചിട്ടുള്ളവ ചെയ്യുന്നവരും അസത്യം പറയുന്നവരും (ബൈഡാലവൃത്തികഃ) ഒളിച്ചിരുന്ന്, തക്കംനോക്കി എലി മുതലായ പ്രാണികളുടെ മേൽചാടി വീണു കൊന്നുതിന്ന് വയറുനിറയ്ക്കുന്ന പൂച്ചയെപ്പോലെ ദിവസം കഴിയ്ക്കുന്നവർ (ശഠഃ) ദുരാഗ്രഹം, ദുരാഭിമാനം, വാശി മുതലായ ദോഷങ്ങളുള്ളവർ–അവനവന് അറിവില്ലെങ്കിലും അറിവുള്ളവർ ഉപദേശിച്ചാൽ കേൾക്കാത്തവർ (ഹൈതുകഃ) ''ഞാനാണ് ബ്രഹ്മം, ജഗത്ത് മിഥ്യയാണ്, വേദാദിശാസ്ത്രങ്ങളും ഈശ്വരനും ഭാവനകളാണ്'' എന്നിങ്ങനെ ഇക്കാലത്തു വേദാന്തികൾ ജല്പിക്കുന്നതു പോലെ വൃഥാ വാചകമടിക്കുന്നവർ (ബകവൃത്തിഃ) ഒററക്കാലിൽ ധ്യാനം ചെയ്യുന്നവനെപ്പോലെ നടിച്ച് മത്സ്യങ്ങളെ പിടിച്ചു തിന്ന് സ്വാർത്ഥം നേടുന്ന കൊററിയെ പോലെ പ്രവർത്തിക്കുന്ന ഇക്കാലത്തെ വൈരാഗികൾ, മററു കാഷായവസ്ത്രധാരികൾ തുടങ്ങിയ ദുരാഗ്രഹികളെയും, വേദവിരോധികളെയും വാക്കാൽ പോലും സൽക്കരിക്കരുത്. സൽക്കരിച്ചാൽ അവർ അഭിവൃദ്ധി പ്രാപിച്ച് ലോകത്തിൽ അധർമം പരത്തും. സ്വയം അധഃപതിക്കുന്നതിനു പററിയ ദുഷ്കർമങ്ങൾ ചെയ്യുന്നതിനു പുറമേ, അവർക്കാതിഥ്യം നൽകുന്നവരെയും അജ്ഞാനസാഗരത്തിൽ മുക്കിക്കൊല്ലുന്നു.

പഞ്ചമഹായജ്ഞാനുഷ്ഠാനം കൊണ്ടു ലഭിക്കുന്ന ഫലങ്ങളിവയാണ്:- ബ്രഹ്മയജ്ഞം അനുഷ്ഠിക്കുന്നതുകൊണ്ട് വിദ്യ, ശിക്ഷണം, ധർമം, മനഃസംസ്കാരം മുതലായ സത്ഗുണങ്ങൾ അഭിവൃദ്ധിപ്പെടും. അഗ്നിഹോത്രത്താൽ വായു മഴ, വെള്ളം, എന്നിവ പരിശുദ്ധമായി. ശുദ്ധമായ മഴ കിട്ടുകയാൽ ലോകരെല്ലാം സുഖമനുഭവിയ്ക്കും. ശുദ്ധവായുവിന്റെ ശ്വാസസ്പർശത്താൽ ആരോഗ്യം, ബുദ്ധി, ബലം പരാക്രമം

എന്നിവ വർദ്ധിയ്ക്കുകയും തന്നിമിത്തം ധർമാർത്ഥകാമമോക്ഷങ്ങളുടെ സമ്പൂർണ സിദ്ധി ഉണ്ടാവുകയും ചെയ്യും. അതിനാലത്രേ ഇതിനെ ദേവയജ്ഞം എന്നു പറയുന്നത്. പിതൃയജ്ഞം കൊണ്ട് മാതാപിതാക്കന്മാർ, വിദ്വാന്മാരായ മഹാത്മാക്കൾ എന്നിവരെ ശുശ്രൂഷിക്കുന്നതുകൊണ്ട് ജ്ഞാനം വർദ്ധിക്കുകയും തദ്വാരാ സത്യാസത്യ നിർണയവും സത്യത്തെ ഗ്രഹിക്കുകയും അസത്യത്തെ ത്യജിക്കുകയും ചെയ്ത് സുഖമനുഭവിക്കാനും കഴിയും. അച്ഛനമ്മമാർ ഗുരു എന്നിവർ സന്താനങ്ങൾക്കും ശിഷ്യർക്കും ചെയ്ത സേവനത്തിന് പ്രത്യുപകാരം ചെയ്ത് കൃതജ്ഞത കാണിക്കുന്നത് പിതൃയജ്ഞത്തിന്റെ ഉചിതമായ മററൊരു പ്രയോജനമാകുന്നു. വൈശ്വദേവ ബലിയുടെ ഫലം മുമ്പു പറഞ്ഞിട്ടുണ്ട്. ശ്രേഷ്ഠരായ അതിഥികളില്ലെങ്കിൽ ലോകത്തിന് ഉന്നതി ഉണ്ടാകുന്നതല്ല. അവർ നാടൊട്ടുക്ക് സഞ്ചരിച്ച് സത്യം ഉപദേശിക്കയാൽ നാസ്തികർ വളരുന്നില്ല. സർവത്രയുള്ള ഗൃഹസ്ഥർക്ക് സഹജമായി സത്യവിജ്ഞാനം ലഭിക്കുന്നു. മാനവ സമൂഹത്തിൽ ഒരേ ധർമം സ്ഥിരമായി നിലനിൽക്കുന്നു. അതിഥികളില്ലെങ്കിൽ സംശയനിവാരണം സാധ്യമല്ല. സംശയനിവാരണമുണ്ടായില്ലെങ്കിൽ ദൃഢനിശ്ചയമുണ്ടാവില്ല. ദൃഢനിശ്ചയമില്ലെങ്കിൽ സുഖമെവിടെ?

ബ്രാഹ്മേ മുഹൂർത്തേ ബുധ്യേത ധർമാർഥൗ ചാനുചിന്തയേത്
കായക്ലേശാംശ്ച തന്മൂലാൻ വേദതത്ത്വാർഥമേവ ച.

(മനു. 4. 92)

രാത്രിയുടെ നാലാമത്തെ യാമത്തിലോ നാലുനാഴിക വെളുപ്പിനോ ഉണർന്ന് ആവശ്യകൃത്യങ്ങൾ കഴിച്ച് ധർമം, അർഥം, ശാരീരിക രോഗനിദാനം എന്നിവയെപ്പററി ചിന്തിക്കുകയും ഈശ്വരനെ ധ്യാനിക്കുകയും ചെയ്യണം. ഒരിക്കലും അധർമം പ്രവർത്തിയ്ക്കരുത്. എന്തെന്നാൽ:—

നാധർമശ്ചരിതോ ലോകേ സദ്യഃ ഫലതി ഗൗരിവ
ശനൈരാവർത്തമാനസ്തു കർത്തുർ മൂലാനി കൃന്തതി.

(മനു. 4. 172)

ചെയ്ത അധർമം ഒരിക്കലും നിഷ്ഫലമാവുകയില്ല. അധർമം ചെയ്ത ഉടനേ ഫലം കിട്ടുകയില്ല. അതിനാൽ അജ്ഞാനികൾ അധർമത്തെ ഭയപ്പെടാറില്ല. പക്ഷേ, അധർമാചരണം നിങ്ങളുടെ സുഖത്തെ സമൂലം നശിപ്പിക്കുമെന്നറിയണം. എങ്ങനെയെന്നാൽ:-

അധർമേണൈധതേ താവത്തതോ ഭദ്രാണി പശ്യതി.
തതഃ സപത്നാൻ ജയതി സമൂലസ്തു വിനശ്യതി.
(മനു 4. 174.)

അധർമികളായ മനുഷ്യർ ധർമമര്യാദകളെ ലംഘിച്ച് മടമുറിഞ്ഞു ജലം പരക്കും വണ്ണം കള്ളം പറച്ചിൽ, കളവ്, രക്ഷാമാർഗമായ വേദത്തെ ഖണ്ഡിക്കുക, വിശ്വാസവഞ്ചന മുതലായ ദുഷ്കർമങ്ങൾ ചെയ്ത് പരധനം അപഹരിച്ച് ആദ്യം അഭിവൃദ്ധിപ്പെടുന്നു. പിന്നീട് ധനം, ഐശ്വര്യം എന്നിവയാൽ വിശിഷ്ടാഹാരം, വസ്ത്രം, ഭൂഷണം, വാഹനങ്ങൾ, സ്ഥാനമാനങ്ങൾ, മാന്യത മുതലായവ നേടുന്നു. അന്യായത്താൽ ശത്രുവിനെ ജയിക്കുന്നു. പക്ഷേ പെട്ടെന്ന് കടപുഴകിയ മരം പോലെ അധഃപതിച്ച് നശിക്കുകയും ചെയ്യും.

സത്യധർമാര്യവൃത്തേഷു ശൌചേ ചൈവാരമേത് സദാ
ശിഷ്യാംശ്ച ശിഷ്യാദ്ധർമേണ വാഗ്ബാഹൂദരസംയതഃ
(ടി. 4. 175)

വിദ്വാൻ വേദോക്തസത്യധർമത്തെ — പക്ഷപാതമില്ലാതെ സത്യഗ്രഹണം അസത്യപരിത്യാഗം - ന്യായമായ വൈദികധർമത്തെ അനുഷ്ഠിച്ചു കൊണ്ട് ശിഷ്യന്മാരെ പഠിപ്പിക്കണം.

1. ഋത്വിക്പുരോഹിതാചാര്യൈർമാതുലാതിഥി സംശ്രിതൈഃ. ബാലവൃദ്ധാതുരൈർവൈദ്യൈർജ്ഞാതിസംബന്ധിബാന്ധവൈഃ

2. മാതാപിതൃഭ്യാംജാമീഭിർഭ്രാത്രാ പുത്രേണ ഭാര്യയാ ദുഹിത്രാ ദാസവർഗേണ വിവാദം ന സമാചരേത്.
(ടി. 4. 179, 180)

1. (ഋത്വിക്) യജ്ഞം നടത്തുന്നയാൾ (പുരോഹിതഃ) സദാചാരവും സത്സ്വഭാവവും സദാ ഉപദേശിക്കുന്നയാൾ (ആചാര്യഃ) ഗുരു (മാതുലഃ) അമ്മാവൻ (അതിഥി) പോക്കുവരവിനു തീയതി നിശ്ചയമില്ലാത്തയാൾ (സംശ്രിതാഃ) ആശ്രിതർ (ബാലഃ) ബാലൻ (വൃദ്ധഃ) വൃദ്ധൻ (ആതുരഃ) ആതുരൻ (വൈദ്യഃ) ആയുർവേദമറിയുന്നയാൾ (ജ്ഞാതിഃ) സ്വന്തഗോത്രത്തിലോ ജാതിയിലോ ജനിച്ചവൻ(സംബന്ധീ) ശ്വശുരൻ-ഭാര്യയുടേയോ ഭർത്താവിൻെറയോ അച്ഛൻ-മുതലായവർ (ബാന്ധവാഃ) ബന്ധുക്കൾ—

2. (മാതാ) അമ്മ (പിതാ) അച്ഛൻ (ജാമീ) സഹോദരി (ഭ്രാതാ) സഹോദരൻ (ഭാര്യാ) ഭാര്യ (ദുഹിത) മകം [ദാസവർഗഃ] വേലക്കാർ എന്നിവരോട് ഒരിക്കലും വിവാദമോ കലഹ-ലഹളകളോ പാടില്ല.

അതപാസ്ത്വനധീയാനം പ്രതിഗ്രഹരുചിർദ്വിജഃ
അംഭസ്യശ്മപ്ലവേനൈവ സഹ തേനൈവമജ്ജതി. [ടി. 4. 190]

[ആതപാഃ] ബ്രഹ്മചര്യ-സത്യഭാഷണാദി തപസുകളില്ലാത്തവൻ [അനധീയാനഃ] വിദ്യ അഭ്യസിക്കാത്തവൻ [പ്രതിഗ്രഹരുചിഃ] നല്ലകാര്യത്തിനെന്നു നടിച്ച് പിരിവു നടത്തുന്നവൻ എന്നീ മൂവരും കല്ലുകൊണ്ടു പണിത കപ്പലിൽ സമുദ്രം കടക്കുന്നവരെപ്പോലെ തങ്ങളുടെ ദുഷ്കർമങ്ങളോടു കൂടി ദുഃഖസാഗരത്തിൽ മുങ്ങിപ്പോകുന്നു. അവർ മുങ്ങുന്നതോ പോകട്ടെ, അവർക്കു ദാനം നൽകുന്നവരെയും കൂടെ മുക്കിക്കളയുന്നു.

ത്രിഷ്വപ്യേതേഷു ദത്തം ഹി വിധിനാപ്യർജിതംധനമ്
ദാതുർഭവത്യനർത്ഥായ പരത്രാദാതുരേവച. [ടി. 4. 193]

ധർമാനുസൃതം സമ്പാദിച്ചതായാലും മുൻപറഞ്ഞ മൂന്നു പേർക്കും ദാനം ചെയ്യുന്ന ധനം, ദാനം കൊടുക്കുന്നവനെ ഈ ജന്മത്തിലും, വാങ്ങുന്നവനെ അടുത്ത ജന്മത്തിലും നശിപ്പിക്കുന്നു.

യഥാപ്ലവേനൌപലേന നിമജ്ജത്യുദകേ തരൻ
തഥാ നിമജ്ജതോഽധസ്താദജ്ഞൌദാതൃപ്രതീച്ഛകൌ.
[ടി. 4. 194]

കരിങ്കല്ലുകൊണ്ടു പണിത തോണിയിൽ കയറി കടൽ കടക്കുവാൻ പുറപ്പെടുന്നവർ മുങ്ങിച്ചാകും പോലെ അജ്ഞാനിയായ ദാതാവും വാങ്ങുന്നവനും അധോഗതിയെ-ദുഃഖത്തെ പ്രാപിക്കുന്നു.

## ധർമവിരോധിയുടെ ലക്ഷണങ്ങൾ

1. ധർമധ്വജീ സദാ ലുബ്ധശ്ഛാദ്മികോ ലോകദംഭകഃ
ബൈഡാലവ്രതികോ ജ്ഞേയോ ഹിംസ്രഃസർവാഭിസന്ധകഃ

2. അധോദൃഷ്ടിർനൈഷ്കൃതികഃ സ്വാർഥസാധനതത്പരഃ. ശഠോ മിഥ്യാവിനീതശ്ച ബകവ്രതചരോ ദ്വിജഃ
(ടി. 4. 185, 196)

1. [ധർമധ്വജീ] ധർമിഷ്ഠനല്ലെങ്കിലും അതിൻെറ പേരിൽ ലോകരെ കൊള്ളയടിയ്ക്കുന്നവനും [സദാലുബ്ധഃ] പരമലുബ്ധനും [ഛാദ്മികഃ] കപടസ്വഭാവിയും [ലോകദംഭകഃ] സ്വയം മഹാൻ ചമഞ്ഞ് വീമ്പടിച്ചു നടക്കുന്നവനും [ഹിംസ്രഃ] ജീവികളെ കൊല്ലുകയും, അന്യരോട് വൈരം പുലർത്തുകയും ചെയ്യുന്നവനും [സർവാഭിസന്ധകഃ] നല്ലവരോടും ദുഷ്ടരോടും സ്നേഹം നടിക്കുന്നവനും ആയവനെ [വൈഡാലവ്രതികഃ] പൂച്ചയെപ്പോലെ നീചനും ദുഷ്ടനുമായി കരുതണം.

2. [അധോദൃഷ്ടിഃ] കീർത്തിയ്ക്കായി കീഴ്പോട്ടു നോക്കിയിരിക്കുന്നവനും [നൈഷ്കൃതികഃ] തന്നോടു കുറച്ചൊരു തെററു ചെയ്തു പോയാൽ അവനെ കൊന്നു പകവീട്ടുവാൻ വാശിയുള്ളവനും [സ്വാർഥസാധനതത്പരഃ] കള്ളമോ, അധർമമോ, വിശ്വാസവഞ്ചനയോ ചെയ്ത് തൻകാര്യം നേടുവാൻ ചതുരനും [ശഠഃ] താൻ പിടിച്ച മുയലിനു കൊമ്പു മൂന്നെന്നു പറയുന്നവനും [മിഥ്യാവിനീതഃ] വെറുതെ വിനയം അഭിനയിക്കുന്നവനും [ബകവ്രതചരഃ] കൊററിയെപ്പോലെ നീചനാണെന്ന് അറിയണം. ഇവയാണ് ധർമവിരോധികളുടെ ലക്ഷണങ്ങൾ. അവരെ ഒരിക്കലും വിശ്വസിക്കരുത് ആദരിച്ചു സൽക്കരിക്കരുത്.

1. ധർമം ശനൈഃ സഞ്ചിനുയാദ് വൽമീകമിവ പുത്തികാഃ
പരലോകസഹായാർഥം സർവഭൂതാന്യപീഡയൻ.

2. നാമുത്ര ഹി സഹായാർഥം പിതാ മാതാ ച തിഷ്ഠതഃ
ന പുത്രദാരം ന ജ്ഞാതിർധർമസ്തിഷ്ഠതി കേവലഃ.

3. ഏകഃ പ്രജായതെ ജന്തുരേക ഏവ പ്രലീയതേ
ഏകോനുഭുംക്തേ സുകൃതമേക ഏവ ച ദുഷ്കൃതം.
[ടി. 4. 238–240]

4. ഏകഃ പാപാനി കുരുതേ ഫലം ഭുംക്തേ മഹാജനഃ
ഭോക്താരോ വിപ്രമുച്യാന്തകർത്താ ദോഷേണലിപ്യതേ.[22]

5. മൃതം ശരീരമുത്സൃജ്യ കാഷ്ഠലോഷ്ഠസമം ക്ഷിതൌ
വിമുഖാ ബാന്ധവാ യാന്തി ധർമസ്തമനുഗച്ഛതി.
[മനു 5. 241]

---

22. മഹാഭാരതം ഉദ്യോ. പ. 33/47

1. ഉറുമ്പ് പുററുമണ്ണു ശേഖരിച്ചു വല്മീകം നിർമി ക്കുന്നതു പോലെ മനുഷ്യർ ജീവികൾക്കൊന്നിനും ഉപദ്രവം ചെയ്യാതെ ജന്മാന്തരസൗഖ്യം ലഭിക്കാൻ ധർമസഞ്ചയനം ചെയ്യണം.

2. എന്തെന്നാൽ, അച്ഛനോ, അമ്മയ്ക്കോ, പുത്രനോ, ഭാര്യയ്ക്കോ, ബന്ധുക്കൾക്കോ പരലോകത്തു വന്നു സഹായി ക്കുവാൻ സാധ്യമല്ല. അവിടെ ധർമം മാത്രമേ സഹായമുള്ളു.

3. നോക്കൂ! ജീവൻ ഒററയ്ക്കു ജനിക്കുന്നു. ഒററയ്ക്കു മരി ക്കുന്നു. ധർമത്തിൻെറ ഫലമായ സുഖത്തേയും അധർമ ത്തിൻെറ ഫലമായ ദുഃഖത്തേയും ജീവൻ ഏകാകിയായി അനുഭവിക്കുന്നു.

4. ഒന്നു കൂടി മനസിലാക്കണം. കുടുംബനാഥൻ പാപം ചെയ്തു കൊണ്ടു വരുന്ന വക, വീട്ടുകാരെല്ലാം അനു ഭവിക്കുന്നു. അതനുഭവിക്കുന്നവർക്കെല്ലാം പാപത്തിൽ പങ്കാളിത്തമില്ല. ചെയ്തവനു മാത്രമേ പാപമുള്ളു.

5. ഒരുവൻ മരിച്ചാൽ അവൻെറ ബന്ധുക്കൾ മൃതശരീ രത്തെ മൺകട്ടയന്നെവണ്ണം ത്യജിച്ചു പിന്തിരിയുന്നു. ആരും കൂടെ പോകുന്നില്ല. ധർമം ഒന്നുമാത്രം അവനെ അനു ഗമിക്കുന്നു.

1. തസ്മാദ്ധർമം സഹായാർഥം നിത്യം സഞ്ചിനുയാ ച്ഛനൈഃ ധർമേണ ഹി സഹായേന തമസ്തരതി ദുസ്തരം.

2. ധർമപ്രധാനം പുരുഷം തപസാ ഹതകില്ബിഷം പരലോകം നയത്യാശു ഭാസ്വന്തം ഖശരീരിണം. (ട്രി. 242-243)

1. അതിനാൽ വരും ജന്മത്തിൽ സുഖസഹായങ്ങൾക്കായി നിത്യേന ധർമസഞ്ചയനം ചെയ്യണം. ജീവാത്മാവിന് ദുഃഖ സാഗരം കടക്കുവാൻ ഏകസഹായി ധർമമാണ്,

2. ധർമത്തെ പ്രധാനമായി കരുതുന്നതാരോ, ധർമാനു ഷ്ഠാനത്താൽ പാപമകന്നവനാരോ അയാളെ പ്രകാശസ്വരൂ പവും ആകാശം ശരീരം പോലെയുള്ളതുമായ അതിലുപരി കാണാവുന്നതായി മറെറാന്നുമില്ലാത്തതായ ജഗദീശ്വരങ്ക ലേക്ക് നയിക്കുന്നതിനാൽ

1. ദൃഢകാരീ മൃദുർദാന്തഃ ക്രൂരാചാരൈരസംവസൻ അഹിംസ്രോ ദമദാനാഭ്യാം ജയേത്സ്വർഗം തഥാവ്രതഃ.

2. വാച്യർത്ഥാ നിയതാഃ സർവേ വാങ്മൂലാ വാഗ്വിനിഃ
സൃതാഃ.താം തു യഃസ്തേനയേദ്വാചം സ സർവസ്തേയകൃന്നരഃ.

3. ആചാരാല്ലഭതേ ഹ്യായുരാചാരാദീപ്സിതാഃ പ്രജാഃ
ആചാരാദ്ധനമക്ഷയ്യമാചാരോ ഹന്ത്യലക്ഷണം.
(മനു. 4/246, 256, 156.)

1, സദാ സ്ഥിരചിത്തനായി പ്രവർത്തിക്കുകയും, സരള സ്വഭാവിയും ഇന്ദ്രിയങ്ങളെ ജയിച്ചവനും, ഹിംസ, ക്രൗര്യം ദുരാചാരം എന്നിവ സ്വഭാവമാക്കിയ ചീത്തയാളുകളിൽ നിന്നു വേറിട്ടവനും ആയ ധർമ്മിഷ്ഠൻ മനോജയം, വിദ്യാദാനം എന്നിവയാൽ സുഖം നേടുന്നു.

2. എല്ലാ അർത്ഥങ്ങളും പ്രവൃത്തികളും വാക്കിൽ പ്രതിഷ്ഠിതമാണ്. സകല പ്രവൃത്തികളും വാണി നടത്തുകയാൽ അവയുടെയെല്ലാം മൂലകാരണം വാണി തന്നെ. ആ വാണിയെ കക്കുന്നവൻ മോഷണം മുതലായ സകലപാപങ്ങളും ചെയ്യുന്നവനത്രേ.

3. അതിനാൽ കള്ളം തുടങ്ങിയ അധർമങ്ങളെ ത്യജിച്ച്, ബ്രഹ്മചര്യം, ഇന്ദ്രിയജയം മുതലായ സദാചാരങ്ങളനുഷ്ഠിച്ചാൽ, പൂർണായുസ്സ്, ശ്രേഷ്ഠസന്തതി, അക്ഷയധനം എന്നിവ ലഭിക്കും. അങ്ങനെ ധർമമനുഷ്ടിച്ച് ദുഷ്ടതയെ വെടിയുന്നവരുടെ പ്രവൃത്തികൾ അനുകരണീയമാണ്. കാരണം:-

ദുരാചാരോ ഹി പുരുഷോ ലോകേ ഭവതി നിന്ദിതഃ
ദുഃഖഭാഗീ ച സതതം വ്യാധിതോല്പായുരേവ ച. (ടി. 4. 157)

ദുരാചാരങ്ങൾ ചെയ്യുന്നവൻ നല്ലവർക്കിടയിൽ നിന്ദിതനും, ദുഃഖിതനും, രോഗിയും അല്പായുസുമായി ഭവിക്കുന്നു. അതിനാൽ ചെയ്യേണ്ടത്:-

1. യദ്യത് പരവശം കർമ തത്തദ്യത്നേന വർജയേത്
യദ്യദാത്മവശം തു സ്യാത്തത്തത് സേവേത യത്നതഃ.

2. സർവം പരവശം ദുഃഖം സർവമാത്മവശം സുഖം
ഏതദ്വിദ്യാത് സമാസേന ലക്ഷണം സുഖദുഃഖയോഃ.
(ടി. 4. 150, 160)

1. അന്യന്റെ അധീനത്തിലായ കർമങ്ങളെ പ്രയത്നിച്ചായാലും ത്യജിച്ച്, സ്വാധീനകർമങ്ങളനുഷ്ഠിക്കണം.

2. എന്തെന്നാൽ പരാധീനമായതെല്ലാം ദുഃഖവും സ്വാധീനമായത് സുഖവുമാണ്. ചുരുക്കിപ്പറഞ്ഞാൽ സുഖദുഃഖങ്ങളുടെ ലക്ഷണം ഇതാണ്. കാരണം പറയാം.

അന്യോന്യാശ്രിത കർമങ്ങൾ ചെയ്യണമെങ്കിൽ ഒരുവൻ മററൊരുവന് അധീനപ്പെട്ടേ തീരൂ. സ്ത്രീപുരുഷന്മാർ തമ്മിലുള്ള പ്രവൃത്തികളാണിതിനുദാഹരണം. സ്ത്രീ പുരുഷനോടും പുരുഷൻ സ്ത്രീയോടും സസ്നേഹം പെരുമാറുകയും അന്യോന്യം അനുകൂലമായി വർത്തിക്കുകയും വേണം. വ്യഭിചാരവും പരസ്പര വിരോധവൃത്തികളും പാടില്ല. പുരുഷൻെറ ആജ്ഞയനുസരിച്ച് ഗൃഹകൃത്യങ്ങളെല്ലാം സ്ത്രീ നടത്തണം. പുറമേയുള്ള പ്രവൃത്തികളെല്ലാം പുരുഷൻ നിർവഹിക്കണം. ദുരാചാരങ്ങളിൽ പെട്ടു പോകുന്നതിൽ നിന്ന് പരസ്പരം തടയണം. ഇവയെല്ലാം അന്യോന്യാശ്രിത പ്രവൃത്തികളാണ്. വിവാഹത്തോടു കൂടി സ്ത്രീപുരുഷന്മാർ പരസ്പരം വിററതുപോലെയായി ഭവിക്കുന്നു. അവരുടെ പരസ്പരചേഷ്ടകൾ, ഭാവങ്ങൾ തുടങ്ങി സർവവും പരസ്പരാധീനമാണെന്നർത്ഥം. ഇരുവരും അന്യോന്യം ഇഷ്ടമില്ലാത്ത പ്രവൃത്തികളൊന്നും ചെയ്യരുത്. വിശേഷിച്ചും വ്യഭിചാരം, വേശ്യാപ്രാപ്തി, ജാരപ്രാപ്തി മുതലായ ദുഷ്കർമങ്ങളെ വെടിഞ്ഞ് ഭാര്യാഭർത്താക്കന്മാർ അന്യോന്യം പ്രീതിപൂർവം വർത്തിക്കണം. ബ്രാഹ്മണരായ ആണുങ്ങൾ ആൺകുട്ടികളേയും, പഠിപ്പുള്ള സ്ത്രീകൾ പെൺകുട്ടികളേയും പഠിപ്പിക്കണം. വിവിധ ഉപദേശങ്ങൾ കൊടുത്തും പ്രസംഗങ്ങൾ ചെയ്തും അവരെ വിദ്വാന്മാരും വിദുഷികളുമാക്കണം. സ്ത്രീകൾക്കു പൂജനീയനായ ദേവൻ പതിയും പുരുഷന്മാർക്ക് സംപൂജ്യ പത്നിയും ആണ്. ഗുരുകുലത്തിൽ വസിക്കുന്ന കാലമത്രയും അധ്യാപകരെ അച്ഛനമ്മമാരെപ്പോലെ കരുതണം. അധ്യാപകർക്ക് അവരുടെ ശിഷ്യന്മാർ സ്വസന്താനങ്ങളെപ്പോലെയായിരിക്കുകയും വേണം. പഠിപ്പിക്കുവാനുള്ള അധ്യാപകരും അധ്യാപികമാരും എപ്രകാരമായിരിക്കണമെന്നു പറയാം:—

1. ആത്മജ്ഞാനം സമാരംഭസ്തിതിക്ഷാ ധർമനിത്യതാ
യമർത്ഥാ നാപകർഷന്തി സ വൈ പണ്ഡിത ഉച്യതേ.

2. നിഷേവതേ പ്രശസ്താനി നിന്ദിതാനി ന സേവതേ
അനാസ്തികഃ ശ്രദ്ദധാന എതത് പണ്ഡിതലക്ഷണം.

3. ക്ഷിപ്രം വിജാനാതി ചിരം ശൃണോതി
വിജ്ഞായ ചാർത്ഥം, ഭജതേ ന കാമാത്;

നാസംപൃഷ്ടോ ഹ്യപയുങ്ക്തേ പരാർത്ഥേ
തത് പ്രജ്ഞാനം പ്രഥമം പണ്ഡിതസ്യ

4. നാപ്രാപ്യമഭിവാഞ്ഛന്തി നഷ്ടം നേച്ഛന്തി ശോചിതും ആപത്സു ച ന മുഹ്യന്തി നരാഃ പണ്ഡിത ബുദ്ധയഃ.

5. പ്രവൃത്തവാക് ചിത്രകഥ ഊഹവാൻ പ്രതിഭാനവാൻ ആശു ഗ്രന്ഥസ്യ വക്താ ച യഃ സ പണ്ഡിത ഉച്യതേ.

6. ശ്രുതം പ്രജ്ഞാനുഗം യസ്യ പ്രജ്ഞാ ചൈവ ശ്രുതാനുഗാ അസംഭിന്നാര്യ മാര്യാദഃ പണ്ഡിതാഖ്യാം ലഭേത സഃ.

ഈ ശ്ലോകങ്ങൾ മഹാഭാരതം, ഉദ്യോഗപർവം, വിദുരപ്രജാഗരം, 32-ാം അധ്യായത്തിലേതാണ്.

1. ആത്മജ്ഞാനം സിദ്ധിച്ചിട്ടുള്ളവൻ, ഒരിക്കലും അലസനും നിഷ്ക്രിയനുമായി വർത്തിക്കാത്തവൻ, സുഖദുഃഖങ്ങൾ, ലാഭനഷ്ടങ്ങൾ. സ്തുതിനിന്ദകൾ, മാനാപമാനങ്ങൾ എന്നിവ സന്തോഷ - സന്താപങ്ങളുണ്ടാക്കാത്തവൻ, എല്ലായ്പോഴും ദൃഢചിത്തതയോടുകൂടി ധർമം അനുഷ്ഠിക്കുന്നവൻ, വിഷയസുഖമുളവാക്കുന്ന വസ്തുക്കളെ കാര്യമാക്കാത്തവൻ, അവനത്രേ പണ്ഡിതൻ.

2. സദാ ധർമാനുകൂലമായ കർമങ്ങളനുഷ്ഠിക്കുക, അധർമത്തെ ത്യജിക്കുക, ഈശ്വരനേയും വേദങ്ങളേയും സദാചാരത്തേയും നിന്ദിക്കായ്ക, ഈശ്വരാദികളിൽ ശ്രദ്ധയുള്ളവനായിരിക്കുക ഇവയെല്ലാം പണ്ഡിതന്റെ കർത്തവ്യങ്ങളാണ്.

3 കഠിനവിഷയങ്ങളെപ്പോലും വേഗം മനസിലാക്കുവാൻ കഴിയുന്നവൻ, വളരെക്കാലം ശാസ്ത്രങ്ങളെ അഭ്യസിക്കുകയും, കേൾക്കുകയും, ചിന്തിക്കുകയും ചെയ്യുന്നവൻ, സ്വന്തം അറിവു മുഴുവനും പരോപകാരത്തിനായി വിനിയോഗിക്കുന്നവൻ, സ്വാർത്ഥം നേടുവാൻ മാത്രം പ്രയത്നിക്കാത്തവൻ, സ്വയം ചിന്തിക്കാതെയോ ഉചിതാവസരം അറിയാതെയോ മറ്റൊരുവന് ഒന്നും നൽകാത്തവൻ, അവനത്രേ പ്രജ്ഞാനമെന്ന പ്രഥമലക്ഷണയുക്തനായ പണ്ഡിതൻ

4. അർഹമല്ലാത്തവയെ ഇച്ഛിക്കാത്തവനും നഷ്ടപ്പെട്ടതിനെപ്പററി ദുഃഖിക്കാത്തവനും ആപത്തിൽ പരിഭ്രമിക്കാത്തവനുമാണ് ബുദ്ധിമാനായ പണ്ഡിതൻ.

5. വിചിത്രവാഗ്മിയും ഏതുവിഷയത്തിലും വാദപ്രതിവാദ പതുരനും, ശാസ്ത്രവ്യാഖ്യാനകുശലനും, തർക്കവിദ്യാവിചക്ഷണനും, സ്മരണശക്തിയുള്ളവനും, അർത്ഥം പറയുവാൻ മിടുക്കനും ആയ ആളിനെ പണ്ഡിതനെന്നു പറയുന്നു.

6. കേട്ട സത്യാർത്ഥങ്ങളനുസരിച്ച് ബുദ്ധിയുള്ളവനും ബുദ്ധിയുപയോഗിച്ച് കേൾക്കുന്നവനും ധർമിഷ്ടരായ ശ്രേഷ്ഠമനുഷ്യരുടെ മര്യാദയെ മറികടക്കാത്തവനുമാണ് പണ്ഡിതൻ എന്ന പേരിന് അർഹൻ.

ഇങ്ങനെയുള്ള സ്ത്രീപുരുഷന്മാർ അധ്യാപകരായിരിക്കുന്നിടത്ത് വിദ്യ, ധർമം, സദാചാരം എന്നിവ അഭിവൃദ്ധിപ്പെടും. നിത്യേന സുഖം പെരുകും. പഠിക്കാൻ യോഗ്യതയില്ലാത്ത മൂഢന്മാരുടെ ലക്ഷണങ്ങൾ:—

1. അശ്രുതശ്ച സമുന്നദ്ധോ ദരിദ്രശ്ച മഹാമനാഃ
അർഥാംശ്ചാകർമണാ പ്രേപ്സുർമൂഢ ഇത്യുച്യതേ
ബുധൈഃ.

2. അനാഹൂതഃ പ്രവിശതി ഹ്യപൃഷ്ടോ ബഹു ഭാഷതേ
അവിശ്വസ്തേ വിശ്വസിതി മൂഢചേതാ നരാധമഃ.

ഈ ശ്ലോകങ്ങളും മഹാഭാരതം ഉദ്യോഗപർവത്തിൽ വിദുരപ്രജാഗരത്തിലേതാണ്.[23]

1. ശാസ്ത്രങ്ങളൊന്നും പഠിക്കുകയോ കേൾക്കുകയോ ചെയ്യാത്തവനും, വലിയ ദുരഭിമാനിയും, ദരിദ്രനാണെങ്കിലും അത്യാഗ്രഹിയും പ്രയത്നിക്കാതെ എല്ലാം കിട്ടണമെന്നാഗ്രഹിക്കുന്നവനുമാണ് മൂഢനെന്ന് ബുദ്ധിമാന്മാർ പറയുന്നു.

2. വിളിക്കാതെ എവിടെയും കയറിച്ചെന്ന് ഉന്നതസ്ഥാനത്തിരിക്കുക, ചോദിക്കാതെ ഓരോന്നു തട്ടിമൂളിക്കുക, വിശ്വസിക്കാൻ പാടില്ലാത്തവരെയും വസ്തുക്കളെയും വിശ്വസിക്കുക ഇവ ചെയ്യുന്നവൻ മൂഢനും മനുഷ്യാധമനുമാണ്.

ഇങ്ങനെയുള്ളവർ അധ്യാപകരും, ഉപദേഷ്ടാക്കളും, ഗുരുക്കന്മാരും, മാന്യരുമായ ദിക്കിൽ അജ്ഞാനം, അധർമം,

---

23. അധ്യായം 33. 35-41

കാട്ടാളത്തം, കലഹം, വിദ്വേഷം, തമ്മിൽത്തല്ല് ഇവയെല്ലാം വളരുകയും ദുഃഖം വർദ്ധിക്കുകയും ചെയ്യും.

## വിദ്യാർത്ഥികളുടെ ലക്ഷണങ്ങൾ

1, ആലസ്യം മദമോഹൌച ചാപലം ഗോഷ്ഠിരേവ ച
സ്തബ്ധതാ ചാഭിമാനിത്വം തഥാത്യാഗിത്വമേവച
ഏതേ വൈ സപ്ത ദോഷാഃ സ്യുഃസദാ വിദ്യാർഥിനാം മതാഃ

2. സുഖാർഥിനഃകുതോ വിദ്യാ കുതോ വിദ്യാർഥിനഃസുഖം
സുഖാർഥീ വാത്യജേദ്വിദ്യാം വിദ്യാർഥീവാ ത്യജേത്സുഖം.

ഈ ശ്ലോകങ്ങളും വിദുരപ്രജാഗരത്തിലേതാണ്[24].

1. (ആലസ്യം) ശരീരത്തിനും ബുദ്ധിക്കുമുള്ള അലസത (മദഃ) ലഹരി (മോഹഃ) അത്യാസക്തി (ചാപലം) സ്ഥിരതയില്ലായ്മ (ഗോഷ്ഠിഃ) നുണപറഞ്ഞും കേട്ടും കാലം കഴിക്കുക (സ്തബ്ധതാ) പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യാതിരിക്കുക. ദുരഭിമാനം, ത്യാഗശീലമില്ലായ്മ എന്നിങ്ങനെ ഏഴു ദോഷങ്ങ‌ൾ വിദ്യാർത്ഥികളെ ബാധിക്കാം.

2. ഈ ദോഷങ്ങളുള്ളവർ ഒരിക്കലും പഠിക്കുകയില്ല. സുഖം ആഗ്രഹിക്കുന്നവന് വിദ്യ എവിടെ? വിദ്യാഭ്യാസം ഇച്ഛിക്കുന്നവന് സുഖം എവിടെ? വിഷയസുഖാർത്ഥി വിദ്യയേയും വിദ്യാർത്ഥി വിഷയസുഖത്തേയും ത്യജിക്കണം. അന്യഥാ വിദ്യാഭ്യാസം സാധ്യമല്ല.

സത്യേ രതാനാം സതതം ദാന്താനാമൂർദ്ധ്വരേതസാം
ബ്രഹ്മചര്യം ദഹേദ്രാജൻ സർവപാപാന്യുപാസിതം.[25]

സദാ സത്യത്തിൽ തല്പരരും ജിതേന്ദ്രിയരും ഒരിക്കലും വീര്യം സ്ഖലിപ്പിക്കാത്തവരുമായവരുടെ ബ്രഹ്മചര്യമാണ് യഥാർത്ഥം. അങ്ങനെയുള്ളവരത്രേ വിദ്വാന്മാരാകുന്നത്.

അദ്ധ്യാപകരും വിദ്യാർത്ഥികളും ശുഭലക്ഷണയുക്തരായിരിക്കണം. വിദ്യാർത്ഥികൾ മനസാ വാചാ കർമണാ സത്യമനുഷ്ഠിക്കുന്നവരും, സംസ്കാരം, ജിതേന്ദ്രിയത്വം സൗശീല്യം മുതലായ സത്ഗുണങ്ങളുള്ളവരും ശരീരബലവും ആത്മബലവും സമ്പാദിച്ച്, വേദാദിശാസ്ത്രങ്ങളെല്ലാം

---

24. അധ്യായം 40/5, 6. 25. 'ആചാരഭാനു'വിലും ഈ ശ്ലോകം ഉദ്ധൃതമാണ്. ഭീഷ്മവചനത്തിൽ നിന്നെന്ന് അവിടെ പറയുന്നുണ്ട്.

അഭ്യസിച്ച് വിദ്വാന്മാരാകുവാനും വേണ്ട എല്ലാ പ്രയത്നവും അധ്യാപകർ ചെയ്യണം. വിദ്യാർത്ഥികളെ ദുർമാർഗം വെടിയാനും അവരെ പഠനോത്സുകരാക്കാനും അധ്യാപകർ സദാ ശ്രദ്ധിക്കണം. ജിതേന്ദ്രിയരും, ശാന്തശീലരും, സഹപാഠികളിൽ സ്നേഹമുള്ളവരും, ചിന്തകരും, പരിശ്രമശീലരും ആയി പൂർണവിദ്യ, പൂർണായുസ്, പൂർണധർമം എന്നിവ നേടി പുരുഷാർത്ഥം സമ്പാദിക്കുവാൻ വിദ്യാർത്ഥികൾ യത്നിക്കണം. ബ്രാഹ്മണവർണത്തിലുള്ളവരുടെ കർമങ്ങളാണിവ. ക്ഷത്രിയരുടെ കർമങ്ങൾ രാജധർമത്തിൽ വിവരിക്കാം[26]. വൈശ്യരുടെ കർമങ്ങൾ പറയാം:- ബ്രഹ്മചര്യപൂർവം വേദാദിവിദ്യകൾ അഭ്യസിക്കണം. വിവാഹം ചെയ്തതിനു ശേഷം നാനാദേശങ്ങളിലുള്ള ഭാഷകൾ പഠിച്ച് വിവിധ വ്യാപാരരീതികൾ മനസിലാക്കി സാധനങ്ങളുടെ വിലയും ക്രയവിക്രയ സമ്പ്രദായവും അറിഞ്ഞ് അന്യരാജ്യങ്ങളിൽ സഞ്ചരിച്ച് ലാഭം കിട്ടത്തക്കവണ്ണമുള്ള പ്രവൃത്തികളിൽ ഏർപ്പെടണം. പശുപാലനവും കൃഷിയും സമർത്ഥമായി നടത്തി അവയെ അഭിവൃദ്ധിപ്പെടുത്തണം. ധനം വർദ്ധിപ്പിച്ച് വിദ്യാധർമങ്ങളുടെ അഭിവൃദ്ധിക്കായി വ്യയം ചെയ്യണം. സത്യവാദികളും നിഷ്കപടരുമായി സകല വ്യാപാരങ്ങളും സത്യത്തെ മുൻനിർത്തി ചെയ്യണം. സാധനങ്ങളൊന്നും നഷ്ടപ്പെടാതെ എല്ലാ സാധനങ്ങളെയും സംരക്ഷിക്കണം. വൈശ്യവൃത്തികളാണിവ. ശൂദ്രർ എല്ലാ പരിചാരണങ്ങളിലും, പാചകവിദ്യയിലും നിപുണരായി ബ്രാഹ്മണ ക്ഷത്രിയ വൈശ്യന്മാരെ സസ്നേഹം പരിചരിച്ച് ഉപജീവിക്കണം. ആഹാരം, വസ്ത്രം, പാർപ്പിടം, വിവാഹാദി ക്രിയകൾ എന്നിവക്കാവശ്യമായതെല്ലാം ദ്വിജർ നൽകണം. അല്ലെങ്കിൽ പര്യാപ്തമായ മാസശമ്പളം നൽകണം. നാലു ജാതികളും പരസ്പരം പ്രീയം, ഉപകാരം, നന്മ, സുഖദുഃഖങ്ങളിലും ലാഭനഷ്ടങ്ങളിലും ഐകമത്യം എന്നിവയോടു കൂടി വർത്തിച്ച് നാടിന്റെയും നാട്ടാരുടെയും നന്മക്കായി തനു, മനം, ധനം എന്നിവയെ വിനിയോഗിക്കണം. സ്ത്രീകളും പുരുഷന്മാരും ഒരുനാളും അന്യോന്യം വേർപിരിഞ്ഞു വസിക്കരുത്. എന്തെന്നാൽ:-

പാനം ദുർജനസംസർഗഃ പത്യാ ച വിരഹോഽടനം
സ്വപ്നോന്യഗേഹവാസശ്ച നാരീസന്ദൂഷണാനിഷട്.

(മനു. 9. 13)

---

26. ആറാം സമുല്ലാസം.

കള്ള്, കഞ്ചാവ് മുതലായ ലഹരികളുപയോഗിക്കുക, ദുഷ്ടന്മാരോട് സഹവാസം, ഭർത്തൃവിയോഗം, വല്ല കള്ള സന്യാസിമാരെയോ മററോ കാണുവാൻ വെറുതേ ചുററിയടിക്കുക, പരഗൃഹത്തിൽ പാർക്കുകയോ കിടന്നുറങ്ങുകയോ ചെയ്യുക എന്നീ ആറു ദോഷങ്ങൾ സ്ത്രീകളെ ദുഷിപ്പിക്കും. പുരുഷന്മാരെയും ഇവ ദുഷിപ്പിക്കും. കാര്യസാധ്യത്തിനായി ദേശാടനം ചെയ്യുക, മരണം എന്നീ രണ്ടു കാരണങ്ങളാൽ ഭാര്യാഭർത്താക്കന്മാർ തമ്മിൽ വേർപാടു വരും. ആദ്യത്തെ വേർപാട് ഒഴിവാക്കുവാൻ ദൂരയാത്ര ചെയ്യുമ്പോൾ ഭാര്യയേയും കൊണ്ടുപോകണം. അങ്ങനെ ചെയ്താൽ ദീർഘകാല വിയോഗം ഉണ്ടാവുകയില്ല.

ചോദ്യം:— സ്ത്രീകളും പുരുഷന്മാരും ബഹുവിവാഹം ചെയ്യുന്നതു നല്ലതോ ചീത്തയോ?

ഉത്തരം:— ഒരേ സമയത്തു നല്ലതല്ല.

ചോ:— ഭിന്നകാലങ്ങളിൽ ബഹുവിവാഹം ആവശ്യമാണോ?

ഉ:— അതെ. എങ്ങനെയെന്നാൽ:-

യാ സ്ത്രീത്വക്ഷതയോനിഃ[27] സ്യാദ്ഗതപ്രത്യാഗതാപി വാ
പൌനർഭവേന ഭർത്രാ സാ പുനഃസംസ്കാരമർഹതി.

പാണിഗ്രഹണം കൊണ്ടു മാത്രം വിവാഹിതരായവർക്കും, സംയോഗം സംഭവിച്ചിട്ടില്ലാത്ത അക്ഷതയോനിയായ സ്ത്രീക്കും അക്ഷതവീര്യനായ പുരുഷനും-സ്ത്രീപുരുഷന്മാർക്കും വേറെ വിവാഹം ചെയ്യാം. എന്നാൽ ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ എന്നീ വർണങ്ങളിൽ ക്ഷതയോനിയായ സ്ത്രീക്കും ക്ഷതവീര്യനായ പുരുഷനും പുനർവിവാഹം നന്നല്ല.

ചോ:- പുനർവിവാഹം ചെയ്യുന്നതിൽ എന്താണു ദോഷം?
ഉ:- ഒന്ന്:- സ്ത്രീപുരുഷന്മാർക്ക് പരസ്പരമുള്ള സ്നേഹത്തിനു കുറവു വരും. എന്തെന്നാൽ തോന്നുമ്പോഴെല്ലാം പുരുഷൻ സ്ത്രീയേയും സ്ത്രീ പുരുഷനേയും ഉപേക്ഷിച്ച്

27. മനു.9/176 അവിടെ സാ ചേദക്ഷതയോനി: എന്നു പാഠം, 'സാ' എന്നു തൃതീയ പാദത്തിലും വരുന്നതിനാൽ 'യത്തദോർ നിത്യസംബന്ധഃ' എന്ന നിയമപ്രകാരം 'യാ' എന്ന പാഠം യുക്തമാണ്.

വേറെ സംബന്ധമാകാമല്ലോ. രണ്ട്:- ഭാര്യയുടെയോ ഭർത്താവിൻെറയോ മരണശേഷം പുനർവിവാഹം ചെയ്യുവാൻ ആഗ്രഹിക്കുമ്പോൾ മരിച്ചയാളിൻെറ സ്വത്തുക്കൾ ജീവിച്ചിരിക്കുന്നയാൾ കൈവശപ്പെടുത്തുവാൻ യത്നിക്കും. അപ്പോൾ മരിച്ചയാളിൻെറ വീട്ടുകാർ ശണ്ഠകൂട്ടും. അന്യോന്യം കലഹമുണ്ടാകും. മൂന്ന്:- ഊരും പേരും ശേഷിക്കാത്തവിധത്തിൽ അനേകം നല്ല തറവാടുകൾ മുടിയുകയും സമ്പത്ത് നശിക്കുകയും ചെയ്യും. നാല്:— പാതിവ്രത്യവും ഏകപത്നീവ്രതവും നശിച്ചു നാമാവശേഷമാകും. ഇങ്ങനെ പല ദോഷങ്ങളുള്ളതിനാൽ ദ്വിജകുലങ്ങളിൽ പുനർവിവാഹവും ബഹുവിവാഹവും ഒരിക്കലും പാടില്ല.

ചോ:— സന്തതിയില്ലാത്ത തറവാട് അന്യം നിന്നു നശിച്ചാലോ? വ്യഭിചാരം ചെയ്ത് ഗർഭച്ഛിദ്രം മുതലായ ദുഷ്കർമങ്ങൾ ചെയ്യാനുമിടയാകും. പുനർവിവാഹമല്ലേ ഇതിലും ഭേദം?

ഉ:- അല്ലല്ല. എന്തെന്നാൽ, സ്ത്രീപുരുഷന്മാർ ബ്രഹ്മചര്യനിഷ്ഠരായിരുന്നാൽ ഇത്തരം കുഴപ്പങ്ങളുണ്ടാവുകയില്ല. സ്വജാതീയനായ ഒരു ബാലനെ ദത്തെടുത്തു പുത്രനായി വളർത്തിയാൽ സന്തതിയററു പോവുകയില്ല. വ്യഭിചാരവും ഉണ്ടാവുകയില്ല. ബ്രഹ്മചര്യ സംരക്ഷണം സാധ്യമല്ലെങ്കിൽ നിയോഗവിധിപ്രകാരം സന്തത്യുല്പാദനം ചെയ്യാവുന്നതാണ്.

ചോ:- പുനർവിവാഹത്തിനും നിയോഗത്തിനും തമ്മിൽ എന്താണ് വ്യത്യാസം?

ഉ:- ഒന്നാമത്തെ വ്യത്യാസം - വിവാഹം കഴിഞ്ഞ് കന്യക പിതൃഗൃഹം വിട്ട് പതിഗൃഹത്തിലേക്കു പോയാൽ പിന്നെ പിതാവിനോട് വിശേഷ ബന്ധമൊന്നുമില്ല. നിയോഗവിധിപ്രകാരം വിധവ അവളെ ആദ്യം വിവാഹം ചെയ്ത ഭർത്താവിൻെറ ഗൃഹത്തിൽ തന്നെ വസിക്കുന്നു.

രണ്ടാമത്തേത്:- വിവിഹത്തിലുണ്ടായ മക്കൾക്കാണ് അച്ഛൻെറ സ്വത്തിനവകാശം. നിയോഗവിധിപ്രകാരം വിധവയിൽ ജനിക്കുന്ന സന്താനങ്ങളെ വീര്യദാതാവിൻെറ സന്താനങ്ങളായല്ല മരിച്ചുപോയ ഭർത്താവിൻെറ മക്കളായാണ് കരുതുന്നത്. വീര്യദാതാവിൻെറ ഗോത്രാംശത്വമോ. സ്വത്തവകാശമോ അവർക്കു ലഭിയ്ക്കുകയില്ല. അവരെ വിധവയുടെ മൃതഭർത്താവിൻെറ സന്താനങ്ങളായി ഗണിച്ച്, ആ ഗോത്ര

ത്തിൽ പെടുത്തി, സ്വത്തവകാശവും നൽകി, ആ കുടുംബത്തിൽ തന്നെ വസിപ്പിക്കുന്നു.

**മൂന്നാമത്തേത്:–** വിവാഹിതരായ ഭാര്യാഭർത്താക്കന്മാർ അന്യോന്യം ശുശ്രൂഷിക്കുകയും സംരക്ഷിക്കുകയും ചെയ്യണം. നിയുക്തരായ സ്ത്രീപുരുഷന്മാർ തമ്മിൽ അത്തരം കടപ്പാടൊന്നുമില്ല.

**നാലാമത്തേത്:–** ഭാര്യാഭർത്തൃബന്ധം മരണപര്യന്തം നിലനിൽക്കുന്നതാണ്. നിയുക്തരായ സ്ത്രീപുരുഷന്മാരുടെ ബന്ധം ഉദ്ദേശപൂർത്തിയോടെ ഇല്ലാതാകുന്നു.

**അഞ്ചാമത്തേത്:-** വിവാഹം ചെയ്ത് ഭാര്യാഭർത്താക്കന്മാരായവർ അവരുടെ മാത്രം ഗൃഹത്തിലെ കാര്യങ്ങൾ നോക്കി നടത്തുന്നു. നിയുക്തരായ സ്ത്രീയും പുരുഷനും ഓരോരുത്തരുടെയും ഗൃഹകാര്യങ്ങൾ മാത്രം നോക്കുന്നു.

**ചോ:-** വിവാഹത്തിന്റെയും നിയോഗത്തിന്റെയും നിയമങ്ങൾ വെവ്വേറെയാണോ?

**ഉ:-** രണ്ടിന്റെയും നിയമങ്ങൾക്കു തമ്മിൽ തെല്ലു ഭേദമുണ്ടെന്നു മുമ്പു പറഞ്ഞു. വിവാഹം ചെയ്ത സ്ത്രീപുരുഷന്മാർക്ക് -ഒരു പുരുഷനും ഒരു സ്ത്രീക്കും കൂടി പത്തു സന്താനങ്ങളുണ്ടാകാം. നിയുക്തരായ സ്ത്രീപുരുഷന്മാർക്ക് രണ്ടോ നാലോ സന്താനങ്ങളിലധികം ഉണ്ടാകാൻ പാടില്ല.

കുമാരന്മാർക്കും കന്യകമാർക്കും തമ്മിലേ വിവാഹം പാടുള്ളു എന്നു നിയമമുള്ളതു പോലെ വിധവയ്ക്കും വിധുരനും തമ്മിൽ മാത്രമേ നിയോഗം പാടുള്ളു; കുമാരീ-കുമാരന്മാർ തമ്മിൽ പാടില്ല.

ഭാര്യാഭർത്താക്കന്മാർ സദാ ഒന്നിച്ചു പാർക്കുന്നതുപോലെ നിയുക്ത സ്ത്രീപുരുഷന്മാർ പാർക്കാറില്ല. ഋതുകാലത്തിലല്ലാതെ മറെറാരിക്കലും അവർ ഒന്നിച്ചു ചേരാറില്ല. സ്ത്രീ തന്റെ ആവശ്യത്തിന് നിയോഗം ചെയ്താൽ രണ്ടാമത്തെ ഗർഭധാരണത്തോടുകൂടി നിയോഗബന്ധം വേർപെടുത്തണം. പുരുഷൻ തന്റെ ആവശ്യത്തിന് നിയോഗം ചെയ്താലും രണ്ടാമത്തെ ഗർഭത്തോടുകൂടി ബന്ധം ഒഴിയണം. നിയുക്തയായ സ്ത്രീ ആ കുട്ടികളെ രണ്ടോ മൂന്നോ കൊല്ലം വളർത്തി നിയോഗം ചെയ്ത പുരുഷനെ ഏല്പിക്കണം. ഇപ്രകാരം ഒരു

വിധവയ്ക്ക് തന്റെ സ്വന്തം ആവശ്യത്തിനായി രണ്ടും; തന്നെ നിയോഗം ചെയ്യുന്ന നാലു പുരുഷന്മാർക്ക് രണ്ടു വീതം എട്ടും കൂടി പത്തു കുട്ടികളെ പ്രസവിയ്ക്കാം. അതുപോലെ തന്നെ ഭാര്യ മരിച്ചിട്ടുള്ള ഒരു പുരുഷന്, തനിക്കുവേണ്ടി രണ്ടും, തന്നെ നിയോഗം ചെയ്യുന്ന നാലു വിധവമാരുടെ ആവശ്യത്തിനായി എട്ടും കൂടി പത്തു കുട്ടികളെ ഉല്പാദിപ്പിയ്ക്കാം. ഇങ്ങനെ എല്ലാം കൂടി പത്തു സന്താനങ്ങളെ ഉല്പാദിപ്പിയ്ക്കുവാനുള്ള വിധി വേദത്തിലുണ്ട്:-

ഇമാം ത്വമിന്ദ്ര മീഢ്വഃ സുപുത്രാം സുഭഗാം കൃണു।
ദശാസ്യാം പുത്രാനാധേഹി പതിമേകാദശം കൃധി.

(ഋ. 10. 85. 45)

ഹേ (മീഢ്വ, ഇന്ദ്ര) വീര്യസേചനത്തിൽ പ്രാപ്തനും ഐശ്വര്യയുക്തനുമായ പുരുഷ, നീ ഈ വിവാഹിതയായ സ്ത്രീയെ അഥവാ വിധവകളെ സത്സന്താനങ്ങളുള്ളവരും, സൗഭാഗ്യമുള്ളവരുമാക്കി, വിവാഹം ചെയ്തിട്ടുള്ള ഭാര്യയിൽ പത്തു പുത്രന്മാരെ ഉല്പാദിപ്പിക്കുകയും ഭാര്യയെ പതിനൊന്നാമത്തവളായി പരിഗണിക്കുകയും ചെയ്യുക. അല്ലയോ സ്ത്രീ! നീ നിന്നെ വേട്ട പുരുഷനിൽ നിന്നോ നിയോഗം ചെയ്യുന്ന പുരുഷനിൽ നിന്നോ ഗർഭം ധരിച്ച്, പത്തു പുത്രന്മാരെ പ്രസവിക്കുകയും പതിനൊന്നാമത്തേതായി ഭർത്താവിനെ ഗണിക്കുകയും ചെയ്യുക.

ഈ വേദവിധിപ്രകാരം ബ്രാഹ്മണ ക്ഷത്രിയ വൈശ്യ വർണങ്ങളിലുള്ള സ്ത്രീപുരുഷന്മാർ പത്തിലധികം സന്താനങ്ങളെ ഉല്പാദിപ്പിക്കരുത്. അധികമായാൽ സന്താനങ്ങൾ ബലഹീനരും ബുദ്ധിഹീനരും അല്പായുസുക്കളുമാകും. അതുപോലെ സ്ത്രീപുരുഷന്മാരും ബലവും, ആയുസും, ആരോഗ്യവും ക്ഷയിച്ച് വാർദ്ധക്യത്തിൽ അതിദുഃഖം അനുഭവിക്കും.

ചോ:- ഈ നിയോഗം വ്യഭിചാരം പോലെ തോന്നുന്നു.

ഉ - വിവാഹമോ നിയോഗമോ ചെയ്യാത്ത സ്ത്രീപുരുഷന്മാർ തമ്മിലുള്ള ബന്ധമാണ് വ്യഭിചാരം. വിവാഹം ചെയ്ത ദമ്പതികളുടെ ബന്ധം വ്യഭിചാരമല്ലാത്തതുപോലെ വിധിപ്രകാരം നിയോഗം ചെയ്യുന്നതും വ്യഭിചാരമല്ല. ഒരാളിന്റെ കന്യകയെ മറ്റൊരാളിന്റെ അവിവാഹിതപുത്രൻ ശാസ്ത്രവിധിപ്രകാരം വിവാഹം ചെയ്ത ശേഷം അവരുടെ

സമാഗമത്തിൽ വ്യഭിചാരം, പാപം, ലജ്ജ എന്നിവ യൊന്നും ഇല്ലാത്തതു പോലെ വേദ-ശാസ്ത്രങ്ങളിൽ വിധിച്ചി ട്ടുള്ള നിയോഗത്തിലും വ്യഭിചാരമോ, പാപമോ, ലജ്ജയോ ഉണ്ടെന്നു കരുതരുത്.

ചോ:- കാര്യം ശരി തന്നെ. പക്ഷേ ഇതു വേശ്യാവൃത്തിയാ ണെന്നു തോന്നുന്നു.

ഉ:- അല്ല; വേശ്യാസമാഗമത്തിൽ, നിശ്ചിത പുരുഷനെ ന്നല്ല, യാതൊരു നിയമവും ഇല്ല. നിയോഗത്തിലെ നിയമ ങ്ങൾ വിവാഹത്തിൻേറതിന് തുല്യമാണ്. കന്യാദാന ത്തിലോ വിധിപ്രകാരം വിവാഹം ചെയ്തവരുടെ സമാഗമ ത്തിലോ ലജ്ജയുണ്ടാകാത്തത് പോലെ നിയോഗത്തിലും ഉണ്ടാകരുതാത്തതാണ്. വ്യഭിചരിക്കുന്ന പുരുഷനോ സ്ത്രീയോ വിവാഹം ചെയ്താലും ആ ദുഷ്കർമത്തിൽ നിന്നു രക്ഷപെടുമോ?

ചോ:- നിയോഗത്തിൽ പാപമുണ്ടെന്നു ഞങ്ങൾ വിചാരി ക്കുന്നു.

ഉ:- നിയോഗത്തിൽ പാപമുണ്ടെന്നു വിചാരിക്കുന്ന പക്ഷം എന്തുകൊണ്ട് വിവാഹത്തിലും പാപമില്ല? നിയോഗത്തെ നിരോധിക്കുന്നതാണ് പാപം. വിരക്തിയും, പൂർണ്ണ വൈദുഷ്യവും സിദ്ധിച്ച യോഗികൾക്കൊഴിച്ച് പ്രകൃത്യാ യുള്ളതും ഈശ്വരൻെറ സൃഷ്ടിക്രമത്തിനനുസരിച്ചുള്ളതു മായ പ്രവൃത്തികൾ തടയുവാൻ ആർക്കും സാധ്യമല്ല. ഭ്രൂണ ഹത്യയും വിധവകളുടെയും വിധുരരുടെയും അത്യന്ത ദുഃഖം എന്നിവ പാപമല്ലേ? യൗവനം നിലനിൽക്കുവോളം വിഷയസുഖവും സന്താനലബ്ധിയും ആഗ്രഹിക്കുന്നു. സാമൂഹ്യരീതി, ജാതിനിയമങ്ങൾ എന്നിവ അവരുടെ ആഗ്ര ഹത്തെ അടിച്ചമർത്തുമ്പോൾ രഹസ്യ ദുർമാർഗങ്ങളിലൂടെ സ്വകാമം പൂർത്തീകരിക്കുന്നു. വ്യഭിചാരവും ദുരാചാരവും നശിപ്പിക്കാൻ നല്ലവഴി ജിതേന്ദ്രിയരായിരിക്കാൻ ശക്തിയു ള്ളവർ വിവാഹമോ നിയോഗമോ ചെയ്യാതിരിക്കുന്നതാണ്. അവരങ്ങനെ ചെയ്യുന്നത് ഉചിതമാണ്. പക്ഷേ ഇന്ദ്രിയങ്ങളെ അടക്കുവാൻ കഴിവില്ലാത്തവർക്ക് വിവാഹവും ഗത്യന്തരമി ല്ലാത്തപ്പോൾ നിയോഗവും കൂടിയേ തീരൂ. അങ്ങനെയാ യാൽ വ്യഭിചാരം കുറയും. സ്നേഹത്തിൽ നിന്ന് ഉത്തമ സന്താനങ്ങൾ ഉണ്ടായി മനുഷ്യർ അഭിവൃദ്ധി പ്രാപിക്കും. ഭ്രൂണഹത്യ തീരെ ഇല്ലാതാകുകയും ചെയ്യും. നീചപുരുഷ

ന്മാരോട് ഉത്തമസ്ത്രീകൾക്കും വേശ്യാദി നികൃഷ്ട സ്ത്രീകളോട് നല്ല പുരുഷന്മാർക്കും ഉണ്ടാകുന്ന വ്യഭിചാരമെന്ന നീചകൃത്യം, തറവാട്ടിൽ കളങ്കം, വംശനാശം, സ്ത്രീപുരുഷന്മാരുടെ സന്താപം, ഭ്രൂണഹത്യ മുതലായ ദുഷ്കൃത്യങ്ങൾ എന്നിവയെല്ലാം വിവാഹം കൊണ്ടും നിയോഗം കൊണ്ടും നശിക്കുന്നു. അതിനാൽ നിയോഗം ആവശ്യം തന്നെയാണ്.

ചോ:- നിയോഗം എങ്ങനെ ചെയ്യണം?

ഉ:— വിവാഹം പരസ്യമായി ചെയ്യുന്നതുപോലെ നിയോഗവും എല്ലാവരും അറിഞ്ഞു ചെയ്യണം. വിവാഹത്തിന് വേണ്ടപ്പെട്ടവരുടെയും വധൂവരന്മാരുടെയും സമ്മതവും സന്തുഷ്ടിയും ആവശ്യമായതു പോലെ നിയോഗത്തിലും അവ ആവശ്യമാണ്. സ്ത്രീയും പുരുഷനും തമ്മിൽ നിയോഗത്തിലേർപ്പെടുമ്പോൾ അവരിരുവരും തങ്ങളുടെ കുടുംബത്തിലെ സ്ത്രീപുരുഷന്മാരുടെ മുമ്പിൽ വെച്ച് ഇപ്രകാരം ശപഥം ചെയ്യണം:- ''ഞങ്ങൾ രണ്ടുപേരും സന്താനലബ്ധിക്കായി നിയോഗത്തിൽ ഏർപ്പെടുന്നു. നിയോഗത്തിന്റെ ലക്ഷ്യം പ്രാപിച്ചാൽ പിന്നെ ഞങ്ങൾ സംബന്ധമുപേക്ഷിക്കും. മറിച്ചു പ്രവർത്തിക്കുന്ന പക്ഷം ഞങ്ങൾ പാപികളും സാമുദായികവും രാജകീയവുമായ ശിക്ഷക്കർഹരുമാകുന്നതാണ്. മാസത്തിൽ ഒരു പ്രാവശ്യം മാത്രമേ ഞങ്ങൾ ഗർഭാധാനം ചെയ്കയുള്ളു. ഗർഭമുണ്ടായാൽ പിന്നെ ഒരു കൊല്ലം വരെ ഞങ്ങൾ വേർപിരിഞ്ഞു വസിച്ചുകൊള്ളാം.''

ചോ:- സ്വന്തം ജാതിയിൽ മാത്രമേ നിയോഗം ആകാവൂ എന്നുണ്ടോ? അന്യജാതിയിലും ആകാമോ?

ഉ:- സ്ത്രീക്ക് തന്റെ ജാതിയിലോ ഉത്കൃഷ്ടജാതിയിലോ പെട്ട പുരുഷനോട് നിയോഗമാകാം. വൈശ്യവർണത്തിലുള്ള സ്ത്രീക്ക് ബ്രാഹ്മണക്ഷത്രിയവൈശ്യൻമാരോടു കൂടിയും, ക്ഷത്രിയസ്ത്രീക്ക് ബ്രാഹ്മണക്ഷത്രിയൻമാരോടു കൂടിയും, ബ്രാഹ്മണസ്ത്രീക്ക് ബ്രാഹ്മണരോടു കൂടി മാത്രവും നിയോഗം ആകാം. വീര്യം സമമോ ഉത്കൃഷ്ടമോ ആയ ജാതിയുടേതല്ലാതെ നികൃഷ്ടമാകരുതെന്നു താല്പര്യം. സ്ത്രീപുരുഷൻമാരെ സൃഷ്ടിച്ചിരിക്കുന്നതിന്റെ പ്രയോജനം, വേദാനുകൂലവും ധർമാനുസൃതവുമായ വിധത്തിൽ വിവാഹമോ നിയോഗമോ ചെയ്ത് സന്താനങ്ങളെ ഉല്പാദിപ്പിക്കുകയാണ്.

ചോ:- പുരുഷന് പുനർവിവാഹം ചെയ്യാവുന്നതിനാൽ നിയോഗം എന്തിനാണ്?

ഉ:- ദ്വിജവർണ്ണങ്ങൾക്ക് സ്ത്രീകൾക്കും പുരുഷൻമാർക്കും ഒരിക്കൽ മാത്രമേ വിവാഹം പാടുള്ളൂ; രണ്ടാമതു പാടില്ല; എന്നു വേദാദിശാസ്ത്രങ്ങളിൽ വിധിച്ചിട്ടുണ്ടെന്ന് മുമ്പൊരിടത്തു പറഞ്ഞിട്ടുണ്ട്. കുമാരീകുമാരൻമാരുടെ വിവാഹം മാത്രമാണ് ശരി. വിധവയെ കുമാരനും, കന്യകയെ വിധുരനും വിവാഹം ചെയ്യുന്നത് അന്യായവും അധർമവുമാണ്. വിധവയെ വിവാഹം ചെയ്യുവാൻ ഒരു പുരുഷനും ആഗ്രഹിക്കാത്തതുപോലെ വിവാഹം ചെയ്ത് സ്ത്രീ സമാഗമം ചെയ്തിട്ടുള്ള ഒരുവനെ വരിക്കുവാൻ ഒരു കന്യകയും ആഗ്രഹിക്കുകയില്ല. വിവാഹിതനെ കന്യകയും, വിധവയെ കുമാരനും സ്വീകരിക്കയില്ലെന്നു വരുമ്പോൾ, നിയോഗത്തിൻെറ ആവശ്യം വരുന്നു. തുല്യരുടെ ബന്ധമാണ് ധർമാനുസൃതമായത്.

ചോ:- വിവാഹത്തിനുള്ളതുപോലെ 'നിയോഗത്തിനും വേദാദിശാസ്ത്രങ്ങളിൽ പ്രമാണമുണ്ടോ?

ഉ:- അനേകം പ്രമാണങ്ങൾ ഉണ്ട്. കാണൂ! കേൾക്കൂ!

1. കുഹസ്വിദ്ദോഷാ കുഹ വസ്തോരശ്വിനാ
കുഹാഭി പിത്വം കരതഃ കുഹോഷതുഃ
കോ വാം ശയുത്രാ വിധവേവ ദേവരം
മര്യം ന യോഷാ കൃണുതേ സധസ്ഥ ആ. (ഋ. 10 40.2)

2. ഉദീർഷ്വ നാര്യഭിജീവലോകമ്
ഗതാസുമേതമുപശേഷ ഏഹി;
ഹസ്തഗ്രാഭസ്യ ദിധിഷോസ്തവേദമ്
പത്യുർജനിത്വമഭി സംബഭൂഥ. (ഋ. 10. 18. 8)

1. അല്ലയോ (അശ്വിനാ) സ്ത്രീപുരുഷന്മാരെ! (ദേവരം, വിധവേവ) വിധവയായ സ്ത്രീ തൻെറ ദേവരനേയും[28] (യോഷാ മര്യംന) വിവാഹിത തൻെറ ഭർത്താവിനേയും (സധസ്ഥേ) സമാന സ്ഥാനത്തും ശയ്യയിലും ഒന്നിച്ചുചേർന്ന് സന്താനോല്പാദനം (ആകൃണുതേ) ചെയ്യുന്നതുപോലെ നിങ്ങളിരുവരും (കുഹസ്വിദ്ദോഷാ) രാത്രിയിലെവിടെ (കുഹവസ്തഃ) പകലെവിടെ വസിച്ചിരുന്നു? (കുഹാഭിപിത്വം കരതഃ) എവിടെനിന്ന് പദാർത്ഥങ്ങൾ നേടി? (കുഹോഷതുഃ) ഏതു സമയം എവിടെല്ലാം വസിച്ചിരുന്നു? (കോ വാം ശയുത്രാ)

28. ഭർത്താവിൻെറ ഇളയസഹോദരൻ എന്നു രൂഢാർത്ഥം.

നിങ്ങളുടെ ശയനസ്ഥാനം എവിടെയാണ്? നിങ്ങൾ ആര്? ഏതു നാട്ടുകാരാണ്?

ഭാര്യാഭർത്താക്കന്മാർ വിദേശയാത്രയിലും സഹവസിക്കണമെന്നും വിധവമാർക്കു നിയോഗം ചെയ്ത പതിയോട് വിവാഹംചെയ്ത ഭർത്താവിനോടെന്നവണ്ണം സംഗമിച്ച് സന്താനലബ്ധിയാകാമെന്നും ഇതിൽനിന്നു സിദ്ധിക്കുന്നു. ഭർത്താവിന് അനുജൻ ഇല്ലെങ്കിൽ വിധവ ആരോട് നിയോഗം ചെയ്യും?

ഉ:– ദേവരനോടുതന്നെ. എന്നാൽ ദേവരൻ എന്നതിൻെറ അർത്ഥം നിങ്ങൾ മനസ്സിലാക്കിയിരിക്കുന്നതുപോലെയല്ല. നിരുക്തത്തിൽ പറയുന്നു:–

ദേവരഃ കസ്മാത് ദ്വിതീയോ വര ഉച്യതേ. (നിരു. 3. 15.)

വിധവയുടെ രണ്ടാമത്തെ ഭർത്താവിനെയാണ് ദേവരൻ എന്നു പറയുന്നത്. ഭർത്താവിൻെറ അനുജനോ ജ്യേഷ്ഠനോ സ്വജാതീയനോ അഥവാ ഉന്നത ജാതീയനോ ആരായാലും, വിധവ നിയോഗം ചെയ്യുന്നയാളിനെ ദേവരൻ എന്നു പറയുന്നു. 2. അല്ലയോ (നാരീ) വിധവേ, നീ (ഏതം ഗതാസുമ്) മരിച്ചുപോയ ഭർത്താവിനെപ്പററി ചിന്തിക്കാതെ (ശേഷേ) ശേഷിച്ച പുരുഷന്മാരിൽനിന്ന് (അഭിജീവലോകം) ജീവനുള്ള രണ്ടാം ഭർത്താവിനെ (ഉപൈഹി) പ്രാപിക്കുക. (ഉദീർഷ്വ) ഇതിനെപ്പററി ആലോചിച്ച് ഇങ്ങനെ നശ്ചയിക്കുക: (ഹസ്തഗ്രാഭസ്യ ദിധിഷോഃ) വിധവയായ നിന്നെ വീണ്ടും പാണിഗ്രഹണം ചെയ്യുന്ന നിയുക്തപതിയ്ക്കാണ് നിയോഗമെങ്കിൽ (ഇദമ്) ഈ (ജനിത്വമ്) ജനിക്കുന്ന കുട്ടി (പത്യുഃ) ആ നിയുക്തപതിയുടേതായിരിക്കും. മറിച്ച് നിൻെറ ആവശ്യത്തിനാണെങ്കിൽ സന്താനം (തവ) നിൻേറതുമായിരിക്കും (അഭിസംബഭൂഥ) ഇങ്ങനെ തന്നെ നിശ്ചയിക്കുക. നിയുക്തപുരുഷനും ഈ നിശ്ചയം പാലിക്കണം.

അദേവൃഘ്ന്യപതിഘ്നി ഹൈധി ശിവാപശുഭ്യഃസുയമാഃ സുവർച്ചഃ പ്രജാവതി വീരാസൂർദേവൃകാമാ സ്യോനേമ മഗ്നിം ഗാർഹപത്യം സപര്യ. (അഥർവം 14. 2. 18)[29]

(അപതിഘ്ന്യദേവൃഘ്നി)[30] ഭർത്താവിനും ദേവരനും ദുഃഖമുണ്ടാക്കാത്ത വനിതേ, നീ (ഇഹ) ഈ ഗൃഹസ്ഥാ

---

29. അഥർവം 14-ാം കാണ്ഡം 2-ാം സൂക്തം 18-ാം മന്ത്രം. 30. സ്വരശാസ്ത്രമനുസരിച്ച് അപതിഘ്നീ-അദേവൃഘ്നീ എന്നു പദം.

ശ്രമത്തിൽ (പശുഭ്യഃ) മൃഗങ്ങൾക്ക് (ശിവ) മംഗളകാരിണിയും (സുയമാഃ) ധർമ്മമാർഗചാരിണിയും (സുവർച്ചാഃ) സുന്ദരിയും സകല ശാസ്ത്രവിശാരദയും (പ്രജാവതീ) ശ്രേഷ്ഠരായ പുത്രപൌത്രാദികളുള്ളവളും (വീരസൂഃ) വീരപുത്രന്മാരെ പ്രസവിച്ചവളും (ദേവൃകാമാ) ദേവരനെ കാമിക്കുന്നവളും (സ്യോനാ) സുഖപ്രദയുമായി, ഭർത്താവിനേയോ ദേവരനേയോ (ഏധി) പ്രാപിച്ച്, (ഇമമ്) ഈ (ഗാർഹപത്യമ്) ഗൃഹസ്ഥസംബന്ധിയായ (അഗ്നിമ്) ഹോമാഗ്നിയെ (സപര്യ) ജ്വലിപ്പിച്ചു നിലനിർത്തുക.

താമനേന വിധാനേന നിജോ വിന്ദേത ദേവരഃ (മനു. 6. 69.)

അക്ഷതയോനിയായ സ്ത്രീ വിധവയായാൽ ഭർത്താവിൻെറ സ്വന്തം അനുജന് അവളെ വിവാഹം ചെയ്യാം.

ചോ:– ഓരോരുത്തർക്കും എത്ര നിയോഗം വീതം ചെയ്യാം? വിവാഹം ചെയ്തവരും നിയോഗം ചെയ്തവരുമായ ഭർത്താക്കന്മാരുടെ സംജ്ഞകൾ ഏവ?

ഉ:– സോമഃ പ്രഥമോ വിവിദേ ഗന്ധർവോ വിവിദ ഉത്തരഃ,
തൃതിയോ അഗ്നിഷ്ടേ പതിസ്തുരീയസ്തേ മനുഷ്യജാഃ.
(ഋ. 10. 85. 40)

അല്ലയോ നാരീ! (തേ) നിൻെറ (പ്രഥമഃ) ഒന്നാം വിവാഹത്തിലെ (പതിഃ) ഭർത്താവായി (വിവിദേ) നിന്നെ പ്രാപിക്കുന്നയാളിന്, (സോമഃ) സൗകുമാര്യാദി ഗുണങ്ങളാൽ സോമൻ എന്നു പേരാണ്. നിയോഗത്താൽ (വിവിദേ) പ്രാപിക്കുന്ന ദ്വിതീയൻ (ഗന്ധർവഃ) മറെറാരു സ്ത്രീയെ പ്രാപിച്ചിരുന്നതിനാൽ ഗന്ധർവൻ എന്ന സംജ്ഞയുള്ളവനാണ്. (തൃതീയ ഉത്തരഃ) പിന്നീട് മൂന്നാമത്തെ ഭർത്താവാകുന്നയാൾക്ക് (അഗ്നിഃ) അത്യധികസന്താപമുളവാക്കുന്നവനാകയാൽ അഗ്നി എന്നാണ് സംജ്ഞ. (തേ) നിൻെറ (തുരീയഃ) നാലു മുതൽ പതിനൊന്നു വരെയുള്ള നിയുക്ത പതികൾക്ക് (മനുഷ്യജാഃ) മനുഷ്യർ എന്നാണ് സംജ്ഞ.

"ഇമാം ത്വമ്"[31] എന്ന മന്ത്രമനുസരിച്ച് സ്ത്രീക്ക് പതിനൊന്നു പുരുഷന്മാരെ നിയോഗിക്കാവുന്നതു പോലെ പുരുഷന് പതിനൊന്നു സ്ത്രീകളേയും നിയോഗിക്കാം.

---

31 പേജ് 183 കാണുക. അവിടെ പ്രകരണവശാൽ പത്തു സന്താനങ്ങളെന്നും ഇവിടെ നിയോഗപ്രകരണമാകയാൽ പത്തു നിയോഗവും ഒരു വിവാഹവുമെന്ന് അർത്ഥം പറഞ്ഞിരിക്കുന്നു.

ചോ:- ഏകാദശ സംജ്ഞയാൽ പത്തുപുത്രന്മാരെന്നും പതിനൊന്നാമത് പതിയെന്നും എന്തുകൊണ്ട് എണ്ണിക്കൂടാ?

ഉ:- അങ്ങിനെ അർത്ഥം പറയുന്ന പക്ഷം ''വിധവേ വ ദേവരമ്''' ''ദേവരഃ കസ്മാത് ദ്വിതീയോ വര ഉച്യതേ'' ''അദേവൃഘ്നി'' ''ഗന്ധർവോ വിവിദ ഉത്തരഃ'' മുതലായ വേദപ്രമാണങ്ങൾക്കു വിരുദ്ധമായി തീരും. എന്തെന്നാൽ നിങ്ങളുടെ വ്യാഖ്യാനമനുസരിച്ച് രണ്ടാം ഭർത്താവ് ഉണ്ടായിക്കൂടല്ലോ.

ദേവരാദ്വാ സപിണ്ഡാദ്വാ സ്ത്രിയാ സമ്യങ്നിയുക്തയാ
പ്രജേപ്സിതാധിഗന്തവ്യാ സന്താനസ്യ പരീക്ഷയേ[32].
ജ്യേഷ്ഠോ യവീയസോ ഭാര്യാം യവീയാനഗ്രജസ്ത്രിയമ്
പതിതൌ ഭവതോ ഗത്വാ നിയുക്താവപ്യനാപദി[33].
ഔരസഃ ക്ഷേത്രജശ്ചൈവ[34].

ഇങ്ങനെയാണ് മനു എഴുതിയിട്ടുള്ളത്. സപിണ്ഡർ അഥവാ ഭർത്താവിന്റെ ആറു തലമുറവരെ അകന്ന ബന്ധുക്കളിൽ പെട്ട, ഭർത്താവിന്റെ ജ്യേഷ്ഠാനുജന്മാർ, സ്വജാതിയിലുള്ളവർ, ഉന്നതജാതീയർ, എന്നിവരോടാണ് വിധവയ്ക്ക് നിയോഗം വിഹിതമായത്. എന്നാൽ നിയോഗം ചെയ്യുന്നത് വിധുരനും, വിധവയ്ക്കും സന്താനലബ്ധിയ്ക്ക് ആഗ്രഹമുണ്ടെങ്കിലേ ഉചിതമായിരിക്കൂ. അന്യം നിൽക്കുമ്പോഴും നിയോഗം ആവശ്യമാണ്. സന്താനം അത്യന്താപേക്ഷിതമായിരിക്കുമ്പോഴല്ലാതെ (ജ്യേഷ്ഠന്റെ ഭാര്യയോടു കൂടി അനുജനോ, അനുജന്റെ ഭാര്യയോടുകൂടി ജ്യേഷ്ഠനോ നിയോഗം ചെയ്തു സന്താനമുണ്ടായതിനു ശേഷം) വീണ്ടും ബന്ധം തുടർന്നാൽ ഇരുവരും പതിതരാകും. ഒരു നിയോഗത്തിന്റെ കൂടിയ കാലാവധി രണ്ടാമത്തെ ഗർഭാധാനം വരെയാണ്. ഇതിനു ശേഷം നിയുക്തർ തമ്മിൽ സമാഗമം പാടില്ല. സ്ത്രീപുരുഷന്മാരിരുവരുടേയും ആവശ്യമായിട്ടാണ് നിയോഗമെങ്കിൽ നാലാമത്തെ ഗർഭാധാനം വരെ കാലാവധിയാകാം. ഇങ്ങനെ മുൻപറഞ്ഞവണ്ണം പത്തു സന്താനങ്ങൾ വരെയാകാം. നിയുക്തർ വീണ്ടും സമാഗമം ചെയ്താൽ അതു വിഷയാസക്തി നിമിത്തമാണ്. തന്നിമിത്തം അവരെ പതിതരായി ഗണിയ്ക്കും. വിവാഹിതരായാലും പത്തുകുട്ടികൾ പിറന്നതിനു ശേഷം സമാഗമം ചെയ്യുന്ന പക്ഷം അവരെ കാമാതുരരും നിന്ദിതരുമായി ഗണിക്കും. വിവാഹവും നിയോഗവും

(32) മനു. 9. 59. (33) ടി. 9.50. (34) ടി. 9. 159

സന്തതിക്കു വേണ്ടി മാത്രമാണ്. മൃഗങ്ങളെപ്പോലെ മൃഗീയ കാമപൂർത്തിക്കു വേണ്ടിയല്ലെന്നു താല്പര്യം.

ചോ:- ഭർത്താവു മരിച്ചശേഷമല്ലാതെ ജീവിച്ചിരിക്കുമ്പോഴും നിയോഗം നടത്താമോ?

ഉ:- നടത്താം:- അന്യമിച്ഛസ്വ സുഭഗേ പതിം മത്.
(ഋ. 10. 10. 10.)

ഭർത്താവിന് സന്താനോല്പാദനസാമർത്ഥ്യം ഇല്ലാതെ വരുമ്പോൾ ഭാര്യയോട് ആജ്ഞാപിക്കണം:- "ഹേ സുഭഗേ, സൗഭാഗ്യത്തെ ഇച്ഛിക്കുന്ന നാരീ! നീ (മത്) എന്നിൽ നിന്ന് (അന്യം) അന്യനായ ഭർത്താവിനെ (ഇച്ഛസ്വ) ഇച്ഛിക്കുക. എന്തെന്നാൽ, ഇപ്പോൾ എന്നിൽനിന്ന് സന്താനോല്പത്തി ഉണ്ടാവാൻ സാധ്യതയില്ല". അപ്പോൾ സ്ത്രീക്ക് ഇതരപുരുഷനുമായി നിയോഗം ചെയ്ത് സന്താനോല്പാദനമാകാം. പക്ഷേ അവൾ സ്വന്തം വിവാഹിത ഭർത്താവിനെ ശുശ്രൂഷിക്കണം. ഇതുപോലെ രോഗാദിദോഷങ്ങളാൽ സ്ത്രീ സന്താനോല്പാദനത്തിന് അസമർത്ഥയാകുമ്പോൾ ഭർത്താവിനോട് അഭ്യർത്ഥിക്കണം:- "നാഥാ എന്നിൽ നിന്ന് സന്താനലബ്ധിയുണ്ടാകുമെന്ന ആശ വെടിഞ്ഞ് ഏതെങ്കിലും വിധവയെ നിയോഗം ചെയ്ത്, സന്താനഭാഗ്യം നേടിയാലും". പാണ്ഡുമഹാരാജാവിന്റെ പത്നിമാരായ കുന്തി, മാദ്രി എന്നിവർ ഇപ്രകാരമാണ് ചെയ്തത്. ചിത്രാംഗദൻ, വിചിത്രവീരൻ എന്നീ മഹാരാജാക്കന്മാരുടെ മരണശേഷം വേദവ്യാസമഹാമുനി, നിയോഗത്താൽ അംബികയിൽ ധൃതരാഷ്ട്രനും, അംബാലികയിൽ പാണ്ഡുവിനും, ദാസിയിൽ വിദുരർക്കും ജന്മം നൽകി. ഇത്തരം ഇതിഹാസങ്ങൾ നിയോഗത്തിന് തെളിവാണ്.

1. പ്രോഷിതോ ധർമ്മകാര്യാർത്ഥം പ്രതീക്ഷ്യോഷ്ടൌ നരഃ സമാഃ വിദ്യാർത്ഥം ഷട് യശോർത്ഥം വാ കാമാർത്ഥം ത്രീംസ്തു വത്സരാൻ

2. വന്ധ്യാഷ്ടമേധിവേദ്യാബ്ദേ ദശമേ തു മൃതപ്രജാ ഏകാദശേ സ്ത്രീ ജനനീ സദ്യസ്ത്വപ്രിയവാദിനീ (മനു. 9. 76, 81)

1. വിധിപ്രകാരം വിവാഹം ചെയ്ത പത്നിക്ക് തന്റെ ഭർത്താവ് ധർമ്മനിമിത്തം ദൂരയാത്രയിലാണെങ്കിൽ എട്ടു കൊല്ലവും പഠിക്കാനോ കീർത്തി സമ്പാദിക്കുന്നതിനോ

വിദേശയാത്രയിലാണെങ്കിൽ ആറുകൊല്ലവും, പണം സമ്പാദിക്കാനോ മറ്റോ നാടുവിട്ടിരിക്കുന്നെങ്കിൽ മൂന്നു കൊല്ലം വരെയും കാത്തിരുന്ന ശേഷം നിയോഗം ചെയ്ത് സന്താന ലബ്ധി നേടാവുന്നതാണ്. ഭർത്താവു മടങ്ങി വരുമ്പോഠ നിയുക്തപതിയുടെ ബന്ധം വേർപെടും.

2. ഇങ്ങനെ പുരുഷന്മാരുടെ കാര്യത്തിലും നിയമമുണ്ട്. വിവാഹം കഴിഞ്ഞ് എട്ടു കൊല്ലം വരെ ഗർഭം ധരിക്കാത്ത വന്ധ്യയെ എട്ടാമത്തെ വർഷവും, ഭാര്യ പ്രസവിക്കുന്ന സന്താനങ്ങളെല്ലാം മരിച്ചു പോകുന്നപക്ഷം അവളെ പത്താംകൊല്ലത്തിലും, പെൺകുട്ടികളെ മാത്രം പ്രസവിക്കുന്നവളെ പതിനൊന്നാം വർഷവും, അപ്രിയം പറയുന്നവളെ ഉടനെ തന്നെയും പരിത്യജിച്ച്, വേറൊരു സ്ത്രീയോടുകൂടി നിയോഗം ചെയ്ത്, സന്താനങ്ങളെ നേടാവുന്നതാണ്. ഇതു പോലെ തന്നെ സ്ത്രീകളും ഭർത്താക്കന്മാർ അതിരു കവിഞ്ഞ് ഉപദ്രവിക്കുന്നവരാണെങ്കിൽ അവരെ ഉപേക്ഷിച്ച്, അന്യ പുരുഷന്മാരോടു കൂടി നിയോഗം ചെയ്ത് സന്താനങ്ങളെ നേടി അവരെ ഭർത്താവിൻെറ സ്വത്തിനവകാശികളാക്കണം.

ഇങ്ങനെയുള്ള പ്രമാണങ്ങഠ, യുക്തികഠ എന്നിവയനുസരിച്ച് സ്വയംവര രീതിയിൽ വിവാഹവും നിയോഗവും ചെയ്ത് വംശവർദ്ധന ചെയ്യണം. ഔരസപുത്രന്മാർ (ഭർത്താവിൽ നിന്നുണ്ടായ മക്കഠ) പിതാവിൻെറ സ്വത്തിന് അവകാശികളാകുന്നതു പോലെ ക്ഷേത്രജന്മാരായ (നിയോഗത്താൽ ഉണ്ടായ) പുത്രന്മാരും മൃതപിതാവിൻെറ ദായഭാഗത്തിന് അവകാശികളാകുന്നു.

വീര്യ രജസുകഠ അതിമൂല്യമുള്ള വസ്തുക്കളാണെന്ന് സ്ത്രീപുരുഷന്മാർ മനസിലാക്കണം. ഈ മൂല്യവസ്തുക്കളെ പരസ്ത്രീകഠ, വേശ്യകഠ, ദുഷ്ടപുരുഷന്മാർ എന്നിവരുടെ സംസർഗത്താൽ ദുരുപയോഗം ചെയ്യുന്നവർ മൂഢർ തന്നെ. വലിയ വിവരമില്ലാത്ത കൃഷിക്കാർ അന്യരുടെ വയലിൽ വിത്തു വിതയ്ക്കുന്നില്ല. സ്വന്തം വയലിലോ തോട്ടത്തിലോ മാത്രമേ വിതയ്ക്കൂ. ഇതു പ്രത്യക്ഷമായിരിക്കെ, അതിപ്രധാനമായ മനുഷ്യശരീരത്തിൻെറ ബീജത്തെ അനർഹമായ ക്ഷേത്രത്തിൽ കൊണ്ടെറിയുന്നവൻ മഹാമൂഢനാണ്. എന്തെന്നാൽ അതിൻെറ ഫലം വിതയ്ക്കുന്നവനു കിട്ടുന്നില്ല. ''ആത്മാ വൈ ജായതേ പുത്രഃ'' എന്നത്രേ ബ്രാഹ്മണങ്ങഠ പറയുന്നത്.

അംഗാദംഗാത്സംഭവസി ഹൃദയാദധിജായസേ
ആത്മാ വൈ പുത്രനാമാസി സ ജീവ ശരദഃശതമ്[35]
(ഇതു സാമവേദ ബ്രാഹ്മണവചനമാണ്)[36]

ഹേ പുത്ര! നീ എൻെറ എല്ലാ അംഗങ്ങളിൽനിന്നും ഉണ്ടായ വീര്യത്തിൽനിന്നും ഹൃദയത്തിൽ നിന്നുമാണ് ജനിച്ചത്. നീ എൻെറ ആത്മാവുതന്നെ. ഞാൻ മരിക്കുന്നതിനു മുമ്പ് നീ മരിക്കരുത്. നീ നൂറു വർഷം ജീവിച്ചിരിക്കുക. മഹത്തുക്കളും മഹാശയന്മാരുമായവരുടെ ശരീരത്തിനു നിദാനമായ വീര്യം വേശ്യാദി ദുഷ്ടരിൽ വിതയ്ക്കുന്നതും, ദുഷ്ട ബീജത്തെ നല്ല പാത്രങ്ങളിൽ വിതയ്ക്കുന്നതും അപകടകരമത്രേ.

ചോ:— എന്തിനാണ് വിവാഹം? കഷ്ടപ്പെടാനും ബന്ധനത്തിൽ അകപ്പെട്ടു ദുഃഖിക്കാനുമോ? പരസ്പര പ്രേമമുള്ളവർ ഒരുമിച്ചിരിക്കട്ടെ. പ്രേമം ഇല്ലാതായാൽ വേർപിരിയട്ടെ. ഇതല്ലേ ശരി?

ഉ:— ജന്തുക്കളുടെ സ്വഭാവമാണിത്. മനുഷ്യരുടേതല്ല. വിവാഹനിയമം ഇല്ലെങ്കിൽ ഗൃഹസ്ഥാശ്രമത്തിലെ നല്ല പ്രവൃത്തികളെല്ലാം നശിച്ചു പോകും. വൃദ്ധന്മാരെ ശുശ്രൂഷിക്കാനാളില്ലാതാകും. വ്യഭിചാരം വർദ്ധിക്കും. രോഗികളും ബലഹീനരും, അല്പായുസുകളുമായി മനുഷ്യർ വേഗം മരിക്കും. തറവാടുകൾ മുടിയും. ആർക്കും ആരെയും ഭയമില്ലാതാകും. ലജ്ജ ആർക്കുമുണ്ടാവില്ല. സ്വത്തവകാശവും ഭാഗാവകാശവും ഇല്ലാതാകും. വസ്തുക്കളിന്മേൽ സ്വന്താവകാശം ഇല്ലാതാകും. ഇതിന് ഉചിതമായ പരിഹാരം വിവാഹം തന്നെ.

ചോ:— വിവാഹത്തിൽ ഏക പത്നീവ്രതവും ഏക ഭർത്തൃവ്യവസ്ഥയുമല്ലേയുള്ളു? അപ്പോൾ സ്ത്രീ ഗർഭിണിയോ സ്ഥിരരോഗിണിയോ ആവുകയും അഥവാ പുരുഷൻ സ്ഥിരരോഗിയാവുകയോ ചെയ്താൽ, ഇരുവരും യൗവനയുക്തരെങ്കിൽ ബ്രഹ്മചര്യസംരക്ഷണം ഇരുവർക്കുമസാധ്യമാകും. അപ്പോൾ അവരെന്തു ചെയ്യണം?

---

35. ആത്മാ വൈ പുത്രനാമസി എന്ന ശതപഥ വചനവും (4.9.4.26) നിരുക്തം (3 / 4 ൽ ഉദ്ധൃതം) വചനവും തമ്മിൽ താരതമ്യം ചെയ്യുക.
36. ഛാന്ദോഗ്യം, മന്ത്രബ്രാഹ്മണം 1.5.17 ൻെറ പൂർവാർദ്ധവും 18 ൻെറ ഉത്തരാർദ്ധവും.

ഉ:- ഇതിനുത്തരം നിയോഗ പ്രകരണത്തിലുണ്ട്. ഗർഭിണിയായ ഭാര്യയോട് ഒരാണ്ടുകാലം സംയോഗം വർജ്ജിച്ച പുരുഷനും രോഗിയായ പുരുഷൻെറ ഭാര്യയ്ക്കും ബ്രഹ്മചര്യപാലനം അസാധ്യമെങ്കിൽ മററു സ്ത്രീപുരുഷന്മാരോട് നിയോഗം ചെയ്ത് അവർക്ക് സന്താനലബ്ധി കൈവരുത്തണം. അല്ലാതെ വേശ്യാസംസർഗമോ വ്യഭിചാരമോ പാടില്ല തന്നെ.

കൈവശമില്ലാത്ത വസ്തുക്കൾ സമ്പാദിക്കുവാൻ ശ്രമിക്കുക, കിട്ടയതു രക്ഷിക്കുക, രക്ഷിച്ചതു വർദ്ധിപ്പിക്കുക, വർദ്ധിപ്പിച്ച ധനം മുഴുവനും നാടിൻെറ നന്മയ്ക്കായി ചെലവഴിക്കുക എന്നിവയെല്ലാം കഴിവനുസരിച്ച് ചെയ്യണം. സ്വന്തം വർണാശ്രമധർമത്തെ പൂർവോക്തമായ രീതിയിൽ അതിശ്രദ്ധയോടെ, മനസും, പണവും, ശരീരവും ഉപയോഗിച്ച് അനുഷ്ഠിക്കണം. അവനവൻെറയും ജീവിതപങ്കാളിയുടെയും മാതാപിതാക്കന്മാരെ അങ്ങേയററം ശുശ്രൂഷിക്കണം. സുഹൃത്തുക്കൾ, അയൽവക്കക്കാർ, ഭരണാധികാരികൾ, വിദ്വാന്മാർ, വൈദ്യന്മാർ, സത്തുക്കൾ എന്നിവരോടെല്ലാം സ്നേഹപൂർവം പെരുമാറണം. ദുഷ്ടരും അധർമനിരതരുമായവരുടെ നേരെ ഉദാസീനരായി ദ്വേഷഭാവം കളഞ്ഞ് അവരെ നന്നാക്കുവാൻ ശ്രമിക്കണം. കഴിവുള്ളത്ര പണം മുടക്കി സന്താനങ്ങളെ സ്നേഹപൂർവം പഠിപ്പിച്ച്, അവരെ ശിക്ഷിതരും, പൂർണവിദ്വാന്മാരുമാക്കണം: ധർമാനുസൃത കർമങ്ങൾ അനുഷ്ഠിച്ച് മോക്ഷോപായങ്ങളെ നേടിവെക്കുകയും വേണം. മോക്ഷപ്രാപ്തിയാലേ പരമാനന്ദം അനുഭവിക്കുവാൻ കഴിയൂ. ഇനി എഴുതുന്ന തരം ശ്ലോകങ്ങളെ അംഗീകരിക്കരുത്.

1. പതിതോപി ദ്വിജഃ ശ്രേഷ്ഠോ ന ച ശൂദ്രോ ജിതേന്ദ്രിയഃ
നിർദുഗ്ധാ ചാപി ഗൌഃ പൂജ്യാ ന ച ദുഗ്ധവതീ ഖരീ.

2. അശ്വാലംഭം ഗവാലംഭം സംന്യാസം പല പൈത്രികം
ദേവരാച്ച സുതോത്പത്തിം കലൌ പഞ്ച വിവർജയേത്.

3. നഷ്ടേ മൃതേ പ്രവ്രജിതേ ക്ലിവേച പതിതേ പതൌ
പഞ്ചസ്വാപത്സു നാരീണാം പതിരന്യോ വിധീയതേ.

ഇവ പരാശരൻെറ പേരിൽ നിർമിച്ച കള്ള ശ്ലോകങ്ങളാണ്. ദുരാചാരിയായ ബ്രാഹ്മണൻ ശ്രേഷ്ഠനും, സദാചാരിയായ ശൂദ്രൻ നീചനുമായി എണ്ണപ്പെടുന്ന പക്ഷം അതി

ലേറെ വലിയ പക്ഷപാതവും, അന്യായവും, അധർമവും എന്താണ്?

1. "പാൽ തരുന്നുണ്ടെങ്കിലും ഇല്ലെങ്കിലും ഇടയൻ പശുവിനെ രക്ഷിക്കണമെങ്കിൽ കുശവരും മററും കഴുതയെ എന്തുകൊണ്ടു രക്ഷിക്കണമെന്നില്ല? കൂടാതെ ഈ ഉദാഹരണം തന്നെ ശരിയല്ല. എന്തെന്നാൽ, ബ്രാഹ്മണനും ശൂദ്രനും മനുഷ്യജാതിയിൽ പെടുന്നു. പശുവും കഴുതയും ഭിന്നജാതികളാണ് അവ രണ്ടും മൃഗജാതിയിൽ പെട്ടതാണെന്നു പറഞ്ഞ് ഉദാഹരണത്തിൻെറ പ്രകൃതത്തെ ഒരു വിധം പ്രകൃതത്തിനു യോജിപ്പിക്കാമെങ്കിലും ആശയത്തിനു ചേർച്ചയില്ലായ്കയാൽ ഈ ശ്ലോകം ഒരിക്കലും പ്രമാണമല്ല.

2. അശ്വാലംഭമെന്നുപറഞ്ഞ് കുതിരയെ കൊന്നു ഹോമിക്കുക-, ഗവാലംഭമെന്നപേരിൽ-, പശുവിനെ കൊന്നു ഹോമിക്കുക—, എന്നിവയ്ക്കു വേദത്തിൽ വിധിയേ ഇല്ല. അപ്പോൾ, അവയെ കലിയുഗത്തിൽ നിഷേധിക്കുന്നതു വേദവിരുദ്ധമല്ലേ? ഈ നീചകർമത്തിന് കലിയുഗത്തിൽ നിഷേധമുണ്ടെന്നു കരുതുന്ന പക്ഷം ത്രേതാദിയുഗങ്ങളിൽ അതിനു വിധിയുണ്ടായിരുന്നെന്നാണല്ലോ വന്നു കൂടുക. അത്തരം ദുഷ്കർമ്മങ്ങൾ "ശ്രേഷ്ഠയുഗ"ത്തിൽ ഉണ്ടാകുന്നത് അസംഭവ്യമാണ്. സന്യാസത്തിന് വേദാദിശാസ്ത്രങ്ങളിൽ വിധിയുണ്ട്. അതിനെ നിഷേധിക്കുവാൻ പ്രമാണമൊന്നുമില്ല. മാംസാഹാരം നിഷിദ്ധമാണെങ്കിൽ അത് എന്നും നിഷിദ്ധം തന്നെയാണ്. ദേവരിൽനിന്ന് പുത്രോൽപാദനം വേദാനുമതിയുള്ളതാകയാൽ ശ്ലോകമുണ്ടാക്കിയവൻ ചിലച്ചിട്ടു കാര്യമില്ല.

3. ഭർത്താവു നഷ്ടനായിരിക്കുമ്പോൾ-വിദേശവാസത്തിലാണെങ്കിൽ ഭാര്യ മററൊരാളെ ഭർത്താവായി വരിക്കുകയും അപ്പോൾ വിവാഹം ചെയ്ത ഭർത്താവു മടങ്ങി വരികയും ചെയ്താൽ അവൾ ആരുടെ ഭാര്യയായിരിക്കും? വിവാഹം ചെയ്ത പതിയുടെ പത്നിയായിരിക്കുമെന്ന ഉത്തരം നമുക്കും സ്വീകാര്യം തന്നെ. എന്നാൽ അങ്ങനെ ഒരു വ്യവസ്ഥ പരാശര സ്മൃതിയിൽ കാണുന്നില്ല. സ്ത്രീകൾക്കുണ്ടാകാവുന്ന ആപൽക്കാലങ്ങൾ അഞ്ചേ ഉള്ളോ? ഭർത്താവു രോഗിയാവുക, ഭാര്യാഭർത്താക്കന്മാർക്കു തമ്മിൽ വിരോധമുണ്ടാവുക തുടങ്ങിയ ആപത്തുകൾ അഞ്ചിലധികമില്ലേ? അതിനാൽ ഇത്തരം ശ്ലോകങ്ങളെ പ്രമാണമായി ഗണിക്കുന്നതു ശരിയല്ല.

ചോ:- കൊള്ളാമല്ലോ ഹേ, നിങ്ങൾ പരാശരമഹർഷിയുടെ വാക്കിനുപോലും വിലകല്പിക്കുന്നില്ലേ?

ഉ:- ആരുടെ വചനമായാലും വേദവിരുദ്ധമായതു കൊണ്ട് വിലവെക്കുന്നില്ല. ഇതു പരാശരന്റെ വചനവുമല്ല. എന്തെന്നാൽ ''ബ്രഹ്മോവാച, വസിഷ്ഠ ഉവാച, രാമ ഉവാച, ശിവ ഉവാച, വിഷ്ണുരുവാച, ദേവ്യുവാച,'' എന്നും മററും സർവ സമ്മാന്യരായവരുടെ പേരിൽ ചിലർ ഗ്രന്ഥങ്ങൾ ചമയ്ക്കുന്നത് അവയെ ലോകർ സ്വീകരിക്കുമെന്നും തന്നിമിത്തം ധാരാളം പണം സമ്പാദിക്കാമെന്നും കരുതി മാത്രമാണ്. ഇങ്ങനെ അർത്ഥമില്ലാത്ത ശ്ലോകങ്ങളെഴുതിച്ചേർക്കുന്നു. ഇങ്ങനെ കൂട്ടിച്ചേർത്ത ശ്ലോകങ്ങളൊഴിവാക്കിയാൽ വേദാനുസൃതമായത് മനുസ്മൃതിയാണ്. മററു സ്മൃതികൾ വേദാനുസൃതമല്ല. മററു വ്യാജ ഗ്രന്ഥങ്ങളുടെയും സ്ഥിതി ഇതു തന്നെയാണെന്നു മനസിലാക്കണം.

ചോ:- ഗൃഹസ്ഥാശ്രമം മററാശ്രമങ്ങളേക്കാൾ ചെറുതോ വലുതോ?

ഉ:- അതാതിന്റെ കർത്തവ്യ കർമങ്ങൾ നോക്കിയാൽ ഓരോന്നും ശ്രേഷ്ഠമാണ്. എന്നാൽ:—

യഥാ നദീനദാഃ സവേ സാഗരേ യാന്തി സംസ്ഥിതമ്
തഥൈവാശ്രമിണഃ സർവ ഗൃഹസ്ഥേ യാന്തി സംസ്ഥിതമ്
(മനു. 6. 90.)

യഥാ വായും സമാശ്രിത്യ വർതന്തേ സർവജന്തവഃ
തഥാ ഗൃഹസ്ഥമാശ്രിത്യ വർതന്തേ സർവ ആശ്രമാഃ
യസ്മാത് ത്രയോ പ്യാശ്രമിണോ ദാനേനാന്നേന ചാന്വഹം
ഗൃഹസ്ഥേനൈവ ധാര്യന്തേ തസ്മാജ്ജ്യേഷ്ഠാശ്രമോ ഗൃഹീ.
സ സംധാര്യഃ പ്രയത്നേന സ്വർഗമക്ഷയ മിച്ഛതാ
സുഖം ചേഹേച്ഛതാ നിത്യം യോധാര്യോ ദുർബലേന്ദ്രിയൈഃ. (മനു. 3. 77–79.)

സമുദ്രത്തിൽ വീഴും മുമ്പ് അങ്ങുമിങ്ങും ഒഴുകുന്ന ചെറുതും വലുതുമായ നദികൾ സമുദ്രത്തിലെത്തുന്നതോടു കൂടി സ്ഥിരതയെ നേടുന്നു. അതുപോലെ ഇതര ആശ്രമങ്ങൾ ഗൃഹസ്ഥാശ്രമത്തെ ആശ്രയിച്ചു സ്ഥിരത നേടുന്നു. ഗൃഹസ്ഥാശ്രമമില്ലെങ്കിൽ മററ് ആശ്രമങ്ങളില്ല.

ബ്രഹ്മചാരി, വാനപ്രസ്ഥൻ, സംന്യാസി എന്നീ മൂന്നാശ്രമങ്ങളിലുമുള്ളവർക്ക് ദിവസവും ഭക്ഷണവും മററും

നൽകി നിലനിർത്തുന്നത് ഗൃഹസ്ഥനാകയാൽ ഗൃഹസ്ഥാശ്രമം ജ്യേഷ്ഠാശ്രമമാണ്. എല്ലാ ആശ്രമങ്ങളിലും വെച്ച് ധുരന്ധരമാണതെന്നു പറയുന്നു. ഐഹിക സുഖവും മോക്ഷവും കാംക്ഷിക്കുന്നവർ എന്തുചെയ്തും ഗൃഹസ്ഥാശ്രമത്തെ നിലനിർത്തണം. ദുർബലേന്ദ്രിയർക്കും, ഭീരുക്കൾക്കും ബലഹീനർക്കും നിലനിർത്തുവാൻ സാധിക്കാത്ത ഗൃഹസ്ഥാശ്രമത്തെ ഭംഗിയായി സംരക്ഷിക്കണം. എല്ലാ ലൗകികവൃത്തികളുടെയും ആശ്രയം ഗൃഹസ്ഥാശ്രമമാണ്. ഗൃഹസ്ഥാശ്രമമില്ലെങ്കിൽ സന്താനമുണ്ടാവില്ല. അപ്പോൾ ബ്രഹ്മചര്യം, വാനപ്രസ്ഥം, സംന്യാസം എന്നീ ആശ്രമങ്ങൾ എങ്ങിനെയുണ്ടാകും? ഗൃഹസ്ഥാശ്രമത്തെ നിന്ദിക്കുന്നവൻ നിന്ദ്യനും, അതിനെ പ്രശംസിക്കുന്നവൻ പ്രശംസനീയനുമാണ്. എന്നാൽ സ്ത്രീപുരുഷന്മാർ ഇരുവർക്കും ഒരുപോലെ പരസ്പരപ്രേമം പഠിപ്പ്, പരിശ്രമ ശീലം, എല്ലാ പ്രവൃത്തികളിലും അറിവ് എന്നിവയുണ്ടായാൽ മാത്രമേ ഗൃഹസ്ഥാശ്രമം സുഖപ്രദമാവുകയുള്ളൂ. ഗൃഹസ്ഥാശ്രമസൗഖ്യത്തിനു മുഖ്യകാരണം, ബ്രഹ്മചര്യവും മുൻചൊന്ന സ്വയംവര സംപ്രദായത്തിലുള്ള വിവാഹവുമാണ്.

സമാവർത്തനം, വിവാഹം, ഗൃഹസ്ഥാശ്രമം എന്നീ വിഷയങ്ങളെപ്പററി ഈ ഉല്ലാസത്തിൽ ഇത്രയും ചുരുക്കി പ്പറഞ്ഞു, അടുത്തതിൽ വാനപ്രസ്ഥം, സംന്യാസം എന്നിവയെപ്പററി എഴുതാം.

**ശ്രീമദ്ദയാനന്ദ സരസ്വതി സ്വാമികളാൽ**
**വിരചിതമായ സത്യാർത്ഥ പ്രകാശത്തിൽ**
**സമാവർത്തന-വിവാഹ-ഗൃഹസ്ഥാശ്രമവിധികൾ**
**പ്രതിപാദിക്കുന്ന നാലാംസമുല്ലാസം കഴിഞ്ഞു.**

# അഞ്ചാം സമുല്ലാസം

## അഥ വാനപ്രസ്ഥ-സന്യാസവിധിം വക്ഷ്യാമഃ.

ബ്രഹ്മചര്യാശ്രമം സമാപ്യ ഗൃഹീഭവേത് ഗൃഹീ ഭൂത്വാ വനീ ഭവേദ്വനീഭൂത്വാ പ്രവ്രജേത്. (ശത. 14.)

ബ്രഹ്മചര്യാശ്രമംകഴിച്ച് ഗൃഹസ്ഥാശ്രമം കൈക്കൊണ്ട് പിന്നീട് വാനപ്രസ്ഥാശ്രമം സ്വീകരിക്കുകയും അതിനു ശേഷം സംന്യസിക്കുകയും ചെയ്യുന്നത് എല്ലാവർക്കും ഉചിതമാണ്. ഇതാണ് ആശ്രമവിധി.

1. എവം ഗൃഹാശ്രമേ സ്ഥിത്വാ വിധിവൽസ്നാതകോദ്വിജഃ
വനേ വസേത്തു നിയതോ യഥാവദ്വിജിതേന്ദ്രിയഃ

2. ഗൃഹസ്ഥസ്തു യദാ പശ്യേദ്വലീപലിതമാത്മനഃ
അപത്യസ്യൈവ ചാപത്യം തദാരണ്യം സമാശ്രയേത്.

3. സംത്യജ്യ ഗ്രാമ്യമാഹാരം സർവം ചൈവ പരിച്ഛദമ്
പുത്രേഷു ഭാര്യാം നിഃക്ഷിപ്യ വനം ഗച്ഛേത്സ
ഹൈവ വാ

4. അഗ്നിഹോത്രം സമാദായ ഗൃഹ്യം ചാഗ്നിപരിഛദമ്
ഗ്രാമാദരണ്യം നിഃസൃത്യ നിവസേന്നിയതേന്ദ്രിയഃ.

5. മുന്യന്നൈർവിവിധൈർമേധ്യൈഃ ശാകമൂലഫലേന വാ
എതാനേവ മഹായജ്ഞാന്നിർവപേദ്വിധിപൂർവകമ്
(മനു 6. 1—5)

1. ഇങ്ങനെ സ്നാതകരായ ദ്വിജന്മാർ-ബ്രഹ്മചര്യം അനുഷ്ഠിച്ചു സമാവർത്തനം ചെയ്ത ബ്രാഹ്മണ ക്ഷത്രിയ വൈശ്യർ - ഗൃഹസ്ഥാശ്രമം കഴിഞ്ഞ് ആത്മനിയന്ത്രണം, ഇന്ദ്രിയജയം എന്നിവയോടുകൂടി വനത്തിൽ വസിക്കണം.

2. തന്റെ തലമുടി നരച്ചെന്നും ജരവന്നെന്നും, പൗത്രനുണ്ടായെന്നും കണ്ടാൽ ഗൃഹസ്ഥൻ വനത്തിൽപോയി പാർക്കണം.

3. ഗ്രാമീണാഹാരം, വസ്ത്രങ്ങൾ, ഉപകരണങ്ങൾ മുതലായ വിലപിടിപ്പുള്ളവകളെ ത്യജിച്ച്, പത്നിയെ

പുത്രൻെറ സംരക്ഷണയിലാക്കി കാട്ടിലേക്കു പുറപ്പെടണം. ഭാര്യയെ കൂട്ടിക്കൊണ്ടുപോവുകയും ചെയ്യാം.

4. അഗ്നിഹോത്രത്തിനുള്ള എല്ലാ ഉപകരണങ്ങളുമെടുത്ത് നാടുവിട്ടു കാട്ടിൽപോയി ഇന്ദ്രിയ നിഗ്രഹത്തോടുകൂടി അവിടെ പാർക്കണം.

5. ചാമ മുതലായ ധാന്യങ്ങൾ, ഇലവർഗങ്ങൾ, കിഴങ്ങുകൾ, കായ്കനികൾ, പുഷ്പങ്ങൾ എന്നിവകളാൽ മുൻചൊന്ന പഞ്ചമഹായജ്ഞങ്ങളനുഷ്ഠിക്കണം. അവ കൊണ്ടുതന്നെ അതിഥി സൽക്കാരവും, അഹോവൃത്തിയും കഴിക്കണം.

1. സ്വാധ്യായേ നിത്യയുക്തഃ സ്യാദ്ദാന്തോ മൈത്രഃ സമാഹിതഃ
ദാതാ നിത്യമനാദാതാ സർവഭൂതാനുകമ്പകഃ

2. അപ്രയത്നഃ സുഖാർത്ഥേഷു ബ്രഹ്മചാരീ ധരാശയഃ
ശരണേഷ്വമമശ്ചൈവ വൃക്ഷമൂലനികേതനഃ

(മനു 6. 8, 19.)

1. പഠിക്കുന്നതിലും പഠിപ്പിക്കുന്നതിലും സദാശ്രദ്ധാ പൂർവം, ആത്മജയം നേടി, സർവമിത്രവും, ഇന്ദ്രിയജേതാവും, വിദ്യാദാതാവും ദയാലുവും, അന്യൻെറ യാതൊന്നും സ്വീകരിക്കാത്തവനും ആയി വാഴണം.

2. ശരീരസുഖത്തിനായി വളരെ അദ്ധ്വാനിക്കാതെ ബ്രഹ്മചാരിയായി–ഭാര്യ ഒരുമിച്ചുണ്ടെങ്കിലും വിഷയസുഖം അനുഭവിക്കാതെ, നിലത്തുകിടന്നുറങ്ങുകയും, ആശ്രിതരുടേതോ സ്വന്തമോ ആയ ഒന്നിലും മമതയില്ലാതെ മരച്ചുവട്ടിൽ പാർക്കുകയും ചെയ്യണം.

തപഃശ്രദ്ധേ യേ ഹ്യുപവസന്ത്യരണ്യേ
ശാന്താ വിദ്വാംസോ ഭൈക്ഷചര്യാം ചരന്തഃ,
സൂര്യദ്വാരേണ തേ വിരജാഃ പ്രയാന്തി
യത്രാമൃതഃ സ പുരുഷോ ഹ്യവ്യയാത്മാ. (മുണ്ഡ. ഉ. 2. 11)

തപസ്സു ചെയ്തും ധർമ്മമനുഷ്ഠിച്ചും സത്യത്തെ സശ്രദ്ധം രക്ഷിച്ചും ഭിക്ഷാന്നത്താൽ നിത്യവൃത്തി കഴിച്ചും ശാന്തചിത്തരും, വിദ്വാന്മാരുമായവർ വനത്തിൽ വസിച്ച്, നിത്യനും, ലാഭചേതരഹിതനും, പൂർണപുരുഷനുമായ പരമാത്മാവിനെ, നിർമലരായി, പ്രാണനിലൂടെ പ്രാപിച്ച്, പരമാനന്ദമനുഭവിക്കുന്നവരായി ഭവിക്കുന്നു.

അഭ്യാദധാമി സമിധമഗ്നേ വ്രതപതേ ത്വയി
വ്രതംച ശ്രദ്ധാം ചോപൈമീന്ധേ ത്വാ ദീക്ഷിതോ അഹമ്.
(യജുഃ. 20.24)

''അഗ്നിഹോത്രം ചെയ്തു ദീക്ഷിതനായി ഞാൻ വ്രതം :സത്യാചരണം ശ്രദ്ധ എന്നിവയെ പ്രാപിയ്ക്കും''-എന്നിങ്ങനെ സങ്കല്പിച്ചുകൊണ്ട് വാനപ്രസ്ഥാശ്രമം സ്വീകരിക്കണം. വിവിധ തപസുകളാലും, സൽസംഗം, യോഗാഭ്യാസം ചിത്തശുദ്ധി എന്നിവയാലും നിർമലജ്ഞാനം സമ്പാദിക്കണം. സംന്യസിക്കുവാൻ ഇച്ഛയുണ്ടാകുമ്പോൾ ഭാര്യയെ പുത്രന്മാരുടെ അടുക്കലേക്കയച്ചിട്ട് സംന്യസിക്കണം. ചുരുക്കത്തിൽ ഇതാണ് വാനപ്രസ്ഥാശ്രമവിധി.

## അഥ സംന്യാസവിധിഃ

വനേഷു ച വിഹൃത്യൈവം തൃതീയം ഭാഗമായുഷഃ
ചതുർഥമായുഷോ ഭാഗം ത്യക്ത്വാ സംഗാൻ പരിവ്രജേത്.
(മനു. 6. 33)

ആയുസിന്റെ മൂന്നാമത്തെ ഭാഗം—അമ്പതു മുതൽ എഴുപത്തഞ്ചു വയസുവരെ – വാനപ്രസ്ഥനായിരുന്ന ശേഷം ആയുസിന്റെ നാലാമത്തെ ഭാഗത്തിൽ സർവസംഗങ്ങളേയും പരിത്യജിച്ച്,–സംന്യാസിയാകണം.

ചോ:- ഗൃഹസ്ഥവും വാനപ്രസ്ഥവും സ്വീകരിക്കാതെ സംന്യാസാശ്രമം സ്വീകരിക്കുന്നതു പാപമാണോ?

ഉ:- ആണെന്നും അല്ലെന്നും വരാം.

ചോ:- രണ്ടുവിധത്തിൽ പറയുന്നതെങ്ങനെ?

ഉ:— രണ്ടു വിധത്തിൽ പറഞ്ഞതല്ല. ബാല്യകാലത്തു വിരക്തനായ ശേഷം വിഷയസുഖങ്ങളിൽ അകപ്പെടുന്നവൻ മഹാപാപിയും, അകപ്പെടാതിരിക്കുന്നവൻ മഹാ പുണ്യവാനായ സത്പുരുഷനുമാണ്. ''യദഹരേവ വിരജേത്തദഹരേവ പ്രവ്രജേത് വനാദ്വാഗൃഹാദ്വാ ബ്രഹ്മചര്യാദേവ പ്രവ്രജേത്[1].'' ഇതു ബ്രാഹ്മണവചനമാണ്. വിരക്തി ഉണ്ടാകു

---

(1) ജാബാലോപനിഷത്ത് 4-ാം ഖണ്ഡത്തിൽ പാഠത്തിനു ക്രമഭേദത്തോടെ ഈ വചനം കാണാം.

മ്പോഴം തന്നെ, ഗൃഹസ്ഥാശ്രമത്തിൽ നിന്നോ, വാനപ്രസ്ഥത്തിൽ നിന്നോ, സംന്യാസം സ്വീകരിച്ചു കൊള്ളണം. മുമ്പു പറഞ്ഞ സംന്യാസക്രമത്തിൽ അഭിപ്രായഭേദമുണ്ട്:- വാനപ്രസ്ഥം സ്വീകരിച്ചതിനു ശേഷം സംന്യസിക്കണമെന്ന് ഒരുപക്ഷം; വാനപ്രസ്ഥം കൈക്കൊള്ളാതെ ഗൃഹസ്ഥാശ്രമത്തിൽ നിന്നുതന്നെ സംന്യസിക്കാമെന്നു മറ്റൊരു പക്ഷം, പൂർണ വൈദുഷ്യം സമ്പാദിച്ചവനും, വിഷയസുഖത്തിൽ ഇച്ഛയില്ലാത്തവനും, പരോപകാര തല്പരനുമായ പുരുഷന് ബ്രഹ്മചര്യാശ്രമത്തിൽ നിന്നുതന്നെ സംന്യാസം സ്വീകരിക്കാമെന്നു മൂന്നാം പക്ഷം. വേദങ്ങളിലും ''യതയഃ ബ്രാഹ്മണസ്യ വിജാനതഃ''† എന്നു തുടങ്ങിയ പദങ്ങളെക്കൊണ്ട് സംന്യാസം വിധിച്ചിട്ടുണ്ട്. എങ്കിലും:-

നാവിരതോ ദുശ്ചരിതാന്നാശാന്തോ നാസമാഹിതഃ
നാശാന്തമാനസോ വാപി പ്രജ്ഞാനേനൈനമാപ്നുയാത്.
(കഠ. ഉ. 2. 33.)

ദുരാചാരിയും, ശാന്തസ്വഭാവമില്ലാത്തവനും, യോഗസിദ്ധിയില്ലാത്തവനും, ശാന്തചിത്തനല്ലാത്തവനുമായവൻ സംന്യസിച്ചാലും പ്രജ്ഞാനത്താൽ പരമാത്മാവിനെ പ്രാപിക്കുന്നതല്ല. അതിനാൽ:-

യച്ഛേദ്വാങ്മനസീ പ്രാജ്ഞ സ്തദ്യച്ഛേദ് ജ്ഞാന-
ആത്മനി ജ്ഞാനമാത്മനി മഹതി നീയച്ഛേത്തദ്യച്ഛേ
ച്ഛാന്ത ആത്മനി. (കഠ. ഉ. 3. 13)

ബുദ്ധിമാനായ സംന്യാസി വാക്ക്, മനസ് എന്നിവയെ അധർമത്തിൽ നിന്നകററി ജ്ഞാനത്തിലും ആത്മാവിലും ഉറപ്പിക്കണം. പിന്നെ ആ ജ്ഞാനത്തേയും ആത്മാവിനേയും ഈശ്വരനിൽ ഉറപ്പിച്ചു നിർത്തുകയും ആ വിജ്ഞാനത്തെ ശാന്തസ്വരൂപമായ ആത്മാവിൽ സ്ഥിരമായി പ്രതിഷ്ഠിയ്ക്കുകയും ചെയ്യണം.

**പരീക്ഷ്യ ലോകാൻ കർമചിതാൻ**
ബ്രാഹ്മണോ നിർവേദമായാന്നാസ്ത്യകൃതഃ കൃതേന
തദ്വിജ്ഞാനാർഥം സ ഗുരുമേവാഭിഗച്ഛേത്
സമിത്പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠമ് (മു. ഉ. 1/2/12)

---

† ഋഗ്വേദം. 8.6.18

ലൗകിക സുഖങ്ങളെല്ലാം കർമം കൊണ്ടു സമ്പാദിച്ചതാണെന്നറിഞ്ഞ് ബ്രാഹ്മണൻ-സംന്യാസി-വിരക്തനാകണം. അകൃതമായ (കർമത്തിൽ നിന്നുണ്ടായതല്ലാത്ത) ഈശ്വരനെ കർമം കൊണ്ടു മാത്രം പ്രാപിക്കുക സാധ്യമല്ല. അതിനാൽ ഗുരുവിനർപ്പിക്കുവാൻ അല്പമെന്തെങ്കിലുമായി, വിദ്യാസമ്പന്നനും, ദൈവജ്ഞനുമായ ഗുരുവിൻെറ അടുത്ത് ജ്ഞാനം സമ്പാദിക്കുവാൻ പോകണം. അവിടെച്ചെന്ന് സകലസംശയങ്ങൾക്കും നിവൃത്തി വരുത്തണം. എന്നാൽ ഒരുനാളും സംസർഗം ചെയ്യരുതാത്തവരെപ്പററി പറയാം:-

1. അവിദ്യായാമാന്തരേ വർത്തമാനാഃ
സ്വയം ധീരാഃ പണ്ഡിതമ്മന്യമാനാഃ
ജങ്ഘന്യമാനഃ പരിയന്തി മൂഢാ
അന്ധേനൈവ നിയമാനാ യഥാന്ധാഃ.

2. അവിദ്യായാം ബഹുധാ വർത്തമാനാ വയമ്
കൃതാർഥാ ഇത്യഭിമന്യന്തി ബാലാഃ
യത്കർമിണോ ന പ്രവേദയന്തി രാഗാത്
തേനാതുരാഃ ക്ഷീണലോകാശ്ച്യവന്തേ. (മു. ഉ. 1/2/8, 9)

1. അജ്ഞാനത്തിൽ രമിച്ച്, സ്വയം ധീരരും പണ്ഡിതരുമായി ചമഞ്ഞ് അഭിമാനിക്കുന്ന മൂഢന്മാർ അധോഗതിയെ പ്രാപിക്കുന്നു. അന്ധന്മാർ നയിക്കുന്നഅന്ധന്മാരെപ്പോലെ അവരെ പിന്തുടരുന്നവർ അനേക ദുഃഖങ്ങൾ അനുഭവിക്കുന്നു.

2. അവിദ്യയിൽ ബഹുവിധേന വിഹരിച്ച് കൃതാർത്ഥരാണെന്ന് സ്വയം അഭിമാനിക്കുന്ന ബാലബുദ്ധികൾക്കു ജ്ഞാനമുണ്ടാകുവാൻ കർമകാണ്ഡാനുയായികളും രാഗത്താൽ മോഹിതരുമായവർക്കു സാധ്യമല്ല. അതിനാൽ അവർ [2]ആതുരരായി ജനനമരണദുഃഖത്തിൽ വീണുഴലുന്നു. അതിനാൽ:-

വേദാന്തവിജ്ഞാനസുനിശ്ചിതാർഥാഃ
സംന്യാസയോഗാദ്യതയഃ ശുദ്ധസത്വാഃ
തേ ബ്രഹ്മലോകേഷു പരാന്തകാലേ
പരാമൃതഃ പരിമുച്യന്തി സർവേ. (മുണ്ഡ. ഉ. 2. 6.)

---

(2) സ്വർഗാദികളിച്ഛിച്ച് യജ്ഞം മുതലായ സകാമകർമാനുഷ്ഠാനങ്ങളിൽ ആതുരരായവരെന്നർത്ഥം.

വേദാന്തത്തിന്റെ—ഈശ്വര പ്രതിപാദിതമായ വേദമന്ത്രങ്ങളുടെ—അർത്ഥജ്ഞാനം കൊണ്ടും ആചാരം കൊണ്ടും സുദൃഢമായ സംന്യാസ യോഗത്താൽ ചിത്തശുദ്ധിയുണ്ടായ സംന്യാസിമാർ പരമാത്മാവിൽ മോക്ഷസുഖം പ്രാപിച്ച്, ആനന്ദമനുഭവിച്ചതിനു ശേഷം. മോക്ഷസുഖത്തിന്റെ അവധി പൂർണമാകുമ്പോൾ വീണ്ടും സംസാരബന്ധത്തിൽ എത്തുന്നു. മോക്ഷം കൊണ്ടല്ലാതെ മററൊന്നിനാലും ദുഃഖം നശിക്കുകയില്ല. എന്തെന്നാൽ:-

ന വൈ സശരീരസ്യ സതഃ പ്രിയാപ്രിയയോരപഹതിരസ്ത്യ ശരീരം വാവസന്തം ന പ്രിയാപ്രിയേ സ്പൃശതഃ.
(ഛാന്ദോഗ്യം)[3]

ദേഹധാരിക്ക് സുഖദുഃഖങ്ങളിൽനിന്നു വേറിട്ടിരിക്കാൻ സാധ്യമല്ല. ശരീരരഹിതനായ ജീവാത്മാവു മോക്ഷത്തിൽ സർവവ്യാപിയായ സർവേശ്വരനോടുകൂടി ശുദ്ധനായി വസിക്കുന്നതിനാൽ സാംസാരിക സുഖദുഃഖങ്ങൾ അതിനെ സ്പർശിക്കുകയില്ല. അതിനാൽ: —

പുത്രൈഷണായാശ്ച വിത്തൈഷണായാശ്ച ലോകൈഷണായാശ്ച വ്യുത്ഥായാഥഭിക്ഷാചര്യം ചരന്തി.[4]
(ശതപഥം 14)

ലോകബഹുമാനവും ലാഭവും, ധനം കൊണ്ടുള്ള സുഖവും മാന്യതയും, പുത്രാദികളിൽ മോഹം ഇത്യാദി വെടിഞ്ഞ് സംന്യാസിമാർ ഭിക്ഷുക്കളായി രാപകൽ മോക്ഷസാധനയിൽ തത്പരരായിരിക്കുന്നു.

പ്രാജാപത്യാം നിരൂപ്യേഷ്ടിം തസ്യാം സർവവേദസംഹുത്വാ ബ്രാഹ്മണഃ പ്രവ്രജേത്. (യജൂർവേദബ്രാഹ്മണം)[5]
പ്രാജാപത്യാം നിരൂപ്യേഷ്ടിം സർവവേദസദക്ഷിണാം
ആത്മന്യഗ്നീൻസമാരോപ്യബ്രാഹ്മണഃ പ്രവ്രജേദ് ഗൃഹാത്
യോ ദത്വാ സർവഭൂതേഭ്യഃ പ്രവ്രജത്യഭയം ഗൃഹാത്
തസ്യ തേജോമയാ ലോകാഭവന്തി ബ്രഹ്മവാദിനഃ.
(മനു. 6.38. 39.)

---

(3) ഛാന്ദോ. ഉ. 8. 12. 1. (4) ശതപഥം. 14. 6. 4. 1. (5) ന്യായസൂത്രങ്ങളുടെ വാത്സ്യായന ഭാഷ്യ(4,1-61-62) ത്തിൽ ഇത്:- ''പ്രജാപത്യാമിഷ്ടിം നിരൂപ്യ തസ്യാം സർവവേദസം ഹുത്വാ ആത്മാന്യഗ്നീൻസമാരോപ്യ ബ്രാഹ്മണഃ പ്രവ്രജേത്''. എന്ന് ഉദ്ധൃതമാണ്.

പ്രജാപതിയെ– ഈശ്വരനെ– പ്രാപിക്കുവാൻ യജ്ഞമനുഷ്ഠിച്ച് ആ യജ്ഞത്തിൽ പൂണൂൽ; ശിഖ മുതലായ ചിഹ്നങ്ങളെല്ലാം ഉപേക്ഷിച്ച്, ആഹവനീയം തുടങ്ങിയ അഞ്ച് അഗ്നികളെ പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ എന്നീ അഞ്ച് പ്രാണങ്ങളിൽ ആരോപണം ചെയ്ത് ബ്രഹ്മജ്ഞാനിയായ ബ്രാഹ്മണൻ വീടുവെടിഞ്ഞ് സംന്യാസിയാകണം.

സകല പ്രാണികൾക്കും അഭയം നൽകി വീടുവെടിഞ്ഞ് സംന്യസിക്കുന്ന ബ്രഹ്മവാദിക്ക്– ഈശ്വരപ്രകാശിതമായ വേദത്തിൽ പറഞ്ഞിരിക്കുന്ന ധർമാദി വിദ്യകളുപദേശിക്കുന്ന സംന്യാസിക്ക്–പ്രകാശമയമായ, അതായത് മോക്ഷാനന്ദ രൂപിയായ ലോകം ലഭിക്കുന്നു.

ചോ:– സംന്യാസിയുടെ ധർമം എന്താണ്?

ഉ:– പക്ഷപാതരഹിതമായ ന്യായാചരണം, സത്യഗ്രഹണം, അസത്യ ത്യാഗം, വേദോക്തമായ ഈശ്വരാജ്ഞയെ അനുസരിക്കുക, പരോപകാരം ചെയ്യുക, സത്യം പറയുക, എന്നിവയെല്ലാം, ഇതര ആശ്രമങ്ങളിലുള്ളവർക്കും, മനുഷ്യർക്കു പൊതുവേയും വിധിച്ചിരിക്കുന്നെങ്കിലും സംന്യാസിമാർക്ക് വിശേഷ വിധിയായ ധർമങ്ങൾ പറയാം.

1. ദൃഷ്ടിപൂതം ന്യസേത്പാദം വസ്ത്രപൂതം ജലം പിബേത്
   സത്യപൂതാം വാദേദ്വാചം മനഃപൂതംസമാചരേത്.
2. ക്രുദ്ധ്യന്തം ന പ്രതിക്രുധ്യേദാക്രുഷ്ടഃ കുശലം വദേത്
   സപ്തദ്വാരാവകീർണാം ച ന വാചമനൃതാം വദേത്.
3. അധ്യാത്മരതിരാസീനോ നിരപേക്ഷോ നിരാമിഷഃ
   ആത്മനൈവ സഹായേന സുഖാർഥീ വിചരേദിഹ.
4. ക്ലൃപ്തകേശനഖശ്മശ്രുഃ പാത്രീദണ്ഡീ കുസുംഭവാൻ
   വിചരേന്നിയതോ നിത്യം സർവഭുതാന്യ പീഡയൻ.
5. ഇന്ദ്രിയാണാം നിരോധേന രാഗദ്വേഷക്ഷയേണ ച
   അഹിംസയാ ച ഭൂതാനാമമൃതത്വായ കല്പതേ
6. ദൂഷിതോഽപി ചരേദ്ധർമം യത്ര തത്രാശ്രമേ രതഃ
   സമഃ സർവേഷു ഭൂതേഷു ന ലിംഗം ധർമകാരണമ്
7. ഫലം കതകവൃക്ഷസ്യ യദ്യപ്യംബുപ്രസാദകമ്
   ന നാമഗ്രഹണാദേവ തസ്യ വാരി പ്രസീദതി.

8. പ്രാണായാമാ ബ്രാഹ്മണസ്യ ത്രയോപി വിധിവത്കൃതാഃ
വ്യാഹൃതി പ്രണവൈര്യുക്താ വിജ്ഞേയം പരമം തപഃ.

9. ദഹ്യന്തേ ധ്മായമാനാനം ധാതൂനാം ഹി യഥാ മലാഃ
തഥേന്ദ്രിയാണാം ദഹ്യന്തേ ദോഷാഃ പ്രാണസ്യ നിഗ്രഹാത്.

10. പ്രാണായാമൈർദഹേദ്ദോഷാൻ ധാരണാഭിശ്ച കിൽ ബിഷമ്
പ്രത്യാഹാരേണ സംസർഗാൻ ധ്യാനേനാനീശ്വരാൻ ഗുണാൻ.

11. ഉച്ചാവചേഷു ഭൂതേഷു ദുർജ്ഞേയാമകൃതാത്മഭിഃ
ധ്യാനയോഗേന സംപശ്യേദ് ഗതിമസ്യാന്തരാത്മനഃ.

12. അഹിംസയേന്ദ്രിയാസങ്ഗൈർവൈദികൈശ്ചൈവ കർമഭിഃ
തപസശ്ചരണൈശ്ചോഗ്രൈസ്സാധയന്തീഹതത്പദമ്.

13. യദാ ഭാവേന ഭവതി സർവഭാവേഷു നിസ്പൃഹഃ
തദാ സുഖമവാപ്നോതി പ്രേത്യ ചേഹ ച ശാശ്വതമ്.

14. ചതുർഭിരപി ചൈവൈതൈർനിത്യമാശ്രമിഭിർദ്വിജൈഃ
ദശലക്ഷണകോ ധർമഃ സേവിതവ്യഃ പ്രയത്നതഃ,

15. ധൃതിഃക്ഷമാ ദമോഽസ്തേയം ശൗചമിന്ദ്രിയനിഗ്രഹഃ
ധീർവിദ്യാ സത്യമക്രോധോ ദശകം ധർമ ലക്ഷണമ്.

16. അനേന വിധിനാ സർവാംസ്ത്യക്ത്വാസംഗാൻശനൈഃ ശനൈഃ
സർവദ്വന്ദ്വവിനിർമുക്തോ ബ്രഹ്മണ്യേവാവതിഷ്ഠതേ.
(മനു. 6)[6]

1. സംന്യാസി വഴിയിൽ കൂടി നടക്കുമ്പോൾ അങ്ങു മിങ്ങും നോക്കാതെ താഴെ നോക്കി നടക്കണം. സദാ മുണ്ടു കൊണ്ട് അരിച്ച വെള്ളം കുടിയ്ക്കണം. സദാ സത്യം സംസാരിക്കണം. ഇടവിടാതെ മനനംചെയ്ത് സത്യത്തെ ഗ്രഹിച്ച് അസത്യത്തെ ത്യജിക്കണം.

2. അന്യരോടു സംസാരിക്കുമ്പോഴോ, അന്യർക്കുപദേശം നൽകുമ്പോഴോ ആരെങ്കിലും കോപിയ്ക്കുകയോ നിന്ദി

(6) മനു. 9-ാം അദ്ധ്യായം 46, 48, 49, 52, 60, 66, 67, 70, 73, 75, 80, 91, 92, 81 എന്നീ ക്രമത്തിൽ ശ്ലോകങ്ങൾ.

സ്തുകയോ ചെയ്താൽ സംന്യാസി അവരോടു കോപിക്കാതെ അവർക്കു ശ്രേയസുണ്ടാകത്തക്ക ഉപദേശം നൽകുക മാത്രമേ ചെയ്യാവൂ. വായ്, രണ്ടു നാസാദ്വാരങ്ങൾ, രണ്ടു കണ്ണുകൾ രണ്ടു ചെവികൾ എന്നിങ്ങനെ ഏഴു ദ്വാരങ്ങളിലൂടെ വ്യാപിക്കുന്ന വാക്കിനെ ഒരിക്കലും മിഥ്യയായെണ്ണരുത്.

3. തന്നിലും പരമാത്മാവിലും സ്ഥിരമായി രമിച്ച് ആഗ്രഹങ്ങൾ വെടിഞ്ഞ്, മദ്യമാംസാദികൾ വർജ്ജിച്ച്, ആത്മാവിന്റെ സഹായത്താൽ മാത്രം ലഭിക്കുന്ന സുഖത്തിൽ അഭിലഷിച്ച് ധർമം, വിദ്യ എന്നിവയുടെ അഭിവൃദ്ധിക്കു ചേർന്ന ഉപദേശങ്ങൾ നൽകിക്കൊണ്ട് ഈ ലോകത്തിൽ സഞ്ചരിക്കണം.

4. നഖം മുറിച്ച്, മുണ്ഡനം ചെയ്തു കമണ്ഡലുവും ദണ്ഡും കൈയ്യിലേന്തി, കാവി മുക്കിയ വസ്ത്രങ്ങളുടുത്ത്, നിശ്ചിതാത്മാവായി, ഒരു ജീവിയേയും പീഡിപ്പിയ്ക്കാതെ, സംന്യാസി സർവത്ര സഞ്ചരിക്കണം.

5. ഇന്ദ്രിയങ്ങളെ അധർമത്തിൽ നിന്നകററി രാഗദ്വേഷങ്ങളില്ലാതെ സകലജീവികളോടും വൈരം വെടിഞ്ഞ് വർത്തിച്ച്, മോക്ഷസമ്പാദന സാമത്ഥ്യത്തെ വർദ്ധിപ്പിക്കണം.

6. ഏതെങ്കിലും ഒരു ആശ്രമസ്ഥനായ പുരുഷൻ— ഇവിടെ സംന്യാസി— ആരെങ്കിലും തന്നെ ദൂഷിക്കുകയോ സ്തുതിക്കുകയോ ചെയ്താലും സർവജീവികളോടും പക്ഷപാതമില്ലാതെ പെരുമാറി സ്വയം ധർമമനുഷ്ഠിച്ച് അന്യന്മാരെ ധർമാനുഷ്ഠാന തൽപരരാക്കണം. ദണ്ഡ്, കമണ്ഡലു കാഷായവസ്ത്രം മുതലായവ ധരിച്ചതുകൊണ്ട് ധർമമുണ്ടാവുകയില്ലെന്നും മനുഷ്യർക്കും ഇതരജീവികൾക്കും സത്യമുപദേശിച്ചും വിദ്യ നൽകിയും ഉന്നതിയുണ്ടാക്കുന്നതാണ് സംന്യാസിയുടെ പ്രധാന ധർമമെന്നും അറിയണം.

7. തേററാമ്പരൽ പൊടിച്ചു കലക്കവെള്ളത്തിലിട്ടാൽ വെള്ളം തെളിയും. പക്ഷേ അതു പൊടിച്ചിടാതെ തേററാമ്പരലെന്നു പറഞ്ഞതുകൊണ്ടോ കേട്ടതുകൊണ്ടോ കലക്കവെള്ളം തെളിയുകയില്ല.

8. അതിനാൽ, ബ്രാഹ്മണൻ— ബ്രഹ്മജ്ഞാനിയായ സംന്യാസി— ഓംകാരത്തോടും സപ്തവ്യാഹൃതികളോടും കൂടി വിധിപ്രകാരം യഥാശക്തി പ്രാണായാമം ചെയ്യണം. ഒരിക്കലും മൂന്നു പ്രാണായാമത്തിൽ കുറയരുത്. ഇതു തന്നെയാണ് ഒരു സംന്യാസിയുടെ പരമമായ തപസ്സ്.

9. എന്തെന്നാൽ; തീയിൽ ഉരുക്കിയ ലോഹങ്ങളിലെ മാലിന്യം നീങ്ങിപ്പോകുന്നതുപോലെ പ്രാണ നിഗ്രഹ

ത്താൽ മനസിലെയും മററിന്ദ്രിയങ്ങളിലെയും ദോഷങ്ങരം ഭസ്മമായിപ്പോകുന്നു.

10. അതിനാൽ, സംന്യാസിമാർ ദിവസേന പ്രാണായാമത്താൽ ആത്മാവ്, അന്തഃകരണം, ഇന്ദ്രിയങ്ങരം എന്നിവയിലെ ദോഷങ്ങരം, ധാരണയാൽ പാപങ്ങരം, പ്രത്യാഹാരം കൊണ്ടു സംസർഗദോഷം, ധ്യാനം കൊണ്ട് അനീശ്വര ഗുണങ്ങളായ സുഖദുഃഖങ്ങരം, അജ്ഞാനം തുടങ്ങിയ ജീവാത്മാവിൻെറ ദോഷങ്ങളെ ഭസ്മമാക്കിക്കളയണം.

11. വിദ്വാന്മാരും യോഗികളുമല്ലാത്തവർക്ക് അവിജ്ഞേയമായതും ചെറുതും വലുതുമായ സമസ്ത വസ്തുക്കളിലുമുള്ള സർവേശ്വരവ്യാപ്തിയേയും ജീവാത്മാവിൻെറയും അന്തര്യാമിയായ സർവേശ്വരൻെറയും ഗതിയേയും ധ്യാനം കൊണ്ട് അറിയണം,

12. എല്ലാ ജീവികളോടും വൈരമില്ലാതെ വർത്തിക്കുക, ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ നിന്ന് അകററുക, വേദോക്തകർമവും അത്യുഗ്രമായ തപശ്ചര്യയും എന്നിവയാൽ ഈ ലോകത്തിൽ മുൻപറഞ്ഞ വിധത്തിലുള്ള സംന്യാസിമാർക്കു മാത്രമേ മോക്ഷപദം പ്രാപിക്കുവാനും മററുള്ളവർക്ക് അതിനെ സമ്പാദിച്ചു കൊടുക്കുവാനും സാധിക്കുകയുള്ളു; മററാർക്കും സാധിക്കുകയില്ല.

13. സംന്യാസി സകല ഭാവങ്ങളിലും നിഃസ്പൃഹനായിരുന്ന് ബാഹ്യാഭ്യന്തര വൃത്തികളെല്ലാം സദ്ഭാവനയാൽ പരിശുദ്ധമാക്കുകയും ചെയ്താൽ മാത്രമേ ഇഹത്തിലും പരത്തിലും നിരന്തരസുഖം ലഭിക്കൂ.

14. അതുകൊണ്ട് ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സംന്യാസി എന്നിവരെല്ലാം തുടർന്നു പറയുന്ന ദശലക്ഷണയുക്തമായ ധർമത്തെ സശ്രദ്ധം അനുഷ്ഠിക്കണം.

15. ഒന്നാമത്തെ ലക്ഷണം- (ധൃതിഃ) എല്ലായ്പോഴും ധൈര്യം വേണം. രണ്ട്:- (ക്ഷമാ) നിന്ദ, സ്തുതി, മാനം, അപമാനം, ലാഭം.നഷ്ടം തുടങ്ങി ദുഃഖങ്ങളിൽ പോലും സഹനശീലം മൂന്ന്:- മനസിനെ അധർമത്തിൽ നിന്നകററി സദാ ധർമവൃത്തിയിൽ വച്ച്, അധർമേച്ഛ പോലും ഇല്ലാതാക്കുക, നാല്:- (അസ്തേയം) കള്ളം, കാപട്യം, വിശ്വാസ വഞ്ചന മുതലായവയാലോ വേദവിരുദ്ധമായ ഉപദേശം

കൊണ്ടോ അന്യൻെറ വസ്തുക്കളെ അപഹരിക്കുന്നതു ചൗര്യമെന്നു പറയുന്നു. ചൗര്യത്തെ ത്യജിക്കുന്നതാണ് അസ്തേയം; അഞ്ച്:– (ശൗചം) രാഗദ്വേഷങ്ങൾ പക്ഷപാതം മുതലായ മനോദോഷങ്ങളകററി ആഭ്യന്തരമായ പരിശുദ്ധിയും, വെള്ളം, മണ്ണ് മുതലായവയാൽ തേച്ചുകഴുകി ബാഹ്യശുദ്ധിയും സമ്പാദിക്കുക. ആറ്:- (ഇന്ദ്രിയനിഗ്രഹഃ) ഇന്ദ്രിയങ്ങളെ അധർമാചരണത്തിൽ നിന്നകററി ധർമനിരതമാക്കുക. ഏഴ്:- (ധീഃ) മാദകദ്രവ്യങ്ങളും ബുദ്ധിനാശകമായ ലഹരികളും ശീലിക്കുക, ദുർജനസംസർഗം, മടി, പ്രമാദം മുതലായ ദോഷങ്ങൾ ത്യജിച്ച് ശ്രേഷ്ഠ വസ്തുക്കളുടെ ഉപയോഗം സജ്ജനസംസർഗം യോഗാഭ്യാസം എന്നിവയാൽ ബുദ്ധിയെ വർദ്ധിപ്പിക്കുക, എട്ട്:- (വിദ്യാ) പൃഥിവി മുതൽ സർവേശ്വരൻ വരെയുള്ള പദാർത്ഥങ്ങളുടെ യഥാർത്ഥജ്ഞാനം നേടി ആ ജ്ഞാനത്തെ യഥായോഗ്യം ഉപയോഗിക്കുകയും സത്യത്തെ മുൻനിർത്തി പ്രവർത്തിക്കുകയും ചെയ്യുക-ആത്മാവിലേതുപോലെ മനസിലും, മനസിലേതുപോലെ വാക്കിലും, വാക്കിലേതു പോലെ പ്രവൃത്തിയിലും ചെയ്ക ഇതാണ് വിദ്യ. ഇതിനു വിപരീതമെല്ലാം അവിദ്യയാണ്. ഒമ്പത്:– (സത്യം) ഒരു വസ്തു എങ്ങനെയാണോ അങ്ങനെതന്നെ അതിനെ അറിയുകയും പറയുകയും പ്രവർത്തിക്കുകയും ചെയ്യുക. പത്ത്,— (അക്രോധഃ) ദ്വേഷം മുതലായ ദോഷങ്ങളകററി ശാന്തത മുതലായ ഗുണങ്ങളെ സ്വീകരിക്കുക. ഇങ്ങനെ പത്തു ലക്ഷണങ്ങളുള്ള ധർമത്തെ പക്ഷപാതമില്ലാതെ ന്യായമായി നാല് ആശ്രമങ്ങളിലുള്ളവരും അനുഷ്ഠിക്കണം, എന്നാൽ ഈ വേദോക്തധർമത്തെ സ്വയം അനുഷ്ഠിക്കുകയും അന്യരെ ഉപദേശിച്ച് അനുഷ്ഠിപ്പിക്കുകയും ചെയ്യുന്നത് സംന്യാസിമാർക്കു വിധിച്ച വിശേഷ ധർമമാണ്.

16. ഇങ്ങനെ അല്പാല്പമായി സംഗദോഷങ്ങളെയെല്ലാം അകററി ഹർഷം, ശോകം തുടങ്ങിയ വിപരീത ഭാവങ്ങളെ ഇല്ലാതാക്കിയ സംന്യാസി ബ്രഹ്മത്തിൽ ലയിക്കുന്നു. ഗൃഹസ്ഥർക്കും മററെല്ലാവർക്കും സകലവിധ പ്രവൃത്തികളിലും സത്യനിർണയം വരുത്തിക്കൊടുത്ത്, അവരെ അധർമപ്രവൃത്തികളിൽ നിന്ന് മോചിപ്പിച്ച് സകലവിധ സംശയനിവാരണം വരുത്തി അവരെ സത്യം, ധർമം എന്നിവയ്ക്കനുസരിച്ച കർമങ്ങളിൽ പ്രവർത്തിപ്പിക്കുന്നത് സംന്യാസിയുടെ പ്രധാനമായ കർത്തവ്യമാണ്.

ചോ:- സംന്യാസത്തിനു ബ്രാഹ്മണർക്കു മാത്രമേ വിധിയുള്ളോ? അതോ ക്ഷത്രിയാദികളുടേയും ധർമമാണോ?

ഉ:— സംന്യാസത്തിന് ബ്രാഹ്മണന്നു മാത്രമേ അധികാരം ഉള്ളു. എല്ലാ ജാതികളിലും പൂർണവിദ്വാന്മാരും, ധാർമികരും, പരോപകാരതല്പരുമായ ജനങ്ങളുടെ പേരാണ് ബ്രാഹ്മണർ എന്നത്. പൂർണവൈദുഷ്യം, ധർമതല്പരത, ഈശ്വരനിഷ്ഠ, വിരക്തി, എന്നിവയില്ലാത്തവർ സംന്യസിക്കുന്നതു കൊണ്ട് ലോകത്തിന് പറയത്തക്ക ഉപകാരമൊന്നും ലഭിക്കുകയില്ല. അതിനാൽ ബ്രാഹ്മണനല്ലാതെ മററാർക്കും സംന്യാസത്തിന് അധികാരമില്ലെന്നു ലോകർ പറയാറുണ്ട്. മനുസ്മൃതിയിൽ അതിന് പ്രമാണവാക്യവുമുണ്ട്:-

ഏഷ വോfഭിഹിതോ ധർമോ ബ്രാഹ്മണസ്യ ചതുർവിധഃ
പുണ്യോfക്ഷയഫലഃ പ്രേത്യ രാജധർമാൻ നിബോധത.
(മനു. 6. 97)

മഹാനായ മനു പറയുന്നു:- ''അല്ലയോ ഋഷിജനങ്ങളെ, ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സംന്യാസം എന്നീ നാല് ആശ്രമങ്ങൾ സ്വീകരിക്കുന്നത് ബ്രാഹ്മണൻെറ ധർമമാണ്. ഇഹത്തിൽ പുണ്യരൂപമായതും, പരത്തിൽ മോക്ഷമെന്ന അക്ഷയാനന്ദത്തെയും നൽകുന്നതാണ് സംന്യാസധർമം. ഇനി ഞാൻ പറയുന്ന രാജധർമമെന്തെന്ന് കേൾക്കുവിൻ'' സംന്യാസം സ്വീകരിക്കുവാൻ ബ്രാഹ്മണനാണ് അധികാരമെന്നും ക്ഷത്രിയാദികൾക്ക് ബ്രഹ്മചര്യാശ്രമത്തിനേ അധികാരമുള്ളു എന്നും സിദ്ധിയ്ക്കുന്നു.

ചോ:- എന്തിനാണ് സംന്യാസം സ്വീകരിക്കുന്നത്?[7]

ഉ:- ശരീരത്തിൽ ശിരസ്സെന്നവണ്ണം ചതുരാശ്രമങ്ങളിൽ സംന്യാസവും അത്യന്താപേക്ഷിതമാണ്. സംന്യാസാശ്രമമില്ലെങ്കിൽ വിദ്യാ, ധർമം എന്നിവ, ഒരുക്കലും അഭിവൃദ്ധിപ്പെടുകയില്ല. മററു മൂന്നാശ്രമങ്ങളിലുള്ളവർക്കും വിദ്യാദ്ധ്യയനം, ഗൃഹകൃത്യനിർവഹണം, തപശ്ചര്യ എന്നിവയുള്ളതിനാൽ വളരെ കുറച്ചു സമയമേ ഒഴിവു ലഭിയ്ക്കു. മററു മൂന്നാശ്രമക്കാർക്കും പക്ഷപാതമില്ലാതെ പെരുമാറാൻ പ്രയാസമാണ്. സർവഥാ സ്വതന്ത്രനായ സംന്യാസിക്ക് സാധിക്കുന്നത്ര ലോകോപകാരം ചെയ്യുവാൻ ഇതര ആശ്രമക്കാർക്കു കഴിയുകയില്ല. സത്യവിദ്യയാൽ പദാർത്ഥവിജ്ഞാനം നേടുവാൻ സംന്യാസിക്കു ലഭിക്കുന്നത്ര സമയം

(7) ഈ വിഷയത്തെപ്പററി ന്യായദർശനം 4-1. 58/61 ൻെറ വാത്സ്യായനഭാഷ്യത്തിൽ ചർച്ച ചെയ്തിട്ടുണ്ട്.

ഇതര ആശ്രമികാക്കു ലഭ്യമല്ല. ബ്രഹ്മചര്യത്തിൽ നിന്നു നേരിട്ടു സംന്യാസം സ്വീകരിച്ചയാളിന് സത്യശിക്ഷണ ത്താൽ ലോകത്തിന് ഉണ്ടാക്കികൊടുക്കുവാൻ കഴിയുന്ന ത്രയും അഭിവൃദ്ധിയും ഉന്നതിയും ഗൃഹസ്ഥ-വാനപ്രസ്ഥ ങ്ങൾക്കുശേഷം സംന്യസിക്കുന്നയാളിന് നേടികൊടുക്കു വാൻ സാദ്ധ്യമല്ല.

ചോ:- സംന്യാസം സ്വീകരിക്കുന്നത് ഈശ്വരേച്ഛയ്ക്കു വിരു ദ്ധമാണ്. മനുഷ്യർ വർദ്ധിക്കണമെന്നാണ് ഈശ്വരേച്ഛ. ഗൃഹസ്ഥാശ്രമം സ്വീകരിക്കാത്തവന് സന്താനം ഉണ്ടാവുക യില്ല. സംന്യാസം മുഖ്യമാണെന്ന് കരുതി, എല്ലാവരും സംന്യസിച്ചാൽ മനുഷ്യന്റെ വംശനാശം വന്നുപോകും.

ഉ:— ശരി, വിവാഹിതരായ അനേകം പേർക്ക് സന്താനമില്ല. ഉണ്ടായി ഉടൻ നശിക്കുന്നുമുണ്ട്. അതും ഈശ്വരേച്ഛയ്ക്കു വിരുദ്ധമാണെന്നു വരും. ''യത്നേകൃതേ യദിനസിധ്യതി കോ$f$ത്ര ദോഷഃ''[8] എന്നൊരു കവി പറഞ്ഞിട്ടുണ്ട്, അർത്ഥം:- ''പരിശ്രമിച്ചിട്ടും കാര്യസിദ്ധി ഇല്ലെങ്കിലെന്തു ദോഷം? ദോഷമില്ലെന്നർത്ഥം''. എന്നാണു നിങ്ങൾ പറയുന്നതെങ്കിൽ ഞാൻ ചോദിക്കട്ടെ, ഗൃഹസ്ഥാശ്രമികൾക്ക് അനേകം സന്താ നങ്ങൾ ഉണ്ടാവുകയും അവർ പരസ്പരം വിരോധിച്ച് തമ്മിൽ തല്ലി മരിക്കുകയും ചെയ്താൽ എത്ര വലിയ വിപത്താ ണത്? വിരുദ്ധാഭിപ്രായം നിമിത്തം വളരെ യുദ്ധങ്ങളുണ്ടാ കുന്നുണ്ട്. സംന്യാസി വൈദികധർമം മാത്രം ഉപദേശിച്ച് പരസ്പര സ്നേഹം വളർത്തിയാൽ ലക്ഷക്കണക്കിനാളുകൾ രക്ഷപെടും. ആയിരം ഗൃഹസ്ഥരെപ്പോലെ മനുഷ്യരെ വർദ്ധിപ്പിക്കും. വിഷയസുഖാസക്തിയെ ത്യജിച്ച് എല്ലാ മനുഷ്യർക്കും സംന്യാസം സ്വീകരിക്കാൻ ഒരിക്കലും സാധ്യ മല്ല. സംന്യാസിയുടെ ഉപദേശം കൊണ്ട് ധാർമികരായ മനു ഷ്യരെല്ലാം സംന്യാസിയുടെ പുത്രന്മാരാണെന്നു വിചാ രിക്കണം.

ചോ:— ''ഞങ്ങൾക്കു കർത്തവ്യമൊന്നും ഇല്ല. ഭക്ഷണവും വസ്ത്രവും ഭിക്ഷ വാങ്ങി ആനന്ദമായി കഴിയണം അത്രതന്നെ. അവിദ്യാരൂപിയായ സംസാരത്തിൽ മുങ്ങി തലവേദനയെന്തി നുണ്ടാക്കണം? 'ഞാൻ ബ്രഹ്മമാണ്'' എന്നു വിചാരിച്ച് സന്തു ഷ്ടനായി കഴിയണം. ഉപദേശം തേടുന്നവരോട് 'നീയും ബ്രഹ്മമാണ്; നിന്നെ പുണ്യപാപങ്ങൾ സ്പർശിക്കുകയില്ല; എന്തെന്നാൽ ശീതോഷ്ണങ്ങൾ ശരീരത്തിന്റെയും, വിശപ്പും

8. പഞ്ചതന്ത്രം മിത്രഭേദം കഥ 4-ശ്ലോകം 217.

ദാഹവും പ്രാണന്റെയും, സുഖദുഃഖങ്ങൾ മനസിന്റെയും ധർമമാണ്. ലോകമേ മിഥ്യ. ലൗകിക വൃത്തികളെല്ലാം ഭാവനയും അസത്യവുമാകയാൽ അതിൽ പെട്ട് ഉഴലുന്നത് ബുദ്ധിയല്ല. പുണ്യവും പാപവും ദേഹത്തിന്റെയും ഇന്ദ്രിയങ്ങളുടെയും ധർമമാണ്; ആത്മാവിന്റേതല്ല'' എന്നുപദേശിക്കും. ഇങ്ങനെയാണ് സംന്യാസിമാർ പറയുന്നത്. ഇതിൽ നിന്നു വ്യത്യാസമുള്ള സംന്യാസത്തെപ്പററിയാണ് അങ്ങു പറയുന്നത്. ഏതാണ് സത്യം. ഏതാണസത്യം?

ഉ:– അവർക്കു നല്ല കാര്യങ്ങളൊന്നും ചെയ്യുവാനില്ലെന്നോ? നോക്കൂ! ''വൈദികൈശ്ചൈവ കർമഭിഃ'' എന്നാണു മനുവചനം. വൈദികകർമങ്ങൾ–ധർമാനുസൃതവും സത്യവുമായകർമങ്ങൾ–സംന്യാസിമാരും അവശ്യം അനുഷ്ഠിക്കണമെന്നാണിതിനത്ഥം. ഭക്ഷണം വസ്ത്രം മുതലായവ ഉപേക്ഷിക്കുവാൻ അവർക്കു കഴിയുമോ? അതു പോലും ഉപേക്ഷിക്കുവാൻ ശക്തരല്ലാത്ത അവർ ശ്രേഷ്ഠകർമങ്ങൾ ത്യജിക്കുന്നതു കൊണ്ട് പതിതരും പാപികളുമാവുകയില്ലേ? ഗൃഹസ്ഥരിൽ നിന്ന് ഭക്ഷണം വസ്ത്രം മുതലായവ വാങ്ങുകയും അവർക്ക് അതിന് പ്രത്യുപകാരം ചെയ്യാതിരിക്കുകയുമാണെങ്കിൽ അതു മഹാപാപമല്ലേ? കാണുകയും കേൾക്കുകയും ചെയ്യാതിരുന്നാൽ കണ്ണും ചെവിയും കൊണ്ട് പ്രയോജനമില്ല. അതുപോലെ സത്യോപദേശം നൽകുകയും വേദാദിശാസ്ത്രങ്ങളുടെ മനനവും പ്രചാരവും നടത്തുകയും ചെയ്യാതിരുന്നാൽ സംന്യാസിമാർ ലോകത്തിന് ഭാരമാവുകയേ ഉള്ളു. അവിദ്യയുടെ സ്വരൂപമായ പ്രപഞ്ചത്തെപ്പററി ചിന്തിച്ചു തലപുകയ്ക്കുന്നതെന്തിനെന്ന് എഴുതുകയും പറയുകയും മററും ചെയ്യുന്നവരാണ് മിഥ്യയും പാപികളും. ശാരീരിക കർമങ്ങളെല്ലാം തന്നെ ആത്മാവിന്റെ കർമങ്ങളാണ്. ആത്മാവാണ് അവയുടെ ഫലം അനുഭവിക്കുന്നത്. ജീവാത്മാവ് ബ്രഹ്മമാണെന്നു പറയുന്നവർ അവിദ്യയിൽ നിദ്രകൊള്ളുന്നു. ജീവൻ അല്പനും അല്പജ്ഞനുമായിരിക്കെ ബ്രഹ്മം സർവവ്യാപിയും സർവജ്ഞനുമാണ്. ബ്രഹ്മം നിത്യശുദ്ധബുദ്ധമുക്തസ്വഭാവിയാണെങ്കിൽ ജീവാത്മാവ്, ചിലപ്പോൾ മുക്തനും ചിലപ്പോൾ ബദ്ധനും ആകുന്നു. സർവവ്യാപിയും സർവജ്ഞനുമായ ബ്രഹ്മത്തിന് ഒരിക്കലും തെററോ അവിദ്യയോ ഉണ്ടാവുകയില്ല. ജീവന് ജ്ഞാനവും അജ്ഞാനവും മാറിമാറി ഉണ്ടാകുന്നു. ബ്രഹ്മത്തിന് ജനന

---

· മനു. 6 / 75

മരണദുഃഖം ഒരിക്കലും ഉണ്ടാകുന്നില്ല. ജീവന് അതുണ്ടാകുന്നു. അതിനാൽ ജീവനും ബ്രഹ്മവും ഒന്നാണെന്ന ഉപദേശം മിഥ്യയാണ്.

ചോ:– സംന്യാസി സർവകർമ പരിത്യാഗിയും, അഗ്നി, ലോഹം എന്നിവ തൊടുകയില്ലെന്നും പറയുന്നത് ശരിയോ തെറ്റോ?

ഉ:– ശരിയല്ല. ''സമ്യങ് നിത്യമാസ്തേ യസ്മിൻ, യദ്വാ സമ്യങ് ന്യസ്യന്തി ദുഃഖാനി കർമാണി യേന സ സംന്യാസഃ; സ പ്രശസ്തോ വിദ്യതേ യസ്യ സ സംന്യാസീ'' ദുഷ്കർമങ്ങൾ ത്യജിച്ച് സത്സ്വഭാവത്തോടു കൂടി വർത്തിക്കുന്നവനാണ് സംന്യാസി. അതിനാൽ സത്കർമങ്ങളനുഷ്ഠിക്കുന്നവനും ദുഷ്കർമങ്ങളെ ദൂരെ ത്യജിക്കുന്നവനുമാണ് സംന്യാസി.

ചോ:- അധ്യാപനവും ഉപദേശവും ഗൃഹസ്ഥാശ്രമക്കാർ നടത്തുന്നുണ്ട്. പിന്നെ സംന്യാസിമാരെ കൊണ്ട് എന്താണു പ്രയോജനം?

ഉ:- എല്ലാവരും സത്യോപദേശം കൊടുക്കുകയും കേൾക്കുകയും ചെയ്യണം. പക്ഷേ സംന്യാസിക്ക് ഉണ്ടാകാവുന്നത്രയും സമയവും, പക്ഷപാതമില്ലായ്മയും ഗൃഹസ്ഥന് ഉണ്ടാവുകയില്ല. പുരുഷന്മാർ പുരുഷന്മാർക്കും സ്ത്രീകൾ സ്ത്രീകൾക്കും ഉപദേശവും വിദ്യയും നൽകേണ്ടത് ബ്രാഹ്മണരുടെ കടമയാണ്. എന്നാൽ ദൂരയാത്ര നിരന്തരം ചെയ്യുവാൻ സംന്യാസിക്കു കിട്ടുന്നത്ര സൗകര്യം ഗൃഹസ്ഥരായ ബ്രാഹ്മണർക്കു പോലും കിട്ടുകയില്ല. ബ്രാഹ്മണർ വേദവിരുദ്ധമായി വല്ലതും ചെയ്താൽ അവരെ നിയന്ത്രിക്കേണ്ടത് സംന്യാസിയാണ്. അതിനാൽ സംന്യാസം ഉചിതം തന്നെ.

ചോ:– ''ഏകരാത്രിം വസേത് ഗ്രാമേ''[10] ഇത്യാദി വചനങ്ങളാൽ ഒരിടത്ത് ഒരു രാത്രി മാത്രമേ സംന്യാസി വസിക്കാവൂ. കൂടുതൽ പാടില്ലല്ലോ?

---

10. നാരദ- പരിവ്രാജക ഉപനിഷത്തിൽ 4/14, ഗൗതമ ധർമസൂത്രം 3 11, സംന്യാസോപനിഷത്ത് അധ്യായം 1 പരമഹംസ പരിവ്രാജകോപനിഷത്ത് എന്നീ അപ്രാമാണിക ഗ്രന്ഥങ്ങളിൽ ഈ വചനം കാണാം.

ഉ:- ഇത് ഒട്ടൊരംശത്തിൽ നല്ലതാണ്. ഒരിടത്തു തന്നെ പാർത്താൽ ലോകർക്ക് വലിയ ഉപകാരമൊന്നും ഉണ്ടാവുകയില്ല. ഒരു സ്ഥലത്തിനോട് വിശേഷാഭിനിവേശം ഉണ്ടാവുകയും രാഗദ്വേഷങ്ങൾ വർദ്ധിക്കുകയും ചെയ്യും. എന്നാൽ ഒരിടത്തു താമസിക്കുന്നതു കൊണ്ട് വിവിധ ഉപകാരങ്ങൾ ഉണ്ടാകുമെങ്കിൽ അങ്ങനെ ചെയ്യണം. ജനകമഹാരാജാവിന്റെയടുത്ത് പഞ്ചശിഖരും മററു സംന്യാസിമാരും ആണ്ടിൽ നന്നാലു മാസം വീതം വളരെക്കാലം വസിച്ചിരുന്നു. ''ഏകരാത്രീം വസേത് ഗ്രാമേ''[10] എന്നത് ഇക്കാലത്തെ കപട സംന്യാസിമാരുടെ സൃഷ്ടിയാണ്. അക്കൂട്ടർ ഒരിടത്ത് അധികകാലം താമസിക്കുന്ന പക്ഷം അവരുടെ പൊള്ളത്തരം വെളിവാകും. അവർക്കധികം വളരുവാൻ അസാധ്യവുമാകും.

ചോ:- ''യതീനാം കാഞ്ചനം ദദ്യാത്താംബൂലം ബ്രഹ്മചാരിണാം, ചൌരാണാമഭയം ദദ്യാത്സ നരോനരകം വ്രജേത്''[11]

സംന്യാസിമാർക്ക് സ്വർണം ദാനം ചെയ്യുന്നവൻ നരകം പ്രാപിക്കുമെന്നല്ലേ ഇതിനർത്ഥം?

ഉ:- വർണാശ്രമവിരോധികളായ സമ്പ്രദായികളും സ്വാർത്ഥക്കടലുകളായ പൌരാണികരും കൂടി എഴുതി വിട്ടതാണിത്. സംന്യാസിമാർക്കു പണം കിട്ടിയാൽ തങ്ങളെ എതിർക്കുവാൻ അവർ ശക്തിമാന്മാരാകുമെന്നും അവർ തങ്ങളെ നശിപ്പിക്കുമെന്നും, സംന്യാസിമാർ തങ്ങൾക്കധീനരായിരിക്കയാണ് നല്ലതെന്നും അവർ കരുതുന്നു. ഭിക്ഷാദികളെല്ലാം തങ്ങളുടെ അധീനത്തിലായാൽ സംന്യാസിമാർ ഭയപ്പെടും. മൂഢർക്കും സ്വാർത്ഥികൾക്കും ദാനം ചെയ്യുന്നതു നല്ലതാണെങ്കിൽ പഠിപ്പുള്ള പരോപകാരികളായ സംന്യാസിമാർക്കു ദാനം നൽകുന്നതിൽ ഒരു ദോഷവുമില്ല.

വിവിധാനിച രത്നാനി വിവിക്തേഷൂപപാദയേത്.[12]

എന്നാണു മനുവചനം, വിവിധ രത്നങ്ങളും സ്വർണവും ധനവും വിവിക്തന്മാർക്ക്-സംന്യാസിമാർക്ക്-കൊടുക്കണം

---

(10) 211-ാം പേജിലെ 10-ാമത്തെ അടിക്കുറിപ്പ് നോക്കുക. (11) ലഘുപരാശരസ്മൃതി 1/51 മായി താരതമ്യം ചെയ്യുക:- യതയേ കാഞ്ചനം ദത്വാ താംബൂലം ബ്രഹ്മചാരിണേ ചൗരേഭ്യോഽപ്യഭയം ദത്വാ ദാതാഽപി നരകം വ്രജേത്. (12) മനു. 7. 6. ധനാനിതു യഥാശക്തി വിപ്രേഷു പ്രതിപാദയേത്. വേദവിത്സുവിവിക്തേഷു പ്രേത്യ സ്വർഗം സമശ്നുതേ. ഇതുമായി താരതമ്യം ചെയ്യുക.

എന്നർത്ഥം. കൂടാതെ നിങ്ങൾ പറഞ്ഞത് അർത്ഥമില്ലാത്ത താണുതാനും. സംന്യാസിക്കു സ്വർണം കൊടുക്കുന്ന ദാതാവ് നരകത്തിൽ പോകുമെങ്കിൽ വെള്ളി, മുത്ത്, വജ്രം മുതലായവ കൊടുക്കുന്നവൻ സ്വർഗത്തിൽ പോകുമോ?

ചോ:—മുമ്പേ ചൊല്ലിയ ശ്ലോകത്തിൽ പിശകു പററിപ്പോയി. ''യതി ഹസ്തേധനം ദദ്യാത്'' എന്നതാണ് ശരി. സംന്യാസിയുടെ കൈയ്യിൽ പണം കൊടുക്കുന്നവൻ നരകത്തിലേക്കു പോകുമെന്നർത്ഥം.

ഉ:- ഇതും ഏതോ അക്ഷരവൈരി എഴുതിവച്ചതാണ്. പണം കൈയ്യിൽ കൊടുത്താൽ ദാതാവ് നരകത്തിൽ പോകുമെങ്കിൽ കാൽക്കലോ, കിഴികെട്ടിയോ വച്ചു കൊടുത്താൽ സ്വർഗത്തിലേക്കു പോകാമല്ലോ. ഈ പാഠഭേദമൊന്നും ശരിയല്ല. സംന്യാസി നിത്യവൃത്തിയ്ക്ക് ആവശ്യമായതിലധികം ധനം കൈവശം വെയ്ക്കുന്ന പക്ഷം ചോരഭയം, അത്യാഗ്രഹം എന്നിവയുണ്ടാവാൻ സാധ്യതയുണ്ട്. എന്നാൽ വിദ്വാൻ അനുചിതമായൊന്നും ചെയ്യുകയില്ല; അത്യാഗ്രഹത്തിൽ പെടുകയുമില്ല. എന്തെന്നാൽ അവൻ മുമ്പ് ബ്രഹ്മചര്യത്തിലോ, ഗൃഹസ്ഥാശ്രമത്തിലോ വച്ച് സുഖങ്ങളറിയുകയോ അനുഭവിക്കുകയോ ചെയ്തിട്ടുണ്ടാകും. ബ്രഹ്മചര്യത്തിൽ നിന്ന് സംന്യസിച്ചവൻ ഒരിക്കലും ഒന്നിലും ആസക്തനാകാത്ത പൂർണവിരക്തനായിരിക്കും.

ചോ:- ശ്രാദ്ധനാളിൽ സംന്യാസി വീട്ടിൽ വരികയോ വസിക്കുകയോ ചെയ്താൽ പിതൃക്കൾ ഓടിപ്പോകുമെന്നും നരകത്തിൽ വീഴുമെന്നും ലോകർ പറയുന്നു,

ഉ:- ഒന്നാമത്, മരിച്ചുപോയ പിതൃക്കൾ മടങ്ങി വരുന്നതും ഊട്ടുന്ന ശ്രാദ്ധം അവർക്കു കിട്ടുന്നതും അസംഭവ്യവും വേദത്തിനും യുക്തിയ്ക്കും വിരുദ്ധവുമാകയാൽ അസത്യമാണ്. വരാത്തവൻ ഓടിപ്പോകുന്നതെങ്ങനെ? ജീവാത്മാക്കൾ സ്വന്തം പാപപുണ്യങ്ങളനുസരിച്ച് ഈശ്വരീയ വ്യവസ്ഥയാൽ മരണാനന്തര ജന്മമെടുക്കുന്നതിനാൽ അവർ എങ്ങനെ വരും? ഇതും ഉദരനിമിത്തം ബഹുകൃതവേഷക്കാരായ പൗരാണികരുടേയും വൈരാഗികളുടേയും കെട്ടുകഥയാണ്. മരിച്ചവർക്കു ശ്രാദ്ധം ഊട്ടുന്നത് വേദാദിശാസ്ത്രങ്ങൾക്കു വിരുദ്ധമാകയാൽ സംന്യാസി ചെന്നാൽ അന്ധവിശ്വാസികൾ ഓടുമെന്നത് ശരിയാണ്.

ചോ:- ബ്രഹ്മചര്യത്തിൽ നിന്ന് സംന്യാസം സ്വീകരിക്കുന്നവന് ജീവിതം വിഷമകരമാകും. കാമവാസനയടക്കുന്നതും അതികഠിനമാണ്. അതിനാൽ ഗൃഹസ്ഥാശ്രമവും വാനപ്രസ്ഥവും കഴിഞ്ഞ് സംന്യസിക്കുന്നതാണ് നല്ലത്.

ഉ:- ജീവിതം വിഷമകരവും, ഇന്ദ്രിയങ്ങൾ അടങ്ങുകയുമില്ലെങ്കിൽ ബ്രഹ്മചര്യത്തിൽ നിന്നു സംന്യസിക്കരുത്. ഇന്ദ്രിയങ്ങളടക്കുവാൻ സമർത്ഥൻ എന്തുകൊണ്ടു സംന്യസിച്ചു കൂടാ? വിഷയാസക്തിയുടെ ദോഷങ്ങളും വീര്യസംരക്ഷണത്തിന്റെ ഗുണവും അറിയുന്നവർ ഒരിക്കലും വിഷയാസക്തന്മാരാവുകയില്ല. അവരുടെ വീര്യം അവരുടെ വിചാരമാകുന്ന അഗ്നിക്ക് ഇന്ധനമാകുന്നു. അതിൽ വിനിയോഗിക്കുന്നു. വൈദ്യന്റേയും ഔഷധങ്ങളുടേയും ആവശ്യം രോഗികൾക്കുള്ളത്, രോഗമില്ലാത്തവർക്കില്ല. അതുപോലെ വിദ്യ, ധർമം എന്നിവയുടെ പുരോഗതിയും ലോകോപകാരവുമാണ് തങ്ങളുടെ ജീവിത ലക്ഷ്യമെന്നു കരുതുന്നവരാരും വിവാഹം ചെയ്യരുത്. പഞ്ചശിഖൻ മുതലായ പുരുഷന്മാരും ഗാർഗി തുടങ്ങിയ സ്ത്രീകളും അങ്ങനെയായിരുന്നു. സംന്യാസത്തിന് അധികാരികളല്ലാതെ അനധികാരികൾ സംന്യസിക്കുന്നതുചിതമല്ല. അനധികാരികൾ സ്വയം അധഃപതിക്കും, അന്യരേയും അധഃപതിപ്പിക്കും. ചക്രവർത്തിയെ സാമ്രാട്ട് (സാമന്തരുടെ രാജാവ്) എന്നു പറയുന്നതു പോലെ സംന്യാസിയെ പരിവ്രാട് എന്നു പറയുന്നു. എന്നാൽ രാജാവ് തന്റെ നാട്ടിലും നാട്ടാർക്കും മാത്രമാണ് ആദരണീയൻ. സംന്യാസിയെയാകട്ടെ സർവത്ര പൂജിക്കുന്നു.

വിദ്വത്ത്വം ച നൃപത്വം ച നൈവ തുല്യം കദാചന
സ്വദേശേ പൂജ്യതേ രാജാ വിദ്വാൻ സർവത്ര പൂജ്യതേ.[13]

ചാണക്യ നീതിശാസ്ത്രത്തിലെ ശ്ലോകമാണിത്. വിദ്വാൻ രാജാവ് എന്നിവർ ഒരിക്കലും തുല്യരല്ല. കാരണം രാജാവിനെ തന്റെ രാജ്യത്തു മാത്രം ആദരിക്കുകയും സത്ക്കരിക്കുകയും ചെയ്യുമ്പോൾ വിദ്വാൻ സർവത്ര ബഹുമാനാദരങ്ങൾക്കു പാത്രമാകുന്നു.

അതിനാൽ വിദ്യാഭ്യാസം, സുശിക്ഷിതത്വം ബലം എന്നിവ സമ്പാദിക്കുന്നതിന് ബ്രഹ്മചര്യവും, നല്ലതും ശ്രേഷ്ഠവുമായതെല്ലാം സാധിക്കുവാൻ ഗൃഹസ്ഥാശ്രമവും,

---

(13) ചാണക്യശതകം. 3

മനനം, ധ്യാനം, വിജ്ഞാനാഭിവൃദ്ധി എന്നിവയ്ക്കും തപസനുഷ്ഠിക്കാനുമായി വാനപ്രസ്ഥാശ്രമവും, വേദാദിസത്യശാസ്ത്രങ്ങളുടെ പ്രചാരം, ദുഷ്ടകൃത്യങ്ങൾ ത്യജിച്ച് ധാർമിക വൃത്തികൾ സ്വീകരിക്കുക, സത്യോപദേശത്താൽ എല്ലാവരുടെയും സംശയനിവൃത്തി വരുത്തുക എന്നിവയ്ക്കായി സംന്യാസാശ്രമവും വിധിച്ചിരിക്കുന്നു. എന്നാൽ സംന്യാസാശ്രമത്തിൻെറ മുഖ്യധർമമായ സത്യോപദേശാദികൾ ചെയ്യാത്തവർ പതിതരും നരകഗാമികളുമാകും. അതിനാൽ സംന്യാസിമാരെല്ലാം സത്യമുപദേശിച്ച് സംശയനിവൃത്തി വരുത്തിക്കൊടുത്ത്, വേദാദി സത്യശാസ്ത്രങ്ങൾ പഠിപ്പിച്ച്, വൈദിക ധർമത്തെ പോഷിപ്പിച്ച് ലോകത്തിനെല്ലാം ശ്രേയസു വരുത്തണം.

ചോ;- സന്യാസിമാരിൽ നിന്നു ഭിന്നരും സ്വാമി, വൈരാഗി യോഗി, ഗോസായി തുടങ്ങിയ പേരുകളുള്ളവരും സംന്യാസാശ്രമത്തിൽ ഉൾപെട്ടവരാണോ?

ഉ:- അല്ല. അവരിൽ സംന്യാസത്തിൻെറ ലക്ഷണമൊന്നുമില്ലല്ലോ. വേദവിരുദ്ധമായി പ്രവർത്തിയ്ക്കുകയും തങ്ങളുടെ മതാചാര്യന്മ രുടെ വാക്കുകളെ വേദത്തിലുപരി ബഹുമാനിയ്ക്കുകയും ചെയ്യുന്ന അവർ തങ്ങളുടെ മതത്തെ മാത്രം പ്രശംസിക്കുകയും അസത്യജാലത്തിൽ പെട്ട് സ്വാത്ഥം നേടുവാൻ മററുള്ളവരെ തങ്ങളുടെ മതത്തിൽ അകപ്പെടുത്തുകയും ചെയ്യുന്നു. ലോകനന്മ വരുത്തുന്നതു പോകട്ടെ; ലോകരെ വഞ്ചിച്ച് അധഃപതിപ്പിച്ച് അവർ സ്വാത്ഥം നേടുന്നു. അതിനാൽ അവരെ സംന്യാസികളായി ഗണിക്കാവുന്നതല്ല. അവർ വലിയ സ്വാത്ഥ ശ്രമികളാണെന്നതിൽ സംശയലേശമില്ല. സ്വയം ധർമം അനുഷ്ഠിച്ച് മനുഷ്യവർഗത്തെ ധർമമാർഗത്തിൽ പ്രവർത്തിപ്പിച്ച്, ഇഹലോകത്തിലും പരലോകത്തിലും — ഈ ജൻമത്തിലും വരും ജൻമത്തിലും - സ്വർഗം അഥവാ സുഖം അനുഭവിക്കുകയും അന്യരെ അനുഭവിപ്പിക്കുകയും ചെയ്യുന്ന ധർമാത്മാക്കളാണ് സംന്യാസിമാരായ മഹാത്മാക്കൾ.

സംക്ഷിപ്തമായി സംന്യാസാശ്രമക്രമം ഇതാണ്. അടുത്തതിൽ രാജധർമവും പ്രജാധർമവും എഴുതാം.

ശ്രീമദ്ദയാനന്ദ സരസ്വതീ സ്വാമികളാൽ
വിരചിതമായ സത്യാത്ഥപ്രകാശത്തിൽ
വാനപ്രസ്ഥ—സംന്യാസാശ്രമ
പ്രതിപാദകമായ അഞ്ചാം സമുല്ലാസം കഴിഞ്ഞു.

# സത്യാർഥപ്രകാശം

## ആറാം സമുല്ലാസം

## ഇനി രാജധർമം വ്യാഖ്യാനിക്കുന്നു.

**1. രാജധർമാൻ പ്രവക്ഷ്യാമി യഥാ വൃത്തോ ഭവേന്നൃപഃ സംഭവശ്ച യഥാ തസ്യ സിദ്ധിശ്ച പരമാ യഥാ.**

**2. ബ്രാഹ്മം പ്രാപ്തേന സംസ്കാരം ക്ഷത്രിയേണ യഥാവിധി സർവസ്യാസ്യ യഥാന്യായം കർത്തവ്യം പരിരക്ഷണമ്.**

(മനു[1])

നാലു വർണങ്ങളും, നാല് ആശ്രമങ്ങളും എന്നിവയുടെ ആചാരാനുഷ്ഠാനങ്ങളെപ്പററി പറഞ്ഞതിനുശേഷം മനു ഋഷിമാരോട് രാജധർമ്മങ്ങളേവയെന്നും രാജാവ്[2] എപ്രകാരമായിരിക്കണമെന്നും പറയുന്നു. അങ്ങനെയൊരു രാജാവ് എങ്ങനെയുണ്ടാകും, പരമസിദ്ധി എങ്ങനെ ഭവിക്കും എന്നെല്ലാം സർവവിധേനയും പറയുന്നു. (1)

പരമവിദ്വാൻ ബ്രാഹ്മണനാകുന്നതുപോലെ, വിദ്വാനും സുശിക്ഷിതനുമായ ക്ഷത്രിയൻ രാജ്യരക്ഷയെന്ന കർത്തവ്യം ന്യായാനുസൃതം യഥാവിധി ചെയ്യേണ്ടതാണ്. അതിൻെറ രീതി ഇപ്രകാരമാണ്:

### [മൂന്നു സഭകൾ]

**ത്രീണി രാജാനാ വിദഥേ പുരൂണി പരി വിശ്വാനി ഭൂഷഥഃ സദാംസി. [ഋ. 3.38.6]**

ഈശ്വരൻ ഉപദേശിക്കുന്നു:- (രാജാനാ) രാജാവും പ്രജകളും ചേർന്ന് (വിദഥേ) സുഖപ്രാപ്തിയും വിജ്ഞാനവൃദ്ധിയുമുണ്ടാകുന്നതുമായ രാജ - പ്രജാബന്ധമെന്ന വ്യവഹാരത്തിൽ (ത്രീണി സദാംസി) **മൂന്ന് സഭകൾ** അതായത് വിദ്യാര്യ സഭ, ധർമാ

1. മനുസ്മൃതി. 7. 1. 2. 2. ഭരണാധികാരിയെന്നർഥം.

ര്യസഭ, രാജാര്യ സഭ എന്നിവ നിലവിൽ വരുത്തി (പുരൂണി) അനേക പ്രകാരങ്ങളിൽ (വിശ്വാനി) പ്രജാബന്ധത്തിൽ വരുന്ന സമഗ്ര മനുഷ്യാദി ജീവജാലങ്ങളെയും (പരിഭൂഷഥഃ) സകല രീതിയിലും, വിദ്യ, സ്വാതന്ത്ര്യം, ധർമം, സുശിക്ഷണം, ധനം മുതലായവയാൽ അലംകൃതരാക്കണം.

1. **തം സഭാ ച സമിതിശ്ച സേനാ ച.**
2. **സഭ്യ സഭാം മേ പാഹി യേ ച സഭ്യാഃ സഭാസദഃ** [അഥർവ: 15.9.2 & 19.55.6]

(തമ്) ആ രാജധർമത്തെ (സഭാ ച) മൂന്നു സഭകളും (സമിതിശ്ച) പ്രതിരോധാദികളുടെ വ്യവസ്ഥകളും (സേനാ ച) സൈന്യവും ചേർന്ന് പരിപാലിക്കണം. (1)

ഹേ (സഭ്യ) സഭയിൽ അംഗമാകാൻ യോഗ്യനായ മുഖ്യ സഭാംഗമേ! (മേ) എൻെറ (സഭാമ്) സഭയുടെ ധർമയുക്തമായ വ്യവസ്ഥകളെ (പാഹി) പാലിക്കുക. (യേ ച സഭ്യാഃ സഭാസദഃ) കൂടാതെ സഭയ്ക്ക് യോഗ്യരായ സംഭാംഗങ്ങളെല്ലാം സഭയുടെ വ്യവസ്ഥകളെ പാലിക്കേണ്ടതാണ്. എന്നു് രാജാവ് സഭാംഗങ്ങളോടാജ്ഞാപിക്കുന്നതു് രാജാവിനും സഭാംഗങ്ങൾക്കും യോഗ്യമാണ്. (2)

## [ഏകാധിപത്യം പാടില്ല]

ഒരാളിനു് സ്വതന്ത്രമായ രാജ്യാധികാരം നല്കുവാൻ പാടില്ലെന്നാണ് ഇതിൻെറ താത്പര്യം. മറിച്ച്, സഭാപതിയായ രാജാവ്, രാജാവിനധീനമായ സഭ. സഭയ്ക്കധീനനായ രാജാവ് പ്രജകൾക്കധീനമായ രാജാവും സഭയും, രാജാവിനും സഭയ്ക്കും അധീനരായ പ്രജകൾ എന്നതല്ല രീതിയെങ്കിൽ—

**"രാഷ്ട്രമേവ വിശ്യാഹന്തി തസ്മാദ്രാഷ്ട്രീ വിശം ഘാതുകഃ. വിശമേവ രാഷ്ട്രായാദ്യാംകരോതി തസ്മാദ്രാഷ്ട്രീ വിശമത്തി ന പുഷ്ടം പശും മന്യത ഇതി".** [ശത. 13 2.3]

പ്രജകളിൽ നിന്നു സ്വതന്ത്രരായി തന്നിഷ്ടക്കാരായ രാജവർഗം വർത്തിച്ചാൽ, (രാഷ്ട്രമേവ വിശ്യാഹന്തി) രാജ്യത്തിൽ പ്രവേശിച്ച് പ്രജകളെ നശിപ്പിക്കും. അതിനാൽ ഏകാധിപതിയായ രാജാവ് താന്തോന്നിയും ഉന്മത്തനുമായി (രാഷ്ട്രീ വിശമ്

ഘാതുകഃ) പ്രജകളുടെ ഘാതുകനായിത്തീരും. അതായതു് (വിശ മേവ രാഷ്ട്രായാദ്യാമ് കരോതി) ആ രാജാവ് പ്രജകളെ ഭക്ഷിച്ചു കളയും — അത്യന്തം പീഡിപ്പിക്കും. അതിനാൽ ആരെയും സ്വേച്ഛാധികാരിയാക്കരുതു്. (ന പുഷ്ടം പശും മന്യതേ) സിംഹമോ അല്ലെങ്കിൽ മാംസഭുക്കായ മറ്റു വല്ല മൃഗമോ തടിച്ചു കൊഴുത്ത പശുവിനെ കൊന്നുതിന്നുന്നതുപോലെ (രാഷ്ട്രീ വിശ മത്തി) സ്വതന്ത്രനായ രാജാവ് പ്രജകളെ നശിപ്പിക്കുന്നു. തന്നേ ക്കാളധികം നന്നാവാൻ മററാരെയും അനുവദിക്കാതെ സമ്പന്ന ന്മാരുടെ കൈവശമുള്ളതു മുഴുവനും അവരെ ഞെക്കിപ്പിഴിഞ്ഞും തട്ടിപ്പറിച്ചും അന്യായമായി പിഴയിട്ടും അപഹരിച്ചു് സ്വാൎത്ഥം നേടും. അതിനാൽ:—

**ഇന്ദ്രോ ജയാതി ന പരാ ജയാതാ അധിരാജോ**
**രാജസു രാജയാതൈ; ചർകൃത്യ ഈഡ്യോ**
**വന്ദ്യശ്ചോപസദ്യോ നമസ്യോഭവേഹ.**[3]

മനുഷ്യരെ! ആരു് (ഇഹ) ഈ മനുഷ്യസമുദായത്തിൽ (ഇന്ദ്രഃ) പരമൈശ്വര്യവാനായി ശത്രുക്കളെ (ജയാതി) ജയിക്കുവാൻ ശക്ത നാകുന്നുവോ, ആരെ (നപരാജയാതൈ) എതിരാളികൾ തോല്പി ക്കുന്നില്ലയോ, (രാജസു അധിരാജഃ) രാജാധിരാജനായി (രാജ യാതൈ) വിളങ്ങുന്നുവോ, ആരു് (ചർകൃത്യ) സഭാപതിയായി രിക്കാൻ ഏററവും യോഗ്യതയുള്ളവനും (ഈഡ്യഃ) പ്രശംസനീയ മായ ഗുണകൎമ്മ സ്വഭാവങ്ങളോടു കൂടിയവനും (വന്ദ്യഃ) സല്ക്കാര യോഗ്യനും (ച ഉപസദ്യഃ) ശരണ യോഗ്യനും (നമസ്യഃ) എല്ലാ വൎക്കും മാന്യനും (ഭവേഹ) ആയിരിക്കുന്നുവോ അയാളെയാണു് സഭാപതിയായ രാജാവായി അവരോധിക്കേണ്ടതു്.

**ഇമന്ദേവാ അസപത്നം സുവധ്വം മഹതേ ക്ഷ ത്രായ മഹതേ ജ്യൈഷ്ഠ്യായ മഹതേ ജാനരാജ്യാ യേന്ദ്രസ്യേന്ദ്രിയായ.** (യജുഃ. അ. 9.40.)

(ദേവാഃ) വിദ്വാന്മാരേ, രാജാവേ; പ്രജകളെ, നിങ്ങൾ (ഇമം) ഇപ്രകാരമുള്ള പുരുഷനെ (മഹതേക്ഷത്രായ) വലിയ ചക്രവൎത്തിയായി വാഴുവാനും (മഹതേജ്യൈഷ്ഠ്യായ) എല്ലാവരേ ക്കാളും മഹാനായിരിക്കാനും (മഹതേ ജാനരാജ്യായ) മഹാ വിദ്വാന്മാരോടു കൂടിയ രാജ്യത്തെ പരിപാലിക്കാനും (ഇന്ദ്രസ്യേ

3. അഥർവം 6.10.1

ന്ദ്രിയായ) ഏററവും ഐശ്വര്യമുള്ള രാജ്യത്തേയും സമ്പത്തി നേയും രക്ഷിക്കുവാനുമായി (അസപത്നം സ്വവധം) സമ്മതിച്ച് പക്ഷപാത രഹിതനും വിദ്യാവിനയാദിയുക്തനും സകല ജനങ്ങ ളുടെയും സുഹൃത്തും സഭാപതിയും, എല്ലാററിനും അധിപതിയു മായ രാജാവായി അവരോധിച്ച ലോകം മുഴുവനും ശത്രുരഹിത മാക്കിത്തീക്കുവിൻ!

**[സദാ സന്നദ്ധമായ സൈന്യം]**

**സ്ഥിരാ വഃ സന്ത്വായുധാ പരാണുദേവീളൂ ഉത പ്രതിഷ്കഭേ; യുഷ്മാകമസ്തു തവി ഷീ പനീയസീ മാ മർത്ത്യസ്യമായിനഃ.**

(ഋ. മം 1.39.2)

ഈശ്വരൻ ഉപദേശിക്കുന്നു;- ഹേ രാജപുരുഷന്മാരേ (വഃ) നിങ്ങളുടെ (ആയുധാ) ആഗ്നേയം മുതലായ അസ്ത്രങ്ങളും, പീരങ്കി തോക്ക്, വില്ല്, അമ്പ്, വാള് തുടങ്ങിയ ആയുധങ്ങളും ശത്രു ക്കളെ (പരാണുദേ) തോല്പിക്കുവാനും (ഉത പ്രതിഷ്കഭേ) തടുത്തു നിത്തുവാനും (വീളൂ) കൊള്ളാമെന്നു പ്രശംസിതവും (സ്ഥിരാ) ഉറപ്പുള്ളതും (സന്തു) ആയിരിക്കട്ടെ. (യുഷ്മാകം) നിങ്ങളുടെ (തവിഷീ) സൈന്യം (പനീയസീ) പ്രശംസനീയം (അസ്തു) ആകട്ടെ. അവയുടെ സഹായംകൊണ്ടു നിങ്ങൾ സദാ വിജയി കളാകുവിൻ. എന്നാൽ, (മാ മർത്ത്യസ്യമായിനഃ) ആരു് അന്യാ യവും നിന്ദ്യവുമായ പ്രവൃത്തികൾ ചെയ്യുന്നുവോ അവനു് മുൻ പറഞ്ഞ പദാത്ഥങ്ങളൊന്നും ലഭിക്കാതിരിക്കട്ടെ, മനുഷ്യർ ധർമിഷ്ഠരായിരിക്കുമ്പോൾ മാത്രമേ രാജ്യത്തിനു് അഭിവൃദ്ധി ഉണ്ടാവൂ. ദുരാചാരികളുടെ രാജ്യം നശിച്ചുപോകുന്നു.

അതിനാൽ വലിയ വിദ്വാന്മാരെ ധമ്മസഭയുടെ അധികാ രികളായും, പ്രശംസിക്കത്തക്ക ധമ്മനിഷ്ഠയോടു കൂടിയവരെ രാജസഭയുടെ സദസ്യരായും, അവരിലെല്ലാററിലും വെച്ച് സർവോൽകൃഷ്ടമായ ഗുണകർമസ്വഭാവങ്ങളോടു കൂടിയ മഹാ പുരുഷനെ ആ രാജസഭയുടെ അധിപതിയായും നിയമിച്ച് സർവത്ര അഭിവൃദ്ധി നേടുക. നയ സംബന്ധമായ നിയമങ്ങൾ മൂന്നു സഭകളുടേയും സമ്മതത്തോടുകൂടി ഏററവും നന്നായി നിമ്മി ക്കുകയും ജനങ്ങളെല്ലാം ആ നിയമങ്ങൾ അനുസരിച്ചു പ്രവത്തി ക്കുകയും വേണം. പൊതുനന്മയ്ക്കുതകുന്ന കാര്യങ്ങൾ ചെയ്യാൻ ഏവരും സമ്മതിക്കണം. സർവഹിതകരമായ കാര്യങ്ങളിൽ

തൻകാര്യം നോക്കരുത്. ധർമ്മയുക്തമായ സ്വന്തം കാര്യങ്ങളിൽ മാത്രമേ സ്വാതന്ത്ര്യം പാടുള്ളു.

[സഭാപതിയുടെ ഗുണങ്ങൾ]

രാജസഭയുടെ അധിപതിക്കുണ്ടാകേണ്ട ഗുണങ്ങൾ എന്തെല്ലാമെന്നു പറയുന്നു:—

1. **ഇന്ദ്രാനിലയമാർക്കാണാമഗ്നേശ്ച വരുണസ്യ ച ചന്ദ്രവിത്തേശയോശ്ചൈവ മാത്രാ നിർഹൃത്യ ശാശ്വതീഃ**

2. **തപത്യാദിത്യവച്ചൈഷ ചക്ഷൂംഷി ച മനാംസി ച ന ചൈനം ഭുവി ശക്നോതി കശ്ചിദപ്യഭിവീക്ഷിതും**

3. **സോƒഗ്നിർഭവതി വായുശ്ച സോƒർക്കഃ സോമഃ സധർമ്മരാട്. സ കുബേരഃ സ വരുണഃ സ മഹേന്ദ്രഃ പ്രഭാവതഃ.**

(മനു. 7-4, 6, 7.)

1. സഭാപതിയായ രാജാവ് ഇന്ദ്രനെപ്പോലെ — മിന്നൽപോലെ—അതിവേഗത്തിൽ ഐശ്വര്യങ്ങളെ ഉളവാക്കുന്നവനും എല്ലാവർക്കും വായുവിനെപ്പോലെ പ്രാണപ്രിയനും എല്ലാവരുടേയും മനോഗതങ്ങളറിയുന്നവനും, ന്യായാധിപതിയായ യമനെപ്പോലെ പക്ഷപാതമെന്യേ പെരുമാറുന്നവനും, സൂര്യനെപ്പോലെ ന്യായം വിദ്യ ധർമ്മം എന്നിവയെ പ്രകാശിപ്പിച്ച് അവിദ്യ, അന്യായാദി അന്ധകാരങ്ങൾ അകററുന്നവനും, അഗ്നിയെപ്പോലെ ദുഷ്ടന്മാരെ ഭസ്മമാക്കുന്നവനും, വരുണനെപ്പോലെ ദുഷ്ടന്മാരെ അനേക വിധത്തിൽ ബന്ധിക്കുന്നവനും, ചന്ദ്രനെപ്പോലെ സജ്ജനങ്ങൾക്ക് ആനന്ദം ഉളവാക്കുന്നവനും, വൈശ്രവണനെപ്പോലെ ഖജനാവ് നിറയ്ക്കുന്നവനും ആയിരിക്കണം.

2. സൂര്യതുല്യപ്രതാപിയും എല്ലാവരുടേയും ബഹിരന്തരംഗങ്ങളെ സ്വന്തം തേജസ്സുകൊണ്ട് തപിപ്പിക്കുന്നവനും മന്നിലുള്ള മനുഷ്യരിലാർക്കും ക്രൂര ദൃഷ്ടി പതിപ്പിക്കാനാവാത്തവനും.

3. സ്വപ്രഭാവത്താൽ അഗ്നി, വായു, സൂര്യൻ, ചന്ദ്രൻ എന്നിവരെപ്പോലെ വിളങ്ങുന്നവനും ധർമിഷ്ഠനും സമ്പത്തിനെ വർദ്ധിപ്പിക്കുന്നവനും ദുഷ്ടന്മാരെ ബന്ധിക്കുന്നവനും വളരെ

ഐശ്വര്യമുള്ളവനുമായ ആളിനാണ് സഭയുടെ അദ്ധ്യക്ഷനായിരിക്കാൻ യോഗ്യതയുള്ളത്.

[യഥാർത്ഥ ഭരണാധിപൻ ആര്?]

1. സ രാജാ പുരുഷോ ദണ്ഡഃ സ നേതാ ശാസിതാ ച സഃ ചതുർണ്ണാമാശ്രമാണാം ച ധർമസ്യ പ്രതിഭൂഃ സ്മൃതഃ
2. ദണ്ഡഃ ശാസ്തി പ്രജാഃ സർവ്വാ ദണ്ഡ ഏവാഭിരക്ഷതി ദണ്ഡഃ സുപ്തേഷു ജാഗർത്തി ദണ്ഡം ധർമം വിദുർബുധാഃ
3. സമീക്ഷ്യ സ ധൃതഃ സമ്യക് സർവാ രഞ്ജയതി പ്രജാഃ അസമീക്ഷ്യ പ്രണീതസ്തു വിനാശയതി സർവതഃ.
4. ദുഷ്യേയുഃ സർവ വർണാശ്ച ഭിദ്യേരൻ സർവസേതവഃ സർവലോകപ്രകോപശ്ച ഭവേ ദ്ദണ്ഡസ്യ വിഭ്രമാത്.
5. യത്ര ശ്യാമോ ലോഹിതാക്ഷോ ദണ്ഡശ്ചരതി പാപഹാ പ്രജാസ്തത്ര ന മുഹ്യന്തി നേതാ ചേത്സാധു പശ്യതി.
6. തസ്യാഹുഃ സംപ്രണേതാരം രാജാനം സത്യവാദിനമ് സമീക്ഷ്യ കാരണം പ്രാജ്ഞം ധർമകാമാർഥകോവിദമ്.
7. തം രാജാ പ്രണയൻസമ്യക് ത്രിവർഗേണാഭിവർദ്ധതേ കാമാത്മാ വിഷമഃ ക്ഷുദ്രോ ദണ്ഡേനൈവ നിഹന്യതേ.
8. ദണ്ഡോ ഹി സുമഹത്തേജോ ദുർധരശ്ചാകൃതാത്മഭിഃ ധർമ്മാദ്വിചലിതം ഹന്തി നൃപമേവ സബാന്ധവമ്.
9. സോ ƒ സഹായേന മൂഢേന ലുബ്ധേനാകൃതബുദ്ധിനാ ന ശക്യോ ന്യായതോ നേതും സക്തേന വിഷയേഷു ച.
10. ശുചിനാ സത്യസന്ധേനയഥാശാസ്ത്രാനുസാരിണാ പ്രണേതും ശക്യതേ ദണ്ഡഃ സുസഹായേന ധീമതാ.

(മനു. 7. 17—19; 24—28; 30; 31)

1. പുരുഷസ്വരൂപമായിട്ടുള്ള ദണ്ഡം[4] തന്നെയാണ് രാജാവ് ന്യായം നടത്തുന്നതും എല്ലാവരേയും ശാസിക്കുന്നതും, നാലു വർണ്ണങ്ങളുടേയും നാലാശ്രമങ്ങളുടേയും ധർമരക്ഷണം ചെയ്യുന്നതും അവൻതന്നെയാണ്.

2. ആ ദണ്ഡം തന്നെയാണ പ്രജകളെ ശാസിക്കുന്നതും രക്ഷിക്കുന്നതും; പ്രജകൾ ഉറങ്ങുമ്പോഴും ഉണർന്നിരിക്കുന്നതും ആ ദണ്ഡം തന്നെ; അതിനാൽ ബുദ്ധിമാന്മാർ ദണ്ഡത്തെ ധർമമെന്നു പറയുന്നു.

3. അവധാന പൂർവ്വം പ്രയോഗിച്ചാൽ സകലർക്കും ആനന്ദദായകവും അനവധാനതയോടെ പ്രയോഗിച്ചാൽ രാജാവിനെ എല്ലാ വിധത്തിലും നശിപ്പിക്കുന്നതുമാണ് ദണ്ഡം.

4 ദണ്ഡമില്ലെങ്കിൽ സകലരും ദുഷിച്ചു പോകും; രാജ്യമര്യാദകൾ ഛിന്നഭിന്നമാകും. ജനങ്ങൾ പ്രക്ഷുബ്ധരാകും.

5. കറുത്തിരുണ്ട ശരീരവും ചുകന്ന കണ്ണുകളുമുള്ള ഒരു ഭയങ്കര പുരുഷനെപ്പോലെ ദണ്ഡം പാപങ്ങളെ നശിപ്പിച്ചുകൊണ്ട് സഞ്ചരിക്കുന്നിടത്തെ പ്രജകൾ പരിഭ്രമം കൂടാതെ സുഖമായി വസിക്കുന്നു. പക്ഷേ ദണ്ഡം പ്രയോഗിക്കുന്നവൻ പക്ഷപാതരഹിതനും വിദ്വാനുമായിരിക്കണം.

6. സത്യവാദിയും ആലോചനാശീലനും ബുദ്ധിമാനും ധർമാർത്ഥ കാമങ്ങളെ നേടുന്നതിൽ സമർത്ഥനുമായ രാജാവിനെയാണ് ശരിയായ ദണ്ഡപ്രയോക്താവെന്നു വിദ്വാന്മാർ പറയുന്നത്.

7. ദണ്ഡത്തെ ശരിയാംവണ്ണം പ്രയോഗിക്കുന്ന രാജാവ് ധർമാർത്ഥകാമങ്ങളുടെ സിദ്ധിയെ വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്നു. വിഷയസുഖത്തിൽ അത്യാസക്തനും കുടില സ്വഭാവിയും ഈർഷ്യാലുവും ക്ഷുദ്രമനസ്സനും നീചബുദ്ധിയുമാണ് ന്യായാധിപതിയായ രാജാവെങ്കിൽ ദണ്ഡത്താൽ അയാൾ നശിക്കുന്നു.

8 തേജസ്സിയുന്ന ദണ്ഡത്തെ കൈക്കൊള്ളുവാൻ വൈദുഷ്യവും ധർമ്മനിഷ്ഠയുമില്ലാത്തവർക്കു സാധിക്കുകയില്ല. ധർമ്മരഹിതനായ രാജാവിനെ തറവാടോടു കൂടി അതു് നശിപ്പിച്ചു കളയും.

4. ദണ്ഡം എന്ന വാക്കിന് ദണ്ഡിപ്പിക്കൽ എന്നല്ല ഇവിടത്തെ അർത്ഥം. ഭരണഘടനയിലെ നിയമങ്ങളുടെ പരിപാലനവും അവ ലംഘിക്കുന്നവർക്കുള്ള ശിക്ഷയും കൂടിച്ചേരുന്നതേതോ അതത്രേ ദണ്ഡം.

9. എന്തെന്നാൽ, ആപ്തപുരുഷന്മാരുടെ സഹായം, വിദ്യാഭ്യാസം, സുശിക്ഷണം എന്നിവയൊന്നുമില്ലാത്തവനും വിഷയാസക്തനും മൂഢനുമായിട്ടുള്ളവനു ന്യായമായ വിധത്തിൽ ദണ്ഡം നടത്തുവാനുള്ള സാമർത്ഥ്യം ഒരിക്കലും ഉണ്ടാവുകയില്ല.

10. പവിത്രാത്മാവും സത്യനിഷ്ഠനും സജ്ജന സംസർഗം ചെയ്യുന്നവനും, നീതിശാസ്ത്രമനുസരിച്ചു പ്രവർത്തിക്കുന്നവനും, ശ്രേഷ്ഠപുരുഷന്മാരുടെ സഹായത്തോടുകൂടിയവനും, ബുദ്ധിമാനുമായിട്ടുള്ളവനു മാത്രമേ ന്യായമായി ദണ്ഡപ്രയോഗ സാമർത്ഥ്യമുണ്ടാകൂ. അതിനാൽ:—

1. സൈനാപത്യം[5] ച രാജ്യം ച ദണ്ഡനേതൃത്വമേവ ച
   സർവ്വലോകാധിപത്യം ച വേദശാസ്ത്രവിദർഹതി.
2. ദശാവരാ വാ പരിഷദ്യം ധർമം പരികല്പയേത്
   ത്ര്യവരാ വാപി വൃത്തസ്ഥാ തം ധർമം നവിചാലയേത് !
3. ത്രൈവിദ്യോ ഹൈതുക സ്തർകീ നൈരുക്തോ
   ധർമപാഠകഃ ത്രയാശ്ചാശ്രമിണഃ പൂർവേ
   പരിഷത്സ്യാദ്ദശാവരാ.
4. ഋഗ്വേദവിദ്യജുർവിച്ച സാമവേദവിദേവ ച
   ത്ര്യവരാ പരിഷജ്ഞേയാ ധർമ്മസംശയ നിർണയേ.
5. ഏകോപിവേദവിദ്ധർമംയം വ്യവസ്യേദ് ദ്വിജോത്തമഃ
   സവിജ്ഞേയഃ പരോ ധർമ്മോ നാജ്ഞാനാ
   മുദിതോയുതൈഃ
6. അവ്രതാനാമമന്ത്രാണാം ജാതിമാത്രോപ ജീവിനാം
   സഹസ്രശഃ സമേതാനാം പരിഷത്വം ന വിദ്യതേ.
7. യം വദന്തി തമോഭൂതാ മൂർഖാ ധർമമതദ്വിദഃ
   തത്പാപം ശതധാ ഭൂത്വാ തദ്വക്തൄനനുഗച്ഛതി.

(മനു. 12, 100, 110—115.)

1. സർവ സൈന്യത്തിൻേറയും സേനാപതികളുടേയും ആധിപത്യം, ശിക്ഷ നൽകുവാനുള്ള ഏർപ്പാടുകളുടെയെല്ലാം മേലധികാരം, എല്ലാവരുടേയും നായകത്വം, രാജ്യത്തിൻെറ അധികാരം എന്നിങ്ങനെയുള്ള നാലു മുഖ്യാധികാരങ്ങളിലും, വേദശാസ്ത്രങ്ങളിൽ പ്രവീണന്മാരും പൂർണ വിദ്വാന്മാരും ജിതേന്ദ്രിയന്മാരും ധർമാത്മാക്കളും സൽസ്വഭാവികളുമായവരെ നിയമി

5. മനുസ്മൃതിയിൽ 'സേനാപത്യം' എന്നാണു പാഠം. എന്നാൽ ഗ്രന്ഥകാരൻെറ ഋഗ്ഭാഷ്യം 1.32.2, 1.100.6, യജുർഭാഷ്യം 6.2, സംസ്കാര വിധി എന്നിവയിൽ സൈനാപത്യം എന്നു പ്രയോഗിച്ചിരിക്കുന്നു.

ക്കണം.[6] മുഖ്യസേനാപതി, മുഖ്യ ന്യായാധിപതി, മുഖ്യ രാജ്യാധികാരി, പ്രധാനൻ (രാജാവ്) എന്നിവരെല്ലാം സകല വിദ്യകളിലും പൂർണപാണ്ഡിത്യമുള്ളവരായിരിക്കണം.

2. കുറഞ്ഞ പക്ഷം പത്തു വിദ്വാന്മാരോ, ഏറ്റവും കുറഞ്ഞതു് മൂന്നു വിദ്വാന്മാരോ അടങ്ങിയ സഭയിൽ തീരുമാനിക്കുന്ന വ്യവസ്ഥകളെ—ധർമ്മവ്യവസ്ഥകളെ—ആരും ഉല്ലംഘിക്കരുതു്.

3. ഈസഭയിൽ നാലു വേദങ്ങൾ, ന്യായശാസ്ത്രം, നിരുക്തം ധർമ്മശാസ്ത്രം മുതലായവയിൽ നിപുണരായ വിദ്വാന്മാരാണു സദസ്യരാകേണ്ടതു്. അവർബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം എന്നീ മൂന്നാശ്രമങ്ങളിലുള്ളവരായിരിക്കണം. സഭ കൂടുമ്പോൾ കുറഞ്ഞതു് പത്തു വിദ്വാന്മാരുണ്ടായിരിക്കണം.

4. ഋക്കു്, യജുസ്സു്, സാമം എന്നീ മൂന്നു വേദങ്ങളും അറിയുന്ന മൂന്നു സദസ്യന്മാരടങ്ങിയ ഒരു സഭയിൽ ചെയ്യുന്ന വ്യവസ്ഥകളെ ആരും ഉല്ലംഘിക്കരുതു്.

5. സകല വേദജ്ഞനായ ദ്വിജശ്രേഷ്ഠനും സംന്യാസിയുമായ ഒരാൾ തീർച്ചപ്പെടുത്തുന്നതു് സർവശ്രേഷ്ഠ ധർമ്മമാകുന്നു. എന്തെന്നാൽ, അറിവില്ലാത്ത ആയിരമോ ലക്ഷമോ കോടിയോ പേർ ചേർന്നു് ചെയ്യുന്ന ധർമവ്യവസ്ഥ സ്വീകാര്യമേയല്ല.

6. ബ്രഹ്മചര്യം, സത്യഭാഷണം, മുതലായ വ്രതങ്ങളും വേദാധ്യയനം, വേദാർഥ വിചാരം എന്നിവയൊന്നുമില്ലാത്തവരും ജനിച്ചപ്പോഴത്തേപ്പോലെ ഇപ്പോഴും ശൂദ്രരായിരിക്കുന്ന അനേകശതം പേർ കൂടിയാലും അതു സഭയല്ല.

7. വിദ്യാഭ്യാസമില്ലാത്ത, വേദമറിയാത്ത, മൂഢന്മാർ പറയുന്ന ധർമത്തെ ഒരിക്കലും കൈക്കൊള്ളരുതു്. എന്തെന്നാൽ മൂഢന്മാർ തീരുമാനിക്കുന്നതനുസരിക്കുന്നവരെ പാപങ്ങൾ പിന്നാലെ ചെന്നു പിടികൂടുന്നു.

അതിനാൽ മൂന്നു സഭകളിലും വിദ്യാസഭ, ധർമ്മസഭ, രാജസഭ എന്നീ മൂന്നു സഭകളിലും മൂഢന്മാരെ ഒരിക്കലും നിയമിക്കരുതു്; വിദ്വാന്മാരെയും ധാർമ്മികരേയും മാത്രമേ നിയമിക്കാവൂ.

1. ത്രൈവിദ്യേഭ്യസ്ത്രയീം വിദ്യാം ദണ്ഡനീതിം ച ശാശ്വതീം ആന്വീക്ഷികീം ചാത്മവിദ്യാം വാർത്താരംഭാംശ്ച ലോകതഃ.

2. ഇന്ദ്രിയാണാം ജയേ യോഗം സമാതിഷ്ഠേദിവാനിശമ്
ജിതേന്ദ്രിയോ ഹി ശക്നോതി വശേ സ്ഥാപയിതും പ്രജഃ.

3. ദശ കാമസമുത്ഥാനി തഥാഷ്ടൌ ക്രോധജാനിച
വ്യസനാനി ദുരന്താനി പ്രയത്നേന വിവർജയേത്.

4. കാമജേഷു പ്രസക്തോഹി വ്യസനേഷു മഹീപതിഃ
വിയുജ്യതേഽർത്ഥധർമാഭ്യാംക്രോധജേഷ്വാത്മനൈവതു.

5. മൃഗയാക്ഷോ ദിവാസ്വപ്നഃ പരിവാദഃ സ്ത്രിയോ
മദഃ തൌര്യത്രികം വൃഥാട്യാച കാമജോ ദശകോ ഗണഃ

6. പൈശുന്യം സാഹസം ദ്രോഹ ഈർഷ്യാസൂയാർത്ഥ
ദൂഷണമ് വാഗ്ദണ്ഡജം ച പാരുഷ്യം ക്രോധജോ
ഽപിഗണോഷ്ടകഃ.

7. ദ്വയോരപ്യേതയോർമ്മൂലം യം സർവ്വേ കവയോ വിദുഃ
തം യത്നേന ജയേല്ലോഭം തജ്ജാവേതാവുഭൌഗണൌ.

8. പാനമക്ഷാഃ സ്ത്രിയശ്ചൈവ മൃഗയാ ച
യഥാക്രമമ് ഏതത് കഷ്ടതമം വിദ്യാച്ചതുഷ്കം
കാമജേ ഗണേ.

9. ദണ്ഡസ്യ പാതനം ചൈവ വാക് പാരുഷ്യാർത്ഥ
ദൂഷണേ ക്രോധജേഽപി ഗണേ വിദ്യാത്കഷ്ടമേത
ത്രികം സദാ.

10. സപ്തകസ്യാസ്യ വർഗസ്യ സർവ്വത്രൈവാനുഷങ്
ഗിണഃ പൂർവ്വം പൂർവ്വം ഗുരുതരം വിദ്യാദ്വ്യസനമാ
ത്മവാൻ.

11. വ്യസനസ്യ ച മൃത്യോശ്ച വ്യസനം കഷ്ടമുച്യതേ
വ്യസന്യധോഽധോ വ്രജതി സ്വര്യാത്യവ്യസനീ മൃതഃ.
(മനു. 7. 43—53)

1. നാലു വേദങ്ങളിലുമുള്ള കർമ്മകാണ്ഡം ഉപാസനാകാണ്ഡം ജ്ഞാനകാണ്ഡം എന്നിവയറിയാവുന്നവരിൽ നിന്നു് സനാതനമായ ദണ്ഡനീതി ന്യായശാസ്ത്രം ആത്മവിദ്യ—പരമാത്മാവിന്റെ ഗുണകർമ്മസ്വഭാവങ്ങളുടെ ജ്ഞാനമാകുന്ന ബ്രഹ്മവിദ്യ—എന്നീ മൂന്നു വിദ്യകളേയും ലോകത്തിൽ നിന്നു വാർത്താരംഭത്തേയും—ലൌകികവ്യവഹാരങ്ങളേയും—അഭ്യസിച്ചതിനു ശേഷം മാത്രമേ ഒരുവനു് സദസ്യനോ സഭാപതിയോ ആയിതീരുവാൻ സാധിക്കുകയുള്ളു.

2. എല്ലാ സദസ്യന്മാരും സഭാപതികളും ഇന്ദ്രിയങ്ങളെ ജയിച്ചു സ്വാധീനപ്പെടുത്തി സദാ ധർമ്മ മാർഗത്തിൽ വർത്തിയ്ക്കുകയും അധർമത്തിൽ നിന്നു നിവർത്തിയ്ക്കുകയും ചെയ്യേണ്ടതാകുന്നു.

അതിനാൽ രാത്രിയും പകലും നിശ്ചിതസമയത്തു് യോഗാഭ്യാസവുംകൂടി ശീലിക്കണം. ഇന്ദ്രിയങ്ങളെ മനസ്സ് പ്രാണൻ ശരീരം എന്നീ ആഭ്യന്തരപ്രജകളെ—ജയിച്ചിട്ടില്ലാത്ത ആളിന്ന് ബാഹ്യപ്രജകളെ സ്വാധീനമാക്കുവാൻ സാധ്യമേയല്ല.

3. കാമംകൊണ്ടുണ്ടാകുന്ന പത്തും ക്രോധംകൊണ്ടുണ്ടാകുന്ന എട്ടും ദുഃഖസ്വഭാവങ്ങളെ പരിത്യജിക്കണം. അവയിലകപ്പെട്ട ആളിന്ന് രക്ഷപെടാൻ വിഷമമാണെങ്കിലും!

4. കാമജന്യമായ പത്തു ദുഃസ്വഭാവങ്ങളിൽ അകപ്പെടുന്ന രാജാവിൻെറ രാജ്യം സമ്പത്തു്, ധർമ്മം എന്നിവയും ക്രോധജന്യമായ എട്ടു ദൂഷ്യങ്ങളിൽപ്പെടുന്ന രാജാവിൻെറശരീരവും നശിക്കുന്നു.

5. കാമംകൊണ്ടുണ്ടാകുന്ന ദൂഷ്യങ്ങൾ ഇവയാണ്:-നായാട്ട്, ചൂതുകളി, പകലുറക്കം, കാമകഥ അല്ലെങ്കിൽ പരനിന്ദ, അത്യധികമായ സ്ത്രീസംഗം, മാദകദ്രവ്യങ്ങൾ—മദ്യം, കറുപ്പ് കഞ്ചാവു മുതലായവ—ശീലിയ്ക്കുക, പാട്ടു് കൊട്ടു് ആട്ടം എന്നിവ കേൾക്കുകയും കാണുകയും ചെയ്യുക, വൃഥാ അങ്ങുമിങ്ങും സഞ്ചരിച്ചുകൊണ്ടിരിക്കുക, ഇങ്ങനെ പത്തു വ്യസനങ്ങൾ കാമോല്പന്നങ്ങളാകുന്നു.

6. ക്രോധംകൊണ്ടു് ഏഷണികൂട്ടുക, വിവേകമില്ലാതെയും ബലാൽക്കാരമായും പരസ്ത്രീകളോടു് സംഗമിയ്ക്കുക, ദ്വേഷം, പരോൽക്കർഷം കണ്ടുകൂടായ്മ, അസൂയ — ഗുണങ്ങളിൽ ദോഷത്തേയും ദോഷങ്ങളിൽ ഗുണത്തേയും ആരോപിയ്ക്കുക—, ധർമവിരുദ്ധങ്ങളായ ദുഷ്പ്രവൃത്തികളിൽ ധനാദികൾ വൃഥാവ്യയം ചെയ്യുക, പരുഷവാക്കുകൾ പറയുക, തെററു ചെയ്യാതെ കഠിനമായി ശിക്ഷിയ്ക്കുകയോ ശകാരിക്കുകയോ ചെയ്യുക ഈ എട്ടു ദോഷങ്ങൾ ഉണ്ടാകുന്നു.

7. കാമജങ്ങളും ക്രോധജങ്ങളുമായ ഇപ്പറഞ്ഞ ദൂഷ്യങ്ങളുടെയെല്ലാം മൂലകാരണം ലോഭമാണെന്നത്രേ വിദ്വജ്ജനങ്ങൾ പറയുന്നതു്. ലോഭംകൊണ്ടാണ് സകല ദോഷങ്ങളും മനുഷ്യന്ന് ഉണ്ടാകുന്നതു്, അതിനാൽ ലോഭം ത്യജിക്കണം.

8. കള്ളു് മുതലായ ലഹരി പദാർത്ഥങ്ങൾ ശീലിയ്ക്കുക, ചൂതുകളിക്കുക, അമിതമായി സ്ത്രീസംഗം ചെയ്യുക, നായാടുക എന്നീ നാലു ദോഷങ്ങൾ കാമജങ്ങളായ ദൂഷ്യങ്ങളിൽ വച്ചു് ഏററവും ചീത്തയായിട്ടുള്ളതാണ്.

9. അപരാധം ചെയ്യാത്തവരെ ശിക്ഷിയ്ക്കുക, പരുഷവാക്കു പറയുക, സമ്പത്ത് അന്യായമായി ചെലവു ചെയ്യുക എന്നീ മൂന്നു ദോഷങ്ങൾ ക്രോധജങ്ങളായ വ്യസനങ്ങളിൽവച്ച് അത്യന്തം ദുഃഖപ്രദങ്ങളാകുന്നു.

10. കാമജങ്ങളും ക്രോധജങ്ങളുമായ ദൂഷ്യങ്ങളിൽവച്ച് മഹാദോഷങ്ങളായി ഗണിക്കുന്ന ഏഴെണ്ണത്തിൽ, വൃഥാ വ്യയത്തേക്കാൾ കഠോരവചനവും കഠോരഭാഷണത്തേക്കാൾ അന്യായദണ്ഡവും അന്യായദണ്ഡത്തേക്കാൾ നായാട്ടും നായാട്ടിനേക്കാൾ അമിത സ്ത്രീസംഗവും സ്ത്രീസംഗത്തേക്കാൾ ചൂതുകളിയും ചൂതുകളിയേക്കാൾ മദ്യാദിസേവയും അധികം ദോഷകരവും ഗുരുതരവും ആകുന്നു.

11. ദുഃസ്വഭാവങ്ങളിൽ പെടുന്നതിനേക്കാൾ ഭേദം മരണമാണ്. ദുരാചാരി ദീർഘകാലം ജീവിച്ചിരുന്നാൽ അധികം പാപം ചെയ്ത് അധോഗതിയെ—ദുഃഖത്തെ—പ്രാപിയ്ക്കും. സദാചാരി മരിച്ചാലും സുഖത്തെ പ്രാപിക്കുന്നു. അതിനാൽ സകലരും, വിശേഷിച്ച് രാജാവ് നായാട്ട്, മദ്യപാനം മുതലായ ദുഷ്കർമങ്ങളിൽ ഒരിക്കലും പെട്ടുപോകാതെ അവയിൽ നിന്ന് അകന്നു നിന്ന് ധർമയുക്തങ്ങളായ ഗുണകർമ സ്വഭാവങ്ങളോടുകൂടി സൽക്കർമങ്ങൾ അനുഷ്ഠിച്ചുകൊണ്ടിരിക്കണം.

## [മന്ത്രിമാരുടെ യോഗ്യത]

രാജസഭയിലുള്ള സദസ്യന്മാരും മന്ത്രിയും എങ്ങനെയുള്ളവരായിരിക്കണമെന്നു പറയുന്നു:—

1. മൌലാൻ ശാസ്ത്രവിദഃ ശൂരാൻ ലബ്ധലക്ഷാൻ
കുലോദ്ഗതാൻ സചിവാൻസപ്ത ചാഷ്ടൌവാ
പ്രകുർവ്വീത പരീക്ഷിതാൻ.

2. അപി യത്സുകരം കർമ തദപ്യേകേന ദുഷ്കരമ്
വിശേഷതോ സഹായേന കിന്നു രാജ്യം മഹോദയമ്

3. തൈഃ സാർദ്ധം ചിന്തയേന്നിത്യം സാമാന്യം സന്ധി
വിഗ്രഹമ് സ്ഥാനം സമുദയം ഗുപ്തിം ലബ്ധ
പ്രശമനാനി ച.

4. തേഷാം സ്വം സ്വമഭിപ്രായ മുപലഭ്യ പൃഥക് പൃഥക്
സമസ്താനാഞ്ച കാര്യേഷു വിദധ്യാദ്ധിതമാത്മനഃ.

5. അന്യാനപി പ്രകുർവ്വീത ശുചീൻ പ്രജ്ഞാനവസ്ഥി താൻ. സമ്യഗർത്ഥ സമാഹർതൄനമാത്യാൻ സുപരീ ക്ഷിതാൻ.

6. നിവർത്തേതാസ്യ യാവദ്ഭിരിതി കർത്തവ്യതാ നൃഭിഃ. താവതോ‌ऽതന്ദ്രിതാൻ ദക്ഷാൻ പ്രകുർവീത വിചക്ഷണാൻ.

7. തേഷാമർഥേ നിയുഞ്ജീത ശൂരാൻ ദക്ഷാൻ കുലോദ്ഗതാൻ. ശുചീനാകരകർമാന്തേ ഭീരൂനന്തർ നിവേശനേ.

8. ദൂതം ചൈവ പ്രകുർവീത സർവ്വശാസ്ത്ര വിശാരദമ് ഇംഗിതാകാരചേഷ്ടജ്ഞം ശുചിം ദക്ഷം കുലോദ്ഗതമ്

9. അനുരക്തഃ ശുചിർദക്ഷഃ സ്മൃതിമാൻ ദേശകാല വിത് വപുഷ്മാൻ വീതഭീർവാഗ്മീ ദൂതോ രാജ്ഞഃ പ്രശസ്യതേ.

(മനു. 7. 54—57; 60—64)

1. സ്വരാജ്യത്തിൽ—സ്വദേശത്തിൽ ജനിച്ചിട്ടുള്ള വേദാദി ശാസ്ത്രങ്ങളറിയുന്ന, പരാക്രമശാലികളും, നിഷ്ഫലമാകാത്ത ചിന്ത കളോടു കൂടിയവരും, നല്ല കുലത്തിൽ പിറന്നവരും, വേണ്ടും വണ്ണം പരീക്ഷിക്കപ്പെട്ടവരും സമർത്ഥന്മാരുമായ ഏഴോ എട്ടോ ഉത്തമരായ പ്രഗത്ഭരെ സചിവന്മാരായി—മന്ത്രിമാരായി—നിയ മിക്കണം.

2 എന്തെന്നാൽ, പരസഹായമെന്യേ വേഗം ചെയ്യാൻ കഴിയുന്ന കാര്യംപോലും ഏകാകിയായി ചെയ്യുമ്പോൾ ദുഷ്കരമാ കുന്നു. അപ്പോൾ ഏകാകിയായി മഹത്തായ രാജകാര്യം നടത്തു വാൻ എങ്ങനെ സാധിക്കും? അതിനാൽ ഒരാളിനെ രാജാവായി നിയമിച്ച് രാജ്യഭാരം മുഴുവനും ഏല്പിക്കുന്നത് അനാശാസ്യമാ കുന്നു.

3. അതിനാൽ സഭാപതിയായ രാജാവ് രാജ്യകാര്യങ്ങ ളിൽ കുശലന്മാരും വിദ്വാന്മാരുമായ മന്ത്രിമാരോടു കൂടി, (സന്ധി) മൈത്രി (വിഗ്രഹം) ശത്രുത (സ്ഥാനം) സമയമറിഞ്ഞ് സ്വരാ ജ്യത്തെ രക്ഷിച്ച് ഉദാസീനനായി സ്ഥിതി ചെയ്യുക (സമുദായം) സ്വന്തബലം വർദ്ധിക്കുമ്പോൾ ദുഷ്ടശത്രുക്കളെ ആക്രമിക്കുക (ഗുപ്തി) സൈന്യം, ഖജനാവ് മുതലായവ രക്ഷിക്കുക (ലബ്ധപ്രശമനം) കീഴടക്കിയ നാടുകളിൽ സാമാധാനം പുലർത്തുക എന്നീ ആറു വിഷയങ്ങൾ നിത്യവും നിരീക്ഷിക്കണം.

4. സദസ്യരിൽ ഓരോരുത്തരുടെയും വിചാരങ്ങളും അഭിപ്രായങ്ങളും ചോദിച്ചറിഞ്ഞു് ഭൂരിപക്ഷപ്രകാരം സ്വന്തവും അന്യരുടെയും ശ്രേയസ്സിനുതകുന്ന പ്രവൃത്തികൾ സുചിന്തിതമായി ചെയ്യുതുടങ്ങണം.

5. പരിശുദ്ധാത്മാക്കളും, ബുദ്ധിമാന്മാരും, സ്ഥിരചിത്തന്മാരും, പദാർത്ഥ സംഗ്രഹചതുരരും ആയവരെ നല്ലവണ്ണം പരീക്ഷിച്ചുനോക്കി മന്ത്രിമാരായി നിയമിക്കേണ്ടതാണു്.

6. നാട്ടുകാര്യനടത്തിപ്പിനാവശ്യമുള്ളത്ര ഉത്സാഹശീലരും ബലവാന്മാരും വിദഗ്ദ്ധരുമായ അധികാരികളെ ജോലിക്കു നിയമിക്കേണ്ടതാണു്.

7. അവരുടെ കീഴിൽ ശൂരരും, ബലവാന്മാരും തറവാടികളും പരിശുദ്ധരുമായ ഭൃത്യന്മാരെ നിയമിച്ചു് ഗൗരവമേറിയ കാര്യങ്ങൾക്കു് നിയോഗിക്കണം. ഭീരുക്കളായവരെ ആന്തരിക പ്രവൃത്തികളേ ഏല്പിക്കാവൂ.

8. ഉന്നതകുലജാതനും, സമർത്ഥനും, പവിത്രചരിതനും അന്യഹൃദയവും ഭാവിയും കണ്ടറിയുവാൻ കഴിവുള്ളവനും, സകലശാസ്ത്രനിപുണനും, കാര്യനിർവ്വഹണ കുശലനും ആയ ആളിനെ ദൂതനായി നിയമിക്കണം.

9. രാജകാര്യങ്ങളിൽ അത്യന്തം ഉത്സാഹം പ്രീതി എന്നിവയുള്ള കാപട്യരഹിതനും, സമർത്ഥനും, പരിശുദ്ധ ഹൃദയനും പണ്ടു നടന്നതു് മറക്കാത്തവനും, ദേശകാലങ്ങൾക്കനുസരിച്ചു പ്രവർത്തിക്കുന്നവനും, സുന്ദരനും, ധീരനും, വലിയ വാഗ്മിയുമായിട്ടുള്ളവനത്രേ രാജദൂതനാകുവാൻ യോഗ്യൻ.

**ആർക്കു് എന്തധികാരം കൊടുക്കണമെന്നു പറയുന്നു:--**

1. അമാത്യേ ദണ്ഡ ആയത്തോ ദണ്ഡേ വൈനയികീ ക്രിയാ, നൃപതൌ കോശരാഷ്ട്രേ ച ദൂതേ സന്ധിവിപര്യയൌ
2. ദൂത ഏവ ഹി സംധത്തേ ഭിനത്ത്യേവച സംഹതാൻ ദൂതസ്തത് കുരുതേ കർമ്മ ഭിദ്യന്തേ യേന വാ ന വാ.
3. ബുദ്ധ്വാ ച സർവ്വം തത്ത്വേന പരരാജചികീർഷിതമ് തഥാ പ്രയത്നമാതിഷ്ഠേദ്യഥാത്മാനം ന പീഡയേത്.
4. ധനുർദുർഗം മഹീദുർഗമബ്ദുർഗം വാർക്ഷമേവ വാ നൃദുർഗം ഗിരിദുർഗം വാ സമാശ്രിത്യ വസേത് പുരമ്

5. ഏകഃ ശതം യോധയതി പ്രാകാരസ്ഥോ ധനുർധരഃ
ശതം ദശ സഹസ്രാണി തസ്മാദ് ദുർഗം വിധീയതേ.
6. തത്സ്യാദായുധസമ്പന്നം ധനധാന്യേന വാഹനൈഃ
ബ്രാഹ്മണൈഃ ശില്പിഭിര്യന്ത്രൈര്യവസേനോദകേനച.
7. തസ്യ മധ്യേ സുപര്യാപ്തം കാരയേദ് ഗൃഹമാത്മനഃ
ഗുപ്തം സർവർത്തുകം ശുഭ്രം ജലവൃക്ഷസമന്വിതമ്.
8. തദധ്യാസ്യോ ദ്വഹേദ്ഭാര്യാം സവർണാം ലക്ഷണാന്വിതാമ്. കുലേമഹതി സംഭൂതാംഹൃദ്യാം രൂപഗുണാന്വിതാമ്
9. പുരോഹിതം പ്രകുർവീത വൃണുയാദേവ ചർത്വിജമ്
തേസ്യ ഗൃഹ്യാണി കർമ്മാണി കുര്യുർവൈതാനികാനിച.

(മനു. 7. 65; 66; 68; 70; 74—78.)

1. ദണ്ഡനാധികാരം മുഴവനും മന്ത്രികൾ കൊടുക്കേണ്ടതാണ്. വിനയക്രിയ (അന്യായമായി ദണ്ഡം ഉപയോഗിക്കാതിരിക്കാൻ വേണ്ടതു ചെയ്യുക) എന്നതു ദണ്ഡനാധികാരത്തിൽ ഉൾപ്പെടുന്നു. ഭണ്ഡാരംസൂക്ഷിപ്പ്, രാഷ്ട്രീയകാര്യങ്ങൾ എന്നിവ രാജാവിൻെറ അധീനത്തിലും രാജ്യസംബന്ധിയായ കാര്യങ്ങൾ സഭയുടെ കീഴിലും അന്യരാജ്യങ്ങളോടു മൈത്രീ വിരോധ കാര്യങ്ങൾ ദൂതൻെറ അധികാരത്തിലും ആയിരിക്കണം.

2. ശത്രുക്കളെ മിത്രങ്ങളാക്കുകയും, മിത്രമെന്നു ഭാവിക്കുന്ന ദുഷ്ടരെ അകററുകയും ചെയ്യുന്നവനത്രേ ദൂതൻ. ശത്രുക്കളെ അകററിനിർത്തുന്ന പ്രവൃത്തിയാണ് ദൂതൻ ചെയ്യേണ്ടതു്.

3. സഭാപതി, സദസ്യന്മാർ, ദൂതന്മാർ മുതലായവർ വിരോധികളായ അന്യരാജാക്കന്മാരുടേയും രാജ്യത്തിൻേറയും യഥാർത്ഥ അഭിപ്രായമറിഞ്ഞു്, ദോഷം വരാത്തവണ്ണം വേണ്ടതു ചെയ്യണം.

4. സുന്ദരമായ വനങ്ങളുള്ളതും ധനധാന്യസമ്പന്നവുമായ പ്രദേശത്തു് (ധന്വർദുർഗ്ഗം) വില്ലാളികൾ ഉപരോധിക്കുന്നതും (മഹീദുർഗ്ഗം) മണ്ണുകൊണ്ടു കെട്ടിയതോ, (അബ്ദുർഗ്ഗം) ചുററും വെള്ളമുള്ളതോ (വാർക്ഷം) ചുററും കാടുള്ളതോ (നൃദുർഗ്ഗം) നാലു ഭാഗത്തും സൈന്യം കാവലുള്ളതോ (ഗിരിദുർഗ്ഗം) നാലു പുറത്തും മലകളുള്ളതോ ആയ സ്ഥാനത്തു് കോട്ട പണിയിച്ച് അതിൻെറ മദ്ധ്യത്തിൽ നഗരം നിർമ്മിക്കണം.

5. നഗരത്തിന്റെ നാലുചുറ്റും കൊത്തളമുള്ള മതിൽ പണിയിക്കണം. അതിൽ നിന്നുകൊണ്ടു് ഒരു വില്ലാളിവീരനു് നൂറു ശത്രുക്കളെയും നൂറു വില്ലാളികൾക്ക പതിനായിരം ശത്രുക്കളെയും നേരിടാൻ കഴിയും. അതിനാൽ കോട്ടകൊത്തളങ്ങൾ അത്യാവശ്യമാണു്.

6. ആ കോട്ട, ശസ്ത്രാസ്ത്രങ്ങൾ, ധനധാന്യങ്ങൾ, വാഹനങ്ങൾ, പഠിപ്പിക്കുകയും ഉപദേശിക്കുകയും ചെയ്യുന്ന ബ്രാഹ്മണർ, തൊഴിലാളികൾ, നാനാതരം യന്ത്രങ്ങൾ, കന്നുകാലികൾക്ക തിന്നുവാനുള്ള പുല്ലു്, വെള്ളം മുതലായവയാൽ സമൃദ്ധമായിരിക്കണം.

7. ആ കോട്ടയുടെ നടുവിൽ രാജാവിനുവേണ്ടി വെള്ളം, വൃക്ഷങ്ങൾ, പുഷ്പങ്ങൾ എന്നിവയോടു കൂടിയതും, സർവഥാ സുരക്ഷിതവും എല്ലാ ഋതുക്കളിലും സുഖപ്രദവും, വെളുത്തനിറത്തിലുള്ളതുമായ കൊട്ടാരം പണിയിക്കണം. ഈ കൊട്ടാരം നാട്ടുകാര്യങ്ങൾ മുഴുവൻ നടത്തുവാൻ പര്യാപ്തമായിരിക്കണം.

8. ബ്രഹ്മചര്യവ്രതത്തോടുകൂടി വിദ്യകളെല്ലാം അഭ്യസിച്ചു് വിവാഹകാലം വരുന്നതു വരെ രാജ്യകാര്യങ്ങൾ നടത്തണം. അതിനുശേഷം സുന്ദരിയും സഹൃദയയും, ഉന്നതവും ഉത്തമവുമായ ക്ഷത്രിയകലജാതയും, ശുഭലക്ഷണയുക്തയും, അഭ്യസ്തവിദ്യയും ഗുണകർമ്മ സ്വഭാവങ്ങളിൽ തന്നിക്കനുരൂപയുമായ കന്യകയെ വേൾക്കണം. മററെല്ലാ സ്ത്രീകളെയും അഗമ്യകളായി ഗണിച്ചു് ദൃഷ്ടി പതിപ്പിക്കുകപോലും ചെയ്യാതിരിക്കണം.

9. രാജകൊട്ടാരത്തിൽ ചെയ്യേണ്ടതായ അഗ്നിഹോത്രം, പക്ഷേഷ്ടി മുതലായ കർമങ്ങൾ ചെയ്യുന്നതിനു് പുരോഹിതന്മാരെയും ഋത്വിക്കുകളെയും നിയോഗിക്കണം. രാജാവു് എപ്പോഴും രാജ്യകാര്യത്തിൽ മാത്രം ബദ്ധശ്രദ്ധനായിരിക്കണം. സദാ രാജ്യകാര്യങ്ങൾ നോക്കി ഊനം വരാതെ നടത്തുന്നതു തന്നെയാണു് രാജാവിന്റെ സന്ധ്യോപാസനാദി കർമങ്ങൾ.

**1. സാംവത്സരികമാപ്തൈശ്ച രാഷ്ട്രാദാഹാരയേദ്ബലിമ്. സ്യാച്ചാമ്നായപരോ ലോകേ വർത്തേത പിതൃവന്നൃഷു.**

2. അധ്യക്ഷാൻ വിവിധാൻ കുര്യാത് തത്ര തത്ര വിപശ്ചിതഃ. തേഽസ്യസർവാണ്യ വേക്ഷേരൻ നൃണാം കാര്യാണി കുർവതാമ്

3. ആവൃത്താനാം ഗുരുകുലാദ്വിപ്രാണാം പൂജകോ ഭവേത്. നൃപാണാമക്ഷയോ ഹ്യേഷ നിധിർബ്രാഹ്മോ വിധീയതേ.

4. സമോത്തമാധമൈ രാജാ ത്വാഹൂതഃ പാലയൻ പ്രജാഃ. ന നിവർത്തേത സംഗ്രാമാത് ക്ഷാത്രം ധർമമനുസ്മരൻ.

5. ആഹവേഷു മിഥോഽന്യോന്യം ജിഘാം സന്തോ മഹീക്ഷിതഃ. യുധ്യമാനാഃ പരം ശക്ത്യാ സ്വർഗം യാന്ത്യപരാങ്മുഖാഃ.

6. നചഹന്യാത്സ്ഥലാരൂഢം നക്ലീവം നകൃതാഞ്ജലിമ്. നമുക്തകേശം നാസീനം നതവാസ്മീതി വാദിനമ്

7. നസുപ്തം നവിസന്നാഹം നനഗ്നം നനിരായുധമ്. നായുധ്യമാനം പശ്യന്തം ന പരേണ സമാഗതമ്

8. നായുധവ്യസനം പ്രാപ്തം നാർത്തം നാതിപരിക്ഷതമ്. നഭീതം നപരാവൃത്തം സതാം ധർമമനുസ്മരൻ.

9. യസ്തുഭീതഃ പരാവൃത്തഃ സങ്ഗ്രാമേ ഹന്യതേപരൈഃ. ഭർത്തുര്യദ്ദുഷ്കൃതം കിഞ്ചിത്തത്സർവം പ്രതിപദ്യതേ.

10. യച്ചാസ്യസുകൃതം കിഞ്ചിദമുത്രാർഥമു പാർജിതമ്. ഭർത്താ തത്സർവമാദത്തേ പരാവൃത്തഹതസ്യ തു.

11. രഥാശ്വം ഹസ്തിനം ഛത്രം ധനധാന്യ പശൂൻ സ്ത്രിയഃ. സർവദ്രവ്യാണി കുപ്യം ച യോ യജ്ജയതി തസ്യതത്.

12. രാജ്ഞശ്ച ദദ്യുരുദ്ധാരമിത്യേഷാ വൈദികീശ്രുതിഃ. രാജ്ഞാ ച സർവയോ ധേഭ്യോ ദാതവ്യമപൃഥഗ്ജിതമ്.

(മനു. 7. 80—82, 87, 89, 91—97)

1. വാർഷികനികുതി ആപ്തപുരുഷന്മാരുടെ സഹായത്തോടുകൂടി പിരിച്ചെടുക്കേണ്ടതാണ്. സഭയുടെ അധിപതിയായ രാജാവും പ്രധാനന്മാരായ രാജപുരുഷന്മാരും അടങ്ങിയ സഭ വേദവിധിപ്രകാരം ജനങ്ങളോട് പിതൃതുല്യം പെരുമാറണം.

2. നാട്ടുകാര്യം നടത്തുവാൻ വിവിധവകുപ്പധ്യക്ഷന്മാരെ സഭ നിയമിക്കണം. മററുദ്യോഗസ്ഥന്മാർ നിയമപ്രകാരം ശരിയായി പ്രവർത്തിക്കുന്നുണ്ടോ എന്നു നോക്കുകയും നിയമാനുസൃതം നടക്കുന്നവരെ ബഹുമാനിക്കുകയും നിയമവിരുദ്ധമായി പ്രവർത്തിക്കുന്നവരെ യഥായുക്തം ശിക്ഷിക്കുകയും ചെയ്യുന്നതു് ആ അദ്ധ്യക്ഷന്മാരുടെ ചുമതലയാണ്.

3. രാജാക്കന്മാരുടെ അക്ഷയഭണ്ഡാരമാണ് വേദപ്രചാരം. അതിനാൽ, വേദങ്ങളെ പ്രചരിപ്പിക്കുന്നതിനു് ബ്രഹ്മചാര്യാനുഷ്ഠാനത്തോടെ, വേദാദിശാസ്ത്രങ്ങളഭ്യസിച്ചു്, ഗുരുകുലത്തിൽ നിന്നു് മടങ്ങി വരുന്നവരെ രാജാവും രാജസഭയും ആദരിക്കണം. അതുപോലെ ജനങ്ങളെ പഠിപ്പിച്ച് വിദ്വാന്മാരാക്കുന്ന പണ്ഡിതന്മാരെയും ആദരിക്കണം.

4. ഇങ്ങനെ ചെയ്താൽ രാജ്യത്തിൽ വിദ്യാഭിവൃദ്ധിയും തദ്വാരാ അഭ്യുദയവും ഉണ്ടാകും. തന്നെക്കാൾ ബലഹീനനോ തനിക്കു തുല്യനോ അധികബലവാനോ ആയ ശത്രു പോരിനു വിളിച്ചാൽ, പ്രജാപരിപാലനം ചെയ്യുന്ന രാജാവ് ക്ഷത്രിയധർമത്തെ സ്മരിച്ചുകൊണ്ടു് പിന്തിരിഞ്ഞു പോകാതെ തനിക്കു വിജയം ലഭിത്തക്കവണ്ണം പാടവത്തോടു കൂടി പോരാടണം.

5. പോർക്കളത്തിലിറങ്ങി അന്യോന്യം നിഗ്രഹിപ്പാൻ ആഗ്രഹിക്കുന്ന രാജാക്കന്മാർ, സ്വസാമർത്ഥ്യമനുസരിച്ചു്, പേടിക്കാതെയും പിന്തിരിയാതെയും പോരാടിയാൽ മാത്രമേ ജയിക്കൂ. അതിനാൽ യുദ്ധത്തിൽ ഒരിക്കലും വിമുഖനാകരുതു്. എന്നാൽ ശത്രുക്കളെ തോല്പിക്കുന്നതിനു് ചിലപ്പോൾ പിൻമാറുന്നതിൽ അനൗചിത്യമില്ല. എന്തെന്നാൽ, എതിരാളികളെ തോല്പിക്കുവാൻ എപ്രകാരം സാധിക്കുമോ അപ്രകാരം ചെയ്യണം. കടുംകോപം പൂണ്ടു് നേരിട്ടോടിവരുന്ന സിംഹം ക്ഷണനേരംകൊണ്ടു് ശസ്ത്രാഗ്നിയിൽ ഭസ്മമായിത്തീരുന്നതുപോലെവിഡ്ഢിത്തംകൊണ്ടു് അപകടത്തിൽപ്പെട്ടു നാമാവശേഷനാകുന്നതു് ബുദ്ധിയല്ല,

6. യുദ്ധം ചെയ്യുമ്പോൾ വെറുതേനിൽക്കുന്നവനേയും നപുംസകത്തിനേയും, കൈ കൂപ്പുന്നവനേയും, തലമുടി അഴിച്ചിട്ടവനേയും. ഇരിക്കുന്നവനേയും, 'ഞാൻ അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നു' എന്നു പറയുന്നവനേയും—

7. ഉറങ്ങിക്കിടക്കുന്നവനേയും മോഹാലസ്യപ്പെട്ടവനേയും നഗ്നനേയും, ആയുധരഹിതനേയും, യുദ്ധം ചെയ്യുന്നതു നോക്കിനില്ക്കുന്നവനേയും, ശത്രുവിൻെറ കൂട്ടുകാരനേയും—

8. ആയുധപ്രഹരമേററു പുളയുന്നവനേയും, ദുഃഖിതനേയും വൻപരുക്കേററവനേയും, സംഭീതനേയും, പേടിച്ചോടുന്നവനേയും സജ്ജനങ്ങളുടെ ധർമമോർത്തു് ഒരിക്കലും കൊല്ലരുതു്. അങ്ങനെയുള്ളവരെ പിടിച്ചു്, പരിക്കില്ലാത്തവരെ തടവിലാക്കി അവക്കു ഭക്ഷണം വസ്ത്രങ്ങൾ മുതലായതു കൊടുക്കണം. മുറിവുള്ളവരെ ചികിത്സിയ്ക്കണം. അവരെകോപിപ്പിയ്ക്കുകയോദുഃഖിപ്പിയ്ക്കുകയോ അരുതു്. യഥായോഗ്യമായ പ്രവൃത്തികൾ അവരെക്കൊണ്ടു ചെയ്യിക്കണം. സ്ത്രീകൾ, കുട്ടികൾ, വൃദ്ധന്മാർ, ആതുരന്മാർ, ദുഃഖിതന്മാർ എന്നിവരുടെ നേരെ ഒരിയ്ക്കലും ആയുധം പ്രയോഗിക്കരുതു്. അവരുടെ മക്കളെ സ്വസന്താനങ്ങളെയെന്നപോലെ രക്ഷിക്കണം. അതുപോലെ സ്ത്രീകളേയും രക്ഷിക്കണം. അവരെ തൻെറ സഹോദരിമാരെ പോലെയും പുത്രിമാരെ പോലെയും വിചാരിക്കണം. വിഷയാസക്തിയോടുകൂടി അവരെ നോക്കുക പോലും ചെയ്യരുതു്. രാജ്യത്തിൽ സമാധാനം ഉറച്ചതിനു ശേഷം പിന്നീടു് എതിക്കുമെന്നു സംശയമില്ലാത്തവരെ സൽക്കാരപൂർവ്വം വിട്ടയയ്ക്കണം. പിന്നീടു് എതിക്കുമെന്നു സംശയമുള്ളവരെഎന്നും കാരാഗൃഹത്തിൽ തന്നെ പാപ്പിക്കണം.

9. പോരിൽനിന്നു പിന്തിരിയുകയോ പേടിച്ചോടുകയോ ചെയ്യുന്ന ഭൃത്യനെ ശത്രുക്കൾ വധിച്ചാൽ അവൻ ചെയ്ത ദുഷ്കൃത്യത്തിനു് മരണശേഷവും ശിക്ഷാർഹൻ തന്നെ.

10. അവൻ ഇഹലോകത്തിലും പരലോകത്തിലും സുഖമുളവാക്കുന്ന സുകൃതം വല്ലതും ചെയ്തിട്ടുണ്ടെങ്കിൽ അതിനെ അവൻെറ യജമാനൻ ഇല്ലായ്മ ചെയ്യുന്നു. ഭയപ്പെട്ടോടവേ വധിക്കപ്പെടുന്നവനു യാതൊരു സുഖവും ഉണ്ടാകുന്നില്ല. അവൻെറ പുണ്യഫലം മുഴുവനും നശിച്ചുപോകുന്നു, അവൻെറ സുകൃതഫലമാകട്ടെ ധർമാനുസൃതം യുദ്ധം ചെയ്യുന്നവനു കിട്ടുന്നു.

11. തേർ, കുതിര, ആന, കുട, നെല്ല്, പണം, കന്നുകാലികൾ, സ്ത്രീകൾ,[6] മററുള്ള വസ്തുക്കളെല്ലാം, നെയ്യ്, എണ്ണ മുതലായ കുപ്യങ്ങൾ എന്നീ പദാർത്ഥങ്ങളിൽ വച്ച് ഏതേതെല്ലാം ഏതേതു പടയാളിയും പടനായകനും കീഴ്പ്പെടുത്തിയോ അതെല്ലാം അവരവർക്ക് അവകാശപ്പെട്ടതാണ്. ഇപ്പറഞ്ഞ നിയമത്തെ ആരും ഒരിക്കലും ലംഘിക്കരുത്.

12. സൈന്യത്തിലുള്ള ഭടന്മാർ ഓരോരുത്തരും അധീനമാക്കിയ പദാർത്ഥങ്ങളുടെ പതിനാറിലൊരുഭാഗം രാജാവിനും എല്ലാവരും കൂടിച്ചേർന്നു പിടിച്ചടക്കീട്ടുള്ള ധനത്തിൻെറ പതിനാറിലൊരംശം രാജാവ് തൻെറ ഭടന്മാർക്കും കൊടുക്കണം. യുദ്ധത്തിൽ മരിച്ചുപോയ ഭടൻെറ പങ്ക് അവൻെറ ഭാര്യക്കോ മക്കൾക്കോ കൊടുക്കണം. മരിച്ചവൻെറ ഭാര്യയേയും പ്രാപ്തിയാകാത്ത സന്താനങ്ങളേയും രക്ഷിക്കുകയും മക്കൾ കാര്യപ്രാപ്തിനേടുമ്പോൾ യോഗ്യതാനുസരണം ജോലി കൊടുക്കുകയും വേണം. രാജ്യത്തിൻെറ അഭിവൃദ്ധി, സുഖസമൃദ്ധി, വിജയം, സ്ഥിരപ്രതിഷ്ഠ എന്നിവയെല്ലാം ആഗ്രഹിക്കുന്നവൻ ഈ നിയമത്തെ ഒരിക്കലും ലംഘിക്കരുത്.

1. അലബ്ധം ചൈവ ലിപ്സേത ലബ്ധം രക്ഷേത്
പ്രയത്നതഃ. രക്ഷിതം വർദ്ധയേച്ചൈവ വൃദ്ധം
പാത്രേഷു നിഃക്ഷിപേത്.
[ഏതച്ചതുർവിധം വിദ്യാത് പുരുഷാർഥപ്രയോജനമ്
അസ്യനിത്യമനുഷ്ഠാനം സമ്യക് കുര്യാദതന്ദ്രിതഃ][7]

2. അലബ്ധമിച്ഛേദ്ദണ്ഡേന ലബ്ധം രക്ഷേദവേക്ഷയാ. രക്ഷിതം വർദ്ധയേദ് വൃദ്ധ്യാ വൃദ്ധം
ദാനേന നിഃക്ഷിപേത്.

3. അമായയൈവ വർത്തേത ന കഥംചന മായയാ
ബുധ്യേതാരിപ്രയുക്താം ച മായാന്നിത്യം സ്വസംവൃതഃ.

4. നാസ്യ ഛിദ്രം പരോ വിദ്യാച്ഛിദ്രം വിദ്യാത് പരസ്യതു

6 സ്ത്രീകൾ വിധവകളോ, പുത്രനഷ്ടമോ, പിതൃനഷ്ടമോ വന്നു് അഗതികളോ ആയാൽ അവരുടെ സംരക്ഷണച്ചുമതല ജയിക്കുന്നന്നയാളിനാണ്. വിഷയാസക്തിയോടെ അവരെ കാണരുതെന്നു് നേരത്തെ പറഞ്ഞു.

7 ഈ ശ്ലോകത്തിൻെറ അർഥം രണ്ടാമതായി എഴുതിയിട്ടുണ്ട്. ശ്ലോകം പകർത്തി എഴുതിയ ആൾ വിട്ടതാവാം.

തു ഗൂഹേത് കൂർമ ഇവാങ്ഗാനി രക്ഷേദ്വിവര മാത്മനഃ.

5. ബകവച്ചിന്തയേദർഥാൻ സിംഹവച്ച പരാക്രമേത്.
വൃകവച്ചാവലുമ്പേത ശശവച്ച വിനിഷ്പതേത്.

6. ഏവം വിജയമാനസ്യ യേഽസ്യ സ്യുഃ പരിപന്ഥിനഃ
താനാനയേദ്വശം സർവ്വാൻ സാമാദിഭിരുപക്രമൈഃ.

[യദി തേ തു ന തിഷ്ഠേയുരുപായൈഃ പ്രഥമൈ സ്ത്രിഭിഃ ദണ്ഡേ നൈവ പ്രസഹ്യൈ താംശ്ഛനകൈർവശമാനയേത്][8]

7. യഥോദ്ധരതി നിർദാതാ കക്ഷം ധാന്യം ച രക്ഷതി
തഥാ രക്ഷേൻനൃപോ രാഷ്ട്രം ഹന്യാച്ച പരിപന്ഥിനഃ.

8. മോഹാദ്രാജാ സ്വരാഷ്ട്രം യഃ കർഷയത്യനവേക്ഷയാ
സോചിരാദ് ഭ്രശ്യതേ രാജ്യാജ്ജീവിതാച്ച സബാന്ധവഃ.

9. ശരീരകർഷണാത് പ്രാണാഃ ക്ഷീയന്തേ പ്രാണിനാം യഥാ. തഥാ രാജ്ഞാമപി പ്രാണാഃ ക്ഷീയന്തേ
രാഷ്ട്രകർഷണാത്.

10. രാഷ്ട്രസ്യ സംഗ്രഹേ നിത്യം വിധാനമിദമാചരേത്
സുസംഗൃഹീതരാഷ്ട്രോ ഹി പാർഥിവഃസുഖമേധതേ

11. ദ്വയോസ്ത്രയാണാം പഞ്ചാനാം മധ്യേ ഗുല്മമധിഷ്ഠിതം. തഥാ ഗ്രാമശതാനാം ച കുര്യാദ്രാഷ്ട്രസ്യ
സംഗ്രഹമ്.

12. ഗ്രാമസ്യാധിപതിം കുര്യാദ്ദശഗ്രാമപതിം തഥാ .
വിംശതീശം ശതേശം ച സഹസ്രപതിമേവ ച.

13. ഗ്രാമേ ദോഷാൻസമുത്പന്നാൻ ഗ്രാമികഃ ശനകൈഃ സ്വയം. ശംസേദ് ഗ്രാമദശേശായ ദശേശോ വിം ശതീ
ശിനം.

14. വിംശതീശസ്തു തത്സർവാ ശതേശായ നിവേദയേത്
ശംസേദ് ഗ്രാമശതേശസ്തു സഹസ്രപതയേ സ്വയമ്.

15. തേഷാം ഗ്രാമ്യാണികാര്യാണി പൃഥക്കാര്യാണി ചൈവ ഹി. രാജ്ഞോഽന്യഃ സചിവഃ സ്നിഗ്ദ്ധസ്താനി
പശ്യേദതന്ദ്രിതഃ.

16. നഗരേ നഗരേ ചൈകം കുര്യാത്സർവ്വാർഥ ചിന്തകം
ഉച്ചൈഃ സ്ഥാനം ഘോരരൂപം നക്ഷത്രാണാ
മിവഗ്രഹ.

8. ഇതും അപ്രകാരം വിട്ടതാവാം.

17. സന്താനനുപരിക്രാമേത്സർവാനേവ സദാസ്വയം. തേഷാം വൃത്തം പരിണയേത്സമ്യ ഗ്രാഷ്ട്രേഷു തച്ചരൈഃ.

18. രാജ്ഞോഹി രക്ഷാധികൃതാഃ പരസ്വാദായിനഃ ശഠാഃ. ഭൃത്യാ ഭവന്തി പ്രായേണ തേഭ്യോ രക്ഷേദിമാഃ പ്രജാഃ.

19. യേകാര്യികേഭ്യോർത്ഥമേവഗൃഹ്ണീയുഃ പാപചേതസഃ തേഷാം സർവസ്വമാദായ രാജാ കുര്യാദ് പ്രവാസനമ് (മനു. 7. 99; 101; 104—107; 110; 117; 120—124.)

1. രാജാവും രാജസഭയും സ്വാധീനത്തിലല്ലാത്ത വസ്തുക്കളെ സമ്പാദിക്കാൻ ശ്രമിക്കണം; കൈവശം കിട്ടിയ വസ്തുക്കളെ രക്ഷിക്കണം; രക്ഷിച്ചതിനെ വർദ്ധിപ്പിക്കണം; വർദ്ധിപ്പിച്ച ധനത്തെ വേദവിദ്യ, ധർമം എന്നിവയുടെ പ്രചാരത്തിനും വിദ്യാർത്ഥികൾ, വേദമാർഗമുപദേശിക്കുന്നവർ, അംഗഭംഗക്കാർ, അനാഥർ എന്നിവരുടെ രക്ഷയ്ക്കായും വിനിയോഗിക്കണം. [പുരുഷപ്രയത്നത്തിന്റെ പ്രയോജനം ഇങ്ങനെ നാലു വിധത്തിലാണെന്നു മനസ്സിലാക്കണം. അലസത വെടിഞ്ഞു് ഇവയെ എന്നും ഭംഗിയായി അനുഷ്ഠിക്കണം.]

2. അപ്രാപ്തമായതിനെ ദണ്ഡംകൊണ്ടു നേടുകയും നേടിയതിനെ നിത്യം നോക്കി രക്ഷിക്കുകയും, രക്ഷിച്ചതിനെ പലിശ വാങ്ങിയും മററും വർദ്ധിപ്പിക്കുകയും, വർദ്ധിപ്പിച്ച ധനത്തെ മുൻ പറഞ്ഞ പ്രകാരം ചെലവഴിക്കുകയും വേണം.

3. ആരോടും ഒരിക്കലും കാപട്യം കാണിക്കരുതു്, ദിവസന്തോറും സ്വരക്ഷ ചെയ്യുകയും ശത്രുക്കളുടെ ചതിപ്രയോഗങ്ങളറിഞ്ഞു് അവയ്ക്കു് പരിഹാരമുണ്ടാക്കുകയും വേണം.

4. സ്വന്തം ബലഹീനത ശത്രുക്കളറിയാത്തവണ്ണം മറയ്ക്കുകയും ശത്രുക്കളുടെ ദൗർബല്യം അറിഞ്ഞുകൊണ്ടിരിക്കുകയും ചെയ്യണം. ആമ തന്റെ അംഗങ്ങളെ മറച്ചു വയ്ക്കുന്നതുപോലെ ശത്രുക്കൾ പ്രവേശിച്ചേക്കാവുന്ന ദ്വാരങ്ങളെ ഗോപനം ചെയ്തു വയ്ക്കണം.

5. കൊക്കു് ധ്യാനത്തിലുറച്ചിരുന്നു് മത്സ്യങ്ങളെ പിടിക്കുവാൻ തരം നോക്കുന്നതുപോലെ വിത്ത സമ്പാദനത്തിനുള്ള ആലോചനകൾ ചെയ്തുകൊണ്ടിരിക്കണം. ധനാദികൾ സംഭരിച്ചു്, ബലം വർദ്ധിപ്പിച്ചു്, ശത്രുക്കളെ ജയിക്കുന്നതിൽ

സിംഹത്തെപ്പോലെ പരാക്രമം പ്രദർശിപ്പിക്കണം. പുലിയെപ്പോലെ ഒളിച്ചിരുന്നു് എതിരാളികളെ പിടിക്കണം. തന്നെക്കാൾ ശക്തിയേറിയ ശത്രുക്കൾ വരുമ്പോൾ മുയലിനെപ്പോലെ ഓടിയകന്നുപോവുകയും പിന്നീടു് അവരെ ചതിച്ചു പിടിക്കുകയും വേണം.

6. ഇപ്രകാരം വിജയിച്ചു വാഴുന്ന സഭാപതിയുടെ രാജ്യത്തിലെ പരിപന്ഥികളെ (കള്ളന്മാരേയും കവർച്ചക്കാരേയും) (സാമ) ഇണക്കിയും (ദാന) വല്ലതും കൊടുത്തും (ഭേദ) തമ്മിൽ തല്ലിച്ചും വശത്താക്കണം. [അങ്ങനെ വശത്താകാത്തവരുണ്ടെങ്കിൽ അവരെ അതികഠിനമായ ശിക്ഷകൊണ്ടു് ക്രമേണ വശപ്പെടുത്തണം.]

7. വിളവെടുക്കുന്നവൻ പതിരു കളഞ്ഞു് ധാന്യം മാത്രം എടുക്കുന്നതുപോലെ രാജാവ് കള്ളന്മാരേയും കവർച്ചക്കാരേയും കൊന്നു് രാജ്യത്തെ രക്ഷിക്കേണ്ടതാണു്.

8. അറിവില്ലായ്മകൊണ്ടും നോട്ടക്കുറവുകൊണ്ടും തന്റെ രാജ്യത്തെ ദുർബ്ബലമാക്കുന്ന രാജാവ്, തന്റെ രാജ്യത്തോടും ബന്ധുജനങ്ങളോടും കൂടി അകാലത്തുതന്നെ നശിക്കുന്നു.

9. ശരീരം ക്ഷീണിപ്പിച്ചാൽ പ്രാണക്ഷയം വരുമ്പോലെ ജനങ്ങളെ അശക്തരാക്കുന്നതുകൊണ്ടു് രാജാക്കന്മാരുടെ പ്രാണനായ സേനാബലവും മറ്റും ബന്ധുജന സഹിതം നശിക്കുന്നു.

10. അതിനാൽ രാജാവും രാജസഭയും നാട്ടുകാര്യങ്ങൾ ഭംഗിയായി നടത്തുവാൻ പരിശ്രമിക്കണം. പ്രജാപരിപാലനത്തിൽ എല്ലാ വിധത്തിലും ജാഗരൂകനായിരിക്കുന്ന രാജാവിന്നു് സുഖം വർദ്ധിച്ചുകൊണ്ടേയിരിക്കും.

11. രണ്ടോ മൂന്നോ അഞ്ചോ നൂറോ ഗ്രാമങ്ങൾക്കു് ഒരു രാജ്യകാര്യാലയം സ്ഥാപിച്ചു്, അതിൽ ആവശ്യത്തിനു് ഉദ്യോഗസ്ഥന്മാരെ നിയമിച്ചു നാട്ടുകാര്യങ്ങൾ നടത്തേണ്ടതാണു്.

12. ഓരോ ഗ്രാമത്തിലും ഓരോരോ പ്രധാനിയെ നിയമിക്കണം. പത്തു ഗ്രാമങ്ങളുടെ മേൽനോട്ടക്കാരനായി ഒരാൾ, ഇരുപതു ഗ്രാമങ്ങളുടെ മേലധികാരിയായി വേറൊരാൾ, നൂറുഗ്രാമങ്ങളുടെ മേലന്വേഷണത്തിനു് ഒരാൾ, ആയിരം ഗ്രാമങ്ങളുടെ അധി

  

പതിയായി വേറൊരാഠം ഇങ്ങനെ അധികാരികളെ നിയമി ക്കണം. ഓരോ ഗ്രാമത്തിലും ഓരോ പ്രവത്ത്യാരെയും, പത്തു പ്രവൃത്തികഠം കൂട്ടിച്ചേർന്ന് ഒരു അധികാരിയേയും, രണ്ടു് അധി കാരികഠംക്കു് ഒരു മേലധികാരിയേയും അഞ്ചു മേലധികാരികഠം ക്കു് ഒരു തഹശീൽദാരെയും പത്തു തഹശീലിന്നു് ഒരു ജില്ലയേയും നിശ്ചയിച്ചിട്ടുള്ളതു് മനുസ്മൃതി മുതലായ ധർമ്മ ശാസ്ത്രങ്ങ ളിൽ പറഞ്ഞിട്ടുള്ള രാജ്യ ഭരണരീതി അനുസരിച്ചാണെന്നർഥം.

13. ഇപ്രകാരം നിയമിച്ചിട്ടു്, ഓരോ പ്രവത്ത്യാരും തൻെറ ഗ്രാമത്തിൽ ദിവസന്തോറും സംഭവിക്കുന്ന കാര്യങ്ങഠം അതാതു ദിവസം തന്നെ ഗൂഢമായി അധികാരിയെ അറിയിക്കണമെന്നും അധികാരി തൻെറ കീഴിലുള്ള പത്തു ഗ്രാമങ്ങളുടേയും വത്തമാനം ദിവസേന മേലധികാരിയെ അറിയിക്കണമെന്നും വ്യവസ്ഥ ചെയ്യണം.

14. മേലധികാരി തൻെറ അധികാരത്തിലുള്ള ഇരുപതു ഗ്രാമങ്ങളിലെ വത്തമാനം തഹശീൽദാരെ ദിവസംതോറും അറി യിക്കണം. അതുപോലെ തഹശീൽദാർ തൻെറ കീഴിലുള്ള നൂറു ഗ്രാമങ്ങളിലെ സംഭവങ്ങളെല്ലാം ജില്ലാധികാരിയെ ദിവസവും അറിയിക്കണം. ജില്ലാധികാരികഠം ദശജില്ലാധികാരിയേയും ദശജില്ലാധികാരി, ദശസഹസ്രാധിപതിയെയും, ദശസഹസ്രാ ധിപതികഠം ലക്ഷഗ്രാമാധിപതിയെയും, ലക്ഷഗ്രാമാധിപതി രാജസഭയെയും, വത്തമാനങ്ങഠം പ്രതിദിനം അറിയിക്കേണ്ട താണു്. അങ്ങനെ തന്നെ, എല്ലാ രാജസഭകളും മഹാരാജസഭയ്ക്കു് സാർവഭൗമനായ ചക്രവത്തിയുടെ സഭയിലേക്കു് — ഭൂഗോളത്തി ലുള്ളസകല വൃത്താന്തങ്ങളും അറിയിച്ചുകൊണ്ടിരിക്കണം.

15. പതിനായിരം ഗ്രാമങ്ങളടങ്ങിയ ഓരോ വിഭാഗത്തിനും പ്രത്യേകം ഈരണ്ടു സഭാപതികളെ നിയമിക്കണം. അവരിലൊ രാഠം രാജസഭയിലിരുന്നു് തൻെറ അധികാരത്തിലുള്ള സംസ്ഥാ നത്തെ സംബന്ധിച്ച കാര്യങ്ങഠം നടത്തണം. മറേറയാഠം മടി കൂടാതെ നാടുതോറും സഞ്ചരിച്ചുകൊണ്ടു് ന്യായാധിപതി മുത ലായ രാജഭൃത്യന്മാരുടെ പ്രവൃത്തികളെ സദാ പരിശോധിച്ചുകൊ ണ്ടിരിക്കണം.

16. ഓരോ വലിയ പട്ടണത്തിലും കാര്യാലോചനസഭ കൂട വാനായി മനോഹരവും, അത്യുന്നതവും, വിശാലവും, ചന്ദ്രനെ

പ്പോലെ ധവളവർണ്ണവുമായിട്ടുള്ള ഓരോ മന്ദിരംനിർമിക്കേണ്ട താണ്. വിദ്യാവൃദ്ധന്മാർ ആ സഭാമന്ദിരങ്ങളിലിരുന്നു രാജ്യ കാര്യങ്ങളെ സംബന്ധിച്ചുള്ള ആലോചനകൾ നടത്തിക്കൊണ്ടി രിക്കണം.

17. ഗൂഢസഞ്ചാരം ചെയ്യുന്ന ചാരന്മാരെല്ലാവരും, ദേശം തോറും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന സഭാധ്യക്ഷൻെറ കീഴിലായി രിക്കണം. അവർ ക്ഷത്രിയരോ അല്ലാത്തവരോ ആകാം. പ്രജ കളുടെയും രാജ്യഭൃത്യന്മാരുടെയും സകല ഗുണദോഷങ്ങളേയും ആ ചാരന്മാരിൽ നിന്ന് ഗൂഢമായി അറിഞ്ഞ് അപരാധികളെ ശിക്ഷിക്കുകയും ഗുണവാന്മാരെ ബഹുമാനിക്കുകയും ചെയ്യേണ്ട താകുന്നു.

18. ധാർമികരും, വിദ്വാന്മാരും, കുലീനരും, സുപരീക്ഷി തരും ആയവർക്ക് മാത്രമേ പ്രജാ സംരക്ഷണാധികാരം രാജാവ് നൽകാവൂ അവരുടെ കീഴിലുള്ളവർ സാധാരണയായി ശഠന്മാരും പരദ്രവ്യം അപഹരിക്കുന്നവരുമായിരിക്കും, രാജഭൃത്യന്മാരായി അവരെയും നിയമിച്ച് ദുഷ്പ്രവൃത്തികളിൽനിന്നു പിൻമാററാൻ ശ്രമിക്കണം. അവരുടെ മേലധികാരികളായി വിദ്വാന്മാരെ നിയമിച്ച് അവരുടെ ഉപദ്രവങ്ങളിൽ നിന്ന് പ്രജകളെ രക്ഷി ക്കണം.

19. വാദിയുടെയും, പ്രതിയുടെയും കൈയ്യിൽ നിന്ന് കൈക്കൂലി വാങ്ങി, നീതിന്യായം നടത്തുന്നതിൽ പക്ഷപാതം കാണിക്കുന്ന രാജഭൃത്യൻെറ സ്വത്തു മുഴുവനും കണ്ടുകെട്ടി തക്ക ശിക്ഷയും നൽകി നാടു കടത്തണം. അങ്ങനെ ശിക്ഷ നൽകാ തിരുന്നാൽ അയാളെ അനുകരിച്ച് മററുള്ളവരും അഴിമതി തുടങ്ങും ശിക്ഷിക്കുന്ന പക്ഷം മററുള്ളവർ അഴിമതി തുടങ്ങുകയില്ല. എന്നാൽ നീതിന്യായം നടത്തുന്ന ആ രാജഭൃത്യന്മാരുടെ ക്ഷേമ ജീവിതത്തിനും ധനസമ്പാദനത്തിനും ആവശ്യമായത്ര ധനമോ ഭൂസ്വത്തോ രാജ്യത്തിൽ നിന്നു മാസശമ്പളമോ, വാർഷികാശന മായോ അല്ലെങ്കിൽ ഒന്നായിട്ടു തന്നെയോ കൊടുക്കേണ്ടതാണ്. വാർദ്ധക്യത്തിൽ അവരുടെ വേതനത്തിൽ പകുതി വീതം കൊടു ക്കണം. എന്നാൽ. അവർക്കു നല്കുന്ന അടുത്തുണ് ജീവിച്ചിരിക്കു ന്നേടത്തോളമല്ലാതെ മരണശേഷം തുടരരുത്, എന്നാൽ, അവ രുടെ സന്താനങ്ങൾക്ക് യോഗ്യതാനുസരണം ആദരവും ഉദ്യോ

ഗവും നൽകുന്നതു് ആവശ്യം തന്നെയാണ്. പ്രാപ്തിയാകാത്ത കുട്ടികളുണ്ടെങ്കിൽ അവക്കും, ഭാര്യ ജീവിച്ചിരിപ്പുണ്ടെങ്കിൽ അവക്കും അവസ്ഥയ്ക്കൊത്തവണ്ണം നിത്യവൃത്തി നിർവഹിക്കുന്നതിനുള്ള ധനം ഭണ്ഡാരത്തിൽ നിന്നു തന്നെ നൽകണം. എന്നാൽ അവർ ദുരാചാരികളാണെങ്കിൽ ഒന്നും കൊടുക്കരുതു്. ഈ നയത്തെ രാജാവു ശരിയായി രക്ഷിക്കേണ്ടതാണ്.

[കരം പിരിവ്]

1. **യഥാ ഫലേന യുജ്യേത രാജാ കർത്താ ച കർമണാമ്. തഥാഽവേക്ഷ്യ നൃപോ രാഷ്ട്രേ കല്പയേത് സതതം കരാൻ**

2. **യഥാഽല്പാഽല്പമദന്ത്യാദ്യം വാര്യോകോവത്സ ഷട്പദാഃ. തഥാല്പാല്പോ ഗ്രഹീതവ്യോ രാഷ്ട്രാദ്രാജ്ഞാബ്ദികഃ കരഃ.**

3. **നോച്ഛിന്ദ്യാദാത്മനോ മൂലം പരേഷാം ചാതിതൃഷ്ണയാ. ഉച്ഛിന്ദൻഹ്യാത്മനോ മൂലമാത്മാനം താംശ്ച പീഡയേത്.**

4. **തീക്ഷ്ണശ്ചൈവ മൃദുശ്ച സ്യാത് കാര്യം വീക്ഷ്യ മഹീപതിഃ. തീക്ഷ്ണശ്ചൈവ മൃദുശ്ചൈവ രാജാ ഭവതി സമ്മതഃ.**

5. **ഏവം സർവം വിധായേദമിതി കർത്തവ്യമാത്മനഃ യുക്തശ്ചൈവാപ്രമത്തശ്ച പരിരക്ഷേദിമാഃ പ്രജാഃ.**

6. **വിക്രോശന്ത്യോ യസ്യ രാഷ്ട്രാദ്ധ്രിയന്തേ ദസ്യുഭിഃ പ്രജാഃ സംപശ്യതഃ സഭൃത്യസ്യ മൃതഃ സ ന തു ജീവതി.**

7. **ക്ഷത്രിയസ്യ പരോ ധർമ്മഃ പ്രജാനാമേവ പാലനമ്. നിർദിഷ്ടഫലഭോക്താ ഹി രാജാ ധർമ്മേണ യുജ്യതേ.**

1. രാജാവ്, രാജഭൃത്യന്മാർ, പ്രജകൾ, തൊഴിലാളികൾ എന്നിവക്കെല്ലാം സുഖമുണ്ടാകത്തക്കവണ്ണം രാജാവും രാജസഭയും കൂടി ആലോചിച്ചു നാട്ടിൽ നികുതി നിശ്ചയിക്കേണ്ടതാണ്.

(മനു. 7. 128, 129, 139, 140, 142—144.)

2. പശുക്കുട്ടി, വണ്ട് എന്നിവ ഭക്ഷണത്തെ അല്പാല്പമായി ഉൾക്കൊള്ളുന്നതുപോലെ രാജാവ് നാട്ടുകാരിൽ നിന്നു് ആണ്ടുതോറും അത്യല്പമായ നികുതി മാത്രമേ പിരിച്ചെടുക്കാവൂ

3. അത്യാഗ്രഹം നിമിത്തം അവനവൻേറയും അന്യരുടേയും സുഖത്തിൻെറ മൂലകാരണത്തെ ഒരിക്കലും വേരോടു കൂടി മുറിച്ചുകളഞ്ഞു് നശിപ്പിക്കരുതു്. എന്തെന്നാൽ പുരുഷ പ്രയത്നത്തേയും സുഖത്തേയും ഉന്മൂലനം ചെയ്യുന്നവൻ അവനവനെത്തന്നേയും അന്യന്മാരേയും ദുഃഖിപ്പിക്കുകയാണു് ചെയ്യുന്നതു്.

4. രാജാവ് സമയം നോക്കി തീക്ഷ്ണ സ്വഭാവിയോ മൃദു സ്വഭാവിയോ ആകണം. ദുഷ്ടരോടു് ക്രൂരമായും നല്ലവരോടു സൗമ്യമായും പെരുമാറുന്ന രാജാവ് ബഹുമാന്യനാകുന്നു.

5. രാജാവ് ഇപ്രകാരം നാട്ടുകാര്യങ്ങൾ നടത്തുവാനുള്ള ഏർപ്പാടുകളെല്ലാം ചെയ്തു്, സദാ പ്രമാദരഹിതനായി സശ്രദ്ധം പ്രജകളെ പരിപാലിക്കേണ്ടതാണു്.

6. രാജാവും രാജഭൃത്യന്മാരും നോക്കിയിരിക്കെ ആർത്തരായ ജനങ്ങളുടെ പ്രാണധനാദികൾ അപഹരിച്ചു് കൊണ്ടുപോകുന്ന പക്ഷം ആ രാജാവ് മന്ത്രിമാരോടു കൂടി നശിച്ചുപോയതായിട്ടാണു് മനസിലാക്കേണ്ടതു്, ജീവിച്ചിരിക്കുന്നുണ്ടെന്നല്ല. ആ രാജാവ് മഹാദുഃഖമനുഭവിക്കാതിരിക്കയുമില്ല.

7. രാജാക്കന്മാരുടെ പരമമായ ധർമം പ്രജാപരിപാലനം തന്നെയാണു്. മനുസ്മൃതിയിൽ ഏഴാമദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ള നികുതി പിരിവു നിയമത്തേയും സഭാസ്ഥാപന നിയമത്തേയും അനുസരിച്ചു് പ്രവർത്തിക്കുന്ന രാജാവു ധർമത്തോടു കൂടിയവനും സുഖമനുഭവിക്കുന്നവനും ആകും. അതിനു വിപരീതമായി പ്രവർത്തിച്ചാൽ ദുഃഖിക്കുകയും ചെയ്യും.

[ദിനചര്യ]

1. ഉത്ഥായ പശ്ചിമേ യാമേ കൃതശൌചഃ സമാഹിതഃ. ഹുതാഗ്നിർബ്രാഹ്മണാംശ്ചാർച്ച്യ പ്രവിശേത്സ ശുഭാം സഭാം.

2. തത്ര സ്ഥിതാഃ പ്രജാഃ സർവ്വാഃ പ്രതിനന്ദ്യ വിസർജയേത്. വിസൃജ്യ ച പ്രജാഃ സർവാ മന്ത്രയേത്സഹ മന്ത്രിഭിഃ.

3. ഗിരിപൃഷ്ഠം സമാരുഹ്യ പ്രാസാദം വാ രഹോഗതഃ
അരണ്യേ നിഃശലാകേ വാ മന്ത്രയേദവിഭാവിതഃ.

4. യസ്യ മന്ത്രം ന ജാനന്തി സമാഗമ്യ പൃഥഗ്ജനാഃ
സ കൃത്സ്നാംപൃഥിവീംഭുങ്ക്തേ കോശഹീനോപി
പാർഥിവഃ.

(മനു. 7—145—148.)

1. രാജാവ് രാത്രിയുടെ അന്ത്യയാമാരംഭത്തിൽ ഉണൎന്നെഴുന്നേററ്, ശരീരശുദ്ധി വരുത്തി, ഈശ്വരധ്യാനവും, അഗ്നിഹോത്രവും ചെയ്ത്, ധാർമികന്മാരായ വിദ്വാന്മാരെ സല്ക്കരിച്ചതിന്റെ ശേഷം ഭക്ഷണം കഴിച്ച് അരമനയിലുള്ള രാജസഭയിൽ പ്രവേശിക്കണം.

2. അവിടെ വന്നുനില്ക്കുന്ന ജനങ്ങളെ ബഹുമാനിച്ച് തിരികെ അയച്ചതിനു ശേഷം പ്രധാനമന്ത്രിയോടു കൂടി രാജ്യകാര്യവിചാരം ചെയ്യണം.

3. പിന്നീട് മന്ത്രിയോടു കൂടി നടക്കാൻ പോകണം. മലമുകളിലോ, ഏകാന്ത ഗൃഹത്തിലോ, മുള്ളില്ലാത്ത ഇടതൂർന്ന കാടുകളിലോ, ഏകാന്ത സ്ഥലത്തോ ചെന്നിരുന്ന് നിഷ്പക്ഷനായി കൂടിയാലോചിക്കണം.

4. മററുള്ളവർ എത്ര ശ്രമിച്ചാലും ഗൂഢകാര്യങ്ങൾ അറിയാൻ സാധിക്കാത്ത, ഗംഭീരവും, പരിശുദ്ധവും, പരോപകാരാർഥവുമായ ഗുപ്തവിചാരങ്ങളുള്ള രാജാവ് ധനഹീനനാണെങ്കിലും ഭൂമണ്ഡലം അടക്കി വാഴുവാൻ സമർഥനായിരിക്കും. അതിനാൽ രാജാവ് സഭാംഗങ്ങളനുവദിക്കുന്നതിനു മുമ്പ് യാതൊന്നും യഥേഷ്ടം ചെയ്യരുത്.

## [സന്ധി—യുദ്ധം മുതലായവ]

1. ആസനം ചൈവ യാനം ച സന്ധിം വിഗ്രഹമേവച
കാര്യം വീക്ഷ്യ പ്രയുഞ്ജീത ദ്വൈധം സംശ്രയമേവച.

2. സന്ധിം തു ദ്വിവിധം വിദ്യാദ്രാജാ വിഗ്രഹമേവച
ഉഭേ യാനാസനേ ചൈവ ദ്വിവിധഃ സംശ്രയഃ സ്മൃതഃ.

3. സമാനയാനകർമാ ച വിപരീതസ്തഥൈവച
തഥാ ത്വായതിസംയുക്തഃ സന്ധിർജ്ഞേയോ
ദ്വിലക്ഷണഃ.

4. സ്വയം കൃതശ്ച കാര്യാർത്ഥമകാലേ കാല ഏവ വാ
മിത്രസ്യ ചൈവാപകൃതേ ദ്വിവിധോ വിഗ്രഹഃ സ്മൃതഃ.

5. ഏകാകിനശ്ചാത്യയികേ കാര്യേ പ്രാപ്തേ യദൃച്ഛയാ
സംഹതസ്യ ച മിത്രേണ ദ്വിവിധം യാനമുച്യതേ.

6. ക്ഷീണസ്യ ചൈവ ക്രമശോ ദൈവാത് പൂർവകൃതേന
വാ. മിത്രസ്യ ചാനുരോധേന ദ്വിവിധം സ്മൃത
മാസനമ്.

7 ബലസ്യ സ്വാമിനശ്ചൈവ സ്ഥിതിഃ കാര്യാർത്ഥ
സിദ്ധയേ. ദ്വിവിധം കീർത്ത്യതേ ദ്വൈധം ഷാഡ്ഗുണ്യ
ഗുണവേദിഭിഃ.

8 അർത്ഥസമ്പാദനാർത്ഥം ച പീഡ്യമാനഃ സ ശത്രുഭിഃ.
സാധുഷു വ്യപദേശാർത്ഥം ദ്വിവിധഃ സംശ്രയഃസ്മൃതഃ.

9 യദാവഗച്ഛേദായത്യാമാധിക്യം ധ്രുവമാത്മനഃ
തദാത്വേ ചാല്പികാം പീഡാം തദാസന്ധിം സമാശ്രയേത്.

10 യദാ പ്രഹൃഷ്ടാ മന്യേത സർവാസ്തു പ്രകൃതീർഭൃശമ്.
അത്യുച്ഛ്രിതം തഥാത്മാനംതദാ കുർവീത വിഗ്രഹമ്.

11 യദാ മന്യേത ഭാവേന ഹൃഷ്ടം പുഷ്ടം ബലം സ്വകമ്.
പരസ്യ വിപരീതം ച തദാ യായാദ്രിപും പ്രതി.

12 യദാ തു സ്യാത്പരിക്ഷീണോ വാഹനേന ബലേന ച
തദാസീത പ്രയത്നേന ശനകൈഃ സാന്ത്വയന്നരീൻ

13 മന്യേതാരിം യദാ രാജാ സർവഥാബലവത്തരം
തദാ ദ്വിധാ ബലം കൃത്വാ സാധയേത്കാര്യമാത്മനഃ.

14 യദാ പരബലാനാം തു ഗമനീയതമോ ഭവേത്
തദാ തു സംശ്രയേത് ക്ഷിപ്രം ധാർമികം ബലിനം നൃപമ്.

15 നിഗ്രഹം പ്രകൃതീനാംച കുര്യാദ്യോ ƒരിബലസ്യ ച
ഉപസേവത തം നിത്യം സർവയത്നൈർഗുരും യഥാ.

16 യദി തത്രാപി സംപശ്യേദ്ദോഷം സംശ്രയകാരിതമ്
സുയുദ്ധമേവ തത്രാപി നിർവിശംകഃ സമാചരേത്.

---

9. പേജ് 236-ൽ 11-ാം ശ്ലോകത്തിന്റെ അർത്ഥത്തിൽ കുപ്യം എന്നു കാണുന്നതു് വ്യാഖ്യാനിച്ചിട്ടില്ല. സ്വർണം, വെള്ളി, ഇതര ലോഹങ്ങൾ മുതലായവയെല്ലാം കുപ്യങ്ങളാണു്. കൗടില്യന്റെ അർത്ഥശാസ്ത്രത്തിൽ ഒട്ടേറെ വസ്തുക്കളെ കുപ്യത്തിൽ എണ്ണിയിട്ടുണ്ടു്. (2.17) മലയാളത്തിലെ 'കുപ്പി' പോലെ വടക്കേഇന്ത്യയിലെ പല സംസാരഭാഷകളിലും 'കുപ്പാ' എന്നതു് നെയ്യും എണ്ണയും സംഭരിച്ചു വച്ചിരിക്കുന്ന പാത്രമാണു്. ഗ്രന്ഥകാരൻ 'കുപ്പാ' കുപ്യത്തിന്റെ അപഭ്രംശമാണെന്നു് കരുതിയതാവാം.

1. (ആസനം) സ്ഥിരത (യാനം) ശത്രുക്കളോട് യുദ്ധം ചെയ്‌വാൻ പോവുക (സന്ധി:) അവരോട് സന്ധിചെയ്യുക (വിഗ്രഹഃ) ദുഷ്ടശത്രുക്കളോട് യുദ്ധം ചെയ്യുക (ദ്വൈധം) സൈന്യത്തെരണ്ടായി വിഭജിച്ച് വിജയം നേടുക (സംശ്രയം) ബലഹാനി വരുമ്പോഠം പ്രബലനായ വേറൊരു രാജാവിനെ ആശ്രയിക്കുക എന്നിങ്ങനെ ആറുവിധത്തിലുള്ള കർമങ്ങളേയും യഥായോഗ്യം കാര്യവിചാരം ചെയ്ത് യുക്തമായതു സ്വീകരിക്കണം.

2. സന്ധി, വിഗ്രഹം, യാനം, ആസനം, ദ്വൈധീഭാവം സംശ്രയം എന്നിവ ഈരണ്ടു തരത്തിലുണ്ട്. അവയേതെന്ന് രാജാവ് നന്നായി അറിയണം.

3. സന്ധി:— ശത്രുക്കളോട് കൂടി സ്നേഹമായിരിക്കുക, അഥവാ തദ്വിപരീതമായി പ്രവത്തിക്കുക. വത്തമാനകാലത്തിലും ഭാവികാലത്തും ചെയ്യേണ്ടതു നിർവിഘ്നം ചെയ്തുകൊണ്ടിരിക്കണം. ഇതാണ് രണ്ടുതരം സന്ധികഠം.

4. വിഗ്രഹം:— സ്വന്തം കാര്യസിദ്ധിക്ക് ഔചിത്യവും അനൗചിത്യവും നോക്കാതെ ചെയ്യുന്ന യുദ്ധം, മിത്രത്തിനോട് അപരാധം ചെയ്യുന്ന ശത്രുവിനോടുള്ള പോരാട്ടം എന്നിങ്ങനെ രണ്ടുവിധത്തിലാണ് വിഗ്രഹം.

5. യാനം:— എന്തെങ്കിലും കാര്യം സാധിക്കുന്നതിന് ഏകാകിയായി പെട്ടെന്നു ശത്രുവിൻെറ നേരെ പോരിന്നു പുറപ്പെടുക; ബന്ധുക്കളോടുകൂടി ശത്രുവിനെ ആക്രമിക്കാൻ ഒരുങ്ങി പുറപ്പെടുക എന്നിങ്ങനെ യാനം രണ്ടുവിധത്തിലുണ്ട്.

6. ആസനം:— ഏതെങ്കിലും കാരണവശാൽ ക്രമേണ ദുർബലനാവുക, മിത്രങ്ങഠം തടുത്തുനിത്തുകയാൽ സ്വസ്ഥാനത്തു തന്നെ നില്ക്കുക എന്നിവയാണ് ദ്വിവിധാസനങ്ങഠം,

7. ദ്വൈധീഭാവം:— കാര്യം നേടുവാൻ സേനാപതികളേയും സൈന്യത്തേയും രണ്ടായി വിഭജിച്ച വിജയം നേടുന്നതത്രേ രണ്ടുതരം ദ്വൈധം.

8. സംശ്രയം:— കാര്യസിദ്ധിക്ക് ബലവാനായ രാജാവിനെ ആശ്രയിക്കുക, അഥവാ മഹാത്മാവിനെ ശരണം പ്രാപിക്കുക എന്നിവ ചെയ്ത് ശത്രുപീഡയിൽ നിന്നൊഴിയുന്നതിനെ രണ്ടുവിധത്തിലുള്ള സംശ്രയം—ആശ്രയം—എന്നു പറയുന്നു.

9. തൽക്കാലം യുദ്ധം ചെയ്താൽ കുറച്ചു നഷ്ടം സംഭവിക്കുമെന്നും, യുദ്ധംനീട്ടിവെച്ചാൽ നിശ്ചയമായും വിജയവും അഭിവൃദ്ധിയും ഉണ്ടാകുമെന്നും കാണുമ്പോൾ ശത്രുവിനോട് സന്ധിചെയ്ത് ഉചിതമായ അവസരം പാർത്ത് ധൈര്യമായിരിക്കണം.

10. തന്റെ രാജ്യത്തിലുള്ള സകല ജനങ്ങളും സൈന്യവും സന്തുഷ്ടരും പുരോഗമനോന്മുഖരും ശ്രേഷ്ഠരുമാണെന്നു താനും അപ്രകാരമുള്ളവനാണെന്നു തോന്നുകയും ചെയ്യുമ്പോൾ മാത്രമേ ശത്രുവിനോട് യുദ്ധത്തിനു പുറപ്പെടാവൂ.

11. തന്റെ സൈന്യം സന്തുഷ്ടിയും പുഷ്ടിയും പ്രസന്നതയുമുള്ളതായിരിക്കയും മറിച്ച് ശത്രുസൈന്യം ദുർബലമാണെന്നു കാണുകയും ചെയ്യുമ്പോൾ ശത്രുവിനോട് യുദ്ധത്തിന്നു പുറപ്പെടണം.

12 തന്റെ സൈന്യവും വാഹനങ്ങളും ക്ഷീണദശയെ പ്രാപിക്കുമ്പോൾ ശത്രുക്കളെ മന്ദം മന്ദം സാന്ത്വനംചെയ്ത് യുദ്ധം നിർത്തി പിൻവാങ്ങണം.

13 ശത്രു അധികം ബലവാനാണെന്നു അറിയുമ്പോൾ രാജാവു തന്റെ സൈന്യത്തെ രണ്ടായി വിഭജിച്ച് തന്റെ കാര്യം സാധിക്കണം.

14. ബലവാനായ ശത്രു താമസം കൂടാതെ ആക്രമിക്കുമെന്ന് അറിവു കിട്ടിയാലുടനെ ധാർമികനും ബലവാനുമായ മറ്റൊരു രാജാവിനെ അതിവേഗം ആശ്രയിക്കണം.

15. താൻ ആശ്രയിച്ച രാജാവു് സൈന്യബലംകൊണ്ടു ശത്രുസൈന്യത്തെ തുരത്തുവാൻ ശക്തനാണെങ്കിൽ അദ്ദേഹത്തെ ഗുരുതുല്യനായി ഗണിച്ച്, നിത്യവും കഴിയുംവണ്ണം സേവിക്കണം.

16 ആശ്രയിച്ചയാളിന്റെ പ്രവൃത്തികളിൽ ദോഷം കണ്ടാൽ അയാളോടും നിർവിശങ്കം യുദ്ധംചെയ്യുകതന്നെ വേണം. ഒരിക്കലും ധാർമികനായ രാജാവിനെ എതിർക്കരുത്. എപ്പോഴും മമതയിലായിരിക്കണം.

1. **സർവോപായൈസ്തഥാ കുര്യാന്നീതിജ്ഞഃ പൃഥിവീപതിഃ, യഥാസ്യാഭ്യധികാ നസ്യുർമിത്രോദാസീനശത്രവഃ.**

**2. ആയതിം സർവ്വകാര്യാണാം തദാത്വം ച വിചാരയേത്. അതീതാനാം ച സർവേഷാം ഗുണദോഷൌ ച തത്ത്വതഃ.**

**3 ആയത്യാം ഗുണദോഷജ്ഞ സ്തദാത്വേ ക്ഷിപ്രനിശ്ചയഃ അതീതേ കാര്യശേഷജ്ഞഃ ശത്രുഭിർന്നാഭിഭൂയതേ.**

**4 യഥൈനം നാഭിസംദധ്യുർമിത്രോദാസീനശത്രവഃ തഥാ സർവ്വം സംവിദധ്യാദേഷ സാമാസികോ നയഃ.**

1. നീതിജ്ഞനായ രാജാവ്, ശത്രുക്കൾ, മദ്ധ്യസ്ഥന്മാർ, മിത്രങ്ങൾ എന്നിവർ തന്നേക്കാളധികം ബലവാനകാതിരിപ്പാനുള്ള ഉപായങ്ങളെല്ലാം ചെയ്തുകൊള്ളണം.

2. പണ്ട് ചെയ്തതും, ഇപ്പോൾ ചെയ്യുന്നതും, ഇനി ചെയ്യേണ്ടതുമായ എല്ലാ കാര്യങ്ങളുടേയും ഗുണദോഷങ്ങളെപ്പററി യഥാർത്ഥമായി ചിന്തിക്കണം.

3. പിന്നീട് ദോഷപരിഹാരത്തിനും ഗുണങ്ങൾ സ്ഥായിയാക്കാനും യത്നിക്കണം. ഭാവിയിൽ ചെയ്യാൻ പോകുന്ന കാര്യങ്ങളുടെ ഗുണദോഷങ്ങൾ ശ്രദ്ധിക്കുന്നവനും ഇപ്പോൾ ചെയ്യേണ്ടത് ഉടനടി ചെയ്യുന്നവനും ചെയ്തുകഴിഞ്ഞതിൻെറ ബാക്കി എന്തുചെയ്യണമെന്നറിയുന്നവനുമായ രാജാവ് ഒരിക്കലും തോല്ക്കുകയില്ല.

4. മിത്രം, നിഷ്പക്ഷൻ ശത്രു എന്നിവരാരും രാജാവിനേയോ പ്രജകളേയോ വശപ്പെടുത്താതിരിക്കാൻ രാജഭൃത്യന്മാരും വിശിഷ്യ സഭാപതിയായ രാജാവും സർവപ്രകാരേണയും പ്രവർത്തിക്കേണ്ടതാണ്. ഇതുതന്നെയത്രേ രാജ്യതന്ത്രത്തിൻെറ ചുരുക്കം.

[യുദ്ധത്തിനൊരുക്കം]

**1. കൃത്വാ വിധാനം മൂലേ തു യാത്രികം ച യഥാവിധി, ഉപഗൃഹ്യാസ്പദം ചൈവ ചാരാൻ സമ്യഗ്വിധായ ച.**

**2. സംശോധ്യ ത്രിവിധം മാർഗം ഷഡ്വിധം ച ബലം സ്വകമ്. സാംപരായികകല്പേന യായാദരിപുരം ശനൈഃ.**

**3. ശത്രുസേവിനി മിത്രേ ച ഗൂഢേ യുക്തത്**

തരോ ഭവേത്. ഗതപ്രത്യാഗതേ ചൈവ
സഹി കഷ്ടതരോ രിപുഃ.

[വിവിധ വ്യൂഹങ്ങൾ]

4. ദണ്ഡവ്യൂഹേന തൻമാർഗം യായാത്തു ശകടേന വാ. വരാഹമകരാഭ്യാം വാ സൂച്യാ വാ ഗരുഡേന വാ.

5. യതശ്ച ഭയമാശംകേത്തതോ വിസ്താരയേത് ബലമ്. പത്മേന ചൈവ വ്യൂഹേന നിവിശേത സദാ സ്വയമ്.

6. സേനാപതി ബലാദ്ധ്യക്ഷോ സർവ്വദിക്ഷു നിവേശയേത്. യതശ്ച ഭയമാശങ്കേത് പ്രാചീം താം കല്പയേദ്ദിശമ്.

7. ഗുല്മാംശ്ച സ്ഥാപയേദാപ്താൻ കൃതസംജ്ഞാൻ സമന്തതഃ സ്ഥാനേ യുദ്ധേ ച കുശലാനഭീരൂനവികാരിണഃ.

8. സംഹതാൻ യോധയേദല്പാൻ കാമം വിസ്താരയേദ് ബഹൂൻ. സൂച്യാ വജ്രേണ ചൈവൈതാൻ വ്യൂഹേന വ്യൂഹ്യ യോധയേത്.

9. സ്യന്ദനാശ്വൈഃ സമേ യുദ്ധ്യേ ദനൂപേ നൌദ്വിപൈസ്തഥാ. വൃക്ഷഗുല്മാവൃതേ ചാപൈരസിചർമായുധൈഃ സ്ഥലേ.

10 പ്രഹർഷയേദ്ബലം വ്യൂഹ്യ താംശ്ച സമ്യക് പരീക്ഷയേദ്. ചേഷ്ടാശ്ചൈവ വിജാനീയാദരീൻ യോധയതാമപി.

11. ഉപരുധ്യാരിമാസീത രാഷ്ട്രം ചാസ്യോപപീഡയേത്. ദൂഷയേച്ചാസ്യ സതതം യവസാന്നോദകേന്ധനമ്.

12 ഭിന്ദ്യാച്ചൈവ തഡാഗാനി പ്രാകാരപരിഖാസ്തഥാ. സമവസ്കന്ദയേച്ചൈനം രാത്രൗ വിത്രാസയേത്തഥാ.

[പരാജിതനോടുള്ള പെരുമാററം]

13 പ്രമാണാനി ച കുർവീത തേഷാം ധർമ്മാ

**നൃഘോദിതാൻ. രത്നൈശ്ച പൂജയേദേനം പ്രധാനപുരുഷൈഃ സഹ.**

**14. ആദാനമപ്രിയകരം ദാനഞ്ച പ്രിയകാരകമ് അഭിപ്സിതാനാമർത്ഥാനാം കാലേ യുക്തം പ്രശസ്യതേ.**

(മനു. 7. 184—192; 194—196; 203; 204.)

1. യുദ്ധത്തിന്നു പുറപ്പെടുമ്പോൾ രാജ്യരക്ഷയ്ക്കുവേണ്ടതെല്ലാം ചെയ്തു്സൈന്യം, യാനങ്ങൾ, വാഹനങ്ങൾ, ശസ്ത്രങ്ങൾ, അസ്ത്രങ്ങൾ മുതലായ സാമഗ്രികളെല്ലാം സംഭരിച്ചു്, നാലുപാടും ചാരന്മാരെ ഗൂഢമായി അയച്ചതിനുശേഷം പുറപ്പെടണം.

2. മൂന്നു മാർഗങ്ങൾ_ അതായതു്, സ്ഥലം-കര, ജലം-സമുദ്രം നദി മുതലായവ, ആകാശം എന്നിവയിലെ മാർഗങ്ങൾ തെളിച്ചു് കരയിൽ തേർ കുതിര ആന എന്നിവയിലും വെള്ളത്തിൽ തോണി കപ്പൽ തുടങ്ങിയവയിലും ആകാശത്തിൽ വിമാനത്തിലും കയറിപ്പോകണം. ആന കുതിര തേർ കാലാൾ എന്നീ ചതുരംഗപ്പട അസ്ത്രശസ്ത്രാദികൾ, ഭക്ഷണപേയങ്ങൾ എന്നിവയോടുകൂടി എന്തെങ്കിലും കാരണം പറഞ്ഞുകൊണ്ടു് ശത്രുനഗരത്തിന്റെ സമീപത്തേക്കു് മന്ദംമന്ദം നീങ്ങണം.

3. ഒളിവായി ശത്രുപക്ഷത്തിൽ ചേർന്നവനും പുറമേ മൈത്രി പുലർത്തുന്നവനും തന്റെ നീക്കങ്ങളെ ഗൂഢമായി ശത്രുവിനെ അറിയിച്ചേക്കാമെന്നു സംശയിക്കാവുന്നതുമായ ആളിന്റെ സഞ്ചാരത്തിലും അവനോടു സംഭാഷണം ചെയ്യുന്നതിലും ശ്രദ്ധിക്കണം. അകമേ ശത്രുവും പുറമേ മിത്രവും ആയവനത്രേ മഹാശത്രു.

4. രാജാവു് സകല രാജഭൃത്യന്മാരേയും യുദ്ധവിദ്യ അഭ്യസിപ്പിക്കണം; താനും അഭ്യസിക്കണം; പ്രജകളേയും പഠിപ്പിക്കണം. പൂർവ ശിക്ഷിതരായ ഭടന്മാൎക്കു മാത്രമേ നല്ലവണ്ണം യുദ്ധം ചെയ്വാനും ചെയ്യിക്കാനും കഴിയൂ. അഭ്യസിപ്പിക്കുമ്പോൾ (ദണ്ഡവ്യൂഹ) ദണ്ഡാകൃതിയിൽ വ്യൂഹം ചമയ്ക്കുക (ശകട) ശകടാകൃതിയിൽ സേന വിന്യസിക്കുക, (വരാഹവ്യൂഹ) പന്നികൾ ഒന്നിന്റെ പിന്നാലെ മറ്റൊന്നായി ഓടുകയും ഇടയ്ക്കിടയ്ക്കു് ഒന്നിച്ചുചേർന്നു് കൂട്ടമായി നില്ക്കുകയും ചെയ്യുന്നതുപോലെ സൈന്യത്തെ നടത്തുകയും നിർത്തുകയും ചെയ്യുക, (മകരവ്യൂഹ) മുതല വെള്ളത്തിൽ നീന്തിപ്പോകുന്നതുപോലെ സൈന്യത്തെ നടത്തുക (സൂചി

വ്യൂഹ) സൂചിയുടെ മുന വണ്ണം കുറഞ്ഞും കഴ നൂൽ കയറുവാൻ തക്കവണ്ണം കൂടിയും ഇരിക്കുന്നതുപോലെ വിന്യസിക്കുക, എന്നിങ്ങനെ വ്യൂഹങ്ങളെല്ലാം അഭ്യസിപ്പിച്ച്, ഗരുഡനെപ്പോലെ ഉയരാനും താഴാനും സംഹരിക്കാൻ പഠിപ്പിക്കണം.

5. ആക്രമണ ഭീഷണി നിലനില്ക്കുന്നിടത്ത് സൈന്യത്തെ നിർത്തണം. രാജാവ് പടനായകന്മാരെ നാലു പുറത്തും നിർത്തി പത്മവ്യൂഹം നിർമിച്ച് താമരപ്പൂവിൻെറ ആകൃതിയിൽ സൈന്യത്തെച്ചുററും നിർത്തി—അതിൻെറ മദ്ധ്യത്തിൽ നില്ക്കണം.

6. സൈന്യാധിപന്മാരേയും വീരന്മാരായ ഭടന്മാരേയും എട്ടു ദിക്കുകളിലും നിർത്തണം. ഏതു ഭാഗത്തു യുദ്ധം ഉണ്ടാകുമോ ആ ഭാഗത്തേക്ക് അഭിമുഖമായി സൈന്യത്തെ തിരിച്ചു നിർത്തണം. മററുള്ളഭാഗങ്ങളിലും രക്ഷാസന്നാഹങ്ങളുണ്ടായിരിക്കണം. എന്തെന്നാൽ ഏതു ഭാഗത്തു നിന്നും ശത്രുവിൻെറ ആക്രമണം ഉണ്ടാകാം.

7. യുദ്ധ വിദ്യയിൽ സുശിക്ഷിതരും ധാർമികരും, ആക്രമണത്തിലും പ്രതിരോധത്തിലും സമർത്ഥരും, നിർഭയരും അചഞ്ചലമനസ്സരും, സ്തംഭം പോലെ കലുക്കമെററവരുമായ സൈനികരെ സൈന്യത്തിൻെറ നാലുഭാഗത്തും നിർത്തണം.

8. എണ്ണത്തിൽ കുറവായവർ എണ്ണത്തിൽ കൂടിയവരോട് യുദ്ധം ചെയ്യേണ്ടി വരുമ്പോൾ സംഘം ചേർന്ന് യുദ്ധം ചെയ്യേണ്ടതാണ്. തരം കിട്ടുമെങ്കിൽ ആ കുറച്ചു പടയാളികളെ വേഗത്തിൽ അകററി അധികം സ്ഥലത്തു നിർത്തണം. പട്ടണത്തിലോ കോട്ടയിലോ ശത്രുസൈന്യത്തിലോ കടന്നുചെന്നു യുദ്ധം ചെയ്യേണ്ടിവരുമ്പോൾ സൂചിവ്യൂഹംകൊണ്ടോ വജ്രവ്യൂഹംകൊണ്ടോ—ഇരുപുറവും മൂർച്ചയുള്ള കടുന്തിലകൊണ്ട് ഇടത്തും വലത്തും വെട്ടിക്കയറി യുദ്ധം ചെയ്യണം. പ്രവേശിച്ചുകഴിഞ്ഞും പലതരം വ്യൂഹങ്ങൾ ചമച്ച് യുദ്ധം ചെയ്യണം. എതിർഭാഗത്തുനിന്നും പീരങ്കികൊണ്ടോ തോക്കുകൊണ്ടോ ആക്രമിക്കുന്നുണ്ടെങ്കിൽ സർപവ്യൂഹംകൊണ്ട്—സർപം പോലെ നിലത്തിഴഞ്ഞു നീങ്ങി കൊണ്ട്—എതിർത്തു കയറണം. പീരങ്കിയുടെ അടുത്തു ചെന്നാൽ അവിടെയുള്ളവരെ കൊല്ലുകയോ ബന്ധിക്കുകയോ ചെയ്തു, പീരങ്കി ശത്രുക്കളുടെ നേരെ തിരിച്ച്, ശത്രു സൈന്യത്തെ കൊന്നൊടുക്കണം. അല്ലെങ്കിൽ വൃദ്ധജനങ്ങളെ കുതിരപ്പുറത്തു കയററി പീരങ്കിയുടെ

നേരേ ഓടിച്ചു കൊല്ലിക്കണം.[10] ഇടയ്ക്കിടയ്ക്ക് ശൂരന്മാരായ അശ്വാരൂഢന്മാരെ നിർത്തണം. അങ്ങനെ ഓടിച്ച് ശത്രു സൈന്യത്തെ ചിന്നിച്ചിതറിപ്പിച്ച് അവരെ ബന്ധിക്കുകയോ ഓടിച്ചു കളയുകയോ ചെയ്യണം.

9. സമഭൂമിയിൽ തേർ കുതിര കാലാൾപ്പട എന്നിവ കൊണ്ടും, സമുദ്രത്തിലാണെങ്കിൽ കപ്പലിൽ കയറിയും. ആഴം കുറഞ്ഞിടത്ത് ആനപ്പുറത്ത് കയറിയും, മരങ്ങളും പൊന്തകളുമുള്ള സ്ഥലത്ത് അമ്പുകൊണ്ടും, പൂഴിപരപ്പിൽ വാൾ പരിച എന്നിവകൊണ്ടും യുദ്ധം ചെയ്യുകയും ചെയ്യിക്കുകയും വേണം.

10. യുദ്ധം നടക്കുമ്പോൾ യോദ്ധാക്കളെ പ്രോത്സാഹിപ്പിക്കുകയും സന്തോഷിപ്പിയ്ക്കുകയും ചെയ്യണം. യുദ്ധം നിർത്തിവെച്ചിട്ടുള്ള അവസരങ്ങളിൽ ശൌര്യവും ഉത്സാഹവും ഉണ്ടാകത്തക്കവണ്ണമുള്ള പ്രസംഗങ്ങളെക്കൊണ്ട് സകല സൈനികരെയും ആഹ്ലാദിപ്പിക്കണം. അന്നപാനാദ്യാഹാരങ്ങൾ അസ്ത്രശസ്ത്രാദ്യായുധങ്ങൾ ഔഷധങ്ങൾ മുതലായവകൊടുത്ത് അവരെയെല്ലാം സന്തോഷിപ്പിക്കണം. വ്യൂഹം നിർമ്മിക്കാതെ ഒരിക്കലും യുദ്ധം ചെയ്യുകയോ ചെയ്യിക്കുകയോ അരുത്. യുദ്ധം നടക്കുമ്പോൾ ഭടന്മാരുടെ നീക്കങ്ങൾ ശ്രദ്ധിക്കുകയും നന്നായി പയററുന്നുണ്ടോ എന്നും തടിതപ്പാൻ ശ്രമിക്കുന്നുണ്ടോ എന്നും നിരീക്ഷിക്കണം.

11. ഉചിതമാണെന്നു തോന്നുന്നുണ്ടെങ്കിൽ ചില സമയത്ത് ശത്രുക്കളെ നാലു ഭാഗത്തും വളഞ്ഞുനിന്ന് ആക്രമിക്കണം. ശത്രുവിൻെറ രാജ്യത്തിലുള്ളവരെ മാർഗനിരോധം ചെയ്തു ബുദ്ധിമുട്ടിക്കുകയും അവരുടെ അധീനത്തിലുള്ള ഭക്ഷണപദാർത്ഥങ്ങൾ, വെള്ളം, വിറക്, കന്നുകാലിത്തീററികൾ എന്നിവയെല്ലാം നശിപ്പിക്കുകയും ദൂഷിപ്പിക്കുകയും ചെയ്യണം.

12. ശത്രുനഗരത്തിലുള്ള കുളങ്ങൾ കോട്ടമതിലുകൾ കിടങ്ങുകൾ എന്നിവയെല്ലാം നശിപ്പിച്ചുകളയണം. രാത്രിസമയത്ത് ശത്രുവിനെ ഭയപ്പെടുത്തുകയും ജയം നേടുവാനുള്ള ഉപായങ്ങൾ നോക്കുകയും ചെയ്യണം.

13. ജയിച്ചു കീഴടക്കിയതിനുശേഷം ശത്രുക്കളെക്കൊണ്ടു ഉടമ്പടികളും പ്രതിജ്ഞകളും എഴുതിച്ചുവാങ്ങണം. ഉചിതമെങ്കിൽ

---

10. ദേശരക്ഷയ്ക്കു അത്യാവശ്യമായി വരുമ്പോൾ ചാവേർപടയെപ്പോലെ രക്തസാക്ഷിത്വം വരിക്കാൻ തയ്യാറുള്ളവർ ഇങ്ങനെ ചെയ്യുന്നു.

ശത്രുവിന്റെ വംശജനും ധാർമികനുമായ ഒരുവനെ രാജാവായി നിയമിച്ച്, ''എന്റെ ആജ്ഞയനുസരിച്ചും – ധർമാനുസൃതമായ രാജനീതിയനുസരിച്ചും–നീതിയോടുകൂടി പ്രജാപരിപാലനം നടത്തേണ്ടതാണ്''. എന്നിങ്ങനെ ഉടമ്പടി ചെയ്യണം. ഇപ്രകാരം ഉടമ്പടി ചെയ്തതിനുശേഷം തനിക്കെതിരെ തിരിയാത്തവണ്ണം സ്വന്തം ആളുകളെ അവിടെ നിർത്തണം. തോററ രാജാവിനേയും പ്രധാന സേവകരേയും രത്നാദികളായ വിലയേറിയ വസ്തുക്കൾ കൊണ്ടു സൽക്കരിക്കണം. ജീവസന്ധാരണത്തിനു മുട്ടുണ്ടാകുംവണ്ണം ഒന്നും ചെയ്യരുത്. കാരാഗൃഹത്തിൽ ബന്ധിച്ചാലും അവരെ യഥായോഗ്യം ബഹുമാനിക്കയും തോൽവിയിൽ ദുഃഖിക്കാത്തവണ്ണം സന്തുഷ്ടചിത്തരാക്കുകയും വേണം.

14. ലോകത്തിൽ അന്യന്റെ വസ്തുക്കൾ അപഹരിക്കുന്നത് അവരുടെ അപ്രീതിക്കും കൊടുക്കുന്നത് പ്രീതിക്കും കാരണമാകുന്നു. സമയോചിതമായി പെരുമാറുന്നതും, കീഴടങ്ങിയവനു ഇഷ്ടവസ്തുക്കൾ നല്കുകയും ചെയ്യുന്നത് അത്യുദാരമായ പ്രവൃത്തിയാണ്. അവനെ കോപിപ്പിക്കുകയോ മുഷിപ്പിക്കുകയോ പരിഹസിക്കുകയോ ചെയ്യരുത്. ''ഞാൻ നിന്നെ തോല്പിച്ചുകളഞ്ഞു'' എന്നിങ്ങനെ അവന്റെ മുമ്പിൽ വെച്ചു പറയരുത്. ''നിങ്ങൾ എന്റെ സഹോദരനാണ്'' എന്നുംമററും പറഞ്ഞ് എല്ലായ്പ്പോഴും ബഹുമാനിക്കണം.

## മിത്രവും ശത്രുവും

1. **ഹിരണ്യഭൂമിസംപ്രാപ്ത്യാ പാർഥിവോ ന തഥൈധതേ. യഥാ മിത്രം ധ്രുവം ലബ്ധ്വാ കൃശമപ്യായതിക്ഷമമ്.**

2. **ധർമജ്ഞം ച കൃതജ്ഞം ച തുഷ്ടപ്രകൃതിമേവ ച. അനുരക്തം സ്ഥിരാരംഭം ലഘു മിത്രം പ്രശസ്യതേ.**

3 **പ്രാജ്ഞം കുലീനം ശൂരം ച ദക്ഷം ദാതാരമേവ ച. കൃതജ്ഞം ധൃതിമന്തഞ്ച കഷ്ടമാഹുരരിം ബുധാഃ.**

4. **ആര്യതാ പുരുഷജ്ഞാനം ശൌര്യം കരുണവേദിതാ. സ്ഥൌലലക്ഷ്യം ച സതതമുദാസീനഗുണോദയഃ** (മനു. 7. 208—211)

## മിത്രലക്ഷണം

1. സ്ഥിരമായി സ്നേഹമുള്ളവനും, ഭാവി കണ്ടറിയാൻ കഴിയുന്നവനും, കാര്യം നേടാൻ കഴിവുള്ളവനുമായ സമർത്ഥ മിത്രത്തേയോ, അല്ലെങ്കിൽ ദുർബല മിത്രത്തേയോ, ലഭിച്ചാൽ ഉണ്ടാകുന്നതിലധികം അഭിവൃദ്ധി കറെ സ്വർണമോ ഭൂമിയോ കിട്ടുന്നതുകൊണ്ട് ഉണ്ടാകുന്നതല്ല.

2. ധർമജ്ഞനും കൃതജ്ഞനും ഉപകാരസ്മരണയുള്ളവനും പ്രസന്ന സ്വഭാവിയും, സ്നേഹമുള്ളവനും, തുടങ്ങിവച്ച കാര്യം മുഴമിക്കുന്നതിൽ സ്ഥിരതയുള്ളവനുമായ മിത്രത്തെ സമ്പാദിക്കുന്ന രാജാവ് പ്രശംസനീയനാണ്.

3. ബുദ്ധിമാനും, കലീനനും, ശൂരനും, വീരനും, സമർത്ഥനും, ദാനശീലനും, ഉപകാരസ്മരണയുള്ളവനും, ധൈര്യവാനുമായ ആളിന്റെ ശത്രുത്വം സമ്പാദിക്കാതിരിക്കാൻ എപ്പോഴും ശ്രദ്ധിക്കണം. അത്തരം ശത്രുത ദുരിതങ്ങളുണ്ടാക്കിവെയ്ക്കും.

4. ഉദാസീനന്റെ ലക്ഷണം:— പ്രശംസനീയമായ ഗുണങ്ങളുള്ളവനും, സജ്ജനങ്ങളേയും ദുർജ്ജനങ്ങളേയും വേർതിരിച്ചറിയുന്നവനും, പരാക്രമശാലിയും, ദയാലുവും, സ്ഥൂലലക്ഷ്യനും, പൊള്ളവാക്കുകൾ പറയുന്നവനും ആയവനത്രേ ഉദാസീനൻ.

**ഏവം സർവമിദം രാജാ സഹ സംമന്ത്ര്യ മന്ത്രിഭിഃ**
**വ്യായാമ്യാപ്ലുത്യ മധ്യാഹ്നേ ഭോക്തുമന്തഃ**
**പുരം വിശേത്.** (മനു. അ. 7. ശ്ലോ. 216)

മുമ്പു പറഞ്ഞ പ്രകാരം അതിരാവിലെ എഴുന്നേറ്റ്, ശരീരശുദ്ധി വരുത്തി, സന്ധ്യാവന്ദനം അഗ്നിഹോത്രം മുതലായവ ചെയ്യുകയോ ചെയ്യിക്കുകയോ ചെയ്ത്, സഭയിൽ ഹാജരായി മന്ത്രിമാരോടെല്ലാം കാര്യ വിചാരം ചെയ്ത് പടനായകന്മാരുടെ അടുക്കലേക്ക് ചെന്ന് അവരെ സന്തോഷിപ്പിക്കയും പടയാളികളെ വിവിധ വ്യൂഹരചനാരീതികൾ പഠിപ്പിക്കയും ആനപ്പന്തി, കുതിരാലയം, ഗോശാല, ആയുധശാല, വൈദ്യശാല, ഭണ്ഡാരം മുതലായവയെല്ലാം പരിശോധിച്ച് അവയിൽ വല്ല ന്യൂനതകളും ഉണ്ടെങ്കിൽ അതു മുഴുവനും തീർക്കയും വേണം. പിന്നീട് വ്യായാമശാലയിൽച്ചെന്നു വ്യായാമം ചെയ്തിട്ട് ഉച്ചഭക്ഷണത്തിനായി അന്തഃപുരത്തിലേക്ക് - പത്നിമാരും മററും താമസിക്കുന്ന സ്ഥലത്തേക്ക്—പോകണം. സശ്രദ്ധം പരിശോധിച്ച പാകം ചെയ്തതും

ബുദ്ധി, ബലം. പരാക്രമം എന്നിവയെ വദ്ധിപ്പിക്കുന്നതും, രോഗ നിവാരകവും വിവിധ തരത്തിലുള്ളതും മധുരാദി വിവിധ രസയുക്തവും സുഗന്ധമുള്ളതും, ഉത്തമവുമായ അന്ന വ്യഞ്ജന പാനങ്ങളാണ് ഭക്ഷിക്കേണ്ടതു്. എങ്കിലേ സദാസുഖയുക്തനായിരിക്കൂ. രാജ്യകാര്യങ്ങളെല്ലാം ഇങ്ങനെ അഭിവൃദ്ധിപ്പെടുത്തണം.

## കരം പരിവ്

**പഞ്ചാശദ്ഭാഗ ആദേയോ രാജ്ഞ പശുഹിരണ്യയോഃ ധാന്യാനാമഷ്ടമോ ഭാഗഃ ഷഷ്ഠോ ദ്വാദശ ഏവ വാ.**

(മനു. 7. 130.)

കച്ചവടക്കാർക്കും കൈത്തൊഴിൽക്കാർക്കും സ്വർണ്ണമായും വെള്ളിയായും കിട്ടുന്ന ലാഭത്തിൽ അമ്പതിലൊരു ഭാഗവും, നെല്ലു മുതലായ ധാന്യങ്ങളിൽ ആറിലൊന്നോ എട്ടിലൊന്നോ അല്ലെങ്കിൽ പന്ത്രണ്ടിലൊന്നോഭാഗവും പിരിച്ചെടുക്കണം. കൃഷിക്കാർക്കും തൊഴിലാളികൾക്കും ഭക്ഷണത്തിനോ പണത്തിനോ ബുദ്ധിമുട്ടു വരാത്തവണ്ണം മാത്രം നികുതി പിരിച്ചെടുക്കണം.

ജനങ്ങൾ ധനാഢ്യരും ആരോഗ്യമുള്ളവരും അന്നപാനാദി പദാർത്ഥങ്ങളാൽ സമൃദ്ധരുമായാൽ രാജാവിനും വലിയ അഭിവൃദ്ധിയുണ്ടാകും. രാജാവു ജനങ്ങളെ തന്റെ മക്കളെപ്പോലെ കരുതി സൗഖ്യം നല്കണം. ജനങ്ങൾ രാജാവിനേയും രാജഭൃത്യന്മാരേയും പിതൃതുല്യം ഗണിക്കണം. കൃഷിക്കാരും തൊഴിലാളികളും, രാജാക്കന്മാരുടേയും രാജാക്കന്മാരാണ് എന്ന ചൊല്ലു് വളരെ ശരിയാണ്. രാജാവ് അവരുടെ രക്ഷകൻ മാത്രമാണ്. ജനങ്ങളില്ലെങ്കിൽ ആരാണ് രാജാവ്? രാജാവില്ലെങ്കിൽ ആരുടേതാണ് ജനം? ഇരുകൂട്ടരും സ്വന്തം കർത്തവ്യകർമ്മങ്ങളിൽ സ്വതന്ത്രരും, ഇരുകൂട്ടരും ചേർന്ന് പരസ്പരപ്രീതിപൂർവം ചെയ്യേണ്ട കാര്യങ്ങളിൽ പരതന്ത്രരും ആയിരിക്കണം. ജനങ്ങളുടെ പൊതുവായ അഭിപ്രായത്തിന്നു വിരുദ്ധമായി രാജാവും രാജഭൃത്യന്മാരും പ്രവർത്തിക്കരുതു്. രാജഭൃത്യന്മാരും പ്രജകളും രാജാജ്ഞക്കു വിപരീതമായും നടക്കരുതു്. രാജാവിന്റെ രാഷ്ട്രീയമായ—പൊളിററിക്കൽ എന്നു പറയുന്ന—കർത്തവ്യകർമ്മങ്ങൾ സംക്ഷേപമായി ഇവിടെ വിവരിച്ചു. കൂടുതൽ വിവരണം വേണ്ടവർ നാലു വേദങ്ങൾ, മനുസ്മൃതി, ശുക്രനീതി, മഹാഭാരതം മുതലായ ഗ്രന്ഥ

ങ്ങളും നോക്കി മനസ്സിലാക്കണം. പ്രജകളുടെ ഇടയിൽ നീതിന്യായം നടത്തുന്നതു മനുസ്മൃതിയിൽ എട്ടും ഒമ്പതും അദ്ധ്യായങ്ങളിൽ പറഞ്ഞിരിക്കുന്നവണ്ണം വേണം. അതും ചുരുക്കി പറയാം.

## 18 വിവാദസ്ഥാനങ്ങൾ

1. **പ്രത്യഹം ദേശദൃഷ്ടൈശ്ച ശാസ്ത്രദൃഷ്ടൈശ്ച ഹേതുഭിഃ അഷ്ടാദശസു മാർഗേഷു നിബദ്ധാനി പൃഥക് പൃഥക്.**

2. **തേഷാമാദ്യമൃണാദാനം നിക്ഷേപോഽസ്വാമി വിക്രയഃ. സംഭൂയ ച സമുത്ഥാനം ദത്തസ്യാനപകർമ ച.**

3. **വേതനസ്യൈവ ചാദാനം സംവിദശ്ച വ്യതിക്രമഃ ക്രയവിക്രയാനുശയോ വിവാദഃ സ്വാമിപാലയോഃ**

4. **സീമാവിവാദധർമശ്ച പാരുഷ്യേ ദണ്ഡവാചികേ. സ്തേയംച സാഹസംചൈവ സ്ത്രീസങ്ഗ്രഹണമേവ ച.**

5. **സ്ത്രീപും ധർമോ വിഭാഗശ്ച ദ്യൂതമാഹ്വയ ഏവ ച പദാന്യഷ്ടാദശൈതാനി വ്യവഹാരസ്ഥിതാവിഹ.**

6. **ഏഷു സ്ഥാനേഷു ഭൂയിഷ്ഠം വിവാദം ചരതാം നൃണാം. ധർമം ശാശ്വതമാശ്രിത്യ കുര്യാത് കാര്യവിനിർണയം.**

7. **ധർമോ വിദ്ധസ്ത്വധർമേണ സഭാം യത്രോപതിഷ്ഠതേ. ശല്യം ചാസ്യ നകൃന്തന്തി വിദ്ധാ സ്തത്ര സഭാസദഃ.**

8. **സഭാം വാ ന പ്രവേഷ്ടവ്യാ വക്തവ്യം വാ സമഞ്ജസം. അബ്രുവന്വിബ്രുവന്വാപി നരോ ഭവതി കിൽബിഷീ.**

9. **യത്ര ധർമോ ഹ്യധർമേണ സത്യം യത്രാനൃതേന ച. ഹന്യതേ പ്രേക്ഷമാണാനാം ഹതാസ്തത്ര സഭാസദഃ**

10. **ധർമ ഏവ ഹതോ ഹന്തി ധർമോ രക്ഷതി രക്ഷിതഃ. തസ്മാദ്ധർമോ ന ഹന്തവ്യോ മാ നോ ധർമോ ഹതോഽവധീത്.**

11. വൃഷോഹി ഭഗവാൻധർമ സ്തസ്യയഃ കുരുതേ ഹ്യലമ്. വൃഷലം തം വിദുർദേവാസ്ത സ്മാദ്ധർമം ന ലോപയേത്.

12. ഏക ഏവ സുഹൃദ്ധർമോ നിധനേപ്യനുയാതി യഃ. ശരീരേണ സമന്നാശം സർവമന്യദ്ധി ഗച്ഛതി.

13. പാദോഽധർമസ്യകർത്താരം പാദഃസാക്ഷിണ മൃച്ഛതി. പാദഃസഭാസദഃ സർവാൻ പാദോ രാജാനമൃച്ഛതി.

14. രാജാഭവത്യനേനാസ്തുമുച്യന്തേ ച സഭാസദഃ ഏനോ ഗച്ഛതികർത്താരം നിന്ദാർഹോ യത്ര നിന്ദ്യതേ.

(മനു. 8. 3—8; 12—19).

1. രാജാവ്, രാജസഭാംഗങ്ങൾ, രാജ്യഭൃത്യന്മാർ മുതലായവർ നാട്ടുനടപ്പും ശാസ്ത്രപ്രമാണവുമനുസരിച്ച്, വിവാദാസ്പദമായേക്കാവുന്നതും ഇനി പറയുന്നതുമായ പതിനെട്ടു വിഷയങ്ങളിൽ വിവാദം വരുന്ന കാര്യങ്ങളിൽ തീരുമാനം എടുക്കണം. ശാസ്ത്രോക്തമായ നിയമമില്ലെങ്കിൽ ആവശ്യമാണെന്നു തോന്നുന്ന നിയമങ്ങൾ രാജാവിനും ജനങ്ങൾക്കും പുരോഗതി വരത്തക്കവണ്ണം ആലോചിച്ച് ഉണ്ടാക്കണം.

2. പതിനെട്ടു വ്യവഹാരവിഷയങ്ങൾ ഇവയാണ്:— 1. (ഋണാദാനം) കടംകൊടുക്കുകയോ കടം വാങ്ങുകയോ ചെയ്യുന്നതിലുണ്ടാകുന്ന തർക്കം. 2 (നിക്ഷേപഃ) സൂക്ഷിക്കുന്നതിന് ഏല്പിച്ചതു് ഉടമസ്ഥൻ ചോദിക്കുമ്പോൾ തിരിച്ചുകൊടുക്കാതിരിക്കുമ്പോൾ വരുന്നതർക്കം. 3 (അസ്വാമിവിക്രയം) അന്യന്റെ വക എടുത്തു വില്ക്കുക. 4 (സംഭൂയച സമുത്ഥാനം) പലർചേർന്ന് ഒരുവനോടു് അക്രമം കാട്ടുക. 5 (ദത്തസ്യാനപകർമ) കൊടുത്തതു് കൊടുക്കാതിരിക്കുക.

3. 6 (വേതനസ്യൈവചാദാനം) വേതനം കൊടുക്കാതിരിക്കുകയോ, കുറച്ചുകൊടുക്കുകയോ, ചെയ്യുക. 7 (സംവിദശ്ച വ്യതിക്രമഃ) പ്രതിജ്ഞ, ലംഘനം ചെയ്യുക. 8 (ക്രയവിക്രയാനുശയഃ) വില്ക്കുകയോ വാങ്ങുകയോ ചെയ്ത വസ്തുക്കളെപ്പററി ഉണ്ടാകുന്ന തർക്കം. 9 (സ്വാമിപാലയോർവിവാദഃ) പശുക്കളുടെ ഉടമസ്ഥനും പശുപാലകനും തമ്മിലുണ്ടാകുന്ന തർക്കം.

4. 10 (സീമാവിവാദധൎമ്മഃ) അതിൎത്തിത്തൎക്കം. 11 (ദണ്ഡ പാരുഷ്യം) അതികഠിനമായ ശിക്ഷ വിധിക്കുക. 12 (വാക് പാരുഷ്യം) പരുഷവാക്കുകൾ പറയുക. 13 (സ്തേയം) മോഷണവും കവൎച്ചയും ചെയ്യുക. 14 (സാഹസം) കൈയ്യേററം ചെയ്യുക. 15 (സ്ത്രീസംഗ്രഹണം) സ്ത്രീയോ പുരുഷനോ വ്യഭിചാരം ചെയ്യുക.

5 16 (സ്ത്രീപുംധൎമ്മം) സ്ത്രീപുരുഷന്മാർ സ്വധൎമ്മം ലംഘിക്കുക. 17 (വിഭാഗഃ) ഭാഗവഴക്ക്. 18 (ദ്യൂതമാഹ്വയശ്ച) ജീവനില്ലാത്തവ പണയംവെച്ചു നടത്തുന്ന ചൂതുകളിയും (ദ്യൂത) ജീവികളെ പണയം വെച്ചുള്ള ചൂതുകളി (ആഹ്വയം). ഇപ്പറഞ്ഞ പതിനെട്ടും വിവാദാസ്പദങ്ങളാണ്.

6. ഈ വ്യവഹാരവിഷയങ്ങളെ സംബന്ധിച്ചുണ്ടാകുന്ന തൎക്കങ്ങളിൽ ജനങ്ങളോട് നീതിന്യായം നടത്തുന്നതു സനാതന ധൎമ്മത്തെ ആസ്പദമാക്കിവേണം. ഒരിക്കലും പക്ഷപാതം കാണിക്കരുത് എന്നു് അൎത്ഥം.

7. ഏതു സഭയിലാണോ അധൎമ്മം മുറിപ്പെടുത്തിയ ധൎമ്മം വൎത്തിക്കുന്നതു്, അധൎമ്മത്തിന്റെ അമ്പുമുന ധൎമ്മത്തിൽ നിന്നു പറിച്ചു കളയാതെയിരിക്കുന്നതു്, അധൎമ്മത്തെ നശിപ്പിക്കാതെ ഇരിക്കുന്നതു്, അതായതു് ധൎമ്മത്തിനു് മാനവും അധൎമ്മത്തിനു് ശിക്ഷയും നല്ലാതിരിക്കുന്നതു്, ആ സഭയിലെ അംഗങ്ങളെല്ലാം മുറിവേററവരാണെന്നു കരുതണം.

8. ധാൎമ്മികനായ മനുഷ്യൻ സഭയിൽ പ്രവേശിക്കാത്തതാണു് ഉത്തമം. പ്രവേശിക്കുന്ന പക്ഷം സത്യമേ പറയാവൂ. സഭയിൽ അന്യായം പ്രവൎത്തിക്കുന്നതു കണ്ടിട്ടു മൌനം ഭജിക്കുന്നവരെയും ന്യായത്തിനും എതിരായി പറയുന്നവൻ മഹാപാപിയാകുന്നു.

9. സദസ്യന്മാരെല്ലാം കണ്ടിരിക്കെ അധൎമ്മത്താൽ ധൎമ്മവും അസത്യത്താൽ സത്യവും ഹനിക്കപ്പെടുന്ന സഭയിലുള്ളവരെല്ലാവരും മൃതപ്രായന്മാരാണു്; അവരിലൊരുവനും ജീവിച്ചിരിക്കുന്നില്ല എന്നറിയണം.

10. ധൎമ്മത്തെ ഹനിക്കുന്നവനെ ധൎമ്മവും നശിപ്പിക്കുന്നു. ധൎമ്മത്തെ രക്ഷിക്കുന്നവനെ ധൎമ്മം രക്ഷിക്കുന്നു. അതിനാൽ

ധർമത്തെ ഹനിക്കരുത്. ഹനിച്ച ധർമം നമ്മെ നശിപ്പിക്കരുതെന്നു കരുതിക്കൊള്ളണം.

11. എല്ലാ ഐശ്വര്യങ്ങളും നല്കുന്ന, സുഖങ്ങളെല്ലാം നല്കുന്ന ധർമത്തിനു ലോപം വരുത്തുന്നവനെ അറിവുള്ളവർ വൃഷലനെന്നു ശൂദ്രൻ അഥവാ നീചൻ എന്നു്—അറിയുന്നു. അതിനാൽ ധർമലോപം വരുത്തുന്നതു് ആർക്കും ഉചിതമല്ല.

12. ഈ ലോകത്തിൽ ധർമം ഒന്നു മാത്രമേ ബന്ധുവായിട്ടുള്ളൂ. മരണശേഷവും അതു് മനുഷ്യനെ അനുഗമിക്കുന്നു. മററുള്ളതെല്ലാം, ബന്ധുക്കളടക്കം ശരീരം നശിക്കുന്നതോടു കൂടി ഇല്ലാതാകുന്നു. എല്ലാ ബന്ധവും വിട്ടുപോകുന്നു. എന്നാൽ ധർമത്തിന്റെ ബന്ധം മാത്രം ഒരു കാലത്തും വേർപെടുന്നതല്ല എന്നർഥം.

13. രാജസഭയിൽ പക്ഷപാതം നിമിത്തം അന്യായം പ്രവത്തിക്കുമ്പോളുണ്ടാകുന്ന അധർമം നാലു ഭാഗങ്ങളായി പിരിഞ്ഞു് ഒരു ഭാഗം അധർമം പ്രവത്തിച്ചവനേയും രണ്ടാംഭാഗം സാക്ഷിയേയും മററൊന്നു് സദസ്യരേയും നാലാമത്തെ ഭാഗം ധർമവിരുദ്ധമായി പ്രവത്തിച്ച സഭയുടെ അദ്ധ്യക്ഷനായ രാജാവിനേയും പ്രാപിക്കുന്നു.

14. നിന്ദിക്കേണ്ടവരെ നിന്ദിക്കുകയും പ്രശംസാർഹരെ പ്രശംസിക്കുകയും, ശിക്ഷാർഹരെ ശിക്ഷിക്കുകയും, മാന്യരെ ബഹുമാനിക്കുകയും ചെയ്യുന്ന സഭയിലെ രാജാവും, സഭാംഗങ്ങളും പാപരഹിതരും പരിശുദ്ധരും ആയി ഭവിക്കുന്നു. പാപം ചെയ്യുന്നവനു മാത്രമേ അതിന്റെ ദോഷം ഉണ്ടാകുന്നുള്ളൂ.

ഇനി സാക്ഷികൾ എങ്ങനെയുള്ളവരായിരിക്കണമെന്നു പറയുന്നു:

1. **ആപ്താഃ സർവേഷു വർണേഷു കാര്യാഃ കാര്യേഷു സാക്ഷിണഃ. സർവധർമവിദോ ലുബ്ധാ വിപരീതാംസ്തു വർജയേത്.**

2. **സ്ത്രീണാം സാക്ഷ്യം സ്ത്രിയഃ കുർയ്യുർ ദ്വിജാനാം സദൃശാ ദ്വിജാഃ. ശൂദ്രാശ്ച സന്തഃ ശൂദ്രാണാമന്ത്യാനാമന്ത്യയോനയഃ**

3. **സാഹസേഷു ച സർവേഷു സ്തേയസങ്ഗ്രഹണേഷു ച. വാഗ്ദണ്ഡയോശ്ച പാരുഷ്യേ ന പരീക്ഷേത സാക്ഷിണഃ.**

4. ബഹുത്വം പരിഗൃഹ്ണീയാത്സാക്ഷി ദ്വൈധേ നരാധിപഃ. സമേഷു തു ഗുണോത്കൃഷ്ടാൻ ഗുണദ്വൈധേ ദ്വിജോത്തമാൻ.

5. സമക്ഷദർശനാത് സാക്ഷ്യം ശ്രവണാച്ചൈവ സിധ്യതി. തത്ര സത്യം ബ്രുവൻ സാക്ഷീ ധർമാർഥാഭ്യാം ന ഹീയതേ.

6. സാക്ഷീദൃഷ്ടശ്രുതാദന്യദ്വിബ്രുവന്നാര്യസംസദി. അവാങ്നരകമഭ്യേതി പ്രേത്യ സ്വർഗാച്ച ഹീയതേ.

7. സ്വഭാവേനൈവ യദ് ബ്രൂയുസ്തദ് ഗ്രാഹ്യം വ്യാവഹാരികമ്. അതോ യദന്യദ്വി ബ്രൂയുർ ധർമാർഥം തദപാർഥകമ്.

8. സഭാന്തഃ സാക്ഷിണഃ പ്രാപ്താനർഥി പ്രത്യർഥി സന്നിധൗ പ്രാഡ്വിവാകോഽനുയുഞ്ജീത വിധിനാഽനേന സാന്ത്വയൻ.

9. യദ് ദ്വയോരനയോർവേത്ഥ കാര്യേഽസ്മിൻ ചേഷ്ടിതം മിഥഃ. തദ് ബ്രൂത സർവം സത്യേന യുഷ്മാകം ഹ്യത്ര സാക്ഷിതാ.

10. സത്യം സാക്ഷ്യേ ബ്രുവൻസാക്ഷീ ലോകാനാപ്നോതി പുഷ്കലാൻ. ഇഹ ചാനുത്തമാം കീർത്തിം വാഗേഷാ ബ്രഹ്മപൂജിതാ.

11. സത്യേന പൂയതേ സാക്ഷീ ധർമഃ സത്യേന വർധതേ. തസ്മാത്സത്യം ഹി വക്തവ്യം സർവവർണേഷു സാക്ഷിഭിഃ.

12. ആത്മൈവ ഹ്യാത്മനഃ സാക്ഷീ ഗതിരാത്മാ തഥാത്മനഃ. മാവമംസ്ഥാഃ സ്വമാത്മാനം നൃണാം സാക്ഷിണമുത്തമമ്.

13. യസ്യ വിദ്വാൻ ഹി വദതഃ ക്ഷേത്രജ്ഞോ നാഭിശങ്കതേ. തസ്മാന്ന ദേവാഃ ശ്രേയാംസം ലോകേഽന്യം പുരുഷം വിദുഃ.

14. ഏകോഹമസ്മീത്യാത്മാനം യത്ത്വം കല്യാണ മന്യസേ. നിത്യം സ്ഥിതസ്തേ ഹൃദ്യേഷ പുണ്യപാപേക്ഷിതാ മുനിഃ.

(മനു. 8. 63; 68; 72-75; 78-81; 83; 84; 86; 91.)

1. എല്ലാ വർണ്ണങ്ങളിലും, ധാർമികരും, വിദ്വാന്മാരും, സത്യസന്ധരും സകല ധർമങ്ങളേയും അറിയുന്നവരും അത്യാഗ്രഹമില്ലാത്തവരും സത്യം പറയുന്നവരുമായിരിക്കണം, ന്യായവ്യവസ്ഥയിൽ സാക്ഷി പറയേണ്ടതു്. അല്ലാത്തവരെ സാക്ഷിയാക്കരുതു്.

2. സ്ത്രീകൾക്കു സ്ത്രീകളും, ബ്രാഹ്മണർക്കു ബ്രാഹ്മണരും, ശൂദ്രർക്കു ശൂദ്രരും, താണവർക്കു് താണവരും സാക്ഷി പറയണം.

3. ബലാൽക്കാരമായി ചെയ്യുന്നവസ്സം, മോഷണം, വ്യഭിചാരം, പരുഷഭാഷണം, വടികൊണ്ടു് അടിക്കുക മുതലായ കുററങ്ങൾക്കും സാക്ഷിവിസ്താരം ആവശ്യമില്ല. ഇപ്പറഞ്ഞതെല്ലാം ഗൂഢമായി നടക്കുന്നതിനാലാണു് സാക്ഷി വേണ്ടാത്തതു്.

4. രണ്ടു പക്ഷത്തിലും സാക്ഷികളുണ്ടെങ്കിൽ ഭൂരിപക്ഷപ്രകാരവും സാക്ഷികൾ തുല്യരായിരുന്നാൽ ഉൽകൃഷ്ടഗുണവാന്മാരായ സാക്ഷികളുടെ മൊഴിയനുസരിച്ചും, രണ്ടുപക്ഷത്തിലുമുള്ള സാക്ഷികൾ ഗുണോൽകർഷംകൊണ്ടും സംഖ്യകൊണ്ടും തുല്യരായിരുന്നാൽ ബ്രാഹ്മണശ്രേഷ്ഠന്മാർ മഹർഷിമാർ സന്യാസിവര്യന്മാർ എന്നിവരുടെ സാക്ഷ്യമനുസരിച്ചും ന്യായനിർണയം ചെയ്യണം.

5. രണ്ടുതരം സാക്ഷികളുണ്ടു്. ദൃക്സാക്ഷികളും കേട്ടറിഞ്ഞവരും. സഭയിൽ സത്യം പറയുന്ന സാക്ഷികൾ ധർമഹീനരോ ശിക്ഷാർഹരോ അല്ല. കള്ളസാക്ഷികളെ കുററത്തിനൊത്തു് ശിക്ഷിക്കണം.

6 രാജസഭയിലോ, മററു ശ്രേഷ്ഠസഭയിലോ വച്ചു് കണ്ടതിന്നും കേട്ടതിന്നും വിപരീതമായി സാക്ഷി പറയുന്നവൻ അവാങ്ങ് നരകം എന്ന നരകത്തിൽ (നാവു മുറിച്ചുകളയുന്നതുകൊണ്ടു് ഉണ്ടാകുന്ന ദുഃഖത്തിന്റെ നരകത്തിൽ) കിടന്നു കഷ്ടപ്പെടുകയും മരണശേഷംപോലും സുഖഹീനരായിരിക്കുകയും ചെയ്യും.

7. തർക്കത്തിൽ സാക്ഷിപറയുമ്പോൾ പരപ്രേരണ കൂടാതെ പറയുന്ന മൊഴി സ്വീകരിക്കണം. പഠിപ്പിച്ചു പറയുന്നതെല്ലാം കള്ളമാണെന്നു് ന്യായാധിപതി അറിയണം.

8. സഭയിൽ വന്നിട്ടുള്ള സാക്ഷികളോടു്, അന്യായക്കാരൻ പ്രതി എന്നിവരുടെ സന്നിദ്ധ്യത്തിൽ ന്യായാധിപതിയും വക്കീലന്മാരും ശാന്തമായി ഇങ്ങനെ ചോദിക്കണം:—

9. സാക്ഷികളെ! ഇക്കാര്യത്തിൽ സാക്ഷികളായ നിങ്ങൾ ഇവരിരുവരുടെയും പരസ്പരപ്രവൃത്തികളെപ്പററിഅറിയാവുന്നതു് സത്യസന്ധമായി പറയുക.

10. സത്യം പറയുന്ന സാക്ഷി ജന്മാന്തരത്തിൽ ശ്രേഷ്ഠമായ ജീവിതത്തേയും ആനന്ദമയലോകങ്ങളേയും പ്രാപിച്ചു് സുഖമനുഭവിക്കയും ഈ ജന്മത്തിലെന്നപോലെ തന്നെ ജന്മാന്തരത്തിലും നല്ല യശസ്സിനെ പ്രാപിക്കുകയും ചെയ്യും. എന്തെന്നാൽ, വാക്കുതന്നെയാണു് സല്ക്കാരത്തിന്നും തിരസ്കാരത്തിന്നും കാരണമെന്നു് വേദങ്ങളിൽ പറയുന്നു. സത്യവാദി ബഹുമാനത്തിനും മിഥ്യാവാദി നിന്ദയ്ക്കും പാത്രീഭവിക്കുന്നു.

11. സത്യം പറയുന്നതുകൊണ്ടുതന്നെയാണു ധർമ്മം വർദ്ധിക്കുന്നതു്. അതിനാൽ സാക്ഷികളെല്ലാം സത്യംതന്നെ പറയണം.

12. ആത്മാവിന്റെ സാക്ഷി ആത്മാവുതന്നെയാണു്. ആത്മാവിന്നുള്ള ഗതിയും ആത്മാവുതന്നെ. ഇതറിഞ്ഞു് ഹേ സാക്ഷി! അങ്ങു് മനുഷ്യരുടെ സകല സാക്ഷികളുംവെച്ചു് ഉത്തമ സാക്ഷിയായി അവനവന്റെ ആത്മാവിനെ അപമാനിക്കാതിരിക്കുക. അവനവന്റെ ആത്മാവു്, മനസ്സ്, വാക്കു് എന്നിവയിലുള്ളതിനെ അതുപോലെ പറയുന്നതു തന്നെയാണു സത്യഭാഷണം; അതിന്നു വിപരീതമായിട്ടുള്ളതെല്ലാം മിഥ്യാഭാഷണമാണു് എന്നർത്ഥം.

13 സംസാരിക്കുമ്പോൾ ക്ഷേത്രജ്ഞനായ ആത്മാവു് അകമേ ശങ്കിക്കുന്നില്ലെങ്കിൽ അവനേക്കാൾ ശ്രേഷ്ഠനായ മററൊരുവനുള്ളതായി വിദ്വാന്മാർക്കു് അറിവില്ല.

14. ശ്രേയസ്സാഗ്രഹിക്കുന്ന മനുഷ്യാ, ''ഞാൻ ഒരുവൻ മാത്രമേ ഉള്ളു'' എന്നുധരിച്ചു് നീ ആത്മാവിന്റെ അറിവോടുകൂടി അസത്യം പറയുന്നതു് ശരിയല്ല. നിന്റെ ഹൃദയാന്തർഭാഗത്തിൽ അന്തര്യാമിയായി വർത്തിക്കുന്ന സർവേശ്വരൻ പുണ്യപാപങ്ങളെ പ്രത്യക്ഷമായി കണ്ടുകൊണ്ടു് മുനിയായി (മൌനമവലംബിച്ചു്) സ്ഥിതി ചെയ്യുന്നുണ്ടു്. ആ പരമാത്മാവിനെ ഭയപ്പെട്ടു് സദാ സത്യം പറയുക.

[കള്ളസാക്ഷിക്ക് ശിക്ഷ]

1. ലോഭാന്മോഹാദ്ഭയാന്മൈത്രാത് കാമാത് ക്രോധാത്തഥൈവച. അജ്ഞാനാദ് ബാലഭാവാച്ച സാക്ഷ്യം വിതഥമുച്യതേ.

2. ഏഷാമന്യതമേ സ്ഥാനേ യഃ സാക്ഷ്യമനൃതം വദേത്. തസ്യ ദണ്ഡവിശേഷാംസ്തു പ്രവക്ഷ്യാമ്യനുപൂർവ്വശഃ.

3 ലോഭാത്സഹസ്രം ദണ്ഡ്യസ്തു മോഹാത് പൂർവ്വന്തു സാഹസമ്. ഭയാദ്ദ്വൌ മധ്യമൌ ദണ്ഡ്യൌ മൈത്രാത് പൂർവം ചതുർഗ്ഗുണം.

4 കാമാദ്ദശഗുണം പൂർവം ക്രോധാത്തു ത്രിഗുണം പരമ്. അജ്ഞാനാദ്ദ്വേ ശതേ പൂർണ്ണേ ബാലിശ്യാച്ഛതമേവ തു.

5 ഉപസ്ഥമുദരം ജിഹ്വാ ഹസ്തൌ പാദൌ ച പഞ്ചമമ്. ചക്ഷുർന്നാസാ ച കർണ്ണൌ ച ധനം ദേഹസ്തഥൈവ ച.

6. അനുബന്ധം പരിജ്ഞായ ദേശകാലൌ ച തത്ത്വതഃ. സാരാഽപരാധൌ ചാലോക്യ ദണ്ഡം ദണ്ഡ്യേഷു പാതയേത്.

7. അധർമ്മ ദണ്ഡനം ലോകേ യശോഘ്നം കീർത്തിനാശനമ്. അസ്വർഗ്ഗ്യഞ്ച പരത്രാപി തസ്മാത്തത് പരിവർജ്ജയേത്.

8. അദണ്ഡ്യാൻ ദണ്ഡയൻ രാജാ ദണ്ഡ്യാംശ്ചൈവാപ്യ ദണ്ഡയൻ. അയശോ മഹദാപ്നോതി നരകം ചൈവ ഗച്ഛതി.

9. വാഗ്ദണ്ഡം പ്രഥമം കുര്യാദ്ധിഗ്ദണ്ഡം തദനന്തരമ്. തൃതീയം ധനദണ്ഡം തു വധദണ്ഡമതഃ പരമ്.

(മനു. 7. 113—121; 125—129.)

1. ലോഭം, മോഹം, ഭയം, സ്നേഹം, കാമം, ക്രോധം, അജ്ഞാനം - എന്നിവയോടു കൂടിയോ ബാല്യകാലത്തോ പറയുന്ന സാക്ഷ്യം — സാക്ഷിമൊഴി— മുഴുവനും അസത്യമാണെന്നു് അറിയുക.

2. ഇവയിൽ ഏതെങ്കിലും ഒന്നു നിമിത്തം കള്ളസാക്ഷി പറയുന്നയാളിനു് ഇനി പറയുന്ന ശിക്ഷകരം നൽകണം.

3. ലോഭം നിമിത്തം കള്ളസാക്ഷി പറയുന്നവനു് (1000 പൈസ)[11] പതിനഞ്ചു രൂപ പത്തണയും, മോഹത്താൽ കള്ള സാക്ഷി പറയുന്നവനു് മൂന്നു രൂപ രണ്ടണയും, ഭയപ്പെട്ടു് കള്ള സാക്ഷി പറയുന്നവനു് ആറേകാൽ രൂപയും, സ്നേഹം കൊണ്ടുകള്ള മൊഴികൊടുക്കുന്നവനു് പന്ത്രണ്ടര രൂപയും പിഴ നിശ്ചയിക്കേണ്ട താണു്.

4. കാമംകൊണ്ടു കള്ളസാക്ഷി പറയുന്നവനു് ഇരുപത്തഞ്ചു രൂപയും ക്രോധംമൂലം കള്ളസാക്ഷി പറയുന്നവനു നാല്പത്താറു രൂപ പതിന്നാലണയും, അജ്ഞാനം നിമിത്തം കള്ളസാക്ഷി പറ യുന്നവനു് ആറുറപ്പികയും, ബാല്യം നിമിത്തം കള്ളസാക്ഷി പറ യുന്നവനു് ഒരുറപ്പിക ഒമ്പതണയും പിഴയിടണം.

5. ഉപസ്ഥേന്ദ്രിയം, വയറ്, നാവു്, കൈകരം, കാലുകരം, കണ്ണുകരം, മൂക്കു്, ചെവികരം, ധനം, ദേഹം എന്നിങ്ങിനെ ദണ്ഡ സ്ഥാനങ്ങരം-ശിക്ഷക്കു വിധേയമാക്കാവുന്നവ പത്തെണ്ണമാണു്. ഇതിലേതെങ്കിലും ഒന്നിലാണു ശിക്ഷ നടപ്പാക്കുന്നതു്.

6. ലോഭം നിമിത്തം കള്ളസാക്ഷി പറയുന്നവനു പതി നഞ്ചുറപ്പിക പത്തണ പിഴയിടണമെന്നു പറഞ്ഞിട്ടുണ്ടു്. ഇതു പോലെ പല വിധത്തിലുള്ള ശിക്ഷകരം പിന്നീടു് പറയുന്ന താണു്. എന്നാൽ നിർദ്ധനന്റെ പക്കൽനിന്നു കുറച്ചും ധനികന്റെ പക്കൽനിന്നു് രണ്ടോ മൂന്നോ നാലോ ഇരട്ടി അധികവും പിഴ പിരിച്ചെടുക്കേണ്ടതാണു്. ദേശകാലങ്ങരം, കുററക്കാരന്റെ ശക്തി, അപരാധത്തിന്റെ ഗൗരവലാഘവങ്ങരം എന്നിവയനുസരിച്ചു ശിക്ഷനല്കേണ്ടതാണു് എന്നർഥം.

7. ഈ ലോകത്തിൽ അന്യായമായി ശിക്ഷ നല്കിയാൽ അതു് ഈ ജന്മത്തിലും കഴിഞ്ഞ ജന്മത്തിലും വരും ജന്മത്തിലുള്ള കീർത്തിയെ നശിപ്പിച്ചു കളയും. ഭാവിജന്മത്തിൽ കൂടി ദുഃഖപ്രദമാ യിത്തീരുന്നു. അതിനാൽ ആരേയും അന്യായമായി ശിക്ഷിക്ക രുതു്.

---

11. സഹസ്രശബ്ദത്തിനു് 1000 പൈസഎന്നർഥം. പഴയ കണക്കനുസ രിച്ചു് രൂപക്കു് 64 പൈസയാണുള്ളതു്. ഈ ഒരു പൈസക്കു് ഇന്നത്തെ 1.5625 പൈസയുടെ മൂല്യമുണ്ടു്. ഒരണ ഇന്നത്തെ 6.25 പൈസയാണു്.

8. ശിക്ഷാർഹരെ ശിക്ഷിക്കാതിരിക്കുകയും അല്ലാത്തവരെ ശിക്ഷിക്കുകയും ചെയ്യുന്ന രാജാവു് ജീവിച്ചിരിക്കുമ്പോൾ വലിയ അപകീർത്തിക്കു് പാത്രമാകുകയും മരണശേഷം കഠിനദുഃഖം അനുഭവിക്കുകയും ചെയ്യുന്നു. അതിനാൽ അപരാധം ചെയ്യുന്നവരെ എല്ലായ്പോഴും ശിക്ഷിക്കേണ്ടതാണു്; നിരപരാധികളെ ഒരിക്കലും ശിക്ഷിക്കരുതു്.

9. ആദ്യം കുററം ചെയ്യുമ്പോൾ - വാക്കുകൊണ്ടുള്ള ദണ്ഡം പ്രയോഗിക്കണം. നിന്ദിക്കണമെന്നർത്ഥം. രണ്ടാമത്തേതു ധിക്കാരമാകുന്ന ദണ്ഡം. ''ദുഷ്ടൻ! നീ എന്തുകൊണ്ടു ദുഷ്പ്രവൃത്തി ചെയ്തു?'' എന്നു് താക്കീതു ചെയ്യണം. മൂന്നാമത്തേതു ധനദണ്ഡം അഥവാ പിഴയിടുക. നാലാമത്തേതു വധദണ്ഡം—അപരാധിയെ ചൂരൽകൊണ്ടോ ചമ്മട്ടികൊണ്ടോ (ചാട്ടകൊണ്ടോ) അടിക്കുക അല്ലെങ്കിൽ അപരാധിയുടെ തലവെട്ടുക.

## മററു ശിക്ഷകൾ

1. യേന യേന യഥാങ്ഗേന സ്തേനോനൃഷുവിചേഷ്ടതേ.
   തത്തദേവ ഹരേദസ്യ പ്രത്യാദേശായ പാർത്ഥിവഃ!
2. പിതാചാര്യഃ സുഹൃൻമാതാ ഭാര്യാപുത്രഃ പുരോഹിത.
   നാദണ്ഡ്യോ നാമരാജ്ഞോസ്തിയഃ സ്വധർമേനതിഷ്ഠതിഃ
3. കാർഷാപണം ഭവേദ്ദണ്ഡ്യോയത്രാന്യഃ പ്രാകൃതോജന;
   തത്രരാജാഭവേദ്ദണ്ഡ്യഃ സഹസ്രമിതിധാരണാ.
4. അഷ്ടാപാദ്യന്തു ശൂദ്രസ്യ സ്തേയഭവതി കില്ബിഷമ്
   ഷോഡശൈവതുവൈശ്യസ്യദ്വാത്രിംശത് ക്ഷത്രിയസ്യച
5. ബ്രാഹ്മണസ്യ ചതുഃഷഷ്ടിഃ പൂർണ്ണം വാപിശതം ഭവേത്. ദ്വിഗുണാ വാ ചതുഷഷ്ടിഃസ്തദ്ദോഷഗുണ വിദ്ധി സഃ.
6. ഐന്ദ്രം സ്ഥാനമഭിപ്രേപ്സുര്യശശ്ചാക്ഷയമവ്യയമ്.
   നോപേക്ഷേത ക്ഷണമപി രാജാസാഹസികം നരമ്.
7. വാഗ്ദുഷ്ടാത്തസ്കരാച്ചൈവ ദണ്ഡേനൈവചഹിംസതഃ
   സാഹസസ്യനരഃകർത്താ വിജ്ഞേയഃ പാപകൃത്തമഃ.
8. സാഹസേവർത്തമാനന്തുയോ മർഷയതി പാർത്ഥിവഃ.
   സവിനാശം വ്രജത്യാശു വിദ്വേഷം ചാധിഗച്ഛതി.
9. നമിത്രകാരണാദ്രാജാ വിപുലാദ്വാ ധനാഗമാത്.
   സമുത്സൃജേത് സാഹസികാൻസർവഭൂതഭയാവഹാൻ.

10. ഗുരുംവാ ബാലവൃദ്ധൌവാ ബ്രാഹ്മണംവാ ബഹുശ്രുതമ്
ആതതായിനമായാന്തം ഹന്യാദേവാവിചാരയൻ.

11. നാതതായി വധേദോഷോ ഹന്തുർഭവതികശ്ചന
പ്രകാശംവാ f പ്രകാശം വാ മന്യുസ്തന്മന്യുമൃച്ഛതി.

12. യസ്യസ്തേനഃ പുരേ നാസ്തി നാന്യസ്ത്രീഗോന ദുഷ്ടവാക്. ന സഹാസികദണ്ഡഘ്നൌ സ രാജാ ശക്രലോക ഭാക്.

(മനു. 8. 334—338; 344—347; 350; 351; 386)

1. കള്ളന്മാർ ഏതു് അവയവംകൊണ്ടു് എങ്ങനെ അക്രമം ചെയ്യുന്നുവോ അതാതവയവങ്ങളെ അതേ വിധത്തിൽ രാജാവു ഛേദിച്ചുകളയേണ്ടതാണു്. ജനങ്ങൾക്കു് ഗുണപാഠത്തിനാണിതു്.

2. പിതാവു് ആചാര്യൻ, സ്നേഹിതൻ, സ്ത്രീകൾ, പുത്രൻ പുരോഹിതൻ എന്നിവരിൽ ആരായിരുന്നാലും ശരി, അവനവൻെറ ധർമ്മം വിട്ടു് അധർമ്മം ചെയ്യുന്നവരിൽ രാജാവിന്നു് ശിക്ഷിക്കാൻ വയ്യാത്തതായി ആരുമില്ല. ന്യായാസനത്തിൽ ഇരുന്നു് രാജാവു നീതിന്യായം നടത്തുമ്പോൾ ആരുടെ നേരെയും പക്ഷപാതം പ്രദർശിപ്പിക്കരുതു്; എല്ലാവക്കും യഥോചിതം ശിക്ഷ നല്കണം എന്നർത്ഥം.

3. സാധാരണ പൗരനു് ഒരുരൂപ പിഴ വിധിക്കുന്ന കററം രാജാവു ചെയ്താൽ ആയിരംരൂപ പിഴയിടണം. സാധാരണക്കാരൻെറതിൽ ആയിരം മടങ്ങു് അധികം ആയിരിക്കണം. രാജാവിനുള്ള ശിക്ഷ എന്നർത്ഥം. പ്രധാന സചിവനു് സാധാരണ ശിക്ഷയുടെ എണ്ണൂററിരട്ടിയും, അതിൽ താഴ്ന്ന മന്ത്രിക്കു് എഴുനൂററിരട്ടിയും അതിനും താഴെയുള്ള രാജ്യഭൃത്യനു് അറുനൂററിരട്ടിയും ആയിരിക്കണം. ഇങ്ങിനെ രാജ്യഭൃത്യന്മാരിൽവെച്ചു് ഏററവും ചെറിയ ശിപായിക്കുപോലും, എട്ടിരട്ടിയിൽ കുറയാത്ത ശിക്ഷ നല്കേണ്ടതാണു്. രാജഭൃത്യന്മാക്കു് ജനങ്ങളെക്കാൾ അധികം ശിക്ഷ കൊടുക്കാതിരുന്നാൽ അവർ ജനങ്ങളെ മുടിച്ചു കളയും. ഒരു കോലാടു് അല്പമായ ദണ്ഡംകൊണ്ടു് ഇണങ്ങുന്നു. സിംഹമാകട്ടെ അധികദണ്ഡംകൊണ്ടേ ഇണങ്ങുന്നുള്ളൂ. അതിനാൽ രാജാവു മുതൽ സാധാരണക്കാരൻവരേയുള്ള രാജപുരുഷന്മാരിൽ ആരെങ്കിലും കററം ചെയ്താൽ അവക്കു കൊടുക്കുന്ന ശിക്ഷ ജനങ്ങൾക്കുള്ളതിനേക്കാൾ അധികമായിരിക്കണം.

4 ഇതുപോലെതന്നെ, ഭവിഷ്യത്തറിയുന്ന ഒരുവൻ മോഷ്ടി ച്ചാൽ ശൂദ്രന്ന്, മോഷണക്കുററത്തിന്നു സാധാരണയായി വിധി ക്കുന്നതിൻെറ എട്ടിരട്ടി ശൂദ്രനും പതിനാറിരട്ടി വൈശ്യനും മുപ്പ ത്തിരണ്ടു മടങ്ങ് ക്ഷത്രിയനും പിഴയിടണം.

5. ഗുണദോഷ ജ്ഞാനത്തോടു കൂടി മോഷണം ചെയ്യുന്ന ബ്രാഹ്മണന്ന് സാധാരണയേക്കാൾ അറുപത്തിനാലിരട്ടി, അല്ലെ ങ്കിൽ നൂറിരട്ടി, അല്ലെങ്കിൽ നൂററിരുപത്തെട്ടിരട്ടി ശിക്ഷ നൽ കണം. അപരാധം ചെയ്യുന്നവൻെറ ജ്ഞാനാധിക്യത്തിനും ഉൽ കൃഷ്ടസ്ഥിതിക്കും തക്കവണ്ണം അധികശിക്ഷ നല്കണം.

6. ധർമവും ഐശ്വര്യവും വദ്ധിക്കണമെന്നാഗ്രഹിക്കുന്ന രാജാവും രാജപുരുഷന്മാരും, കയ്യേററക്കാർക്കും അക്രമികൾക്കും കള്ളന്മാർക്കും ശിക്ഷ നല്കുന്ന കാര്യത്തിൽ ക്ഷണനേരംപോലും വൈകരുത്.

7. സാഹസികൻെറ ലക്ഷണം പറയുന്നു:— കൊള്ളിവാക്കു പറയുക, മോഷ്ടിക്കുക, തെററുചെയ്യാതെ ശിക്ഷിക്കുക, എന്നിവ ചെയ്യുന്നവരേക്കാൾ, ബലാല്ക്കാരമായി പ്രവൃത്തികൾ ചെയ്യുന്നവൻ വളരെ അധികം ദുഷ്ടനും പാപിയുമാകുന്നു.

8. സാഹസംപ്രവത്തിക്കുന്നവനു ശിക്ഷ നല്കാതെ ക്ഷമിച്ചു കൊണ്ടിരിക്കുന്ന രാജാവ് അതിവേഗം നശിക്കുകയും ജനരോഷ ത്തിനും പാത്രമാവുകയും ചെയ്യും.

9. സകലൎക്കും ദുഃഖമുണ്ടാക്കുന്ന സാഹസികനെ, സൗഹാർ ദ്ദമോ ധനമോഹമോ നിമിത്തം രാജാവ് ബന്ധനസ്ഥനാക്കു കയോ ശിരച്ഛേദം ചെയ്യുകയോ ചെയ്യാതിരിക്കരുത്.

10. ആചാര്യനാകട്ടെ, പുത്രാദികളായ ബാലന്മാരാകട്ടെ, പിതാവ് മുതലായ വൃദ്ധജനങ്ങളാകട്ടെ, അനേകം ശാസ്ത്രങ്ങൾ പഠിച്ചിട്ടുള്ള ബ്രാഹ്മണനാകട്ടെ, ആരായിരുന്നാലും ധർമം വെടി ഞ്ഞ് അധർമം പ്രവത്തിക്കുകയും നിരപരാധികളെ കൊല്ലുകയും ചെയ്യുന്നവരെ ആലോചിക്കുകപോലും ചെയ്യാതെ കൊന്നുകളയേ ണ്ടതാണ്. കൊന്നതിന്നു ശേഷമേ ആരാണെന്നുള്ളത് ആലോ ചിക്കാവൂ.

11. ഒളിവായോ വെളിവായോ, ദുഷ്ടരെ കൊല്ലുന്നതുകൊണ്ട് കൊല്ലുന്നവന് യാതൊരു പാപവും ഉണ്ടാകുന്നില്ല. കടുംകോപം പൂണ്ടു വരുന്നവനെ ക്രോധം കൊണ്ട് കൊന്നുകളയുന്നത് ക്രോധവും കോപവും തമ്മിലുള്ള പോരാട്ടമാണെന്നാണ് ധരിക്കേണ്ടത്.

12. കള്ളന്മാരും, പരസ്ത്രീസംഗം ചെയ്യുന്നവരും, ചീത്ത വാക്കുകൾ പറയുന്നവരും, കയ്യേറ്റക്കാരും കൊള്ളക്കാരും രാജാവിന്റെ കല്പനകളെ അനുസരിക്കാത്തവരും ഇല്ലാത്ത രാജ്യത്തിന്റെ രാജാവ് അതിശ്രേഷ്ഠനാണ്.

## വ്യഭിചാരത്തിനു ശിക്ഷ

1. **ഭർത്താരം ലംഘയേദ്യാ സ്ത്രീ സ്വജ്ഞാതി ഗുണദർപിതാ. താം ശ്വഭിഃ ഖാദയേദ്രാജാ സംസ്ഥാനേ ബഹുസംസ്ഥിതേ.**
2. **പുമാംസം ദാഹയേത് പാപം ശയനേ തപ്ത ആയസേ. അഭ്യാദധ്യുശ്ച കാഷ്ഠാനി തത്ര ദഹ്യേത പാപകൃത്.**
3. **ദീർഘാധ്വനി യഥാദേശം യഥാകാലം തരോ ഭവേത്. നദീതീരേഷു തദ്വിദ്യാത്സമുദ്രേ നാസ്തി ലക്ഷണമ്.**
4. **അഹന്യഹന്യവേക്ഷേത കർമാന്താന്വാഹനാനിച. ആയവ്യയൌ ച നിയതാവാകരാൻ കോഷമേവച.**
5. **ഏവം സർവ്വാനിമാൻ രാജാ വ്യവഹാരാൻ സമാപയൻ. വ്യപോഹ്യ കില്ബിഷം സർവം പ്രാപ്നോതി പരമാം ഗതിമ്.**

(മനു. അ. 8. ശ്ലോകം. 371; 372; 406; 419; 420.)

1. ആഭിജാത്യം, ഗുണങ്ങൾ എന്നിവയിൽ അഭിമാനിച്ച് ഗർവ്വിഷ്ഠയായി ഭർത്താവിനെ ഉപേക്ഷിച്ച് വ്യഭിചാരം ചെയ്യുന്നവളെ ജീവനോടുകൂടിത്തന്നെ രാജാവു ബഹുജനസമക്ഷം നിർത്തി നായ്ക്കളെക്കൊണ്ടു കടിപ്പിച്ചു കൊല്ലേണ്ടതാണ്.

2. അതുപോലെ തന്നെ, സ്വന്തം പത്നിയെ പരിത്യജിച്ച് പരസ്ത്രീസംഗം ചെയ്യുകയോ വേശ്യാസ്ത്രീകളോടുകൂടി സംഗമിക്കുകയോ ചെയ്യുന്ന പാപിയായ പുരുഷനെ ജനങ്ങളുടെ മുമ്പിൽ

വെച്ച് ചുട്ടുപഴുപ്പിച്ച ഇരുമ്പു കട്ടിലിൽ കിടത്തി ഭസ്മമാക്കിക്കളയണം.

ചോദ്യം:- രാജാവോ രാജ്ഞിയോ അല്ലെങ്കിൽ ന്യായാധിപതിയോ അയാളുടെ ഭാര്യയോ വ്യഭിചാരാദി ദുഷ്കർമ്മങ്ങൾ ചെയ്താൽ ആരവക്ക് ശിക്ഷനൽകും?

ഉത്തരം:- രാജസഭതന്നെ. എന്നു മാത്രമല്ല അവക്കു നൽകുന്ന ശിക്ഷ സാധാരണ പ്രജകൾക്കുള്ളതിനേക്കാൾ അധികം ആയിരിക്കേണ്ടതാണ്.

ചോദ്യം:- രാജാവും ന്യായാധിപതിയും മററും രാജസഭ കൊടുക്കുന്ന ശിക്ഷയെന്തിനംഗീകരിക്കണം?

ഉത്തരം:- രാജാവും പുണ്യാത്മാവും ഭാഗ്യവാനുമായ മനുഷ്യൻ തന്നെയാണ്. രാജാവിനു് ശിക്ഷ നല്കുകയോ ശിക്ഷ സ്വീകരിക്കുകയോ ചെയ്യാതിരുന്നാൽ മററുള്ളവർ എന്തിനു ശിക്ഷ സ്വീകരിക്കണം? മാത്രമല്ല, ജനങ്ങളും പ്രധാന രാജപുരുഷന്മാരും രാജസഭയും കൂടി ധർമാനുസരണം രാജാവിനെ ശിക്ഷിക്കാൻ ആഗ്രഹിക്കുന്ന പക്ഷം രാജാവ് ഒററയ്ക്ക് എന്തു ചെയ്യാനാണ്? ഇങ്ങനെയൊരു വ്യവസ്ഥ ഇല്ലെങ്കിൽ രാജാവും പ്രധാനികളായ രാജപുരുഷന്മാരും സമർഥന്മാരായ മററുള്ള അധികൃതരും അന്യായവിധേയരായി ന്യായധർമങ്ങളെ തകർത്തു് ജനങ്ങളെയെല്ലാം നാശത്തിലേക്കു നയിക്കുകയും സ്വയം നശിക്കുകയും ചെയ്യും. ''ന്യായാനുസൃതമായ ശിക്ഷയ്ക്കാണ് രാജാവ് എന്നും ധർമമെന്നും പറയുന്നതു്'' എന്നു മുമ്പു പറഞ്ഞിട്ടുള്ള ശ്ലോകാർഥം സ്മരിക്കുക. ആ ദണ്ഡധർമത്തിന്നു ലോപം വരുത്തുന്നവനേക്കാൾ നീചനാരാണ്?

ചോദ്യം:— ഇത്തരം കഠിനമായ ശിക്ഷ ഉചിതമല്ല. എന്തെന്നാൽ ഛേദിച്ച അംഗങ്ങളെ വീണ്ടും ഉണ്ടാക്കുവാനും മരിച്ചവനു് ഉയിർ നല്കാനും മനുഷ്യനു് സാദ്ധ്യമല്ലല്ലോ. അതിനാൽ ഇത്തരം ശിക്ഷനല്കുവാൻ പാടില്ല.

ഉത്തരം:- ഈ ശിക്ഷ കഠിനമെന്നു് വിചാരിക്കുന്നവർ രാജനീതിജ്ഞന്മാരല്ല. എന്തെന്നാൽ, ഒരു മനുഷ്യനെ ഇപ്രകാരം ശിക്ഷിക്കുമ്പോൾ മററുള്ളവരെല്ലാം ദുഷ്കൃത്യങ്ങൾ ചെയ്യുന്നതിൽ നിന്നു പിന്തിരിയും ദുരാചാരങ്ങളെ പരിത്യജിച്ചു ധർമ മാർഗത്തിൽ വർത്തിക്കും. വാസ്തവത്തിൽ ഈ ശിക്ഷ സകല ജനങ്ങൾ

ക്ഷമായി വിഭജിച്ചാൽ ഓരോരുത്തൻെറ പങ്കും കടുകിനൊപ്പം വരില്ല. ശിക്ഷ ലഘുവായിരുന്നാൽ ദുഷ്പ്രവൃത്തികൾ വളരെ അധികം തഴച്ചു വളരും. അതിനാൽ ലഘുവെന്ന് നിങ്ങൾക്കു തോന്നുന്ന ശിക്ഷയാണ് ആയിരം മടങ്ങു കഠിനം. അസംഖ്യം ജനങ്ങൾ ദുഷ്കൃത്യം ചെയ്താൽ അവർക്കെല്ലാം പ്രത്യേകം അല്ലാല്ല മെങ്കിലും ശിക്ഷ നല്കേണ്ടിവരും. അതിൻെറ ആകത്തുക ഇതിനേക്കാൾ തുലോം അധികമായിരിക്കും. അതുകൊണ്ട് അത് കഠിനവുമാണ്.

3. ദീർഘമാർഗങ്ങളിലും കടലിടുക്കുകളിലും നദികളിലും വലിയ ജലപ്പരപ്പുകളിലും ദേശദൈർഘ്യവും കാലവുമനുസരിച്ച കരം — കടത്തുകൂലി — നിശ്ചയിക്കണം. മഹാസമുദ്രത്തിൽ ക്ലിപ്തമായ കരം — തുറപ്പണം — നിശ്ചയിക്കുന്നതു സാദ്ധ്യമല്ല. രാജാവിനും കടലിൽ വലിയ കപ്പലുകൾ കൊണ്ടുപോകുന്നവർക്കും ലാഭം ഉണ്ടാകത്തക്കവണ്ണം വ്യവസ്ഥ ചെയ്യണം. അന്യരാജ്യങ്ങളിലേക്കും ദ്വീപാന്തരങ്ങളിലേക്കും കപ്പൽ കയറിപ്പോകുന്ന തൻെറ ജനങ്ങളെ സർവത്ര രക്ഷിച്ച് യാതൊരു ദുഃഖവും നേരിടുവാനിട വരാതെ കാത്തുകൊള്ളണം.

4. രാജാവ് ദിവസവും ജോലി തീരുമ്പോൾ, ആന കുതിര മുതലായ വാഹനങ്ങൾ, രത്നം മുതലായവ കുഴിച്ചെടുക്കുന്ന ഖനികൾ, ഭണ്ഡാരം എന്നിവയിലെ വരവു ചെലവു കണക്കുകൾ മുതലായവ പരിശോധിക്കണം.

5. രാജാവ് ഇങ്ങനെ സകല വ്യവഹാരങ്ങളും യഥാവിധി നടത്തുകയും നടത്തിക്കുകയും ചെയ്ത് സകല പാപങ്ങളേയും ദൂരീകരിച്ച്, പരമമായ മോക്ഷസുഖത്തെ പ്രാപിക്കുന്നു.

ചോദ്യം.— സംസ്കൃത ഭാഷയിലുള്ള രാജനീതി പൂർണമോ അപൂർണമോ?

ഉത്തരം:— പൂർണമാണ്. ഭൂലോകത്തിൽ പ്രചാരത്തിലുണ്ടായിരുന്നവയും പ്രചാരത്തിൽ വരാവുന്നവയുമായ സകല രാജ്യതന്ത്രവും സംസ്കൃതത്തിൽ നിന്ന് എടുത്തതാണ്. അതിൽ സ്പഷ്ടമായി പറയാത്ത വിഷയങ്ങളെ സംബന്ധിച്ച്—

**പ്രത്യഹം ലോകദൃഷ്ടൈശ്ച ശാസ്ത്രദൃഷ്ടൈശ്ച ഹേതുഭിഃ**

(മനു. 8. 3.)

ഏതെല്ലാം നിയമങ്ങൾ രാജാവിന്നും പ്രജകൾക്കും സുഖപ്രദങ്ങളും ധർമാനുസൃതങ്ങളുമായി തോന്നുന്നുവോ അതെല്ലാം വൈദുഷ്യം തികഞ്ഞ വിദ്വജ്ജനങ്ങളടങ്ങിയ രാജസഭയിൽ നിർമ്മിക്കേണ്ടതാകുന്നു. എന്നാൽ, ഇപ്പറയുന്ന വിഷയങ്ങളിൽ എന്നും പ്രത്യേകം ശ്രദ്ധവെയ്ക്കേണ്ടതാണ്:_ കഴിയുന്നേടത്തോളം ബാല്യവിവാഹത്തെ അനുവദിക്കാതിരിക്കണം. യൗവ്വനത്തിലും വധൂവരന്മാരുടെ പരസ്പര പ്രീതിയോടുകൂടിയല്ലാതെ വിവാഹം ചെയ്യുകയോ ചെയ്യിക്കുകയോ അരുത്. ബ്രഹ്മചര്യം വേണ്ടവണ്ണം അനുഷ്ഠിക്കുകയും അനുഷ്ഠിപ്പിക്കുകയും ചെയ്യണം. വ്യഭിചാരവും ബഹുവിവാഹവും നിർത്തലാക്കണം. അപ്രകാരം ചെയ്താൽമാത്രമേ ശരീരത്തിന്നും ആത്മാവിനും പൂർണമായ ബലം സദാ ഉണ്ടാവുകയുള്ളു. ആത്മബലത്തെ മാത്രം—അതായതു വിദ്യ ജ്ഞാനം എന്നിവയെ മാത്രം—വർദ്ധിപ്പിക്കുകയും ശരീരബലം വർദ്ധിപ്പിയ്ക്കാതിരിക്കുകയും ചെയ്യുന്നതായാലും ബലവാനായ ഒരു പുരുഷൻ ജ്ഞാനികളും വിദ്വാന്മാരുമായ അനേകായിരം ജനങ്ങളെ ജയിക്കുവാൻ ശക്തനായിരിക്കും. നേരെമറിച്ച്, ശരീരബലം മാത്രം വർദ്ധിപ്പിക്കുകയും ആത്മബലം വർദ്ധിപ്പിക്കാതിരിക്കുകയും ചെയ്താൽ വിദ്യാഭ്യാസം സിദ്ധിക്കാത്തതുകൊണ്ട്, കാലോചിതമായ രാജ്യപരിപാലനം ഒരിക്കലും സാദ്ധ്യമാവുകയില്ല. രാജ്യഭരണത്തിന് ഉചിത വ്യവസ്ഥ ചെയ്തില്ലെങ്കിൽ നാട്ടുകാർ മുഴുവനും പരസ്പരം കലഹിച്ചും തമ്മിൽ തല്ലിയും യുദ്ധം ചെയ്തും നശിച്ചുപോകും. അതിനാൽ ശരീരബലവും ആത്മബലവും ഒരുപോലെ എന്നും വർദ്ധിപ്പിച്ചുകൊണ്ടിരിക്കണം. വ്യഭിചാരം, വിഷയസുഖത്തിലുള്ള അത്യാസക്തി എന്നിവയെപ്പോലെ ബുദ്ധിയേയും ബലത്തേയും നശിപ്പിക്കുന്നതായ പ്രവൃത്തി വേറെയൊന്നുമില്ല. ക്ഷത്രിയർ വിശേഷിച്ചും ദൃഢകായന്മാരും ബലവാന്മാരും ആയിരിക്കണം താനും. എന്തെന്നാൽ, അവർ തന്നെ വിഷയാസക്തരായിത്തീർന്നാൽ രാജ്യധർമം മുഴുവനും നശിച്ചു പോകുമല്ലോ. 'യഥാ രാജാ തഥാ പ്രജാഃ' 'എവ്വണ്ണമരചൻ ചെയ്‌വൂ മാലോകരുമതേവിധം' എന്നതും സ്മരണീയമാണ്. അതിനാൽ രാജാവും രാജപുരുഷന്മാരും ദുഷ്പ്രവൃത്തികൾചെയ്യാതിരിക്കുകയും സർവഥാ ന്യായത്തോടും ധർമത്തോടും കൂടി വർത്തിച്ച്, സകല ജനങ്ങൾക്കും അഭ്യുദയമുണ്ടാകത്തക്കവണ്ണം, ആദർശമായ ജീവിതം നയിക്കുന്നതാണ് ഉചിതം.

രാജധർമത്തിൻെറ ചുരുക്കത്തിലുള്ള വിവരണം ഇവിടെ

എഴുതി. വേദങ്ങൾ, മനുസ്മൃതിയിലെ ഏഴ് എട്ട് ഒമ്പതു് എന്നീ അദ്ധ്യായങ്ങൾ, ശുക്രനീതി, വിദുരപ്രജാഗരപർവ്വം, മഹാഭാരതത്തിലെ ശാന്തിപർവ്വത്തിലടങ്ങിയ രാജധർമ്മം ആപദ്ധർമ്മം മുതലായ ഗ്രന്ഥങ്ങൾ നോക്കി അവയിലെ വിസ്തൃത വിവരണത്തിൽ നിന്നു രാജനീതിയിൽ പൂർണമായ ജ്ഞാനം സമ്പാദിച്ചു് മണ്ഡലേശ്വരൻേറയോ സാർവ്വഭൌമനായ ചക്രവർത്തിയുടേയോ പദവിയെ പ്രാപിക്കണം.

**വയം പ്രജാപതേഃ പ്രജാ അഭൂമ.** (യജുഃ 18 29)

യജുർവേദത്തിലുള്ളതാണു് ഈ വചനം. നാം പ്രജാപതിയുടെ, അയായതു് സർവേശ്വരൻെറ, പ്രജകൾ ആകുന്നു എന്നു് അറിഞ്ഞിരിക്കണം. പരമാത്മാവു് നമ്മുടെ രാജാവും നാം അവിടുത്തെ പ്രജകളുമാണു്. അവിടുന്നു് തിരുവുള്ളം കനിഞ്ഞു്, നമ്മെ അവിടുത്തെ സൃഷ്ടിയാകുന്ന രാജ്യത്തിൽ അധികാരികളായി നിയമിച്ചു്, സത്യം ന്യായം എന്നീ സ്വധർമ്മത്തെ നമ്മുടെ കൈകൊണ്ടു പ്രവർത്തിപ്പിക്കുമാറാകട്ടെ.

അടുത്ത സമുല്ലാസത്തിൽ ഈശ്വരൻ, വേദങ്ങൾ എന്നിവ നിരൂപണം ചെയ്യുന്നതാണു്.

ശ്രീമദ്ദയാനന്ദസരസ്വതീസ്വാമികളാൽ വിരചിതമായ സത്യാർത്ഥപ്രകാശത്തിൽ രാജധർമ്മങ്ങളെ വിവരിക്കുന്ന ആറാം സമുല്ലാസം കഴിഞ്ഞു.

# ഏഴാം സമുല്ലാസം

## ഇനി ഈശ്വരൻ, വേദം എന്നീ വിഷയങ്ങൾ വ്യാഖ്യാനിക്കുന്നു.

### (ഈശ്വരന്റെ ഗുണവർണ്ണന)

1 ഋചോ അക്ഷരേ പരമേ വ്യോമന്യസ്മിൻ ദേവാ അധി വിശ്വേ നിഷേദുഃ; യസ്തന്ന വേദ കിമൃചാ കരിഷ്യതി യ ഇത്തദ്വിദു സ്ത ഇമേ സമാസതേ. (ഋ 1. 164. 39)

2 ഈശാ വാസ്യമിദം സർവം യത്കിഞ്ച ജഗത്യാം ജഗത്; തേന ത്യക്തേന ഭുഞ്ജീഥാ മാ ഗൃധഃ കസ്യ സ്വിദ്ധനമ്. (യജു: 40. 1)

3 അഹംഭുവം വസുനഃ പൂർവസ്പതിരഹം ധനാനി സം ജയാമി ശശ്വതഃ; മാം ഹവന്ത പിതരം ന ജന്തവോഽഹം ദാശുഷേ വിഭജാമി ഭോജനമ്.

4 അഹമിന്ദ്രോ ന പരാജിഗ്യ ഇദ്ധനം ന മൃത്യവേഽവ തസ്ഥേ കദാചന; സോമമിൻമാ സുന്വന്തോ യാചതാ വസു ന മേ. പൂരവഃ സഖ്യേ രിഷാഥന. (ഋ 10. 48. 1, 5)

5 അഹംദാം ഗൃണതേ പൂർവ്യം വസ്വഹം ബ്രഹ്മ കൃണവം മഹ്യം വർധനമ്. അഹംഭുവം യജമാനസ്യ ചോദിതാഽയജ്വനഃ സാക്ഷി വിശ്വാസ്മിൻ ഭരേ. (ഋ 10. 49. 1)[2]

1 ഋചോ അക്ഷരേ എന്ന മന്ത്രത്തിന്റെ അർത്ഥം:- ബ്രഹ്മചര്യാശ്രമശിക്ഷയിൽ പറഞ്ഞു കഴിഞ്ഞു.[1] ഇവിടെയും ഭാഷാഭേദത്തോടെ ആവ ദിവ്യമായ ഗുണകർമ്മ സ്വഭാവങ്ങളെല്ലാമുള്ളതും സകല വിദ്വാന്മാരും ഭൂമി സൂര്യൻ മുതലായ സകല ലോകങ്ങളും പ്രതിഷ്ഠിക്കപ്പെട്ടതും, ആകാശം പോലെ എങ്ങും നിറഞ്ഞു വർത്തിക്കുന്നതും, ദേവന്മാരുടേയും ദേവനുമായ ആ സർവേശ്വരനെ ആരാഞ്ഞറിയുകയും, ആരാധിക്കുകയും, ധ്യാനിക്കുകയും ചെയ്യാത്ത മനുഷ്യർ നാസ്തികരും മന്ദബുദ്ധികളും ദുഃഖസാഗരത്തിൽ പതിച്ച

1 പേജ് 118. 2 ഈ മന്ത്രം സത്യാർത്ഥപ്രകാശം മൂലത്തിലില്ല, അർത്ഥം കൊടുത്തിട്ടുള്ളതുകൊണ്ട് ഇവിടെ മന്ത്രവും ചേർത്തതാണ്.

കിടക്കുന്നവരുമത്രേ. ആ സർവേശ്വരനെ അറിയുന്നതുകൊണ്ടു മാത്രമേ മനുഷ്യന് സദാ സുഖം ലഭിക്കൂ.

## (വേദത്തിൽ അനേകം ഈശ്വരൻമാരോ?)

ചോദ്യം:- വേദത്തിൽ അനേകം ഈശ്വരന്മാർ ഉണ്ട്. ഇത് നീങ്ങൾ അംഗീകരിക്കുന്നുവോ ഇല്ലയോ?

ഉത്തരം:- അംഗീകരിക്കുന്നില്ല. എന്തെന്നാൽ നാലുവേദങ്ങളിലൊരിടത്തും അങ്ങനെ പറഞ്ഞിട്ടില്ല എന്നു മാത്രമല്ല. ഒരു ഈശ്വരനേ ഉള്ളെന്ന് പറഞ്ഞിട്ടുമുണ്ട്.

ചോദ്യം:- വേദങ്ങളിൽ അനേക ദേവതകളെപ്പററി പറഞ്ഞിട്ടുള്ളതിന്റെ താത്പര്യം എന്താണ് ?

ഉത്തരം: പൃഥിവിമുതലായവസ്തു് ദിവ്യഗുണങ്ങളുള്ളതുകൊണ്ടാണ് ദേവതകളെന്നു പറയുന്നത്, എന്നാൽ ഇവ ഈശ്വരനാണെന്നോ, ഉപാസനായോഗ്യമാണെന്നോ അംഗീകരിച്ചിട്ടില്ല. ഈ മന്ത്രത്തിൽതന്നെ, "ഏതൊരുവനിൽ സകല ദേവതകളും സ്ഥിതിചെയ്യുന്നുവോ അവനെയത്രേ അറിയേണ്ടതും ഉപാസിക്കേണ്ടതും" എന്നു പറഞ്ഞിട്ടുള്ളതു നോക്കുക. 'ദേവൻ' എന്നു കേട്ടാൽ ഈശ്വരൻ് എന്നു ഗ്രഹിക്കുന്നത് തെററാണ്. ദേവന്മാരുടേയും കൂടി ദേവനായതുകൊണ്ടാണ് സർവേശ്വരനെ **മഹാദേവ**നെന്നു പറയുന്നത്. സകല ലോകങ്ങളുടേയും സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്നവനും ന്യായാധീശനും അധിപതിയും അദ്ദേഹം തന്നെ. "ത്രയസ്ത്രിംശ ത്രിശതാ"[3] — ഇത്യാദി പ്രമാണം വേദങ്ങളിലേതു തന്നെയാണ് ശതപഥ ബ്രാഹ്മണത്തിൽ ഇതിന്റെ വ്യാഖ്യാനം നോക്കുക. "മുപ്പത്തിമൂന്നു ദേവതകൾ ഈ കണക്കനുസരിച്ചാണ്— പൃഥിവി, ജലം, അഗ്നി, വായു, ആകാശം, ചന്ദ്രൻ സൂര്യൻ, നക്ഷത്രങ്ങൾ എന്നിവ സൃഷ്ടിയുടെ വാസസ്ഥാനമാകയാൽ എട്ടു വസുക്കളാണ്, പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ, നാഗൻ, കൂർമ്മൻ, കൃകലൻ, ദേവദത്തൻ, ധനഞ്ജയൻ, ജീവാത്മാവ് എന്നീ പതിനൊന്നു രുദ്രന്മാരും ശരീരത്തെ ത്യജിച്ചുപോകുമ്പോൾ രോദനം ചെയ്യിക്കുന്നവരാണ്. അതിനാൽ രുദ്രന്മാരെന്നു പറയുന്നു. സംവത്സരത്തിലെ പന്ത്രണ്ടു മാസങ്ങൾ എല്ലാവരുടേയും ആയുസ്സിനെ അപഹരിക്കുന്നതു

3 ത്രയസ്ത്രിംശ ത്രിശതാ സ്വധത-യജു. 14.31

കൊണ്ടു് ദ്വാദശാദിത്യന്മാർ എന്നു പറയപ്പെടുന്നു, പരമമായ ഐശ്വര്യത്തിനു കാരണം മിന്നലാകയാൽ അതിനെ ഇന്ദ്രൻ എന്നു പറയുന്നു. വായു, മഴ വെള്ളം, ഔഷധികൾ, എന്നിവയെ ശുദ്ധീകരിക്കുന്നതിനാലും വിദ്വജ്ജനങ്ങളുടെ സല്ക്കാരം, അനേക വിധത്തിലുള്ള ശില്പവിദ്യകളുടെ പ്രചാരം, എന്നിവയാലും പ്രജകളെ പാലിക്കുന്നതുകൊണ്ടും യജ്ഞത്തിനു പ്രജാപതി എന്നു് പറയുന്നു. ഇപ്പറഞ്ഞ മുപ്പത്തിമൂന്നും മുൻപറഞ്ഞ ഗുണങ്ങളുള്ളതിനാൽ ദേവതകളാണു്. ഇവയുടെയെല്ലാം അധിപതിയും, എല്ലാററിനേക്കാളും ബൃഹത്തായ സർവേശ്വരൻ മുപ്പത്തിനാലാമത്തെ ദേവനും എല്ലാവർക്കും ഉപാസ്യനുമാണു്'' എന്നു ശതപഥബ്രാഹ്മണത്തിൽ പതിനാലാം കാണ്ഡത്തിൽ സ്പഷ്ടമായി പറഞ്ഞിട്ടുണ്ടു്. ഇപ്പറഞ്ഞ ശാസ്ത്രങ്ങൾ നോക്കിയാൽ വേദങ്ങളിൽ അനേകം ഈശ്വരന്മാരെപ്പററി പറഞ്ഞിട്ടുണ്ടെന്ന തെററിൻെറ വലയിൽ കുടുങ്ങാതിരിക്കാം.

2 അല്ലയോ മനുഷ്യ! ഈ സൃഷ്ടിയിൽ കാണുന്ന സകല ചരാചരങ്ങളിലും വ്യാപിച്ചിരുന്നു് സർവ നിയന്താവായി വിളങ്ങുന്നവനാണു് ഈശ്വരൻ. അദ്ദേഹത്തെ ഭയന്നു് നീ പരധനം അന്യായമായി ആഗ്രഹിക്കാതിരിക്കുക. അന്യായം വെടിഞ്ഞു് ന്യായാചരണമാകുന്ന ധർമ്മത്തോടുകൂടി അവനവൻെറ ആത്മാവിൽ രമിച്ചു് ആനന്ദമനുഭവിച്ചുകൊണ്ടിരിക്കുക.

3. ഈശ്വരൻ എല്ലാവരേയും ഉപദേശിക്കുന്നു:— മാനവരേ! ഞാൻ ഈശ്വരനും, മററെല്ലാവരേക്കാളും വലിപ്പമുള്ളവനും, സകല ജഗത്തിൻേറയും അധിപതിയും ആകുന്നു. ജഗത്തിൻെറ മൂലകാരണം ഞാനാകുന്നു. സർവ സമ്പത്തുകളേയും ജയിച്ചു സ്വാധീനപ്പെടുത്തുന്നതും ദാനം നൽകുന്നതും ഞാൻ തന്നെയാണു്. സകല ജീവജാലങ്ങളും എന്നെ പുത്രന്മാർ പിതാവിനെയെന്നപോലെ തന്നെ വിചാരിച്ചു വിളിച്ചു കൊള്ളട്ടെ. എല്ലാവർക്കും സൗഖ്യം നൽകുന്ന ജഗത്തിനുവേണ്ടി, നാനാതരം ആഹാരങ്ങളെ വിഭജിച്ചു് പരിപാലനത്തിനായി ഞാൻ നൽകിയിരിക്കുന്നു.

4 പരമൈശ്വര്യവാനായ ഞാൻ സൂര്യതുല്യം സകല ലോകങ്ങളേയും പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നവനാണു്. ഞാൻ ഒരിക്കലും പരാജയപ്പെടുകയില്ല മരിക്കുകയും ഇല്ല. ലോകമാകുന്ന ധനത്തിൻെറ സ്രഷ്ടാവു് ഞാൻ തന്നെ.. സകല ജഗത്തിൻെറയും സൃഷ്ടികർത്താവും ഞാൻതന്നെ എന്നറിയുക. മാനവരേ! ഐശ്വര്യ

ലബ്ധിക്കായി പ്രയത്നിക്കുന്ന നിങ്ങളെല്ലാവരും വിജ്ഞാനാദി ധനത്തെ എന്നോടുതന്നെ അപേക്ഷിച്ചു വാങ്ങുവിൻ. എന്റെ മൈത്രിയെ നിങ്ങൾ ഒരിക്കലും കൈവെടിയരുത്.

5 സത്യമായി സ്തുതിക്കുന്ന മനുഷ്യനു് ഞാൻ സനാതനമായ വിജ്ഞാനസമ്പത്തു നൽകുന്നു. ബ്രഹ്മമെന്നുകൂടി പേരുള്ള വേദത്തെ വെളിവാക്കിയവൻ ഞാൻ തന്നെ. ആ വേദങ്ങൾ വഴിയാംവണ്ണം വെളിവാക്കുന്ന പൊരുളും ഞാൻ തന്നെ. വേദത്തിലൂടെ എല്ലാവരുടേയും ജ്ഞാനത്തെ വർദ്ധിപ്പിയ്ക്കുന്നതും ഞാൻ തന്നെയാണു്. സജ്ജനങ്ങളെ പ്രവർത്തിപ്പിയ്ക്കുന്നതും യജ്ഞങ്ങൾ ചെയ്യുന്നവർക്ക് ഫലം നൽകുന്നതും ഞാനാകുന്നു. ഈ വിശ്വത്തിലുള്ളതെല്ലാം, കാര്യവസ്തുക്കളെയെല്ലാം സൃഷ്ടിച്ചു് ധാരാളം ചെയ്യുന്നതും ഞാൻ തന്നെ. അതിനാൽ നിങ്ങൾ എന്നെ വിട്ടു് മററൊന്നിനേയും എനിക്കു പകരം പൂജിക്കരുതു്, മാനിക്കരുതു്, അറിയരുതു്.

"ഹിരണ്യഗർഭഃ സമവർത്തതാഗ്രേ ഭൂതസ്യ ജാതഃ പതിരേക ആസീത്; സ ദാധാര പൃഥിവീം ദ്യാമുതേമാം കസ്മൈ ദേവായ ഹവിഷാ വിധേമ.
[യജുഃ 13. 4]

യജുർവേദത്തിലുള്ള മന്ത്രമാണിതു്:– അല്ലയോ മനുഷ്യരേ! സൃഷ്ടിയ്ക്കുമുമ്പ തേജോമയങ്ങളായ സൂര്യാദി സകല ലോകങ്ങളുടേയും ഉല്പത്തിസ്ഥാനവും ആധാരവുമായിരുന്നതും, ഇതിനുമുമ്പ ഉണ്ടായിട്ടുള്ളതും ഇപ്പോൾ ഉള്ളതും ഇനിമേൽ ഉണ്ടാകുന്നതുമായ സകല പദാർത്ഥങ്ങളുടേയും യജമാനനായതും, ആകുന്നതും ഏതൊരുവനോ അവൻ ഭൂലോകം മുതൽ സൂര്യലോകംവരെയുള്ള സൃഷ്ടി മുഴുവനും നിർമ്മിച്ചു രക്ഷിച്ചു വർത്തിക്കുന്നു. ആനന്ദസ്വരൂപനായ ആ പരമാത്മാവിൽ ഞങ്ങളെപ്പോലെ നിങ്ങളും ഭക്തിയുള്ളവരാകുക.

ചോദ്യം:– 'ഈശ്വരൻ, ഈശ്വരൻ' എന്നിങ്ങിനെ നിങ്ങൾ പറയുന്നുണ്ടല്ലോ. എന്നാൽ ഈശ്വരനുണ്ടെന്നു തെളിയിയ്ക്കുവാൻ കഴിയുമോ ?

ഉത്തരം:– പ്രത്യക്ഷാദിയായ എല്ലാ പ്രമാണങ്ങളേക്കൊണ്ടും തെളിയിക്കാം.

ചോദ്യം:- ഈശ്വരനുണ്ടെന്നുള്ളതിന് പ്രത്യക്ഷാദി പ്രമാണങ്ങളൊന്നും ഒരിക്കലും തെളിവാകുന്നില്ലല്ലോ ?

ഉത്തരം:- **ഇന്ദ്രിയാർഥ സന്നികർഷോത്പന്നം ജ്ഞാനമവ്യപദേശ്യമവ്യഭിചാരി വ്യവസായാത്മകം പ്രത്യക്ഷമ്.** (ന്യായം 1. 4)

ഗൌതമ മഹർഷിയുടെ ന്യായദർശനത്തിലെ ഒരു സൂത്രമാണിത്. ചെവി, ത്വക്ക്, കണ്ണ്. നാക്ക്, മൂക്ക്, മനസ്സ് എന്നിവയ്ക്ക് ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം, സുഖദുഃഖങ്ങൾ എന്നീ സത്യാസത്യ വിഷയങ്ങളോട് സംബന്ധംകൊണ്ടുണ്ടാകുന്ന ജ്ഞാനത്തേയാണ് പ്രത്യക്ഷം എന്നു പറയുന്നത്. എന്നാൽ അതു തെററായിരിക്കരുത്. ഇവിടെ കുറച്ചൊന്നു ചിന്തിക്കേണ്ടതുണ്ട്:– ഇന്ദ്രിയങ്ങൾ മനസ്സോടുകൂടി ചേരുമ്പോൾ ഗുണങ്ങൾ മാത്രമേ പ്രത്യക്ഷമാകുന്നുള്ളു; ഗുണി പ്രത്യക്ഷമാകുന്നില്ല. ത്വക്ക്, കണ്ണ്, നാക്ക്, മൂക്ക് എന്നീ ഇന്ദ്രിയങ്ങളെക്കൊണ്ടു സ്പർശം, രൂപം, രസം, ഗന്ധം എന്നീ നാലു ഗുണങ്ങളുടെ ജ്ഞാനമാണ് ഉണ്ടാകുന്നത്. അതുവഴി ഗുണിയായ പൃഥിവി ആത്മാവിനോടുകൂടി സംയുക്തമായിട്ടുള്ള മനസ്സിൽ പ്രത്യക്ഷീഭവിക്കുന്നു. അതുപോലെ ഇക്കാണുന്ന സൃഷ്ടിയുടെ രചനാവിശേഷാദി ജ്ഞാനാശ്രയങ്ങളായ ഗുണങ്ങൾ പ്രത്യക്ഷമാകുമ്പോൾ ജഗദീശ്വരനും പ്രത്യക്ഷീഭവിയ്ക്കുന്നു. ആത്മാവു മനസ്സിനെ പ്രേരിപ്പിക്കുകയും മനസ്സ് ഇന്ദ്രിയങ്ങളെ ഏതെങ്കിലും ഒരു വിഷയത്തോടുകൂടി സംയോജിപ്പിക്കുകയും ചെയ്യുമ്പോൾ അല്ലെങ്കിൽ മനസ്സും ഇന്ദ്രിയങ്ങളും, മോഷണം മുതലായ ദുഷ്പ്രവൃത്തികളോ പരോപകാരം തുടങ്ങിയ സൽകൃത്യങ്ങളോ ചെയ്യുവാൻ ആരംഭിക്കുമ്പോൾ— ജീവാത്മാവിലുള്ള ഇച്ഛ, ജ്ഞാനം മുതലായ ഗുണങ്ങൾ ആ അഭിലഷിത വിഷയത്തിലേക്കു ചെല്ലുന്നു. അതേ ക്ഷണത്തിൽതന്നെ ആത്മാവിൻെറ അന്തർഭാഗത്തിൽ ചീത്ത ചെയ്യുന്നതിൽ ഭയം, സംശയം, ലജ്ജ എന്നിവയും സൽകൃത്യം ചെയ്യുന്നതിൽ ധൈര്യം, സംശയരാഹിത്യം, സന്തോഷം, ഉത്സാഹം എന്നിവയും ഉണ്ടാകുന്നു. ഇതു ജീവാത്മാവിൽനിന്നല്ല; പരമാത്മാവിൽ നിന്നാണുണ്ടാകുന്നത്. കൂടാതെ ജീവാത്മാവു പരിശുദ്ധമായി പരമാത്മാവിനെ ധ്യാനിക്കുമ്പോൾ അതിനു ജീവാത്മാവും പരമാത്മാവും പ്രത്യക്ഷമാകുന്നു. പ്രത്യക്ഷമാകുന്നെങ്കിൽ അനുമാനാദികൾകൊണ്ടു് ഈശ്വരജ്ഞാനം ഉണ്ടാകുമെന്നതിൽ സംശയമെന്താണ്? കാര്യം കണ്ടിട്ടാണല്ലോ കാരണത്തെ അനുമാനിക്കുന്നത്.

## (ഈശ്വരന്റെ വ്യാപകത്വം)

ചോദ്യം:– ഈശ്വരൻ എങ്ങും വ്യാപിച്ചിരിക്കുന്നുവോ ഒരിടത്തു വസിക്കുന്നുവോ?

ഉത്തരം:– എങ്ങും വ്യാപിച്ചിരിക്കുന്നു. ഒരിടത്തു മാത്രം സ്ഥിതി ചെയ്യുന്നുവെങ്കിൽ സർവാന്തര്യാമിയും, സർവജ്ഞനും, സർവ നിയന്താവും, സ്രഷ്ടാവും, സംരക്ഷകനും, സംഹാരകനും ആയിരിക്കുവാൻ സാധിക്കുന്നതല്ല. കർത്താവിന്റെ സാന്നിദ്ധ്യം ഇല്ലാത്തയിടത്തു് ക്രിയയുമില്ല.

## (ദയാലുവും ന്യായകാരിയും)

ചോദ്യം:– ഈശ്വരൻ ദയാലുവും ന്യായകാരിയുമാണോ?

ഉത്തരം:– അതേ.

ചോദ്യം:– ഇപ്പറഞ്ഞ രണ്ടു ഗുണങ്ങളും പരസ്പര വിരുദ്ധങ്ങളാണ്. ന്യായം നടത്തുന്നപക്ഷം ദയയും ദയ കാണിക്കുന്നപക്ഷം ന്യായവും ഉപേക്ഷിക്കേണ്ടിവരും. ന്യായമെന്നു പറയുന്നതു കർമ്മങ്ങളനുസരിച്ച് ഏററക്കുറവുകൾ കൂടാതെ സുഖദുഃഖങ്ങളെ നൽകുകയാകുന്നു. കുററം ചെയ്യുവനെ ശിക്ഷിക്കാതെ വിട്ടയയ്ക്കുന്നതിനെയാണു ദയ എന്നു പറയുന്നത്.

## (ന്യായവും ദയയും)

ഉത്തരം:– ന്യായം, ദയ എന്നിവയ്ക്കു തമ്മിൽ നാമമാത്രഭേദമേയുള്ളു. ന്യായം കൊണ്ടു സിദ്ധിക്കുന്ന പ്രയോജനം തന്നെയാണു ദയ കൊണ്ടും ലഭിക്കുന്നതു്. മനുഷ്യർ കുററം ചെയ്യുന്നതിൽ നിന്നു പിൻവലിയുകയും ദുഃഖമനുഭവിക്കാതിരിക്കുകയും ചെയ്യുന്നതിനാണ് ശിക്ഷ നൽകുന്നതു്. മററുള്ളവരുടെ ദുഃഖങ്ങളെ ദൂരീകരിക്കുന്നതിനെയാണു ദയയെന്നുപറയുന്നതു്- ദയ, ന്യായം എന്നിവയ്ക്ക് നിങ്ങൾ പറഞ്ഞ അർത്ഥം ശരിയല്ല. എന്തെന്നാൽ, ഏതു ദുഷ്കർമം ഒരുവൻ എത്രത്തോളം ചെയ്യുവോ അവനു് അതിനു തക്കവണ്ണം ശിക്ഷ നല്കണം. അതാണ് ന്യായം. കുററം ചെയ്യുവനു ശിക്ഷ നല്കുന്നില്ലെങ്കിൽ ദയയില്ലാതാവും. കുററക്കാരനായ കള്ളനെ ശിക്ഷിക്കാതെ വിട്ടാൽ അതു് അനേകായിരം സത്പുരുഷന്മാർക്ക് ഉപദ്രവമാകും. ഒരുവനെ ശിക്ഷിക്കാതെ വിട്ടയയ്ക്കുന്നതുകൊണ്ടു് അനേകായിരം ജനങ്ങൾക്കു ദുഃഖം നേരിടുമെങ്കിൽ അതെങ്ങനെ

ദയയാകം? ആ കള്ളനെ തടവിലിട്ട പാപകർമങ്ങളിൽ നിന്നും അകററി നിർത്തുന്നതുകൊണ്ടു് കള്ളൻെറനേരേയും അവനെ കൊന്നു കളയുന്നതുകൊണ്ടു് മററുള്ള അനേകായിരം ആളുകളുടെ നേരെയും ദയ കാണിയ്ക്കുന്നു.

ചോദ്യം:— പിന്നെന്തിനു് ന്യായം, ദയ എന്നീ രണ്ടു വാക്കുകൾ ഉണ്ടായി? ആ രണ്ടു വാക്കുകളുടേയും അർത്ഥം ഒന്നുതന്നെയാണെങ്കിൽ രണ്ടു വാക്കുകൾ വെറുതെയാണല്ലോ. ഒരു പദം മാത്രം ഉണ്ടായിരിക്കുന്നതാണു നല്ലതു്. അങ്ങനെയല്ലാത്തതിനാൽ ദയയുടേയും ന്യായത്തിൻേറയും പ്രയോജനം ഒന്നല്ലെന്നു മനസ്സിലാകുന്നു.

ഉത്തരം:— ഒരേ അർത്ഥത്തെ ബോധിപ്പിക്കുന്ന അനേകം വാക്കുകളും ഒരേ വാക്കിന്നു അനേകം അർത്ഥങ്ങളും ഉണ്ടാകാറില്ലേ?

ചോദ്യം:— ഉണ്ടു്.

ഉത്തരം:— പിന്നെ എന്തുകൊണ്ടാണു് നിങ്ങൾക്കു് സംശയമുണ്ടായതു്?

ചോദ്യം:— ലോകത്തിൽ അങ്ങനെ പറഞ്ഞു കേൾക്കുന്നതുകൊണ്ടുതന്നെ.

ഉത്തരം:— ലോകത്തിൽ സത്യവും അസത്യവും പറയുന്നതു കേൾക്കാം. എന്നാൽ അവയെ പരിശോധിച്ചു നിർണയിക്കേണ്ടതു് അവനവൻെറ കടമയാകുന്നു. സകല ജീവികളുടെയും ജീവിതോദ്ദേശം സാധിക്കുന്നതിനു് ലോകത്തിലുള്ള സമസ്ത വസ്തുക്കളേയും സൃഷ്ടിച്ചു നല്കിയിരിക്കുന്നതു് ഈശ്വരൻെറ ദയയാണു്. ഇതിലുപരി മഹത്തായ ദയ ഏതാണു്?

ഏററക്കുറവുകളോടു കൂടിയ സുഖദുഃഖവ്യവസ്ഥ ന്യായഫലത്തെ പ്രത്യക്ഷപ്പെടുത്തുന്നു. ന്യായം, ദയ ഇവ രണ്ടിനും തമ്മിലുള്ള ഭേദം ഇത്രമാത്രമാണു്. എല്ലാവർക്കും സുഖമുണ്ടാകണമെന്നും ദുഃഖങ്ങൾ നീങ്ങണമെന്നും ഇച്ഛ ജനിയ്ക്കുകയും അതിനനുസരിച്ചു പ്രവർത്തിക്കുകയും ചെയ്യുന്നതിനെ ദയയെന്നും ബാഹ്യചേഷ്ടകളെ—ബന്ധനം വധം മുതലായ ശിക്ഷകളെ—ന്യായം എന്നും പറയുന്നു. എല്ലാവരേയും പാപത്തിൽനിന്നും ദുഃഖങ്ങളിൽനിന്നും വേർപെടുത്തുക എന്നതുതന്നെയാണു് രണ്ടിൻേറയും പ്രയോജനം.

## (നിരാകാരനോ സാകാരനോ)

പ്രശ്നം:— ഈശ്വരൻ സാകാരനോ നിരാകാരനോ?

ഉത്തരം:- നിരാകാരൻ. സാകാരനാണെങ്കിൽ വ്യാപകനാവുകയില്ല. വ്യാപകനല്ലെങ്കിൽ സർവജ്ഞത്വം മുതലായ ഗുണങ്ങൾ ഈശ്വരന്ന ചേരുകയില്ല. പരിമിത വസ്തുവിലുള്ള ഗുണകർമ സ്വഭാവങ്ങളും പരിമിതമായിരിക്കുമല്ലോ. കൂടാതെ ഈശ്വരൻ സാകാരനാണെങ്കിൽ ശീതോഷ്ണങ്ങൾ, വിശപ്പും ദാഹവും, രോഗങ്ങൾ, ദോഷങ്ങൾ, ഛേദനം, ഭേദനം മുതലായ ക്രിയകൾ എന്നിവയൊന്നും ഏൽക്കാത്തവനായിരിക്കുകയില്ല. അതിനാൽ ഈശ്വരൻ നിരാകാരൻ തന്നെയാണ്. ഈശ്വരൻ സാകാരനാണെങ്കിൽ ഈശ്വരൻെറ കണ്ണ്, മൂക്ക്, ചെവി മുതലായ അവയവങ്ങൾ നിർമ്മിക്കുന്ന വേറൊരുവൻ ഉണ്ടായിരിക്കണം സംയോഗം കൊണ്ടുണ്ടാകുന്ന വസ്തുക്കളെ സംയോജിപ്പിക്കുവാൻ സാകാരനും ചേതനനുമായ ഒരുവൻ വേണം. ഈശ്വരൻ സ്വന്തം ഇച്ഛകൊണ്ടു സ്വശരീരത്തെ സ്വയം സൃഷ്ടിക്കുകയാണു ചെയ്യുന്നതെന്നു പറഞ്ഞാലും ശരീരനിർമ്മാണത്തിന്നു മുമ്പു നിരാകാരനായിരുന്നുവെന്നു സിദ്ധിക്കുന്നു. അതിനാൽ പരമാത്മാവ് ഒരിക്കലും ശരീരം ധരിക്കുന്നില്ല. നിരാകാരനായിരുന്നു് സകല ജഗത്തിനേയും സൂക്ഷ്മകാരണങ്ങളിൽ നിന്നു് സ്ഥൂലരൂപത്തെ പ്രാപിപ്പിക്കുന്നതേയുള്ളൂ.

## (സർവ്വശക്തൻ)

ചോദ്യം:— ഈശ്വരൻ സർവശക്തനാണോ അല്ലയോ?

ഉത്തരം:— സർവശക്തനാണ്. എന്നാൽ സർവശക്തിമാൻ എന്ന പദത്തിന്നു നിങ്ങൾ ധരിച്ചുവച്ചിട്ടുള്ള അർത്ഥമില്ല. സർവശക്തിമാൻ എന്നതിൻെറ അർത്ഥം ഇതാണ്:— ഈശ്വരന്ന് തൻെറ കർത്തവ്യമായ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നിർവഹിക്കുന്നതിനും സകല ജീവാത്മാക്കളുടേയും പുണ്യപാപവ്യവസ്ഥ യഥായോഗ്യം നടത്തുന്നതിനും ഒട്ടും പരസഹായം വേണ്ട. അളവില്ലാത്ത സ്വസാമർത്ഥ്യം കൊണ്ടു തന്നെ സർവ കർമങ്ങളും, നിർവഹിക്കുന്നു എന്നർത്ഥം,

ചോദ്യം:- തന്നേക്കാൾ വലുതായി മററാരും ഇല്ലാത്തതുകൊണ്ടു് ഈശ്വരൻ തന്നിഷ്ടംപോലെ പ്രവർത്തിക്കുമെന്നു് ഞങ്ങൾ വിചാരിക്കുന്നു.

ഉത്തരം:- ഈശ്വരന് എന്തിലാണ് ഇച്ഛയുള്ളത്? എല്ലാററിലും. ഇച്ഛയുണ്ടെന്നും എന്തും ചെയ്യുവാൻ ശക്തനാണെന്നും നിങ്ങൾ പറയുന്നപക്ഷം സ്വയം നശിക്കുവാനും, അനേകം ഈശ്വരന്മാരെ സൃഷ്ടിക്കുവാനും, സ്വയം മൂഢനായിത്തീരുവാനും, മോഷണം മുതലായ പാപകർമങ്ങൾ ചെയ്യാനും, ദുഃഖിതനാകുവാനും കഴിയുമോ? ഇപ്പറഞ്ഞ പ്രവൃത്തികളെല്ലാം ഈശ്വരൻെറ ഗുണകർമ സ്വഭാവങ്ങൾക്ക വിരുദ്ധങ്ങളാണെന്നു പറയുകയാണെങ്കിൽ, ഈശ്വരന് എല്ലാ കർമങ്ങളും ചെയ്യുവാൻ സാധിക്കുമെന്നു നിങ്ങൾ പറഞ്ഞതും ശരിയാവുന്നില്ല. അതിനാൽ സർവശക്തിമാൻ എന്ന പദത്തിനു ഞാൻ പറഞ്ഞ അർഥം തന്നെയാണു ശരി.

## (അനാദി)

ചോദ്യം:- ഈശ്വരൻ ആദിയുള്ളവനോ അനാദിയോ ?

ഉത്തരം:- അനാദി. കാരണവും പൂർവകാലവും ഇല്ലാത്തതിനെ അനാദി എന്നുപറയുന്നു. ഇതെല്ലാം പ്രഥമോല്ലാസത്തിൽ പറഞ്ഞു കഴിഞ്ഞു. അതെല്ലാം അവിടെ നോക്കി മനസ്സിലാക്കുക.

ചോദ്യം:- ഈശ്വരൻെറ ഇച്ഛ എന്താണ് ?

ഉത്തരം: എല്ലാവക്കും ക്ഷേമവും സുഖവും ഉണ്ടാകണമെന്നാണ് ഈശ്വരൻ ഇച്ഛിക്കുന്നത്. പാപം ചെയ്യാത്ത ഒരുവനേയും ഈശ്വരൻ സ്വേച്ഛയാൽ മറെറാരുവൻെറ അടിമയാക്കുകയില്ല.

ചോദ്യം:- ഈശ്വരനെ സ്തുതിക്കുകയും പ്രാർഥിക്കുകയും ഉപാസിക്കുകയും ചെയ്യണോ വേണ്ടയോ ?

ഉത്തരം:- ചെയ്യണം.

ചോദ്യം:- സ്തുതിക്കുകയും മററു ചെയ്യുന്നവരെ ഈശ്വരൻ, തൻെറ നിയമം വിട്ട് പാപത്തിൽ നിന്നു മോചിപ്പിക്കുമോ ?

ഉത്തരം:- ഇല്ല.

ചോദ്യം:- പിന്നെ എന്തിനാണ് സ്തുതിക്കുന്നതും പ്രാർഥിക്കുന്നതും ?

ഉത്തരം:- അതിൻെറ ഫലം മറെറാന്നാണ്.

ചോദ്യം:- അതെന്താണ് ?

## (സ്തുതിഭേദങ്ങൾ)

ഉത്തരം:- ഈശ്വരങ്കലുണ്ടാകുന്ന സ്നേഹം ഈശ്വരന്റെ ഗുണകർമ്മ സ്വഭാവങ്ങളിൽ നിന്നു് അവനവന്റെ ഗുണകർമ്മ സ്വഭാവങ്ങൾ ക്കുണ്ടാകാവുന്ന സംസ്കാരം എന്നിവയാണു് സ്തുതിയുടെ ഫലം. പ്രാർത്ഥനകൊണ്ടു് അഭിമാനമില്ലായ്മ, ഉത്സാഹം, സഹായം എന്നിവ ലഭിക്കുന്നു. പരബ്രഹ്മത്തിന്റെ സാക്ഷാൽക്കാരവും സായുജ്യസിദ്ധിയുമാണു് ഉപാസനയുടെ ഫലം.

ചോദ്യം:- ഇതൊന്നു് വ്യക്തമായി പറഞ്ഞുതരണം?

ഉത്തരം:- ഈശ്വരസ്തുതി ഇതാണു്:—

**സ പര്യഗാച്ഛുക്രമകായമവ്രണമസ്നാവിരꣳ ശുദ്ധമപാപവിദ്ധമ്; കവിർമനീഷീ പരിഭൂഃ സ്വയംഭൂര്യാഥാതഥ്യതോർത്ഥാൻ വ്യദധാച്ഛാശ്വതീഭ്യഃ സമാഭ്യഃ.** (യജു 40. 8.)

സർവവ്യാപിയും, ശീഘ്രകാരിയും, അനന്തബലവാനും, ശുദ്ധസ്വരൂപനും, സർവജ്ഞനും സർവാന്തര്യാമിയും, സർവോപരിശോഭിക്കുന്നവനും, സനാതനനും, സ്വയംഭൂവുമായഈശ്വരൻ സനാതനരും അനാദികളുമായ ജീവാത്മാക്കളാകുന്ന തന്റെ പ്രജകൾക്ക സനാതനമായ വേദവിദ്യ ഉപദേശിച്ച് ആവശ്യമായ പദാർത്ഥങ്ങളെ നിർമ്മിച്ചുകൊടുക്കുന്നു. ഈശ്വരനെ ഓരോരോ ഗുണങ്ങളോടുകൂടിയവനായി സങ്കല്പിച്ച് ചെയ്യുന്ന സ്തുതിയാകയാൽ ഇതു് സഗുണസ്തുതിയാണു്. പരമാത്മാവു് ഒരിക്കലും ജന്മമെടുക്കുകയോ ശരീരം ധരിക്കുകയോ ചെയ്യുന്നില്ല; ഛിദ്രങ്ങളൊന്നുമില്ലാത്ത ഈശ്വരൻ നാഡീ ഞരമ്പുകളാൽ ബന്ധിതനാവുന്നില്ല; ഒരിക്കലും പാപങ്ങൾ ചെയ്യുന്നില്ല; ക്ലേശങ്ങളും ദുഃഖങ്ങളും അജ്ഞാനവും ഉണ്ടാകുന്നില്ല; എന്നിങ്ങനെ രാഗദ്വേഷാദികളായ ഓരോ ഗുണങ്ങളിൽ നിന്നു് അകന്നു നില്ക്കുന്നുവെന്നു സങ്കല്പിച്ച് ചെയ്യുന്ന ഈശ്വര സ്തുതി നിർഗ്ഗുണസ്തുതിയാകുന്നു. ഈശ്വരനിൽ ഏതെല്ലാം ഗുണകർമ്മ സ്വഭാവങ്ങളുള്ളതായി സങ്കല്പിക്കുന്നുവോ അതാതു് ഗുണകർമ്മ സ്വഭാവങ്ങളെ അവനവനിൽ പകർത്തുന്നതാണു് ഈ സ്തുതിയുടെ പ്രയോജനം. അദ്ദേഹം എങ്ങനെ ന്യായവിധാതാവാകുന്നുവോ അങ്ങനെ താനും ന്യായവിധാതാവാകണം. സ്തുതിപാഠകനെപ്പോലെ പരമേശ്വരന്റെ ഗുണങ്ങളെ വെറുതേ

പുകഴ്ത്തിപ്പാടിക്കൊണ്ടിരിക്കുകയും സ്വന്തം പ്രവൃത്തികളെ പരിഷ്ക്കരിക്കാതിരിക്കുകയും ചെയ്യുന്നവന്റെ സ്തുതി വെറുതെയാണ്.

1 **യാം മേധാം ദേവഗണാം പിതരശ്ചോപാസതേ; തയാ മാമദ്യമേധയാഗ്നേമേധാവിനം കുരു സ്വാഹാ.** (യജു. 32 14.)

2 **തേജോഽസി തേജോമയിധേഹി; വീര്യമസി വീര്യം മയിധേഹി; ബലമസി ബലം മയി ധേഹി; ഓജോഽസ്യോജോ മയി ധേഹി; മന്യുരസി മന്യും മയി ധേഹി; സഹോഽസി സഹോ മയി ധേഹി.** (യജു. 19 9)

3 **യജ്ജാഗ്രതോ ദൂരമുദൈതി ദൈവം തദു സുപ്തസ്യ തഥൈവൈതി; ദൂരങ്ഗമം ജ്യോതിഷാം ജ്യോതിരേകം തന്മേ മനഃ ശിവസങ്കല്പമസ്തു.**

4 **യേന കർമാണ്യപസോ മനീഷിണോ യജ്ഞേ കൃണ്വന്തി വിദഥേഷു ധീരാഃ; യദപൂർവം യക്ഷമന്തഃ പ്രജാനാം തന്മേ മനഃ ശിവസങ്കല്പമസ്തു.**

5 **യത് പ്രജ്ഞാനമുത ചേതോ ധൃതിശ്ച യജ്ജ്യോതിരന്തരമൃതം പ്രജാസു; യസ്മാന്ന ഋതേ കിംചന കർമ ക്രിയതേ തന്മേ മനഃ ശിവസങ്കല്പമസ്തു.**

6 **യേനേദം ഭൂതം ഭുവനം ഭവിഷ്യത് പരിഗൃഹീതമമൃതേന സർവം; യേന യജ്ഞസ്താ യതേ സപ്ത ഹോതാ തന്മേമനഃ ശിവസങ്കല്പമസ്തു.**

7 **യസ്മിന്നൃചഃ സാമ യജൂംഷി യസ്മിൻ പ്രതിഷ്ഠിതാ രഥ നാഭാവിവാരാഃ; യസ്മിംശ്ചിത്തം സർവമോതം പ്രജാനാം തന്മേമനഃ ശിവസങ്കല്പമസ്തു.**

8 **സുഷാരഥിരശ്വാനിവ യന്മനുഷ്യാന്നേനീയതേഽഭീശുഭിർവാജിന ഇവ; ഹൃത് പ്രതിഷ്ഠം യദജിരം ജവിഷ്ഠം തന്മേ മനഃ ശിവസങ്കല്പമസ്തു.** (യജു. 34. 1-6)

1 ഹേ അഗ്നേ!—പ്രകാശസ്വരൂപനായ സർവേശ്വരാ—അവിടുന്നു് ദയവുചെയ്തു്, ഏതൊരു ബുദ്ധിയേയാണോ വിദ്വാന്മാരും ജ്ഞാനികളും യോഗികളും ഉപാസിക്കുന്നതു്, ആ ബുദ്ധി നല്കി ഞങ്ങളെ ബുദ്ധിമാന്മാരാക്കിയാലും!

2 ഭഗവൻ! അവിടുന്നുപ്രകാശരൂപിയാകുന്നു, ദയവുചെയ്തു് എന്നിലും പ്രകാശത്തെ പ്രതിഷ്ഠിച്ചാലും. അവിടുന്നു് അളവററ പരാക്രമമുള്ളവനാണു്, കൃപ ചെയ്തു് എന്നിലും പരാക്രമമുളവാക്കിയാലും. അവിടുന്നു് അളവററ ബലമുള്ളവനാണു്, എന്നിലും ബലം പകന്നാലും. അവിടുന്നു് അനന്തമായ സാമർത്ഥ്യമുള്ളവനാണു്, എനിക്കും പൂർണ്ണസാമർത്ഥ്യം നല്കിയാലും. അവിടുന്നു് ദുഷ്ടകർമ്മങ്ങളുടെ നേരെയും ദുഷ്ടജനങ്ങളുടെ നേരെയും ക്രോധത്തോടുകൂടിയവനാണു്, എന്നെയും അപ്രകാരമുള്ളവനാക്കിയാലും. അവിടുന്നു് നിന്ദാസ്തുതികളേയും തന്നോടുള്ള അപരാധങ്ങളേയും ക്ഷമിക്കുന്നവനാണു്, ദയവു ചെയ്തു് എന്നേയും അപ്രകാരമാക്കണേ.

3 ദയാനിധേ! നിന്തിരുവടിയുടെ കരുണകൊണ്ടു് എന്റെ മനസ്സു് ജാഗ്രദവസ്ഥയിൽ വളരെ ദൂരത്തേക്കു പോകുന്നു, ദിവ്യഗുണയുക്തമായി സ്ഥിതിചെയ്യുകയും ചെയ്യുന്ന ആ മനസ്സു തന്നെ ഞാൻ ഉറങ്ങുമ്പോൾ സുഷുപ്തിയെ പ്രാപിക്കുന്നു. സ്വപ്നാവസ്ഥയിൽ അതേ മനസ്സു് ദൂരെ ചെല്ലുന്നതുപോലെ വ്യവഹരിക്കുന്നു. എല്ലാ പ്രകാശിത വസ്തുക്കളെയും പ്രകാശിപ്പിക്കുന്ന എന്റെ മനസ്സു് ശിവസങ്കല്പ—തനിക്കും മററുള്ളവക്കും നന്മയാഗ്രഹിക്കുന്നതു്—യുക്തമാകട്ടെ. ആക്കും ഹാനി വരരുതെന്നു് ആഗ്രഹിക്കുന്നതാകട്ടെ.

4 സർവാന്തര്യാമീ! കർമനിരതരായ, ധൈര്യവാന്മാരായ വിദ്വാന്മാർ യജ്ഞയുദ്ധാദികളിൽ കർമ്മമനുഷ്ഠിക്കുന്നതിനു കാരണവും അപൂർവമായ സാമർത്ഥ്യത്തിന്റെ ഇരിപ്പിടവും, പൂജനീയവും പ്രജകളുടെ അകമേ വത്തിക്കുന്നതും, ആയ എന്റെ മനസ്സു് ധർമാചരണത്തിൽ ഇച്ഛയുള്ളതും അധർമത്തെ സർവഥാ ത്യജിക്കുന്നതുമാകട്ടെ.

5 ഉൽകൃഷ്ടജ്ഞാന സ്വരൂപവും, മററുള്ളവക്കു് ജ്ഞാന പ്രദമായ നിശ്ചയാത്മകവൃത്തിയും ജനതാന്തരംഗത്തിൽ പ്രകാശം

ചൊരിഞ്ഞു് നാശരഹിതമായി നില്ക്കുന്നതും അതിൻെറ സഹായമെന്യേ ആക്കും ഒന്നും ചെയ്യാൻ സാധിക്കാത്തതും ആയ എൻെറ മനസ്സ് സദ്ഗുണങ്ങളിച്ഛിക്കുന്നതും ദുർഗുണങ്ങളിൽ നിന്നു വേറിട്ടതുമാകട്ടെ.

6 ജഗദീശ്വരാ! യോഗികൾ ഭൂത, ഭവിഷ്യത്, വർത്തമാന കാര്യങ്ങൾ അറിയാനുപയോഗിക്കുന്ന, നാശമില്ലാത്ത ജീവാത്മാവിനെ പരമാത്മാവിനോടു ചേർത്ത് ത്രികാലജ്ഞാനമുള്ളതാക്കുന്ന, ജ്ഞാനം കർമം എന്നിവയ്ക്കു് ആശ്രയമായ അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ ആത്മാവ് ബുദ്ധി എന്നിവയോടു ചേർന്നിരിക്കുന്ന, യോഗമാകുന്ന യജ്ഞത്തെ വർദ്ധിപ്പിക്കുന്ന എൻെറ മനസ്സ് യോഗവിജ്ഞാന യുക്തവും അവിദ്യാദി ക്ലേശങ്ങളിൽ നിന്നു് അകന്നതുമാകട്ടെ.

7 പരമ വിദ്വാനായ പരമേശ്വര! അങ്ങയുടെ കൃപയാൽ, രഥ ചക്രത്തിൻെറ മദ്ധ്യത്തിൽ നിന്നു് ആരക്കാലുകൾപോലെ ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവവേദം എന്നീ നാലു വേദങ്ങളും പ്രതിഷ്ഠിതമായ, സർവ്വജ്ഞനും സർവ്വവ്യാപിയും ജനസഞ്ചയത്തിൻെറ സാക്ഷിയും ചിത്തത്തിനു് ചൈതന്യം നല്കുന്നവനുമായ പരമാത്മാവിൻെറ ജ്ഞാനമുദിക്കുന്ന എൻെറ മനസ്സ് അവിദ്യയെ നശിപ്പിച്ചു്, ജ്ഞാനയുക്തമാകട്ടെ.

8 സർവനിയന്താവായ പരമേശ്വര! സാരഥി കടിഞ്ഞാൺ കൊണ്ടു് കുതിരകളെ നിയന്ത്രിക്കുന്നതു പോലെ മനുഷ്യരെ നേരാംവണ്ണം നടത്തുന്നതും ഹൃദയത്തിൽ പ്രതിഷ്ഠിതവും, വളരെ വേഗമുള്ളതുമായ എൻെറ മനസ്സ് എല്ലാ ഇന്ദ്രിയങ്ങളേയും അധർമാചരണത്തിൽ നിന്നകററി സദാ ധർമനിരതമാകത്തക്കവണ്ണം അങ്ങു് കൃപാനുഗ്രഹം ചൊരിയണം.

**അഗ്നേ നയ സുപഥാ രായേ ऽ അസ്മാൻ വിശ്വാനി ദേവ വയുനാനി വിദ്വാൻ; യുയോധ്യസ്മജ്ജുഹുരാണമേനോ ഭൂയിഷ്ഠാം തേ നമ ऽ ഉക്തിം വിധേമ.**
(യജു. 40. മം. 16.)

സുഖ ദാതാവും സ്വപ്രകാശ സ്വരൂപനും സർവജ്ഞനുമായ പരമേശ്വര! അങ്ങു് ഞങ്ങൾക്കു് ശ്രേഷ്ഠമായ മാർഗ്ഗത്തിൽ കൂടി

സമ്പൂർണ്ണമായ ജ്ഞാനമുളവാക്കിയാലും. ഞങ്ങളിലെ പാപാചരണമാകുന്ന കുടില മാർഗത്തെ ഞങ്ങളിൽനിന്നു് അകററിക്കളഞ്ഞാലും. നിന്തിരുവടി ഞങ്ങളെ പരിശുദ്ധരാക്കണേ! അതിന്നായി ഞങ്ങൾ വളരെ വിനയത്തോടുകൂടി അങ്ങയെ ഉള്ളഴിഞ്ഞു പ്രാർത്ഥിക്കുന്നു.

**മാ നോ മഹാന്തമുത മാ നോ ഽർഭകം മാന്ന ഉക്ഷന്തമുത മാ ന ഉക്ഷിതമ്; മാ നോ വധീഃ പിതരം മോത മാതരം മാനഃ പ്രിയാസ്തന്വോ രുദ്ര രീരിഷഃ**

(യജു: 16. 15

രുദ്ര! ദുഷ്ടന്മാർ ചെയ്യുന്ന പാപത്തിനു് ദുഃഖഫലം നല്കി അവരെ രോദനം ചെയ്യിക്കുന്ന ഈശ്വരാ! അങ്ങു് ഞങ്ങളിൽ ചെറിയവരേയും വലിയവരേയും, ഗർഭസ്ഥരേയും മാതാപിതാക്കന്മാരേയും പ്രിയബന്ധുജനങ്ങളേയും, അവരുടെ ശരീരങ്ങളേയും നശിപ്പിക്കാൻ പ്രേരിപ്പിക്കരുതേ. ശിക്ഷയ്ക്കു് അർഹരാകാത്ത വണ്ണമുള്ള മാർഗത്തിൽ ഞങ്ങളെ നയിച്ചാലും.

**അസതോ മാ സദ് ഗമയ; തമസോ മാ ജ്യോതിർ ഗമയ; മൃത്യോർമാ ഽമൃതം ഗമയേതി.**

(ശത.പഥം. 14. 3. 1. 30)

പരമ ഗുരുവായ സർവേശ്വരാ! അവിടുന്നു ഞങ്ങളെ ദുർമാർഗങ്ങളിൽനിന്നു് അകററി സന്മാർഗത്തിലേക്കു നടത്തിയാലും. അവിദ്യയാകുന്ന കൂരിരുട്ടിനെ മാററി വിജ്ഞാനമാകുന്ന പ്രകാശത്തെ കാണിച്ചു തന്നാലും. മൃത്യുവാകുന്ന രോഗത്തിൽ നിന്നു മോചിപ്പിച്ചു മോക്ഷത്തിലുള്ള ആനന്ദരൂപമായ അമൃതത്തെ പ്രാപിപ്പിച്ചാലും. ഏതേതു ദോഷങ്ങളിൽ നിന്നോ ദുർഗുണത്തിൽ നിന്നോ, ഈശ്വരനും താൻതന്നെയും അകന്നു് നില്ക്കുന്നതായി ചിന്തിച്ചു് ഈശ്വരപ്രാർത്ഥന ചെയ്യുന്നുവോ, അവയിലെ വിധിയും നിഷേധങ്ങളും ആ പ്രാർത്ഥനയെ സഗുണമോ നിർഗ്ഗുണമോ ആയ പ്രാർത്ഥനയാക്കുന്നു. പ്രാർത്ഥിക്കുന്ന വിഷയത്തിനു് അനുസരിച്ചു് പ്രവർത്തിക്കുകയും വേണം. അനന്യ സാധാരണമായ ബുദ്ധി ശക്തി കിട്ടുവാനായി ഈശ്വരനെ പ്രാർത്ഥിക്കുന്നയാൾ അതിനു വേണ്ടി കഴിയുന്നിടത്തോളം പ്രയത്നിക്കുകയും വേണം. കഴിയുന്നത്ര പ്രയത്നിച്ചതിനു ശേഷം മാത്രമേ പ്രാർത്ഥിക്കാവൂ എന്നർത്ഥം.

## എങ്ങനെ പ്രാർഥിക്കരുത്?

''ഈശ്വരാ! അവിടുന്ന് എൻെറ ശത്രുക്കളെ നശിപ്പിക്കേണമേ. എന്നെ മററെല്ലാവരെക്കാളും വലിയവനാക്കേണമേ. എനിക്കു മാത്രമേ അധികാരം ലഭിക്കാവൂ. മററെല്ലാവരും എൻെറ അടിമകളായ്ത്തീരണം'' എന്നിങ്ങനെയും മററും ഒരിക്കലും പ്രാർഥിക്കരുത്. ഈശ്വരൻ അതു കൈക്കൊള്ളുകയില്ല. രണ്ടുശത്രുക്കളും അന്യോന്യം നശിപ്പിക്കുന്നതിനു പ്രാർഥിച്ചാൽ ഈശ്വരൻ ഇരുവരേയും നശിപ്പിച്ചുകളയുമോ? അധികം ഭക്തിയുള്ളവൻെറ പ്രാർഥന സഫലമാകേണ്ടതാണ് എന്നു പറഞ്ഞാൽ ഭക്തി കുറഞ്ഞവൻെറ ശത്രുവിനും അല്പസ്വല്പം നാശം സംഭവിക്കേണ്ടതാണെന്നു വന്നുകൂടും. ഇങ്ങനെ മൂഢപ്രാർഥന ചെയ്തുചെയ്ത് ''ഈശ്വരാ അങ്ങ് ചോറ് ഉണ്ടാക്കി ഞങ്ങളെ ഭുജിപ്പിച്ചാലും! എൻെറ വീടൊന്ന് അടിച്ചുതളിച്ചു തന്നാലും! വസ്ത്രങ്ങൾ അലക്കിത്തന്നാലും! കൃഷിപ്രവൃത്തി കൂടി നടത്തിത്തന്നാലും!'' എന്നൊക്കെയും പ്രാർഥിച്ചേക്കാം. ഇങ്ങനെ എല്ലാം ഈശ്വരനിലേല്പിച്ച് അലസരായിരിക്കുന്നവർ മഹാമൂഢരാണ്. പുരുഷാർഥം ചെയ്യണമെന്ന ഈശ്വരാജ്ഞ ലംഘിച്ചു നടക്കുന്നവർക്ക് ഒരിക്കലും സുഖം ഉണ്ടാവുകയില്ല. നോക്കുക:-

**കുർവ്വന്നേവേഹ കർമാണി ജിജീവിഷേച്ഛതꣳ സമാഃ.** യജുഃ. 40. 2

ഈശ്വരൻ ആജ്ഞാപിക്കുന്നു:- മനുഷ്യൻ നൂറു സംവത്സരം, അഥവാ ജീവിച്ചിരിക്കുന്നിടത്തോളം കാലം കർമം ചെയ്തുകൊണ്ടു തന്നെ ജീവിച്ചിരിക്കുവാൻ ഇച്ഛിക്കണം; ഒരിക്കലും അലസനാകരുത്. ഈശ്വരസൃഷ്ടിയിൽ ചേതനങ്ങളും അചേതനങ്ങളുമായി എത്ര വസ്തുക്കളുണ്ടോ അവയെല്ലാം അതാതിൻെറ കർമങ്ങൾ ചെയ്തുകൊണ്ടുതന്നെയാണിരിക്കുന്നത്. ഉറുമ്പും മററും സദാ പ്രയത്നിക്കുന്നു. ഭൂഗോളാദി ഗ്രഹങ്ങൾ സദാതിരിഞ്ഞുകൊണ്ടിരിക്കുന്നു; മരങ്ങൾ മുതലായവ വളർന്നു വർധിക്കുകയും ക്ഷയിച്ചു പോവുകയും ചെയ്തുകൊണ്ടിരിക്കുന്നു. ഈ ദൃഷ്ടാന്തങ്ങൾ മനുഷ്യർക്കു പാഠമാകണം. പരിശ്രമിക്കുന്നവരെ മററുള്ളവർ സഹായിക്കുന്നതുപോലെ ധർമാനുസൃതമായി പ്രയത്നിക്കുന്നവരെ ഈശ്വരൻ സഹായിക്കുന്നു. പരിശ്രമശീലനായിട്ടുള്ള മനുഷ്യനെ മാത്രമേ ഭൃത്യനായി നിയമിക്കാറുള്ളൂ; മടിയനായിട്ടുള്ളവനെ നിയമിക്കാറില്ല. കണ്ണുള്ളവനും

കാണ്മാൻ ആഗ്രഹമുള്ളവനുമായ മനുഷ്യനു മാത്രമേ കാണിച്ചു കൊടുക്കാറുള്ളൂ; അന്ധന്മാർക്കു കാണിച്ചുകൊടുക്കുക പതിവില്ല. അതുപോലെതന്നെ എല്ലാവരുടേയും ഉപകാരത്തിനായി പ്രാർത്ഥന ചെയ്യുമ്പോഴും മാത്രമേ ഈശ്വരൻ സഹായിക്കൂ. ഹാനികരമായ കർമ്മങ്ങളിൽ സഹായിക്കുകയില്ല. 'ശർക്കര മാധുര്യമുള്ളതാണ്'' എന്നു പറഞ്ഞുകൊണ്ടിരിക്കുന്നവന് ശർക്കര കിട്ടുന്നില്ല. അവൻ അതിൻെറ സ്വാദറിയുന്നുമില്ല. പ്രയത്നിക്കുന്നവന് വേഗമോ അല്പം വൈകിയോ ശർക്കര കിട്ടും.

## (ഉപാസന)

മൂന്നാമത്തേതു് ഉപാസനയാണ്.

**സമാധിനിർധൂതമലസ്യ ചേതസോ വിവേശിതസ്യാത്മനി യത്സുഖം ഭവേത്;**
**ന ശക്യതേ വർണയിതും ഗിരാ തദാ സ്വയന്തദന്തഃകരണേന ഗൃഹ്യതേ.**

ഇതു് ഉപനിഷത്തിലുള്ള വചനമാണ്.[1] അവിദ്യാദികളായ മനോമലങ്ങളെല്ലാം സമാധിയോഗം കൊണ്ടു നശിച്ചിട്ടുള്ള, ആത്മസ്ഥനായിരുന്നു് മനസ്സിനെ പരമാത്മാവിൽ പ്രകാശിപ്പിച്ചിട്ടുള്ളയാളിന് പരമാത്മസംസർഗം കൊണ്ടുണ്ടാകുന്ന ആനന്ദത്തെ വിവരിക്കാനാവുകയില്ല. എന്തെന്നാൽ, ആ ആനന്ദത്തെ ജീവാത്മാവ് അതിൻെറ അന്തഃകരണം കൊണ്ടു അനുഭവിക്കുകയാണു ചെയ്യുന്നതു്. ഉപാസന എന്ന ശബ്ദത്തിനു സമീപസ്ഥനായിരിക്കുക എന്നർത്ഥമാണ്. അഷ്ടാംഗ യോഗത്താൽ പരമാത്മാവിൻെറ സമീപവർത്തിയാകാനും സർവ വ്യാപിയും സർവാന്തര്യാമിയുമായി സാക്ഷാൽക്കരിക്കാനും ചെയ്യേണ്ടതായ കർമ്മങ്ങളെല്ലാം ചെയ്യേണ്ടതാണ്.

**തത്രാഹിംസാസത്യാസ്തേയ ബ്രഹ്മചര്യാപരിഗ്രഹാ യമാഃ.**

(യോ. ദ. സാ. പാ. 30)

ഇത്യാദി സൂത്രങ്ങൾ പാതഞ്ജലയോഗശാസ്ത്രത്തിലുള്ളതാകുന്നു. ഉപാസനയാരംഭിക്കുന്നയാൾ ചെയ്തുതുടങ്ങേണ്ടതു് ഇപ്പറയുന്നവയാണ്:—ആരോടും വൈരഭാവം പാടില്ല. എല്ലാവരോടും

1. മൈത്രായണ്യുപനിഷത്തു് 4. 4. 9.

എല്ലായ്പ്പോഴും പ്രീതിയോടെ; പെരുമാറണം; സത്യം പറയണം അസത്യം ഒരിക്കലും പറയരുതു്; മോഷ്ടിക്കരുതു്; സത്യവാനും ജിതേന്ദ്രിയനുമായിരിക്കണം; സുഖാസക്തനോ ദുരഭിമാനിയോ ആയിരിക്കരുതു്; അഹങ്കാരം പാടില്ല. ഇപ്പറഞ്ഞ അഞ്ചുയമങ്ങൾ ചേർന്നതാണു് ഉപാസനായോഗത്തിന്റെ ഒന്നാമത്തെ അംഗം.

**ശൗചസന്തോഷതപഃ സ്വാദ്ധ്യായേശ്വരപ്രണിധാനാനി നിയമാഃ** (യോ. ദ. സാ. പാ. 32)

രാഗദ്വേഷാദികളെ പരിത്യജിച്ചു് അകമേയും ജലാദികളുപയോഗിച്ചു് പുറമേയും ശുദ്ധനാകണം. ധർമവിധേയമായ പ്രയത്നത്തിൽ ലാഭത്തിൽ സന്തോഷമോ നഷ്ടത്തിൽ ദുഃഖമോ ഉണ്ടാകരുതു്. പ്രസന്നതയോടെ, അലസത വെടിഞ്ഞു് സദാ പരിശ്രമിക്കണം. എപ്പോഴും സുഖദുഃഖങ്ങളെ സഹിച്ചു് ധർമം മാത്രം ചെയ്യണം. അധർമം ചെയ്യരുതു്. സത്യശാസ്ത്രങ്ങൾ പഠിക്കയും പഠിപ്പിക്കയും ചെയ്യണം. സത്സംഗം ചെയ്യണം. ഈശ്വരനാമമായ 'ഓം' അർഥവിചാരത്തോടെ നിത്യേന ജപിക്കണം. ഈശ്വരാജ്ഞയ്ക്കനുകൂലമായി ആത്മസമർപ്പണം ചെയ്യണം. ഈ അഞ്ചുവിധ നിയമങ്ങൾ ചേർന്നാൽ ഉപാസനായോഗത്തിന്റെ രണ്ടാമത്തെ അംഗം എന്നുപറയുന്നു. ഇതിനു ശേഷമുള്ള ആറംഗങ്ങൾ യോഗശാസ്ത്രത്തിലോ ഋഗ്വേദാദി ഭാഷ്യഭൂമികയിലോ[2] നോക്കി ഗ്രഹിക്കുക.

ഉപാസനയ്ക്കു് ഇച്ഛയുള്ളപ്പോൾ ശുദ്ധമായ ഏകാന്തസ്ഥാനത്തുചെന്നു് ആസനസ്ഥനായി, പ്രാണായാമം ചെയ്തു് ഇന്ദ്രിയങ്ങളെ ബാഹ്യ വിഷയങ്ങളിൽ നിന്നു് തടഞ്ഞു് മനസ്സിനെ പൊക്കിൾ ഭാഗത്തോ, ഹൃദയത്തിലോ കണ്ഠത്തിലോ നേത്രങ്ങളിലോ ഉച്ചിയിലോ പൃഷ്ഠഭാഗത്തിൽ നട്ടെല്ലു് അവസാനിക്കുന്നിടത്തോ[3] ഉറപ്പിച്ചുനിർത്തി, ആത്മപരമാത്മ വിവേചനം ചെയ്തു് പരമാത്മാവിൽ മഗ്നനായി സംയമിയാകണം. ഈ സാധനകൾ അനുഷ്ഠിക്കുന്നയാളിന്റെ ആത്മാവും അന്തഃകരണവും അത്യന്തം

---

2. വേദപര്യടനം 3. നാഭ്യാം കണ്ഠേച ശീർഷേച ഹൃദി വക്ഷസി പാർശ്വയോഃ ......ആത്മനാ സൂക്ഷ്മമാത്മാനം യുങ്ക്തേ സമ്യക്ക് വിശാംപതേ. (മഹാഭാരതം-ശാന്തിപർവം 300-39, 40)

പരിശുദ്ധവും സത്യസമ്പൂർണവും ആയി പരിണമിക്കുന്നു. അയാൾ തൻെറ ജ്ഞാന വിജ്ഞാനങ്ങളെ നാൾതോറും വദ്ധിപ്പിച്ച് മോക്ഷം നേടുന്നു. ദിവസത്തിലുള്ള എട്ടുയാമങ്ങളിൽ ഒരുനാഴികയെങ്കിലും ധ്യാനിക്കുന്നവൻ എപ്പോഴും ഉന്നതിയെ പ്രാപിക്കുന്നു.

## സഗുണ - നിർഗുണ ഉപാസന

സർവജ്ഞത്വാദി ഗുണയുക്തൻ എന്നു സങ്കല്പിച്ച് ഉപാസന ചെയ്യുന്നതു സഗുണോപാസനയും ദേഷം, രൂപം, രസം, ഗന്ധം സ്പർശം മുതലായഗുണങ്ങളൊന്നുമില്ലാത്തതെന്നു സങ്കല്പിച്ച് അതിസൂക്ഷ്മമായ ആത്മാവിൽ അകത്തും പുറത്തും എങ്ങും നിറഞ്ഞിരിക്കുന്ന പരമാത്മാവിങ്കൽ സ്ഥിതി ചെയ്യുന്നതു് നിർഗുണോപാസനയും ആകുന്നു. ഈ ഉപാസനയുടെ ഫലം ഇനി പറയാം_ തണുത്തു വിറച്ച ഒരുവന് അഗ്നിയുടെ സാമീപ്യം കൊണ്ട് ശൈത്യം ശമിക്കുന്നതുപോലെ ഈശ്വരൻെറ സാന്നിദ്ധ്യംകൊണ്ട് ജീവാത്മാവിൻെറ സകല ദോഷങ്ങളും ദുഃഖങ്ങളും നശിച്ചുപോവുകയും ഗുണകർമ്മ സ്വഭാവങ്ങൾ പരമാത്മാവിൻെറ ഗുണകർമ്മ സ്വഭാവങ്ങളെപ്പോലെ പരിശുദ്ധങ്ങളാവുകയും ചെയ്യുന്നു. അതിനാൽ ഈശ്വര വിഷയകമായ സ്തുതി, പ്രാർത്ഥന, ഉപാസന എന്നിവ നിശ്ചയമായും അനുഷ്ഠിക്കണം. ഉപാസനയുടെ ഫലം സ്തുതി പ്രാർത്ഥനകളുടെ ഫലത്തിൽനിന്നു ഭിന്നമാണ്. ദുഃഖങ്ങൾ നേരിടുന്ന സമയത്തു പർവ്വതംപോലെ ഉറച്ചു നിന്ന്, എന്തും സഹിക്കാൻ കഴിവുണ്ടാകയും ആത്മബലം അങ്ങേയററം വദ്ധിക്കുകയും ചെയ്യുന്നതാണ് ഉപാസനയുടെ ഫലം. ഇതു നിസ്സാരമായ ഒരു കാര്യമാണോ? മാത്രമല്ല, ഈശ്വരനെ സ്തുതിക്കുകയും പ്രാർത്ഥിക്കുകയും ഉപാസിക്കുകയും ചെയ്യാത്തവൻ വലിയ കൃതഘ്നനും മഹാമൂഢനുമാണ്. ഈ ലോകത്തിലുള്ള സകലപദാർത്ഥങ്ങളും ജീവാത്മാക്കളുടെ സുഖത്തിനായി നല്കിയ ഈശ്വരൻെറ ഗുണങ്ങളെ വിസ്മരിക്കുകയും ഈശ്വരൻെറ സത്തയെ സ്വീകരിക്കാതിരിക്കുകയും ചെയ്യുന്നതു് കൃതഘ്നതയും വിഡ്ഢിത്തവുമല്ലാതെ മററെന്താണ്?

ചോദ്യം:– ചെവി, കണ്ണ് മുതലായ ഇന്ദ്രിയങ്ങളൊന്നും ഇല്ലാത്ത ഈശ്വരൻ ഇന്ദ്രിയങ്ങളുടെ ജോലി എങ്ങനെ ചെയ്യുന്നു?

ഉത്തരം:—

**അപാണിപാദോ ജവനോ ഗ്രഹീതാ പശ്യത്യ ചക്ഷുഃ സ ശൃണോത്യകർണ്ണഃ;**
**സ വേത്തി വിശ്വം നച തസ്യാസ്തി വേത്താ തമാഹുരഗ്ര്യം പുരുഷം പുരാണമ്.** [4]

ഇതു് ഉപനിഷത്തിലുള്ള വചനമാണ്. ഈശ്വരന് കൈകൾ ഇല്ല. എങ്കിലും തന്റെ ശക്തിയാകുന്ന കൈകൊണ്ട് എല്ലാററിനേയും ഗ്രഹിക്കുകയും രചിക്കുകയും ചെയ്യുന്നു. ഈശ്വരന് കാലുകൾ ഇല്ല; എങ്കിലും സർവവ്യാപിയാകയാൽ എന്തിനുമുപരി വേഗമുള്ളവനാണ്. കണ്ണില്ല; എങ്കിലും എല്ലാററിനേയും നല്ല വണ്ണം കാണുന്നു. ചെവിയില്ല; എങ്കിലും പറയുന്നതെല്ലാം കേൾക്കുന്നു. അന്തഃകരണം ഇല്ല; എങ്കിലും ലോകത്തിലുള്ള സകല കാര്യങ്ങളും അറിയുന്നു. ഈശ്വരന്റെ എന്തെങ്കിലും എത്രയാണെന്ന് ആരും അറിയുന്നില്ല. ഈശ്വരൻ സനാതനും സർവശ്രേഷ്ഠനുമത്രേ ആ എങ്ങും നിറഞ്ഞവനെ 'പുരുഷൻ' എന്നു പറയുന്നു. ഇന്ദ്രിയങ്ങളെ കൊണ്ടും അന്തഃകരണം കൊണ്ടും സാധിക്കേണ്ടതെല്ലാം സ്വസാമർത്ഥ്യത്താൽ നടത്തുന്നു.

ചോദ്യം:— അദ്ദേഹത്തെ പലരും നിഷ്ക്രിയനും നിർഗ്ഗുണനുമെന്നു പറയുന്നതു ശരിയോ?

ഉത്തരം:—

**ന തസ്യ കാര്യം കാരണം ച വിദ്യതേ ന തത്സമശ്ചാഭ്യധികശ്ച ദൃശ്യതേ. പരാസ്യ ശക്തിർ വിവിധൈവ ശ്രൂയതേ സ്വാഭാവികീ ജ്ഞാന ബലക്രിയാ ച.** [5]

ഇതും ഉപനിഷദ്വാക്യമാണ്. പരമാത്മാവിൽ നിന്നു തദ്രൂപത്തിൽ യാതൊരു കാര്യവും ഉണ്ടാകുന്നില്ല. അദ്ദേഹത്തിനു യാതൊരു കാരണവും—കാര്യം ചെയ്യുവാനുള്ള ഉപകരണവും—ആവശ്യമില്ല [6] തത്തുല്യനോ ശ്രേഷ്ഠനോ ആയി ആരുമില്ല. സർവ്വോത്തമമായ ശക്തി_അളവററ ജ്ഞാനം, എതിരററ ബലം, അതിരററ ക്രിയാശക്തി എന്നിവ ഈശ്വരനിൽ സ്വാഭാവികമായി ഉണ്ടെന്നത്രേ ശ്രുതി ഈശ്വരൻ നിഷ്ക്രിയനാണെങ്കിൽ

---

4. ശ്വേതാശ്വതരോപനിഷത്ത്. 3.19 5. ശ്വേതാശ്വതരോപനിഷത്ത്. 6.8. 6. സാധകതമം കരണമ്. അഷ്ടാധ്യായി. 1.4.42.

ലോകത്തിന്റെ സൃഷ്ടി സ്ഥിതിസംഹാരങ്ങൾ നടത്തുവാനാവുകയില്ല അതിനാൽ വിഭുവാണെങ്കിലും-സർവവ്യാപിയാണെങ്കിലും-ചേതനമാകയാൽ ക്രിയാവാനുമാണ്.

ചോദ്യം:— ഈശ്വരൻ ക്രിയാവാനാകാം. എന്നാൽ അതു് അവസാനമുള്ളതോ ഇല്ലാത്തതോ?

ഉത്തരം:— എത്രത്തോളം ദേശ കാലങ്ങളിൽ വ്യാപിക്കുന്ന ക്രിയചെയ്യുന്നതു് ഉചിതമാണെന്നു തോന്നുവോ അത്രത്തോളം ദേശകാലങ്ങളെ ഏററക്കുറവു കൂടാതെ വ്യാപിക്കുന്ന ക്രിയയേ അദ്ദേഹം ചെയ്യുകയുള്ളു. എന്തെന്നാൽ ഈശ്വരനു് അറിവുണ്ട്.

ചോദ്യം:- ഈശ്വരൻ തന്റെ അന്ത്യം അറിയുന്നുണ്ടോ ഇല്ലയോ?

ഉത്തരം:– ഈശ്വരൻ സമ്പൂർണ ജ്ഞാനിയാണു്, ഉള്ളവണ്ണം അറിയുന്നതിനെയാണു ജ്ഞാനമെന്നു പറയുന്നതു്. ഒരു വസ്തു എപ്രകാരമാണോ, അതിനെ അപ്രകാരം അറിയുന്നതിനാണു് ജ്ഞാനമെന്നു പറയുന്നതു്. ഈശ്വരൻ അനന്തനാണെങ്കിൽ അനന്തനാണെന്നുതന്നെ അറിയുന്നതാണു് ജ്ഞാനം. അതിനു വിപരീതമായ അറിവ് അജ്ഞാനമാകുന്നു. അനന്തമായിട്ടുള്ളതിനെ അന്തമുള്ളതാണെന്നും അന്തമുള്ളതിനെ അനന്തമാണെന്നും അറിയുന്നതു് 'ഭ്രമ'മാണു് എന്നർത്ഥം. "യഥാർത്ഥദർശനം ജ്ഞാനമിതി"[7] ഒരു വസ്തുവിനു് ഏതുതരം ഗുണകർമ്മ സ്വഭാവങ്ങളുണ്ടോ ആ വസ്തുവിനെ അതേവിധത്തിൽ അറിഞ്ഞു് സ്വീകരിക്കുന്നതിനെയാണു് ജ്ഞാനമെന്നും വിജ്ഞാനമെന്നും പറയുന്നതു്, മറിച്ചുള്ളതു് അജ്ഞാനവും. അതിനാൽ—

**ക്ലേശകർമ്മ വിപാകാശയൈരപരാമൃഷ്ടഃ പുരുഷവിശേഷ ഈശ്വരഃ** (യോ. ദ. 24)

അവിദ്യാദി ക്ലേശങ്ങൾ, കുശലാകുശലങ്ങൾ, ഇഷ്ടാനിഷ്ടങ്ങൾ കൂടികലർന്ന ഫലങ്ങൾ എന്നിവ നല്കുന്ന കർമ്മങ്ങൾ, അവയുടെ വാസനയും ഇല്ലാത്തതും സകല ജീവാത്മാക്കളേക്കാളും വിശിഷ്ടമായതുമത്രേ ഈശ്വരൻ.

## (കപിലമഹർഷി നിരീശ്വരവാദിയോ?)

ചോദ്യം:- 1. ഈശ്വരാസിദ്ധേഃ 2. പ്രമാണാഭാവാന്ന തത്സിദ്ധിഃ, 3. സംബന്ധാഭാവാന്നാനുമാനമ്

(സാംഖ്യദർശനം 1-12.10,11)

7. തത്ത്വജ്ഞാനാർത്ഥ ദർശനം. ഏതത് ജ്ഞാനമിതി (ഭഗവത്ഗീത 13.11)

1. ഈശ്വരൻ ഉണ്ടെന്നു് പ്രത്യക്ഷപ്രമാണംകൊണ്ടു് സിദ്ധിക്കുന്നില്ല. 2. ഈശ്വരസിദ്ധിക്കു് പ്രത്യക്ഷപ്രമാണം ഇല്ലെങ്കിൽ പിന്നെ അനുമാനാദി പ്രമാണങ്ങൾ ഉണ്ടാവാൻ തരമില്ല. 3. വ്യാപ്തിസംബന്ധം ഇല്ലാത്തതുകൊണ്ടു് അനുമാനം ഉണ്ടാവാൻ വഴിയില്ല. പ്രത്യക്ഷവും അനുമാനവും ഇല്ലാത്തതുകൊണ്ടു് ശബ്ദപ്രമാണം തുടങ്ങിയുള്ള പ്രമാണങ്ങളും യോജിക്കുകയില്ല. അതിനാൽ ഈശ്വരൻ ഉണ്ടെന്നു തെളിയിക്കാൻ ആവുകയില്ല.

ഉത്തരം:— ഈശ്വരൻ ഉണ്ടെന്നതിനു് പ്രത്യക്ഷപ്രമാണം ഇല്ലെന്നു തന്നെയാണു് ഇവിടെ പറഞ്ഞിട്ടുള്ളതു്. ഈശ്വരൻ ജഗത്തിൻെറ ഉപാദാന കാരണമല്ലതാനും. പുരുഷനിൽനിന്നു വിലക്ഷണനായതുകൊണ്ടു്—സർവത്ര പരിപൂർണനാകയാൽ പരമാത്മാവിൻെറ പേരു് പുരുഷൻ എന്നാകുന്നു. ശരീരത്തിൽ ശയിക്കുന്നതുകൊണ്ടു് ജീവാത്മാവിൻെറ പേരും പുരുഷനെന്നാകുന്നു. എന്തെന്നാൽ, ഈ പ്രകരണത്തിൽതന്നെ ഇപ്രകാരം പറഞ്ഞിട്ടുണ്ടു്:—

1 പ്രധാന ശക്തീയോഗാച്ചേത്സങ്ഗാപത്തിഃ
2 സത്താമാത്രാച്ചേത്സർവൈശ്വര്യമ്.
3 ശ്രുതിരപി പ്രധാനകാര്യത്വസ്യ

(സാംഖ്യദർശനം. 5 8-9.12)

1 പുരുഷനു് പ്രധാന ശക്തിയോടുകൂടി യോഗമുണ്ടെന്നു വന്നാൽ സംഗാപത്തി വന്നുപോകും. സൂക്ഷ്മങ്ങളായ പരമാണുക്കളോടുകൂടിച്ചേരുന്നതു നിമിത്തം പ്രകൃതി കാര്യരൂപിയായി പരിണമിക്കുന്നതുപോലെ ഈശ്വരനും സ്ഥൂലരൂപിയായി പരിണമിക്കും എന്നർഥം. അതിനാൽ ഈശ്വരൻ ജഗത്തിൻെറ ഉപാദാന കാരണമല്ല; നിമിത്തകാരണമാകുന്നു.

2 ജഗത്തിൻെറ ഉത്ഭവം ചേതനനായ പുരുഷനിൽ നിന്നാണെങ്കിൽ ഈശ്വരനു് സകല വിധ ഐശ്വര്യങ്ങളുമുള്ളതിനാൽ ജഗത്തിലും സർവൈശ്വര്യങ്ങളും ഉണ്ടാകണം. അതില്ലാത്തതിനാൽ ഈശ്വരൻ ജഗത്തിൻെറ ഉപാദാന കാരണമല്ല; നിമിത്ത കാരണമാണു്.

3 കൂടാതെ ഉപനിഷത്തും പ്രധാനത്തെ-പ്രകൃതിയെ-യാണു് ജഗത്തിൻെറ ഉപാദാനമായി പറയുന്നതു്. നോക്കുക:-

**അജാമേകാം ലോഹിത ശുക്ലകൃഷ്ണാം ബഹ്വീഃ പ്രജാഃ സൃജമാനാം സരൂപാഃ**

(ശ്വേതാശ്വതരോപനിഷത്. 4. 5.)

ഇതു ശ്വേതാശ്വതരോപനിഷത്തിലുള്ള വചനമാണ്. ഉത്പത്തിവിഹീനവും സത്വരജസ്തമോരൂപവുമായ പ്രകൃതിതന്നെയാണ് സ്വരൂപാകൃതിയോടുകൂടി അസംഖ്യം പ്രജകളായി പരിണമിക്കുന്നത്, പ്രകൃതി പരിണാമിനിയായതുകൊണ്ടു രൂപാന്തരങ്ങളെ പ്രാപിക്കുന്നു. പുരുഷൻ പരിണാമിയല്ലാത്തതിനാൽ രൂപാന്തരപ്പെടുന്നില്ല. കൂടസ്ഥനും നിർവ്വികാരനുമായി വർത്തിക്കുന്നു. അതിനാൽ കപിലാചാര്യനെ നാസ്തികനെന്നു പറഞ്ഞവനാണ് നാസ്തികൻ. കപിലാചാര്യനല്ല.

## (ഈശ്വരൻ ന്യായവൈശേഷിക മീമാംസകളിൽ)

അതുപോലെ ധർമ്മത്തിന്റെ ആശ്രയമായ ധർമ്മിയെ അംഗീകരിക്കുന്ന മീമാംസാശാസ്ത്രവും, ഈശ്വരനെ സ്വീകരിക്കുന്ന വൈശേഷികവും ആത്മാവിനെ സ്വീകരിച്ചിട്ടുള്ള ന്യായദർശനവും നിരീശ്വരവാദികളല്ല. എന്തെന്നാൽ, സർവ്വജ്ഞത്വം തുടങ്ങിയ ധർമ്മങ്ങളും **''അതതിസർവ്വത്ര വ്യാപ്നോതീത്യാത്മാ''** എന്ന വ്യുൽപ്പത്തിയനുസരിച്ച് എങ്ങും നിറഞ്ഞിരിക്കുന്നവനും സകലജീവാത്മാക്കളെടേയുംകൂടി ആത്മാവുമായ പുരുഷനെത്തന്നെയാണ് മീമാംസ, ന്യായം, വൈശേഷികം എന്നീ ദർശനങ്ങൾ ഈശ്വരനായി അംഗീകരിക്കുന്നത്.

## (അവതാരം ഇല്ല)

ചോദ്യം:– ഈശ്വരൻ അവതാരം സ്വീകരിക്കുന്നുണ്ടോ ഇല്ലയോ?

ഉത്തരം:– ഇല്ല എന്തെന്നാൽ, **''അജ ഏകപാത്''** (34-53) **''സപര്യഗാച്ഛുക്രമകായമ്''** (40—8) എന്നു തുടങ്ങിയുള്ള യജ്ജുർവേദ വചനങ്ങളിൽനിന്നു ഈശ്വരൻ ജന്മം കൈക്കൊള്ളുന്നില്ലെന്നു സിദ്ധിക്കുന്നു.

ചോദ്യം:—

**യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത**
**അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം.**

(ഗീത 4. 7.)

ധർമ്മത്തിനു ലോപം വരുമ്പോഴെല്ലാം ഞാൻ ശരീരം ധരിക്കുന്നു എന്നു ശ്രീകൃഷ്ണൻ പറയുന്നുണ്ടല്ലോ.

ഉത്തരം:- വേദവിരുദ്ധമായതു കൊണ്ടു് ഇതു പ്രമാണമല്ല. ധർമാത്മാവും ധർമത്തെ രക്ഷിക്കുവാൻ ഇച്ഛാലുവുമായ ശ്രീകൃഷ്ണൻ ''ഞാൻ യുഗംതോറും ജന്മം കൈക്കൊണ്ടു് ശിഷ്ടജനങ്ങളെ പരിപാലിക്കുകയും ദുഷ്ടന്മാരെ സംഹരിക്കുകയും ചെയ്യും'' എന്നിങ്ങനെ ആഗ്രഹിച്ചിട്ടുണ്ടായിരിക്കാം. അങ്ങിനെ ചെയ്യുന്നതിൽ ദോഷമൊന്നുമില്ല. എന്തെന്നാൽ ''**പരോപകാരായ സതാം വിഭൂതയഃ**'' സജ്ജനങ്ങളുടെ ശരീരം മനസ്സ് ധനം എന്നിവയെല്ലാം പരോപകാരത്തിനായിട്ടുള്ളതാണല്ലോ. എന്നാലും ശ്രീകൃഷ്ണൻ ഇതുകൊണ്ടു് ഈശ്വരനാണെന്നു വരുവാൻ തരമില്ല.

ചോദ്യം:- ഇങ്ങനെയാണെങ്കിൽ ലോകത്തിൽ ഈശ്വരന്റെ ഇരുപത്തിനാലു് അവതാരങ്ങളുണ്ടെന്നു പറയുന്നതിനെ എങ്ങനെ സ്വീകരിക്കാം.

ഉത്തരം:- വേദാർത്ഥം അറിയാത്തവരും, ഓരോ സമ്പ്രദായക്കാരുടെ വലയിൽ വീഴുന്നവരും. സ്വയം അറിവില്ലാത്തവരും അജ്ഞാന പാശത്തിൽ കുടുങ്ങുന്നവരും ഇങ്ങനെ അപ്രമാണികമായ കാര്യങ്ങൾ പറയുകയും അംഗീകരിക്കുകയും ചെയ്യുന്നു.

ചോദ്യം:- ഈശ്വരൻ അവതരിക്കുന്നില്ലെങ്കിൽ കംസൻ രാവണൻ മുതലായ ദുഷ്ടന്മാരെ എങ്ങിനെ സംഹരിക്കും ?

ഉത്തരം:- ഒന്നാമതു്, ജനിച്ചിട്ടുള്ളവരെല്ലാം നിശ്ചയമായും മരിക്കാതിരിക്കയില്ല. എന്നു മാത്രമല്ല, ശരീരം കൈക്കൊണ്ടു് അവതരിക്കാതെതന്നെ ജഗത്തിന്റെ സൃഷ്ടി സ്ഥിതിസംഹാരങ്ങൾ നടത്തുന്ന ഈശ്വരന്റെ മുമ്പിൽ കംസൻ രാവണൻ മുതലായവർ കേവലം ഒരു കൃമിയോളം പോലുമില്ല. ഈശ്വരൻ സർവ്വവ്യാപിയായതുകൊണ്ടു കംസരാവണാദികളുടെ ശരീരങ്ങളിലും കൂടി നിറഞ്ഞിരിക്കുന്നു. ഇച്ഛിക്കുന്ന ക്ഷണത്തിൽ അവരുടെ മാറു പിളന്നു് കൊന്നു കളയുവാൻ കഴിയും. എണ്ണമററ ഗുണകർമ്മസ്വഭാവങ്ങളോടുകൂടിയ ഈശ്വരൻ ഒരു ക്ഷുദ്രജന്തുവിനെ കൊല്ലാൻ ജനനമരണങ്ങൾ സ്വീകരിക്കുന്നു എന്നു പറയുന്നവനെ വിഡ്ഢിയോടല്ലാതെ മററാരോടുപമിക്കാൻ! ഭക്തജനങ്ങളെ ഉദ്ധരിക്കുന്നതിനായിട്ടാണു് അവതരിക്കുന്നതെന്നു് പറഞ്ഞാൽ അതും ശരിയല്ല. എന്തെന്നാൽ, ഈശ്വരാജ്ഞ അനുസരിക്കുന്ന ഭക്തജനങ്ങളെ ഉദ്ധരിക്കുവാൻ ഈശ്വരനു് സാമർത്ഥ്യമുണ്ടു്. ഭൂമി, സൂര്യൻ, ചന്ദ്രൻ

മുതലായ സകലലോകങ്ങളുടേയും സൃഷ്ടിസ്ഥിതി സംഹാരങ്ങ ളേക്കാറം ഈശ്വരന് കംസരാവണാദികളുടെ വധവും ഗോവർദ്ധന പർവ്വതത്തിന്റെ ഉദ്ധാരണവും മഹത്തരങ്ങളായ കർമങ്ങളാണോ? ഇക്കാണുന്ന സൃഷ്ടിയിൽ ഈശ്വരൻ ചെയ്യുന്ന കർമങ്ങളെപ്പററി ചിന്തിക്കുന്ന ആക്കും ഈശ്വരനുതുല്യനായി ആരും ഉണ്ടായിട്ടി ല്ലെന്നും ഉണ്ടാവുകയില്ലെന്നും മനസ്സിലാക്കാം. കൂടാതെ ഈശ്വരൻ ജന്മമെടുക്കുന്നു എന്നതു് യുക്തിസഹവുമല്ല. അതിരില്ലാത്ത ഈ ആകാശം ഗർഭത്തിൽ അടങ്ങിയെന്നോ കരതലത്തിൽ ഒതുങ്ങി യെന്നോ ആരാനും പറഞ്ഞാൽ അതു നേരാവില്ല. ആകാശം അതി രററതാണു്, എങ്ങും നിറഞ്ഞതാണു്. അതു് അകത്തേക്കു വരി കയോ പുറത്തേക്കു പോകുകയോ ചെയ്യുകയില്ല. അതുപോലെ ഈശ്വരൻ അനന്തനും സർവവ്യാപിയുമാകയാൽ എവിടെയെ ങ്കിലും കയറുകയോ ഇറങ്ങുകയോ ചെയ്യുന്ന പ്രശ്നമേയില്ല. ഒരു വസ്തു എവിടെ ഇല്ലയോ അവിടെ മാത്രമേ പോക്കുവരവു നടക്കൂ. ഈശ്വരൻ എവിടെ നിന്നോ വന്നെന്നു പറയുവാൻ, ഗർഭത്തിൽ വ്യാപിച്ചിരുന്നില്ലെന്നോ? പുറത്തു് ഉണ്ടായിരുന്നില്ലേ? ഉണ്ടായി രുന്നുവെങ്കിൽ പിന്നെ എങ്ങിനെയാണു നിർഗമിച്ചു എന്നു പറയു ന്നതു്? അറിവില്ലാത്തവരല്ലാതെ മററാരാണു് ഈശ്വരനെപ്പററി ഇങ്ങിനെ പറയുകയും വിചാരിക്കുകയും ചെയ്യുക? ഈശ്വരൻ വരി കയോ പോവുകയോ ജനിക്കുകയോ മരിക്കുകയോ ചെയ്യുന്നില്ല. യേശു മുതലായവരും ഈശ്വരന്റെ അവതാരമല്ലെന്നു മനസ്സി ലാക്കിക്കൊള്ളുക. എന്തെന്നാൽ, രാഗദ്വേഷങ്ങളും വിശപ്പും ദാഹ വും, ഭയശോകങ്ങളും, സുഖദുഃഖങ്ങളും ജനനമരണങ്ങളും മുതലായവ ഉണ്ടായിരുന്ന അവർ മനുഷ്യർ തന്നെയായിരുന്നു.

**ചോദ്യം:-** ഈശ്വരൻ തന്റെ ഭക്തന്മാരുടെ പാപം ക്ഷമിക്കുമോ ഇല്ലയോ?

**ഉത്തരം:-** ഇല്ല. എന്തെന്നാൽ പാപങ്ങളെ ക്ഷമിക്കുന്നപക്ഷം ഈശ്വരന്റെ ന്യായം നഷ്ടപ്പെടും; മനുഷ്യരെല്ലാവരും വലിയ പാപികളാകും. ക്ഷമിക്കുമെന്നറിഞ്ഞാൽ മനുഷ്യർക്കു് പാപം ചെയ്യുന്നതിൽ ഭയമില്ലായ്മയും ഉത്സാഹവും വർദ്ധിക്കും. രാജാവു കുററം ചെയ്യുവക്കു മാപ്പുകൊടുക്കുമ്പോറം അവർ വലിയവലിയ കുററങ്ങളും ഉത്സാഹപൂർവം ചെയ്യുന്നു. രാജാവു തന്റെ അപരാധ ങ്ങളെ ക്ഷമിക്കുമെന്നും തൊഴുതോ കാലുപിടിച്ചോ രക്ഷപെട്ടു

  

കൊള്ളാമെന്നു അവർ തീരുമാനിക്കും. കുററം ചെയ്യാത്തവരും കൂടി കുററം ചെയ്യുന്നതിൽ ഭയമില്ലാത്തവരായി പാപം ചെയ്തു തുടങ്ങും. അതിനാൽ സർവ കർമങ്ങൾക്കും അതാതിൻെറ ഫലം യഥായുക്തം കൊടുക്കുകതന്നെയാണ് ഈശ്വരൻെറ കർത്തവ്യം. മാപ്പു കൊടുക്കുകയല്ല.

ചോദ്യം:- ജീവാത്മാവ് സ്വതന്ത്രനോ പരതന്ത്രനോ?

ഉത്തരം:- അവനവൻെറ കർത്തവ്യകർമങ്ങളിൽ സ്വതന്ത്രനും ഈശ്വരൻെറ വ്യവസ്ഥയിൽ പരതന്ത്രനും ആകുന്നു. ''സ്വതന്ത്രഃ കർത്താ''[8] എന്നതു പാണിനിയുടെ വ്യാകരണസൂത്രമാണ്. ഏതൊരുവൻ സ്വതന്ത്രൻ—സ്വാധീനൻ—ആയിരിക്കുന്നുവോ അവനാണു കർത്താവ്.

ചോദ്യം:- ആരാണ് സ്വതന്ത്രൻ?

ഉത്തരം:- ശരീരം, പ്രാണൻ, ഇന്ദ്രിയങ്ങൾ, അന്തഃകരണം മുതലായവയെല്ലാം ആരുടെ അധീനത്തിലാണോ അയാളാണ് സ്വതന്ത്രൻ. ജീവാത്മാവ് സ്വതന്ത്രനല്ലെങ്കിൽ പാപപുണ്യങ്ങളുടെ ഫലം ഒരിക്കലും കിട്ടുകയില്ല. ഭൃത്യൻ യജമാനൻെറയും പടയാളികൾ പടനായകൻെറയും ആജ്ഞയോ പ്രേരണയോ അനുസരിച്ച് യുദ്ധത്തിൽ എത്രപേരെ കൊന്നാലും അപരാധികളാകുന്നില്ല. അതുപോലെ, ജീവാത്മാവു പരമേശ്വരൻെറ പ്രേരണകൊണ്ടോ അധീനതകൊണ്ടോ കർമം ചെയ്യുന്നതായാൽ ജീവാത്മാവിനു പാപപുണ്യങ്ങളുടെ ഫലം ഉണ്ടാവുകയില്ല. ആ ഫലത്തിൻെറ അവകാശി പ്രേരകനായ ഈശ്വരനായിരിക്കും. സ്വർഗനരകങ്ങൾ, അതായത്, സുഖദുഃഖങ്ങൾ കിട്ടുന്നതും ഈശ്വരനു തന്നെയായിരിക്കും. ആരെങ്കിലും ആയുധംകൊണ്ട് ഒരുത്തനെ കൊന്നുകളഞ്ഞാൽ കൊല ചെയ്യുവനെയാണ് പിടിക്കുന്നതും ശിക്ഷിക്കുന്നതും. ആയുധത്തെയല്ല. അതുപോലെതന്നെ പരതന്ത്രനായ ജീവാത്മാവിനു പുണ്യപാപങ്ങളുടെ ഫലം കിട്ടുവാൻ തരമില്ല അതിനാൽ അവനവൻെറ ശക്തികൊണ്ടു നടത്തുന്ന കർമങ്ങളിൽ ജീവാത്മാവു സ്വതന്ത്രനാകുന്നു. എന്നാൽ ജീവാത്മാവു പാപം ചെയ്താൽ ഈശ്വരൻെറ വ്യവസ്ഥക്കു കീഴടങ്ങി പാപ

---

8. അഷ്ടാധ്യായി. 1.4.54

ത്തിൻെറ ഫലം അനുഭവിക്കും. അതിനാൽ കർമം ചെയ്യുന്നതിൽ ജീവാത്മാവു സ്വതന്ത്രനും ദുഃഖരൂപമായ പാപഫലം അനുഭവിക്കുന്നതിൽ പരതന്ത്രനും ആകുന്നു.

ചോദ്യം:— ഈശ്വരൻ പരമാത്മാവിനെ സൃഷ്ടിക്കുകയും ജീവാത്മാവിനു ശക്തി നല്കുകയും ചെയ്തിട്ടില്ലായിരുന്നുവെങ്കിൽ ജീവാത്മാവിനു യാതൊരു കർമവും ചെയ്യുവാൻ കഴിയുകയില്ലായിരുന്നു. അതിനാൽ ഈശ്വരപ്രേരണയാലത്രേ ജീവാത്മാവു കർമങ്ങൾ ചെയ്യുന്നത്!

ഉത്തരം:— ജീവാത്മാവ് ഒരിക്കലും ജനിച്ചിട്ടുള്ളതല്ല. ജഗത്തിൻെറ ഉപാദാനകാരണമായ പ്രകൃതിയും നിമിത്തകാരണമായ ഈശ്വരനും ഏതു വിധത്തിൽ അനാദികളാണോ അതേ വിധത്തിൽ ജീവാത്മാവും അനാദിയാണ്. ജീവാത്മാവിൻെറ ശരീരവും ഇന്ദ്രിയങ്ങളും ഈശ്വരൻ സൃഷ്ടിച്ചതാണ്. എങ്കിലും അവയെല്ലാം ജീവാത്മാവിൻെറ അധീനത്തിലാണ്. മനസ്, വാക്ക്, കർമം എന്നിവ മുഖേന ജീവാത്മാവ് പുണ്യപാപങ്ങൾ ചെയ്താൽ അതിൻെറഫലം ജീവാത്മാവാണ്, പരമാത്മാവല്ല അനുഭവിക്കുന്നത്. ഒരുദാഹരണം പറയാം. ഒരു തൊഴിലാളി മലയിൽ നിന്ന് ഇരുമ്പയിര് കുഴിച്ചെടുത്തു. ഒരു കച്ചവടക്കാരൻ അതു വിലയ്ക്കുവാങ്ങി. അവിടെനിന്ന് അതുവാങ്ങി കൊല്ലൻ വാൾ തീർത്തു. കൊല്ലൻെറ പക്കൽനിന്ന് ആ വാൾ ഒരു യോദ്ധാവു വാങ്ങി, അതുകൊണ്ട് അവൻ ഒരുത്തനെ വെട്ടിക്കൊന്നു. ഇവിടെ ന്യായാധിപൻ ഇരുമ്പു കുഴിച്ചെടുത്തവനേയോ, വിലയ്ക്കു വാങ്ങിയവനേയോ, വാളുണ്ടാക്കിയവനേയോ അല്ലെങ്കിൽ വാളിനേയോ പിടിച്ചു ശിക്ഷിക്കുന്നില്ല. വാളുകൊണ്ടു വെട്ടിക്കൊന്നവനാണ് ശിക്ഷ കിട്ടുന്നത്. അതുപോലെ, ശരീരാദികളെ നിർമ്മിച്ച ഈശ്വരൻ അവകൊണ്ടു ചെയ്യുന്ന കർമങ്ങളുടെ ഫലം അനുഭവിക്കുന്നില്ല; ജീവാത്മാവിനെക്കൊണ്ട് അനുഭവിപ്പിക്കുകയാണു ചെയ്യുന്നത്. ഈശ്വരനാണ് കർമങ്ങൾ ചെയ്യുന്നതെങ്കിൽ ഒരു ജീവാത്മാവും പാപം ചെയ്യുകയില്ല. ഈശ്വരൻ പരിശുദ്ധനും ധാർമികനുമായതുകൊണ്ട് ഏതൊരു ജീവാത്മാവിനേയും പാപം ചെയ്യുവാൻ പ്രേരിപ്പിക്കുകയില്ല. അതിനാൽ ജീവാത്മാവു സ്വകർമം ചെയ്യുന്നതിൽ സ്വതന്ത്രനാണ്. ജീവാത്മാവു സ്വകർമാനു

ഷ്ഠാനത്തിൽ സ്വതന്ത്രനായതുപോലെ തന്നെ പരമാത്മാവും സ്വകർമങ്ങൾ നടത്തുന്നതിൽ സ്വതന്ത്രനാകുന്നു.

ചോദ്യം:- ജീവാത്മാവിൻെറയും ഈശ്വരൻെറയും സ്വരൂപവും ഗുണകർമ സ്വഭാവങ്ങളും ഏവ?

ഉത്തരം:– ജീവാത്മാവും ഈശ്വരനും ചേതനസ്വരൂപരാകുന്നു ജീവാത്മാവിൻേറയും ഈശ്വരൻേറയും സ്വഭാവം പരിശുദ്ധവും നാശരഹിതവും, ധാർമികത്വം തുടങ്ങിയ ഗുണങ്ങളോടുകൂടിയതുമാകുന്നു. എന്നാൽ, സൃഷ്ടിയുടെ ഉത്പത്തിസ്ഥിതിപ്രളയങ്ങൾ നിർവഹിക്കുക, എല്ലാവരേയും നിയമാനുസരണം നടത്തുക, ജീവാത്മാക്കൾക്കു പുണ്യപാപങ്ങളുടെ ഫലം കൊടുക്കുക, മുതലായ ധർമാനുസൃത കർമങ്ങൾ ഈശ്വരൻേറതും, സന്താനങ്ങളെ ഉത്പാദിപ്പിച്ചു പോററിവളർത്തുക, ശില്പവിദ്യകൾ നടത്തുക മുതലായതും നന്മതിന്മകളിടകലർന്നതുമായ കർമങ്ങൾ ജീവാത്മാക്കളുടേതുമാണ്. നിത്യമായ ജ്ഞാനം, ആനന്ദം, അളവററ ബലം മുതലായ ഗുണങ്ങൾ ഈശ്വരനുള്ളതാണ്. ജീവാത്മാവിന്:-

**ഇച്ഛാദ്വേഷപ്രയത്നസുഖദുഃഖജ്ഞാനാന്യാത്മനോ ലിംഗമിതി.** (ന്യായം)[9]

**പ്രാണാപാനനിമേഷോന്മേഷമനോഗതീന്ദ്രിയാന്തരവികാരാഃ സുഖദുഃഖേച്ഛാദ്വേഷൌപ്രയത്നാശ്ചാത്മനോ ലിംഗാനി** [വൈശേ][10]

[ഇച്ഛാ] പദാർത്ഥങ്ങൾ കിട്ടുവാനുള്ള ആഗ്രഹം, (ദ്വേഷ) ദുഃഖാദികളിലുള്ള അനിഷ്ടം, അല്ലെങ്കിൽ വെറുപ്പ്, (പ്രയത്ന) പുരുഷപ്രയത്നം ബലം എന്നിവ, [സുഖ] ആനന്ദം, (ദുഃഖ) വ്യസനം, അല്ലെങ്കിൽ സന്തോഷമില്ലായ്മ, (ജ്ഞാന) വിവേകം, (പ്രാണ) പ്രാണവായുവിനെ പുറത്തേക്കു തള്ളിക്കളയുക,[11] [അപാന] പ്രാണവായുവിനെ ഉള്ളിലേക്കു വലിച്ചെടുക്കുക, (നിമേഷ) കണ്ണുകളടയ്ക്കുക [ഉന്മേഷ] കണ്ണുകൾ തുറക്കുക, [മനഃ]

9. ന്യായദർശനം 1. 1. 10 10. വൈശേഷികം 3. 2. 4.
11. പ്രാണാപാനങ്ങളെപ്പററി ഗ്രന്ഥകർത്താവിൻെറ അഭിപ്രായമാണ് പ്രാചീനം. മൈത്രായണീ ആരണ്യകത്തിൽ (2.6) യോ ƒയ മൂർധ്വമാക്രാമത്യേഷ വാവ സഃ പ്രാണഃ അഥയോ ƒയ അവാങ് സംക്രാമത്യേഷ വാവസോ ƒപാനഃ എന്നു പറയുന്നു.

നിശ്ചയിക്കുക, സ്മരിക്കുക, അഭിമാനിക്കുക, [ഗതി] ഗമിക്കുക, [ഇന്ദ്രിയ] എല്ലാ ഇന്ദ്രിയങ്ങളേയും പ്രവർത്തിപ്പിക്കുക [അന്തര വികാര] വിശപ്പ്, ദാഹം, സന്തോഷം, സങ്കടം മുതലായ വിവിധ വികാരങ്ങളുണ്ടാവുക, ഇവയെല്ലാം ജീവാത്മാവിൻെറ ഗുണങ്ങളാണ്. ഈ ഗുണങ്ങൾ പരമാത്മാവിൻെറ ഗുണങ്ങളിൽ നിന്ന് ഭിന്നങ്ങളത്രേ. ഈ ഗുണങ്ങളേക്കൊണ്ട് വേണം ജീവാത്മാവിനെ അറിയേണ്ടതു്. എന്തെന്നാൽ ജീവാത്മാവു സ്ഥൂലമല്ല. ജീവാത്മാവു ശരീരത്തിൽ സ്ഥിതി ചെയ്യുമ്പോൾ മാത്രമേ ഈ ഗുണങ്ങൾ പ്രകാശിക്കു. ജീവാത്മാവു ശരീരം വിട്ടുപോകുമ്പോൾ ഈ ഗുണങ്ങൾ ശരീരത്തിൽ കാണപ്പെടുന്നില്ല. ഏതൊരു വസ്തു ഉണ്ടാകുമ്പോൾ ഗുണങ്ങൾ ഉണ്ടാവുകയും നശിക്കുമ്പോൾ ഗുണങ്ങൾ ഇല്ലാതാവുകയും ചെയ്യുന്നുവോ ആ ഗുണങ്ങൾ ആ വസ്തുവിൻേറതാണ്. വിളക്കോ സൂര്യനോ ഉള്ള സമയത്തു പ്രകാശം ഉണ്ടാവുകയും അവ രണ്ടും ഇല്ലാത്തപ്പോൾ പ്രകാശം ഇല്ലാതാവുകയും ചെയ്യുന്നതാണ് ഇതിനുദാഹരണം. ഇപ്രകാരം ജീവാത്മാവിൻേറയും പരമാത്മാവിൻെറയും ജ്ഞാനം ഉണ്ടാകുന്നതു് അതാതിനുള്ള ഗുണങ്ങളെക്കൊണ്ടാകുന്നു.

## (ഈശ്വരൻെറ ത്രികാല ജ്ഞാനം)

**ചോദ്യം:—** ഈശ്വരൻ ത്രികാലജ്ഞാനമുള്ളതുകൊണ്ടു ഭാവി കാര്യങ്ങളും കൂടി അറിയുന്നു. അദ്ദേഹം തീരുമാനിക്കുന്നതനുസരിച്ചാണ് ജീവാത്മാവു പ്രവർത്തിക്കുന്നതു്. അതിനാൽ ജീവൻ സ്വതന്ത്രനല്ല; ഈശ്വരൻ ജീവനെ ശിക്ഷിക്കുന്നതു് ഉചിതവുമല്ല. ഈശ്വരൻെറ ഇംഗിതമനുസരിച്ചാണ് ജീവൻ പ്രവർത്തിക്കുന്നതു്.

**ഉത്തരം:—** ഈശ്വരൻ ത്രികാലജ്ഞാനിയാണെന്നു പറയുന്നതു് വിഡ്ഢിത്തമാണ്. ഉണ്ടായിട്ട്, ഇല്ലാതിരിക്കുന്നതാണ് ഭൂതകാലം. ഉണ്ടായിട്ടില്ലാത്തതും ഉണ്ടാകാവുന്നതുമാണ് ഭാവികാലം. മുമ്പ് ഉണ്ടായിട്ടുള്ളതും ഇപ്പോൾ ഇല്ലാത്തതുമായ ഒരു ജ്ഞാനം ഈശ്വരനുണ്ടോ? അതുപോലെതന്നെ മുമ്പ് ഉണ്ടാകാത്തതും മേലിൽ ഉണ്ടാകാവുന്നതുമായ ജ്ഞാനവും ഈശ്വരനുണ്ടോ? ജ്ഞാനം എല്ലായ്പോഴും ഒരുപോലെയുള്ളതു, അഖണ്ഡമായി — ഇടവിടാതെ — നിലനില്ക്കുന്നതുമാണ്. ഭൂതം

ഭാവി എന്നുള്ള ഭേദം ജീവാത്മാക്കൾക്കുള്ളതാണ്. ജീവാത്മാക്കളുടെ കർമത്തെ അപേക്ഷിച്ചുള്ള ത്രികാലജ്ഞാനം ഈശ്വരനുണ്ടെന്നുള്ളതു ശരിതന്നെ. എന്നാൽ അതു സ്വതഃസിദ്ധമല്ല. സ്വാതന്ത്ര്യമുള്ളതുകൊണ്ടു ജീവാത്മാവ് ഏതുവിധത്തിൽ പ്രവർത്തിക്കുന്നുവോ അതേവിധത്തിൽ സർവജ്ഞത്വമുള്ളതുകൊണ്ട് ഈശ്വരൻ അറിയുന്നു. ഈശ്വരൻ എങ്ങിനെ അറിയുന്നുവോ അതേവിധത്തിൽ ജീവൻ പ്രവർത്തിക്കുന്നു. ഭൂതഭവിഷ്യദ്വർത്തമാനങ്ങളെ അറിയുന്നതിലും കർമഫലം കൊടുക്കുന്നതിലും ഈശ്വരൻ സ്വതന്ത്രനാകുന്നു. ഈശ്വരന്റെ ജ്ഞാനം അനാദിയായതുകൊണ്ടു കർമത്തെ സംബന്ധിച്ച ജ്ഞാനമെന്നതുപോലെ തന്നെ ദണ്ഡദാനത്തെ സംബന്ധിച്ച ജ്ഞാനവും അനാദിയാകുന്നു. രണ്ടു ജ്ഞാനങ്ങളും ഈശ്വരന് സത്യമാണ്. കർമജ്ഞാനം സത്യമാണെന്നും ദണ്ഡജ്ഞാനം മിഥ്യയാണെന്നും എങ്ങനെ വരും? അതിനാൽ ഇതിൽ ദോഷമില്ല.

## (ജീവനും ഈശ്വരനും)

ചോദ്യം:— ജീവാത്മാവ് വിഭുവോ (സർവവ്യാപിയോ) ഓരോ ശരീരത്തിലും വെവ്വേറെയോ?

ഉത്തരം:— വിഭുവാണെങ്കിൽ ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നീ അവസ്ഥകൾ ജനന മരണങ്ങൾ സംയോഗ വിയോഗങ്ങൾ ഗതാഗതങ്ങൾ എന്നിവ ഒരിക്കലും ഉണ്ടാവുകയില്ല. അതിനാൽ ജീവന്റെ സ്വരൂപം, അല്പജ്ഞത്വം, അല്പത്വം, സൂക്ഷ്മത്വം എന്നീ ധർമങ്ങളോടുകൂടിയതാണ്. ഈശ്വരൻ സൂക്ഷ്മങ്ങളിൽ സൂക്ഷ്മവും അനന്തനും, സർവജ്ഞനും, സർവവ്യാപിയുമാണ്. അതുകൊണ്ടത്രേ ജീവേശ്വരന്മാർക്കു തമ്മിലുള്ള ബന്ധം വ്യാപ്യവ്യാപകഭാവമാണെന്നു പറയുന്നത്.

ചോദ്യം:— ഒരു വസ്തു ഉള്ളിടത്ത് മറ്റൊന്നിന് ഇരിക്കാനാവില്ല. അതിനാൽ ജീവേശ്വരന്മാർക്കു തമ്മിൽ സംയോഗസംബന്ധമേ ഉണ്ടാവാൻ തരമുള്ളു. വ്യാപ്യവ്യാപകഭാവസംബന്ധം ഉണ്ടാവാൻ തരമില്ല.

ഉത്തരം:— സമാനമായ ആകൃതിയോടുകൂടിയ പദാർഥങ്ങൾക്കു തമ്മിലേ ഈ നിയമം ബാധകമാവൂ. അസമാനാകൃതികളിൽ ബാധകമല്ല. ഇരുമ്പു സ്ഥൂലവും അഗ്നി സൂക്ഷ്മവുമാകുന്നു. അതു

നിമിത്തം വൈദ്യുതമായ അഗ്നി ഇരുമ്പിൽ വ്യാപിച്ചിരിക്കുകയും രണ്ടും ഒരിടത്തുതന്നെ വർത്തിക്കുകയും ചെയ്യുന്നു. അതുപോലെ ജീവൻ ഈശ്വരനെക്കാൾ സ്ഥൂലവും ഈശ്വരൻ ജീവനേക്കാൾ സൂക്ഷ്മവുമായതുകൊണ്ടു് ഈശ്വരൻ വ്യാപകനും ജീവൻ വ്യാപ്യവുമാകുന്നു. ജീവേശ്വരന്മാർക്കു തമ്മിൽ വ്യാപ്യവ്യാപക ബന്ധമെന്നതുപോലെതന്നെ സേവ്യസേവകഭാവം, ആധാരാധേയഭാവം, യജമാന ഭൃത്യഭാവം, രാജപ്രജാഭാവം, പിതാപുത്രഭാവം, മുതലായ ബന്ധങ്ങളും ഉണ്ടു്.

ചോദ്യം:- ജീവാത്മാപരമാത്മാക്കൾ ഭിന്നങ്ങളാണെങ്കിൽ — വേദങ്ങളിലുള്ള ഈമഹാവാക്യങ്ങൾക്കു് എന്തർത്ഥമാണു്?

1. പ്രജ്ഞാനം ബ്രഹ്മ. 2. അഹം ബ്രഹ്മാസ്മി. 3. തത്ത്വമസി. 4. അയമാത്മാ ബ്രഹ്മ.

ഉത്തരം:- ഇപ്പറഞ്ഞവ വേദവാക്യങ്ങളല്ലതന്നെ. ബ്രാഹ്മണഗ്രന്ഥങ്ങളിലുള്ള വചനങ്ങളാണിവ. ഇതുകൾക്കു മഹാവാക്യമെന്നുള്ളപേർ സത്യശാസ്ത്രങ്ങളിലൊരിടത്തും പറഞ്ഞു കാണുന്നില്ല. ഇവയുടെ അർത്ഥം ഇപ്രകാരമാകുന്നു:— [അഹം] ഞാൻ [ബ്രഹ്മ] ബ്രഹ്മത്തിങ്കൽ സ്ഥിതിചെയ്യുന്നവൻ [അസ്മി] ആകുന്നു. ഇവിടെ ''മഞ്ചാഃ ക്രോശന്തി'' എന്ന വാക്യത്തിലെപ്പോലെ ''താൽസ്ഥോപാധി'' ആകുന്നു. മഞ്ചങ്ങൾ—കാവൽപ്പുരകൾ —ശബ്ദിക്കുകയില്ല. മഞ്ചങ്ങൾക്കു് ജീവനില്ല. അവയ്ക്കു നിലവിളിക്കാൻ കഴിവുമില്ല. അതിനാൽ മഞ്ചത്തിലുള്ള മനുഷ്യർ നിലവിളിക്കുന്നു എന്നർത്ഥമാണു്. ഇതുപോലെ പ്രസ്തുതവാക്യത്തിലും മനസ്സിലാക്കികൊള്ളുക. ''സകല പദാർത്ഥങ്ങളും'' ബ്രഹ്മത്തിലാണു സ്ഥിതിചെയ്യുന്നതു്. അപ്പോൾ ജീവാത്മാവിനെ ബ്രഹ്മസ്ഥമാണെന്നു പറയുന്നതിൽ എന്താണു വിശേഷത? എന്നുചോദിച്ചാൽ മറുപടി ഇതാണു്:- സമസ്തവസ്തുക്കളും ബ്രഹ്മസ്ഥങ്ങൾതന്നെയാണു്. എന്നാൽ ജീവനു് ഏതു വിധത്തിൽ ബ്രഹ്മത്തിന്റെ സാധർമ്മ്യവും സാമീപ്യവും ഉണ്ടോ അതവിധത്തിൽമറ്റൊന്നിനുമില്ല. കൂടാതെ ജീവാത്മാവിനു് ബ്രഹ്മജ്ഞാനം ഉണ്ടാകുന്നു. മോക്ഷം പ്രാപിയ്ക്കുമ്പോൾ ജീവാത്മാവിനു ബ്രഹ്മത്തോടുകൂടി സാക്ഷാൽ സംബന്ധം ഉണ്ടാവുകയുംചെയ്യുന്നു. അപ്പോൾ ജീവനു് ബ്രഹ്മത്തിന്റെ താൽ

സ്ഥ്യാപാധി അല്ലെങ്കിൽ തത്സഹചരിതോപാധി[12] ഉണ്ട്. ജീവൻ ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നു അല്ലെങ്കിൽ ബ്രഹ്മത്തിന്റെ സഹകാരി ആകുന്നു എന്നർത്ഥം. അതിനാൽ ജീവനും ബ്രഹ്മവും ഒന്നല്ല. ''ഞാനും ഇവനും'' ഒന്നാണ്. എന്ന് ആരെങ്കിലും പറയുന്നതായാൽ അതിനു ''ഞങ്ങൾക്ക് തമ്മിൽ വിരോധമില്ല'' എന്നർത്ഥമാണ്. അതുപോലെതന്നെ, സമാധിയിലിരിക്കുന്ന ജീവാത്മാവു പരമേശ്വരനിലുള്ള പ്രേമത്തിൽ നിമഗ്നമായിരിക്കുന്ന സമയത്ത് ''ഞാനും ബ്രഹ്മവും ഒന്നാണ്; അതായത് അവിരോധികളും ഒരേ സ്ഥലത്ത് സ്ഥിതിചെയ്യുന്നവരും ആകുന്നു'' എന്നു പറയാം. ഈശ്വരന്റെ ഗുണകർമ്മ സ്വഭാവങ്ങളെ അനുസരിച്ച് തന്റെ ഗുണകർമ്മസ്വഭാവങ്ങളെ സംസ്കരിക്കുന്ന ജീവാത്മാവിനു മാത്രമേ സാധർമ്യം നിമിത്തം ബ്രഹ്മത്തോട് ഐക്യമുള്ളതായി പറയുവാൻ പാടുള്ളൂ.

## (തത്ത്വമസി)

ചോദ്യം:- ശരി. അങ്ങിനെയാണെങ്കിൽ, (തത്) ബ്രഹ്മം (ത്വം) ജീവാത്മാവായ നീ (അസി) ആകുന്നു; ''ജീവാ! നീ ആ ബ്രഹ്മമാകുന്നു'' എന്നർത്ഥമായ ''തത് ത്വമസി'' എന്ന വാക്യത്തിന് എന്തർത്ഥമാണ്?

ഉത്തരം:- ''തത്'' എന്ന ശബ്ദംകൊണ്ടു നിങ്ങൾ എന്തിനെ ഗ്രഹിക്കുന്നു?

ചോദ്യം:- ബ്രഹ്മത്തെ ഗ്രഹിക്കുന്നു.

ഉത്തരം:- ബ്രഹ്മപദത്തിന്റെ അനുവൃത്തി എവിടുന്നു കിട്ടി?

ചോദ്യം:- **സദേവ സോമ്യേദമഗ്ര ആസീ ദേകമേവാദ്വിതീയം ബ്രഹ്മ.** എന്ന പൂർവവാക്യത്തിൽനിന്ന്.

ഉത്തരം:- നിങ്ങൾ ഈ ഛാന്ദോഗ്യോപനിഷത്ത് കണ്ടിട്ടുകൂടി ഇല്ലല്ലോ. അതു നോക്കിയാൽ അവിടെ ബ്രഹ്മമെന്ന പദംമ ഇല്ലെന്നു കാണാം. വെറുതെയെന്തിനു പൊളിപറയുന്നു?

---

12. ന്യായദർശനം 2.2.61-ൽ ഇതിന്റെ വിശദീകരണമുണ്ട്. വടികൊണ്ടു നടക്കുന്നയാളിനെ 'വടി' എന്നു പറയാറുണ്ട്. വടിക്കാരന്, വടി തത് സഹചാരിയായതിനാൽ 'വടി' എന്നുപേരുവരാം. ഇതു് തത്സഹചരിതോപാധിയാണ്.

ഛാന്ദോഗ്യത്തിലാകട്ടെ **സദേവ സോമ്യേദമഗ്ര ആസീദേകമേവാദ്വിതീയമ്.**[13] എന്നാണ പാഠമുള്ളത്. അവിടെ ബ്രഹ്മശബ്ദംതന്നെ ഇല്ല.

ചോദ്യം: എന്നാൽ തത് എന്നതുകൊണ്ട് താങ്കൾ ഗ്രഹിക്കുന്നതെന്താണ് ?

ഉത്തരം: **സ യ ഏഷോഽണിമാ. ഐതദാത്മ്യമിദꣳ സർവം തത്സത്യꣳ സ ആത്മാ തത്ത്വമസി ശ്വേതകേതോ ഇതി**[14]

പ്രിയ പുത്രനായ ശ്വേതകേതോ! ആരു് അത്യന്ത സൂക്ഷ്മസ്വരൂപനും ഇക്കാണുന്ന സകല ലോകത്തിന്റേയും ജീവാത്മാവിന്റേയും കൂടി ആത്മാവും ആണോ അവനത്രേ അറിയുവാൻ യോഗ്യൻ. അവനാണ സത്യസ്വരൂപൻ. അവൻ സ്വയമേവ സ്വാത്മാവിന്റേയും ആത്മാവായിരിക്കുന്നവനാണ്.

**തദാത്മകസ്തദന്തര്യാമീ ത്വമസി.** "അന്തര്യാമിയായ ആ പരമാത്മാവിനോടു കൂടിച്ചേർന്നവനാണ് നീ". മററുപനിഷത്തുകളോടും യോജിച്ച അർഥം ഇതുതന്നെ.

**യ ആത്മനി തിഷ്ഠന്നാത്മനോഽന്തരോ യമാത്മാ ന വേദ യസ്യാത്മാ ശരീരമ്; ആത്മനോഽന്തരോ യമയതി സ ത ആത്മാന്തര്യാമ്യമൃതഃ.**

ബൃഹദാരണ്യകോപനിഷത്തിലുള്ള[15] വചനമാണിത്. യാജ്ഞവൽക്യമഹർഷി തന്റെ പത്നിയായ മൈത്രേയിയോടു പറയുന്നു:- മൈത്രേയീ! ഏതൊരു ഈശ്വരൻ ജീവാത്മാവിൽ സ്ഥിതിചെയ്യുന്നവനെങ്കിലും ജീവാത്മാവിൽ നിന്നു ഭിന്നനാണോ, ആ പരമാത്മാവ് എന്നിൽ എങ്ങും വ്യാപിച്ചിരിക്കുന്നു". എന്നിങ്ങനെ ഏതൊന്നിനെ മൂഢനായ ജീവാത്മാവ് അറിയുന്നില്ലയോ, ഏതൊരു പരമാത്മാവിനു് ജീവാത്മാവു ശരീരമായിരുന്നുവോ—ഭൗതികശരീരത്തിൽ ജീവാത്മാവു കുടികൊള്ളുന്നതുപോലെ ജീവാത്മാവിൽ ഏതൊന്നു് വ്യാപിച്ചിരിക്കുന്നുവോ—ഏതൊന്നു് ജീവാത്മാക്കളിൽ നിന്നു ഭിന്നവും ജീവാത്മാക്കൾ ചെയ്യുന്ന പാപപുണ്യങ്ങളുടെ സാക്ഷിയുമായിരുന്നു

13. ഛാന്ദോഗ്യ ഉപനിഷത്തു് 6.2.1. 14. ടി. 6.8.7. 15. ബൃ.ഉ 14.6.7.32 (മാധ്യന്ദിനപാഠം)

കൊണ്ടു് അവയുടെ ഫലത്തെ കൊടുത്തു് അവരെ നിയമത്തിനു കീഴടക്കിനിൎത്തുന്നുവോ, നാശമില്ലാത്ത സ്വരൂപത്തോടു കൂടിയ ആ ആത്മാവുതന്നെയാണു് നിന്റെയും അന്തൎയ്യാമിയായി-ഉള്ളിലെങ്ങും നിറഞ്ഞവനായി-ഇരിക്കുന്നതു്. ആ ആത്മാവിനെ നീ അറിഞ്ഞാലും. ഇപ്രകാരമുള്ള വചനങ്ങൾക്ക വേറെ വല്ല അൎത്ഥവും കല്പിക്കുവാൻ ആൎക്കെങ്കിലും കഴിയുമോ? സമാധിദശയിൽ യോഗിക്കു് പരമാത്മാവിന്റെ സാക്ഷാൽകാരം ഉണ്ടാകുമ്പോൾ ആ യോഗി ''അയമാത്മാബ്രഹ്മ'' എന്നിൽ വ്യാപിച്ചിരിക്കുന്ന ഈ ബ്രഹ്മം തന്നെയാണു് എങ്ങും നിറഞ്ഞിരിക്കുന്നതു് എന്നിങ്ങനെ പറഞ്ഞുപോകുന്നു. അതുകൊണ്ടു് ജീവനുംബ്രഹ്മവും ഒന്നാണെന്നുപറയുന്ന ഇക്കാലത്തെ വേദാന്തികൾക്കു് വേദാന്തശാസ്ത്രം അറിയുകയില്ല തന്നെ.

ചോദ്യം:- **അനേന ആത്മനാ ജീവേനാനുപ്രവിശ്യ നാമരൂപേ വ്യാകരവാണി. (ഛാ.പ്ര.6.ഖ.3.മം.2) തത്സൃഷ്ട്വാ തദേവാനുപ്രാവിശത്.**

**(തൈത്തിരീയ. ബ്രഹ്മാനന്ദ. അനു 6.)**

ഈശ്വരൻ പറയുകയാണു്:—ഞാൻ ജഗത്തിനേയും ശരീരത്തെയും സൃഷ്ടിച്ചു് ജഗത്തിൽ സൎവവ്യാപിയായിട്ടും ശരീരത്തിൽ ജീവനായിട്ടും പ്രവേശിച്ചുകൊണ്ടു് നാമരൂപങ്ങളെ വ്യാഖ്യാനിക്കുന്നു. ''ഈശ്വരൻ ജഗത്തിനേയും ശരീരത്തേയും നിൎമ്മിച്ചു്, അതിൽ സ്വയം പ്രവേശിച്ചവനായിട്ടു്'' എന്നു തുടങ്ങിയുള്ള ശ്രുതിവചനങ്ങളുടെ അൎത്ഥം മാററി മറെറാന്നാക്കുവാൻ നിങ്ങൾക്കു് എങ്ങിനെ സാധിക്കും?

ഉത്തരം.—നിങ്ങൾക്ക പദവും പദാൎത്ഥവും വാക്യാൎത്ഥവും അറിയാമെങ്കിൽ ഇങ്ങനെയുള്ള അനൎത്ഥം പറയുകയില്ല. എന്തെന്നാൽ, ഇവിടെ ഒന്നു പ്രവേശവും മറേറതു് അനുപ്രവേശവും—അതായതു് പിന്നീടു് പ്രവേശിക്കൽ-ആണെന്നത്രേ പറയുന്നതു്. ഈശ്വരൻ ശരീരത്തിൽ പ്രവേശിച്ചിട്ടുള്ള ജീവാത്മാവിനോടുകൂടി അനുപ്രവേശം ചെയ്തിട്ടു്, ജീവാത്മാവിനു തുല്യനാണോ എന്നു തോന്നത്തക്കവണ്ണം സ്ഥിതനായി വേദം വഴി നാമരൂപാദികളായ സകല വിദ്യകളേയും പ്രകാശിപ്പിക്കുന്നു. ശരീരത്തിൽ ജീവനെ പ്രവേശിപ്പിച്ചു്, ജീവന്റെ

അന്തർഭാഗത്തിൽ താൻ അനുപ്രവേശം ചെയ്തു് ഇരിക്കുന്നു എന്നർഥം. 'അനു'ശബ്ദത്തിന്റെ അർഥം അറിയുന്നവർ അപ്രകാരം വിപരീതമായ അർഥം ഒരിക്കലും പറയുകയില്ല.

ചോദ്യം— ''സോയം ദേവദത്തോ യ ഉഷ്ണകാലേ കാശ്യാം ദൃഷ്ടഃ സമ്പ്രദാനീം പ്രാവൃട്സമയേ മഥുരായാം ദൃശ്യതേ'' വേനൽക്കാലത്തു കാശിയിൽ വെച്ച് ഏതൊരു ദേവദത്തനെയാണോ ഞാൻ കണ്ടതു് ആ ദേവദത്തനെത്തന്നെ മഴക്കാലത്തു മഥുരയിൽ വെച്ച ഞാൻ കാണുന്നു. ഇവിടെ കാശി വേനൽ എന്നീ ദേശകാലങ്ങളെ, പരിത്യജിച്ച്, ശരീരമെന്ന ലക്ഷ്യത്തെ ലക്ഷണമാക്കി ദേവദത്തനെ ഗ്രഹിക്കുന്നു. അതുപോലെ ഈ ഭാഗത്യാഗലക്ഷണം കൊണ്ടു് ഈശ്വരന്റെ പരോക്ഷദേശകാലങ്ങളും മായ എന്നീ ഉപാധികളേയും ജീവന്റെ പ്രത്യക്ഷ ദേശകാലങ്ങളും അവിദ്യ അല്പജ്ഞത്വം എന്നീ ഉപാധികളേയും ത്യജിച്ച്, ചേതനാമാത്രത്തെ ലക്ഷ്യമാക്കി, ബ്രഹ്മമാകുന്ന ഒരേ വസ്തുതന്നെ ജീവൻ ഈശ്വരൻ എന്നീ രണ്ടിലും ലക്ഷണംകൊണ്ടു ഗ്രഹിക്കണം ചില അംശങ്ങളെ ഗ്രഹിക്കുകയും, ചില അംശങ്ങളെ ത്യജിക്കുകയും ചെയ്യുന്ന ഈ ഭാഗത്യാഗ ലക്ഷണത്താൽ സർവജ്ഞത്വാദികളുടെ വാച്യാർഥമായ ഈശ്വരനേയും അല്പജ്ഞത്വാദികളുടെ വാച്യാർഥമായ ജീവനേയും പരിത്യജിച്ച ചേതനം മാത്രമായിരിക്കുന്ന ലക്ഷ്യാർഥത്തെ ഗ്രഹിച്ചാൽ അദ്വൈതം സിദ്ധമാകുമല്ലോ. നിങ്ങൾക്കു് ഇനി എന്തു പറയുവാൻ സാധിക്കും?

ഉത്തരം—ജീവനും ഈശ്വരനും നിത്യരെന്നോ അനിത്യരെന്നോ കരുതുന്നതു്?

ചോദ്യം[16]—രണ്ടും ഉപാധിജന്യങ്ങളും കല്പിതങ്ങളുമാകയാൽ—അനിത്യങ്ങളാണു്.

ഉത്തരം—ആ ഉപാധി നിത്യമോ അനിത്യമോ?

ചോദ്യം:—ഞങ്ങളുടെ അഭിപ്രായത്തിൽ—

**1. ജീവേശൌച വിശുദ്ധാചിദ്വിഭേദസ്തു തയോർദ്വയോഃ അവിദ്യാ തച്ചിതോര്യോഗഃ ഷഡസ്മാകമനാദയഃ.**

---

16. പൂർവപക്ഷത്തിന്റെ ഉത്തരമാണു് ഇവിടെ ചോദ്യമായതു്.

**2. കാര്യോപാധിരയം ജീവഃ കാരണോപാധിരീശ്വരഃ കാര്യകാരണതാം ഹിത്വാ പൂർണ്ണബോധോവശിഷ്യതേ.**

സംക്ഷേപശാരീരകത്തിലും ശാരീരകഭാഷ്യത്തിലുമുള്ള കാരികകളാണിവ.[17] വേദാന്തികളായ ഞങ്ങൾക്ക് ജീവൻ, ഈശ്വരൻ ബ്രഹ്മം ജീവേശ്വരന്മാർ തമ്മിലുള്ള വിശേഷഭേദം, അവിദ്യ (അജ്ഞാനം) ചേതനങ്ങൾ തമ്മിലുള്ള യോഗം എന്നീ ആറെണ്ണം അനാദികളാണ്. എന്നാൽ ബ്രഹ്മം ഒന്നുമാത്രം അനാദിയും അനന്തവും ആകുന്നു. മററ് അഞ്ചും പ്രാഗഭാവംപോലെ അനാദികളും സാന്തങ്ങളും ആകുന്നു. അജ്ഞാനം നിലനില്ക്കുന്നേടത്തോളം കാലം മാത്രമേ ഈ അഞ്ചുമുള്ളു. ഈ അഞ്ചിൻേറയും ആദി അറിയപ്പെടാത്തതുകൊണ്ടാണ് ഇവയെ അനാദികൾ എന്നു പറയുന്നത്. ജ്ഞാനം ഉണ്ടായാൽ പിന്നെ ഇവ നശിച്ചുപോകുന്നു. അതിനാൽ ഇവ സാന്തങ്ങൾ—നാശമുള്ളവ—ആണെന്നും പറയപ്പെടുന്നു

ഉത്തരം—നിങ്ങളുടെ ഈ രണ്ടു ശ്ലോകങ്ങളും അശുദ്ധമാണ്. എന്തെന്നാൽ, അവിദ്യയുമായി ബന്ധിപ്പിക്കാതെ ജീവനും മായയുടെ ബന്ധമില്ലാതെ ഈശ്വരനും നിങ്ങളുടെ സിദ്ധാന്തത്തിൽ സിദ്ധിക്കുകയില്ല. അതിനാൽ, ''തച്ചിതോര്യോഗഃ'' എന്ന് ആറാമതുപറഞ്ഞ പദാർത്ഥംതന്നെ ഇല്ല. എന്തെന്നാൽ അവിദ്യ, മായ എന്നിവ ജീവൻ ഈശ്വരൻ എന്നിവയിൽ അന്തർഭവിച്ചവയാണ് അതുപോലെ ബ്രഹ്മത്തിൻേറയും മായ അവിദ്യ എന്നിവയുടേയും യോഗംകൂടാതെ ഈശ്വരസിദ്ധിയുമില്ല. പിന്നെ ഈശ്വരനെ അവിദ്യ ബ്രഹ്മം എന്നിവയിൽ നിന്നു വേറിട്ട് പരിഗണിക്കുന്നതു വ്യർത്ഥമാണ്. അതുകൊണ്ട് ബ്രഹ്മം അവിദ്യ എന്നീ രണ്ടുപദാർത്ഥങ്ങൾ മാത്രമേ നിങ്ങളുടെ മതത്തിൽ സിദ്ധിക്കുന്നുള്ളു; ആറു പദാർത്ഥങ്ങൾ സിദ്ധിക്കുന്നില്ല. അതുപോലെതന്നെ. അനന്തവും നിത്യശുദ്ധബുദ്ധമുക്തസ്വഭാവിയും സർവവ്യാപിയുമായ ബ്രഹ്മത്തിൽ അജ്ഞാനം സിദ്ധമായതിനുശേഷമേ നിങ്ങൾക്കു കാര്യോപാധികൊണ്ടും കാരണോപാധികൊണ്ടും ജീവേശ്വരന്മാർ സിദ്ധിക്കുന്നുള്ളു.

17. ആദ്യത്തെ ശ്ലോകം സിദ്ധാന്ത ലേശസംഗ്രഹം എന്ന പുസ്തകത്തിലെ (അച്യുതഗ്രന്ഥമാല. കാശി.) 63–ാം പേജിൽ ടിപ്പണിയാണ്. രണ്ടാമത്തേത് അനുഭൂതി പ്രകാശം ഒന്നാം അധ്യായ 61-ാം ശ്ലോകം.

ബ്രഹ്മത്തിൻെറ ഏകദേശത്തിൽ സ്വാശ്രയമായും സ്വവിഷയകമായും അജ്ഞാനം അനാദിയായി ഉണ്ടെന്നു വന്നാൽ ബ്രഹ്മം ശുദ്ധമായിരിക്കുകയില്ല. ഒരിടത്തു മാത്രം അജ്ഞാനം ഉള്ളതായി വിചാരിക്കുന്നപക്ഷം അതു് പരിച്ഛിന്നമാകയാൽ അങ്ങുമിങ്ങും ഗതാഗതം ചെയ്തുകൊണ്ടിരിക്കും. ബ്രഹ്മത്തിൻെറ ഏതുഭാഗത്തു് അജ്ഞാനം ചെല്ലുന്നുവോ അവിടത്തെ ബ്രഹ്മം അജ്ഞാനിയും എവിടെനിന്നു് അജ്ഞാനം വിട്ടുപോകുന്നുവോ അവിടെയുള്ള ബ്രഹ്മം ജ്ഞാനിയും ആയിരിക്കും. അങ്ങിനെയായാൽ ഒരിടത്തുള്ള ബ്രഹ്മത്തേയും അനാദിയും ശുദ്ധവുമായ ജ്ഞാനത്തോടുകൂടിയതാണെന്നു പറയുവാൻ നിങ്ങൾക്കു സാധിക്കുകയില്ല. കൂടാതെ, അജ്ഞാനത്തിൻെറ അതിർത്തിയിലുള്ള ബ്രഹ്മം അജ്ഞാനത്തേയുംകൂടി അറിയുന്നതാകയാൽ അജ്ഞാനത്തിൻെറ അകത്തും പുറത്തുമുള്ള ബ്രഹ്മം രണ്ടായി മുറിയും. ''ബ്രഹ്മം ഖണ്ഡമായിക്കൊള്ളട്ടെ, അതുകൊണ്ടു് ബ്രഹ്മത്തിനു് എന്തു ഹാനിവരാൻ, എന്നു പറയുവാൻ വയ്യ.'' എന്തെന്നാൽ, അങ്ങിനെവന്നാൽ ബ്രഹ്മം അഖണ്ഡമല്ലാതാകും. അഖണ്ഡമാണെങ്കിൽ അജ്ഞാനിയാവാൻ തരമില്ല. അതിനുപുറമേ, ജ്ഞാനാഭാവവും വിപരീതജ്ഞാനവും ഗുണങ്ങളായതുകൊണ്ടു് അജ്ഞാനം ഏതെങ്കിലും ഒരു വസ്തുവിൽ നിത്യസംബന്ധത്തോടുകൂടിയേ ഇരിക്കൂ. അങ്ങിനെയാണെങ്കിൽ സമവായസംബന്ധമായതുകൊണ്ടു് ഒരിക്കലും അതു അനിത്യമായിരിക്കുകയില്ല. ശരീരത്തിലെങ്ങാനും വ്രണമുണ്ടായാൽ വേദന എങ്ങും വ്യാപിക്കുന്നതുപോലെ ഒരിടത്തു് അജ്ഞാനവും സുഖദുഃഖങ്ങളും ക്ലേശങ്ങളും ഉണ്ടാകുമ്പോൾ ബ്രഹ്മം മുഴവനും ദുഃഖാദികളനുഭവിക്കുന്നു. കാരണം കാര്യോപാധിയുടെ-- അന്തഃകരണോപാധിയുടെ -യോഗം നിമിത്തം ബ്രഹ്മത്തെ ജീവനായി കരുതുന്നുവെങ്കിൽ, ചോദിക്കട്ടെ.—''ബ്രഹ്മം വ്യാപകമോ പരിച്ഛിന്നമോ?'' ബ്രഹ്മം വ്യാപകമാണു്; എന്നാൽ ഉപാധി പരിച്ഛിന്നം—ഒരിടത്തുമാത്രമുള്ളതു് —ആകുന്നു; അവ രണ്ടും ഭിന്നങ്ങളാണു്; എന്നു പറയുകയാണെങ്കിൽ, അന്തഃകരണം ചലിക്കുകയും സഞ്ചരിക്കുകയും ചെയ്യുന്നുവോ?

ഉത്തരം—സഞ്ചരിക്കുന്നുണ്ടു്.

ചോദ്യം:- അന്തഃകരണത്തോടു കൂടി ബ്രഹ്മവും സഞ്ചരിക്കുന്നുണ്ടോ? അതോ സ്ഥിരമായിരിക്കുന്നുവോ?

ഉത്തരം:— സ്ഥിരമായിരിക്കുന്നു.

ചോദ്യം:— അങ്ങിനെയാണെങ്കിൽ, അന്തഃകരണം വിട്ടുപോകുന്നിടത്തുള്ള ബ്രഹ്മം അജ്ഞാനരഹിതമാകയും അന്തഃകരണം പ്രാപിക്കുന്നിടങ്ങളിലെ ശുദ്ധബ്രഹ്മം ആജ്ഞാനിയാവുകയും ചെയ്യും. ഇങ്ങനെ ബ്രഹ്മം ഒരു ക്ഷണത്തിൽ ജ്ഞാനിയും മറെറാരു ക്ഷണത്തിൽ അജ്ഞാനിയും ആയിക്കൊണ്ടിരിക്കും. അതുനിമിത്തം ബന്ധമോക്ഷങ്ങളും ക്ഷണികങ്ങളാകും. ഒരുവൻ കണ്ടതിൻെറ സ്മരണ മറെറാരുവന് ഉണ്ടാകാത്തതെങ്ങനെയോ അതുപോലെ ഇന്നലെ കാണുകയോ കേൾക്കുകയോ ചെയ്ത വസ്തുവിൻെറയോ വിഷയത്തിൻെറയോ ജ്ഞാനം ഇന്ന് ഉണ്ടാകാതിരിക്കയും ചെയ്യും. എന്തെന്നാൽ, കാണുകയോ കേൾക്കുകയോ ചെയ്യുന്ന ദേശകാലങ്ങൾ ഒന്ന്; സ്മരിക്കുന്ന ദേശകാലങ്ങൾ മറെറാന്ന് എന്നു വരുമല്ലോ. ബ്രഹ്മം ഒന്നാണെന്നു പറയുന്നുവെങ്കിൽ അത് സർവജ്ഞമല്ലാത്തതെന്ത്? അന്തഃകരണം അനേകമാണെന്നും അതു നിമിത്തം ബ്രഹ്മവും അനേകമാണെന്നുമാണെങ്കിൽ അന്തഃകരണം ജഡമായതുകൊണ്ട് അതിൽ ജ്ഞാനം ഉണ്ടാവാൻ പാടില്ലെന്നുവരും. ''ബ്രഹ്മത്തിൽ മാത്രമായിട്ടോ അന്തഃകരണത്തിൽ മാത്രമായിട്ടോ അല്ല ജ്ഞാനം ഉണ്ടാകുന്നത്. അന്തഃകരണത്തിലുള്ള ചിദാഭാസത്തിനാണു ജ്ഞാനം ഉണ്ടാകുന്നത്'' എന്നു പറയുകയാണെങ്കിലും അന്തഃകരണം മുഖേന ചേതനയിൽതന്നെയാണു ജ്ഞാനം ഉണ്ടാകുന്നത്. ആ ജ്ഞാനം അല്പവിഷയകവും പരിച്ഛിന്നവും ആകുന്നതെങ്ങിനെ? അതിനാൽ ബ്രഹ്മത്തിനു കാരണോപാധിയുടെ സംബന്ധം കൂടാതെ ഈശ്വരത്വവും കാര്യോപാധിയുടെ ചേർച്ച കൂടാതെ ജീവത്വവും ഉണ്ടാകുന്നതല്ല. വാസ്തവത്തിൽ, ഈശ്വരൻ, ബ്രഹ്മത്തിൻെറ പര്യായം തന്നെയാണ്. ബ്രഹ്മത്തിൽനിന്നു ഭിന്നവും അനാദിയും അനുത്പന്നവും അമൃതസ്വരൂപവുമായ ആത്മാവാണ് ജീവൻ. ജീവൻ എന്നതു ചിദാഭാസത്തിൻെറ പേരാണെന്നു നിങ്ങൾ പറയുമെങ്കിൽ അതും ശരിയല്ല. കാരണം, ചിദാഭാസം ക്ഷണഭംഗുരമായതുകൊണ്ട് അതു നശിക്കുമ്പോൾ മോക്ഷസുഖം അനുഭവിക്കുന്നതാര്? അതിനാൽ ബ്രഹ്മം ജീവനോ ജീവൻ ബ്രഹ്മമോ ഒരിക്കലും ആയിരുന്നിട്ടില്ല; ആകുന്നില്ല. ആവുകയുമില്ല,

## "അദ്വൈതത്തിൻെറ അർത്ഥവും സിദ്ധിയും"

ചോദ്യം:- അങ്ങിനെയാണെങ്കിൽ ''സദേവ സോമ്യേദമഗ്ര ആസീദേകമേ വാദ്വിതീയം''എന്നുള്ള ഛാന്ദോഗ്യവചനത്തിൽ അദ്വൈതസിദ്ധി എങ്ങിനെ ഉണ്ടാകും ? ഞങ്ങളുടെ മതത്തിലാകട്ടെ, ബ്രഹ്മത്തിനു സജാതീയമോ, വിജാതീയമോ, സ്വഗതമോ ആയ ഭേദമൊന്നും ഇല്ലായ്കയാൽ ബ്രഹ്മം ഏകമാണെന്നു സിദ്ധിക്കും, ജീവൻ ഭിന്നമാണെന്നു വരുന്നപക്ഷം അദ്വൈതം സിദ്ധിക്കുന്നതു് എങ്ങനെ ?

ഉത്തരം:- ഈ ഭ്രമജാലത്തിൽപെട്ടു് എന്തിനു ഭയപ്പെടുന്നു ? വിശേഷ്യവിശേഷണവിദ്യയെ അറിയുകയാണെങ്കിൽ, അതിൻെറ ഫലം എന്താണെന്നു ഗ്രഹിക്കാം. ''വ്യാവർത്തകം വിശേഷണം ഭവതി'' ഭേദകാരകമാണു് — ഭേദത്തെ — കുറിക്കുന്നതാണു് — വിശേഷണം എന്നു പറയുന്നതുപോലെ ''പ്രവർത്തകം പ്രകാശകമപി വിശേഷണം ഭവതി'' വിശേഷണം, പ്രവർത്തകവും പ്രകാശവും കൂടിയാണെന്നും ധരിക്കുക. അദ്വൈതം എന്നതു ബ്രഹ്മത്തിൻെറ വിശേഷണമാണെന്നു മനസിലാക്കണം. ഈ വിശേഷണത്തിലുള്ള വ്യാവർത്തകധർമം ഇതു ബ്രഹ്മത്തെ അനേകം ജീവിതത്ത്വങ്ങളിൽനിന്നു വേർതിരിച്ചു കാണിക്കുന്നു എന്നതത്രേ. ബ്രഹ്മം ഏകമാണെന്നു പ്രദർശിപ്പിക്കുകയാണു് വിശേഷണത്തിൻെറ പ്രകാശധർമം.'' അസ്മിൻ നഗരേ അദ്വിതീയോ ധനാഢ്യോ ദേവദത്തഃ അസ്യാം സേനായാമദ്വിതീയഃ ശൂരവീരോ വിക്രമസിംഹഃ'' ''ഈ നഗരത്തിൽ അദ്വിതീയനായ ധനികനാണു് ദേവദത്തൻ. ഈ സൈന്യത്തിൽ അദ്വിതീയനായ ശൂരവീരനാണു് വിക്രമസിംഹൻ'' എന്നു പറഞ്ഞാൽ ദേവദത്തനു തുല്യനായൊരു ധനികൻ ഈ നഗരത്തിൽ ഇല്ലെന്നും, വിക്രമസിംഹനു തുല്യനായൊരു പരാക്രമശാലി ഈ സൈന്യത്തിൽ ഇല്ലെന്നും, അവരേക്കാൾ കുറഞ്ഞവർ ഉണ്ടെന്നുമാണു് അർത്ഥം. പൃഥിവി മുതലായ ജഡപദാർത്ഥങ്ങൾ, പശു മുതലായ പ്രാണികൾ വൃക്ഷാദി വസ്തുക്കൾ എന്നിവയും നഗരത്തിലുണ്ടെങ്കിലും അവയുടെ നിഷേധം വരുന്നില്ല. അതുപോലെ ബ്രഹ്മത്തിനു തുല്യമായ ജീവനോ പ്രകൃതിയോ ഇല്ല. ബ്രഹ്മത്തേക്കാൾ ന്യൂനമായ പദാർത്ഥങ്ങൾ ഉണ്ടുതാനും. അതുകൊണ്ടു് സിദ്ധിക്കുന്നതു് ബ്രഹ്മം എപ്പോഴും ഏക

മാണെന്നും ജീവനും പ്രകൃതിതത്ത്വങ്ങളും അനേകമാണെന്നും ആകുന്നു. അദ്വൈതം അഥവാ അദ്വിതീയം എന്ന വിശേഷണം, ബ്രഹ്മത്തെ ജീവൻ പ്രകൃതിതത്ത്വങ്ങൾ എന്നിവയിൽ നിന്നു വേർതിരിച്ച്, ബ്രഹ്മത്തിൻെറ ഏകത്വത്തെ സ്ഥാപിക്കുന്നതാണ്. ഈ വിശേഷണം കൊണ്ടു് ജീവൻേറയോ, പ്രകൃതിയുടേയോ, കാര്യരൂപമായ ജഗത്തിൻേറയോ അഭാവമോ നിഷേധമോ ഉണ്ടാകുന്നതേയില്ല. അവയെല്ലാം ഉണ്ടു്; ബ്രഹ്മത്തിനു തുല്യമാണന്നു മാത്രം. ഇതുകൊണ്ടു് അദ്വൈതസിദ്ധിയോ ദ്വൈതസിദ്ധിക്കു ഹാനിയോ വരുന്നുമില്ല. ഭയപ്പെടാതെ ആലോചിച്ചു മനസ്സിലാക്കുക.

ചോദ്യം;— ബ്രഹ്മം സച്ചിദാനന്ദ സ്വരൂപവും ജീവൻ അസ്തിഭാതിപ്രായ രൂപവും ആകുന്നു — അതായതു് സത്ത്, ജ്ഞാനം, ആനന്ദം എന്നിവ ബ്രഹ്മത്തിനും ജീവനും ഉണ്ടു്. അതു കൊണ്ടു് അവ ഒന്നാണെന്നു സിദ്ധാക്കുന്നതിനാൽ അതിനെ എങ്ങനെ ഖണ്ഡിക്കും?

ഉത്തരം.:— അല്പം സാധർമ്യം ഉള്ളതിനാൽ ഒന്നാവുകയില്ല. അചേതനവും ദൃശ്യവും ആയതുപോലെ ജലം, അഗ്നി മുതലായവയും അചേതനവും ദൃശ്യവുമാണ്. അതുകൊണ്ടു് അവ ഒന്നാകുന്നില്ല. ഗന്ധം, രൂക്ഷത, കാഠിന്യം മുതലായ ഗുണങ്ങൾ പൃഥിവിക്കും, ദ്രവത്വം, കോമളത തുടങ്ങിയവ ജലത്തിനും രൂപം, ദാഹകത്വം മുതലായവ അഗ്നിക്കും ഉണ്ടു്. ഇവ ഭേദത്തെ ബോധിപ്പിക്കുന്ന വൈധർമ്യങ്ങളാണ്. വൈധർമ്യം വിരുദ്ധധർമത്തെ കാണിക്കുന്നു. അതിനാൽ അവ ഒന്നല്ല. മനുഷ്യരും പുഴുക്കളും കണ്ണുകൊണ്ടു കാണുന്നു. വായകൊണ്ടു് തിന്നുന്നു. കാലുകൊണ്ടു് നടക്കുന്നു. എങ്കിലും രണ്ടു കാലുള്ള മനുഷ്യൻെറ ആകൃതിയും അനേകം കാലുകളുള്ള പുഴുവിൻെറ ആകൃതിയും ഭിന്നമായതുകൊണ്ടു് ഐകരൂപ്യമില്ല. അതുപോലെ, അളവററ ജ്ഞാനം, ആനന്ദം, ക്രിയാശക്തി, ഭ്രാന്തിരാഹിത്യം, വ്യാപകത്വം മുതലായവയുള്ള ഈശ്വരൻ, അല്പജ്ഞാനം, അല്പബലം, അല്പസ്വരൂപം, ഭ്രാന്തിപൂർണ്ണത, പരിച്ഛിന്നത്വം തുടങ്ങിയ ഗുണങ്ങളുള്ള ജീവനിൽനിന്നും ഭിന്നമാണ്. അതിനാൽ ജീവനും ഈശ്വരനും ഒന്നല്ല. ഈശ്വരൻ അത്യന്തസൂക്ഷ്മവും ജീവൻ ഈശ്വരനേക്കാൾ അല്പം സ്ഥൂല രൂപിയും ആയതുകൊണ്ടു് അവയുടെ സ്വരൂപവും ഭിന്നമാണ്.

## ദ്വൈതബുദ്ധി, ഭയകാരണം.

**ചോദ്യം:**—''അഥോദരമന്തരം കുരുതേ. അഥ തസ്യ ഭയം ഭവതി''[18] ''ദ്വിതീയാദ്വൈ ഭയം ഭവതി.''[19]

ബൃഹദാരണ്യകോപനിഷത്തിലുള്ള വചനമാണിതു്. ജീവബ്രഹ്മങ്ങൾ തമ്മിൽ അല്പഭേദമെങ്കിലും ഉണ്ടെന്നു കരുതുന്നവനു് ഭയം ഉണ്ടാകുന്നു. ഭയം ഉണ്ടാകുന്നതു മറ്റൊന്നിൽനിന്നു മാത്രമാണല്ലോ.

**ഉത്തരം:**-ഇതിൻെറ അർഥം ഇതല്ല. ജീവാത്മാവും പരമാത്മാവും ഇല്ലെന്നു പറയുന്ന, പരമാത്മാവു് കാലംകൊണ്ടോ ദേശംകൊണ്ടോ പരിച്ഛിന്നമാണെന്നു കരുതുന്ന, ഈശ്വരൻെറ ആജ്ഞയ്ക്കോ ഗുണകർമ്മസ്വഭാവങ്ങൾക്കോ വിരോധമായി വർത്തിക്കുന്ന, അഥവാ മറ്റൊരുവനോട് വൈരഭാവം പ്രദർശിപ്പിക്കുന്ന, ആളിനു് ഭയം ഉണ്ടാകുന്നെന്നത്രെ ഇതിനർഥം. ''ഈശ്വരനോട് എനിക്കൊരു ബന്ധവും ഇല്ല'' എന്ന ദ്വിതീയബുദ്ധിയാലാണു് ഭയമുണ്ടാകുന്നതു്. ''നിന്നെ ഞാൻ കൂട്ടാക്കുന്നില്ല. നിനക്കെന്നെ ഒന്നും ചെയ്യാൻ കഴിവില്ല'' എന്നു് ആരോടെങ്കിലും പറയുകയോ, ആക്ഷേപിക്കുകയോ, ദോഷം ചെയ്യുകയോ, ദുഃഖം ഉണ്ടാക്കുകയോ ചെയ്യുന്നയാൾക്കു് അന്യരിൽനിന്നു ഭയം ഉണ്ടാകുന്നതാണു്. കൂടാതെ, പരസ്പരം വൈരുദ്ധ്യം ഇല്ലെങ്കിൽ അവയൊന്നാണെന്നു പറയാറുണ്ടു്. ''ദേവദത്തനും യജ്ഞദത്തനും വിഷ്ണുമിത്രനും ഒന്നാണു്,'' എന്നു പറയാറുണ്ടു്. അവർ തമ്മിൽ വിരോധം ഇല്ല എന്നർഥം. വിരോധമില്ലായ്മകൊണ്ടു് സുഖവും വിരോധംകൊണ്ടു് ദുഃഖവും ഉണ്ടാകുന്നു.

**ചോദ്യം:**-ബ്രഹ്മവും ജീവനും സദാ വെവ്വേറെ സ്ഥിതിചെയ്യുന്നുവോ അതോ എപ്പോഴെങ്കിലും രണ്ടും ചേർന്നു് ഒന്നാകുന്നുവോ?

**ഉത്തരം:**-ഇതിനു ചില ഉത്തരം ഇപ്പോൾ പറഞ്ഞതേയുള്ളു. എന്നാൽ, സാധർമ്മ്യത്തിൻെറ അന്വയംകൊണ്ടു് ഏകത്വം ഉണ്ടാകും. ജഡത്വം ഒരിക്കലും വേർപെട്ടിരിയ്ക്കായ്ക, എന്നീ ധർമങ്ങൾ ആകാശത്തിനും മൂർത്തദ്രവ്യങ്ങൾക്കും ഉള്ളതിനാൽ അവയ്ക്കു് ഏകത്വം ഉണ്ടു്. എന്നാൽ ആകാശത്തിന്നു വിഭുത്വം, സൂക്ഷ്മത്വം, രൂപരാഹിത്യം, അനന്തത്വം മുതലായ ഗുണങ്ങളും

18. തൈ.ഉ ബ്രഹ്മാനന്ദവല്ലി 7. 19. 1.4.2.

മൂർത്തദ്രവ്യങ്ങൾക്ക് ഇതിനു വിരുദ്ധമായി പരിച്ഛിന്നത്വം ദൃശ്യത്വം മുതലായ ഗുണങ്ങളും ഉള്ളതിനാൽ അവയ്ക്കു തമ്മിൽ ഭേദവും ഉണ്ട്. പൃഥിവി മുതലായ ദ്രവ്യങ്ങൾക്ക് ആകാശത്തിൽനിന്നു വേറിട്ടുനില്ക്കാൻ വയ്യ. എന്തെന്നാൽ, അന്വയം അഥവാ 'ഒഴിവ്' കൂടാതെ മൂർത്തദ്രവ്യങ്ങൾക്ക് ഇരിക്കാനിടമില്ല. അതിനാൽ അന്വയം കൊണ്ട് അവയ്ക്ക് ഐക്യമുണ്ട്. രൂപം കൊണ്ടു ഭിന്നങ്ങളാകയാൽ വ്യതിരേകം അഥവാ രൂപഭിന്നതയാൽ അവയ്ക്കു ഭിന്നതയുമുണ്ട്. അതുപോലെ, ബ്രഹ്മം സർവവ്യാപിയായതിനാൽ ജീവനും പൃഥിവ്യാദിദ്രവ്യങ്ങൾക്കും ബ്രഹ്മത്തിൽ നിന്നു വേർപെട്ടിരിക്കുവാൻ സാധ്യമല്ല. അവയ്ക്കു തമ്മിൽ രൂപസാദൃശ്യത്താൽ ഐക്യം ഇല്ലതാനും. വീടുപണിയുന്നതിന്നു മുമ്പ് മണ്ണും മരവും ഇരുമ്പും മററും ആകാശത്തിൽ തന്നെയാണു സ്ഥിതി ചെയ്യുന്നതു്. വീടുപണി കഴിഞ്ഞും അവ ആകാശത്തിൽത്തന്നെ വർത്തിക്കുന്നു. വീടു പൊളിഞ്ഞു നശിച്ച്, അതിന്റെ ഭാഗങ്ങൾ ഓരോരിടത്തു കിടക്കുമ്പോഴും അവ ആകാശത്തിൽ ത്തന്നെ സ്ഥിതി ചെയ്യുന്നു. അതായതു് മൂന്നു കാലങ്ങളിലും ആകാശത്തിൽ നിന്ന് അവയ്ക്ക് വേർപെട്ടിരിക്കുവാൻ സാധ്യമല്ല എന്നു താത്പര്യം. രൂപഭേദത്താൽ ഭിന്നങ്ങളായ അവ ഒരിക്കലും ഒന്നായിരുന്നിട്ടില്ല; ഒന്നല്ല, ഒന്നാവുകയുമില്ല. ഇപ്രകാരം ജീവാത്മാവും ലോകത്തിലുള്ള സകല വസ്തുക്കളും ബ്രഹ്മത്തിൽ അന്തർഭവിച്ചിരിക്കയാൽ ബ്രഹ്മത്തിൽ നിന്നു വേർപെട്ടിരിക്കുവാൻ ത്രികാലങ്ങളിലും അവയ്ക്കു സാധ്യമല്ല. സ്വരൂപംകൊണ്ട് അവ ബ്രഹ്മത്തിൽ നിന്നു ഭിന്നങ്ങളാകയാൽ ഒരിക്കലും ഒന്നാകുന്നതുമില്ല. ഇക്കാലത്തെ വേദാന്തികളുടെ കാഴ്ചപ്പാട് ഒററക്കണ്ണന്റെ നോട്ടംപോലെ, അന്വയത്തിന്റെ നേരെ നോക്കി വ്യതിരേകഭാവത്തെ കാണാതെ വിപരീതദൃഷ്ടിയായി ഭവിച്ചിരിക്കുന്നു. സഗുണനിർഗുണതകൾ, അന്വയ വ്യതിരേകങ്ങൾ, സാധർമ്യവൈധർമ്യങ്ങൾ, വിശേഷ്യവിശേഷണഭാവം എന്നിവ ഇല്ലാത്ത ഒരു ദ്രവ്യവുമില്ല.

ചോദ്യം:- ഈശ്വരൻ സഗുണനോ? നിർഗുണനോ?
ഉത്തരം:- രണ്ടുമാണു്.

ചോദ്യം:- കൊള്ളാം! ഒരുഉറയിൽ, രണ്ടു വാൾ എങ്ങനെയിരിക്കും? സഗുണതയും നിർഗുണതയും ഒന്നിൽ എങ്ങനെ ഒന്നിച്ചുവരും?

ഉത്തരം:- ജഡപദാർത്ഥങ്ങളിൽ അചേതനത്തിന്റെ ഗുണങ്ങളായ രൂപവും മററും ഉണ്ട്; ചേതനഗുണങ്ങളായ ജ്ഞാനവും മററും ഇല്ല. അതുപോലെതന്നെ, ചേതനങ്ങളിൽ ഇച്ഛാദി ഗുണങ്ങൾ ഉണ്ട്; എന്നാൽ അചേതനങ്ങളായ രൂപവും മററും ഇല്ല. അതിനാൽ അവ രണ്ടും സഗുണവും നിർഗുണവും ആകുന്നു. ''യദ് ഗുണൈഃ സഹ വർത്തമാനം തത്സഗുണം. ഗുണേഭ്യോയന്നിർഗതം പൃഥക്ഭൂതം തന്നിർഗുണം''. ഗുണങ്ങളോടുകൂടിയതു സഗുണവും ഗുണങ്ങളില്ലാത്തതു നിർഗുണവും ആണ്. എല്ലാ പദാർത്ഥങ്ങളും അതാതിന്റെ സ്വാഭാവിക ഗുണങ്ങളുള്ളവയാകയാൽ സഗുണങ്ങളും മററു വിരുദ്ധ വസ്തുക്കളുടെ ഗുണങ്ങളില്ലായ്കയാൽ നിർഗുണങ്ങളും ആകുന്നു. കേവലം സഗുണമോ നിർഗുണമോ ആയ പദാർത്ഥം ഒന്നുമില്ല. ഒരേ പദാർത്ഥത്തിൽതന്നെ സഗുണത്വവും നിർഗുണത്വവും സദാ ഉണ്ടായിരിക്കും. ഇതുപോലെ ഈശ്വരന് സ്വന്തം അനന്തമായ ജ്ഞാനം, ബലം, മുതലായ ഗുണങ്ങൾ ഉള്ളതിനാൽ സഗുണനും രൂപാദി ജഡഗുണങ്ങളും ദ്വേഷാദി ജീവഗുണങ്ങളും ഇല്ലായ്കയാൽ നിർഗുണനും ആകുന്നു.

ചോദ്യം:- നിരാകാരനെ നിർഗുണനെന്നും സാകാരനെ സഗുണനെന്നു ലോകം പറയുന്നു. ഈശ്വരൻ അവതരിക്കാത്തപ്പോൾ നിർഗുണനും അവതരിക്കുമ്പോൾ സഗുണനും ആണെന്നർത്ഥം.

ഉത്തരം:- അറിവും പഠിപ്പും ഇല്ലാത്തവരുടെ സങ്കല്പമാണിതു്. വിദ്യയില്ലാത്തവർ മൃഗങ്ങളെപ്പോലെ പുലമ്പുന്നു. സന്നിപാതജ്വരമുള്ളവർ പിച്ചും പേയും പറയുമ്പോലെ പഠിപ്പില്ലാത്തവർ പറയുകയും എഴുതുകയും ചെയ്യുന്നതിനേയും പരിഗണിക്കരുതു്.

ചോദ്യം:- ഈശ്വരൻ രാഗമുള്ളവനോ വിരക്തനോ?

ഉത്തരം:- രണ്ടും അല്ല. എന്തെന്നാൽ തന്നിൽനിന്നു ഭിന്നവും, ഉത്തമവുമായതിലാണ് രാഗമുണ്ടാവുക. ഈശ്വരനിൽ നിന്നു ഭിന്നമായോ ഉത്തമമായോ ഒരു വസ്തുവും ഇല്ല. അതിനാൽ രാഗം സംഭവ്യമല്ല. കൈയ്യിൽ കിട്ടിയതിനെ ലഭിച്ചതു ത്യജിക്കുന്നവനാണു വിരക്തൻ. ഈശ്വരൻ സർവവ്യാപിയാകയാൽ ഒന്നും പരിത്യജിക്കുവാൻ സാധ്യമല്ല. അതിനാൽ വിരക്തനുമല്ല.

ചോദ്യം:- ഈശ്വരന് ഇച്ഛയുണ്ടോ ഇല്ലയോ?

ഉത്തരം:- അതുപോലെ ഈശ്വരന് ഇച്ഛയുമില്ല. (ജീവാത്മാക്കളിൽ കാണുംവണ്ണം) അപ്രാപ്തവും ഉത്തമവും ലഭിച്ചാൽ വിശേ

  

ഷസുഖം നല്കുന്നതുമായതിലാണ് ഇച്ഛയുണ്ടാകുന്നത്. അങ്ങനെ യൊന്നിൽ ഈശ്വരന് ഇച്ഛയുണ്ടാവുമോ? ഈശ്വരന് അലഭ്യമോ ശ്രേഷ്ഠമോ ആയ യാതൊന്നുമില്ല. സമ്പൂർണ്ണ സുഖയുക്തനാക യാൽ സുഖത്തിലും അഭിലാഷമില്ല. അതിനാൽ ഈശ്വരനിൽ ഇച്ഛയുണ്ടാവുക സംഭവ്യമല്ല. എന്നാൽ 'ഈക്ഷണം' - അഥവാ സർവവിധ വിദ്യകളുടെ ദർശനവും സകല സൃഷ്ടിജാലങ്ങളുടെ നിർമ്മാണവും - ഈശ്വരങ്കൽ ഉണ്ട്. ഇപ്രകാരം സംക്ഷേപിച്ചു പറഞ്ഞതിൽ നിന്നു് സജ്ജനങ്ങൾ വളരെ അധികം മനസ്സി ലാക്കിക്കൊള്ളും.

## വേദം ഈശ്വരപ്രകാശിതം

ഈശ്വരനെപ്പററി ഇങ്ങിനെ ചുരുക്കിപ്പറഞ്ഞതിനെത്തുടന്നു് വേദവിഷയം എഴുതിത്തുടങ്ങാം:—

**യസ്മാദൃചോ അപാതക്ഷൻ യജുര്യസ്മാദപാക ഷൻ; സാമാനി യസ്യലോമാന്യഥർവാംഗിരസോ മുഖം; സ്കംഭംതം ബ്രൂഹി കതമഃ സ്വിദേവസഃ**[22]
[അഥർവവേദം 10. 23. 4.20.]

ഏതു് ഈശ്വരനിൽ നിന്നു് ഋഗ്വേദം, യജുർവേദം, സാമ വേദം, അഥർവവേദം എന്നീ നാലു വേദങ്ങളും പ്രകാശിതമായോ ആ ദേവൻ ആരാണു്? ''ചരാചരങ്ങളെയെല്ലാം സൃഷ്ടിച്ചു രക്ഷിച്ചു കൊണ്ടിരിക്കുന്ന ആ പരമാത്മാവുതന്നെ'' എന്നാണു ത്തരം.

**സ്വയംഭൂര്യ്യാഥാതഥ്യതോർഥാൻ വ്യദധാച്ഛാശ്വ തീഭ്യഃ സമാഭ്യഃ** (യജു 40.8)

സ്വയംഭുവും, സർവവ്യാപിയും, ശുദ്ധനും, സനാതനനും, നിരാ കാരനുമായ ഈശ്വരൻ സനാതനരും ജീവാത്മാക്കളുമായ പ്രജക ളുടെ നന്മയ്ക്കായി വേദങ്ങൾ മുഖേന സകല വിദ്യകളേയും യഥാത ഥമായി വിധിപൂർവം ഉപദേശിക്കുന്നു.

ചോദ്യം:- ഈശ്വരൻ നിരാകാരനെന്നോ സാകാരനെന്നോ താങ്കളുടെ മതം?

---

22 കതമഃ, സ്വിത്, ഏവ, സഃ എന്നു് കതമഃ സ്വിദേവ സഃയുടെ സാധാ രണ പദപാഠം. മഹർഷി കതമഃ സ്വിദ് ദേവ സഃ എന്നു് അർഥം പറഞ്ഞി രിക്കുന്നു. (273.274 പേജുകളിലെ 3 അടിക്കുറിപ്പുകളുടെ ഇതു് 22-ാം അടിക്കുറിപ്പാണു്.)

ഉത്തരം:- നിരാകാരനാണെന്നു്.

ചോദ്യം:- നിരാകാരനാണെങ്കിൽ മുഖമില്ലാത്തതുകൊണ്ടു് അക്ഷരങ്ങൾ ഉച്ചരിക്കുവാനും വേദവിദ്യ ഉപദേശിക്കുവാനും എങ്ങിനെ സാധിച്ചു? അക്ഷരങ്ങൾ ഉച്ചരിക്കുന്നതിനു് താലു മുതലായ സ്ഥാനങ്ങളും ജിഹ്വാപ്രയത്നവും അത്യന്താപേക്ഷിതമാണു്.

ഉത്തരം:- ഈശ്വരൻ സർവശക്തനും സർവവ്യാപിയുമാകയാൽ സ്വവ്യാപ്തിമൂലം ജീവാത്മാക്കൾക്കു വേദവിദ്യ ഉപദേശിക്കുന്നതിനു മുഖത്തിന്റെയും മററും ആവശ്യമേയില്ല. മുഖംകൊണ്ടും ജിഹ്വകൊണ്ടും വർണോച്ചാരണം ചെയ്യുന്നതു് മറെറാരാളെ പഠിപ്പിക്കാനാണു്. സ്വയം മനസ്സിലാക്കാനല്ല. മുഖം ജിഹ്വ എന്നിവ പ്രയത്നിക്കാതെ അനേക വിഷയങ്ങളെപ്പററിയുള്ള വിചാരങ്ങളും ശബ്ദോച്ചാരണവും മനസ്സിൽ നടന്നുകൊണ്ടിരിക്കുന്നു. കൈവിരലുകൾ കൊണ്ടു ചെവി അടച്ചുപിടിക്കുക. മുഖം ജിഹ്വ താലു മുതലായവ കൂടാതെ തന്നെ ശബ്ദം ഉണ്ടാകുന്നതെങ്ങിനെയാണെന്നു മനസിലാകും. അതേവിധത്തിൽതന്നെയാണു് ഈശ്വരൻ അന്തര്യാമിയായിരുന്നു് ജീവാത്മാക്കൾക്കു് ഉപദേശം നല്കിയതു്. മററുള്ളവരെ പഠിപ്പിക്കുവാൻ മാത്രമാണു് ഉച്ചരിക്കേണ്ടതു്. നിരാകാരനും സർവവ്യാപിയുമായ ഈശ്വരൻ വേദവിദ്യയെ സംബന്ധിച്ച ഉപദേശങ്ങളെല്ലാം ജീവാത്മാവിലുള്ള സ്വസത്തയാൽ ജീവാത്മാക്കളെ ബോധിപ്പിക്കുകയാണു് ചെയ്യുന്നതു്. പിന്നീടു മനുഷ്യൻ ആ ഉപദേശത്തെ വാകൊണ്ടു് ഉച്ചരിച്ചു് മററുള്ളവരെ കേൾപ്പിക്കുന്നു. അതിനാൽ, ഈ ദോഷം ഈശ്വരനിൽ വരികയില്ല.

ചോദ്യം:- ആരുടെ ആത്മാവിൽ, എപ്പോഴാണു് വേദങ്ങൾ പ്രകാശിതമായതു്.

ഉത്തരം:- അഗ്നേർഋഗ്വേദോ വായോര്യജുർവേദഃ സൂര്യാത്സാമവേദഃ. (ശത. 11.4 2.3.)

ഒന്നാമത്തെ സൃഷ്ടിയുടെ ആരംഭത്തിൽ ഈശ്വരൻ അഗ്നി, വായു, ആദിത്യൻ, അംഗിരസ് എന്നീ മഹർഷിമാരുടെ ആത്മാവിൽ ഓരോ വേദത്തെ പ്രകാശിപ്പിച്ചു.

ചോദ്യം:-

യോ വൈ ബ്രഹ്മാണം വിദധാതിപൂർവം
യോ വൈ വേദാംശ്ച പ്രഹിണോതി തസ്മൈ.
(ശ്വേതാശ്വ 6 18.)

  

ഇതു് ഉപനിഷദ്വാക്യമാണു്. ബ്രഹ്മാവിന്റെ ഹൃദയത്തിലാണു് വേദങ്ങൾ ഉപദേശിച്ചതു് എന്നാണല്ലോ ഈ വേദവാക്യത്തിൽനിന്നു മനസ്സിലാകുന്നതു്. പിന്നെ അഗ്നി തുടങ്ങിയ ഋഷിമാരുടെ ആത്മാവിലാണെന്നു പറഞ്ഞതെങ്ങനെ?

ഉത്തരം:- ബ്രഹ്മാവിന്റെ ആത്മാവിൽ അഗ്ന്യാദികൾ മുഖേനയാണു് പ്രകാശിതമായതു്. മനുസ്മൃതി നോക്കുക.

**അഗ്നി വായു രവിഭ്യസ്തു ത്രയം ബ്രഹ്മസനാതനമ്**
**ദുദോഹ യജ്ഞസിദ്ധ്യർത്ഥമൃഗ്യജുഃ സാമലക്ഷണമ്**
(മനു. 1. 23)

പരമേശ്വരൻ സൃഷ്ടിയുടെ ആദിയിൽ മനുഷ്യരെ സൃഷ്ടിച്ചതിനുശേഷം. അഗ്നി തുടങ്ങിയ നാലു മഹർഷിമാർ മുഖേന നാലു വേദങ്ങളേയും ബ്രഹ്മാവിനു് പ്രാപ്തമാക്കി. ആ ബ്രഹ്മാവ് അഗ്നി, വായു, ആദിത്യൻ, അംഗിരസ് എന്നിവരിൽ നിന്നു് ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവവേദം എന്നീ നാലു വേദങ്ങളേയും ഗ്രഹിച്ചു.

ചോദ്യം:- ആ നാലു പേർക്കു മാത്രമേ വേദങ്ങൾ പ്രകാശിതമായുള്ളു. മററാർക്കും പ്രകാശിതമായില്ല. അതിനാൽ ഈശ്വരൻ പക്ഷപാതിയാവുന്നില്ലേ?

ഉത്തരം:- ആ നാലു പേർ മാത്രം സകല ജീവാത്മാക്കളെക്കാളും അധികം പവിത്രരായിരുന്നു. മററുള്ളവർ അവർക്കു സദൃശരല്ലായിരുന്നു. തന്നിമിത്തം പവിത്രമായ വേദവിദ്യയെ അവരിൽ പ്രകാശിപ്പിച്ചില്ല.

ചോദ്യം:- വേദങ്ങളെ ഏതെങ്കിലും നാട്ടുഭാഷയിൽ പ്രകാശിപ്പിക്കാതെ സംസ്കൃതത്തിൽ പ്രകാശിപ്പിച്ചതെന്തുകൊണ്ടാണു്?

ഉത്തരം:- ഏതെങ്കിലും നാട്ടുഭാഷയിൽ പ്രകാശിപ്പിച്ചാൽ ഈശ്വരൻ പക്ഷപാതിയാകും. ഏതു നാട്ടുഭാഷയിൽ പ്രകാശിപ്പിക്കുന്നുവോ ആ നാട്ടിലുള്ളവർക്കു വേദം പഠിക്കാനും പഠിപ്പിക്കുവാനും എളുപ്പവും മററു നാട്ടുകാർക്കു വിഷമവും ആകും. അതുകൊണ്ടാണു് സംസ്കൃതത്തിൽതന്നെ പ്രകാശിപ്പിച്ചതു്. സംസ്കൃതം ഏതെങ്കിലുമൊരു ദേശത്തിലെ നാട്ടുഭാഷയല്ലതാനും. കൂടാതെ വേദഭാഷ വേറെയുള്ള സകലഭാഷകളുടേയും മൂലമാകുന്നു. അതുകൊണ്ടാണു് അതിൽതന്നെ വേദങ്ങളെ പ്രകടിപ്പിച്ചതു്. ഭൂമിമുതലായ ഈശ്വരസൃഷ്ടികളെല്ലാം എല്ലാ നാട്ടിലുമുള്ളവർക്കു് ഒരുപോലെയായിരി

ക്കുകയും എല്ലാ ശില്പവിദ്യകൾക്കും കാരണമായിരിക്കുകയും ചെയ്യുന്നതുപോലെ ഈശ്വരൻെറ ഭാഷയും പൊതുവായിരിക്കണം. എങ്കിലേ എല്ലാ നാട്ടുകാർക്കും പഠിക്കുവാനും പഠിപ്പിക്കുവാനും തുല്യമായ പ്രയത്നം വേണ്ടിവരൂ. അങ്ങനെ ഈശ്വരൻ പക്ഷപാതിയല്ലാതാവുകയുംചെയ്യും. സംസ്കൃതം മററു സകല ഭാഷകളുടേയും കാരണമായ മൂലഭാഷയാണല്ലോ.

## വേദങ്ങൾ ഈശ്വരകൃതം തന്നെ

ചോദ്യം:- വേദങ്ങൾ ഈശ്വരരചിതമാണ്, അന്യകൃതമല്ല എന്നതിന് പ്രമാണം എന്താണ്?

ഉത്തരം:- ഈശ്വരൻ എങ്ങനെ പവിത്രനും, സർവവിദ്യാവാനും, ശുദ്ധഗുണകർമ്മസ്വഭാവങ്ങളോടുകൂടിയവനും, ന്യായകാരിയും, ദയാലുവും, ഇപ്രകാരമുള്ള വിവിധ ഗുണങ്ങളോടുകൂടിയവനും ആണോ അങ്ങനെ ഈശ്വരൻെറ ഗുണകർമ്മസ്വഭാവങ്ങളെയെല്ലാം പ്രതിപാദിക്കുന്ന ഗ്രന്ഥം ഈശ്വരകൃതം തന്നെ. അന്യകൃതമല്ല. സൃഷ്ടിക്രമത്തിനും പ്രത്യക്ഷാദിപ്രമാണങ്ങൾക്കും പവിത്രാത്മാക്കളായ ആപ്തന്മാരുടെ പ്രവൃത്തികൾക്കും വിരുദ്ധമായി ഒന്നും തന്നെ പറഞ്ഞിട്ടില്ലാത്ത ഗ്രന്ഥമേതോ അതു് ഈശ്വരകൃതം തന്നെയാണ്. ഈശ്വരൻെറ ജ്ഞാനം എങ്ങനെ ഭ്രമരഹിതമാണോ അങ്ങനെ ഭ്രമരഹിതമായ ജ്ഞാനത്തെ വെളിവാക്കുന്ന ഗ്രന്ഥം ഈശ്വരോക്തം തന്നെയാണ്. ഈശ്വരനും ഈശ്വരൻെറ സൃഷ്ടിക്രമവും ഏതുവിധത്തിലുള്ളതാണോ അതേവിധത്തിൽ ഈശ്വരനേയും ഈശ്വര സൃഷ്ടിയുടെ കാര്യകാരണങ്ങളെയും ജീവാത്മാക്കളേയും പ്രതിപാദിക്കുന്നതും, പ്രത്യക്ഷാദി പ്രമാണങ്ങൾക്ക് അവിരുദ്ധവും ശുദ്ധാത്മാവിൻെറ സ്വഭാവത്തോടു വിരോധമില്ലാത്തതും ആയ ഗ്രന്ഥം ഈശ്വരൻെറ തിരുവായ്മൊഴി തന്നെ. ഇതാണ് വേദങ്ങൾ. അല്ലാതെ ബൈബിൾ, ഖുർആൻ, മുതലായവയല്ല. ഇതിൻെറ സ്പഷ്ടമായ വ്യാഖ്യാനം ബൈബിളിനെപ്പററിയും ഖുർആനെപ്പററിയും പറയുന്നവ പതിമൂന്നും പതിനാലും സമുല്ലാസങ്ങളിലുണ്ട്.

ചോദ്യം:- വേദങ്ങൾ ഈശ്വരനിൽ നിന്നുണ്ടാകേണ്ട ആവശ്യമേയില്ല. എന്തെന്നാൽ, മനുഷ്യർ ക്രമേണ ജ്ഞാനം വർദ്ധിപ്പിച്ച് പിന്നീട് പുസ്തകമെഴുതിക്കൊള്ളും.

ഉത്തരം:- ഒരിക്കലുമില്ല. കാരണം കൂടാതെ കാര്യം ഉണ്ടാകുന്നതു് അസംഭവ്യമാണ്. കാട്ടിൽ താമസിക്കുന്ന മനുഷ്യർ പ്രകൃതിയെകണ്ടു് അറിവുള്ളവരാകുന്നില്ല. ആരെങ്കിലും പഠിപ്പിച്ചാൽ വിദ്വാന്മാരാവുകയും ചെയ്യുന്നു. ഇന്നും ആരെങ്കിലും പഠിപ്പിക്കാതെ ആരും വിദ്വാന്മാരാകുന്നില്ല. അതുപോലെ ഈശ്വരൻ സൃഷ്ടിയുടെ ആദികാലത്തുണ്ടായ ആ മഹർഷിമാർക്കു വേദവിദ്യ ഉപദേശിക്കുകയും അവർ മററുള്ളവരെ പഠിപ്പിക്കുകയും ചെയ്യിരുന്നില്ലെങ്കിൽ സകലരും അറിവില്ലാത്തവരായിരുന്നേനെ. ഒരു കുട്ടിയെ ജനനം മുതൽ ഏകാന്തമായ സ്ഥലത്തു്, മൃഗങ്ങളുടേയോ പഠിപ്പില്ലാത്ത മനുഷ്യരുടേയോ കൂട്ടത്തിൽ പാർപ്പിക്കുന്ന പക്ഷം ആ കുട്ടി അവരേപ്പോലെയായിത്തീരും. കാട്ടുജാതിക്കാരായ ഭീലുകളും മററുമാണ് ഇതിനുദാഹരണം. ആര്യാവർത്തത്തിൽ നിന്നു് വിജ്ഞാന സമ്പത്തു് പുറത്തുപോകാതിരുന്ന കാലമത്രയും മിശ്രം (ഈജിപ്ത്) യൂനാൻ (ഗ്രീസ്) യൂറോപ്പ് മുതലായ രാജ്യങ്ങളിലുള്ള മനുഷ്യർക്ക് വിദ്യാഭ്യാസം ഒട്ടുമേ ഉണ്ടായിരുന്നില്ല. ഇംഗ്ലണ്ടു[23]കാരും മററുമായ കൊളംബസ്സ് മുതലായവർ അമേരിക്കയിലേക്കു പോകുന്നതിനു മുമ്പ് അവിടെയുള്ളവർ ആയിരം, ലക്ഷം എന്നല്ല കോടി സംവത്സരങ്ങളായി മൂഢരായിരുന്നു. പിന്നീടു നല്ല വിദ്യാഭ്യാസം ലഭിച്ചതുകൊണ്ടു് അവർ വിദ്വാന്മാരായി. അവ്വിധം മനുഷ്യർക്ക് സൃഷ്ടിയുടെ ആദിയിൽ പരമാത്മാവിൽ നിന്നു വിദ്യയും ശിക്ഷണവും ലഭിച്ചതുകൊണ്ടാണ് പിന്നീടുള്ള കാലങ്ങളിൽ വിദ്വാന്മാരായി ഭവിച്ചതു്.

**സ പൂർവേഷാമപി ഗുരുഃ കാലേനാനവച്ഛേദാത്.**

(യോഗദർശനം സ.പാ.26.)

ഇക്കാലത്തെ അദ്ധ്യാപകരുടെ അടുക്കൽ പഠിച്ച വിദ്വാന്മാരാകുന്ന വണ്ണം, ഈശ്വരൻ സൃഷ്ടിയുടെ ആരംഭത്തിൽ ഉണ്ടായ അഗ്നി മുതലായ മഹർഷിമാരുടെ ഗുരു ആകുന്നു. എന്തെന്നാൽ ജീവാത്മാക്കളെ സുഷുപ്ത്യവസ്ഥയിലും പ്രളയകാലത്തും ജ്ഞാനരഹിതരാവുന്നതുപോലെ ഈശ്വരൻ ജ്ഞാനരഹിതനാകുന്നില്ല. ഈശ്വരന്റെ ജ്ഞാനം നിത്യമാകുന്നു. അതിനാൽ, നിമിത്തം കൂടാതെ നിമിത്താർത്ഥം ഉണ്ടാവുകയില്ലെന്നു നിശ്ചയിക്കണം.

23 ഇംഗ്ലണ്ടു് മലയാളത്തിലെ 'ശീമ'യുടെ പര്യായമാണ്. കൊളംബസ് പോർത്തുഗീസുകാരനല്ലായിരുന്നെന്നു് ഇതിനർത്ഥമില്ല.

 

ചോദ്യം:-- വേദങ്ങൾ സംസ്കൃതഭാഷയിലാണ് പ്രകാശിതമായതു്. അഗ്നി തുടങ്ങിയ ഋഷിജനങ്ങൾ ആ സംസ്കൃതഭാഷ അറിഞ്ഞിരുന്നതുമില്ല. പിന്നെ, എങ്ങിനെയാണ് അവർ വേദങ്ങളുടെ അർത്ഥം മനസ്സിലാക്കിയതു്?

## ബ്രാഹ്മണം

ഉത്തരം:- ഈശ്വരൻതന്നെയാണ് അവൎക്ക് മനസ്സിലാക്കി കൊടുത്തതു്. ധർമതല്പരന്മാരും യോഗികളുമായ മഹർഷിമാർ ഏതു മന്ത്രത്തിന്റെ അർത്ഥം അറിയണമെന്നാഗ്രഹിച്ച് സമാധിയിലിരുന്ന ഈശ്വരസ്വരൂപത്തിന്റെ ധ്യാനത്തിൽ നിമഗ്നരാകുമ്പോൾ ഈശ്വരൻ ആ അഭീഷ്ട മന്ത്രത്തിന്റെ അർത്ഥം അവൎക്ക് വെളിവാക്കി കൊടുത്തിരുന്നു. ഇങ്ങിനെ അനേകം മഹർഷിമാരുടെ ആത്മാക്കളിൽ വേദാർത്ഥം പ്രകാശിച്ചതോടുകൂടി മുനിമാർ ആ അർത്ഥത്തേയും ഋഷിമാരുടെ ചരിത്രങ്ങളേയും വെളിവാക്കിക്കൊണ്ട് ഗ്രന്ഥങ്ങൾ രചിച്ചു. ആ ഗ്രന്ഥങ്ങൾ ബ്രഹ്മത്തിന്റെ–വേദത്തിന്റെ– വ്യാഖ്യാനങ്ങളായതുകൊണ്ട് അവയ്ക്ക് ബ്രാഹ്മണം എന്ന പേരായി. കൂടാതെ–

ഋഷയോ മന്ത്രദ്രഷ്ടയഃ - മന്ത്രാൻസമ്പ്രാദുഃ (നിരുക്തം 1.20)

ഏതു മന്ത്രാർത്ഥത്തിന്റെ ദർശനം ഏതു് ഋഷിക്ക് ഉണ്ടായോ, ഏതു മന്ത്രാർത്ഥത്തെ ഏതു് ഋഷി മറ്റാരും കണ്ടറിയുന്നതിന്നു മുമ്പായി ആരാഞ്ഞറിഞ്ഞു മറ്റുള്ളവരെ ബോധിപ്പിച്ചുവോ[24] ആ മന്ത്രത്തോടുകൂടി ആ ഋഷിയുടെ നാമധേയം ഓൎമ്മയ്ക്കായി ഇന്നേ

---

24 മന്ത്രാർത്ഥം കണ്ട ഋഷിമാരിൽ രണ്ടു വിഭാഗമുണ്ടു്. ഒന്നു്, അവൎക്കു് മുമ്പ് ആരും മന്ത്രാർത്ഥം കണ്ടെത്തിയിട്ടില്ലാത്തവർ. രണ്ടു്, പൂർവ ഋഷിമാർ അർത്ഥം കണ്ടെത്തിയിരുന്നെങ്കിലും സ്വയം അർത്ഥം കണ്ടെത്തി പഠിപ്പിച്ചവർ. ഇതുകൊണ്ടാണ് ചില സൂക്തങ്ങൾക്കും മന്ത്രങ്ങൾക്കും ഒന്നിലധികം ഋഷിമാരെ നിർദ്ദേശിച്ചിട്ടുള്ളതു്. ചിലർ അർത്ഥം കണ്ടെത്തിയിട്ടും ആർക്കും അർത്ഥ പ്രകാശനം നടത്തിയിട്ടുണ്ടാവുകയില്ല എന്നും വരാം. ഗോപഥ ബ്രാഹ്മണം ഉത്തരാദ്ധം 6–1ൽ ''വിശ്വാമിത്രഃ പ്രഥമ മപശ്യത്-ഏവാ ത്വാമിന്ദ്രവജ്രിൻ (ഋ. 4.19) താൻ വിശ്വാമിത്രേണ ദൃഷ്ടാൻ വാമദേവോ ഽസൃജത്.'' ഏവാ ത്വാമിന്ദ്രവജ്രിൻ എന്ന മന്ത്രം വിശ്വാമിത്രൻ ആദ്യം ദർശിച്ചു. വിശ്വാമിത്രൻ കണ്ടതിനെ വാമദേവൻ സൃഷ്ടിച്ചു (ഫലവത്താക്കി - ഉപദേശിച്ചു.) താണ്ഡ്യബ്രാഹ്മണത്തിൽ ശിശു ആങ്ഗിരസിനെ അധ്യാപകൻ എന്ന അർത്ഥത്തിൽ മന്ത്രകൃത് (മന്ത്രദ്രഷ്ടാവ്) എന്നുപറയുന്നുണ്ടു്. (13.3.24.)

  

വരെ എഴുതി വരുന്നുണ്ട്.[25] ഋഷിമാരാണ് മന്ത്രങ്ങളുണ്ടാക്കിയത് എന്നു പറയുന്നവർ മിഥ്യാവാദികളാണെന്നു മനസ്സിലാക്കണം. ഋഷിമാർ മന്ത്രങ്ങളുടെ അർത്ഥത്തെ പ്രകാശിപ്പിച്ചിട്ടുള്ളവർ മാത്രമാണ്.

ചോദ്യം:— ഏതെല്ലാം ഗ്രന്ഥങ്ങൾക്കാണു വേദമെന്നു പേർ ഉള്ളത്?

ഉത്തരം:- ഋക്ക്, യജുസ്സ്, സാമം, അഥർവ വേദം എന്നീ മന്ത്രസംഹിതകൾക്ക് മാത്രമേ ഉള്ളു; മറ്റൊന്നിനും ഇല്ല.

ചോദ്യം:- **മന്ത്രബ്രാഹ്മണയോർവേദനാമധേയമ്** മുതലായ കാത്യായനകൃതമായ പ്രതിജ്ഞാ സൂത്രത്തിനും മറ്റും എന്തർത്ഥമാണ് പറയുന്നത് ?

ഉത്തരം:— നോക്കു. സംഹിതാ പുസ്തകത്തിന്റെ ആരംഭത്തിലും അധ്യായാവസാനവും വേദശബ്ദം പുരാതന കാലം മുതൽ എഴുതി വരുന്നു. ബ്രാഹ്മണഗ്രന്ഥത്തിന്റെ ആരംഭത്തിലും അധ്യായത്തിന്റെ അവസാനത്തിലും എങ്ങും എഴുതിയിട്ടുമില്ല. കൂടാതെ നിരുക്തത്തിൽ— **ഇത്യപി നിഗമോ ഭവതി. ഇതി (ച) ബ്രാഹ്മണം.** (5. 3. 4) **ഛന്ദോ ബ്രാഹ്മണാനി ച തദ്വിഷയാണി** (അഷ്ടാ 4 2. 66) ഇതുപാണിനീയസൂത്രമാണ്.

മന്ത്രഭാഗമാണു വേദമെന്നും ബ്രാഹ്മണം വ്യാഖ്യാന ഭാഗമാണെന്നും ഇതിൽ നിന്നു സ്പഷ്ടമാണല്ലോ. ഈ വിഷയത്തിൽ വിശേഷപഠനം ആഗ്രഹിക്കുന്നവർ ഞാൻ രചിച്ചിട്ടുള്ള "ഋഗ്വേദാദി ഭാഷ്യഭൂമിക" (വേദപര്യടനം) നോക്കുക. അനേകം പ്രമാണങ്ങൾക്ക വിരുദ്ധമായതുകൊണ്ട് ഈ കാത്യായന വചനം പ്രമാണമാകാൻ പാടില്ല എന്നാണ് അവിടെ സമർത്ഥിച്ചിട്ടുള്ളത്. ഇതിനെ പ്രമാണമായി സ്വീകരിച്ചാൽ വേദങ്ങൾ സനാതനങ്ങളല്ലാതാകുമെന്നതാണ് കാരണം. ബ്രാഹ്മണഗ്രന്ഥങ്ങളിൽ അനേകം മഹർഷിമാരുടേയും രാജാക്കന്മാരുടേയും മറ്റും ചരിത്രം കാണാം. ജീവിതത്തിനു ശേഷമാണല്ലോ ഒരുവന്റെ ചരിത്രം എഴുതുന്നത്? ആ ഗ്രന്ഥവും അവന്റെ ജനനത്തിനു ശേഷമാണുണ്ടാവുക. വേദങ്ങളിൽ ആരുടേയും ചരിത്രം

25. വേദാന്ത ക്രമണികളിൽ മന്ത്രത്തിന്റെ ഋഷി ആരാണെന്ന് നിർദ്ദേശിച്ചുപോരുന്നു.

ഇല്ല. വിദ്യാബോധ ഉളവാക്കുന്ന ശബ്ദങ്ങളേവയോ അവയാണ് അതിൽ പ്രയോഗിച്ചിട്ടുള്ളത്. ഏതെങ്കിലും മനുഷ്യന്റെ പേരോ കഥയോ കഥാസന്ദർഭമോ വേദങ്ങളിലില്ല.

## വേദശാഖകൾ

ചോദ്യം:- വേദങ്ങൾക്ക് എത്ര ശാഖകളുണ്ട്?

ഉത്തരം:- ആയിരത്തി ഒരുനൂററി ഇരുപത്തേഴ്.

ചോദ്യം:- ശാഖ എന്നു പറഞ്ഞാലെന്ത്?

ഉത്തരം:- ശാഖ എന്നു പറയുന്നതു് വ്യാഖ്യാനമാണ്.

ചോദ്യം:-ലോകത്തിൽ വിദ്വാന്മാർ വേദത്തിന്റെ അവയവഭൂതങ്ങളായ വിഭാഗങ്ങളെ ശാഖകളായി ഗണിക്കാറില്ലേ?

ഉത്തരം:- തെല്ലൊന്നു ചിന്തിച്ചാൽ-ശരിയാണ്. ഉള്ള ശാഖകൾ ആശ്വലായനൻ മുതലായ മഹർഷിമാരുടെ പേരിൽ പ്രസിദ്ധങ്ങളാണ്. മന്ത്രസംഹിതകൾ ഈശ്വരന്റെ നാമത്തിൽ പ്രസിദ്ധങ്ങളാണ്. നാലു വേദങ്ങളും ഈശ്വരകൃതമാണെന്നു നിർണയിക്കുന്നതുപോലെ ''ആശ്വലായനി'' മുതലായ ശാഖകൾ അതാതു മഹർഷിമാരുടെ രചനകളാണെന്നത്രേ വിശ്വാസം. എല്ലാ ശാഖകളിലും മന്ത്രങ്ങളുടെ പ്രതീകം എടുത്തിട്ടാണ് വ്യാഖ്യാനിക്കുന്നതു്. തൈത്തിരീയശാഖയിൽ ''ഇഷേത്വോർജേത്വേതി'' മുതലായ പ്രതീകങ്ങൾ എടുത്തു വ്യാഖ്യാനിക്കുതു് ഇതിനുദാഹരണമാണ്. വേദസംഹിതകളിലാകട്ടെ, പ്രതീകങ്ങളൊന്നും എടുത്തിട്ടില്ല. അതിനാൽ, ഈശ്വരകൃതങ്ങളായ നാലു വേദങ്ങൾ മൂലവൃക്ഷങ്ങളും അവയുടെ ആശ്വലായനാദി ശാഖകൾ ഋഷികൃതങ്ങളും ആകുന്നു. അവയൊന്നും ഈശ്വരകൃതമല്ല. ഇതേപ്പററി വിശേഷവ്യാഖ്യാനം ഋഗ്വേദാദി ഭാഷ്യഭൂമികയിലുണ്ട്. മാതാപിതാക്കന്മാർ സന്താനങ്ങളിൽ കൃപാദൃഷ്ടി ചൊരിഞ്ഞു് അഭ്യുദയം കാംക്ഷിക്കുന്നതു പോലെ ഈശ്വരൻ സകലമനുഷ്യരിലും കൃപ ചൊരിഞ്ഞു് വേദങ്ങളെ വെളിവാക്കിയിരിക്കുന്നു. അതുകൊണ്ടു് മനുഷ്യർ അജ്ഞാനാന്ധകാരമാകുന്ന മോഹജാലത്തിൽനിന്നു മോചിച്ചു് വിദ്യാജ്ഞാനമാകുന്ന സൂര്യനെ പ്രാപിച്ചു്, ആനന്ദത്തിലാറാടുകയും, വിദ്യയേയും സുഖത്തേയും വദ്ധിപ്പിക്കുകയും ചെയ്യട്ടെ.

## നിത്യാനിത്യവിചാരം

ചോദ്യം:- വേദങ്ങൾ നിത്യങ്ങളോ അനിത്യങ്ങളോ?

ഉത്തരം:- നിത്യങ്ങളാണ്. ഈശ്വരൻ നിത്യനായതുകൊണ്ട് അദ്ദേഹത്തിന്റെ ജ്ഞാനാദിഗുണങ്ങളും നിത്യങ്ങളാണ്. നിത്യവസ്തുക്കളുടെ ഗുണകർമ്മ സ്വഭാവങ്ങൾ നിത്യങ്ങളും അനിത്യ വസ്തുക്കളുടേതു് അനിത്യങ്ങളും ആകുന്നു.

ചോദ്യം:- ഈ പുസ്തകവും നിത്യമാണോ?

ഉത്തരം:- അല്ല. ഈ പുസ്തകം, കടലാസ്സ്, മഷി എന്നിവ കൊണ്ടു് ഉണ്ടാക്കിയതാണ്. അതെങ്ങനെ നിത്യമാകും? ശബ്ദാർത്ഥങ്ങളും അവയ്ക്കു തമ്മിലുള്ള ബന്ധവും മാത്രമേ നിത്യമാകുന്നുള്ളു.

ചോദ്യം:- ഈശ്വരൻ ഋഷിമാക്കു് ജ്ഞാനം നല്കിയെന്നും അവർ ജ്ഞാനത്തിൽ നിന്നു വേദങ്ങൾ രചിച്ചുവെന്നും വന്നുകൂടെ?

ഉത്തരം:- ജ്ഞേയം കൂടാതെ ജ്ഞാനമില്ല. ഗായത്ര്യാദി ഛന്ദസ്സുകൾ, ഷഡ്ജാദികളും ഉദാത്താനുദാത്താദികളുമായ സ്വരങ്ങൾ എന്നിവയുടെ ജ്ഞാനത്തോടുകൂടി ഗായത്ര്യാദി ഛന്ദസ്സുകളെ നിർമ്മിക്കുന്നതിനും ജ്ഞാനസമ്പൂർണമായ ശാസ്ത്രരചനയ്ക്കും സർവജ്ഞനായ ഈശ്വരനല്ലാതെ മററാർക്കും സാമർത്ഥ്യമില്ല. വേദങ്ങൾ അധ്യയനം ചെയ്തുകഴിഞ്ഞു് വിദ്യകളെ വെളിവാക്കുന്നതിനു് മഹർഷിമാർ വ്യാകരണം, നിരുക്തം, ഛന്ദസ്സ് മുതലായവ രചിച്ചിട്ടുണ്ടെന്നുള്ളതു് നേരാണ്. ഈശ്വരൻ വേദങ്ങളെ പ്രകാശിപ്പിച്ചില്ലെങ്കിൽ ആക്കും ഒന്നും നിർമ്മിക്കുവാൻ കഴിയുകയില്ല. അതിനാൽ വേദങ്ങൾ ഈശ്വരോക്തമാണ്. സകല ജനങ്ങളും അവയെ അനുസരിച്ചു നടക്കുകയും വേണം. ''നിങ്ങളുടെ മതം എന്താണ്?'' എന്നു് ചോദിച്ചാൽ ''ഞങ്ങളുടെ മതം വേദമാണ്, വേദത്തിൽ എന്തെല്ലാം വിധിച്ചിട്ടുണ്ടോ അതെല്ലാം ഞങ്ങൾ സ്വീകരിക്കുന്നു'' എന്നാണ് ഉത്തരം പറയേണ്ടതു്.

ഇനി സൃഷ്ടിവിഷയത്തെപ്പററി വ്യാഖ്യാനിക്കാം. ഇവിടെ സംക്ഷിപ്തമായി ഈശ്വരനെപ്പററിയും, വേദവിഷയത്തെപ്പററിയും വ്യാഖ്യാനിച്ചു.

ശ്രീമദ്ദയാനന്ദ സരസ്വതീസ്വാമികൾ രചിച്ച
സത്യാർത്ഥപ്രകാശത്തിൽ ഈശ്വരവേദവിഷയങ്ങളെ
വ്യാഖ്യാനിക്കുന്ന ഏഴാംസമുല്ലാസം കഴിഞ്ഞു.



# എട്ടാം സമുല്ലാസം

## ഇനി സൃഷ്ടിയുടെ ഉത്പത്തി സ്ഥിതി, പ്രളയം എന്നീ വിഷയങ്ങൾ വ്യാഖ്യാനിക്കുന്നു.

1 ഇയം വിസൃഷ്ടിര്യത ആ ബഭൂവ യദി വാ ദധേ യദി വാ ന; യോ അസ്യാധ്യക്ഷഃ പരമേവ്യോമൻ ത്സോ അംഗ വേദ യദി വാ ന വേദ.

2 തമ ആസീത്തമസാ ഗൂൾഹമഗ്രേ പ്രകേതം സലിലം സർവമാ ഇദം; തുച്ഛ്യേനാഭ്വപിഹിതം യദാസീത്ത പസസ്തന്മഹിനാ ജായതൈകമ്.

(ഋ 10 129. 7.3)

3 ഹിരണ്യഗർഭഃ സമവർത്താഗ്രേ ഭൂതസ്യ ജാത പതി രേക ആസിത്; സദാധാര പൃഥിവീം ദ്യാമുതേമാം കസ്മൈ ദേവായ ഹ വിഷാ വിധേമ.

(ഋ. 10. 121. 1.)

4 പുരുഷ ഏവേദം സർവം യദ് ഭൂതം യച്ച ഭാവ്യം; ഉതാമൃതത്വസ്യേശാനോ യദന്നേനാതിരോഹതി.

(യജു: 31. 2)

5 യതോ വാ ഇമാനി ഭൂതാനി ജായന്തേ; യേന ജാതാ നി ജീവന്തി; യത് പ്രയന്ത്യഭി സംവിശന്തി; തദ്വി ജിജ്ഞാസസ്വ; തദ് ബ്രഹ്മ.

(തൈത്തിരീയോപനിഷത്. ഭൃഗുവല്ലി. അനുവാകം. 1)

1. ഹേ അങ്ഗ= മനുഷ്യാ ആരിൽ നിന്നു് ഈ വൈവിധ്യ മാർന്ന ജഗത്തു് പ്രകാശിതമായോ; ആരു് ഈ ജഗത്തിന്റെ സ്ഥിതി സംഹാരങ്ങൾ ചെയ്യുന്നുവോ, ആരു് ഈ ജഗത്തിന്റെ അധിപ നാണോ എങ്ങും നിറഞ്ഞിരിക്കുന്ന ആരിൽ ഈ ലോകം മുഴുവനും ഉൽപത്തി, സ്ഥിതി, പ്രളയങ്ങളെ പ്രാപിക്കുന്നുവോ അവനത്രേ ഈശ്വരൻ. അദ്ദേഹത്തെ നീ അന്വേഷിച്ചറിയുക. മററാരേയും സൃഷ്ടികർത്താവായി കരുതരുതു്.

2 സൃഷ്ടിക്കുമുമ്പ് ഈജഗത്തെല്ലാം കൂരിരിട്ടുകൊണ്ട് മൂടിയതും രാത്രി പോലെ അദൃശ്യവും ആയിരുന്നു. ആകാശരൂപമായ ജഗത്തു മുഴുവനും ഈശ്വരനെ അപേക്ഷിച്ച് തുച്ഛവും മറഞ്ഞുകിടക്കുന്ന തുമായിരുന്നു. പിന്നീട് ഈശ്വരൻ തൻെറ സാമർഥ്യംകൊണ്ട് കാരണരൂപത്തിൽനിന്ന് കാര്യരൂപമാക്കി.

3 അല്ലയോമനുഷ്യ! സൂര്യൻ മുതലായ തേജോമയവസ്തുക്കൾക്ക് ആധാരവും ഇതുവരെ ഉണ്ടായതും ഉണ്ടാകുന്നതും ആയ ലോകത്തിൻെറ ഏകനും ആദ്വിതീയനുമായ അധിപനും ആയ പരമാത്മാവ് ഈ ജഗത്തിൻെറ ഉത്ഭവത്തിനും മുമ്പ്ഉണ്ടായിരുന്നു. ഭൂമി മുതൽ സൂര്യൻ വരെയുള്ള ജഗത്തിനെ സൃഷ്ടിച്ച ആ പരമാത്മദേവനെ സ്നേഹപൂർവം ഭജിക്കുവിൻ.

4 എല്ലാത്തിലും നിറഞ്ഞു മേവുന്ന പുരുഷനും നാശരഹിതമായ കാരണപ്രകൃതിയുടെയും ജീവൻെറയും നാഥനും അചേതനം, ചേതനം എന്നിവയിൽ നിന്നു ഭിന്നനും ആയ പുരുഷനാണ് ഭൂത, ഭവിഷ്യത്‌വർത്തമാനങ്ങളിൽ വർത്തിക്കുന്ന ജഗത്തിൻെറസ്രഷ്ടാവ്.

5 പൃഥിവ്യാദികളായ സകല ഭൂതങ്ങളും ആരുടെ സൃഷ്ടിയാണോ ആരിൽ അവയെല്ലാം സ്ഥിതിചെയ്യുകയും പ്രലയിക്കുകയും ചെയ്യുന്നുവോ ആ പരമാത്മാവുതന്നെയാണ ബ്രഹ്മം. അതിനെ അറിയുവാൻ ആഗ്രഹിക്കു.

**ജന്മാദ്യസ്യയതഃ** (വേദാന്ത സൂ. അ. 1. പാ 1. സൂ. 2.)

ഈ ജഗത്തിൻെറ സൃഷ്ടിസ്ഥിതിലയങ്ങൾ ഏതിൽ നിന്ന് ഉണ്ടാകുന്നുവോ ആ ബ്രഹ്മം തന്നെയാണ് അറിയപ്പെടേണ്ടതു്.

ചോദ്യം:- ഈ ജഗത്തു് ഈശ്വരനിൽ നിന്നോ മററുവല്ലതിൽ നിന്നുമോ ഉണ്ടായതു്?

ഉത്തരം:- നിമിത്തകാരണമായ ഈശ്വരനിൽ നിന്നാണ് ഉത്ഭവിച്ചതു്. എന്നാൽ ഇതിൻെറ ഉപാദാനകാരണം പ്രകൃതിയാണ്.

ചോദ്യം:- പ്രകൃതിയെ സൃഷ്ടിച്ചതു് ഈശ്വരനല്ലേ?

ഉത്തരം:- അല്ല. അതു് അനാദിയാണ്.

ചോദ്യം:- എന്താണ് അനാദിയെന്നു പറഞ്ഞാൽ? അനാദിയായി എത്ര പദാർഥങ്ങൾ ഉണ്ട്?

ഉത്തരം:- ആദികാരണമോ ഉത്ഭവസമയമോ ഇല്ലാത്തതാണ്' അനാദി. ഈശ്വരൻ, ജീവൻ, ജഗത്തിന്റെ കാരണം എന്നിവ മൂന്നും അനാദിയാണ്'.

ചോദ്യം:- ഇതിനു പ്രമാണം?

ഉത്തരം:- 1 ദ്വാ സുപർണാസയുജാ സഖായാ സമാനം വൃക്ഷം പരിഷസ്വജാതേ; തയോരന്യഃ പിപ്പലം സ്വാദ്വത്ത്യനശ്'നന്നന്യോ അഭി ചാകശീതി. (ഋ. 1. 164. 20.)

2 ശാശ്വതീഭ്യഃ സമാഭ്യഃ (യജുഃ. 40 8)

1 (ദ്വാ) ബ്രഹ്മം ജീവാത്മാവ്' ഇവ രണ്ടും (സുപർണ്ണാ) ചേതനത്വം പാലനത്വം മുതലായ ഗുണങ്ങളെക്കൊണ്ടു തുല്യങ്ങളും (സയുജാ) വ്യാപ്യവ്യാപകഭാവത്തോടു കൂടിയവയും (സഖായാ) പരസ്പരം മിത്രങ്ങളും സനാതനങ്ങളും അനാദികളും ആകുന്നു. കൂടാതെ (സമാനമ്') അപ്രകാരം (വൃക്ഷം) മൂലരൂപമായ അനാദി കാരണവും, ശാഖാരൂപിയായ കാര്യരൂപമായ വൃക്ഷം— അതായതു്, സ്ഥൂലരൂപത്തിൽ പ്രകടമായി പ്രളയത്തിൽ ഛിന്നഭിന്നമായിപ്പോകുന്നതു്-മൂന്നാമത്തെ അനാദിപദാർഥം ആകുന്നു ഈ മൂന്നിന്റേയും ഗുണകർമസ്വഭാവങ്ങളും അനാദികളാണ്'. ജീവബ്രഹ്മങ്ങളിൽ ഒന്നു്, അതായതു് ജീവൻ. വൃക്ഷരൂപമായ ഈ ലോകത്തിൽ പുണ്യപാപങ്ങളാകുന്ന ഫലങ്ങളെ (സ്വാദ്വത്തി) സ്വാദോടെ അനുഭവിക്കുന്നു. പരമാത്മാവാകട്ടെ, കർമ്മഫലങ്ങളെ (അനശ്നൻ) അനുഭവിക്കാതെ നാലുഭാഗത്തും—അകത്തും പുറത്തും സർവത്ര—പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ഈശ്വരൻ ജീവനിൽ നിന്നും, ജീവൻ ഈശ്വരനിൽ നിന്നും ഭിന്നവും, പ്രകൃതി ഇവരണ്ടിൽനിന്നു ഭിന്നരൂപിയും ഇവ മൂന്നും അനാദികളും ആകുന്നു.

2 (ശാശ്വതീഭ്യഃ) അനാദികളും സനാതനങ്ങളുമായ ജീവാത്മാക്കളാകുന്ന തന്റെ പ്രജകൾക്കു് പരമാത്മാവ്' വേദം വഴി സകല വിദ്യകളേയും ബോധിപ്പിച്ചിട്ടുണ്ടു്.

3 അജാമേകാം ലോഹിതശുക്ലകൃഷ്ണാം ബഹ്വീഃ പ്രജാഃ സൃജമാനാം സ്വരൂപാഃ അജോ ഹ്യേകോ ജുഷമാണോനുശേതേ ജഹാത്യേനാം ഭുക്തഭോഗാമജോന്യഃ (ശ്വേതാശ്വതരോപനിഷത്'4.5.)

ഇതു് ഉപനിഷത്തിലുള്ള വചനമാകുന്നു. പ്രകൃതി, ജീവാത്മാവു്, പരമാത്മാവു് ഈ മൂന്നും അജങ്ങൾ—ഒരിക്കലും ജനിക്കാത്തവ—ആണു്. ഈ മൂന്നും സകല ലോകത്തിൻേറയും കാരണങ്ങളാകുന്നു. ഇവയുടെ കാരണങ്ങളായി യാതൊന്നും ഇല്ല. അനാദിയായ ജീവാത്മാവ് അനാദിയായ പ്രകൃതിയെ അനുഭവിച്ച് അതിൽ അകപ്പെട്ടു പോകുന്നു. പരമാത്മാവാകട്ടെ, അതിനെ ഭുജിക്കുകയോ അതിൽ അകപ്പെടുകയോ ചെയ്യുന്നില്ല.

## പ്രകൃതിയുടെ രൂപം

ഈശ്വരൻേറയും ജീവൻേറയും ലക്ഷണം ഈശ്വരസ്വരൂപവിഷയത്തിൽ പറഞ്ഞുകഴിഞ്ഞു. ഇനി പ്രകൃതിയുടെ ലക്ഷണം പറയാം:—

**സത്വരജസ്തമസാം സാമ്യാവസ്ഥാ പ്രകൃതിഃ പ്രകൃതേർമഹാൻ മഹതോഹങ്കാരോഹങ്കാരത് പഞ്ചതന്മാത്രാണ്യുഭയമിന്ദ്രിയം പഞ്ചതന്മാത്രേഭ്യഃ സ്ഥൂലഭൂതാനി പുരുഷ ഇതി പഞ്ചവിംശതിർഗണഃ**

(സാംഖ്യദർശനം. 1. 61.)

(സത്വം) ശുദ്ധം (രജഃ) മദ്ധ്യം (തമഃ) ജാഡ്യം അഥവാ ജഡത എന്നീ മൂന്നു വസ്തുക്കൾ ഒന്നിച്ചു ചേർന്ന സംഘാതത്തിൻെറ പേരാണു് പ്രകൃതി. പ്രകൃതിയിൽനിന്നു മഹത്തത്വം അഥവാ ബുദ്ധിയും, അതിൽനിന്നു് അഹങ്കാരവും, അതിൽനിന്ന് പഞ്ചതന്മാത്രകളും—പഞ്ചഭൂതങ്ങളുടെ സൂക്ഷ്മരൂപങ്ങൾ—പത്തു് ഇന്ദ്രിയങ്ങളും, പതിനൊന്നാമത്തെ മനസ്സും, പഞ്ചതന്മാത്രകളിൽനിന്നു പൃഥിവ്യാദികളായ പഞ്ചഭൂതങ്ങളും, ഇങ്ങിനെ ഇരുപത്തിനാലുകൂട്ടം ഉണ്ടാകുന്നു. ഇരുപത്തഞ്ചാമത്തേതായ പുരുഷൻ ജീവനും ഈശ്വരനുമാകുന്നു. ഇവയിൽ പ്രകൃതി അവികാരിണിയും[1] മഹത്തത്വം, അഹങ്കാരം, പഞ്ചതന്മാത്രകൾ എന്നിവ പ്രകൃതിയുടെ കാര്യങ്ങളും പ്രകൃതി, ഇന്ദ്രിയങ്ങൾ, മനസ്സ്, സ്ഥൂലഭൂതങ്ങൾ എന്നിവയുടെ കാരണവും ആകുന്നു. പുരുഷൻ മറ്റൊന്നിൻേറയും പ്രകൃതി–ഉപാദാനകാരണം,–അല്ല; മറ്റൊന്നിൽനിന്നുണ്ടാകുന്ന കാര്യവും അല്ല.

ചോദ്യം:- 1 **സദേവ സോമ്യേദമഗ്ര ആസീത്.**

(ഛാന്ദോഗ്യ. 6.2.1)

---

1 പ്രകൃതി കാര്യ വസ്തുവല്ല എന്നർത്ഥം.

2 അസദ്വാ ഇദമഗ്ര ആസീത് (തൈ. ഉ. ബ്ര. 7)
3 ആത്മൈവേദമഗ്ര ആസീത്. (ബൃഹ 1. 4. 1.)
4 ബ്രഹ്മവാ ഇദമഗ്ര ആസീത്. (ശത 11-1-11-1)

ഇവയെല്ലാം ഉപനിഷത്തുകളിലുള്ള വാക്യങ്ങളാകുന്നു. ഹേ! ശ്വേതകേതോ![2] സൃഷ്ടിക്കു മുമ്പ് ഈ ജഗത്ത്, 1. സത്തും 2. അസത്തും 3. ആത്മാവും 4. ബ്രഹ്മസ്വരൂപവും ആയിരുന്നു. തുടന്ന്—

തദൈക്ഷത ബഹുഃ സ്യാം പ്രജായേയേതി; സോഽകാമയത ബഹുഃ സ്യാം പ്രജായേയേതി (തൈ. ഉ. ബ്ര. 6)

ആ പരമാത്മാവു തൻെറ ഇച്ഛകൊണ്ട് അനേകം രൂപങ്ങൾ കൈക്കൊണ്ടു.

സർവം ഖല്വിദംബ്രഹ്മ നേഹ നാനാസ്തി കിഞ്ചന[3]

ഇതും ഉപനിഷത്തിലുള്ള വചനമാണ്. "ഇക്കാണുന്ന ജഗത്തു മുഴുവനും ബ്രഹ്മമാണെന്നുള്ളതിൽ സംശയമില്ല. അതിൽ നാനാ പ്രകാരത്തിലുള്ള പദാർഥങ്ങൾ യാതൊന്നും ഇല്ല. എല്ലാം ബ്രഹ്മം തന്നെയാണ്."

ഉത്തരം:- ഈ വചനങ്ങൾക്ക് അനർഥം പറയുന്നതെന്തിന്? എന്തെന്നാൽ അതേ ഉപനിഷത്തുകളിൽ—

[ഏവമേവ ഖലു] സോമ്യാന്നേന ശുങ്ഗേനാപോ മൂലമന്വിച്ഛാദ്ഭിസ്സോമ്യ ശുങ്ഗേന തേജോമൂലമന്വിച്ഛ തേജസാ സോമ്യ ശുങ്ഗേന സന്മൂലമന്വിച്ഛ സന്മൂലാഃ സോമ്യേമാഃ [സർവാഃ] പ്രജാഃ സദായതനാഃ സത്പ്രതിഷ്ഠാഃ (ഛാന്ദോഗ്യം 6. 8. 4 )

ശ്വേതകേതോ! അന്നരൂപമായ പൃഥിവീകാര്യത്തിൽനിന്നു ജലരൂപമായ മൂലകാരണത്തെ നീ അറിയുക. കാര്യരൂപമായ ജലത്താൽ തേജോരൂപമായ മൂലകാരണത്തേയും. തേജോരൂപമായ

---

2. ഈ സംബോധന ആദ്യ ഉദ്ധരണിയോടു ചേർന്നതാണ്. നാലിൻെറയും അർഥം ഒന്നിച്ചു പറഞ്ഞു എന്നേയുള്ളു. 3. ഇതു് ഏതെങ്കിലും പ്രാമാണിക ഉപനിഷത്തിലെ വചനമല്ല. അതുകൊണ്ടാണ് ജൈനാചാര്യന്മാർ 'കൃത്രിമേണാപ്യാഗമേന തസ്യൈവ പ്രതിപാദനാത്. ഉക്തംച സർവം വൈ ഖല്വിദം ബ്രഹ്മ നേഹ നാനാസ്തികിഞ്ചന' കൃത്രിമമായ ആഗമപ്രമാണത്താലും അതിനെ ഇങ്ങനെ പ്രതിപാദിച്ചിരിക്കുന്നു്. പറയുകയാണ്, സർവം ഖല്വിദം......... ഈ പ്രമാണം കള്ളമാണെന്നർഥം''. (സ്യാദ്വാദ മഞ്ജരി ടീകാ. ശ്ലോകം 13).

കാര്യത്താൽ സദ്രൂപകാരണമായ നിത്യമായ പ്രകൃതിയെയും മനസ്സിലാക്കുക. സത്യസ്വരൂപമായ ഈ പ്രകൃതി സകല ജഗത്തിന്റെയും മൂലകാരണവും നിവാസസ്ഥാനവുമാണ്. ഈ ജഗത്തു മുഴുവനും സൃഷ്ടിക്കു മുമ്പ് അസത്തിനു തുല്യം ആയിരുന്നു. ജീവാത്മാവും ബ്രഹ്മവും പ്രകൃതിയിൽ ലയിച്ച് വർത്തിച്ചിരുന്നു. ഒന്നിന്റേയും അഭാവം ഇല്ലായിരുന്നു. ''സർവം ഖലു'' എന്നവചനം അമ്പ് കുമ്പളത്തു്, വില്ല ചേപ്പാട്ട്, എയ്യാനുള്ള നായര് പന്തളത്തു് എന്നു പറഞ്ഞതുപോലെ ചേർച്ചയില്ലാത്തതാണ്.

> സർവം ഖല്വിദം ബ്രഹ്മ തജ്ജലാനിതി ശാന്ത ഉപാസീത. (ഛന്ദോഗ്യ. 3. 14. 1.)
> നേഹ നാനാസ്തി കിഞ്ചന. (കം. ഉ. 2. 4. 11.)

ശരീരത്തിലുള്ള അവയവങ്ങൾ ശരീരവുമായി ചേർന്നിരിക്കുമ്പോൾ കാര്യക്ഷമവും വേർപെടുമ്പോൾ നിഷ്ക്രിയങ്ങളുമാകുന്നു. അതുപോലെ സന്ദർഭത്തിനു യോജിച്ച വാക്യങ്ങൾ മാത്രമേ അർഥപുഷ്ടമാകുന്നുള്ളു. ഒരു പ്രകരണത്തിൽ നിന്നെടുത്തു് വേറെ വല്ല വാക്യവുമായി കൂട്ടിച്ചേർത്താൽ അവ നിരർത്ഥകങ്ങളാകും. ഇപ്പറഞ്ഞ വചനത്തിന്റെ അർഥം ഇതാണ്:— ജീവാത്മാവേ, നീ ബ്രഹ്മത്തെ ഉപാസിക്കുക. ഏതു ബ്രഹ്മത്തിൽ നിന്നു് ജഗത്തിന്റെ ഉത്പത്തി, സ്ഥിതി, ആദിയായ അസ്തിത്വം സംഭവിക്കുന്നുവോ ഏതൊന്നു സൃഷ്ടിച്ച് ധാരണം ചെയ്കയാൽ ഈ ജഗത്തു് വർത്തിക്കുന്നുവോ ഈ ജഗത്തു് ഏതിന്റെ സഹചരിതമാണോ[1] ആ ബ്രഹ്മത്തെ വിട്ട് മറ്റൊന്നിനെ ഉപാസിക്കരുതു്. ചേതനാമാത്രവും അഖണ്ഡവും ഏകരസവും ആയ ബ്രഹ്മത്തിൽ മററു പലവസ്തുക്കളും യോജിച്ചിരിക്കുന്നില്ല. അവയെല്ലാം അതാതിന്റെ സ്വരൂപത്തിൽ വെവ്വേറെ ഈശ്വരനാകുന്ന ഏകാധാരത്തിൽ വർത്തിക്കുന്നു.

## മൂന്നുകാരണങ്ങൾ

ചോദ്യം:- ജഗത്തിനു് എത്ര കാരണങ്ങൾ ഉണ്ട്?

ഉത്തരം:- മൂന്നു്. ഒന്നാമത്തേതു നിമിത്തം, രണ്ടാമത്തേതു് ഉപാദാനം, മൂന്നാമത്തേതു സാധാരണം. ആരു് ഉണ്ടാക്കുന്നതു കൊണ്ടു്ഉണ്ടാവുകയും ഉണ്ടാക്കാതിരുന്നാൽ ഉണ്ടാകാതിരിക്കുകയും ചെയ്യുന്നുവോ അയാളാണ്നിമിത്തകാരണം. സ്വയം ഉണ്ടാകാതെ

1 ബ്രഹ്മത്തിന്റെ സഹചരിതം-കൂടെയുള്ളതു്, വിട്ടുമാറാത്തതു് എന്നർഥം.

മറെറാന്നിനെ ഉണ്ടാക്കുന്നതു് എന്നർഥം. അതില്ലാതെ ഒന്നും ഉണ്ടാകുന്നില്ലയോ അവസ്ഥാന്തരം പ്രാപിച്ച് ഉണ്ടാവുകയും വിഘടിക്കുകയും ചെയ്യുന്നതേതോ അതാണ് ഉപാദാനകാരണം. സാധാരണ കാരണം എന്നുപറയുന്നതു് ഉണ്ടാക്കുന്നതിനു് വഴിയും സാമാന്യ ലക്ഷ്യവുമാകുന്നതിനെയാണ്. നിമിത്തകാരണം രണ്ടു വിധത്തിലുണ്ട്. സൃഷ്ടിയിലുള്ള സമസ്തവസ്തുക്കളേയും ഉപാദാന കാരണത്തിൽനിന്നു് ഉണ്ടാക്കുകയും നിലനിറുത്തുകയും നശിപ്പിക്കുകയും പ്രവത്തിപ്പിക്കുകയും ചെയ്യുന്ന ഈശ്വരനാണ് ഏററവും മുഖ്യമായ ആദി നിമിത്തകാരണം. രണ്ടാമത്തേതു്, ഈശ്വരൻെറ സൃഷ്ടിയിലുള്ള വസ്തുക്കളാൽ വിവിധ കാര്യാന്തരങ്ങളുണ്ടാക്കുന്ന സാധാരണ നിമിത്തകാരണമായ ജീവാത്മാവാണ്. സകല ലോകങ്ങളേയും നിമ്മിക്കുവാനുള്ള സാമഗ്രിയായ പ്രകൃതിയെന്ന പരമാണുക്കളാണ് ഉപാദാന കാരണം. അചേതനമായ അതിനു് സ്വയം ഉണ്ടാകുവാനോ നശിക്കുവാനോ കഴിവില്ല. അതു് മറെറാരാൾ ഉണ്ടാക്കിയാൽ ഉണ്ടാവുകയും നശിപ്പിച്ചാൽ നശിക്കയും ചെയ്യുന്നു. ചിലപ്പോൾ ജഡ നിമിത്തത്തിൽ നിന്നു് ജഡവസ്തു ഉണ്ടാവുകയും ഇല്ലാതാവുകയും ചെയ്യാറുണ്ട്. ഈശ്വര രചിതമായ വിത്തു് മണ്ണിൽ വീണു് ജലം കിട്ടുമ്പോൾ മുളച്ചു് മരമായിത്തീരുന്നു. അഗ്നി മുതലായ അചേതനവസ്തുക്കൾ നിമിത്തം അവ നശിക്കുകയും ചെയ്യുന്നു. എന്നാൽ ഇവയുടെ നിയമപൂർവമായ നിമ്മാണവും നാശവും ഈശ്വരൻേറയോ, ജീവൻേറയോ അധീനതയിലാണ്. ഒരുവസ്തുവിൻെറ നിമ്മാണത്തിൽ ജ്ഞാനം, ദശനം, ബലം, ഹസ്തം മുതലായ വിവിധ സാധനങ്ങളും ദേശം, കാലം, ആകാശം എന്നിവയും സാധാരണ കാരണങ്ങളാണ് ഉദാഹരണത്തിനു് കുടം ഉണ്ടാക്കുമ്പോൾ കുശവൻ നിമിത്തകാരണവും, മണ്ണ് ഉപാദാന കാരണവും, റാട്ട്, ചക്രം തുടങ്ങിയ ഉപകരണങ്ങൾ സാമാന്യ നിമിത്തവും ദേശം, കാലം, ആകാശം, പ്രകാശം, കണ്ണ്, കൈയ്യ്, ജ്ഞാനം, ക്രിയ എന്നിവയെല്ലാം സാധാരണ നിമിത്തകാരണവും ആകുന്നു. ഈ മൂന്നു കാരണങ്ങൾ കൂടാതെ യാതൊന്നും ഉണ്ടാവുകയോ നശിക്കുകയോ ഇല്ല.

## ഈശ്വരൻ ജഗത്തിൻെറ ഉപാദാനവും നിമിത്തവുമോ?

ചോദ്യം:- നവീന വേദാന്തികൾ ഈശ്വരനെ ജഗത്തിൻെറ നിമിത്തകാരണമായും ഉപാദാന കാരണമായും ഗണിക്കുന്നുണ്ടല്ലോ

**യഥോർണ്ണനാഭി സൃജതേ ഗൃഹ്ണതേ ച.** (മുണ്ഡ:1. 1. 7)

ഇതു് ഉപനിഷദ്വചനമാണു്. ചിലന്തി പുറമേനിന്നു യാതൊരു പദാർത്ഥവും എടുക്കാതെ, തന്റെ ശരീരത്തിൽനിന്നു നിർഗ്ഗളിക്കുന്ന നൂൽ കൊണ്ടു വലയുണ്ടാക്കി, അതിൽ സ്വയം കളിച്ചു കൊണ്ടിരിക്കുന്നതുപോലെ ബ്രഹ്മവും തന്നിൽനിന്നു തന്നെ ജഗത്തിനെ സൃഷ്ടിച്ചു് സ്വയം ജഗത്സ്വരൂപനായി, ക്രീഡിച്ചു കൊണ്ടിരിക്കുകയാണു്. ''ഞാൻ അനേക വിധത്തിലുള്ളവൻ — ജഗദാകാരൻ — ആയിത്തീരും'' എന്നിങ്ങനെ ഇച്ഛിച്ചു് ആ ബ്രഹ്മം തന്നെ കേവലം സങ്കല്പം കൊണ്ടുമാത്രം സർവജഗത്സ്വരൂപനായി പരിണമിക്കുകയാണു ചെയ്തിട്ടുള്ളതു്. എന്തെന്നാൽ —

**ആദാവന്തേ ച യന്നാസ്തി വർത്തമാനേ$f$പി തത്തഥാ.**[2]

മാണ്ഡൂക്യകാരികയാണിതു്. മുമ്പ് ഉണ്ടാകാത്തതും ഒടുവിൽ ഇല്ലാത്തതുമായ വസ്തു വർത്തമാനത്തിലും ഇല്ലാത്തതാണു്. സൃഷ്ടിയുടെ ആദിയിൽ ജഗത്തു് ഉണ്ടായിരുന്നില്ല; ബ്രഹ്മം ഉണ്ടായിരുന്നതാനും. പ്രളയത്തിന്റെ അവസാനത്തിൽ ലോകം നിലനില്ക്കയില്ല; ബ്രഹ്മം മാത്രമേ ശേഷിക്കുകയുള്ളു. അപ്പോൾ, വർത്തമാന കാലത്തിൽ ജഗത്തു മുഴുവനും എന്തുകൊണ്ടു ബ്രഹ്മമല്ലേ?

ഉത്തരം:— നിങ്ങൾ പറയുന്ന പ്രകാരം ബ്രഹ്മം ജഗത്തിന്റെ ഉപാദാനകാരണമാണെങ്കിൽ, അതു് പരിണാമവിധേയവും അവസ്ഥാന്തരമുള്ളതും, മാററത്തിനു വിധേയവും ആണെന്നുവരും. കൂടാതെ ഉപാദാന കാരണത്തിന്റെ ഗുണകർമ്മ സ്വഭാവങ്ങൾ കാര്യത്തിലും വന്നുകൂടും.

**കാരണഗുണപൂർവകഃ കാര്യഗുണോ ദൃഷ്ടഃ.**

(വൈ. ദ. 2. 1. 24)

ഉപാദാന കാരണത്തിന്റെ ഗുണങ്ങൾക്കു സദൃശമായ ഗുണങ്ങൾ കാര്യത്തിലും ഉണ്ടാകും. ബ്രഹ്മം സച്ചിദാനന്ദസ്വരൂപമാണു. ജഗത്തു കാര്യരൂപമാകയാൽ അസത്തും ജഡവും ആനന്ദരഹിതവും ആണു്. ബ്രഹ്മം ജനിക്കാത്തതാണു്. ജഗത്തു് ഉണ്ടായതാണു്. ബ്രഹ്മം അദൃശ്യവും ജഗത്തു് ദൃശ്യവുമാണു്. ബ്രഹ്മം അഖണ്ഡവും ജഗത്തു് ഖണ്ഡവുമാണു്. പൃഥിവി തുടങ്ങിയ കാര്യങ്ങളെല്ലാം ബ്രഹ്മത്തിൽ നിന്നു് ഉണ്ടായതാണെങ്കിൽ അവയിലുള്ള ജഡതാദി ഗുണങ്ങൾ ബ്രഹ്മത്തിലും ഉണ്ടാകും. അവ അചേതനമായിരിക്കുന്നതുപോലെ ബ്രഹ്മവും അചേതനമാണെന്നുവരും.

ഈശ്വരൻ ചേതനമാകയാൽ പൃഥിവ്യാദികളും ചേതനമാണെന്നു വരും. ചിലന്തിയുടെ ഉദാഹരണം നിങ്ങളുടെ മതത്തെ സാധൂകരിക്കുന്നതിനുപകരം, ഖണ്ഡിക്കുകയാണു ചെയ്യുന്നതു്. ജഡരൂപമായ ശരീരം നൂലിൻെറ ഉപാദാന കാരണമാണു്. ജീവാത്മാവു് നിമിത്തകാരണവും. അതും ഈശ്വരൻെറ അത്ഭുതകരമായ സൃഷ്ടിയുടെ മഹത്വമാണു്. മററൊരു ശരീരത്തിൽ നിന്നും നൂലുണ്ടാക്കാൻ ജീവാത്മാവിന്നു സാധിക്കുന്നില്ല. അതുപോലെ തന്നെ, വ്യാപകമായ ബ്രഹ്മം തന്നിലുള്ളതും വ്യാപ്യവുമായ പ്രകൃതി, പരമാണുക്കൾ എന്നീ കാരണങ്ങളിൽനിന്നു സ്ഥൂലജഗത്തിനെ സൃഷ്ടിച്ചു് ബാഹ്യമായി സ്ഥൂലമാക്കിയിട്ടു്, സ്വയം സാക്ഷിയായി അതിലെങ്ങും നിറഞ്ഞുനിന്നു് ആനന്ദമയമായി വർത്തിക്കുന്നു. ''ഞാൻ സകല ജഗത്തിനേയും സൃഷ്ടിച്ചു പ്രസിദ്ധനാകും'' എന്നിങ്ങിനെ ഈശ്വരൻ ''ഈക്ഷണം'' ചെയ്താൽ അതായതു് ആഗ്രഹിക്കുകയോ, ദർശിക്കുകയോ, വിചാരിക്കുകയോ, കാമിക്കുകയോ ചെയ്തിട്ടുണ്ടെങ്കിൽ അതിൻെറ താത്പര്യമിതാണു്:-- ജഗത്തു് ഉണ്ടാകുമ്പോൾ മാത്രമേ ജീവാത്മാക്കളുടെ വിചാരം, ജ്ഞാനം, ധ്യാനം, ഉപദേശം, ശ്രവണം എന്നിവയാൽ ഈശ്വരൻ പ്രസിദ്ധനാവുകയും അനേകം സ്ഥൂലപദാർത്ഥങ്ങളോടുകൂടി വർത്തിക്കുകയും ചെയ്യുന്നുള്ളു. പ്രളയാവസ്ഥയിൽ ഈശ്വരനും മുക്തരായ ജീവാത്മാക്കളുമല്ലാതെ മററാരും ബ്രഹ്മത്തെ അറിയുന്നില്ല. അതിനാൽ ഈ കാരിക ഭ്രമജന്യമാണു്. സൃഷ്ടിക്കുമുമ്പുള്ള പ്രളയകാലത്തു്. ജഗത്തു് ഉണ്ടായിരുന്നില്ല സൃഷ്ടിയുടെ അവസാനത്തിൽ, അതായതു് പ്രളയത്തിൻെറ ആരംഭം മുതൽ അടുത്ത സൃഷ്ടി ഉണ്ടാകുന്നതുവരെ, ജഗത്തിൻെറ കാരണം സൂക്ഷ്മമായി അപ്രസിദ്ധമായിരിക്കുന്നു.

**തമ ആസീത്തമസാ ഗൂൾഹമഗ്രേ. (ഋ. 10. 129. 3.)**
**ആസീദിദം തമോ ഭൂതമപ്രജ്ഞാതമലക്ഷണം**
**അപ്രതർക്യമ വിജ്ഞേയം പ്രസുപ്തമിവ സർവതഃ.**
(മനു 1. 5)

ഈ ജഗത്തു മുഴുവനും സൃഷ്ടിക്കുമുമ്പത്തെ പ്രളയത്തിൽ അന്ധകാരത്താൽ ആവൃത(ആച്ഛാദിത)മായിരുന്നു. പ്രളയാരംഭശേഷവും അങ്ങനെതന്നെ ആയിരിക്കും. ആ സമയത്തു് ഇതാരുടേയും അറിവിലോ, ഭാവനയിലോ കൊണ്ടുവരാനോ ഇന്ദ്രിയവേദ്യമാകാനോ തക്കവണ്ണം സ്പഷ്ടമായ ചിഹ്നങ്ങളോടു കൂടിയതും ആയിരുന്നില്ല. ആവുകയുമില്ല. വർത്തമാന കാലത്തിൽ മാത്രമേ ജഗത്തിനെ അറി

യാൻ കഴിയൂ. സ്പഷ്ടമായ അടയാളങ്ങളോട് കൂടി അറിയാറാവുമ്പോൾ മാത്രമേ ഉള്ളതുപോലെ അറിയാൻ കഴിയുകയുള്ളു അതിനാൽ കാരികാ രചയിതാവ് വർത്തമാനത്തിലും ജഗത്തിന് അഭാവം ഉണ്ടെന്ന പറഞ്ഞതു്തീർത്തും അപ്രാമാണികമാണ്. സൂക്ഷ്മമായി അറിയുന്നയാൾ പ്രമാണങ്ങൾ മുഖേന അറിയുന്നതും പ്രാപിക്കുന്നതു, ഒരിക്കലും, വിപരീത വിധത്തിലാകാൻ വഴിയില്ല.

## സൃഷ്ടിയുടെ പ്രയോജനം

ചോദ്യം:- ജഗത്തിനെ നിർമ്മിക്കുന്നതുകൊണ്ടു് ഈശ്വരന് എന്താണ് പ്രയോജനം?

ഉത്തരം:- നിർമ്മിക്കാതിരിക്കുന്നതു കൊണ്ടു് എന്താണ് പ്രയോജനം?

ചോദ്യം:- ജഗത്തിനെ നിർമ്മിക്കാതിരുന്നാൽ ഈശ്വരന് ആനന്ദത്തിൽ നിമഗ്നനാകാം. ജീവാത്മാക്കൾക്കു സുഖദുഃഖങ്ങൾ ഉണ്ടാവുകയുമില്ല.

ഉത്തരം:- അലസരും ദരിദ്രരുമായ ആളുകളേ ഇങ്ങനെ പറയൂ. പുരുഷാർഥികൾ പറയുകയില്ല. പ്രളയാവസരത്തിൽ ജീവാത്മാക്കൾക്കു്സുഖമോദുഃഖമോ?സൃഷ്ടിയിലെ സുഖദുഃഖങ്ങളെ താരതമ്യം ചെയ്തു നോക്കിയാൽ സുഖം ദുഃഖത്തേക്കാൾ എത്രയോ മടങ്ങ് അധികമാണ് എന്നു കാണാം. സൃഷ്ടിയുള്ളപ്പോൾ അനേകം പരിശുദ്ധരായ ജീവാത്മാക്കൾ മോക്ഷോപായങ്ങൾ സാധന ചെയ്തു് മോക്ഷത്തിന്റെ ആനന്ദം, നേടുന്നു. കൊള്ളരുതാത്തവർ സദാ ഉറങ്ങി കിടക്കുന്നതുപോലെ പ്രളയത്തിൽ ജീവാത്മാക്കൾ നിഷ്ക്രിയരായിരിക്കുന്നു. പൂർവസൃഷ്ടിയിലെ ജീവാത്മാക്കൾക്കു പുണ്യ പാപ കർമങ്ങളുടെ ഫലം കൊടുക്കുവാൻ ഈശ്വരന് എങ്ങിനെ കഴിയും? ജീവാത്മാക്കൾ അതെങ്ങനെ അനുഭവിക്കും? കണ്ണുകൊണ്ടെന്തു പ്രയോജനമെന്ന ചോദ്യത്തിന് കാഴ്ച എന്നല്ലേ ഉത്തരം പറയൂ? അതുപോലെ, ജഗത് സൃഷ്ടിക്കുള്ള ജ്ഞാനം,ബലം, ക്രിയാശക്തി എന്നിവ ഈശ്വരനുള്ളതുകൊണ്ടു് ജഗന്നിർമ്മാണമല്ലാതെ മറെറന്തു പ്രയോജനം? വേറെ പ്രയോജനമുണ്ടെന്നു പറയുവാൻ കഴിയുകയില്ലല്ലോ? കൂടാതെ ഈശ്വരന്റെ ന്യായം, ദയ മുതലായ ഗുണങ്ങൾ സൃഷ്ടിയിലെ സാർഥകമാവുകയുള്ളൂ. ഈശ്വരന്റെ അനന്തമായ സാമർഥ്യം ജഗത്തിന്റെ സൃഷ്ടി സ്ഥിതി പ്രളയങ്ങളുടെ നിർവഹണത്തിലൂടെ മാത്രമേ സഫലമാവൂ.

കണ്ണിന്റെ സ്വാഭാവിക ഗുണമാണ് കാഴ്ച. അതുപോലെ ഈശ്വരന്റെ സ്വാഭാവിക ഗുണം ജഗത്തിനെ സൃഷ്ടിച്ച് ജീവാത്മാക്കൾക്കെല്ലാം അസംഖ്യം പദാർത്ഥങ്ങൾ നല്കി പരോപകാരം ചെയ്യുകയത്രേ.

ചോദ്യം:- വിത്തോ മരമോ ആദ്യം ഉണ്ടായത്?

ഉത്തരം:- വിത്താണ്. എന്തെന്നാൽ വിത്ത്, ഹേതു, നിദാനം, നിമിത്തം, കാരണം മുതലായ പദങ്ങളെല്ലാം ഒരേ അർത്ഥത്തെ കുറിക്കുന്നു. വിത്ത് എന്നതു കാരണത്തിന്റെ മറ്റൊരു പര്യായം മാത്രം. അതിനാൽ അതു കാര്യത്തിനു മുമ്പുതന്നെ ഉണ്ടാകണം.

ചോദ്യം:- സർവശക്തിമാനാകയാൽ ഈശ്വരന് കാരണങ്ങളേയും ജീവാത്മാക്കളേയും ഉത്പാദിപ്പിക്കുവാൻ കഴിയും. കഴിയുകയില്ലെങ്കിൽ സർവശക്തനായിരിക്കുകയില്ല.

ഉത്തരം:- സർവശക്തിമാൻ എന്നതിന്റെ അർത്ഥം മുമ്പ് എഴുതിയിട്ടുണ്ട്. അസംഭവമായ കാര്യങ്ങൾ കൂടി ചെയ്യുന്നതാണോ സർവശക്തിമാൻ എന്നു പറയുന്നതിനു കാരണം? കാരണം കൂടാതെ കാര്യം നിർമിക്കുക മുതലായ അസംഭവ കൃത്യങ്ങൾ നടത്തുവാൻ ഒരാൾക്കു കഴിയുമെങ്കിൽ യാതൊരു കാരണവും കൂടാതെ മറ്റൊരു ഈശ്വരനെ സൃഷ്ടിക്കുവാനോ, ആത്മഹത്യ ചെയ്യാനോ ദുഃഖിതനാകുവാനോ അന്യായകാരിയും അപരിശുദ്ധനും ദുരാചാരിയും ആയിത്തീരുവാനോ ശക്തനാകുമോ ഇല്ലയോ? അഗ്നിയുടെ ചൂട്, വെള്ളത്തിന്റെ തണുപ്പ് മുതലായ സ്വാഭാവിക നിയമങ്ങളെ മാററുവാനും പൃഥ്വാവ്യാദി ജഡ വസ്തുക്കളെ വിപരീത ഗുണമുള്ളവയാക്കുവാനും ഈശ്വരനു കൂടി കഴിയുകയില്ല. ഈശ്വരന്റെ നിയമങ്ങൾ സത്യവും പൂർണവുമാകയാൽ അവ പരിവർത്തനം ചെയ്യാൻ സാധ്യമല്ല. അതിനാൽ സർവ ശക്തിമാൻ എന്നതിന്റെ അർത്ഥം, മററാരുടേയും സഹായം കൂടാതെ സ്വന്തം കാര്യങ്ങൾ പൂർണമായി ചെയ്യുവാൻ ശക്തൻ എന്നാണ്.

## നിരാകാരൻ – സാകാരനല്ല.

ചോദ്യം:- ഈശ്വരൻ സാകാരനോ നിരാകാരനോ? നിരാകാരനാണെങ്കിൽ കൈയ്യും മററ് ഉപകരണങ്ങളൊന്നും ഇല്ലാത്തതുകൊണ്ട് ജഗത് സൃഷ്ടി സാധ്യമേയല്ല. സാകാരനാണെങ്കിൽ ഈ ദോഷമില്ല.

 


ഉത്തരം:- ഈശ്വരൻ നിരാകാരനാകുന്നു. സാകാരൻ അതായതു് ശരീരമുള്ളവൻ ആണെങ്കിൽ അതു് ഈശ്വരനല്ല. എന്തെന്നാൽ, ശരീരമുള്ളവനു് ശക്തിയിൽ പരിമിതിയും ദേശം കാലം എന്നിവയിൽ പരിച്ഛിന്നതയും, വിശപ്പ്-ദാഹം ഛേദനം ഭേദനം, ശീതോഷ്ണം ജ്വരം പീഡ മുതലായവയും ഉണ്ടായിരിക്കും. അങ്ങിനെയുള്ളതിൽ ജീവന്റെ ഗുണങ്ങളല്ലാതെ ഈശ്വരന്റെ ഗുണങ്ങളൊന്നും ഒരിക്കലും ചേരുകയില്ല. സാകാരരായ_അഥവാ ശരീരമുള്ളവരായ നാം, ത്രസരേണു അണു പരമാണു പ്രകൃതി എന്നിവയെ സ്വാധീനമാക്കുവാൻ ശക്തരാകാത്തതു പോലെ സ്ഥൂലദേഹമുള്ള ഈശ്വരനും ആ സൂക്ഷ്മപദാർത്ഥങ്ങളിൽ നിന്നു് സ്ഥൂലജഗത്തിനെ സൃഷ്ടിക്കുവാൻ ശക്തനാവുകയില്ല. ഭൗതിക ഇന്ദ്രിയങ്ങളും കൈകാലുകളും മുതലായ അവയവങ്ങളും ഇല്ലെങ്കിലും അളവററ ബല പരാക്രമങ്ങളുള്ള ഈശ്വരൻ അവയേക്കൊണ്ടു്, ജീവാത്മാവിനും പ്രകൃതിക്കും അശക്യമായ സകല കർമങ്ങളും ചെയ്യുവാൻ ശക്തനാകുന്നു. പ്രകൃതിയേക്കാൾ സൂക്ഷ്മതരനായി പ്രകൃതിയിലെങ്ങും വ്യാപിച്ചു് വർത്തിച്ചു് പ്രകൃതിയെ ജഗത്തിന്റെ ആകൃതിയിലാക്കുകയാണു് ഈശ്വരൻ ചെയ്യുന്നതു്.

ചോദ്യം:- മനുഷ്യരുടേയും മററും അച്ഛനമ്മമാർ ആകാരമുള്ളവരാണു്, അവരുടെ സന്താനങ്ങളും സാകാരരാണു്. അവർ നിരാകാരരാണെങ്കിൽ അവരുടെ മക്കളും നിരാകാരരായിരിക്കും. അതുപോലെ ഈശ്വരൻ നിരാകാരനാണെങ്കിൽ ഈശ്വരൻ സൃഷ്ടിച്ച ജഗത്തും നിരാകാരമായിരിക്കണം.

ഉത്തരം:- ഈ സംശയം ഒരു കുഞ്ഞിന്റേതു പോലുണ്ടു്. ഈശ്വരൻ ജഗത്തിന്റെ ഉപാദാന കാരണമല്ല നിമിത്ത കാരണമാണെന്നു് ഇപ്പോൾ പറഞ്ഞതേയുള്ളു. സ്ഥൂലരൂപത്തിലുള്ള പ്രകൃതിയും പരമാണുക്കളുമാണു് ജഗത്തിന്റെ ഉപാദാന കാരണം. അവ തീർത്തും നിരാകാരങ്ങളല്ല. അവ ഈശ്വരനേക്കാൾ സ്ഥൂലവും മററുള്ള കാര്യവസ്തുക്കളേക്കാൾ സൂക്ഷ്മവുമാണു്.

ചോദ്യം:- കാരണം കൂടാതെ കാര്യം സൃഷ്ടിക്കുവാൻ ഈശ്വരനു കഴിവില്ലേ?

ഉത്തരം:- ഇല്ല. എന്തെന്നാൽ, അഭാവത്തിന്റെ ഭാവം — ഇല്ലാത്തതു്, ഉണ്ടാവുക എന്നതു് — തീർത്തും അസംഭവമാണു്. വന്ധ്യയുടെ പുത്രനും വേറൊരു വന്ധ്യയുടെ പുത്രിയും തമ്മിൽ

വിവാഹം ചെയ്യുന്നതു ഞാൻ കണ്ടു. അവർ മനുഷ്യന്റെ കൊമ്പു കൊണ്ടുണ്ടാക്കിയ ഒരു വില്ല് പിടിച്ചിരുന്നു. അവർ രണ്ടുപേരും ആകാശപുഷ്പം കൊണ്ടുള്ള മാലകരം ധരിച്ചിരുന്നു. അവർ ഇരുവരും ഗന്ധർവ നഗരത്തിൽ പാർക്കുകയും കാനൽജലത്തിൽ കുളിക്കുകയും ചെയ്തു. ആ ഗന്ധർവ നഗരത്തിൽ മേഘമില്ലാതെ തന്നെ മഴയും മണ്ണു കൂടാതെ തന്നെ സകലസസ്യ വിളകളും മററും ഉണ്ടായിരുന്നു.'' എന്ന പറയുമ്പോലെയേ ഉള്ളൂ, കാരണം കൂടാതെ കാര്യം ഉണ്ടായി എന്നു പറയുന്നതും. ''മമ മാതാപിതരൌ നസ്തോഹമേവ ജാതഃ. മമ മുഖേ ജിഹ്വാ നാസ്തിവദാമി ച'' എനിക്കു അച്ഛനും അമ്മയും ഇല്ല. ഞാൻ ഇങ്ങിനെയങ്ങുണ്ടായി. എനിക്കു നാവില്ലെങ്കിലും ഞാൻ സംസാരിക്കുന്നു. മാളത്തിൽ പാമ്പ് ഇല്ലായിരുന്നെങ്കിലും പുറത്തു വന്നു. ഞാനും ഇവരും ഒരിടത്തു, ഉണ്ടായിരുന്നില്ല. എങ്കിലും ഞങ്ങളിങ്ങു വന്നു. ഇപ്രകാരമുള്ള നടക്കാത്ത കാര്യങ്ങൾ ഉന്മത്ത ഗീതം അഥവാ ഭ്രാന്തു പറയലാണ്.

## കാരണത്തിനു കാരണമില്ല.

ചോദ്യം:- കാരണം കൂടാതെ കാര്യം ഉണ്ടാവുകയില്ലെങ്കിൽ കാരണത്തിന്റെ കാര്യം എന്താണ്?

ഉത്തരം:- കേവലം കാരണരൂപം മാത്രമായവ മറെറാന്നിന്റെയും കാര്യമാകുന്നില്ല. ഒന്നിന്റെ കാരണവും വേറൊന്നിന്റെ കാര്യവും ആകുന്നവ മറെറാരിനംമായി അറിയപ്പെടുന്നു. പൃഥിവി ഗൃഹം മുതലായവയുടെ കാരണവും ജലം മുതലായവയുടെ കാര്യവുമാണ്. എന്നാൽ മൂലകാരണമായ പ്രകൃതിക്കു വേറെ കാരണമില്ല. അതു് അനാദിയാണ്.

### മൂലേ മൂലഭാവാദമൂലം മൂലമ്. (സാംഖ്യ 1. 67)

വേരിനു വേരു് ഇല്ലാതയതു കാരണത്തിനു കാരണം ഇല്ല. അതിനാൽ കാരണമില്ലാത്തതു് എല്ലാ കാര്യങ്ങളുടേയും കാരണമാകുന്നു. എന്തെന്നാൽ ഏതെങ്കിലും ഒരു കാര്യം ഉണ്ടാകുന്നതിന്നു മുമ്പ് അതിനു മൂന്നു കാരണങ്ങൾ അവശ്യം വേണം. വസ്ത്രം നെയ്യുന്നതിനു് നെയ്ത്തുകാരൻ, നൂൽ, തറിയന്ത്രങ്ങൾ മുതലായവ

---

329. 331 എന്നീ പേജുകളിലെ അടിക്കുറിപ്പുകൾക്കു് ക്രമഭംഗം വന്നിട്ടുണ്ട്. 329 ലെ 1. എന്നതു് 3 എന്നും 331 ലെ 2 നു് 4. ഗൗഡപാദീയകാരിക 31 എന്നും വായിക്കണം. 5. പ്രകൃതി – വികൃതി എന്നർത്ഥം.

വേണം. അതുപോലെ ജഗത്തിൻെറ ഉത്പത്തിക്കു മുമ്പ് ഈശ്വരൻ, പ്രകൃതി, കാലം, ആകാശം, ജീവാത്മാക്കൾ എന്നിവയെല്ലാം അനാദിയായി ഉണ്ടെങ്കിലേ ജഗത്തിൻെറ ഉത്പത്തി ഉണ്ടാവുകയുള്ളു. ഇവയിൽ ഏതെങ്കിലും ഒന്നിൻെറ അഭാവത്തിൽ ജഗത്ത് ഉണ്ടാവുകയില്ല.

അത്ര നാസ്തികാ ആഹുഃ:— നാസ്തികർ പറയുന്നു.

1. ശൂന്യം തത്ത്വം ഭാവോഽപി വിനശ്യതി വസ്തുധർമത്വാദ്വിനാശസ്യ.[6] (സാംഖ്യം)

2. അഭാവാത്ഭാവോത്പത്തിർനാനുപമൃദ്യ പ്രാദുർഭാവാത്. 3. ഈശ്വരഃ കാരണം പുരുഷകർമാഫല്യദർശനാത്. 4. അനിമിത്തതോ ഭാവോത്പത്തിഃ കണ്ടകതൈക്ഷ്ണ്യാദിദർശനാത്.

5. സർവമനിത്യമുത്പത്തിവിനാശധർമകത്വാത്

6. സർവം നിത്യം പഞ്ചഭൂതനിത്യത്വാത്.

7. സർവം പൃഥഗ് ഭാവലക്ഷണപൃഥക്ത്വാത്.

8. സർവമഭാവോ ഭാവേഷ്വിതരേതരാഭാവസിദ്ധേഃ. (ന്യായ. 4. 1)[7]

നാസ്തികർ പറയുന്നു:—

(1ാം നാസ്തികൻ) ശൂന്യം എന്നൊരു പദാർഥമേ ഉള്ളു. സൃഷ്ടിക്കുമുമ്പ് ശൂന്യമായിരുന്നു; സൃഷ്ടിയ്ക്കു ശേഷവും ശൂന്യമേ ഉണ്ടാവൂ. എന്തെന്നാൽ ഇപ്പോഴുള്ള ഭാവം - അഥവാ വർത്തമാനത്തിലുള്ളവസ്തു - ഇല്ലാതാകുമ്പോൾ ശൂന്യതയേ ശേഷിയ്ക്കൂ.

ഉത്തരം:- ആകാശം, അദൃശ്യമായിട്ടുള്ളത്, ഒഴിഞ്ഞിടം, ബിന്ദു, എന്നിവയ്ക്കെല്ലാം ശൂന്യമെന്നു പറയുന്നു. ശൂന്യം അചേതന വസ്തുവാണ്. ഈ ശൂന്യത്തിൽ എല്ലാം പദാർഥങ്ങളും അദൃശ്യമാണ്. ഒരു ബിന്ദുവിൽ നിന്നു രേഖയും പല രേഖകളെക്കൊണ്ട് വൃത്താകാരവും ഉണ്ടാകുന്നതുപോലെ ഭൂമി, പർവതം മുതലായവയെല്ലാം ഈശ്വരൻെറ രചനയിൽ നിന്നുണ്ടാകുന്നു. കൂടാതെ ശൂന്യത്തെ അറിയുന്നവൻ ശൂന്യനായിരിക്കുകയുമില്ല.

2-ാം നാസ്തികൻ:- അഭാവത്തിൽ നിന്നാണ് ഭാവം ഉണ്ടാകുന്നത്. വിത്തിനെ വികസിപ്പിക്കാതെ മുള ഉണ്ടാകുന്നില്ല.

6. സൂത്രം. 1. 44. 7. ന്യായദർശനം 4-ാം അധ്യായം ആഹ്നികം 1. സൂത്രങ്ങൾ 14, 19, 22, 25, 29, 34, 37, 39.

വിത്തു പിളന്നു നോക്കിയാൽ അതിൽ മുള കാണുന്നില്ല. അങ്കുരം കാണാത്തതു കൊണ്ടു് അഭാവത്തിൽ നിന്നാണു് ഭാവം ഉണ്ടാകുന്നതെന്നു വരുന്നു.

ഉത്തരം:- ബീജത്തെ വികസിപ്പിക്കുന്നതേതോ അതു് ആദ്യം തന്നെ ബീജത്തിൽ ഉണ്ടായിരുന്നു. അല്ലെങ്കിൽ ഒരിക്കലും മുളയ്ക്കുകയില്ല.

## കർമഫലം

3-ാം നാസ്തികൻ:- കർമം ചെയ്യുന്നതു കൊണ്ടു് ഫലം ഒരുവനു് കിട്ടുന്നില്ല. എത്രയോ കർമങ്ങൾ നിഷ്ഫലമായി കാണുന്നുണ്ടു് അതിനാൽ കർമഫലപ്രാപ്തി ഈശ്വരാധീനമാണെന്നു് അനുമാനിക്കാം. ഏതുകർമത്തിന്റെ ഫലം കൊടുക്കണമെന്നു് ഈശ്വരനു് തോന്നുന്നുവോ അതിന്റെ ഫലം മാത്രം നൽകുന്നു. കൊടുക്കാനിഷ്ടമില്ലാത്ത കർമത്തിന്റെ ഫലം കൊടുക്കുന്നില്ല. അതിനാൽ കർമഫലം ഈശ്വരാധീനമാണു്.

ഉത്തരം:- കർമഫലം ഈശ്വരാധീനമാണെങ്കിൽ കർമം ചെയ്യാതെ തന്നെ ഈശ്വരൻ എന്തുകൊണ്ടു ഫലം നല്കുന്നില്ല? അതുകൊണ്ടു് എന്തു കർമമാണോ മനുഷ്യർ ചെയ്യുന്നതു് അതിന്റെ ഫലമാണു് ഈശ്വരൻ കൊടുക്കുന്നതു്. അതിനാൽ സ്വതന്ത്രനായി –സ്വേച്ഛാപൂർവം– ഈശ്വരൻ കർമഫലം കൊടുക്കുന്നില്ല. ജീവൻ ചെയ്യുന്ന കർമങ്ങൾക്കനുസരിച്ചു് ഈശ്വരൻ ഫലം നൽകുന്നു.

4-ാം നാസ്തികൻ:— കാരണം കൂടാതെ പദാർഥങ്ങൾ ഉണ്ടാകുന്നു. മുള്ളിലവു പോലുള്ള ചില മരങ്ങൾക്കു് ആണി പോലുള്ള മുള്ളുകളുണ്ടു്. സൃഷ്ടിയുടെ ആരംഭം ഉണ്ടാകുമ്പോഴെല്ലാം ശരീരാദിവസ്തുക്കൾ കാരണം കൂടാതെ ഉണ്ടാകുന്നുവെന്നു് ഇതിൽ നിന്നു ഗ്രഹിക്കാം.

ഉത്തരം:- ഏതിൽ നിന്നാണോ ഒരു വസ്തുവിന്റെ ഉത്പത്തി, അതാണു് അതിന്റെ കാരണം. മുള്ളിലവില്ലാതെ മുള്ളുണ്ടാകാത്തതെന്തുകൊണ്ടാണു്?

5-ാം നാസ്തികൻ:- സകല വസ്തുക്കളും ഉത്പത്തിയും വിനാശവും ഉള്ളവയാണു്. അതിനാൽ എല്ലാം അനിത്യമാകുന്നു.

**ശ്ലോകാർദ്ധേന പ്രവക്ഷ്യാമി യദ്ദുക്തം ഗ്രന്ഥകോടിഭിഃ**
**ബ്രഹ്മസത്യം ജഗന്മിഥ്യാ ജീവോ**
**ബ്രഹ്മൈവ നാപരഃ.**

8. ഇതിനു് കർമഫലം കാരണമാകുന്നില്ലെന്നർഥം.

ഏതോ ഗ്രന്ഥത്തിലുള്ളതാണ് ഈ ശ്ലോകം.[9] ഇക്കാലത്തെ വേദാന്തികൾ അഞ്ചാമത്തെ നാസ്തികൻെറ കൂട്ടത്തിൽ പെടും എന്തെന്നാൽ, അവർ പറയുന്നതു്:— ബ്രഹ്മം സത്യവും ജഗത്തു് മിഥ്യയും ആണ്. ജീവനും ബ്രഹ്മവും തമ്മിൽ ഭേദമില്ല. അനേക കോടി ഗ്രന്ഥങ്ങളുടെ സിദ്ധാന്തമാണിതെന്നത്രേ.

ഉത്തരം:- എല്ലാ പദാർഥങ്ങളുടെയും അനിത്യത നിത്യ മാണെങ്കിൽ എല്ലാം അനിത്യമാകാൻ വഴിയില്ല.

ചോദ്യം:- എല്ലാത്തിൻെറയും അനിത്യതയും അനിത്യ മാണ്. അഗ്നി വിറകിനെ എരിച്ചിട്ടു് സ്വയം കെട്ടുപോകുന്നതു പോലെ[10].

ഉത്തരം:- പ്രത്യക്ഷമായി കാണാൻ കിട്ടുന്നവസ്തു വർത്തമാന കാലത്തിൽ അനിത്യമാണെന്നും പരമസൂക്ഷ്മമായ കാരണം നിത്യ മല്ലെന്നും ഒരിക്കലും പറഞ്ഞു കൂടാ. ജഗത്തിൻെറ ഉത്പത്തി ബ്രഹ്മത്തിൽ നിന്നാണെന്ന വേദാന്തികൾ വിശ്വസിക്കുന്ന പക്ഷം ബ്രഹ്മം സത്യമായതുകൊണ്ടു് അതിൽ നിന്നുണ്ടാകുന്ന കാര്യം ഒരിക്കലും മിഥ്യയാവുകയില്ല. സ്വപ്നംപോലെയും കയറിൽ സർപ്പം പോലെയും വെറും സങ്കല്പമാണെന്നു പറയുന്നതും യുക്തിക്കു നിരക്കുന്നതല്ല. എന്തെന്നാൽ സങ്കല്പം 'ഗുണ' മാണ് ഗുണത്തിൽ നിന്നു ദ്രവ്യം ഉണ്ടാവുകയില്ല. ഗുണം ദ്രവ്യത്തിൽ നിന്നുവേറിടുകയു മില്ല. സങ്കല്പത്തിൻെറ കർത്താവു് നിത്യനാണെങ്കിൽ സങ്കല്പവും നിത്യമായിരിക്കണം. അല്ലെങ്കിൽ സങ്കല്പത്തിൻെറ കർത്താവും അനിത്യനാണെന്നു ധരിക്കുക. കാണുകയോ കേൾക്കുകയോ ചെയ്യാത്തതു് ഒരിക്കലും സ്വപ്നത്തിൽ വരികയില്ല. ജാഗ്രദ വസ്ഥയിൽ—അഥവാ വർത്തമാന കാലത്തു് സാക്ഷാത് ബന്ധ ത്താൽ സത്യവസ്തുക്കളുടെ പ്രത്യക്ഷ ജ്ഞാനം ഉണ്ടായതിനുശേഷം അവയുടെ സംസ്കാരം-- വാസനാരൂപത്തിലുള്ള ജ്ഞാനം—ആത്മാ വിൽ പതിയുന്നു. സ്വപ്നത്തിൽ അവ അപ്രത്യക്ഷമാകുന്നു. സുഷു പ്തിയിൽ ബാഹ്യപദാർഥങ്ങളുടെ ജ്ഞാനം ഇല്ലെങ്കിലും അവയുടെ സത്ത ഇല്ലാതാകുന്നില്ല. അതുപോലെ പ്രളയകാലത്തും കാരണ ദ്രവ്യം നിലനിൽക്കുന്നു. സംസ്കാരം കൂടാതെ സ്വപ്നം ഉണ്ടാകു

9. അഷ്ടാവക്ര ഗീത ശ്ലോകം 5. ശങ്കരാചാര്യരുടേതെന്നു് പറയപ്പെടുന്ന ബ്രഹ്മനാമാവലിസ്തോത്രം ശ്ലോകം 20ൽ ''ബ്രഹ്മ സത്യം ജഗന്മിഥ്യാ ബ്രഹ്മൈവ ജീവോ നാപരഃ'' എന്ന പാഠം.

10. ന അനിത്യതാ നിത്യത്വാത് (ന്യായം 4. 1. 26)

മെങ്കിൽ ജന്മനാ അന്ധനും രൂപം സ്വപ്നം കാണും. അതിനാൽ സ്വപ്നത്തിൽ വസ്തുസംബന്ധമായ ജ്ഞാനം മാത്രമേ ഉള്ളൂ. എല്ലാം അപ്പോഴും ബഹിഃ സ്ഥിതമാണ്.

ചോദ്യം:- ജാഗ്രദവസ്ഥയിലുള്ള പദാർത്ഥങ്ങൾ സ്വപ്നത്തിലും, രണ്ടവസ്ഥയിലുമുള്ളത് സുഷുപ്തിയിലും, അനിത്യമായിത്തീരുന്നുണ്ടല്ലോ. അതുപോലെ ജാഗ്രദവസ്ഥയിൽ അറിയുന്നവയും സ്വപ്നതുല്യങ്ങളായി വിചാരിക്കണം.

ഉത്തരം:- അതു സാധ്യമേയല്ല. എന്തെന്നാൽ, സ്വപ്നത്തിലും സുഷുപ്തിയിലും ബാഹ്യപദാർത്ഥങ്ങളുടെ അജ്ഞാനം മാത്രമേ ഉള്ളൂ; അഭാവം ഇല്ല. ഒരാളിന്റെ പിൻഭാഗത്ത് ഇരിക്കുന്ന അനേകം വസ്തുക്കൾ അവൻ കാണാത്തതു കൊണ്ട് അവയുടെ അഭാവം ഉണ്ടാകുന്നില്ല. സ്വപ്ന സുഷുപ്തികളിലെ അവസ്ഥയും ഇതു തന്നെ. അതിനാൽ മുമ്പു പറഞ്ഞു വന്നപോലെ ബ്രഹ്മം, ജീവൻ, ജഗത്തിന്റെ കാരണം എന്നിവ നിത്യമാണെന്നതുതന്നെയാണ് സത്യം.

6-ാം നാസ്തികൻ:— പഞ്ചഭൂതങ്ങൾ നിത്യങ്ങളാകയാൽ ജഗത്തു മുഴുവനും നിത്യമാണ്.

ഉത്തരം:— ഇതു ശരിയല്ല. എന്തെന്നാൽ ഉല്പത്തി വിനാശങ്ങൾക്കുള്ള കാരണം കാണാൻ കഴിയുന്നതെല്ലാം നിത്യങ്ങളാകുമെങ്കിൽ സ്ഥൂലജഗത്തും, സ്ഥൂലശരീരം, കുടവും മുണ്ടും എന്നിവയെല്ലാം ഉല്പത്തി വിനാശങ്ങളുള്ളതാകയാൽ അവയെല്ലാം നിത്യങ്ങളായിത്തീരും. അതിനാൽ കാര്യങ്ങൾക്ക നിത്യത്വം സ്വീകാര്യമല്ല.

7-ാം നാസ്തികൻ:— സകല പദാർത്ഥങ്ങളും വെവ്വേറെയാണ്. ഏകവസ്തു ഒന്നുമില്ല. നാം കാണുന്ന വസ്തുക്കളിലൊന്നിലും മറെറാരു വസ്തു കാണുന്നതേയില്ല.

ഉത്തരം:- അവയവങ്ങളിലെ അവയവി, വത്തമാനകാലം, ആകാശം, ഈശ്വരൻ, എന്നിവ വെവ്വേറെയുള്ള പദാർത്ഥ സമൂഹങ്ങളിൽ ഓരോന്നാണ്. അവയല്ലാതെ വേറെ ഒന്നുമില്ല. അതിനാൽ ഓരോന്നും വേറെയല്ല. രൂപത്തിൽ അവ വെവ്വേറെയാണെങ്കിലും വെവ്വേറെയുള്ള പദാർത്ഥങ്ങളിൽ ഒരു ഏകവസ്തു കൂടി ഉണ്ട്.

8-ാം നാസ്തികൻ:— സകല പദാർത്ഥങ്ങളിലും അന്യോന്യാഭാവം ഉള്ളതുകൊണ്ട് സർവവും അഭാവരൂപമാണ്. ''അനശ്വാ

ഗൌഃ അഗൌരശ്വഃ'' എന്ന് ഉദാഹരണം. കാള കുതിരയല്ല കുതിര കാളയല്ല. അതിനാൽ എല്ലാം അഭാവ രൂപമെന്നു കരുതണം.

ഉത്തരം:— സകല പദാർത്ഥങ്ങളിലും അന്യോന്യാഭാവം ഉണ്ടായാലും ''ഗവി ഗൌ അശ്വേ അശ്വോ ഭാവരൂപോവത്തത ഏവ'' കാളയിൽ കാളയും കുതിരയിൽ കുതിരയും ഭാവരൂപത്തി ലുണ്ട്. അഭാവം ഒരിക്കലും വരികയില്ല. പദാർത്ഥങ്ങൾക്ക് ഭാവമേ ഇല്ലെങ്കിൽ അന്യോന്യഭാവം എന്നുപറയുന്നതു തന്നെ എന്തിനേപ്പററിയാണ്?

9-ാം നാസ്തികൻ:— ജഗത്തിൻെറ ഉല്പത്തി സ്വാഭാവിക മാണ്. വെള്ളവും ചോറും ചേർത്തു വച്ചിരുന്നാൽ ചീഞ്ഞ് അതിൽ പുഴുക്കളുണ്ടാകും. വിത്തും വളവും മണ്ണും ചേർന്ന് പുല്ലും, മരവും, കല്ലുകളും ഉണ്ടാകുന്നു കടലും കാററും ചേർന്ന് തിരമാലയും തിര മാലയിൽ നിന്നു കടൽനുരയും ഉണ്ടാകുന്നു. മഞ്ഞളും ചുണ്ണാമ്പും നാരങ്ങാനീരും കൂടി ചേർത്താൽ സിന്ദൂരം ഉണ്ടാകും. ജഗത്തു മുഴുവനും അതുപോലെ പദാർത്ഥങ്ങളുടെ സ്വാഭാവിക ഗുണങ്ങൾ കൊണ്ട് ഉണ്ടായതാണ്. അതിന് നിർമാതാവില്ല.

ഉത്തരം: — ജഗത്തിൻെറ ഉത്പത്തി സ്വാഭാവികമാണെ ങ്കിൽ അതൊരിക്കലും നശിക്കുകയില്ല. സ്വാഭാവംകൊണ്ടുതന്നെ വിനാശവും സംഭവിക്കുമെന്നാണെങ്കിൽ ഉല്പത്തിയേ ഉണ്ടാവുക യില്ല ഉല്പത്തിവിനാശങ്ങൾ രണ്ടും ദ്രവ്യങ്ങളിൽ സ്വഭാവിക മായി ഒരുപോലെയുള്ളതായി വിചാരിച്ചാൽ അങ്ങനെയുള്ള ഉല്പ ത്തിവിനാശങ്ങളുടെ വ്യവസ്ഥ ഒരിക്കലും ഉണ്ടാവുകയില്ല. ഉല്പ ത്തിവിനാശങ്ങൾ നൈമിത്തികങ്ങളാണെന്നു കരുതിയാൽ, ആ നിമിത്തത്തെ ഉണ്ടാവുകയും ഇല്ലാതാവുകയും ചെയ്യുന്നതിൽ നിന്നു ഭിന്നമായി കരുതണം. ഉല്പത്തിയും വിനാശവും സ്വാഭാവി കമായി ഉണ്ടാകുന്നതാണെങ്കിൽ ഒരേ സമയംരണ്ടും കൂടി ഉണ്ടാവുക വയ്യ സ്വാഭാവികമായുണ്ടാകുന്നതാണെങ്കിൽ ഈ ഭൂഗോള ത്തിൻെറ അടുത്തു് വേറൊരു ഭൂഗോളവും സൂര്യചന്ദ്രന്മാരും മററും ഉണ്ടാകാത്തതെന്തു കൊണ്ട്? ഏതെല്ലാം ചേർന്ന് ഏതെല്ലാം ഉണ്ടാ കുന്നുവോ അവയെല്ലാം ഈശ്വര നിർമിതമായ വിത്ത്, വെള്ളം, ചോറ് മുതലായവയുടെ സംയോഗത്താലുണ്ടാകുന്ന തൃണവൃക്ഷാദി കളും കൃമി മുതലായവയും ആണ്. അല്ലാതെ മററാരുമുണ്ടാക്കി യതല്ല. മഞ്ഞൾ, ചുണ്ണാമ്പ്, നാരങ്ങാനീർ എന്നിവ ദൂരെ

നിന്നു വന്നു് സ്വയം ഒന്നിച്ചു ചേരുന്നില്ല. ചേർക്കാനൊരാളുണ്ടെങ്കിലേ ചേരു വേണ്ടപോലെ കൂട്ടിച്ചേർത്താലേ സിന്ദൂരം ഉണ്ടാവൂ. അനുപാതം കൂടിയാലോ കുറഞ്ഞാലോ സിന്ദൂരം ഉണ്ടാവുകയില്ല. അതുപോലെ പ്രകൃതി, പരമാണുക്കൾ എന്നീ ജഡ പദാർത്ഥങ്ങളെ പരമേശ്വരൻ ജ്ഞാനത്തോടും യുക്തിയോടും കൂടി സംയോജിപ്പിക്കാതിരുന്നാൽ കാര്യസിദ്ധിക്കുതകും വണ്ണം വിശേഷ വസ്തുവായി സ്വയം പരിണമിക്കുവാൻ അവ ശക്തമാവുകയില്ല. അതിനാൽ സ്വാഭാവികമായല്ല ഈശ്വരന്റെ രചന കൊണ്ടാണു് സൃഷ്ടി ഉണ്ടാകുന്നതു്.

ചോദ്യം:— ഇക്കാണുന്ന ജഗത്തിന്നു് ഒരു കർത്താവു് ഉണ്ടായിരുന്നില്ല; ഇപ്പോഴില്ല, ഉണ്ടാകുകയുമില്ല. അനാദികാലം മുതൽ ഇതു് ഇവ്വണ്ണം തന്നെ. ഇതിന്നു് ഒരിക്കലും ഉത്പത്തി ഉണ്ടായിട്ടില്ല; വിനാശവും ഉണ്ടാവുകയില്ല.

ഉത്തരം:— കർത്താവില്ലാതെ ക്രിയയോ ക്രിയാജന്യമായ പദാർത്ഥമോ ഉണ്ടാവുകയില്ല. പൃഥിവ്യാദികളായ ഏതെല്ലാം പദാർത്ഥങ്ങളിൽ സംയോഗനിമിത്തമായ രചന ദൃശ്യമാണോ അവയൊന്നും ഒരിക്കലും അനാദിയല്ല. സംയോഗം കൊണ്ടു് ഉണ്ടാകുന്നതു് സംയോഗത്തിനു മുമ്പു് ഉണ്ടായിരിക്കുകയില്ല. വിയോഗത്തിനു ശേഷം നിലനില്ക്കുകയുമില്ല. ഇതു ശരിയാണെന്നു തോന്നുന്നില്ലെങ്കിൽ വസ്തുക്കളിൽ ഏററവും കഠിനമായ കരിങ്കല്ലു്, വൈരക്കല്ലു്, ഉരുക്കു് മുതലായ പദാർത്ഥങ്ങളിൽ വിഭിന്നപരമാണുക്കളെ കൂട്ടിച്ചേർത്തിട്ടുണ്ടോ എന്നു് അവയെ പിളർന്നു പൊടിച്ചു ഭസ്മമാക്കി നോക്കുക. കൂട്ടിച്ചേർപ്പുണ്ടെങ്കിൽ അവ നിശ്ചയമായും കാലക്രമേണ വേർപെട്ടുപോകും.

ചോദ്യം:- അനാദിയായ ഒരു ഈശ്വരൻ ഇല്ല. യോഗാഭ്യാസം കൊണ്ടു് അണിമാദികളായ ഐശ്വര്യങ്ങൾ സമ്പാദിച്ചു സർവജ്ഞത്വം തുടങ്ങിയ ഗുണങ്ങളോടു കൂടിയ മുക്തിയെ പ്രാപിച്ച ജ്ഞാനിയായ ജീവാത്മാവു തന്നെയാണു് ഈശ്വരൻ.

ഉത്തരം:- ജഗത്തിനെ സൃഷ്ടിച്ചിട്ടുള്ളതു് അനാദിയായ ഈശ്വരനല്ലെങ്കിൽ മുക്തി പ്രാപിച്ച ജീവാത്മാക്കൾക്കു് ആശ്രയവും ജീവന രൂപവുമായ ഈ ജഗത്തു്, ശരീരം, ഇന്ദ്രിയ ഗോളങ്ങൾ എന്നിവയെല്ലാം എങ്ങിനെയുണ്ടാകും? ഇവയില്ലെങ്കിൽ ജീവാത്മാവിനു് സാധന ചെയ്യാൻ കഴിയുകയില്ല. സാധനയില്ലെങ്കിൽ സിദ്ധനാകുന്നതെങ്ങനെ? ജീവാത്മാവു്

സാധനയിലൂടെ സിദ്ധിയെ പ്രാപിച്ചാലും സ്വയം സനാതനവും അനാദിയും, അനന്തസിദ്ധിയുമുള്ള ഈശ്വരനു തുല്യനാവുകയില്ല. ജീവാത്മാവിൻെറ ജ്ഞാനം അതിൻെറ പരമാവധിയിലെത്തിയാലും പരിമിതമായ ജ്ഞാനവും സാമർത്ഥ്യവുമേ ലഭിക്കൂ. അനന്ത ജ്ഞാനവും സാമർത്ഥ്യവും ലഭിക്കുകയില്ല. നോക്കൂ! ഒരു യോഗിയും ഇന്നുവരെ ഈശ്വര നിർമ്മിതമായ സൃഷ്ടിക്രമത്തെ മാററാൻ ശക്തനായിട്ടില്ല. ആവുകയുമില്ല. കണ്ണുകൊണ്ടു കാണുക, ചെവികൊണ്ടു കേൾക്കുക, എന്നിങ്ങനെ അനാദി സിദ്ധനായ ഈശ്വരൻ ചെയ്തിട്ടുള്ള ഏർപ്പാടിനെ മാററുവാൻ ഒരു യോഗിയും ശക്തനല്ല. അതിനാൽ ജീവൻ ഒരിക്കലും ഈശ്വരനാവുകയില്ല.

ചോദ്യം:– കല്പംതോറും ഈശ്വരൻ വിലക്ഷണമായ സൃഷ്ടിയോ അതോ ഒരേതരത്തിലുള്ള സൃഷ്ടിയോ നിർമിക്കുന്നതു്?

ഉത്തരം:-- ഇപ്പോഴത്തേതു പോലെ തന്നെ മുമ്പും. ഭാവിയിലും അങ്ങനെതന്നെ. മാററമേ വരുത്തുകയില്ല.

**സൂര്യാ ചന്ദ്രമസൌ ധാതാ യഥാ പൂർവമകല്പയത്**
**ദിവം ച പൃഥിവീം ചാന്തരിക്ഷമഥോ സ്വഃ.**

(ഋ. 10. 190. 3)

(ധാതാ) ഈശ്വരൻ എങ്ങനെ പൂർവകല്പത്തിൽ സൂര്യൻ, ചന്ദ്രൻ, ഭൂമി, ആകാശം മുതലായവയെ സൃഷ്ടിച്ചുവോ അതേവിധം ഈ കല്പത്തിലും സൃഷ്ടിച്ചിട്ടുണ്ടു്. അങ്ങനെ തന്നെ വരും കല്പത്തിലും സൃഷ്ടിക്കും. അതിനാൽ ഈശ്വരൻെറ പ്രവൃത്തികൾ ന്യൂനത കൂടാതെ സദാ ഒരുപോലിരിക്കുന്നു. അല്പജ്ഞനും വൃദ്ധിക്ഷയങ്ങളുള്ള ജ്ഞാനത്തിന്നുടമയും ആയവൻെറ പ്രവൃത്തികളിൽ ന്യൂനതകൾ ഉണ്ടായിരിക്കും; ഈശ്വരൻെറ പ്രവൃത്തികളിൽ ഉണ്ടാവുകയില്ല.

ചോദ്യം:- സൃഷ്ടി വിഷയത്തെപ്പററി വേദാദി ശാസ്ത്രങ്ങളിൽ വൈരുധ്യമോ അവൈരുധ്യമോ ഉള്ളതു്?

ഉത്തരം:– അവൈരുധ്യം.

ചോദ്യം:- അവിരുദ്ധമെങ്കിൽ —

**തസ്മാദ്വാ ഏതസ്മാദാത്മന ആകാശഃ സംഭൂതഃ; ആകാശാദ്വായുഃ; വായോരഗ്നിഃ; അഗ്നേരാപഃ; അദ്ഭ്യഃ പൃഥിവീ; പൃഥിവ്യാ ഓഷധയഃ ഓഷധിഭ്യോന്നം; അന്നാദ്രേതഃ; രേതസഃ പുരുഷഃ സ വാ ഏഷ പുരുഷോന്നരസമയഃ**

തൈത്തിരീയോപനിഷദ്വചനമാണിതു്. [11]ആ പരമാത്മാവിൽനിന്നും പ്രകൃതിയിൽ നിന്നും ആകാശം അതായതു് ഇടം ഉണ്ടായി. സർവത്ര വ്യാപിച്ചിട്ടുള്ള കാരണരൂപമായ പദാർഥത്തെ ഒന്നിച്ച ചേർത്തു് ഒരിടത്താക്കുന്നതു കൊണ്ടു് ഇടം ഉണ്ടാകുന്നതു പോലെ തോന്നുന്നു. വാസ്തവത്തിൽ ആകാശത്തിനു് ഉത്പത്തിയില്ല. എന്തെന്നാൽ, ആകാശമില്ലെങ്കിൽ പ്രകൃതിയും പരമാണുവും എവിടെ വർത്തിക്കും? ആകാശമുണ്ടായതിനു ശേഷം വായുവും, വായുവിനുശേഷം അഗ്നിയും, അഗ്നിക്കുശേഷം ജലവും ഉണ്ടായി. ജലത്തിനുശേഷം പൃഥിവിയും പൃഥിവിയിൽനിന്നു് ഓഷധികളും (സസ്യങ്ങളും) ഓഷധികളിൽനിന്നു് അന്നവും അന്നത്തിൽനിന്നു വീര്യവും, വീര്യത്തിൽനിന്നു പുരുഷനും അഥവാ ശരീരവും ഉണ്ടായി. ഇവിടെ ആകാശാദി ക്രമത്തിലും ഛാന്ദോഗ്യോപനിഷത്തിൽ അഗ്ന്യാദി ക്രമത്തിലും, ഐതരേയത്തിൽ ജലാദിക്രമത്തിലും സൃഷ്ടി ക്രമം പറയുന്ന വേദങ്ങളിൽ തന്നെ ചിലേടത്തു പുരുഷനിൽനിന്നും, മറ്റു ചിലേടത്തു ഹിരണ്യഗർഭാദികളിൽനിന്നും, പൂർവമീമാംസയിൽ കർമത്തിൽ നിന്നും, വൈശേഷികത്തിൽ കാലത്തിൽ നിന്നും, ന്യായത്തിൽ പരമാണുക്കളിൽ നിന്നും, യോഗത്തിൽ പുരുഷാർഥത്തിൽനിന്നും, സാംഖ്യത്തിൽ പ്രകൃതിയിൽ നിന്നും വേദാന്തത്തിൽ ബ്രഹ്മത്തിൽ നിന്നും ആണു് സൃഷ്ടിയുടെ ഉൽപത്തി പ്രതിപാദനം. ഇതിൽ ഏതു് സത്യം? ഏതു് അസത്യം?

ഉത്തരം:— എല്ലാം സത്യംതന്നെയാണു്. ഒന്നും അസത്യമല്ല തെററിദ്ധരിക്കുന്നവനാണു് മിഥ്യാ വാദി. ഈശ്വരൻ ജഗത്തിന്റെ നിമിത്തകാരണവും പ്രകൃതി ഉപാദാനകാരണവുമാണു്. മഹാപ്രളയത്തിനു ശേഷം ഉണ്ടാകുന്ന സൃഷ്ടിയുടെ ഉത്പത്തി ആകാശാദിക്രമത്തിലാണു്. ആകാശം വായു എന്നിവയുടെപ്രളയം സംഭവിക്കാതിരിക്കുമ്പോൾ [12] —അഗ്ന്യാദികൾക്കു മാത്രം പ്രളയം ഉണ്ടാകുമ്പോൾ—അഗ്ന്യാദിക്രമത്തിലാണു സൃഷ്ടി. വിദ്യുത്തു്, അഗ്നി എന്നിവയ്ക്കുകൂടി നാശം നേരിടാതിരിക്കുമ്പോൾ

---

11. ബ്രഹ്മാനന്ദവല്ലി 1. 12: ഈ അവാന്തര പ്രളയം ഓരോ മന്വന്തരത്തിലും ഉണ്ടാകുന്നു. അതിനാൽ മന്വന്തരങ്ങൾക്കിടയിൽ സന്ധികാലം ഗണിച്ചിരിക്കുന്നു. വേദജ്ഞാനത്തിന്റെ വെളിപാടു് സൃഷ്ടിയുടെ ആദിയിലേ ഉണ്ടാവൂ. മന്വന്തരങ്ങൾക്കു ശേഷം ഉറക്കം ഉണർവു് ന്യായേന ഋഷിമാരിൽ സ്വയം വെളിപാടു് ഉണ്ടാകുന്നു. തിരുത്തു് - പേജ് 336 സാംഖ്യസൂത്രം മൂലേ മൂലഭാവാത് എന്നതു് മൂലേ മൂലാഭാവാത് എന്നു തിരുത്തുക.

ജലാദിക്രമത്തിലാണ സൃഷ്ടി ഉണ്ടാകുന്നതു്. ഏതേതു പ്രളയത്തിൽ ഏതേതു പദാർഥംവരെ നശിച്ചുപോകുന്നുവോ അതാതു പദാർഥം മുതല്ക്കാണ പിന്നീടുള്ള സൃഷ്ടി എന്നർഥം. [13] പുരുഷൻ, ഹിരണ്യഗർഭൻ മുതലായതെല്ലാം ഈശ്വരൻെറ പേരുകളാണു് എന്നു് ഒന്നാം സമുല്ലാസത്തിൽ പറഞ്ഞിട്ടുണ്ടു്.

ഒരേ കാര്യത്തിലോ വിഷയത്തിലോ ഉള്ള പരസ്പരവിരുദ്ധമായ വചനത്തെയാണ വിരുദ്ധമെന്നുപറയുന്നതു്. ആറുശാസ്ത്രങ്ങളുടെ അന്യോന്യമുള്ള അവിരോധം എങ്ങനെയെന്നുകാണുക:- ''കർമത്തിൻെറ ചേഷ്ടകൂടാതെ ഉണ്ടാക്കിയ ഒരു കാര്യവും ജഗത്തിൽ ഇല്ല.'' എന്നു മീമാംസ. ''കാലം കൂടാതെ യാതൊന്നും ഉണ്ടാവുകയേ ഇല്ല'' എന്നു വൈശേഷികം. ''ഉപാദാനകാരണമില്ലെങ്കിൽ യാതൊന്നും ഉണ്ടാക്കുവാൻ സാധിക്കുകയില്ല' എന്നു ന്യായം. ''വിദ്യ, ജ്ഞാനം, വിചാരം എന്നിവകൂടാതെ യാതൊന്നും നിർമ്മിക്കുവാൻ സാധ്യമല്ല'' എന്നു യോഗം. ''തത്ത്വങ്ങളുടെ സമ്മേളനം കൂടാതെ സൃഷ്ടിയില്ല'' എന്നു സാംഖ്യം. ''നിർമാതാവു നിർമിച്ചില്ലെങ്കിൽ ഒരു വസ്തുവും ഉണ്ടാവുകയില്ല എന്നു വേദാന്തം.'' ഇങ്ങനെ സൃഷ്ടി ആറു കാരണങ്ങളിൽ നിന്നാണു് ഉണ്ടാകുന്നതു്. ആ ആറു കാരണങ്ങളിൽ ഓരോന്നിൻെറയും വ്യാഖ്യാനമാണു് ഓരോ ശാസ്ത്രത്തിലുമുള്ളതു്. അതിനാൽ അവയ്ക്കു തമ്മിൽ ഒട്ടും വിരോധമില്ല. ആറു് ആളുകൾ ചേർന്നു് ഒരു മേൽപ്പുര എടുത്തു പൊക്കി ഭിത്തികളിൽ സ്ഥാപിക്കുന്നതുപോലെ സൃഷ്ടിരൂപമായ കാര്യത്തിൻെറ വ്യാഖ്യാനം ആറു ശാസ്ത്രകാരന്മാർ കൂടിച്ചേർന്നു പൂർണമാക്കിയിരിക്കുന്നു. കണ്ണുകാണാത്ത അഞ്ചുപേർക്കും കാഴ്ചക്കുറവുള്ള ഒരുവനും ഒരാനയുടെ ഓരോ അവയവങ്ങളെ സ്പർശിപ്പിച്ചു. പിന്നീടു് ''ആന എങ്ങിനെയുള്ളതാണു്?'' എന്നു് ചോദിച്ചു. അവരിലൊരാൾ ആന തൂണുപോലെയാണെന്നും, രണ്ടാമൻ മുറം പോലെയാണെന്നും മൂന്നാമൻ ഉലക്കപോലെയാണെന്നും, നാലാമൻ ചൂല്‍ പോലെയാണെന്നും, അഞ്ചാമൻ തറ പോലെയാണെന്നും, പറഞ്ഞു. ''ആന കറുത്ത നാലു തൂണുകളുടെ മുകളിൽ നില്ക്കുന്ന ഒരു പോത്തിനേപ്പോലുണ്ടെന്നു് ആറാമൻ പറഞ്ഞു. ഇതുപോലെ ഇക്കാലത്തെ അനാർഷ

---

13. ഈ അവാന്തര പ്രളയത്തിൽ മാനവചരിത്രവും നശിക്കുന്നു. ഇന്നുള്ള ചരിത്രം ഈ മന്വന്തരത്തിലേതു മാത്രമാണു്. ഇതിനെ ഭാരതീയ ഗ്രന്ഥങ്ങളിൽ മനുവിൻെറ ജല പ്രളയമെന്നും, മറ്റു ഗ്രന്ഥങ്ങളിൽ നോഹയുടെ പ്രളയമെന്നും പറയുന്നു. (മനുഃ = മനുഹ് - നുഹ്, നൂഹ് നോഹ്?)

മായ നവീന ഗ്രന്ഥങ്ങൾ വായിക്കുന്ന പ്രാകൃത ഭാഷക്കാർ ഋഷി പ്രണീതങ്ങളായ ഗ്രന്ഥങ്ങൾ വായിക്കാതെ നവീന ക്ഷുദ്രബുദ്ധി കളുടെ സംസ്കൃത ഗ്രന്ഥങ്ങളും ഭാഷാഗ്രന്ഥങ്ങളും മാത്രം വായിച്ച് പരസ്പര നിന്ദയിലും വ്യർത്ഥമായ വായാടിത്തത്തിലും ഏർപ്പെടുന്നതേയുള്ളൂ. അവരുടെ വാക്കുകൾ ബുദ്ധിമാന്മാർക്കും മററുള്ളവർക്കും സ്വീകാര്യമല്ല. അന്ധൻ വഴി കാട്ടുന്ന അന്ധർ കുഴിയിൽ വീഴാതിരിക്കുമോ? അതുപോലെ ഇക്കാലത്തെ അല്പവിദ്യായുക്തരും സ്വാർത്ഥികളും ഇന്ദ്രിയ സുഖാരാമന്മാരുമായവരുടെ കളികൾ ലോകത്തെ നശിപ്പിക്കുവാൻ പോന്നതാണ്.

## –കാരണം കാര്യം, 'സൃഷ്ടി'–

ചോദ്യം:- കാരണം കൂടാതെ കാര്യം ഉണ്ടാവുകയില്ലെങ്കിൽ, കാരണത്തിൻെറ കാരണം എന്തുകൊണ്ടില്ല?

ഉത്തരം:- മൗഢ്യത്തിലാണ്ട സഹോദരന്മാരെ, നിങ്ങൾ സ്വല്പം സ്വബുദ്ധി പ്രയോഗിക്കാത്തതെന്ത്? ലോകത്തിൽ ആകെ രണ്ട പദാർത്ഥങ്ങളേ ഉള്ളൂ. ഒന്നു കാരണം, മറേറതു കാര്യം. കാരണം കാര്യമല്ല; കാര്യമായിരിക്കുമ്പോൾ അതു് കാരണമാവുകയുമില്ല. സൃഷ്ടിയെ ശരിയായി അറിയാതിരിക്കുവോളം മനുഷ്യർക്ക് ജ്ഞാന പ്രാപ്തിയുണ്ടാവുകയില്ല.

> നിത്യായഃ സത്വരജസ്തമസാം സാമ്യാവസ്ഥായാഃ പ്രകൃതേരുത്പന്നാനാം പരമസൂക്ഷ്മാണാം പൃഥക് പൃഥഗ്വർത്തമാനാനാം തത്ത്വപരമാണൂനാം പ്രഥമഃ സംയോഗാരംഭഃ സംയോഗവിശേഷാദവസ്ഥാന്തരസ്യ സ്ഥൂലാകാരപ്രാപ്തിഃ സൃഷ്ടിരുച്യതേ.

അനാദിയും നിത്യസ്വരൂപവും സത്വം, രജസ്സ്, തമസ്സ്, എന്നീ ഗുണങ്ങളുടെ സാമ്യാവസ്ഥയുമായ പ്രകൃതിയിൽ നിന്നുണ്ടായതും അത്യന്തസൂക്ഷ്മങ്ങളും അന്യോന്യം അകന്നിരിക്കുന്നവയുമായ പദാർത്ഥാവയവങ്ങളുടെ ആദ്യത്തെ സംയോഗാരംഭവും, ആ സംയോഗ വിശേഷങ്ങളാൽ ഉളവാകുന്ന അവസ്ഥാന്തരങ്ങളുടെ (പിന്നീട് പിന്നീട് ഉണ്ടാകുന്ന സൂക്ഷ്മത്തിൽ നിന്നു സ്ഥൂലാവസ്ഥയെ പ്രാപിക്കൽ) വിചിത്ര രൂപങ്ങൾ ഉണ്ടാകലും നടക്കുന്നു. ഈ വിചിത്ര രൂപങ്ങളുടെ സംസർഗം ഉണ്ടാകയാലാണ് സൃഷ്ടിയെന്നു പേരു പറയുന്നതു്. പ്രഥമ സംയോഗത്തിൽ കൂടിച്ചേരുന്നതും കൂട്ടിച്ചേർക്കുന്നതുമായ പദാർത്ഥം ഏതോ സംയോഗത്തിൻെറ ആദിയും വിയോഗത്തിൻെറ അന്തവുമായി വർത്തിക്കുന്നതേതോ,

 



ഏതിനു് വിഭാഗം ഉണ്ടാവുകയില്ലയോ — അതിനു് കാരണമെന്നു പറയുന്നു. സംയോഗത്തിനു ശേഷം ഉണ്ടാകുന്നതും വിയോഗത്തിനുശേഷം അതേരൂപത്തിലിരിക്കാത്തതുമായ പദാർത്ഥത്തെയാണു് കാര്യമെന്നുപറയുന്നതു്. കാരണത്തിന്നു കാരണം, കാര്യത്തിൻെറ കാര്യം ,കർത്താവിൻെറ കർത്താവു്, സാധനത്തിൻെറ സാധനം, സാധ്യത്തിൻെറ സാധ്യം എന്നെല്ലാം പറയുന്നയാൾ കാണുന്നുണ്ടെങ്കിലും അന്ധനും, കേൾക്കുന്നുണ്ടെങ്കിലും ബധിരനും, അറിയുന്നുവെങ്കിലും മൂഢനുമാണു്. കണ്ണിനു കണ്ണും, വിളക്കിന്നു വിളക്കും, സൂര്യനു സൂര്യനും ഉണ്ടാകുമോ? ഏതിൽനിന്നു് ഒരുവസ്തു ഉണ്ടാകുന്നുവോ അതു കാരണം. ഏതൊന്നു് ഉണ്ടാകുന്നുവോ അതു കാര്യം കാരണത്തെ കാര്യരൂപമാക്കുന്നയാളിനെ കർത്താവെന്നു പറയുന്നു.

**നാസതോ വിദ്യതേ ഭാവോ നാഭാവോ വിദ്യതേ സതഃ ഉഭയോരപി ദൃഷ്ടോന്തസ്ത്വനയോസ്തത്ത്വ ദർശിഭിഃ**

(ഭഗവദ്ഗീത. 2. 16)

അസത്തായ — ഇല്ലാത്ത — പദാർത്ഥത്തിൻെറ ഭാവവും (ഉണ്മ) സത്തായതിൻെറ അഭാവവും (ഇല്ലായ്മ) ഒരിക്കലും ഉണ്ടാകുന്നതല്ല. ഇതു രണ്ടും [14] തത്ത്വദർശികൾ നിർണയിച്ചിട്ടുണ്ടു്. പക്ഷപാതികളും, ദുരാഗ്രഹികളും, ദുരാത്മാക്കളും, അജ്ഞരുമായ മനുഷ്യർക്കു് ഈ വിഷയം എങ്ങനെ വേഗം ഗ്രഹിക്കാനാകും? വിദ്യാഭ്യാസവും സത്സംഗവും ചെയ്തു്, ശരിയായി കാര്യങ്ങൾ ആലോചിക്കാത്തയാൾ സദാ വിഭ്രമത്തിൻെറ വലയിൽപ്പെട്ടു കിടക്കുകയേ ഉള്ളൂ. എല്ലാ വിദ്യകളുടേയും സിദ്ധാന്തങ്ങൾ അറിയാൻ ശ്രമിക്കയും അറിയുകയും അറിഞ്ഞു് കാപട്യമില്ലാതെ അന്യർക്കു് പറഞ്ഞു കൊടുക്കുകയും ചെയ്യുന്നവരത്രേ ധന്യർ. അതിനാൽ കാരണമില്ലാത്തതാണു് സൃഷ്ടിയെന്നു് ധരിക്കുന്നവനു് ഒന്നും അറിഞ്ഞുകൂടാ.

## സൃഷ്ടിയുടെ രചന

സൃഷ്ടിയുടെ സമയമാകുമ്പോൾ ഈശ്വരൻ അത്യന്തസൂക്ഷ്മ പദാർത്ഥങ്ങളെ ഒത്തുകൂട്ടുന്നു. ആ പ്രഥമാവസ്ഥയിൽ പരമസൂക്ഷ്മമായ പ്രകൃതിരൂപകാരണത്തിൽനിന്നു സ്വല്പം സ്ഥൂലമായി ഉണ്ടാകുന്ന പദാർത്ഥമാണു് മഹത്തത്ത്വം. അതിൽനിന്നു് ഉണ്ടാകുന്ന കുറേക്കൂടി സ്ഥൂലമായതു് അഹങ്കാരവും അഹങ്കാരത്തിൽ

14. തത്ത്വദർശി — പരമാണു, പ്രകൃതി എന്നിവയെ സാക്ഷാത്കരിച്ചയാൾ.

നിന്നു് അല്പം കൂടി സ്ഥൂലവും ഭിന്നഭിന്നങ്ങളായ അഞ്ചു് സൂക്ഷ്മ ഭൂതങ്ങളും, ചെവി, ത്വക്കു്, കണ്ണു്, നാക്കു്, മൂക്കു് എന്നീ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും വാക്കു്, പാണി, പാദം, പായു, ഉപസ്ഥം എന്നീ അഞ്ചു കർമേന്ദ്രിയങ്ങളും പതിനൊന്നാമത്തേതായ മനസ്സും ഉണ്ടാകുന്നു. ആ പഞ്ചതന്മാത്രകളിൽനിന്നു് അനേകം സ്ഥൂലാവസ്ഥകളെ പ്രാപിച്ചു്, ക്രമത്തിൽ നമുക്കു പ്രത്യക്ഷവിഷയങ്ങളാകുന്ന അഞ്ചു സ്ഥൂലഭൂതങ്ങൾ ഉണ്ടാകുന്നു. അവയിൽനിന്നു് അനേകവിധത്തിലുള്ള വൃക്ഷലതാദികളും അവയിൽനിന്നു് അന്നവും, അന്നത്തിൽനിന്നു് വീര്യവും, വീര്യത്തിൽനിന്നു് ശരീരവും ഉണ്ടാകുന്നു. എന്നാൽ ആദ്യത്തെ സൃഷ്ടി മൈഥുനഫലമല്ല. എന്തെന്നാൽ, ഈശ്വരൻ സ്ത്രീ പുരുഷന്മാരുടെ ശരീരങ്ങളെ നിർമിച്ചു്, ജീവസംയോഗമുണ്ടാക്കിയതിനു ശേഷമേ മൈഥുനഫലമായ സൃഷ്ടി ഉണ്ടാകുന്നുള്ളു കാണുമ്പോൾ വിദ്വാന്മാർക്കുകൂടി ആശ്ചര്യജനകമായ വിധത്തിൽ എത്ര ജ്ഞാനപൂർവകമായ സൃഷ്ടിയാണു് മനുഷ്യശരീരമെന്നുനോക്കുക. അന്തർഭാഗത്തിൽ അസ്ഥികൂടം, നാഡികളുടെ ബന്ധനം, മാംസംകൊണ്ടുള്ള പൊതിയൽ, ചർമംകൊണ്ടുള്ള ആവരണം, പ്ലീഹ യകൃത്തു്, ശ്വാസകോശം മുതലായവയുടെ സ്ഥാപനം, ജീവസംയോജനം, ശിരസ്സാകുന്ന മൂലത്തിന്റെ നിർമാണം, രോമം നഖം മുതലായവയുടെ സ്ഥാപനം, നന്നത്ത നൂൽപോലെ അത്യന്തസൂക്ഷ്മങ്ങളായ ഞരമ്പുകളെകൊണ്ടുള്ള നേത്ര നിർമാണം, ഇന്ദ്രിയമാർഗങ്ങളുടെ നിവേശനം, ജാഗ്രത്സ്വപ്നസുഷുപ്തികളാകുന്ന അവസ്ഥകളെ ജീവനു് അനുഭവിക്കുന്നതിനുള്ള സ്ഥാനവിശേഷങ്ങളുടെ നിർമാണം, സകലധാതുക്കളുടേയും വിഭാഗീകരണം, ഇവയുടെ കലാകൗശല പൂർവമായ സ്ഥാപനം മുതലായ അത്ഭുത സൃഷ്ടി ചെയ്യാൻ ഈശ്വരനല്ലാതെ മററാർക്കു കഴിയും? കൂടാതെ വിവിധ രത്നങ്ങളോടും ധാതുക്കളോടും കൂടിയ ഭൂമിയുടെ സൃഷ്ടി, വടവൃക്ഷം തുടങ്ങി അനേകം മരങ്ങളുടെ വിത്തുകളിലുള്ള അതിസൂക്ഷ്മമായ രചനാവിശേഷങ്ങൾ, പച്ച വെളുപ്പു് ചുവപ്പു് കറുപ്പു് ചിത്രവർണം മുതലായ ഏററക്കുറവുള്ള നിറങ്ങളോടുകൂടിയ ഇലകൾ പൂക്കൾ കായ്കനികൾ കിഴങ്ങുകൾ എന്നിവയുടെ നിർമ്മാണം, മധുരം ലവണം എരി ചവപ്പു് കയ്പു പുളി മുതലായ വിവധരസങ്ങളോടും വിവിധ സുഗന്ധങ്ങളോടും കൂടിയ ഇലകൾ, പൂക്കൾ പഴങ്ങൾ, കിഴങ്ങുകൾ, വേരുകൾ മുതലായവയുടെ സൃഷ്ടി സൂര്യൻ ചന്ദ്രൻ ഭൂമി മുതലായ അനേകകോടി ലോകങ്ങളുടെ നിർമാണം, ധാരണം, ഭ്രമണം, നിയന്ത്രണം

മുതലായ പ്രവൃത്തികൾ നടത്തുവാൻ ഈശ്വരനല്ലാതെ മററാക്കും ആവുകയില്ല.

ഒരു വസ്തുവിനെ കണ്ടാൽ രണ്ടുതരം ജ്ഞാനമുണ്ടാകും. അതിൻെറ രൂപജ്ഞാനവും, നിർമാണം കണ്ട് നിർമാതാവിനെ പ്പററിയുള്ള ജ്ഞാനവും. കാട്ടിൽ നിന്നു് ഒരുവനു് സ്വർണാഭരണം കിട്ടുന്നു. അതു സ്വർണം കൊണ്ടുണ്ടാക്കിയതാണെന്നും, ബുദ്ധിമാനായ സ്വർണപ്പണിക്കാരൻ ഉണ്ടാക്കിയതാണെന്നും അയാൾക്കു് മനസ്സിലാകുന്നു. ഇങ്ങനെ നാനാതരത്തിലുള്ള ഈ സൃഷ്ടിയിൽ കാണുന്ന വിവിധ രചനാവിശേഷങ്ങൾ അതിൻെറ നിർമാതാവായ ഈശ്വരൻെറ അസ്തിത്വം സമർഥിക്കുന്നു.

## മനുഷ്യോത്പത്തി എപ്പോൾ എങ്ങനെ?

ചോദ്യം:- മനുഷ്യൻെറ സൃഷ്ടിയോ പൃഥിവ്യാദികളുടെ സൃഷ്ടിയോ ആദ്യം ഉണ്ടായതു്?

ഉത്തരം:- പൃഥിവ്യാദികളുടെ. എന്തെന്നാൽ, പൃഥിവ്യാദികൾ കൂടാതെ മനുഷ്യൻെറ നിലനില്പും സംരക്ഷണവും നടക്കുകയില്ല

ചോദ്യം:- സൃഷ്ടിയുടെ ആരംഭത്തിൽ ഒരു മനുഷ്യനോ അനേകം മനുഷ്യരോ ഉണ്ടായതു്?

ഉത്തരം:- അനേകം മനുഷ്യർ. എന്തെന്നാൽ, ഏതേതു ജീവാത്മാക്കളുടെ കർമങ്ങൾ ഈശ്വര സൃഷ്ടിയിൽ ജനിക്കുവാൻ അർഹങ്ങളാക്കിയിരുന്നുവോ അവക്കു് സൃഷ്ടിയുടെ തുടക്കത്തിൽ ഈശ്വരൻ ജന്മം നല്കി. ''മനുഷ്യാ ഋഷയശ്ചയേ.[15]'' ''തതോ മനുഷ്യാ അജായന്ത[16]'' എന്ന മന്ത്രം യജുർവേദത്തിലും അതിൻെറ ബ്രാഹ്മണത്തിലും ഉള്ളതാണു്. ഈ പ്രമാണത്താൽ ആദിയിൽ അനേകം — അനേകായിരം — മനുഷ്യർ ജനിച്ചുവെന്നു നിർണയിക്കാം. മനുഷ്യർ അസംഖ്യം മാതാപിതാക്കന്മാരുടെ സന്താനങ്ങളാണെന്നു സൃഷ്ടികണ്ടാൽ വ്യക്തമാകുന്നുമുണ്ടു്.

ചോദ്യം:- സൃഷ്ടിയുടെ ആരംഭത്തിൽ ബാല്യം യൗവനം വാർധക്യം എന്നീ അവസ്ഥകളിൽ ഏതിലാണു് മനുഷ്യരും മററു ജീവികളും ഉണ്ടായതു്? അതോ മൂന്നവസ്ഥകളിലുമുണ്ടായോ?

ഉത്തരം:- യൗവനാവസ്ഥയിൽ. എന്തെന്നാൽ കുഞ്ഞുങ്ങളാ

15. യജു: 31. 9ൽ സാധ്യാഋഷയശ്ചയേ എന്നു പാഠം എങ്ങനെയോ തെററു സംഭവിച്ചതാണു്. 16, ശതപഥ. 14. 4. 2. 5.

യാൽ അവരെ പരിപാലിക്കുന്നതിന് വേറേ ആളുകൾ വേണം. വൃദ്ധാവസ്ഥയിലുണ്ടായാൽ മൈഥുനീ സൃഷ്ടി ഉണ്ടാവില്ല. അതിനാൽ യൌവനാവസ്ഥയിൽ സൃഷ്ടി ഉണ്ടായി.

## -പ്രവാഹത്താൽ അനാദി-

ചോദ്യം:- സൃഷ്ടിക്ക് ആരംഭം ഉണ്ടോ ഇല്ലയോ?

ഉത്തരം:- ഇല്ല. പകലിനു മുമ്പു രാത്രിയും രാത്രിക്കു മുമ്പു പകലും അങ്ങനെ പകലിനു ശേഷം രാത്രിയും രാത്രിക്കു ശേഷം പകലും ഇങ്ങനെ ക്രമത്തിൽ നടന്നുകൊണ്ടിരിക്കുന്നവണ്ണം സൃഷ്ടിക്കുമുമ്പു പ്രളയവും പ്രളയത്തിനു മുമ്പു സൃഷ്ടിയും സൃഷ്ടിയുടെ അനന്തരം പ്രളയവും പ്രളയാനന്തരം സൃഷ്ടിയും ഇങ്ങനെ അനാദി കാലം മുതൽ ഈ ചക്രം തിരിഞ്ഞു കൊണ്ടിരിക്കുന്നു. ഇതിന് ആദിയോ അന്തമോ ഇല്ല. എന്നാൽ പകലിനും രാത്രിക്കും ആരംഭാവസാനങ്ങൾ ഉള്ളതു പോലെ സൃഷ്ടിപ്രളയങ്ങൾക്കും ആദിയും അവസാനവും ഉണ്ട്. എന്തെന്നാൽ, പരമാത്മാവ്, ജീവാത്മാവ്, ജഗത്തിൻെറ കാരണം എന്നിവ മൂന്നും സ്വഭാവേന അനാദികളായിരിക്കുന്നതുപോലെ ജഗത്തിൻെറ ഉൽപത്തി സ്ഥിതിലയങ്ങളും പ്രവാഹത്താൽ അനാദിയാണ്. നദിയുടെ പ്രവാഹം ചിലപ്പോൾ ഉണ്ട്, ചിലപ്പോൾ വററി കാണാതാകുന്നു. മഴക്കാലത്തു വീണ്ടും കാണാറാകുന്നു. വേനല്ക്കാലത്തു് കാണുന്നില്ല. അതുപോലെ ഇതെല്ലാം പ്രവാഹരൂപങ്ങളാണ്. ഈശ്വരൻെറ ഗുണകർമസ്വഭാവങ്ങൾ അനാദിയായിരിക്കുന്നതുപോലെ സൃഷ്ടിസ്ഥിതി സംഹാരങ്ങളും അനാദികളാകുന്നു. ഈശ്വരൻെറ ഗുണകർമസ്വഭാവങ്ങൾക്ക് ഏതു വിധത്തിൽ ആദിയും അന്തവും ഇല്ലയോ അതേവിധത്തിൽ അദ്ദേഹത്തിൻെറ കർത്തവ്യ കർമങ്ങൾക്കും ആരംഭാവസാനങ്ങൾ ഇല്ല.

## -ജന്മവും കർമവും-

ചോദ്യം:- ഈശ്വരൻ ചില ജീവാത്മാക്കൾക്കു മനുഷ്യ ജന്മവും, വേറെ ചില ജീവാത്മാക്കൾക്കു സിംഹം മുതലായ ക്രൂരമൃഗങ്ങളുടെ ജന്മവും, മററുചിലതിനു മാൻ, പശു മുതലായ മൃഗങ്ങളുടെ ജന്മവും, പുഴു, പാററ, മരം മുതലായവയുടെ ജന്മവും കൊടുത്തിരിക്കുന്നു. ഇതുനിമിത്തം പരമേശ്വരനു പക്ഷപാതം ഉണ്ടെന്നു വരുന്നില്ലേ?

ഉത്തരം:- പക്ഷപാതം വരുന്നില്ല. എന്തെന്നാൽ, അതാതു ജീവാത്മാക്കൾ പൂർവജന്മത്തിൽ ചെയ്തിട്ടുള്ള കർമങ്ങളെ അനുസ

രിച്ചു വ്യവസ്ഥ ചെയ്യുന്നതുകൊണ്ടു പക്ഷപാതം ഉണ്ടാകുന്നതല്ല. യാതൊരു കർമവും കൂടാതെ ജന്മം നൽകുന്നതായാൽ മാത്രമേ പക്ഷപാതം ഉണ്ടാവുകയുള്ളൂ.

## സൃഷ്ടി ടിബററിൽ

ചോദ്യം:- മനുഷ്യരുടെ ആദ്യത്തെ സൃഷ്ടി ഉണ്ടായതു് എവിടെയാണു്?

ഉത്തരം:- ''ടിബററ്'' എന്നു പറഞ്ഞുവരുന്ന ത്രിവിഷ്ടപത്തിൽ.[17]

ചോദ്യം:- സൃഷ്ടിയുടെ ആദികാലത്തു് ഒരു ജാതിയോ അനേകം ജാതികളോ ഉണ്ടായിരുന്നതു്?

ഉത്തരം:- മനുഷ്യജാതി ഒന്നുമാത്രമേ ഉണ്ടായിരുന്നുള്ളൂ. പിന്നീടു്, ''വിജാനീഹ്യാര്യാൻ യേ ച ദസ്യവഃ''[18] എന്ന ഋഗ്വേദ വചനമനുസരിച്ചു്, ശ്രേഷ്ഠന്മാരായിട്ടുള്ളവർക്കു് ആര്യൻ, വിദ്വാൻ, ദേവൻ എന്നും ദുഷ്ടന്മാർക്കു് ദസ്യു — കള്ളൻ — മൂർഖൻ എന്നും പേരുകൾ ഉണ്ടായി. അതുനിമിത്തം ആര്യൻ എന്നും ദസ്യു എന്നും രണ്ടുനാമങ്ങൾ നടപ്പിൽ വന്നു. ''ഉത ശൂദ്രേ ഉതാര്യേ''[19] എന്നതു അഥർവ വേദത്തിലുള്ള വചനമാണു്. ആര്യന്മാരുടെ ഇടയിൽ തന്നെ, മുമ്പു പറഞ്ഞ രീതിയിൽ, ബ്രാഹ്മണൻ ക്ഷത്രിയൻ വൈശ്യൻ ശൂദ്രൻ എന്നിങ്ങനെ നാലു വിഭാഗങ്ങൾ ഉണ്ടായി. വിദ്വാന്മാരും ദ്വിജന്മാരുമായിട്ടുള്ളവർക്കു് ആര്യന്മാർ എന്നും പഠിപ്പില്ലാത്തവർക്കു് ശൂദ്രന്മാർ അല്ലെങ്കിൽ അനാര്യന്മാർ എന്നും പേരുണ്ടായി.

## ആര്യന്മാർ ഭാരതത്തിൽ

ചോദ്യം:- പിന്നീടു് അവർ എങ്ങിനെയാണു് ഇവിടെ വന്നെത്തിയതു്?

ഉത്തരം:- ആര്യന്മാരും ദസ്യുക്കളും തമ്മിൽ—ദേവന്മാർ എന്നു പറയപ്പെട്ടിരുന്ന വിദ്വാന്മാരും, അസുരന്മാർ എന്നു പറയപ്പെട്ടി

---

17. ഹിമവച്ഛിരപ്രദേശ ഏവ സ്വർഗഭൂമി രിതിപ്രസിദ്ധിഃ (സായണം ഭാഷ്യം 19. 39. 8.) ഹിമവാൻെറ ഔന്നത്യങ്ങളിലെ ദേശങ്ങളാണു് സ്വർഗഭൂമി എന്നു പ്രസിദ്ധമായിട്ടുള്ളതു്.) നിഘണ്ടുക്കളിൽ സ്വർഗവു് ത്രിവിഷ്ടപവും പര്യായപദങ്ങളാണു്. (അമരകോശം സ്വവർഗം-6)
18. ഋ. 1. 51. 8. 19. അഥർവവേദം 19. 62. 1

രുന്ന മൂഢന്മാരും തമ്മിൽ - സദാ മത്സരവും കലഹവും വളർന്നുവന്നു. ഉപദ്രവം വർധിച്ചു. അപ്പോൾ ആര്യന്മാർ ഭൂഗോളത്തിലുള്ള സകല പ്രദേശങ്ങളിലും.വെച്ച് ഈ ഭാഗമാണ് ഏറ്റവും നല്ലത് എന്ന റിഞ്ഞ് ഇവിടെ വന്നു പാർത്തു. അങ്ങനെ ഈ ദേശത്തിന്നു ആര്യാവർത്തം എന്ന് പേർ ഉണ്ടായി.

ചോദ്യം:- ആര്യാവർത്തത്തിന്റെ അതിർത്തി ഏതെല്ലാമാണ്?

ഉത്തരം:-

1. **ആസമുദ്രാത്തു വൈ പൂർവാദാസമുദ്രാത്തു പശ്ചിമാത് തയോരവാന്തരം ഗിര്യോരാര്യാവർത്തം വിദുർബുധാഃ.**
(മനു 2 22)

2. **സരസ്വതീദൃഷദ്വത്യോർദേവനദ്യോര്യദന്തരം തം ദേവനിർമിതം ദേശമാര്യാവർത്തം[20] പ്രചക്ഷതേ.**
(മനു 2.17)

1. വടക്ക ഹിമാലയപർവതവും തെക്ക വിന്ധ്യാചലവും കിഴക്കും പടിഞ്ഞാറും സമുദ്രവും ആകുന്നു.

2. പടിഞ്ഞാറുഭാഗത്ത് സരസ്വതിയും—അതായത്, സിന്ധുനദിയും അടകനഗരവും,[21] കിഴക്കുഭാഗത്തു ദൃഷദ്വതിയും-അതായത്, നേപ്പാളിന്നു കിഴക്കുള്ള പർവതങ്ങളിൽനിന്നു പുറപ്പെട്ട് ബങ്കാളം ആസ്സാം എന്നീ ദേശങ്ങളുടെ കിഴക്കുഭാഗത്തുകൂടിയും ബർമ്മയുടെ പടിഞ്ഞാറുഭാഗത്തു കൂടിയും പ്രവഹിച്ച് തെക്കേ സമുദ്രത്തിൽ ചെന്നുചേരുന്നതും, ബ്രഹ്മപുത്രാ എന്ന പേരുള്ളതുമായ നദിയും— വടക്കൻ പർവതങ്ങളിൽ നിന്നുത്ഭവിച്ച് തെക്കൻ സമുദ്രത്തിൽ വീഴുന്നതും - ആര്യാവർത്തത്തിന്റെ അതിരുകളാകുന്നു. ഹിമവാൻ വിന്ധ്യം എന്നീ പർവതങ്ങളുടെ മധ്യഭാഗത്തിലുള്ളതും, തെക്കോട്ടു രാമേശ്വരംവരെ വിന്ധ്യാചലത്തിനുള്ളിൽ [22] നീണ്ടു കിടക്കുന്നതു

20. ഇക്കാലത്തെ മനുസ്മൃതികളിൽ ബ്രഹ്മാവർത്തം എന്നു പാഠം.

21. റാവൽപിണ്ടിക്കു കിഴക്കുള്ള അടക നഗരമാകണം.

22. വിന്ധ്യാചലം ഉത്തര - ദക്ഷിണ ഭാരതങ്ങളെ വേർതിരിക്കുന്നതായാണ്, ഇക്കാലത്തെ വിശ്വാസം. വാസ്തവത്തിൽ ഇതു് പൂർവ പശ്ചിമ പർവതഘട്ടങ്ങളുടെ പേരാണ്. തന്നിമിത്തമാണ് ഗ്രന്ഥകാരൻ രാമേശ്വരം വരെ എന്ന് എഴുതിയത്. വാല്മീകിരാമായണം കിഷ്കിന്ധാകാണ്ഡത്തിൽ 60-ാം സർഗത്തിൽ ഇതിനെ ദക്ഷിണസമുദ്രതീരത്തിലുള്ള പർവതമെന്നു പറഞ്ഞിട്ടുണ്ട്. ''ഏഷു പക്ഷി ഗണാകീർണഃ കന്ദോദരാ കൂടവാൻ; ദക്ഷിണസ്യോദധേഃ തീരേ വിന്ധ്യോƒയമിതിനിശ്ചിതഃ(7) ''പ്രസന്നരായ പക്ഷികളുടെ കൂട്ടത്താൽ നിറഞ്ഞതും കന്ദമൂലാദികൾ നിറഞ്ഞകൊടുമുടികളുള്ളതും, ദക്ഷിണി

മായ നാടുമുഴവനും ആര്യാവർത്തം എന്നു പറയപ്പെടുന്നു. കാരണം, അതു് ആര്യന്മാർ – ദേവന്മാർ അഥവാ വിദ്വാന്മാർ നിർമിച്ചതും വസിക്കുന്നതുമായിരുന്നു.

ചോദ്യം:– ആദ്യകാലത്തു് ഈ ദേശത്തിന്റെ പേർ എന്തായിരുന്നു? ഇവിടെ ആരാണു വസിച്ചിരുന്നതു്?

ഉത്തരം:– അതിനു മുമ്പ് ഈ ദേശത്തിനു യാതൊരുപേരും ഉണ്ടായിരുന്നില്ല. ആര്യന്മാർ വരുന്നതിനുമുമ്പ് ഇവിടെ ആരും വസിച്ചിരുന്നില്ല. എന്തെന്നാൽ ആര്യന്മാർ സൃഷ്ടിക്കുശേഷം അധികകാലം കഴിയുന്നതിനു മുമ്പ് ടിബററിൽനിന്നു നേരിട്ടു് ഇവിടേക്കു വന്നു് പാർക്കുകയാണുണ്ടായതു്.

## ആര്യ - ദസ്യു യുദ്ധം

ചോദ്യം:- അവർ ഈരാനിൽ [23] നിന്നു വന്നതുകൊണ്ടാണു് അവർക്കു ആര്യന്മാർ എന്നു പേർ ഉണ്ടായതു്. അവർ വരുന്നതിനു മുമ്പു് ഇവിടെ കാടന്മാരാണു് പാർത്തിരുന്നതു്. അവരെ അസുരന്മാർ, രാക്ഷസന്മാർ എന്നെല്ലാം വിളിക്കുകയും തങ്ങളെ ദേവന്മാരാണെന്നു പറയുകയും ചെയ്തിരുന്നു. അവർ തമ്മിലുണ്ടായ യുദ്ധങ്ങളാണു ദേവാസുരയുദ്ധങ്ങൾ എന്നു കഥകളിൽ പറയുന്നതു്.

ഉത്തരം:- പെരുങ്കള്ളമാണിതു്. എന്തെന്നാൽ

**വിജാനീഹ്യാര്യാന്യേ ച ദസ്യവോ ബർഹിഷ്മതേ രന്ധയാ ശാസദവ്രതാൻ.** (ഋ. 1. 51. 8.)

**ഉത ശൂദ്രേ ഉതാര്യേ** (അഥർവ. 19. 62. 1)

ധാർമികരും വിദ്വാന്മാരും സത്യവാദികളുമായജനങ്ങളെ ആര്യന്മാരെന്നും അല്ലാത്തവരെ ദസ്യു അഥവാ ദുഷ്ടൻ, അധാർമികൻ, അവിദ്വാൻ എന്നും പറയുമെന്നു പറഞ്ഞുവല്ലോ? അതുപോലെ

---

സമുദ്രതീരത്തുള്ളതുമാണു് വിന്ധ്യാചലം.'' വരാഹമിഹിരന്റെ ബൃഹത്സംഹിതയിൽ ''ബദരീനാഥം മുതൽ സേതുബന്ധം (രാമേശ്വരം) വരെ ആയിരം യോജനയും ദ്വാരക മുതൽ പുരുഷോത്തമ സാലഗ്രാമം (പുരി) വരെ എഴുനൂറു യോജനയും ഉണ്ടു്. അതിൽ രൈവതകം, വിന്ധ്യൻ, സഹ്യൻ, കുമാരം, മലയശ്രീ എന്നീ കുലപർവതങ്ങളും ഗംഗാ, സരസ്വതി, കാളിന്ദി, ഗോദാവരി, കാവേരി, താമ്രപാണി, കൃതമാല എന്നീ കുലനദികളും ഉണ്ടു്. (79& 80) എന്നു പറഞ്ഞിരിക്കുന്നതിൽ നിന്നു് ആര്യാവർത്തത്തിന്റെ അതിരു് ഏതെല്ലാമെന്നൂഹിക്കാം.

23. ഇറാൻ.

ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ എന്നിവർക്ക് ആര്യന്മാരെന്നും ശൂദ്രന്മാർക്ക് അനാര്യന്മാരെന്നും -- പഠിപ്പില്ലാത്തവരെന്നും — പേരാണെന്നും പറഞ്ഞിട്ടുണ്ട്. വേദം ഇങ്ങനെ പറയുമ്പോൾ ആരാനും കെട്ടിച്ചമയ്ക്കുന്നതു് ബുദ്ധിമാന്മാർക്ക് സ്വീകാര്യമല്ല. ആര്യാവർത്ത നിവാസികളായ അർജ്ജുനൻ ദശരഥമഹാരാജാവ് മുതലായവർ ഹിമാലയ പർവതത്തിൽവെച്ച് നടന്നിട്ടുള്ള ദേവാസുരയുദ്ധങ്ങളിൽ -- ആര്യന്മാരും ദസ്യുക്കളും തമ്മിലുണ്ടായ യുദ്ധങ്ങളിൽ ദേവന്മാരെ അതായതു ആര്യന്മാരെ രക്ഷിക്കുവാനും അസുരന്മാരെ തോല്പിക്കുവാനും ദേവന്മാർക്കു സഹായം ചെയ്തിട്ടുണ്ട്. ഇതിൽനിന്നു സിദ്ധിക്കുന്നതു് ആര്യാവർത്തത്തിന്റെ നാലുഭാഗത്തും — ഹിമവാന്റെ കിഴക്ക്, തെക്ക്, പടിഞ്ഞാറ്, വടക്ക് എന്നീ നാലു ദിക്കുകളിലും അഗ്നി, നിരൃതി, വായു, ഈശാന എന്നീ നാലു കോണുകളിലും മനുഷ്യർ വസിച്ചിരുന്നുവെന്നും അവർക്ക് അസുരന്മാർ എന്നു പേരായിരുന്നു എന്നുമാണ്. ഹിമാലയപർവതപ്രദേശത്തിലുള്ളവർ ആര്യന്മാരെ ആക്രമിച്ചിരുന്ന സമയത്തെല്ലാം ആര്യാവർത്തത്തിലെ രാജാക്കന്മാരും മഹാരാജാക്കന്മാരും ഉത്തരാദി ദിക്കുകളിലേക്ക് ആര്യന്മാരെ സഹായിക്കുവാൻ പോവുക പതിവായിരുന്നു. ദക്ഷിണദേശത്തിൽ വെച്ച് ശ്രീരാമനുമായി രാവണൻ നടത്തിയിട്ടുള്ള യുദ്ധത്തിന്നു ദേവാസുരയുദ്ധമെന്നു പേർ പറയാറില്ല അതിനെ രാമരാവണ യുദ്ധം അല്ലെങ്കിൽ ആര്യന്മാരും രാക്ഷസന്മാരും തമ്മിലുണ്ടായ യുദ്ധം എന്നാണു പറയാറുള്ളതു്. ആര്യന്മാർ ഈരാൻ ദേശത്തിൽ നിന്നാണു വന്നതെന്നും അവർ ഈ നാട്ടിലെ കാടന്മാരോടു യുദ്ധം ചെയ്ത് അവരെ തോല്പിച്ച് ഈ നാട്ടിലെ രാജാക്കന്മാരായിത്തീർന്നുവെന്നും ഏതെങ്കിലുമൊരു സംസ്കൃത ഗ്രന്ഥത്തിലോ ഇതിഹാസത്തിലോ എഴുതിക്കാണുന്നില്ല. പിന്നെ എങ്ങിനെ വിദേശീയർ പറയുന്നതിനെ വിലവെക്കുവാൻ കഴിയും? കൂടാതെ —

**മ്ലേച്ഛവാചശ്ചാര്യവാചഃ സർവതേ ദസ്യവഃസ്മൃതാഃ**
(മനു. 10 85.)

**മ്ലേച്ഛദേശസ്ത്വതഃ പരഃ** (മനു 2. 23)

ആര്യാവർത്തമൊഴികെയുള്ള ദേശങ്ങൾ ദസ്യുദേശങ്ങളെന്നും മ്ലേച്ഛദേശങ്ങളെന്നും പറയപ്പെടുന്നു. ആര്യാവർത്തമൊഴികെ കിഴക്ക്, ഈശാനകോണ്, വടക്ക്, വായുകോണ്, പടിഞ്ഞാറ് എന്നീ ദേശങ്ങളിൽവസിക്കുന്നവർ ദസ്യുക്കൾ, മ്ലേച്ഛന്മാർ, അസുരന്മാർ,

എന്നാണ പേരെന്നും നിരൃതികോണു്, തെക്കു്, അഗ്നികോണു് എന്നീ ദിക്കുകളിൽ പാർക്കുന്നവർക്കു രാക്ഷസന്മാരെന്നാണുപേരെന്നും, സിദ്ധിക്കുന്നു. ഇക്കാലത്തും നീഗ്രോജാതിക്കാരുടെ ആകൃതി, രാക്ഷസന്മാരെപ്പററി വർണിക്കുന്നതു പോലെ ഭയങ്കരമായി കാണപ്പെടുന്നതു നോക്കുക.

ആര്യാവത്തത്തിൻെറ അധോഭാഗത്തിലുള്ള ദേശത്തിന്നു പാതാളമെന്നും അവിടെവസിക്കുന്ന ജനങ്ങൾക്കു നാഗന്മാരെന്നും പേർ പറയുവാനുള്ള കാരണം ആദേശം ആര്യാവത്ത നിവാസികളുടെ പാദതലത്തിൽ സ്ഥിതിചെയ്യുന്ന വെന്നതും ആ ദേശത്തിലെ രാജാവു നാഗവംശത്തിൽ–നാഗൻ എന്ന പേരായ ആളിൻെറ വംശത്തിൽ–ജനിച്ചവനാണെന്നതും ആകുന്നു. ആ നാഗരാജാവിൻെറ പുത്രിയായ ഉലൂപിയെ അജ്ജുനനാണു് വിവാഹം ചെയ്തതു്. ഇക്ഷ്വാകുവിൻെറ കാലം മുതൽ കൌരവന്മാർ പാണ്ഡവന്മാർ എന്നിവരുടെകാലംവരെ ആര്യന്മാരുടെ രാജ്യഭരണത്തിന്നും വേദാധ്യായനത്തിന്നും ആര്യാവത്തത്തിൽ മാത്രമല്ല, ഭൂമിയിലെങ്ങും അല്പാല്പം പ്രചാരം ഉണ്ടായിരുന്നു എന്നർഥം. ഇതിനു പ്രമാണമായികണക്കാക്കാവുന്ന കാര്യമിതാണു്:- ബ്രഹ്മാവിൻെറ പുത്രൻ വിരാട്ടു്, വിരാട്ടിൻെറ പുത്രൻ മനു, മനുവിൻെറ മക്കൾ മരീചി മുതലായ പത്തുപേർ. അവരുടെ മക്കൾ, സ്വായംഭുവൻ തുടങ്ങിയ ഏഴരാജാക്കന്മാർ, അവരുടെ സന്താനങ്ങളായ ഇക്ഷ്വാകു മുതലായ രാജാക്കന്മാർ ഇവരെല്ലാമാണു് ആര്യാവത്തത്തെ നിർമിച്ചതും ആര്യാവത്തത്തിലെ ആദ്യത്തെ രാജാക്കന്മാരായിരുന്നതും.

## അടിമത്തത്തിനു കാരണം

ഇപ്പോൾ നിർഭാഗ്യം കൊണ്ടും ഭാരതീയരുടെ മടി, അശ്രദ്ധ, അന്യോന്യ വിരോധം എന്നിവ കൊണ്ടും ആര്യന്മാരുടെ അഖണ്ഡവും സ്വതന്ത്രവും സ്വാധീനവും നിർഭയവുമായിട്ടുള്ള രാജ്യഭരണം ആര്യാവത്തത്തിൽതന്നെ ഒരിടത്തുമില്ല. മററുള്ള രാജ്യങ്ങൾ ഭരിക്കുന്നതിൻെറ കഥ പിന്നെന്തു പറയാൻ! ആര്യാവത്തത്തിൽ ആര്യന്മാരുടെ നാട്ടുവാഴ്ച അല്പമെങ്കിലുമുണ്ടെങ്കിലും അതും വിദേശീയരുടെ ആക്രമണത്തിനു വിധേയമാകുന്നു. സ്വതന്ത്രരായ രാജാക്കന്മാർ വളരെ കുറച്ചുപേരേയുള്ളു. ദുർദിനങ്ങൾ വരുമ്പോൾ ജനങ്ങൾക്കു് അനേകവിധ ദുഃഖങ്ങൾ അനുഭവിക്കേണ്ടിവരുന്നു.

ആർ എത്ര വളരെ നൻമ ചെയ്താലും ശരി, സ്വദേശീയ ഭരണം തന്നെയാണു് നാട്ടിന്നു് ഏററവും നല്ലതു്. മറിച്ചു പറ

ഞാൽ മത മതാന്തരങ്ങളാഗ്രഹിക്കാതെ അവനവൻെറയോ അന്യരുടേയോ കാര്യങ്ങളിൽ പക്ഷപാതം കാണിക്കാതെ പ്രജകളുടെ നേരെ മാതാപിതാക്കൻമാരെപ്പോലെ പെരുമാറിക്കൊണ്ട് ദയ, ന്യായം എന്നിവയോടുകൂടിനടത്തുന്ന രാജ്യഭരണംപോലും വിദേശീയരുടേതാണെങ്കിൽ പൂർണസുഖപ്രദമല്ല. ഭിന്ന ഭാഷകൾ, വെവ്വേറെ പാനരീതികൾ, വ്യത്യസ്തങ്ങളായ പെരുമാററങ്ങൾ എന്നിവയിലുള്ള വിരോധത്തെ ദൂരെ ത്യജിക്കുന്നത് വളരെ ദുഷ്കരമാണ്. അതു പരിത്യജിക്കാത്തപക്ഷം പരസ്പരം പൂർണ ഉപകാരവും, അഭിപ്രായ ഐക്യവും ഉണ്ടാവാൻ വളരെ വിഷമമാണ്. അതിനാൽ വേദാദിശാസ്ത്രങ്ങളിലുള്ളവ്യവസ്ഥകളേയും ചരിത്രപാഠങ്ങളേയും ആദരിക്കുന്നത് സജ്ജനങ്ങളുടെ കർത്തവ്യമാകുന്നു.

## സൃഷ്ടികാലം

ചോദ്യം: ജഗത്തിൻെറ ഉത്പത്തിക്കുശേഷം എത്ര കാലം കഴിഞ്ഞു?

ഉത്തരം: നൂററിതൊണ്ണൂററാറു കോടി, കുറെ ലക്ഷം, കുറെ ആയിരം സംവത്സരങ്ങളാണ് ജഗത്തിനെ സൃഷ്ടിക്കുകയും വേദങ്ങളെ പ്രകാശിപ്പിക്കുകയും ചെയ്തതിനു ശേഷം കഴിഞ്ഞിട്ടുള്ളത്. ഈ വിഷയത്തെപ്പററി ഞാൻ രചിച്ചിട്ടുള്ള ഭൂമികയിൽ[24] എഴുതീട്ടുള്ളതു നോക്കിയാലും. സൃഷ്ടിയും സൃഷ്ടിയുടെ ഉണ്ടാകലും ഇങ്ങനെ ചെയ്തതാണ്. കൂടാതെ എല്ലാററിലും,വെച്ച് ഏററവു സൂക്ഷ്മമായതിന് – അവിഭാജ്യമായതിന് – പരമാണു എന്നു പേർ. അറുപതു പരമാണുക്കൾ ഒന്നിച്ചു കൂടിച്ചേർന്നതിന്നു് അണു എന്നും രണ്ടണുക്കൾ കൂടിയതിന് ദ്വ്യണുകം അഥവാ സ്ഥൂലവായുഎന്നും പേരാണ്. മൂന്നു ദ്വ്യണുകം കൂടിച്ചേർന്നതിന് അഗ്നി, നാലു ദ്വ്യണുകം ചേർന്നതിന് ജലം, അഞ്ചു ദ്വ്യണുകം ചേർന്നതിന് പൃഥിവി എന്നും പേരാണ്. രണ്ടു ദ്വ്യണുകം കൂടിച്ചേർന്നാൽ ഒരു ത്രസരേണുവും, രണ്ടു ത്രസരേണുകൂടിച്ചേർന്നാൽ പൃഥിവ്യാദികളായ ദൃശ്യപദാർഥങ്ങളും ഉണ്ടാകും എന്നർഥം. ഇപ്രകാരം പരമാണ്വാദികളെ ക്രമത്തിൽകൂട്ടിച്ചേർത്ത് ഈശ്വരൻ ഭൂഗോളാദികളെനിർമ്മിച്ചിരിക്കുന്നു.

## സർപ്പവും കാളയും

ചോദ്യം:- ഇതിനെ ധരിച്ചുകൊണ്ടിരിക്കുന്നതു് ആരാണ്? ശേഷൻെറ അതായതു് ആയിരം ഫണങ്ങളുള്ള സർപ്പത്തിൻെറ

---

24. മലയാളത്തിൽ വേദപര്യടനം. വേദോത്പത്തി എന്ന അധ്യായം.

ശിരസ്സിലാണ് ഈ ഭൂമി സ്ഥിതിചെയ്യുന്നതു് എന്നു് ഒരുവനും ഋഷഭത്തിന്റെ കൊമ്പിന്മേലാണെന്നു് ഇതരനും, ഒന്നിന്മേലുമല്ലെന്നു് അപരനും, വായുവിനെ ആശ്രയിച്ചു നില്ക്കുന്നെന്നു് ഇനിയൊരുവനും പറയുന്നു. സൂര്യന്റെ ആകർഷണശക്തികൊണ്ടു് ആകൃഷ്ടമായി സ്വസ്ഥാനത്തുതന്നെ നില്ക്കുന്നു എന്നാണു് മറ്റൊരുവൻ പറയുന്നതു്. ഭൂമി ഘനമേറിയതാകയാൽ ആകാശത്തിൽ അധോഭാഗത്തിലേക്കു പതിച്ചു കൊണ്ടിരിക്കുന്നു എന്നു് ഇനിയുമൊരാാം അഭിപ്രായപ്പെടുന്നു. ഇതിലേതാണു് സത്യം?

ഉത്തരം:- സർപ്പരാജനായ ശേഷന്റെ ശിരസിലോ കാളയുടെ കൊമ്പിലോ ആണു ഭൂമി സ്ഥിതിചെയ്യുന്നതു് എന്നു പറയുന്നവനോടു് സർപ്പത്തിന്റേയോ കാളയുടേയോ മാതാപിതാക്കന്മാർ ജനിക്കുന്ന സമയത്തു ഭൂമി എവിടെ ആയിരുന്നു? സർപ്പം, കാള മുതലായവ എന്തിന്മേലാണു സ്ഥിതിചെയ്യുന്നതു്? എന്നു ചോദിക്കണം. വൃഷഭത്തിന്റെ മുകളിലാണു ഭൂമി ഇരിക്കുന്നതെന്നു പറയുന്ന മുസൽമാന്മാർ മൗനം കൈക്കൊള്ളുകയേ ഉള്ളൂ. എന്നാൽ സർപ്പത്തിന്റെ മുകളിലാണെന്നു പറയുന്നവർ സർപ്പം ആമയുടെ പുറത്താണെന്നും, ആമ വെള്ളത്തിലാണെന്നും, വെള്ളം അഗ്നിയുടെ ഉപരിഭാഗത്താണെന്നും, അഗ്നി വായുവിന്റെ മുകളിലാണെന്നും, വായു ആകാശത്തിന്റെ മുകളിലാണെന്നും പറഞ്ഞേക്കും. അവരോടു് ''ഇവയെല്ലാം എവിടെയാണിരിക്കുന്നതു്?'' എന്നു ചോദിക്കണം. അവർ 'ഈശ്വരനിലാണു്'' എന്നുത്തരം പറയും. ശേഷനും വൃഷഭനും ആരുടെ മക്കളാണെന്നു് അവരോടു ചോദിച്ചാൽ ''കശ്യപന്റേയും കദ്രുവിന്റേയും പുത്രനാണു ശേഷനെന്നും പശുവിന്റെ കുട്ടിയാണു കാള'' എന്നു പറയും. കശ്യപൻ മരീചിയുടേയും, മരീചി മനുവിന്റേയും, മനു വിരാട്ടിന്റേയും, വിരാട്ടു് ബ്രഹ്മാവിന്റേയും പുത്രന്മാരാകുന്നു. ബ്രഹ്മാവു് ആദി സൃഷ്ടിയിലുള്ളവനാണു്. ശേഷൻ ജനിക്കുന്നതിന്നു മുമ്പു് അഞ്ചു തലമുറ കഴിഞ്ഞിട്ടുണ്ടല്ലോ. അക്കാലത്തു് ഭൂമിയെ ആരു് ധരിച്ചുകൊണ്ടിരുന്നു? കശ്യപന്റെ ജനനസമയത്തു ഭൂമി എന്തിന്മേലായിരുന്നു? ഇങ്ങിനെ ചോദിച്ചാൽ അവക്കും ഉത്തരം മുട്ടും. കലഹിക്കാൻ വരും. ശരിയായ സിദ്ധാന്തം, ഇതാണു്:- ശേഷിച്ചിരിക്കുന്നതിനെയാണു 'ശേഷം' എന്നു പറയുന്നതു്. അതുകൊണ്ടു് ഏതോ ഒരു കവി ''ശേഷാധാരാ പൃഥിവീത്യുക്തമ്''' ശേഷനാകുന്ന ആശ്രയത്തോടു കൂടിയതാണു ഭൂമി എന്നു പറഞ്ഞിട്ടുണ്ടു്. അതിന്റെ കാര്യമറി

യാതെ സപ്പത്തെ വെറുതേ സങ്കല്പംകൊണ്ടു സൃഷ്ടിച്ചു. എന്നാൽ, വാസ്തവത്തിൽ ഉത്പത്തി പ്രളയങ്ങളിൽനിന്നു ശേഷിച്ചവനായി —വേറെയായി ഇരിക്കുന്നതു നിമിത്തം ഈശ്വരനെതന്നെയാണു ശേഷനെന്നു പറയുന്നത്. ഈശ്വരനാകുന്ന ആധാരത്തോടു കൂടിയതാണ് ഈ പൃഥിവി.

**സത്യേനോത്തഭിതാ ഭൂമിഃ (10 85 1.)**

ഋഗ്വേദത്തിലുള്ള സൂക്തിയാണിത്. സത്യസ്വരൂപനായ കാലത്രയത്താൽ ബാധിക്കപ്പെടാത്ത ഒരിക്കലും നാശമില്ലാത്ത ഈശ്വരനാണ് ഈ ഭൂമിയേയും ആദിത്യനേയും സകല ലോകങ്ങളേയും ധരിക്കുന്നത്.

**ഉക്ഷാ ദാധാര പൃഥിവീമുത ദ്യാമ്. (10. 85. 1)** [25]

ഇതും ഋഗ്വേദത്തിലുള്ള വചനമാണ്. ഈ 'ഉക്ഷാ' കണ്ടിട്ടാവാം, കാള എന്നു കൂടി അർഥമുള്ളതുകൊണ്ട് കാള ഭൂമിയെ താങ്ങുന്നെന്നു് സങ്കല്പിച്ചതു്. എന്നാൽ ഭൂഗോളത്തെ ധാരണം ചെയ്വാൻ കാളയ്ക്കു കഴിവുണ്ടോ എന്നു് ആ മൂഢൻ ചിന്തിച്ചില്ല. ഉക്ഷാ എന്നതു് മഴ പെയ്തു ഭൂമി മുഴുവനും നനയ്ക്കുന്ന സൂര്യന്റെ പേരാണ്. സൂര്യനാണു തന്റെ ആകർഷണ ശക്തികൊണ്ടു ഭൂമിയെ ധരിച്ചുകൊണ്ടിരിക്കുന്നത്. എന്നാൽ സൂര്യാദികളേയും ധരിക്കുന്ന ശക്തി ഈശ്വരനല്ലാതാരുമല്ല.

## സർവേശ്വരൻ – ധാരകൻ

ചോദ്യം:- ഇത്ര വളരെ വലിയ ഭൂഗോളത്തെയും മററും ധരിക്കാൻ ഈശ്വരൻ എങ്ങനെ ശക്തനായി?

ഉത്തരം:- അനന്തമായ ആകാശത്തിൽ ഭൂമി മുതലായ വലിയ ലോകങ്ങളും, സമുദ്രത്തിൽ ജലകണമെന്നപോലെ. തീരെ ചെറുതാണ്. അളവററ ശക്തിയുള്ള ഈശ്വരന്റെ മുമ്പിൽ എണ്ണമററ ലോകങ്ങളും എല്ലാം കൂടി കൂടിയാൽ പോലും, ഒരു പരമാണുവിനു തുല്യമാവുകയില്ല. അദ്ദേഹം അകത്തും പുറത്തും എല്ലാടത്തും, വ്യാപിച്ചിരിക്കുന്നു. ''വിഭുഃ പ്രജാസു'' എന്നതു യജുർവേദത്തിലുള്ള വചനമാകുന്നു. (32-8) ആ ഈശ്വരൻ പ്രജകളിലെല്ലാം നിറഞ്ഞിരുന്നു് എല്ലാററിനേയും ധരിച്ചുകൊണ്ടിരിക്കുന്നു. ക്രിസ്ത്യാനികളും, മുസൽമാന്മാർ, പൌരാണികർ എന്നിവർ പറയുന്നതുപോലെ, സർവവ്യാപിയല്ല ഈശ്വരനെങ്കിൽ ഇക്കാണായ സൃഷ്ടി മുഴുവനും

25. ഉക്ഷാ സ ദ്യാവാ പൃഥിവീ ബിഭർത്തി എന്നു് ഋഗ്വേദീയപാഠം. അനഡ്വാൻ ദാധാര പൃഥിവീ മുതദ്യാമ് എന്നു് അഥർവത്തിൽ.

ധരിച്ചുകൊണ്ടിരിപ്പാൻ അദ്ദേഹം ഒരിക്കലും ശക്തനല്ല. എന്തെന്നാൽ കയ്യിൽ ഇല്ലാത്ത ഒരു വസ്തുവിനേയും ആർക്കും ധരിയ്ക്കുവാൻ കഴിയുകയില്ല. ''അന്യോന്യമുള്ള ആകർഷണശക്തി കൊണ്ടായിരിക്കാം. ഈ ലോകങ്ങളെല്ലാം നിലനില്ക്കുന്നത്. പിന്നെന്തിനാണ് ഈശ്വരൻ ധരിച്ചുകൊണ്ടിരിക്കുന്നതെന്നും'' ആരെങ്കിലും പറഞ്ഞേക്കാം. അവർക്കുത്തരമിതാണ്:- ''ഈ സൃഷ്ടി അനന്തമോ സാന്തമോ? അനന്തമായിരിപ്പാൻ തരമില്ല. എന്തെന്നാൽ, ആകൃതിയുള്ള വസ്തു ഒരിക്കലും അനന്തമായിരിക്കയില്ല സാന്തമാണെന്നുപറഞ്ഞാലോ ? ലോകങ്ങളുടെ അതിർത്തിയിൽ വേറൊരു ലോകം ഇല്ലാത്ത ദിക്കിൽ ഏതിൻെറ ആകർഷണം കൊണ്ടാണ് അവയുടെ ധാരണം സംഭവിക്കുന്നത്? അനേകം വൃക്ഷങ്ങളുടെ കൂട്ടത്തെ വനം എന്ന ശബ്ദം കൊണ്ട് വിവക്ഷിക്കുന്നതിന് സമഷ്ടി എന്നും ഓരോ വൃക്ഷത്തേയും വെവ്വേറെ ഗണിക്കുന്നതിനു വ്യഷ്ടി എന്നും പറയുന്നു ഭൂമി തുടങ്ങിയ സകല ലോകങ്ങളേയും സമഷ്ടിയായിട്ടാണ് ജഗത്ത് എന്ന് പറയുന്നതെങ്കിൽ ആസമഷ്ടിയായ ജഗത്തിൻെറ ആകർഷണവും ധാരണവും സ്രഷ്ടാവായ പരമേശ്വരനല്ലാതെ മററാർക്കും ആവുകയില്ല ജഗത്തിൻെറ രചയിതാവ് അവൻതന്നെ - **സ ദാധാര പൃഥിവീം മുതദ്യാമ്**(13-4)[26]

യജുർവേദത്തിലുള്ള വചനമാണിത്. പ്രകാശരഹിതങ്ങളായ പൃഥിവ്യാദിലോകങ്ങളേയും മററു പദാർഥങ്ങളേയും സ്വയം പ്രകാശമുള്ള സൂര്യാദിലോകങ്ങളും ഇതര വസ്തുക്കളും എന്നിവയേയും സൃഷ്ടിക്കുകയും, ധരിക്കുകയും ചെയ്യുന്നതു ഈശ്വരനാകുന്നു. സർവവ്യാപിയായ അവൻതന്നെയാണു സകല ജഗത്തിൻെറയും സൃഷ്ടികർത്താവ്; അവൻതന്നെയാണു ജഗത്തിനെ മുഴുവൻ ധരിച്ചുകൊണ്ടിരിക്കുന്നതും.

## -ഭൂമിയുടെ ഭ്രമണം-

ചോദ്യം:- ഭൂമിയും മററു ലോകങ്ങളും കറങ്ങുന്നുവോ സ്ഥിരമായി നില്ക്കുന്നുവോ?

ഉത്തരം:- കറങ്ങിക്കൊണ്ടിരിക്കുന്നു.

ചോദ്യം:- സൂര്യൻ തിരിയുന്നു, ഭൂമി തിരിയുന്നില്ല എന്നു ചിലർ. ഭൂമിയാണു തിരിയുന്നത്, സൂര്യൻ തിരിയുന്നില്ല എന്നു വേറേ ചിലർ. ഏതാണ് സത്യം?

---

26. സദാധാര പൃഥിവീംദ്യാമുതേമാമ് എന്നു പാഠം.

ഉത്തരം:- രണ്ടും, പകുതി അസത്യമാണ്. എന്തെന്നാൽ, വേദത്തിൽ പറഞ്ഞിട്ടുള്ളത് ഇപ്രകാരമാകുന്നു:—

**ആയം ഗൌഃ പൃശ്നിരക്രമീദസദന്മാതരം പുരഃ പിതരം ച പ്രയൻത്സ്വഃ.** (യജു:. 3. 6.)

ഈ ഭൂഗോളം ജലത്തോടുകൂടി സൂര്യ്യന്റെ ചുററും കറങ്ങിക്കൊണ്ടിരിക്കുന്നു എന്നാണ് ഇതിന്റെ അർത്ഥം. അതിനാൽ ഭൂമിയാണ് പ്രദിക്ഷണം ചെയ്യുന്നതു്.

**ആ കൃഷ്ണേന രജസാ വർത്തമാനോ നിവേശയന്നമൃതം മർത്ത്യം ച; ഹിരണ്യയേന സവിതാ രഥേനാ ദേവോയാതി ഭുവനാനി പശ്യൻ.** (യജു:. 33. 43)

വർഷാദികളുടെ കർത്താവും, പ്രകാശസ്വരൂപനും, തേജോമയനും, രമണീയസ്വരൂപിയുമായ സവിതാവ് അഥവാ സൂര്യ്യൻ ചരാചരങ്ങളിലെല്ലാം അമൃതവർഷം പൊഴിച്ച് — കിരണാമൃതം പ്രവേശിപ്പിച്ച് — മൂർത്തമായ സകല പദാർത്ഥങ്ങളേയും കാണിച്ച് എല്ലാ ലോകങ്ങളുമായി ആകർഷണ ഗുണത്തോടുകൂടി തന്റെ പരിധിയിൽ മാത്രം ഭ്രമണം ചെയ്യുന്നു. സൂര്യ്യൻ മറെറതെങ്കിലും ലോകത്തിനു ചുററും തിരിയുന്നില്ല ഇപ്രകാരം ഓരോരോ സൌരമണ്ഡലത്തിലും — ഒരു സൂര്യ്യൻ പ്രകാശകനും, മററുള്ള ലോകലോകാന്തരങ്ങളും പ്രകാശ്യങ്ങളുമാണ്.

**ദിവിസോമോ അധിശ്രിതഃ.** (അഥർവ. 14. 1. 1)

ഈ ചന്ദ്രലോകം സൂര്യനാൽ പ്രകാശിതമാകുംവണ്ണം ഭൂമിയും മററു ഗ്രഹങ്ങളും സൂര്യന്റെ പ്രകാശത്താലാണത്രേ പ്രകാശിക്കുന്നതു്. എന്നാൽ രാവും പകലും സദാ ഉണ്ട് ഭൂമിയും മററു ലോകങ്ങളും ഭ്രമണം ചെയ്യുമ്പോൾ സൂര്യന്റെ നേരേ വരുന്ന വശത്ത് പകലും, സൂര്യനിൽ നിന്നു മറവു വരുന്നിടത്തു രാത്രിയുമാണ്. ഉദയം, അസ്തമനം, സന്ധ്യ, മദ്ധ്യാഹ്നം, മദ്ധ്യരാത്രി തുടങ്ങി എത്ര സമയഭേദങ്ങളുണ്ടോ അവയെല്ലാം ഒരിടത്തല്ലെങ്കിൽ മറെറാരിടത്തു് സംഭവിക്കുന്നെന്നർത്ഥം. ആര്യ്യാവർത്തത്തിൽ സൂര്യ്യോദയം ഉണ്ടാകുമ്പോൾ പാതാളത്തിൽ — അമേരിക്കയിൽ — സൂര്യ്യാസ്തമയമാണ്. ആര്യാവർത്തത്തിൽ സൂര്യൻ അസ്തമിക്കുമ്പോൾ അമേരിക്കയിൽ ഉദയമാകും. ആര്യാവർത്തത്തിൽ ഉച്ചയാകുമ്പോൾ അമേരിക്കയിൽ പാതിരാവും ആര്യാവർത്തത്തിൽ പാതിരയാകുമ്പോൾ അമേരിക്കയിൽ ഉച്ചയും ആയിരിക്കും.

സൂര്യൻ കറങ്ങുന്നെന്നും ഭൂമി കറങ്ങുന്നില്ലെന്നും പറയുന്നവർ അജ്ഞരാണ്. ഭൂമി ഭ്രമണം ചെയ്യില്ലെങ്കിൽ സഹസ്രാബ്ദങ്ങളോളം പകലും രാവും നീണ്ടുനില്ക്കും. സൂര്യന്റെ പേരുകളിലൊന്നു ബ്രധ്നൻ[27] എന്നാണ്. ഭൂമിയേക്കാൾ അനേകലക്ഷം മടങ്ങു വലുപ്പമുള്ളതും ഭൂമിയിൽനിന്ന് ക്രോശകോടികൾ അകലെയുമാണെന്നർഥം. കടുകിനു ചുറ്റും പർവതം തിരിയുന്ന പക്ഷം അതിന്നു വളരെനേരം വേണ്ടിവരും. കടുകിനു സ്വയം തിരിയുവാൻ വളരെനേരം വേണ്ടാതാനും. അതേ വിധത്തിൽ, ഭൂമിയുടെ ഭ്രമണത്താലാണ് രാവും പകലും യഥായോഗ്യമുണ്ടാകുന്നത്; സൂര്യൻ തിരിയുന്നതുകൊണ്ടല്ല. സൂര്യൻ സ്ഥിരനാണെന്നു പറയുന്നവർക്ക് ജ്യോതിശ്ശാസ്ത്രം അറിയുകയില്ല. സൂര്യൻ തിരിയുന്നില്ലെങ്കിൽ ഒരു രാശിയിൽനിന്നു മറ്റൊരു രാശിയിലേക്ക്-ഒരു സ്ഥാനത്തുനിന്നു മറ്റൊരു സ്ഥാനത്തേക്ക് - സംക്രമിക്കുകയില്ലെന്നു മാത്രമല്ല, ഘനമുള്ള വസ്തുവിന് ഭ്രമണരഹിതമായി ആകാശത്തിൽ ഒരേ സ്ഥാനത്തു നില്ക്കുവാൻ സാധ്യവുമല്ല. ''ഭൂമിതിരിയുന്നില്ല; കീഴ്പോട്ടു കീഴ്പോട്ടു വീണുകൊണ്ടിരിക്കുകയാണു ചെയ്യുന്നത്. രണ്ടു സൂര്യന്മാരും രണ്ടു ചന്ദ്രന്മാരും ജംബുദ്വീപത്തിൽ മാത്രമേഉള്ളൂ.'' എന്നു പറയുന്ന ജൈനമതക്കാരും കഞ്ചാവിന്റെ ലഹരിയിൽ മുഴുകിയിരിക്കുകയാണെന്നു തോന്നുന്നു. ഭൂമി കീഴ്പോട്ടു പോയ്ക്കൊണ്ടിരിക്കുകയാണു ചെയ്യുന്നതെങ്കിൽ ചുറ്റും വായുമണ്ഡലം ഇല്ലാതായി ഛിന്നഭിന്നമായിപ്പോകും. നിമ്നപ്രദേശങ്ങളിൽ വസിക്കുന്നവർക്കു വായുവിന്റെ സ്പർശം ലഭിക്കുകയില്ല. ഉപരിഭാഗത്തിലുള്ളവർക്ക് അധികം വായുകിട്ടുകയും ചെയ്യും. വായുവിന്റെ ഗതി സദാ ഒരുപോലെ ആയിരിക്കുകയും ചെയ്യും. രണ്ടുസൂര്യന്മാരും രണ്ടു ചന്ദ്രന്മാരും ഉണ്ടെങ്കിൽ രാത്രിയും കൃഷ്ണപക്ഷവും ഉണ്ടാവുകയില്ല. അതിനാൽ ഭൂമിയുടെ അടുത്ത് ഒരു ചന്ദ്രനും അനേകം ഗോളങ്ങളുടെ മധ്യത്തിൽ ഒരു സൂര്യനും മാത്രമേ ഉള്ളൂ.

## മററു ലോകങ്ങളിലും ജീവജാലങ്ങളുണ്ട്

ചോദ്യം:- സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ എന്നിവ എന്തു വസ്തുക്കളാണ്? അവയിൽ മനുഷ്യൻ തുടങ്ങിയുള്ള സൃഷ്ടിജാലങ്ങൾ ഉണ്ടോ ഇല്ലയോ?

ഉത്തരം:- ഇപ്പറഞ്ഞ ഗോളങ്ങളെല്ലാം ലോകങ്ങൾ ആകുന്നു. അവയിൽ മനുഷ്യാദി ജീവികൾ വസിക്കുന്നുണ്ട്. എന്തെന്നാൽ-

27. അസൗവാ ആദിത്യോ ബ്രധ്നഃ (ശത: 13 2 6.1)

ഏതേഷു ഹീദം സർവം വസു ഹിതമേതേ
ഹീദം സർവം വാസയന്തേ തദ്യാദിദം സർവം
വാസയന്തേ തസ്മാ ദ്വസവ ഇതി.
(ശത: കാണ്ഡം 14) [28]

പൃഥിവി, ജലം, അഗ്നി, വായു, ആകാശം, ചന്ദ്രൻ. നക്ഷത്രം, സൂര്യൻ എന്നിവയ്ക്കു വസുക്കൾ എന്നു പേരു വന്നതു് അവയിൽ എല്ലാ ചരാചരങ്ങളും വസിക്കുന്നതുകൊണ്ടും, അവയെ അവ വസിപ്പിക്കുന്നതുകൊണ്ടും ആണു്. എല്ലാററിൻേറയും വാസഭൂമിയായതുകൊണ്ടാണു് അവയ്ക്കു് വസുക്കൾ എന്നു പേർ പറയുന്നതു്. [29] സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും പൃഥിവിയെപ്പോലെ വസുക്കളാണെങ്കിൽ അവയിലും ഇതേവിധത്തിൽ ജീവജാലങ്ങൾ ഉണ്ടെന്നു പറയുന്നതിലെന്തിനു ശങ്കിക്കണം? ഈശ്വരനിർമിതമായ ഈ ചെറിയലോകം മനുഷ്യാദി സൃഷ്ടിജാലങ്ങളാൽ നിറഞ്ഞിരിക്കെ മററു ലോകങ്ങളെല്ലാം ശൂന്യങ്ങളായിരിക്കുമോ? ഈശ്വരൻെറ പ്രവൃത്തിയൊന്നും നിഷ്പ്രയോജനമല്ല. അസംഖ്യം ലോകലോകാന്തരങ്ങളിൽ മനുഷ്യാദി സൃഷ്ടികളില്ലെങ്കിൽ അവയുടെ പ്രയോജനമെന്തു്? അതിനാൽ സകല ലോകങ്ങളിലും മാനവാദിസൃഷ്ടികൾ ഉണ്ടു്.

## ആകൃതിഭേദം വരാം

ചോദ്യം:- മനുഷ്യാദി സൃഷ്ടിജാലങ്ങളുടെ ആകൃതിയും അവയവങ്ങളും ഈ ലോകത്തിലേതുപോലെയോ, അതോ ഭിന്നമായോ ഇതര ലോകങ്ങളിലുള്ളതു്?

ഉത്തരം:- കുറച്ചു് ആകൃതിഭേദം വരാം. ഭൂമിയിൽ തന്നെ ചൈന, ആഫ്രിക്ക, ആര്യാവർത്തം, യൂറോപ്പു് എന്നീ പ്രദേശങ്ങളിലുള്ളവരുടെ ആകൃതി, അവയവങ്ങൾ, നിറം എന്നിവയിൽ തെല്ല ഭേദമുള്ളതുപോലെ ലോകാന്തരങ്ങളിലും വരാം. എന്നാൽ, ഈ ലോകത്തിൽ സൃഷ്ടിച്ചിട്ടുള്ള ജന്തുക്കളേപ്പോലെതന്നെ അന്യലോകങ്ങളിലും സൃഷ്ടിച്ചിരിക്കുന്നു. കൂടാതെ കണ്ണു് മുതലായ അംഗങ്ങളുടെ സ്ഥാനം ലോകത്തിൽ കാണപ്പെടുംപോലെ തന്നെയാണു് ലോകാന്തരങ്ങളിലും ഉള്ളതു്. എന്തെന്നാൽ—

28. ശതപഥം. 14.6.9.4.
29. മാനവാദി ജീവികൾ ഇല്ലാത്തവയെങ്കിലും അവയുടെ വാസത്തിനു ഹേതുവാകയാൽ വസു എന്നു പേരായി. വീടിൻെറ മേൽക്കൂരയിൽ മനുഷ്യൻ പാർക്കുന്നില്ലെങ്കിലും അതും വീടിൻെറ ഭാഗമായിരിക്കുന്നതുപോലെ, ചന്ദ്രനിൽ ജീവികളില്ലെങ്കിലും നമ്മുടെ ഭൂമിയിലെ വാസത്തിനു് ചന്ദ്രൻ സഹായിക്കുന്നു.

സൂര്യാചന്ദ്രമസൌ ധാതാ യഥാപൂർവമകല്പയത്
ദിവിം ച പൃഥിവീം ചാന്തരിക്ഷമഥോ സ്വഃ.
(ഋ. 10. 190. 3)

സൂര്യൻ, ചന്ദ്രൻ, ആകാശം, ഭൂമി, അന്തരീക്ഷം, അവയിലുള്ള സുഖങ്ങൾ, വിശിഷ്ടവസ്തുക്കൾ എന്നിവയെല്ലാം ധാതാവായ ഈശ്വരൻ മുൻകല്പങ്ങളിൽ സൃഷ്ടിച്ചിരിക്കുന്നതു പോലെ തന്നെയാണ്, ഈ കല്പത്തിലും സൃഷ്ടിച്ചിട്ടുള്ളത്. ലോകാന്തരങ്ങളിലും ഇങ്ങിനെതന്നെയാണ്. ഒട്ടുമേ അന്തരമില്ല.

## വേദം മററു ലോകങ്ങളിലും

ചോദ്യം:- ഈ ലോകത്തിൽ പ്രകാശിതമായ വേദങ്ങൾ തന്നെയാണോ മററുള്ള ലോകങ്ങളിലും ഉള്ളത്? അതോ വേറെയോ?

ഉത്തരം:– ഇവിടെയുള്ള വേദങ്ങൾതന്നെ. ഒരു രാജാവിൻെറ രാജ്യഭരണ, നീതിന്യായ വ്യവസ്ഥകൾ രാജ്യത്തിൻെറ എല്ലാ പ്രദേശങ്ങളിലും ഒരേവിധത്തിൽ ആയിരിക്കുന്നതുപോലെ രാജരാജേശ്വരനായ ഈശ്വരൻെറ വേദങ്ങളിൽ പ്രതിപാദിതമായ നീതിയും അദ്ദേഹത്തിൻെറ സൃഷ്ടി സാമ്രാജ്യത്തിലെ സകല ലോകങ്ങളിലും ഒന്നതന്നെയാണ്.

## ജീവാത്മാക്കളും പ്രകൃതിയും ഈശ്വരനധീനം

ചോദ്യം:– ജീവാത്മാക്കളും പ്രകൃതിയിലുള്ള പദാർത്ഥങ്ങളും അനാദിയും ഈശ്വര സൃഷ്ടമല്ലാത്തതുമാണെങ്കിൽ അവയിൽ ഈശ്വരന് അധികാരമേ ഉണ്ടാകാൻ പാടില്ല. എന്തെന്നാൽ എല്ലാം സ്വതന്ത്രങ്ങളാണല്ലോ.

ഉത്തരം:– രാജാവും പ്രജകളും സമകാലീനരാകുന്നു. പ്രജകൾ രാജാവിൻെറ അധീനത്തിലാണിരിക്കുന്നത്. അതുപോലെ ജീവാത്മാക്കളും ജഡ പദാർത്ഥങ്ങളും ഈശ്വരൻെറ അധീനത്തിലാണ്. ഈശ്വരൻ ലോകങ്ങളെ സൃഷ്ടിക്കുന്നു. ജീവാത്മാക്കൾക്കു കർമഫലം കൊടുക്കുന്നു. എല്ലാററിനേയും വേണ്ടുംവണ്ണം രക്ഷിക്കുന്നു. അളവററ ശക്തിയുള്ളവനുമാണ്. അപ്പോൾ അത്യല്പമായ ശക്തിയുള്ള ജീവാത്മാക്കളും ജഡപദാർത്ഥങ്ങളും എന്തു കൊണ്ട് അദ്ദേഹത്തിൻെറ അധീനത്തിലായിക്കൂടാ? എന്നാൽ കർമംചെയ്യ

ന്നതിൽ ജീവൻ സ്വതന്ത്രനാണ്. കർമഫലങ്ങൾ അനുഭവിക്കുന്നതിലാകട്ടെ ഈശ്വരന്റെ വ്യവസ്ഥയ്ക്ക് അധീനൻമാണ്. അതുപോലെതന്നെ ജഗത്തിന്റെ സൃഷ്ടി സ്ഥിതിസംഹാരങ്ങൾ നടത്തുന്നതും സർവശക്തിമാനായ ഈശ്വരൻ തന്നെയാണ്.

അടുത്ത സമുല്ലാസത്തിൽ വിദ്യ, അവിദ്യ, ബന്ധം, മോക്ഷം എന്നീ വിഷയങ്ങൾ പ്രതിപാദിക്കാം.

ശ്രീമദ്ദയാനന്ദസരസ്വതീ സ്വാമികൾ രചിച്ച
സത്യാർഥപ്രകാശത്തിലെ സൃഷ്ട്യുൽപത്തിസ്ഥിതി
പ്രളയവിഷയങ്ങൾ പ്രതിപാദിക്കുന്ന
എട്ടാം സമുല്ലാസം കഴിഞ്ഞു.



# ഒമ്പതാം സമുല്ലാസം

## ഇനി വിദ്യ, അവിദ്യ, ബന്ധനം, മോക്ഷം എന്നീ വിഷയങ്ങൾ വ്യാഖ്യാനിക്കുന്നു.

വിദ്യാം ചാവിദ്യാം ച യസ്തദ്വേദോഭയം സഹ
അവിദ്യയാ മൃത്യും തീർത്വാ വിദ്യയാ*f*മൃതമശ്നുതേ.
(യജു: 40. 14.)

വിദ്യയുടേയും, അവിദ്യയുടേയും, സ്വരൂപമെന്തെന്ന് ഒരേ സമയം തന്നെ അറിയുന്ന മനുഷ്യൻ അവിദ്യ[1] യാൽ അഥവാ കർമോപാസനകളാൽ മരണത്തെ ജയിച്ച്, വിദ്യകൊണ്ട് അഥവാ യഥാർഥ ജ്ഞാനംകൊണ്ട്-- മോക്ഷം പ്രാപിക്കുന്നു. അവിദ്യയുടെ ലക്ഷണം:-

.......................................................................................................

1. 'അവിദ്യാ' എന്ന പദത്തിന് രണ്ടു സമാസങ്ങളുണ്ട്. നഞ് തത്പുരുഷനും, ബഹുവ്രീഹിയും. മന്ത്രത്തിലെ അവിദ്യാ നഞ്. തത്പുരുഷസമാസമാണ്. ന വിദ്യാ = അവിദ്യാ. എന്തെന്നാൽ ആദ്യുദാത്തമാണിത്. നഞ് തത്പുരുഷനിൽ ഉത്തര പദത്തിനു നിഷേധം കല്പിക്കയാൽ അതിനനുസരിച്ച് അർഥത്തെ ബോധിപ്പിക്കുന്നു. ''നഞിവയുക്തമന്യ സദൃശാധികരണേ തഥാ ഹ്യർഥ ഗതി:'' എന്ന മഹാഭാഷ്യവചനം (3. 1. 12) ഇതിനു പ്രമാണമാണ്. ) 'അനശ്വാമാനയ' എന്ന ആജ്ഞയ്ക്ക് ഭൃത്യൻ സവാരിക്കു കൊള്ളാവുന്ന കുതിരയല്ലാത്ത നാല്ക്കാലിമൃഗത്തെ കൊണ്ടു വരും. വിദ്യ, കർമം എന്നിവയ്ക്ക് ശാസ്ത്രങ്ങളിൽ സഹപഠിതം പറഞ്ഞിട്ടുണ്ട്. ''തംവിദ്യാ കർമണി സമന്വാരഭേതേ പൂർവ പ്രജ്ഞാ ച (ബൃഹദാരണ്യക ഉപനിഷത്ത് 4. 4. 2 നിരുക്ത, 14. 7) ഇതി. ജ്ഞാനം കർമം പൂർവം-വാസന, സ്മൃതി, സംസ്കാരം -എന്നിവ ആത്മാവിനോടൊപ്പം പോകുന്നു,'' ഇക്കാരണത്താൽ അവിദ്യയെന്നതിന്, വിദ്യയല്ലാത്ത എന്നാൽ തത്സദൃശമായ കർമമെന്ന് ഗ്രഹിക്കണം. ഈ ഗ്രന്ഥകാരൻ 'അവിദ്യ' യെ വ്യാഖ്യാനിക്കുമ്പോൾ സ്വീകരിക്കുന്നുണ്ട്. ബഹുവ്രീഹിസമാസത്തിലെ അവിദ്യ ''നാസ്തി വിദ്യാ-യഥാർഥജ്ഞാനം യസ്യാംസാ--ഏതിലാണോ യഥാർഥ ജ്ഞാനമില്ലാത്തത് അത്തരം വിപരീതജ്ഞാനത്തിനു പറയുന്നപോലാണ്. വൈശേഷിക ദർശനത്തിലും ഇന്ദ്രിയദോഷാത് സംസ്കാര ദോഷാച്ചാവിദ്യാ, തദ്ദുഷ്ടം ജ്ഞാനമ്. (9. 2. 10&11) ഇന്ദ്രിയ-സംസ്കാര ദോഷങ്ങളാലുണ്ടാകുന്ന അവിദ്യ ദൂഷിപ്പിക്കുന്ന ജ്ഞാനമാണ് അവിദ്യയെന്നു പറയുന്നു. യോഗ സൂത്രത്തിലെ അവിദ്യയ്ക്ക് ഈ അർഥമെടുക്കണം.

അനിത്യാശുചി ദുഃഖാനാത്മസു നിത്യശുചി സുഖാത്മഖ്യാതിരവിദ്യാ.[2]

ഇതു യോഗശാസ്ത്രത്തിലെ സൂത്രമാകുന്നു അനിത്യമായ സംസാരത്തിലും ശരീരാദികളിലും നിത്യത്വബുദ്ധി– കണ്ടിട്ടും കേട്ടിട്ടും കണ്ടും കേട്ടും അറിയുന്ന ഈപ്രപഞ്ചം അനാദിയാണെന്നും എന്നും ഉണ്ടായിരിക്കുമെന്നും യോഗാബലത്താൽ ഈദേവന്മാരുടെ ശരീരം എന്നും നിലനില്ക്കുമെന്നുമുള്ള വിപരീതജ്ഞാനമാണ് അവിദ്യയുടെ ആദ്യത്തെ അംഗം. അശുചിയായ അതായത് മാലിന്യമയമായ വസ്തുക്കളിലും മിഥ്യാഭാഷണം മോഷണം മുതലായ അപവിത്രകർമ്മങ്ങളിലും പവിത്രതകാണുന്ന ബുദ്ധിയാണ് അവിദ്യയുടെ രണ്ടാമത്തെ അംഗം. വിഷയസുഖത്തിന്റെ അത്യന്തസേവനമാകുന്ന ദുഃഖത്തിൽ സുഖബുദ്ധി കാണുന്നതു് അവിദ്യയുടെ മൂന്നാമത്തെ അംഗവും, അനാത്മവസ്തുക്കളെ ആത്മാവാണെന്നു തെറ്റിദ്ധരിക്കുന്നതു് അവിദ്യയുടെ നാലാമത്തെ അംഗവും ആകുന്നു. ഇങ്ങിനെ നാലുവിധത്തിലുള്ള വിപരീത ജ്ഞാനത്തെയാണ് അവിദ്യയെന്നു പറയുന്നതു്.

## വിദ്യ–ലക്ഷണം

ഇതിനു വിപരീതമായി അനിത്യത്തിൽ അനിത്യത, നിത്യത്തിൽ നിത്യത, പവിത്രമല്ലാത്തതിൽ അപവിത്രത, പവിത്രതയിൽ പവിത്രത, ദുഃഖത്തിൽ ദുഃഖം, സുഖത്തിൽ സുഖം, അനാത്മതയിൽ ആത്മഭിന്നത, ആത്മാവിൽ ആത്മത എന്നിവ കാണുന്നതാണ് വിദ്യ "വേത്തി യഥാവത്തത്ത്വപദാർത്ഥസ്വരൂപം യയാ സാ വിദ്യാ. യയാ തത്ത്വസ്വരൂപം ന ജാനാതി, ഭ്രമാദന്യസ്മിന്നന്യന്നിശ്ചിനോതി യയാ സാ അവിദ്യാ." ഏതിനാൽ പദാർത്ഥങ്ങളുടെ യഥാർത്ഥസ്വരൂപം അറിയുന്നുവോ അതിനെയാണു വിദ്യ എന്നു പറയുന്നതു്. ഏതൊന്നിനാൽ തത്ത്വസ്വരൂപം അറിയുന്നില്ലയോ, ഏതിനാൽ ഒരു വസ്തുവിൽ മറ്റൊരു വസ്തുവിന്റെ അസ്തിത്വബോധം ഉണ്ടാകുന്നുവോ അതിനെ അവിദ്യ എന്നും പറയുന്നു.

## അവിദ്യ

കർമ്മവും ഉപാസനയും അവിദ്യയാണ്. കാരണം, അവ ബാഹ്യങ്ങളും ആന്തരങ്ങളുമായ ക്രിയാവിശേഷങ്ങളാണ്, ജ്ഞാന

2. യോഗ സൂത്രം - സാധനപാദം. 5

മല്ല. അതുകൊണ്ടുതന്നെയാണ് ഈ മന്ത്രത്തിൽ ''പരിശുദ്ധമായ കർമം അനുഷ്ഠിക്കുകയും ഈശ്വരനെ ഉപാസിക്കുകയും ചെയ്യാതെ മൃത്യുദുഃഖത്തെ ആരും തരണം ചെയ്യുന്നില്ല'' എന്നു പറഞ്ഞിട്ടുള്ളതു്. പാവനമായ കർമാനുഷ്ഠാനം, പവിത്രമായ ഉപാസന, പരിശുദ്ധമായ ജ്ഞാനം എന്നിവകൊണ്ടേ മോക്ഷം കിട്ടുകയുള്ളു; അസത്യഭാഷണം തുടങ്ങിയ ദുഷ്കർമങ്ങൾ, വിഗ്രഹാരാധന, മിഥ്യാജ്ഞാനം എന്നിവകളാലു, ബന്ധനമാണ് ഉണ്ടാകുന്നതു്'', എന്നർഥം. കർമം, ഉപാസന, ജ്ഞാനം എന്നിവയില്ലാതെ ഒരു നിമിഷം പോലും മനുഷ്യനു നിലനില്പില്ല [3] അതിനാൽ സത്യഭാഷണാദി ധർമയുക്തകർമങ്ങൾ അനുഷ്ഠിക്കയും മിഥ്യാസംഭാഷണാദി അധർമങ്ങളെ ത്യജിക്കുകയും ചെയ്യുന്നതു മാത്രമാണ് മോക്ഷത്തിനുള്ള ഉപായം.

## ബന്ധവും മോക്ഷവും വേദാന്തവും

ചോദ്യം:- മോക്ഷം കിട്ടാതിരിക്കുന്നതു് ആർക്കാണ്?

ഉത്തരം:- ബന്ധിതനു്.

ചോദ്യം:- ബന്ധിതനാരാണു്?

ഉത്തരം:- അധർമത്തിലും അജ്ഞാനത്തിലും അകപ്പെട്ട ജീവാത്മാവാണു് ബന്ധിതൻ.

ചോദ്യം:- ബന്ധവും മോക്ഷവും സ്വാഭാവികമായി ഉണ്ടാകുന്നതോ ഏതെങ്കിലും നിമിത്തത്താൽ കിട്ടുന്നതോ?

ഉത്തരം:- നിമിത്തത്താൽ ലഭിക്കുന്നതുതന്നെ. ബന്ധമോക്ഷങ്ങൾ സ്വതസ്സിദ്ധങ്ങളാണെങ്കിൽ അവ ഒരിക്കലും ഇല്ലാതാവുകയില്ലല്ലോ.

ചോദ്യം:- **ന വിരോധോ ന ചോത്പത്തിർന ബദ്ധോ നച സാധകഃ ന മുമുക്ഷുർന വൈ മുക്തിരിത്യേഷ പരമാർഥതാ.** [4]

ഈ കാരിക മാണ്ഡൂക്യോപനിഷത്തിന്മേലുള്ളതാണു്. ജീവൻ ബ്രഹ്മമായതുകൊണ്ടു വസ്തുതഃ ജീവനു നിരോധമോ, ആവരണത്തിലകപ്പെടലോ, ജന്മമെടുക്കലോ, ബന്ധനമോ ഇല്ല.

---

3. നഹി കശ്ചിത് ക്ഷണമപി ജാതു തിഷ്ഠത്യ കർമകൃത്
കാര്യതേഹ്യവശ്യഃ കർമ സർവഃ പ്രകൃതിജൈർഗുണൈഃ (ഗീത 3. 5)
4. ഗൗഡപാദീയ കാരിക. 2. 32. അവിടെ മുക്ത ഇത്യേഷാ എന്നു പാഠം.

മോക്ഷസാധനങ്ങളനുഷ്ഠിക്കുന്നില്ല. മോക്ഷം നേടുവാൻ ഇച്ഛിക്കുന്നില്ല; ജീവന് ഒരിക്കലും മോക്ഷം ലഭിക്കുന്നുമില്ല. എന്തെന്നാൽ വാസ്തവത്തിൽ ബന്ധമേ ഉണ്ടായിട്ടില്ലെങ്കിൽ പിന്നെ മോക്ഷമെന്താണ്?

ഉത്തരം:- നവീന വേദാന്തികളുടെ ഈ വാക്കുകൾ സത്യമല്ല. ജീവൻ അല്പസ്വരൂപിയായതിനാൽ ആവരണത്തിൽ അകപ്പെടുന്നു;[5] ശരീരം ധരിച്ച് വ്യക്തിയായി ജനിക്കുന്നു. പാപകർമങ്ങളുടെ ഫലാനുഭവമാകുന്ന ബന്ധനത്തിൽ കുടുങ്ങുന്നു; അതിൽനിന്നു വിട്ടുപോകുവാനുള്ള അനുഷ്ഠാനം ചെയ്യുന്നു. ദുഃഖനിവൃത്തി ആഗ്രഹിക്കുന്നു. ദുഃഖങ്ങളിൽനിന്നു മുക്തനായി പരമാനന്ദരൂപിയായ ഈശ്വരനെ പ്രാപിച്ചു കൈവല്യസുഖം അനുഭവിക്കുന്നു.

ചോദ്യം:- ഈ ധർമങ്ങളെല്ലാം ശരീരത്തിന്റേയും അന്തഃകരണത്തിന്റേയുമാണ്, ജീവാത്മാവിന്റേതല്ല. ജീവൻ പാപപുണ്യ രഹിതനും സാക്ഷി മാത്രവുമാണ്. ശീതോഷ്ണാദികൾ ശരീരത്തിന്റെ മാത്രം ധർമമാണ്. ആത്മാവാകട്ടെ നിർലേപനും.

ഉത്തരം:- ദേഹവും അന്തഃകരണവും ജഡമാണ്. അതിനാൽ അവയ്ക്ക് ശീതോഷ്ണങ്ങളുണ്ടാവുകയോ അനുഭൂതമാവുകയോ ഇല്ല. ചൈതന്യമുള്ള മനുഷ്യാദി ജീവികൾ സ്പർശിക്കുമ്പോൾ മാത്രമേ ശീതോഷ്ണങ്ങളുടെ ജ്ഞാനവും അനുഭവവും ഉണ്ടാവുന്നുള്ളു. അതുപോലെ അചേതനമായ പ്രാണന്ന് വിശപ്പും ദാഹവും ഉണ്ടാകുന്നില്ല. പ്രാണനുള്ള ജീവാത്മാക്കൾക്കു മാത്രമേ വിശപ്പ്, ദാഹവും ഉണ്ടാകുന്നുള്ളു. അതുപോലെ മനസ്സും ജഡമായതുകൊണ്ട് അതിന് സുഖവും ദുഃഖവും ഉണ്ടാവുകയില്ല. മനസ്സുകൊണ്ട് ഹർഷശോകങ്ങളേയും സുഖദുഃഖങ്ങളേയും അനുഭവിക്കുന്നതു ജീവാത്മാവാണ്. ബാഹ്യേന്ദ്രിയങ്ങളായ ചെവി മുതലായവയാൽ നല്ലതും ചീത്തയുമായ ശബ്ദാദി വിഷയങ്ങളെ ഗ്രഹിച്ച്, ജീവാത്മാവ് സുഖിയും ദുഃഖിയുമാകുന്നതുപോലെ അന്തഃകരണങ്ങളായ മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നിവയാൽ സങ്കല്പം, വികല്പം, നിശ്ചയം, സ്മരണ, അഭിമാനം എന്നിവ ചെയ്ത് ശിക്ഷയും സമ്മാനവും ജീവൻ നേടുന്നു. വാൾ കൊണ്ടുകൊല്ലുന്നവനാണ ശിക്ഷാർഹൻ, വാളല്ല. അതുപോലെ ശരീരം ഇന്ദ്രിയങ്ങൾ, അന്തഃകരണം,

5. ജ്ഞാനം പരിമാണം സാമർഥ്യം എന്നിവയാൽ പരമാത്മാവിനെ അപേക്ഷിച്ച് ജീവൻ അല്പനാണ്.

പ്രാണൻ എന്നീ ഉപകരണങ്ങളെക്കൊണ്ടു നന്മയും തിന്മയും ചെയ്യുന്ന ജീവാത്മാവാണ് സുഖദുഃഖങ്ങളുടെ ഭോക്താവ്. ജീവാത്മാവ് കർമങ്ങളുടെ സാക്ഷിയല്ല, കർത്താവും ഭോക്താവുമാണ്, കർമങ്ങളുടെ സാക്ഷി അദ്വിതീയനായ പരമാത്മാവ് മാത്രമാണ്. കർമം ചെയ്യുന്ന ജീവാത്മാവു മാത്രമേ കർമങ്ങളാൽ ബന്ധിതനാവുന്നുള്ളു. ജീവാത്മാവ് ഈശ്വരനോ സാക്ഷിയോ അല്ല.

ചോദ്യം:- ജീവൻ ബ്രഹ്മത്തിൻെറ പ്രതിബിംബമാകുന്നു. കണ്ണാടി പൊട്ടിത്തകർന്നാലും പ്രതിബിംബത്തിന് കോട്ടമൊന്നും തട്ടുന്നില്ല. അതുപോലെ ബ്രഹ്മത്തിൻെറ പ്രതിബിംബമായ ജീവൻ അന്തഃകരണോപാധി നിലനില്ക്കുന്നതുവരെ അതിൽ നിലനില്ക്കുന്നു അന്തഃകരണം നശിക്കുമ്പോൾ ജീവൻ മുക്തി പ്രാപിക്കുന്നു.

ഉത്തരം:- ഇപ്പറഞ്ഞതു് വെറും ബാലിശമാണ്. സാകാരമായതിനുമാത്രമേ സാകാരമായ മറ്റൊന്നിൽ പ്രതിബിംബം ഉണ്ടാകൂ. മുഖത്തിനും കണ്ണാടിയ്ക്കും ആകൃതിയുണ്ട്. അവ വെവ്വേറെയുമാണ്. വെവ്വേറെയല്ലെങ്കിൽ പ്രതിബിംബം ഉണ്ടാവുകയില്ല. ബ്രഹ്മം നിരാകാരവും സർവ വ്യാപിയുമാകയാൽ ബ്രഹ്മത്തിന് പ്രതിബിംബമേ ഉണ്ടാവുകയില്ല.

ചോദ്യം:- നോക്കൂ! ആഴമേറിയ സ്വച്ഛജലത്തിൽ നിരാകാരവും വ്യാപകവുമായ ആകാശം പ്രതിഫലിക്കുന്നു. ഇപ്രകാരം സ്വച്ഛമായ അന്തഃകരണത്തിൽ പരമാത്മാവിൻെറ ആഭാസം (പ്രതിഫലനം) ഉണ്ടാകുന്നു. അതുകൊണ്ടുതന്നെയാണ് അതിനെ ചിദാഭാസം എന്നു പറയുന്നതു്.

ഉത്തരം:- ഇതും വെറും ബാലിശമായ മിഥ്യാ വാക്കുകളാണ്. ആകാശം ദൃശ്യമല്ലെന്നിരിക്കേ കണ്ണുള്ള ആർക്കാണ് അതിനെ കാണാനാവുക?

ചോദ്യം:- നീലനിറത്തിൽ പൊടിപടലം പോലെ മുകളിൽ കാണുന്ന നീലിമ ആകാശമല്ലേ?

ഉത്തരം:- അല്ല

ചോദ്യം:- അതെന്താണ് പിന്നെ?

ഉത്തരം:- പൃഥിവി, ജലം, തേജസ്സ് എന്നിവയുടെ വിഭിന്ന ത്രസരേണുക്കളാണ് അവിടെ കാണുന്നതു്. അതിൽ കാണുന്ന നീലനിറം ജലാധിക്യം കൊണ്ടുണ്ടായതാണ്. മഴയായി വർഷിക്കുന്ന വെള്ളം തന്നെയാണ നീലനിറത്തിൽ കാണുന്നതു്. പൊടി

പടലംപോലെയുള്ളതു് ഭൂമിയിൽനിന്നു പൊന്തിപ്പറന്നു വായുവിൽ ചുററിത്തിരിയുന്ന പൊടിയാണ്. അവയുടെ പ്രതിബിംബമാണു് വെള്ളത്തിലും കണ്ണാടിയിലും കാണുന്നതു്; ആകാശത്തിന്റേതല്ല.

## ഉപാധിഭേദങ്ങളല്ല ഈശ്വരനും ജീവനും

ചോദ്യം:- കുടാകാശം, മഠാകാശം, മേഘാകാശം, മഹദാകാശം എന്നിങ്ങനെ ഭിന്ന വ്യവഹാരങ്ങൾ കാണുന്നതുപോലെ ബ്രഹ്മാണ്ഡം, അന്തഃകരണം എന്നീ ഉപാധികളുടെ ഭേദത്താൽ ബ്രഹ്മത്തിനെ ഈശ്വരൻ എന്നും, ജീവൻ എന്നും പറയുന്നു കുടാദികൾ ഇല്ലാതാകുമ്പോൾ മഹാകാശമെന്നു മാത്രമേ പറയാറുള്ളു.

ഉത്തരം:- ഇതും പാമരവചനമാണു്. ആകാശം ഒരിക്കലും ഛിന്നഭിന്നമാകുന്നില്ല. പ്രയോഗത്തിലും "കുടം കൊണ്ടുവരിക" എന്നാണു് പറയുക "കുടാകാശം കൊണ്ടുവരു" എന്നാരും പറയുകയില്ല. അതിനാൽ ഇതു ശരിയല്ല.

ചോദ്യം:- കടലിൽ മത്സ്യവും മററു ജലജന്തുക്കളും, ആകാശത്തിൽ പക്ഷികളും മററും സഞ്ചരിക്കുന്നതുപോലെ ചിദാകാശബ്രഹ്മത്തിൽ അന്തഃകരണങ്ങളെല്ലാം സദാ സഞ്ചരിക്കുന്നു. അവ സ്വയം ജഡങ്ങളാണെങ്കിലും, സർവവ്യാപിയായ പരമാത്മാവിന്റെ സത്തയാൽ അഗ്നിതാപമേററ ലോഹമെന്നപോലെ, ചേതനങ്ങളായിത്തീരുന്നു. പക്ഷികളും മററും ചലിക്കുന്നുണ്ടെങ്കിലും ആകാശം നിശ്ചലമായി വർത്തിക്കുന്നവണ്ണം അന്തഃകരണങ്ങൾ ചലിക്കുന്നുണ്ടെങ്കിലും ബ്രഹ്മം നിശ്ചലമായിരിക്കുന്നു. അതിനാൽ ജീവൻ ബ്രഹ്മമാണെന്നു വിശ്വസിക്കുന്നതിൽ ദോഷമൊന്നുമില്ല.

ഉത്തരം:- നിങ്ങളുടെ ഈ ദൃഷ്ടാന്തവും ശരിയല്ല സർവവ്യാപിയായ ബ്രഹ്മമാണു് അന്തഃകരണങ്ങളിൽ പ്രകാശിച്ചു് ജീവനായിത്തീരുന്നെങ്കിൽ അതിൽ സർവജ്ഞത്വം തുടങ്ങിയ ഗുണങ്ങൾ ഉണ്ടെന്നോ ഇല്ലെന്നോ പറയുന്നതു്? ആവരണം ഉണ്ടാകുന്നതിനാൽ സർവജ്ഞത്വാദിഗുണങ്ങൾ ഇല്ലെന്നാണെങ്കിൽ ബ്രഹ്മം ആവൃത്തവും ഖണ്ഡിതവുമാണെന്നോ അതോ അഖണ്ഡിതമാണെന്നോ പറയേണ്ടതു്? അഖണ്ഡിതമാണെങ്കിൽ അതിന്റെ ഉള്ളിൽ ആവരണം ഉണ്ടാക്കുവാൻ സാധ്യമല്ല. ആവരണം ഇല്ലെങ്കിൽ സർവജ്ഞത്വം എന്തു കൊണ്ടില്ല.? ബ്രഹ്മം തന്റെ സ്വരൂ

പത്തെ മറന്നു് അന്തഃകരണത്തിനൊപ്പം ചലിക്കുന്നു; സ്വരൂപ ത്തോടെയല്ല, എന്നു പറയുന്നതും ശരിയല്ല. സ്വയം ചലിക്കാതിരിക്കെ, അന്തഃകരണം എത്രയെത്ര പ്രദേശങ്ങളെ പിന്നിട്ടു് മുന്നേറിക്കൊണ്ടിരിക്കുമോ അവിടവിടെ ബ്രഹ്മം അജ്ഞാനിയും, ഭ്രാന്തവുമായിരിക്കും. പിന്നിട്ടിടങ്ങളിൽ ഉള്ള ബ്രഹ്മം ജ്ഞാനിയും പരിശുദ്ധവും മുക്തവും ആകും. ഇങ്ങനെ വിശ്വവ്യാപിയായ ബ്രഹ്മത്തെ അന്തഃകരണം സർവത്ര ദൂഷിപ്പിയ്ക്കും. ബന്ധമോക്ഷങ്ങൾ നൈമിഷികങ്ങളുമാകും. നിങ്ങളുടെ പ്രമാണമനുസരിച്ച് ഒരു ജീവാത്മാവിനും മുമ്പു കാണുകയും കേൾക്കുകയും ചെയ്തതു് സ്മരണയിൽ വരികയില്ല. എന്തെന്നാൽ മുമ്പു കാണുകയും കേൾക്കുകയും ചെയ്ത ബ്രഹ്മം ഇപ്പോൾ ഇല്ലാതായിത്തീരുന്നു. അതിനാൽ ബ്രഹ്മം ജീവനോ ജീവൻ ബ്രഹ്മമോ അല്ല. അവയ്ക്ക തമ്മിൽ ഒരിക്കലും ഐക്യം ഉണ്ടാകുന്നതല്ല. അവ എല്ലായ്പ്പോഴും വെവ്വേറെ തന്നെയാണു്.

## ബ്രഹ്മത്തിൽ അധ്യാരോപ ഖണ്ഡനം

ചോദ്യം:- ഇതെല്ലാം അധ്യാരോപമത്രേ. ഒന്നിൽ മറ്റൊന്നിനെ സ്ഥാപിക്കുന്നതിന്നു് അധ്യാരോപം എന്നു പറയുന്നു. ബ്രഹ്മമെന്ന വസ്തുവിൽ സകല ജഗത്തിനേയും ലൌകിക വ്യവഹാരങ്ങളേയും ആരോപിക്കുന്നതുകൊണ്ടു് ജിജ്ഞാസുവിനു് ബോധം ഉണ്ടാകുന്നു. വാസ്തവത്തിൽ എല്ലാം ബ്രഹ്മംതന്നെയാണു്.

ചോദ്യം:- അദ്ധ്യാരോപം ചെയ്യുന്നതാരാണു്?

ഉത്തരം:- ജീവൻ.

ചോദ്യം:- എന്തിനെയാണു ജീവനെന്നു പറയുന്നതു്?

ഉത്തരം:- അന്തഃകരണാവച്ഛിന്നമായ ചൈതന്യത്തെ.

ചോദ്യം:- അന്തകഃകരണാവച്ഛിന്നമായ ചൈതന്യം മറ്റൊരു വസ്തുവോ അതോ ബ്രഹ്മമോ?

ഉത്തരം:- ആ ബ്രഹ്മം തന്നെയാണു്.

ചോദ്യം:- അപ്പോൾ ആ ബ്രഹ്മം തന്നെയാണോ തന്നിൽ ജഗത്തിന്റെ മിഥ്യാരോപം ചെയ്തിട്ടുള്ളതു്?

ഉത്തരം:- അതേ, ബ്രഹ്മംതന്നെയാണു്. അതുകൊണ്ടു ബ്രഹ്മത്തിനെന്തുഹാനി?

ചോദ്യം:- മിഥ്യാരോപം ചെയ്യുന്നതുകൊണ്ടു് ബ്രഹ്മം അസത്യവാദിയാവുകയില്ലേ?

ഉത്തരം:- ഇല്ല. എന്തെന്നാൽ, മനോവാണികളാൽ സങ്കല്പിക്കുകയും പറയുകയും ചെയ്യുന്നതെല്ലാം അസത്യമാകുന്നു.

ചോദ്യം:- അപ്പോൾ മനോവാണികളാൽ മിഥ്യാവസ്തുക്കളെ സങ്കല്പിക്കുകയും അസത്യം പറയുകയും ചെയ്യുന്ന ബ്രഹ്മം സങ്കല്പവും മിഥ്യാവാദിയുമാണെന്നുവന്നില്ലേ?

ഉത്തരം:- വരട്ടെ. അതു ഞങ്ങൾക്കിഷ്ടമായ ആരോപണം തന്നെ!

കൊള്ളാമല്ലോ അസത്യവേദാന്തികളേ! നിങ്ങൾ സത്യസ്വരൂപനും, സത്യകാമനും, സത്യസങ്കല്പവുമായ പരമാത്മാവിനെ മിഥ്യാചാരിയാക്കിയല്ലോ. നിങ്ങളുടെ അധഃപതന കാരണമല്ലേ ഇതു്? ഈശ്വരൻ മിഥ്യാസങ്കല്പവും മിഥ്യാവാദിയുമാണെന്നു് ഏതുപനിഷത്തിലാണു്, ഏതു സൂത്രത്തിലാണു്, ഏതു വേദത്തിലാണു് എഴുതിയിട്ടുള്ളതു്? "കള്ളൻ പോലീസുദ്യോഗസ്ഥനെ ശിക്ഷിച്ചു" എന്ന പഴഞ്ചൊല്ലുപോലെയായല്ലോ നിങ്ങൾ പറഞ്ഞതു്. പോലീസുദ്യോഗസ്ഥൻ കള്ളനെ ശിക്ഷിച്ചുവെന്നുപറയുന്നതു് ഉചിതമാണു്. കള്ളൻ പോലീസധികാരിയെ ശിക്ഷിക്കുന്നതു് നാട്ടുനടപ്പിനു നേരെ വിപരീതമാണല്ലോ. അതുപോലെ നിങ്ങൾ മിഥ്യകൾ സങ്കല്പിച്ചും പറഞ്ഞും സ്വന്തം ദോഷങ്ങളെ ബ്രഹ്മത്തിലാരോപിക്കുകയാണു്. ബ്രഹ്മത്തിൻെറ ചെറിയൊരംശം മിഥ്യാജ്ഞാനിയും മിഥ്യാവാദിയും, മിഥ്യാകാരിയുമാണെങ്കിൽ അനന്തമായ ബ്രഹ്മം മുഴുവനും അപ്രകാരമാകും. എന്തെന്നാൽ അതു് ഏകരൂപമാകുന്നു എന്നാൽ യഥാർത്ഥത്തിൽ അതു സത്യസ്വരൂപനും സത്യമാനിയും സത്യവാദിയും സത്യകാരിയുമാണു്. ഇപ്പറഞ്ഞ ദോഷങ്ങളെല്ലാം നിങ്ങളുടേതാണു്; ബ്രഹ്മത്തിൻേറതല്ല. നിങ്ങൾ വിദ്യയാണെന്നു പറയുന്നതു് അവിദ്യയാണു്. നിങ്ങളുടെ അധ്യാരോപവും മിഥ്യയാണു്. കാരണം, ബ്രഹ്മമല്ലാത്ത ആത്മാവിനെ ബ്രഹ്മമാണെന്നും ബ്രഹ്മത്തെ ജീവനാണെന്നും സങ്കൽപിക്കുന്നതു് മിഥ്യാജ്ഞാനമല്ലെങ്കിൽ മറെറന്താണു്? എങ്ങും നിറഞ്ഞിരിക്കുന്ന അതു് പരിച്ഛിന്നവും അജ്ഞാനിയും ആവുകയില്ല. ഒരിക്കലും ബന്ധത്തിൽ പെടുകയുമില്ല. അജ്ഞാനിയും, പരിച്ഛിന്നനും, സ്ഥാനവർത്തിയും

അല്പനും, അല്പജ്ഞനും ജീവനാണ്. സർവജ്ഞനും സർവവ്യാപിയുമായ ബ്രഹ്മമല്ല.

## ബന്ധമോക്ഷവിവരണം

ചോദ്യം:- മുക്തി എന്നു പറയുന്നതെന്താണ്?

ഉത്തരം:- 'മുഞ്ചന്തി പൃഥഗ്ഭവന്തി ജനാ യസ്യാം സാ മുക്തിഃ.' ഏതിൽ നിന്നു് മോചനം ഉണ്ടാകുന്നുവോ അതാണു മുക്തി.

ചോദ്യം:- എന്തിൽനിന്നുള്ള മോചനം?

ഉത്തരം:- എന്തിൽനിന്നു മോചനം എല്ലാ ജീവാത്മാക്കളും ഇച്ഛിക്കുന്നുവോ അതിൽനിന്നു്.

ചോദ്യം:- ഏതിൽനിന്നുള്ള മോചനമാണ് ഇച്ഛിക്കുന്നതു്?

ഉത്തരം:- ഏതിൽനിന്നു മോചനാഭിലാഷം ഉണ്ടാകുന്നുവോ അതിൽനിന്നു്.

ചോദ്യം:- ഏതിൽനിന്നു മോചിക്കുവാനാണ് അഭിലാഷം ഉണ്ടാകുന്നതു്?

ഉത്തരം:- ദുഃഖത്തിൽനിന്നു്.

ചോദ്യം:- മോചിച്ച് എന്തിനെ പ്രാപിക്കുന്നു? എവിടെ വസിക്കുന്നു?

ഉത്തരം:- സുഖത്തെ പ്രാപിക്കുന്നു, ബ്രഹ്മത്തിൽവസിക്കുന്നു.

ചോദ്യം:- മുക്തിയും ബന്ധനവും എന്തു കാരണങ്ങളാലാണുണ്ടാകുന്നതു്?

ഉത്തരം:- ഈശ്വരാജ്ഞ പരിപാലിക്കുക, അധർമം, അവിദ്യ, ചീത്ത സംസർഗം, ചീത്തസംസ്കാരം, ചീത്തസ്വഭാവങ്ങൾ എന്നിവയിൽനിന്നും അകന്നുനില്ക്കുക, സത്യം പറയുക, പരോപകാരം ചെയ്യുക, വിദ്യാധ്യയനം ചെയ്യുക, പക്ഷപാതം കൂടാതെ ന്യായം ധർമം എന്നിവയെ വർദ്ധിപ്പിക്കുക, മുമ്പു പറഞ്ഞിട്ടുള്ളതുപോലെ ഈശ്വരനെ സ്തുതിക്കുകയും പ്രാർത്ഥിക്കുകയും ഉപാസിക്കുകയും ചെയ്യുക—അതായതു് യോഗാഭ്യാസം ചെയ്യുക—വിദ്യകൾ അഭ്യസിക്കുകയും അഭ്യസിപ്പിക്കുകയും ചെയ്യുക, ധർമനിഷ്ഠമായി പുരുഷാർത്ഥം ചെയ്ത് ജ്ഞാനം വർദ്ധിപ്പിക്കുക, സർവോത്തമ സാധനകളനുഷ്ഠിക്കുക. ചെയ്യുന്നതെല്ലാം പക്ഷപാത രഹിതമായും ന്യായധർമങ്ങളെ അനുസരിച്ചും ചെയ്യുക, ഇപ്രകാരമുള്ള സാധന

കളെക്കൊണ്ട് മുക്തിയും ഇതിനു വിപരീതമായി ഈശ്വരാജ്ഞാലംഘനം മുതലായ കർമങ്ങളാൽ ബന്ധനവും ഉണ്ടാകുന്നു.

## മുക്തിയിൽ ജീവൻ

ചോദ്യം:– മുക്തിയിൽ ജീവാത്മാവിൻെറ ലയം ഉണ്ടാകുന്നുവോ അതോ ജീവാത്മാവു ലയിക്കാതെ വർത്തിക്കുന്നുവോ?

ഉത്തരം:– ജീവാത്മാവു ലയിക്കാതെ വർത്തിക്കുന്നു.

ചോദ്യം:- എവിടെ വർത്തിക്കുന്നു?

ഉത്തരം:— ബ്രഹ്മത്തിൽ.

ചോദ്യം:- ബ്രഹ്മം എവിടെയാണ്? മുക്തനായ ജീവൻ ഒരിടത്തുതന്നെ സ്ഥിതി ചെയ്യുന്നുവോ അതോ സ്വേച്ഛാചാരിയായി സർവത്ര സഞ്ചരിക്കുന്നുവോ?

ഉത്തരം:- സർവത്ര സമ്പൂർണമായ ബ്രഹ്മത്തിൽ, മുക്തജീവാത്മാവ് തടസ്സമില്ലാതെ, വിജ്ഞാനം, ആനന്ദം എന്നിവയനുഭവിച്ച് സർവത്ര വിഹരിക്കുന്നു

ചോദ്യം:— മുക്ത ജീവന് സ്ഥൂല ശരീരം ഉണ്ടോ?

ഉത്തരം:— ഇല്ല.

ചോദ്യം:- പിന്നെങ്ങിനെ സുഖം അഥവാ ആനന്ദം അനുഭവിക്കുന്നു?

ഉത്തരം:- അതിൻെറ സത്യസങ്കല്പാദി സ്വാഭാവികഗുണങ്ങളും സകലസാമർത്ഥ്യങ്ങളും ഉണ്ട്. ഭൌതികസംസർഗം മാത്രമേ ഇല്ലാതാകുന്നുള്ളു. നോക്കുക:—

ശൃണ്വൻ ശ്രോത്രം ഭവതി, സ്പൃശ്യൻ ത്വഗ്ഭവതി, പശ്യൻ ചക്ഷുർഭവതി, രസയൻ രസനാ ഭവതി, ജിഘ്രൻ ഘ്രാണം ഭവതി മന്വാനോ മനോ ഭവതി, ബോധയൻ ബുദ്ധിർഭവതി, ചേതയംശ്ചിത്ത ഭവത്യഹങ്കുർവാണോഹങ്കാരോ ഭവതി

(ശതപഥ. കാ. 14,)[6]

മോക്ഷത്തിൽ ഭൌതിക ശരീരവും ഇന്ദ്രിയഗോളകങ്ങളും ജീവാത്മാവിനില്ല. ജീവാത്മാവിൻെറ സ്വാഭാവികഗുണങ്ങളും

6. കണ്ടുകിട്ടിയിട്ടില്ലാത്ത ശതപഥ പാഠമാണിത്.

മാത്രമേ ഉള്ളു. മുക്താവസ്ഥയിൽ ജീവാത്മാവു സ്വശക്തികൊണ്ടു കേൾക്കുവാൻ ആഗ്രഹിക്കുമ്പോൾ ശ്രോത്രമായും, സ്പർശിക്കുവാൻ തോന്നുമ്പോൾ ത്വക്കായും, കാണ്മാനിച്ഛിക്കുമ്പോൾ നേത്രമായും സ്വാദറിയേണ്ടപ്പോൾ രസനേന്ദ്രിയമായും, മണം അറിയേണ്ട പ്പോൾ ഘ്രാണേന്ദ്രിയമായും, സങ്കല്പവികല്പങ്ങൾ ചെയ്യുമ്പോൾ മനസ്സായും, നിശ്ചയിക്കുമ്പോൾ ബുദ്ധിയായും, ഓർമ്മ വെയ്ക്കാൻ ചിത്തമായും, അഭിമാനിക്കുവാൻ അഹങ്കാരമായും പരിണമി ക്കുന്നു. സങ്കല്പമാത്രമായ ശരീരമായി ഭവിക്കുന്നു. ജീവാത്മാവു ശരീരത്തിലിരിക്കുമ്പോൾ ഇന്ദ്രിയ ഗോളകങ്ങളെക്കൊണ്ടു് കാര്യ ങ്ങൾ നിർവഹിക്കുന്നതുപോലെ മോക്ഷാവസ്ഥയിൽ തന്റെ ശക്തികൊണ്ടു് എല്ലാ ആനന്ദങ്ങളേയും അനുഭവിക്കുന്നു.

ചോദ്യം:- അതിന്റെ ശക്തികൾ എങ്ങനെ എത്ര വിധ ത്തിലുള്ളതാണു്?

ഉത്തരം:- പ്രധാനമായ ശക്തി ഒരു വിധത്തിലേ ഉള്ളു. എന്നാൽ ബലം, പരാക്രമം, ആകർഷണം, പ്രേരണ, ഗതി, ഭയം, വിവേചനം, ക്രിയ, ഉത്സാഹം, സ്മരണ, നിശ്ചയം, ഇച്ഛ, സ്നേഹം, ദ്വേഷം, സംയോഗം, വിഭാഗം, സംയോജകം, വിഭാജകം, ശ്രവണം, സ്പർശനം, ദർശനം സ്വാദനം, ഘ്രാണം, ജ്ഞാനം. എന്നിങ്ങനെ ഇരുപത്തിനാലു വിധത്തിലുള്ള സാമർ ത്ഥ്യത്തോടു കൂടിയതാണു് ജീവൻ. ആ സാമർത്ഥ്യംകൊണ്ടു മുക്തി യിൽ ആനന്ദത്തെ പ്രാപിച്ച് അനുഭവിച്ചുകൊണ്ടിരിക്കുന്നു. മോക്ഷത്തിൽ ജീവനു് നാശം നേരിടുമെങ്കിൽ മോക്ഷസുഖം അനു ഭവിക്കുന്നതാരാണു്? മോക്ഷമെന്നു പറയുന്നതു ജീവന്റെ നാശമാ ണെന്നു വിചാരിക്കുന്നവർ മഹാ മൂഢന്മാരാണു്. എന്തെന്നാൽ, ജീവാത്മാവു് ദുഃഖങ്ങളിൽ നിന്നു മോചിച്ച് ആനന്ദസ്വരൂപവും സർവവ്യാപകവും അപരിച്ഛിന്നവുമായ പരമാത്മാവിൽ ആനന്ദ ത്തോടുകൂടി സ്ഥിതിചെയ്യുന്നതിനെയാണു് മുക്തി എന്നു പറയു ന്നതു്. ഈ വേദാന്തശാരീരികസൂത്രം നോക്കുക:—

**അഭാവം ബാദരിരാഹ ഹ്യേവമ്** (വേ. ദ 4. 4. 10)

വേദവ്യാസന്റെ പിതാവായ ബാദരി മുക്തിയിൽ ജീവ ന്റേയും അതോടൊപ്പം മനസ്സിന്റേയും അസ്തിത്വത്തെ സ്വീകരി ക്കുന്നു. ജീവനും മനസ്സും ലയിക്കുമെന്നു പരാശരൻ അംഗീകരി ക്കുന്നില്ല. ഇന്ദ്രിയാദി പദാർത്ഥങ്ങളുടെ അഭാവമുണ്ടുതാനും. അതു പോലെ:—

ഭാവം ജൈമിനിർവികല്പാമനനാത്.

(വേ. ദ. 4. 4. 11)

ജൈമിനി എന്ന ആചാര്യൻ മോക്ഷം പ്രാപിച്ച പുരുഷൻെറ മനസ്സിൻെറയെന്നപോലെതന്നെ സൂക്ഷ്മശരീരം, ഇന്ദ്രിയങ്ങൾ, പ്രാണൻ മുതലായവയുടേയും അസ്തിത്വത്തെയാണ്, അഭാവത്തെയല്ല അംഗീകരിക്കുന്നത്.

ദ്വാദശാഹവദുഭയവിധം ബാദരായണോതഃ.

(വേ. ദ 4. 4 12)

വ്യാസമുനി മുക്തിയിൽ ഭാവം അഭാവം എന്നീ രണ്ടിനേയും അംഗീകരിക്കുന്നു. മോക്ഷത്തിൽ ജീവാത്മാവു ശുദ്ധമായ സാമർത്ഥ്യത്തോടുകൂടി വർത്തിക്കുന്നു. എന്നാൽ അതിലുള്ള അപവിത്രത, പാപാചരണം, ദുഃഖം, അജ്ഞാനം മുതലാവ ഇല്ലാതാകുന്നു.

യദാ പഞ്ചാവതിഷ്ഠന്തേ ജ്ഞാനാനി മനസാ സഹ ബുദ്ധിശ്ച ന വിചേഷ്ടതേ താമാഹുഃ പരമാം ഗതിമ്.

(കഠ. 2. 6. 10)

ഇതു് ഉപനിഷദ്വചനമാണ്. ശുദ്ധ മനസ്സും പഞ്ചജ്ഞാനേന്ദ്രിയങ്ങളും ജീവനോടുകൂടി എപ്പോൾ സ്ഥിതിചെയ്യുന്നുവോ, എപ്പോൾ സ്ഥിരനിശ്ചയമുള്ളതാകുന്നുവോ ആ അവസ്ഥയെയാണു പരമഗതിയെന്നു്—മോക്ഷമെന്നു്—പറയുന്നതു്.

യ ആത്മാ അപഹതപാപ്മാ വിജരോ വിമൃത്യുർവിശോകോവിജിഘത്സോഽപിപാസഃ സത്യകാമഃ സത്യസങ്കല്പഃ സോഽന്വേഷ്ടവ്യഃ സ വിജിജ്ഞാസിതവ്യഃ സർവാംശ്ച ലോകാനാപ്നോതി സർവാംശ്ച കാമാൻ യസ്തമാത്മാനമനുവിദ്യ വിജാനാതീതി.

(ഛാ. ഉ. 8. 7. 1.)

സവാ ഏഷ ഏതേന ദൈവേന ചക്ഷുഷാ മനസൈതാൻ കാമാൻ പശ്യൻ രമതേ. യ ഏതേ ബ്രഹ്മലോകേ തംവാ ഏതം. ദേവാ ആത്മാനമുപാസതേ തസ്മാത്തേഷാം സർവേ ച ലോകാ ആത്താഃ സർവേ ച കാമാഃ സ സർവാംശ്ച ലോകാനാപ്നോതി സർവാംശ്ച കാമാന്യസ്തമാത്മാനമനുവിദ്യ വിജാനാതീതി.

(ഛാന്ദോ. 8. 12. 5 – 6)

മഘവന്മർത്ത്യം വാ ഇദം ശരീരമാത്തം മൃത്യുനാ തദസ്യാമൃതസ്യാ ശരീരസ്യാത്മനോധിഷ്ഠാനമാത്തോ വൈ സശരീരഃ

പ്രിയാപ്രിയാഭ്യാം ന വൈ സശരീരസ്യ സതഃ പ്രിയാപ്രിയയോ രപഹതിരസ്ത്യശരീരം വാവ സന്തം ന പ്രിയാപ്രിയേ സ്പൃശതഃ.

(ഛാ. ഉ. 8. 12. 1.)

അപഹതപാപ്മാവായ—അതായതു് സർവവിധ പാപങ്ങളും ജരാമരണങ്ങളും ക്ഷുൽപിപാസകളും ഇല്ലാത്ത സത്യകാമനും—സത്യസങ്കല്പനും ആയ പരമാത്മാവിനെയാണു് അന്വേഷിക്കേണ്ടതു്. അവനെ അറിയുവാനാണു് ആഗ്രഹിക്കേണ്ടതു്. മോക്ഷം പ്രാപിച്ച ജീവാത്മാവു് പരമാത്മാവിന്റെ ബന്ധം കൊണ്ടാണു് സകല ലോകങ്ങളേയും സകല കാമങ്ങളേയും പ്രാപിയ്ക്കുന്നതു്. പരമാത്മാവിനെ അറിഞ്ഞു് മോക്ഷസാധനങ്ങളേയും സ്വന്തം ശുദ്ധിയേയും മുക്താത്മാവ് അറിയുന്നു. മുക്താത്മാവ് ശുദ്ധമായ ദിവ്യനേത്രത്താലും മനസിനാലും എല്ലാം കണ്ടു് രമിക്കുന്നു. മുക്താത്മാവ് ബ്രഹ്മലോകത്തിൽ കാണേണ്ടതായ പരമാത്മാവിൽ വർത്തിച്ചു് മോക്ഷസുഖമനുഭവിക്കുന്നു. കൂടാതെ സർവാന്തര്യാമിയായ ഈ പരമാത്മാവിനെയാണു് മുക്തി പ്രാപിക്കുന്ന വിദ്വാന്മാർ ഉപാസിക്കുന്നതു്. അങ്ങനെ അവർ സർവ ലോകങ്ങളേയും സർവ കാമങ്ങളേയും പ്രാപിക്കുന്നു. ഏതെല്ലാം ലോകങ്ങളും ഏതെല്ലാം കാമങ്ങളും സിദ്ധിക്കണമെന്നു് അവർ സങ്കല്പിക്കുന്നുവോ അവയെല്ലാം അവക്കു സിദ്ധിക്കുന്നു എന്നു താത്പര്യം. കൂടാതെ ആ മുക്ത ജീവാത്മാക്കൾ സ്ഥൂലശരീരം ത്യജിച്ചു് സങ്കല്പമയമായ ശരീരത്താൽ പരമാത്മാവിൽ വിചരിക്കുന്നു. ശരീരധാരികൾക്കു് സംസാരദുഃഖത്തിൽനിന്നു മുക്തരായിത്തീരുവാൻ ഒരിക്കലും സാധ്യമല്ലാത്തതാണു് ഇതിനു കാരണം. പ്രജാപതി ഇന്ദ്രനോടു പറഞ്ഞതു് ഇപ്രകാരമാണു്:—അല്ലയോ പരമപൂജിതനും ഐശ്വര്യയുക്തനുമായ മഹാപുരുഷ! സ്ഥൂലശരീരം മരണധർമിയാണു്. സിംഹത്തിന്റെ വായിൽ ആടെന്നവണ്ണം ഈ ശരീരം മൃത്യുവക്ത്രത്തിലാണു്. മരണമില്ലാത്ത ജീവാത്മാവിന്റെ പാർപ്പിടമാണു് ഈ ശരീരം. അതിനാൽ ഈ ജീവാത്മാവിനെ സുഖദുഃഖങ്ങൾ സദാ ഗ്രസിച്ചിരിക്കുന്നു. ശരീരധാരിയായ ജീവാത്മാവിനെ സാംസാരിക ദുഃഖങ്ങൾ വിട്ടുപിരിയുകയില്ല. ശരീരമില്ലാത്തതും മുക്തവുമായ ജീവാത്മാവിനെ സാംസാരിക ദുഃഖങ്ങൾ സ്പർശിക്കുകപോലുമില്ല. അതു് ബ്രഹ്മത്തിൽ വർത്തിച്ചു് സദാ ആനന്ദത്തിൽ മുഴുകുന്നു.

## മുക്തിയിൽനിന്നു് തിരിച്ചുവരവ്

ചോദ്യം:- മോക്ഷം പ്രാപിച്ച ജീവാത്മാവ് വീണ്ടും എപ്പോഴെങ്കിലും ജനനമരണ ദുഃഖത്തിൽ വരുമോ ഇല്ലയോ? എന്തെന്നാൽ —

**ന ച പുനരാവർത്തതേ നച പുനരാവർത്തതേ ഇതി.**
(ഛാ. ഉ. 8. 15.)

**അനാവൃത്തിഃ ശബ്ദാദനാവൃത്തിഃ ശബ്ദാത്.**
(വേ. ദ. 4. 4. 33.)

**യദ് ഗത്വാ ന നിവർത്തന്തേ തദ്ധാമ പരമം മമ.**
(ഗീത. 15. 6)

മുതലായ വചനങ്ങളിൽ നിന്നു് അറിയുന്നതു് തിരിച്ചുവന്നു വീണ്ടും സംസാരത്തെ പ്രാപിയ്ക്കാത്തതേതോ അതാണു മുക്തി യെന്നാണു്.

ഉത്തരം:- ഇതു ശരിയല്ല. എന്തെന്നാൽ വേദത്തിലിതിനു നിഷേധമുണ്ടു്.

**1. കസ്യ നൂനം കതമസ്യാമൃതാനാം മനാമഹേ ചാരു ദേവസ്യ നാമ; കോ നോ മഹ്യ അദിതയേ പുനർദാത് പിതരം ച ദൃശേയം മാതരം ച.**
**2. അഗ്നേർവയം പ്രഥമസ്യാമൃതാനാം മനാമഹേ ചാരു ദേവസ്യ നാമ; സ നോ മഹ്യാ അദിതയേ പുനർദാത് പിതരം ച ദൃശേയം മാതരം ച.**
(ഋ. 1. 24 1&2)

**3. ഇദാനീമിവ സർവത്ര നാത്യന്തോച്ഛേദഃ.**
(സാംഖ്യ. 1. 159.)

ചോദ്യം:- ആരുടെ നാമത്തെയാണു നാം പവിത്രമായി അറിയേണ്ടതു്? നാശമില്ലാത്ത പദാർത്ഥങ്ങളുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നവനും സദാ പ്രകാശരൂപിയുമായ ഏതു ദേവനാണു നമ്മെ മോക്ഷസുഖം അനുഭവിപ്പിച്ചു്, വീണ്ടും ഈ സംസാരത്തിൽ നമുക്കു ജന്മം നല്കുകയും മാതാപിതാക്കന്മാരെ ദർശിപ്പിക്കുകയും ചെയ്യുന്നതു്?

ഉത്തരം:- സ്വയം പ്രകാശസ്വരൂപനും അനാദിയും നിത്യമുക്തനുമായ പരമാത്മാവിന്റെ നാമത്തെ നാം പവിത്രമായി അറിയണം. ആരു് കൈവല്യത്തിന്റെ ആനന്ദമനുഭവിപ്പിച്ചു്,

വീണ്ടും ഈ ഭൂമിയിൽ മാതാപിതാക്കന്മാരിലൂടെ ജനിപ്പിക്കുകയും, അവരെ കാണിക്കുകയും ചെയ്യുന്നുവോ ആ പരമാത്മാവത്രേ മോക്ഷവ്യവസ്ഥാപകനും സർവാധികാരിയും. ജീവാത്മാക്കൾ ഇപ്പോൾ ബദ്ധരും മുക്തരുമായിരിക്കുംപടി എന്നും ആയിരിക്കും. ബന്ധമോക്ഷങ്ങൾക്ക് ഒരിക്കലും ആത്യന്തിക വിച്ഛേദം ഇല്ല. അതുപോലെ ബന്ധവും മോക്ഷവും എല്ലായ്പ്പോഴും ഉണ്ടായിരിക്കുന്നതുമല്ല.

ചോദ്യം:- തദത്യന്ത വിമോക്ഷോƒപവർഗഃ

(ന്യായ. 1. 1. 22)

ദുഃഖജന്മപ്രവൃത്തിദോഷമിഥ്യാജ്ഞാനാനാമുത്തരോത്തരാപായേ തദനന്തരാപായാദപവർഗഃ.

(ന്യായ. 1. 1. 2)

ദുഃഖങ്ങളുടെ ആത്യന്തികമായ വിച്ഛേദത്തെയാണ് മുക്തിയെന്നു പറയുന്നത്. മിഥ്യാജ്ഞാനമാകുന്ന അവിദ്യ, ലോഭം തുടങ്ങിയ ദോഷങ്ങൾ, വിഷയാദികളായ ചീത്ത വാസനകളിലുള്ള പ്രവൃത്തി, ജന്മം, ദുഃഖം എന്നിവ ഉത്തരോത്തരം നശിക്കുമ്പോൾ പൂർവപൂർവങ്ങൾ ഇല്ലാതായിത്തീരുന്നതുകൊണ്ടാണ് മോക്ഷം സിദ്ധിക്കുന്നത്. അത് എന്നെന്നേക്കും നിലനില്ക്കുന്നതുമാണ്.

ഉത്തരം:- അത്യന്ത എന്നപദം അത്യന്താഭാവത്തെ മാത്രമേ കുറിക്കാവൂ എന്നു നിർബന്ധമില്ല. ''അത്യന്തം ദുഃഖമത്യന്തം സുഖം വാസ്യ വർത്തതേ'' എന്നതിന് ''ഈ മനുഷ്യന് അത്യന്തം ദുഃഖവും അത്യന്തം സുഖവും ഉണ്ട്'' എന്നാണർഥം. അത്യന്തത്തിന്റെ അർഥം ആധിക്യമാണെന്നത്രേ ഇതിൽനിന്ന ഗ്രഹിക്കാവുന്നത്. ഇവിടെയും അത്യന്തത്തിന്റെ അർഥം ആധിക്യമാണെന്ന് ഗ്രഹിക്കണം.

## മുക്തികാലം

ചോദ്യം:- ജീവാത്മാവ് മുക്തിയിൽനിന്നും മടങ്ങിവരുമെങ്കിൽ എത്രകാലം അത് മുക്തിയിൽ കഴിയും.

ഉത്തരം:- തേ ബ്രഹ്മലോകേ ച പരാന്തകാലേ പരാമൃതാത് പരിമുച്യന്തി സർവേ. (മുണ്ഡകം. 3.2.6)

മുണ്ഡകോപനിഷത്തിൽ നിന്നാണിത്. മോക്ഷം പ്രാപിച്ച

ജീവാത്മാക്കൾ മഹാകല്പം കഴിയുന്നതുവരെ മുക്താവസ്ഥയിൽ ബ്രഹ്മാനന്ദമനുഭവിച്ചതിനുശേഷം മുക്തിസുഖത്തെ വെടിഞ്ഞ് സംസാരത്തിലേക്ക വരുന്നു.

ഇപ്പറഞ്ഞ മഹാകല്പകാലത്തിൻെറ കണക്കു് ഇപ്രകാരമാകുന്നു:-നാല്പത്തിമൂന്നുലക്ഷത്തി ഇരുപതിനായിരം കൊല്ലം ഒരു ചതുര്യുഗം. രണ്ടായിരം ചതുര്യുഗങ്ങൾ ഒരു അഹോരാത്രം. ഇങ്ങിനെ മുപ്പതു് അഹോരാത്രങ്ങൾ ചേർന്നതു് ഒരു മാസം. അങ്ങിനെ പന്ത്രണ്ടുമാസങ്ങൾ കൂടിയതു് ഒരു സംവത്സരം. ഇങ്ങനെ ഒരുനൂറു സംവത്സരങ്ങൾ കൂടിയതാണു് ഒരു പരാന്തകാലം. ഇതിനെ ഗണിതപ്രകാരം കണക്കാക്കി മനസ്സിലാക്കിക്കൊള്ളുക. 'ഇത്രയും സമയമാണു് മുക്താവസ്ഥയിൽ ആനന്ദമനുഭവിക്കുന്നതു്.

ചോദ്യം:- എല്ലാഗ്രന്ഥകാരന്മാരുടേയും ലോകരുടേയും അഭിപ്രായം, ജനനമരണങ്ങളിലേക്ക് തിരിച്ചുവരാത്തതാണു് മുക്തി എന്നാണല്ലോ.?

ഉത്തരം:— അസംഭവ്യമാണിതു്. ജീവാത്മാവിൻെറ ശക്തിയും ശരീരാദി പദാർത്ഥങ്ങളും ഉപകരണങ്ങളും പരിമിതമാണു്. അവയുടെയെല്ലാം ഫലം അപരിമിതമായിത്തീരുന്നതെങ്ങിനെയാണു്? ആനന്ദം അനുഭവിക്കുന്നതിനു് അളവററ ശക്തിയും കർമസാമർത്ഥ്യവും ഉപകരണങ്ങളും ജീവാത്മാക്കൾക്ക് ഇല്ല. അതിനാൽ അനന്തമായ ആനന്ദം അനുഭവിക്കുവാൻ കഴിയുന്നതല്ല. അനിത്യ സാധനങ്ങളാൽ സമ്പാദിക്കുന്ന ഫലങ്ങൾ ഒരിക്കലും നിത്യമാവുകയില്ല. കൂടാതെ ഒററ ജീവാത്മാവും മുക്തിയിൽനിന്നു തിരിച്ചുവരുന്നില്ലെങ്കിൽ ലോകത്തിൻെറ ഉന്മൂലനാശം തന്നെ സംഭവിക്കും. ജീവാത്മാക്കൾ സംസാരത്തിലില്ലാതാവുമെന്നർത്ഥം

ചോദ്യം:- മുക്തരാവുന്നത്രയും ജീവാത്മാക്കളെ ഈശ്വരൻ നിർമിച്ച് സംസാരത്തിൽ വിടും. അതിനാൽ ജീവാത്മാക്കൾ നിശ്ശേഷം ഇല്ലാതാവുകയില്ല.

ഉത്തരം:- അങ്ങിനെയായാൽ ജീവാത്മാവു് അനിത്യനാവും. ഉണ്ടാകുന്നതിനു് നാശവും നിശ്ചയമാണു്. അപ്പോൾ നിങ്ങളുടെ സിദ്ധാന്തപ്രകാരം മുക്തരായ ജീവാത്മാക്കൾക്കു നാശം വരും. മുക്തിയും അനിത്യമാകും. കൂടാതെ മുക്തിസ്ഥാനത്തു വലിയ

7. ഇതു് 31 കോടി 10 ലക്ഷത്തി 4000 കോടി വർഷങ്ങളാണു്.

തിക്കും തിരക്കും ഉണ്ടാകും. അവിടെ മുക്താത്മാക്കൾ കയറുന്ന തേയുള്ളു. ഇറങ്ങുന്നില്ല. അതിനാൽ തിരക്കു വർദ്ധിക്കും. ദുഃഖാനുഭവമില്ലാതെ ഒട്ടും സുഖമുണ്ടാവില്ല. കയ്പില്ലെങ്കിൽ മധുരം എന്താണ്? മധുരമില്ലെങ്കിൽ കയ്പെന്താണ്? ഒരു രസത്തിനു മറ്റൊരു രസം വിരുദ്ധമാകുന്നതിനാലാണ് രണ്ടിനേയും വേർതിരിച്ചറിയുന്നത്. എല്ലാ രസങ്ങളുടേയും സ്വാദ് അനുഭവിക്കുന്നവന് ഉണ്ടാകുന്ന സുഖം മധുരരസമുള്ളതു മാത്രം കഴിക്കുന്നയാൾക്കു് ഉണ്ടാവുകയില്ല. അറുതിയുള്ള കർമങ്ങൾക്ക് ഒടുങ്ങാത്ത ഫലം നല്കിയാൽ ഈശ്വരൻെറ ന്യായനിഷ്ഠ ഇല്ലാതാകും. താങ്ങാവുന്ന ഭാരം ചുമപ്പിക്കുന്നതാണ് ബുദ്ധിമാന്മാരുടെ ജോലി. ഒരു മന്ന് ഭാരം ചുമക്കാവുന്നവനെക്കൊണ്ട് പത്തു മന്ന്[8] ചുമപ്പിച്ചാൽ ചുമപ്പിക്കുന്നവനത്രേ അപവാദം ഉണ്ടാകുന്നത്. ഇതുപോലെ അല്പജ്ഞനും, അല്പസമർത്ഥനുമായ ജീവാത്മാവിൽ അനന്തസൗഖ്യത്തെ കയററിവയ്ക്കുന്നതു് ഈശ്വരോചിതമായ കാര്യമല്ല കൂടാതെ സർവേശ്വരൻ പുതിയ ജീവാത്മാക്കളെ ഉൽപാദിപ്പിക്കുന്നപക്ഷം ഏതു കാരണദ്രവ്യത്തിൽനിന്നു് ഉൽപാദിപ്പിക്കുന്നുവോ ആ കാരണദ്രവ്യം തീർന്നു പോകും. വരവില്ലാത്തതും, ചെലവുമാത്രമുള്ളതുമായ ഭണ്ഡാരം എത്ര വലിയതായാലും, എന്നെങ്കിലും ശൂന്യമാകാതിരിക്കയില്ല. അതിനാൽ ജീവാത്മാവു മുക്തിയെ പ്രാപിച്ചിട്ടു് വീണ്ടും സംസാരത്തിലേക്കു വരുമെന്ന നിർണയം തന്നെയാണ് നല്ലതു്. കുറച്ചുകാലത്തേക്കു തടവിനു ശിക്ഷിക്കുന്നതിനേക്കാൾ നല്ലതല്ലല്ലോ ജീവപര്യന്തതടവും തൂക്കിക്കൊല്ലലും? മുക്തിയിൽ നിന്നു തിരിച്ചു വരൽ ഇല്ലെങ്കിൽ അവിടത്തെ മെച്ചം, കഠിനതടവില്ലെന്നു മാത്രമാണ്. ബ്രഹ്മത്തിൽ ലയമെന്നതു സമുദ്രത്തിൽ മുങ്ങിച്ചാവലുമാണ്.

ചോദ്യം:- ഈശ്വരൻ നിത്യമുക്തനും, പൂർണാനന്ദയുക്തനും, ആയിരിക്കുന്നതുപോലെയാണ് ജീവാത്മാവുമെങ്കിൽ പിന്നെ ദോഷമൊന്നും ഇല്ലല്ലോ?

ഉത്തരം:- ഈശ്വരൻ അനന്തസാമർത്ഥ്യം ഗുണകർമസ്വഭാവങ്ങൾ എന്നിവയോടുകൂടിയവനും അവിദ്യ, ദുഃഖം എന്നീ ബന്ധങ്ങളിൽ പതിക്കാത്തവനും ജീവാത്മാവു മോക്ഷം പ്രാപിച്ചാലും ശുദ്ധസ്വരൂപനും അല്പജ്ഞനും പരിമിതങ്ങളായ ഗുണകർമസ്വഭാ

8. ഉത്തരേന്ത്യയിൽ പ്രചാരമുള്ള തൂക്കക്കണക്കു്. നമ്മുടെ പഴയ പറപോലെ.

വങ്ങളോടുകൂടിയവനും ആയിരിക്കും; ഒരിക്കലും ഈശ്വരനോടു തുല്യനാവുകയില്ല.

ചോദ്യം:- മോക്ഷം പ്രാപിച്ച ജീവാത്മാവു മുക്താവസ്ഥയിൽനിന്നു മടങ്ങിവരുമെങ്കിൽ മുക്തിയും ജനനമരണരൂപമായ സംസാരം പോലെയാണ്. അതിനാൽ മോക്ഷത്തിനു പ്രയത്നിക്കുന്നതു് വ്യർഥം തന്നെ.

ഉത്തരം:- മോക്ഷം ജനനമരണങ്ങൾപോലെയല്ല. 36000 പ്രാവശ്യം ഉത്പത്തിപ്രളയങ്ങൾക്കു് എത്രകാലം വേണ്ടിവരുന്നുവോ അത്ര വളരെക്കാലം കഴിയുന്നതുവരെ ജീവാത്മാക്കൾ ദുഃഖങ്ങളിൽനിന്നകന്നു് മുക്തരായി ആനന്ദം അനുഭവിക്കുന്നതു് ചെറിയ കാര്യമാണോ? ഇന്നുണ്ടാൽ നാളെവിശക്കുമെന്നു കരുതി ഇന്നുണ്ണാതിരിക്കുമോ? വിശപ്പു്, ദാഹം, നിസ്സാരമായ ധനം, രാജ്യം, യശസ്സു്, ഭാര്യ സന്താനങ്ങൾ മുതലായവയ്ക്കായി പ്രയത്നം ചെയ്യുന്നതാവശ്യമാണെങ്കിൽ മോക്ഷത്തിനുള്ള പരിശ്രമം എന്തുകൊണ്ടു് ആവശ്യമല്ല? മരണം നിശ്ചിതമാണെങ്കിലും ജീവിച്ചിരിക്കുവാനുള്ള ഉപായങ്ങൾ ചെയ്യാറുണ്ടല്ലോ? അതുപോലെ തന്നെ മുക്തിയിൽനിന്നു മടങ്ങിവന്നു് ജന്മമെടുക്കണമെന്നിരിക്കിലും മോക്ഷോപായങ്ങൾ അനുഷ്ഠിക്കുന്നതു് അത്യാവശ്യം തന്നെ.

## —സാധന ചതുഷ്ടയം 1. വിവേകം—

ചോദ്യം:- മോക്ഷസാധനങ്ങൾ എന്തെല്ലാമാണു്?

ഉത്തരം:- മോക്ഷസാധനങ്ങളിൽ ചിലതു പറഞ്ഞുകഴിഞ്ഞു. എന്നാലും ഇവ ശ്രദ്ധേയങ്ങളാണു്. മുമുക്ഷുക്കൾ അതായതു് മോക്ഷത്തിനാഗ്രഹിക്കുന്നവർ ദുഃഖഫലമുളവാക്കുന്ന മിഥ്യാഭാഷണാദികളെ വെടിഞ്ഞു് സുഖഫലങ്ങൾ നൽകുന്ന സത്യഭാഷണാദികളെ നിശ്ചയമായും അനുഷ്ഠിക്കണം. പാപാചരണം ദുഃഖത്തിന്റേയും ധർമാചരണം സുഖത്തിന്റെയും മൂലകാരണമാണു്. സജ്ജനങ്ങളുടെ സംസർഗംകൊണ്ടു സത്യാസത്യങ്ങളേയും ധർമാധർമങ്ങളേയും കർത്തവ്യാകർത്തവ്യങ്ങളേയും വേർതിരിച്ചു് അറിയണം. പിന്നീടു് ശരീരത്തിന്റെ അഥവാ ജീവന്റെ പഞ്ചകോശങ്ങളെ വിവേചിച്ചറിയണം.

### പഞ്ചകോശങ്ങൾ

ത്വക്കു മുതൽ അസ്ഥിവരെയുള്ള പൃഥിവീമയ സമുദായത്തി

നാണ് അന്നമയകോശം എന്നു പറയുന്നതു്. ഇതാണ് ഒന്നാമത്തേതു്.

രണ്ടാമത്തേതു പ്രാണമയകോശമാണ്. അതിൽ(പ്രാണൻ) അകത്തുനിന്നു പുറത്തേക്കു നിർഗമിക്കുന്ന വായു (അപാനൻ) പുറത്തുനിന്നു് അകത്തേക്കു പ്രവേശിക്കുന്ന വായു. (സമാനൻ) നാഭിയിൽ ഇരുന്നു് ശരീരമാസകലം രസത്തെ വ്യാപിപ്പിക്കുന്ന വായു, (ഉദാനൻ) അന്നപാനങ്ങളെ ഉള്ളിലേക്കു് ആകർഷിക്കുകയും ബലപരാക്രമങ്ങളെ ഉളവാക്കുകയും ചെയ്യുന്ന വായു, (വ്യാനൻ) ജീവൻ ശരീരത്താൽ ചെയ്യുന്ന എല്ലാ ചേഷ്ടകളുടെയും കാരണമായ വായു എന്നിവയെല്ലാം സ്ഥിതിചെയ്യുന്നു.

മൂന്നാമത്തേതു് മനോമയ കോശമാണ്. വാക്കു്, പാദം, പാണി, പായു, ഉപസ്ഥം എന്നീ അഞ്ചു കർമേന്ദ്രിയങ്ങളും അഹങ്കാരവും മനസ്സോടുകൂടി സ്ഥിതി ചെയ്യുന്നു.

നാലാമത്തേതു് വിജ്ഞാനമയകോശം. അതിൽ ബുദ്ധി, ചിത്തം എന്നിവയും ശ്രോത്രം, ചക്ഷുസ്സ്, ത്വക്ക്, ജിഹ്വ, നാസിക എന്നീ ജ്ഞാനേന്ദ്രിയങ്ങളും സ്ഥിതിചെയ്യുന്നു. അവയെക്കൊണ്ടു് ജീവൻ ജ്ഞാനാദി വ്യവഹാരങ്ങൾ നിർവഹിക്കുന്നു.

അഞ്ചാമത്തേതു് ആനന്ദമയകോശം. അതിൽ പ്രീതി, പ്രസന്നത, കുറവോ കൂടുതലോ ആയ ആനന്ദം എന്നിവയും അവയ്ക്കാധാരമായ പ്രകൃതിയും ഇരിക്കുന്നു.

ഇവയാണു പഞ്ചകോശങ്ങൾ. ഇവയാണ് ജീവാത്മാവിന്റെ എല്ലാ കർമ, ഉപാസനാ, ജ്ഞാനാദികളുടെ നിർവഹണത്തിനുതകുന്നവ.

ജാഗ്രത്തു്, സ്വപ്ന സുഷുപ്തി എന്നിവയെയാണ് മൂന്നു് അവസ്ഥകളെന്നു പറയുന്നതു്.

ശരീരം നാലുവിധത്തിലുണ്ടു്. അവയിലൊന്നു് ഇക്കാണുന്ന സ്ഥൂലശരീരമാണ്.

രണ്ടാമത്തേതു്, അഞ്ചു പ്രാണൻ, അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ചു സൂക്ഷ്മഭൂതങ്ങൾ, മനസ്സ്, ബുദ്ധി എന്നീ പതിനേഴു തത്ത്വങ്ങളുടെ സമുദായമായ സൂക്ഷ്മശരീരമാണ്. ജനനമരണങ്ങളിൽ ജീവാത്മാവിന്റെകൂടെയുള്ളതു് ഈ സൂക്ഷ്മശരീരമാണ്. ഈ സൂക്ഷ്മശരീരം രണ്ടുവിധത്തിലുണ്ടു്. ഒന്നു ഭൗതികമാണ്, സൂക്ഷ്മഭൂതങ്ങളുടെ അംശങ്ങളാലുണ്ടാക്കിയതാണതു്. മററതിന്റെ പേരു്

സ്വാഭാവികമെന്നാണ്. അതു് ജീവന്റെ സ്വാഭാവികഗുണരൂപമാകുന്നു. ഈ സൂക്ഷ്മശരീരം മുക്തിയിലും നിലനില്ക്കുന്നു. മുക്തിസുഖം ഇതുകൊണ്ടാണ് അനുഭവിക്കുന്നതു്.

മൂന്നാമത്തേതു കാരണശരീരം. സുഷുപ്തി.അഥവാ ഗാഢനിദ്ര ഉണ്ടാകുന്നതു് അതിലാണ്. അതു പ്രകൃതിരൂപമാകയാൽ വിഭുവും എല്ലാ ജീവാത്മാക്കൾക്കും കൂടി ഏകവുമാണ്.

നാലാമത്തേതാണ് തുരീയം. അതിലിരുന്നു് ജീവാത്മാവ് സമാധിയിലൂടെ പരമാത്മാവിന്റെ ആനന്ദത്തിൽ മുഴുകുന്നു. ഈ സമാധിസംസ്കാരംകൊണ്ടുണ്ടാകുന്ന ശുദ്ധശരീരത്തിന്റെ പരാക്രമ<sup>9</sup>മാണ് കൈവല്യാവസ്ഥയിലും സഹായമാകുന്നതു്. ഈ കോശങ്ങളിൽനിന്നും അവസ്ഥകളിൽനിന്നും തീർത്തും ഭിന്നമാണ് ജീവാത്മാവ്. ജീവൻ അവസ്ഥകളിൽനിന്നെല്ലാം വേറെയാണെന്നെല്ലാവർക്കും അറിയാം. മരണം സംഭവിക്കുമ്പോൾ 'ജീവൻ പോയി' എന്നാണ് ഏവരും പറയുന്നതു് ഈ ജീവൻതന്നെയാണ് എല്ലാററിന്റേയും പ്രേരകനും, ധാരകനും, സാക്ഷിയും. കർത്താവും, ഭോക്താവും. ജീവൻ കർത്താവും ഭോക്താവുമല്ലെന്നു് ആരെങ്കിലും പറയുന്നുവെങ്കിൽ അവനു് അറിവില്ല. വിവേകവുമില്ല. ജീവാത്മാവില്ലെങ്കിൽ മററു ജഡപദാർത്ഥങ്ങൾക്കൊന്നും സുഖദുഃഖങ്ങളുടെ അനുഭവവും പുണ്യപാപങ്ങളുടെ കർതൃത്വവും ഉണ്ടാവുകയേയില്ല. ങ്ഹാ! ഇവയുടെ ബന്ധത്താൽ തന്നെയാവാം ജീവൻ പാപപുണ്യങ്ങളുടെ കർത്താവും സുഖദുഃഖങ്ങളുടെ ഭോക്താവും ആകുന്നതു്! ഇന്ദ്രിയങ്ങൾ അർത്ഥങ്ങളിലും, മനസ്സ് ഇന്ദ്രിയങ്ങളിലും, ആത്മാവു മനസ്സിലും സംയുക്തമായി പ്രാണങ്ങളെ പ്രേരിപ്പിച്ച് നല്ലതും ചീത്തയുമായ കർമങ്ങളിൽ പ്രവത്തിപ്പിക്കുമ്പോൾ മാത്രമേ ആ ജീവൻ ബഹിർമുഖനാകുന്നുള്ളു. അപ്പോൾ മാത്രമേ ഉള്ളിൽ സൽകർമങ്ങളിൽ സന്തോഷം, ഉത്സാഹം, നിർഭയത്വം എന്നിവയും ദുഷ്കർമങ്ങളിൽ ഭയം, ശങ്ക, ലജ്ജ, എന്നിവയും ഉണ്ടാകുന്നുള്ളു ഇതു് അന്തര്യാമിയായ പരമാത്മാവിന്റെ ശിക്ഷണമാണ്. ഈ ശിക്ഷണമനുസരിച്ച് പ്രവത്തിക്കുന്നവൻ മുക്തിജന്യമായ സുഖത്തെ അനുഭവിക്കുന്നു. വിപരീതമായി വത്തിക്കുന്നവൻ ബന്ധജന്യങ്ങളായ ദുഃഖത്തെ അനുഭ

9. പരാക്രമം ശുദ്ധാർത്ഥമല്ല. മറെറാന്നിലേക്കു് കയറിപ്പററൽ ആണിതു്. ഈശ്വര ജീവഭേദത്തിന്റെ സിദ്ധാന്തം ഇവിടെ കൂടുതൽ സ്പഷ്ടമാകുന്നു.

വിക്കുന്നു. ഇങ്ങനെ പൃഥിവി മുതൽ ഈശ്വരപര്യന്തമുള്ള പദാർത്ഥങ്ങളുടെ ഗുണകർമസ്വഭാവങ്ങളറിഞ്ഞ്, ഈശ്വരന്റെ ആജ്ഞാപാലനം ഉപാസന എന്നിവയിൽ തല്പരരാകുക, വിരുദ്ധമായി പോകാതിരിക്കുക സൃഷ്ടിയിൽ നിന്നു് ഉപകാരം നേടുക എന്നിവയാണു് വിവേകമെന്നു പറയുന്നതു്. ഇതാണു് മുക്തിയുടെ ഒന്നാം സാധനം.

## –2. വൈരാഗ്യം–

രണ്ടാമത്തെ സാധനം വൈരാഗ്യമാണു്. വിവേകംകൊണ്ടു സത്യാസത്യങ്ങളെ വേർതിരിച്ചറിഞ്ഞു സത്യാചരണത്തെ സ്വീകരിക്കുകയും അസത്യാചരണത്തെ ത്യജിക്കുകയും ചെയ്യുന്നതാണു് വൈരാഗ്യം.

## –3. ഷഡ്ക സമ്പത്തി–

മൂന്നാമത്തെ സാധനം ഷഡ്കസമ്പത്തി–അഥവാ ശമം മുതലായ ആറുവിധത്തിലുള്ള കർമങ്ങളുടെ അനുഷ്ഠാനമാണു്. ആത്മാവിനേയും അന്തഃകരണത്തേയും അധർമാചരണത്തിൽനിന്നു് അകററി സദാ ധർമാനുഷ്ഠാനത്തിൽ പ്രവർത്തിപ്പിക്കുന്നതാണു് ശമം. ആറു കർമങ്ങളിൽ ആദ്യത്തേതു് ഇതാണു്. രണ്ടാമത്തേതു് ദമം—അതായതു്, ശ്രോത്രം തുടങ്ങിയ ഇന്ദ്രിയങ്ങളേയും ശരീരത്തേയും വ്യഭിചാരാദി ദുഷ്കർമങ്ങളിൽനിന്നകററി ജിതേന്ദ്രിയത്വം നേടുക തുടങ്ങിയ നല്ല കർമങ്ങളിൽ പ്രവർത്തിപ്പിക്കണം. മൂന്നാമത്തേതു് ഉപരതിയാണു്. പാപം ചെയ്യുന്നവരിൽനിന്നു് സദാ അകന്നു നിൽക്കണം. നാലാമത്തേതു തിതിക്ഷ. നിന്ദാസ്തുതികളും ലാഭനഷ്ടങ്ങളും എത്രതന്നെ സംഭവിച്ചാലും സുഖദുഃഖങ്ങളില്ലാതെ സദാ മോക്ഷോപായങ്ങളിൽതന്നെ ആസക്തനായിരിക്കുന്നതാണു് തിതിക്ഷ. അഞ്ചാമത്തേതിനു് ശ്രദ്ധ എന്നു പേർ വേദാദിസത്യശാസ്ത്രങ്ങളിലും ആ ശാസ്ത്രങ്ങളുടെ ജ്ഞാനം കൊണ്ടു പൂർണവിദ്വാന്മാരായിട്ടുള്ള ആപ്തന്മാരുടെ—സത്യം ഉപദേശിക്കുന്നവരുടെ—വചനങ്ങളിൽമാത്രം വിശ്വസിക്കുന്നതാണു് ശ്രദ്ധ ആറാമത്തേതു സമാധാനം—ചിത്തത്തിന്റെ ഏകാഗ്രത–ആണു്. ഇപ്പറഞ്ഞ ആറും കൂടിച്ചേർന്നതാണു് മൂന്നാമത്തെ സാധനം.

നാലാമത്തെ സാധനം മുമുക്ഷുത്വം ആണു്. വിശക്കുന്നവൻ ചോറും, ദാഹിക്കുന്നവൻ വെള്ളവും അല്ലാതെ മററൊന്നും രുചിക്കുന്നില്ല. അതുപോലെ മോക്ഷത്തിലും മോക്ഷോപായങ്ങളിലും അല്ലാതെ മററൊന്നിലും ഇഷ്ടമില്ലാതിരിക്കുന്നതാണു് മുമുക്ഷുത്വം.

സാധനകളനുഷ്ഠിച്ചുകഴിഞ്ഞു് അനുഷ്ഠിക്കേണ്ട അനുബന്ധ കർമങ്ങൾ ഇവയാണ്:— ആദ്യത്തേതു് 'അധികാരി.' ഈ നാലു സാധനകളും ഉള്ള പുരുഷനാണ് മോക്ഷത്തിന് അധികാരി. രണ്ടാമത്തേതു 'സംബന്ധം.' ബ്രഹ്മപ്രാപ്തിയാകുന്ന മോക്ഷം പ്രതിപാദ്യവും വേദാദിശാസ്ത്രങ്ങൾ അതിന്റെ പ്രതിപാദകങ്ങളുമാണ്. അവയേ വേണ്ടതുപോലെ അറിഞ്ഞു് സമന്വയിപ്പിക്കുന്നതാണ് സംബന്ധം. മൂന്നാമത്തേതു് 'വിഷയി'യാണ്. ശാസ്ത്രങ്ങളുടെയെല്ലാം പ്രതിപാദ്യവിഷയമായ 'ബ്രഹ്മത്തിന്റെ പ്രാപ്തി' എന്ന വിഷയത്തോടുകൂടിയ പുരുഷൻ തന്നെയാണു വിഷയി. നാലാമത്തേതു പ്രയോജനം. സർവദുഃഖ നിവൃത്തിയും പരമാനന്ദവും പ്രാപിച്ചു് മോക്ഷസുഖം സിദ്ധിക്കുന്നതായ പ്രയോജനം എന്നിവയെ നാല് അനുബന്ധങ്ങൾ എന്നുപറയുന്നു. അനന്തരം വരുന്നതാണ് ശ്രവണചതുഷ്ടയം. ഒന്നാമത്തേതു് ശ്രവണം. വിദ്വാന്മാരാരെങ്കിലും ഉപദേശം നൽകുമ്പോൾ അവയെ ശാന്തചിത്തനായി ശ്രദ്ധാപൂർവം കേൾക്കുന്നതാണ് ശ്രവണം. വിശേഷിച്ചും ബ്രഹ്മവിദ്യ അത്യന്തം ശ്രദ്ധയോടെ കേൾക്കണം. കാരണം, സകലവിദ്യകളിലും വച്ച് സൂക്ഷ്മമാണതു്. രണ്ടാമത്തേതു മനനം. കേട്ടുകഴിഞ്ഞു് ഏകാന്തസ്ഥലത്തിരുന്നു് അതിനെപ്പററി ചിന്തിക്കുന്നതാണ് മനനം. എന്തൊനും ശങ്കയുണ്ടായാൽ വീണ്ടും ചോദിക്കണം. ശ്രവണസമയത്തുതന്നെ പറയുന്നവനും കേൾക്കുന്നവനും ഉചിതമെന്നു തോന്നിയാൽ സംശയം ചോദിക്കുകയും സമാധാനം പറയുകയും വേണം. മൂന്നാമത്തേതു നിദിധ്യാസനം. ശ്രവണംകൊണ്ടും മനനംകൊണ്ടും സംശയം തീർന്ന വിഷയത്തെ സമാധിസ്ഥനായി, കണ്ട് അറിയണം. കേട്ടതു, ചിന്തിച്ചതും ശരിയോ തെററോ എന്നു് ധ്യാനയോഗം കൊണ്ട് ദർശിക്കണം. നാലാമത്തേതു സാക്ഷാത്കാരം. പദാർത്ഥത്തിന്റെ സ്വരൂപം, ഗുണം, സ്വഭാവം എന്നിവ യഥാതഥമായി അറിയുന്നതിന് സാക്ഷാത്കാരം എന്നു പേർ. ഇവയെയാണു ശ്രവണചതുഷ്ടയമെന്നുപറയുന്നതു്.

ക്രോധം, മാലിന്യം, മടി, പ്രമാദം മുതലായ തമോഗുണങ്ങൾ ഈർഷ്യ, ദ്വേഷം, കാമം, അഭിമാനം, വിക്ഷേപം തുടങ്ങിയ രജോഗുണങ്ങൾ എന്നിവ വെടിഞ്ഞു് ശാന്തത, പരിശുദ്ധി, വിദ്യാവിചാരം മുതലായ സാത്വികഗുണങ്ങൾ സ്വീകരിക്കണം.

(മൈത്രി) സന്തുഷ്ടരിൽ സ്നേഹം, (കരുണ) ദുഃഖിതരിൽ ദയ. (മുദിതാ) പുണ്യാത്മാക്കളെ കാണുമ്പോൾ സന്തോഷം, (ഉപേക്ഷാ)

ദുഷ്ടരോട് അപ്രീതി, വൈരമില്ലായ്മ എന്നിവയും സ്വീകരിക്കണം.[10] മുമുക്ഷു ദിവസവും രണ്ടുമണിക്കൂറിൽ കുറയാതെ ധ്യാനം ചെയ്യണം. അപ്പോൾ അകത്തെ മനസ്സും മററു പദാർത്ഥങ്ങളും സാക്ഷാത്കരിക്കാം.

## ആത്മാവും ശരീരവും ഭിന്നം

നോക്കൂ! നാം ചേതനസ്വരൂപികളാണ്. അതിനാൽ ജ്ഞാനസ്വരൂപികളും, മനസിൻെറ സാക്ഷികളുമാണ്. എന്തെന്നാൽ മനസ് ശാന്തമോ, ചഞ്ചലമോ ആനന്ദപൂർണമോ, വിഷാദയുക്തമോ ആകുമ്പോൾ അതിനെ നാം നല്ലവണ്ണം അറിയുന്നു. അതുപോലെ നാം ഇന്ദ്രിയങ്ങൾ പ്രാണൻ മുതലായവയെ അറിയുന്നവരും മുമ്പു കണ്ടതിനെ ഓർമവെക്കുന്നവരും, ഒരേ സമയത്തു് അനേകം സംഗതികളെ അറിഞ്ഞുവക്കുന്നവരും ധാരണം ആകർഷണം എന്നിവ ചെയ്യുന്നവരും, ഇവയിൽ നിന്നെല്ലാം ഭിന്നരുമാണ്. ഭിന്നരല്ലെങ്കിൽ സ്വതന്ത്രമായി കർമം ചെയ്യുന്നവരോ, അതിൻെറ പ്രേരകരോ അധിഷ്ഠാതാക്കളോ ആവുകയേ ഇല്ലായിരുന്നു.

## പഞ്ച ക്ളേശങ്ങൾ

**അവിദ്യാസ്മിതാ രാഗദ്വേഷാഭിനിവേശാഃ പഞ്ച ക്ളേശാഃ.** (യോ. ദ. 2. 3)

ഇവയിൽ അവിദ്യയുടെ സ്വരൂപം പറഞ്ഞു കഴിഞ്ഞു.[11] വേറിട്ടിരിക്കുന്ന ബുദ്ധി ആത്മാവിൽനിന്നു ഭിന്നമല്ലെന്നു മനസ്സിലാക്കുന്നതാണ് അസ്മിത - സുഖത്തിനോടുള്ള ഇഷ്ടത്തിനു് രാഗമെന്നും ദുഃഖത്തിനോടുള്ള അനിഷ്ടത്തിനു് ദ്വേഷമെന്നും പറയുന്നു. ഞാൻ സദാ ശരീരത്തിൽതന്നെ സ്ഥിതിചെയ്യും; ഒരിക്കലും മരിക്കുകയില്ല എന്ന ജീവിതാശ സകല ജീവികൾക്കും എപ്പോഴും ഉണ്ടു്. മരണദുഃഖത്തോടുള്ള ഭയമാണ് അഭിനിവേശം. ഈ അഞ്ചു ക്ലേശങ്ങളേയും യോഗാഭ്യാസംകൊണ്ടും വിജ്ഞാനംകൊണ്ടും അകററിയിട്ട് ബ്രഹ്മത്തെ പ്രാപിച്ച് മുക്തിയുടെ പരമാനന്ദം അനുഭവിക്കേണ്ടതാണ്.

ചോദ്യം:- നിങ്ങൾക്ക് സ്വീകാര്യമായ മുക്തിയല്ലല്ലോ മററുള്ളവരുടേതു്. നോക്കൂ ജൈനമതക്കാർക്കു് മോക്ഷശിലയിൽ അഥവാ ശിവപുരത്തിൽ ചെന്നു മൌനമായി ഇരിക്കുന്നതാണു്

---

10. മൈത്രീകരുണാ മുദിതോപേക്ഷാണാം............ (യോ. ദ. 1. 38)

11. പേജ് 366 നോക്കുക.

മുക്തി. നാലാമത്തെ ആകാശത്തിൽ ചെന്നു് വിവാഹം, കലഹം, പാട്ടുംകൊട്ടും, നല്ല വസ്ത്രധാരണം മുതലായവയാൽ ആനന്ദിക്കുന്നതാണു് മോക്ഷമെന്നു ക്രിസ്തുമതക്കാർ കരുതുന്നു. അതു പോലെ ഏഴാമത്തെ ആകാശത്തിൽ ചെന്നു് സുഖിക്കുന്നതാണു് മോക്ഷമെന്നു മുഹമ്മദീയർ കരുതുന്നു. വാമമാർഗികൾ ശ്രീപുരത്തിലും, ശൈവന്മാർ കൈലാസത്തിലും, വൈഷ്ണവന്മാർ വൈകുണ്ഠത്തിലും, ഗോകുലവാസികളായ ഗോസായിമാർ ഗോലോകത്തിലും ചെന്നു് വിശിഷ്ടസ്ത്രീകൾ, അന്നപാനീയങ്ങൾ, വസ്ത്രങ്ങൾ, വാസസ്ഥലങ്ങൾ മുതലായവയെ പ്രാപിച്ചു് ആനന്ദിക്കുന്നതിനെയാണു് മോക്ഷമെന്നു കരുതുന്നതു്. പൌരാണികരാകട്ടെ, (സാലോക്യം) ഈശ്വരന്റെ ലോകത്തിൽ വസിക്കുക, (സാനുജ്യം) അനുജനെപ്പോലെ ഈശ്വരന്റെ കൂടെ താമസിക്കുക, (സാരൂപ്യം) ഉപാസ്യദേവന്റെ രൂപം പ്രാപിക്കുക, (സാമീപ്യം) സേവകനേപ്പോലെ ഈശ്വരന്റെ സമീപത്തിൽ സ്ഥിതിചെയ്യുക, (സായുജ്യം) ഈശ്വരനോടു കൂടിച്ചേരുക, ഇങ്ങിനെ നാലു [12] വിധത്തിലുള്ളതാണു മോക്ഷമെന്നു കരുതുന്നു. പരബ്രഹ്മത്തിൽ ലയിക്കുന്നതാണു മോക്ഷമെന്നു വേദാന്തികളും വിശ്വസിക്കുന്നു.

ഉത്തരം:- പന്ത്രണ്ടാം സമുല്ലാസത്തിൽ ജൈനരുടേയും പതിമൂന്നാം സമുല്ലാസത്തിൽ ക്രിസ്ത്യാനികളുടേയും പതിന്നാലാം സമുല്ലാസത്തിൽ മുസൽമാന്മാരുടെയും മുക്തി മുതലായ വിഷയങ്ങളെപ്പററി വിസ്തരിച്ചെഴുതാം. വാമമാർഗികൾ ശ്രീപുരത്തിൽ ചെന്നു ലക്ഷ്മീദേവിയെപ്പോലെയുള്ള സ്ത്രീകളേയും മദ്യമാംസാദി ഭക്ഷണസാധനങ്ങളേയും സംഗീതാദിസുഖങ്ങളേയും അനുഭവിച്ചുകൊണ്ടിരിക്കുന്നതാണു മുക്തിയെന്നു കരുതുന്നതു് ഈ ലോകത്തിനേക്കാൾ ഒട്ടും മെച്ചമല്ല. അതുപോലെതന്നെ, കൈലാസത്തിലോ വൈകുണ്ഠത്തിലോ ചെന്നു്, ശിവന്റേയോ വിഷ്ണുവിന്റേയോ ആകൃതിയോടുകൂടി ശ്രീപാർവതിയെപ്പോലെയും ശ്രീഭഗവതിയെപ്പോലെയുമുള്ള സ്ത്രീകളൊരുമിച്ചിരുന്നു് ആനന്ദം അനുഭവിക്കുക എന്നതിൽ ഈ ലോകത്തിലുള്ള ധനവാന്മാരുടേയും രാജാക്കന്മാരുടേയും സ്ഥിതിയേക്കാൾ ഒരു മെച്ചമേയുള്ളു. അവിടെ രോഗങ്ങൾ ഉണ്ടാവുകയില്ല യൗവ്വനം എന്നും നിലനില്ക്കും അത്രമാത്രം.

12. ഇവിടെ അഞ്ചു വിധ മുക്തികൾ പറയുന്നു. ഉത്തരത്തിൽ സാരൂപ്യത്തെപ്പററി പറയുന്നില്ല, സാനുജ്യം പൗരാണികർ നിർദേശിക്കുന്നുമില്ല. മൂലപാഠത്തിൽ എന്തോ തകരാറുണ്ടായതാവാം.

എന്നാൽ അവരുടെ ഈ വിചാരം തെററാണ്. ഭോഗമുള്ളിടത്തെല്ലാം രോഗവും രോഗമുള്ളിടത്തെല്ലാം വാദ്ധക്യവും നിശ്ചയമാണ്. നിങ്ങളുടെ ഈ നാലുതരം മുക്തി കൃമി കീടങ്ങൾ പക്ഷി മൃഗാദികൾ മുതലായവയ്ക്കുകൂടി സ്വതഃസിദ്ധങ്ങളാണ്. എന്തെന്നാൽ, ഇക്കാണുന്ന ലോകങ്ങളെല്ലാം ഈശ്വരൻേറതാകുന്നു. സകല ജീവജാലങ്ങളും ഇവിടെത്തന്നെ വസിക്കുന്നതിനാൽ സാലോക്യമെന്ന മുക്തി അനായാസേന ലഭിക്കുന്നു. ഈശ്വരൻ സർവവ്യാപിയാകയാൽ സകലതും അദ്ദേഹത്തിൻെറ സമീപം സ്ഥിതിചെയ്യുന്ന തന്നിമിത്തം സാമീപ്യമെന്ന മുക്തിയും സ്വതഃസിദ്ധമാകും. ജീവാത്മാവ് ഈശ്വരനേക്കാൾ എല്ലാവിധത്തിലും ചെറിയതും ചേതനവുമാകയാൽ സ്വതഃ ബന്ധുവിനേപ്പോലെയാണ്. അതിനാൽ സാനുജ്യമെന്ന മുക്തിയും പ്രയത്നം കൂടാതെ സിദ്ധിക്കുന്നു. സകല ജീവാത്മാക്കളും സർവവ്യാപകനായ പരമാത്മാവിൽ വർത്തിക്കുന്നതിനാൽ പരമാത്മാവിനോടു യോജിച്ചിരിക്കുന്നു. അതിനാൽ സായുജ്യം എന്ന മുക്തിയും പ്രയാസം കൂടാതെ ലഭിക്കുന്നു. എന്നു പൗരാണികരോടു പറയണം. മററുള്ള നാസ്തികർ[13] മരണാനന്തരം തത്ത്വങ്ങൾ തത്ത്വങ്ങളോടു ചേർന്ന്, പരമമായ മുക്തി കൈവരുന്നെന്നു വിശ്വസിക്കുന്നു. അതു നായ്ക്കൾക്കും കഴുതകൾക്കും കൂടി കിട്ടാറുണ്ട്. വാസ്തവത്തിൽ ഇതൊന്നും മുക്തിയല്ല; ഒരുതരത്തിലുള്ള ബന്ധനമാണ്. ഇതെല്ലാം മുക്തിയാണെന്നു വിചാരിക്കുന്നവർ ശിവപുരം, മോക്ഷശില, നാലാം ആകാശം, ഏഴാം ആകാശം, ശ്രീപുരം, കൈലാസം, വൈകുണ്ഠം, ഗോലോകം എന്നിവയെല്ലാം ഓരോദിക്കിലുള്ള സ്ഥാനവിശേഷങ്ങളാണെന്നു വിചാരിക്കുന്നു. അവർ ആ സ്ഥാനങ്ങളിൽനിന്നു് വിട്ടുപോകുന്നതോടുകൂടി അവരുടെ മുക്തിയും തീരുന്നു. വേലിക്കെട്ടിൽ അഴിച്ചുവിട്ട നോട്ടപ്പുള്ളിയെപ്പോലെ അവർ ബന്ധനസ്ഥരാണ്. ഇച്ഛാനുസരണം എവിടെയും സഞ്ചരിക്കുന്നതാണ് മുക്തി. ഭയമോ, ശങ്കയോ, ദുഃഖമോ ഉണ്ടാവുകയേ ഇല്ല. ജന്മം ഉത്പത്തിയും മരണം പ്രളയവും ആണ്. സമയമാകുമ്പോൾ ജന്മമെടുക്കുന്നു

## പൂർവജന്മ സ്മരണ

ചോദ്യം:- ജന്മം ഒന്നോ അനേകമോ?

ഉത്തരം:- അനേകം.

---

13. ചാർവാകാദികൾ.

ചോദ്യം:- അനേകമാണെങ്കിൽ പൂർവജന്മം, മരണം എന്നിവയെപ്പററി ഓർമ വരാത്തതെന്തു്?

ഉത്തരം:- ജീവാത്മാവു് അല്പജ്ഞനാണു്, ത്രികാലജ്ഞാനിയല്ല. അതിനാൽ ഓർമ ഉണ്ടാകുന്നില്ല. ജ്ഞാനം നൽകുന്ന മനസ്സു് ഒരേസമയം രണ്ടു് അറിവുകൾ ഒന്നിച്ചു ഗ്രഹിക്കുവാൻ ശക്തമല്ല. പൂർവജന്മകാര്യങ്ങൾ സ്മരിക്കുന്നതിന്റെ കഥ ഇരിക്കട്ടെ. ഈ ജന്മത്തിൽ, ജീവൻ ഗർഭത്തിൽ വന്നു് ശരീരമുണ്ടായി ജനിച്ചു്, അഞ്ചുവയസുവരെ ഉണ്ടായ കാര്യങ്ങളെല്ലാം സ്മരിക്കാനാകാത്തതെന്താണു്? ജാഗ്രത്തിലും സ്വപ്നത്തിലും വളരെക്കാര്യങ്ങൾ പ്രത്യക്ഷമായി അറിഞ്ഞിട്ടു് അവയെ സുഷുപ്തി – ഗാഢനിദ്ര – യിൽ സ്മരിക്കാനാകാത്തതെന്താണു്? കൂടാതെ ഒരു പന്തീരാണ്ടു് മുമ്പത്തെ പതിമൂന്നാം കൊല്ലത്തിലെ അഞ്ചാം മാസം ഒമ്പതാം തിയ്യതി പത്തു മണി ഒരു മിനിട്ടിനു് നിങ്ങൾ എന്തു ചെയ്തുകൊണ്ടിരുന്നു? ആ സമയത്തു നിങ്ങളുടെ മുഖം കൈയ്യ് ചെവി കണ്ണു് ശരീരം ഇവയെല്ലാം എങ്ങോട്ടു് എങ്ങനെ തിരിഞ്ഞിരുന്നു? മനസ്സിൽ എന്തു വിചാരിച്ചുകൊണ്ടിരുന്നു? എന്നു ചോദിക്കുന്നതായാൽ നിങ്ങൾ എന്തു മറുപടി പറയും? ഈ ജന്മത്തിലെ കഥയിതാണെങ്കിൽ പൂർവജന്മവൃത്താന്തങ്ങളുടെ സ്മരണയെപ്പററി സംശയിക്കുന്നതു് വെറും ബാലചാപല്യമാണു്. ആ സ്മരണ ഉണ്ടാകാതിരിക്കുന്നതു തന്നെയാണു് ജീവാത്മാവിനു സുഖം. അല്ലെങ്കിൽ പൂർവജന്മ ദുഃഖങ്ങളോർത്തു് ദുഃഖിച്ചു മരിക്കയേ ഉള്ളൂ. പൂർവജന്മത്തിലെയും വരും ജന്മത്തിലെയും കാര്യങ്ങളറിയാൻ ആഗ്രഹിച്ചാലും അതസാധ്യമാണു്. എന്തെന്നാൽ, ജീവാത്മാവ് അല്പജ്ഞനും അല്പസ്വരൂപിയുമാണു്. അതിനാൽ ഇക്കാര്യം ഈശ്വരനല്ലാതെ ജീവാത്മാവിനു് അറിയാവുന്നതല്ല.

## വിസ്മൃതകർമങ്ങളുടെ ഫലം

ചോദ്യം:- ജീവാത്മാവിനു് പൂർവസ്മരണയില്ലാതിരിക്കെ, അതിനു് ഈശ്വരൻ ശിക്ഷ നല്കുന്ന പക്ഷം ജീവാത്മാവിനു് സത് കർമാഭിരുചി ഉണ്ടാവുകയില്ല. ഞാൻ ചെയ്ത കർമത്തിന്റെ ഫലമാണു്, ഇപ്പോഴനുഭവിക്കുന്നതെന്ന ''അറിവുണ്ടായാൽ മാത്രമേ പാപത്തിൽ നിന്നു് പിൻവാങ്ങുവാൻ ജീവാത്മാവിനു കഴിയുകയുള്ളൂ.'' അല്ലേ?

ഉത്തരം:- ജ്ഞാനം എത്ര വിധത്തിലുണ്ടെന്നാണു് വിചാരിക്കുന്നതു്?

ചോദ്യം:- പ്രത്യക്ഷാദി പ്രമാണങ്ങളാൽ എട്ടു വിധമെന്നു്.

ഉത്തരം:- എങ്കിൽ ജനനം മുതൽ ഓരോരിക്കൽ, അധികാരം, സമ്പത്തു്, ബുദ്ധി, പഠിപ്പു്, ദാരിദ്ര്യം, ബുദ്ധിയില്ലായ്മ, മൂഢത മുതലായ സുഖദുഃഖ പ്രാപ്തികളെ കണ്ടറിഞ്ഞു് പുനർജന്മത്തിൻെറ അറിവ് ഉണ്ടാകാതിരിക്കുന്നതെന്തുകൊണ്ട്? നോക്കൂ. വൈദ്യനും വൈദ്യനല്ലാത്തയാളിനും ഒരേ രോഗം പിടിപെടുന്നു. രോഗത്തിൻെറ നിദാനം അഥവാ കാരണം വൈദ്യൻ അറിയുന്നു. വൈദ്യനല്ലാത്തയാൾ അറിയുന്നില്ല. വൈദ്യൻ ആയുർവേദം അഭ്യസിച്ചിട്ടുണ്ടു്; മറേറയാൾ അഭ്യസിച്ചിട്ടില്ല എന്നതാണു് കാരണം. പനി മുതലായ സാധാരണ രോഗങ്ങൾ പിടിപെടുമ്പോൾ ഇതിനു കാരണം പഥ്യക്കേടാണു് എന്നു് വൈദ്യനല്ലാത്തയാളിനും മനസിലാക്കാം. ഇതുപോലെ ലോകത്തിൽ വിവിധ സുഖദുഃഖങ്ങളുടെ ഏററക്കുറവു കണ്ടു് പൂർവജന്മത്തെ അനുമാനിച്ചറിയാത്തതെന്തുകൊണ്ടാണു്? കൂടാതെ പൂർവജന്മം ഉണ്ടെന്നു് അംഗീകരിക്കാത്ത പക്ഷം ഈശ്വരൻ പക്ഷപാതിയായിത്തീരും. പാപം ചെയ്യാതെ ദാരിദ്ര്യം മൂഢത മുതലായ ദുഃഖങ്ങളേയും പൂർവാർജിതമായ പുണ്യം കൂടാതെ അധികാരം, സമ്പത്തു് തുടങ്ങിയ സുഖങ്ങളേയും ജീവാത്മാവിന്നു നല്കിയതെങ്ങിനെ? പൂർവജന്മത്തിൽ ചെയ്തിട്ടുള്ള പുണ്യപാപങ്ങൾക്കനുസരിച്ചു് സുഖദുഃഖങ്ങൾ നല്കുമ്പോഴാകട്ടെ ഈശ്വരൻ ന്യായകാരിയായി വർത്തിക്കുന്നു.

ചോദ്യം:- ഒരു ജന്മം മാത്രമേ ഉള്ളെന്നിരിക്കിലും ഈശ്വരനു് ന്യായകാരിയായിരിക്കാൻ കഴിയും. സർവാധിപനായ രാജാവു് ചെയ്യുന്നതെല്ലാം ന്യായം തന്നെയാണു്. തോട്ടക്കാരൻ തൻെറ തോട്ടത്തിൽ ചെറുതും വലുതുമായ വൃക്ഷങ്ങൾ നട്ടുവളർത്തുന്നു. അവയിൽ ചിലതിനെ അവൻ വെട്ടിച്ചെറുതാക്കുന്നു; ചിലതിനെ പിഴുതുകളയുന്നു. ചിലതിനെ രക്ഷിച്ചു് വളർത്തി വലുതാക്കുന്നു. കൈവശത്തിലുള്ളതിനെ ഇഷ്ടം പോലെ ചെയ്യാം. മററാർക്കും അതു ചോദിക്കാൻ അവകാശമില്ല. ഈശ്വരൻ സർവോപരിയായ ന്യായാധിപനാണു്. മററാരും അദ്ദേഹത്തെ ശിക്ഷിക്കുകയില്ല. ആരെയും ഈശ്വരനു ഭയപ്പെടാനുമില്ല.

ഉത്തരം:- ഈശ്വരൻെറ മഹത്വവും പൂജ്യതയും, ന്യായം ഇഷ്ടപ്പെടുന്നതിലും ചെയ്യുന്നതിലും അന്യായം ചെയ്യാതിരിക്കുന്നതിലും അധിഷ്ഠിതമാണു്. ന്യായക്കേടു് ചെയ്താൽ ഈശ്വരൻ അല്ലാതാകും. തോട്ടക്കാരൻ യുക്തിയില്ലാതെ വഴിയിലോ മററോ

മരം വളർത്തുകയും വെട്ടരുതാത്തവയെ വെട്ടുകയും പാഴ്മരങ്ങൾ വളർത്തുകയും, നല്ലമരങ്ങൾ വളർത്താതിരിക്കയും ചെയ്യുന്നപക്ഷം നിന്ദിതനാവുകയേ ഉള്ളു. അതുപോലെ അകാരണമായി പ്രവർത്തിച്ചാൽ ഈശ്വരനിലും ആ ദോഷം വരും. ഈശ്വരൻ ന്യായാനുസൃതമായിത്തന്നെ പ്രവർത്തിക്കണം. ഈശ്വരൻ സ്വഭാവേന പവിത്രനും ന്യായകാരിയുമാണ്. അതിനാൽ ഉന്മത്തനെപ്പോലെ വല്ലതും ചെയ്താൽ ലോകത്തിലെ നല്ല ന്യായാധിപനേക്കാൾ താഴ്ന്നവനും അനാദരണീയനുമായിപ്പോകും. യോഗ്യതയോ സൽക്കർമാനുഷ്ഠാനമോ ഇല്ലാത്തയാളിന് ബഹുമാനവും ദുഷ്കൃത്യങ്ങൾ ചെയ്യാത്തയാളിന് ശിക്ഷയും നൽകുന്നയാൾ നിന്ദ്യനും, അശ്രേഷ്ഠനും ആവുകയില്ലേ? അതിനാൽ ഈശ്വരൻ ഒരിക്കലും അന്യായം പ്രവർത്തിക്കുന്നില്ല. തന്നിമിത്തം തന്നെ ആരേയും ഭയപ്പെടുന്നുമില്ല.

ചോദ്യം:- ഈശ്വരൻ ആർക്ക് എത്ര കൊടുക്കണമെന്ന് മുൻകൂട്ടി തീരുമാനിച്ചതുയും നല്കുകയും എന്തു ചെയ്യണമെന്നു തീരുമാനിച്ചതു ചെയ്യുകയും ചെയ്യുന്നു.

ഉത്തരം:- ഈശ്വരേച്ഛ ജീവാത്മാക്കളുടെ കർമത്തെ അനുസരിച്ചിരിക്കുന്നു മറിച്ചല്ല. അല്ലെങ്കിൽ ഈശ്വരൻ അപരാധിയും അന്യായക്കാരനുമാകും.

ചോദ്യം:- സുഖദുഃഖങ്ങൾ വലിയവർക്കും ചെറിയവർക്കും തുല്യമാണ്. വലിയവർക്കു വലിയവിചാരം; ചെറിയവർക്കു ചെറിയവിചാരം; അത്രയേ വ്യത്യാസമുള്ളു. ഒരു വലിയ വ്യാപാരിക്ക് കോടതിയിൽ ലക്ഷം രൂപയുടെ കേസുണ്ടായിരുന്നു എന്നു വിചാരിക്കുക ആ കേസിന്റെ ആവശ്യത്തിന് വേനൽക്കാലത്ത് പല്ലക്കിൽ കയറി അങ്ങാടിയിൽക്കൂടി കോടതിയിലേക്കു പോകുന്നു. അയാൾ അങ്ങിനെ പോകുന്നതു കണ്ടിട്ട് അറിവില്ലാത്ത ജനങ്ങൾ പറയുന്നു :– ''നോക്കുക. പുണ്യപാപങ്ങളുടെ ഫലം. ഒരുത്തൻ പല്ലക്കിൽ സുഖമായി ഇരിക്കുന്നു മററുള്ളവർ ചെരുപ്പുപോലും ഇടാതെ മുകളിൽനിന്നും താഴെനിന്നും ചൂടും സഹിച്ച് പല്ലക്കു ചുമന്നുകൊണ്ടു നടക്കുന്നു.'' എന്നാൽ കോടതി അടുക്കുന്തോറും വ്യാപാരിക്കു വിഷമവും സംശയങ്ങളും പല്ലക്കു ചുമക്കുന്നവർക്കു സന്തോഷവും വർദ്ധിക്കുമെന്ന് ബുദ്ധിമാന്മാർക്ക് അറിയാം. കോടതിയിൽ ചെന്നെത്തുമ്പോഴേയ്ക്കും കച്ചവടക്കാരന്, ''വക്കീലിന്റെ അടുക്കലേക്കോ ശിരസ്തദാരുടെ അടുക്ക

ലേക്കോ പോകേണ്ടതു്? ഇന്നു ഞാൻ ജയിക്കുമോ തോല്ക്കുമോ ആവോ'' എന്നെല്ലാമാകും ചിന്തകൾ. പല്ലക്കെടുക്കുന്നവരാകട്ടെ, പുകവലിച്ചു്, വെടി പറഞ്ഞു് സുഖമായി കിടന്നുറങ്ങും. ജയി ച്ചാൽ വ്യാപാരിക്കു് കുറച്ചൊരു മനസ്സുഖം തോന്നും. തോററാൽ സന്താപസമുദ്രത്തിൽ ആണ്ടുപോയതു തന്നെ. എന്നാൽ ചുമ ട്ടുകാരാകട്ടെ. മുമ്പേപോലെ തന്നെ ഇരിക്കുന്നു. ഇതുപോലെ രാജാവിനു് സുന്ദരവും മൃദുവുമായ മെത്തമേൽ കിടന്നാലും വേഗം ഉറക്കം വരുന്നില്ല. കൂലിവേലക്കാർ കല്ലു, മണ്ണു, നിറഞ്ഞ, കുന്നും തടവുമായ സ്ഥലത്തു് കിടന്നാലും വേഗം ഉറങ്ങുന്നു. ഇപ്രകാരം എല്ലാ കാര്യങ്ങളിലു, ഗ്രഹിച്ചു കൊള്ളുക.

ഉത്തരം:- അജ്ഞാനികളുടെ വിചാരമാണിതു്. ആ വ്യാപാ രിയോടു് ''നീ പല്ലക്കു ചുമട്ടുകാരനായിക്കൊള്ളു'' എന്നു പറ ഞ്ഞാൽ ഒരിക്കലും കേറംക്കുകയില്ല. എന്നാൽ പല്ലക്കു ചുമക്കുന്നവ നോടു് നീ വ്യാപാരിയാകുന്നോ എന്നു ചോദിച്ചാൽ അതിനിഷ്ട പ്പെടുന്നതാണു്. സുഖദുഃഖങ്ങരം തുല്യമാണെങ്കിൽ അവനവൻെറ അവസ്ഥയെ ഉപേക്ഷിച്ചു് ഉയന്നവനോ താഴ്ന്നവനോ ആകാൻ ആരു, ഇഷ്ടപ്പെടുകയില്ല നോക്കു ഒരു ജീവാത്മാവു് വിദ്വാനും, പുണ്യാത്മാവും, ശ്രീമാനുമായ രാജാവിൻെറ രാജ്ഞിയുടെ ഗർഭ ത്തിൽ പ്രവേശിക്കുന്നു. മറെറാരു ജീവൻ മഹാ ദരിദ്രയും പല്ലു ചെത്തി വില്ക്കുന്നതുമായ ഒരു സ്ത്രീയുടെ ഗർഭത്തിൽ ജനിക്കുന്നു. ഒന്നിനു ഗർഭം മുതല്ക്കു് എല്ലാ സുഖങ്ങളും മറേറതിനു എല്ലാ ദുഃഖ ങ്ങളു, ലഭിക്കുന്നു. പിറന്നയുടനേ ഒന്നിനെ സുഗന്ധ ജലത്തിൽ കളിപ്പിക്കുന്നു. യുക്തിപൂർവം പൊക്കിറം മുറിക്കുന്നു. മുല കുടിയും മററു, വേണ്ടും വണ്ണം നടത്തുന്നു. അതിനു് പാലു, വേണ്ടപ്പോരം കൽക്കണ്ടവും മററു, ചേർത്ത പാൽ ഇഷ്ടം പോലെ നൽകുന്നു. കളി പ്പിക്കുവാൻ ഭൃത്യരു, കളിക്കുവാൻ കളിക്കോപ്പുകളും സുലഭം. എടുത്തു കൊണ്ടു നടക്കുവാനും ലാളിക്കുവാനും കൊട്ടാരത്തിൽ സൗകര്യങ്ങരം എല്ലാമുണ്ടു്. മറേറതാകട്ടെ. ജനിക്കുന്നതുതന്നെ കാട്ടിൽ. അതിനെ കളിപ്പിക്കുവാൻ വെള്ളവും കൂടി ഉണ്ടാവില്ല. പാൽ കുടിക്കുവാൻ കൊതിച്ചാൽ കിട്ടുന്നതു് പ്രഹരമായിരിക്കും. തലതല്ലിക്കരഞ്ഞാലും ആരും തിരിഞ്ഞു നോക്കുകയില്ല. ഇങ്ങനെ, പുണ്യപാപങ്ങരം ചെയ്യാതെ ജീവാത്മാക്കറംക്കു സുഖദുഃഖങ്ങരം നൽകുന്നപക്ഷം ഈശ്വരൻെറ പേരിൽ അപവാദം ഉണ്ടാകും. കൂടാതെ യാതൊന്നും ചെയ്യാതെ സുഖദുഃഖങ്ങരം അനുഭവിക്കുമെ

ങ്കിൽ മരണാനന്തരം സ്വർഗനരകങ്ങൾ സങ്കല്പിക്കേണ്ട ആവശ്യവുമില്ല. എന്തെന്നാൽ, ഈശ്വരൻ ഈ ജന്മത്തിൽ സുഖദുഃഖങ്ങൾ കർമങ്ങളില്ലാതെ തന്നിട്ടുള്ളതുപോലെ മരണശേഷവും തൻെറ ഇഷ്ടപ്രകാരം ഒരുവന്ന സ്വർഗവും ഇതരന്ന് നരകവും നൽകും. പിന്നെന്തിനാണ് ധർമം അനുഷ്ഠിക്കുന്നത്? എല്ലാ ജീവാത്മാക്കളും അധർമനിരതരാവും. എന്തെന്നാൽ ധർമത്തിൻെറ ഫലലബ്ധി സംശയാസ്പദമാണല്ലോ. അത് ഈശ്വരൻെറ കൈവശമാണ്. ഇഷ്ടമുള്ള പക്ഷം കൊടുക്കും. അപ്പോൾ പാപം ചെയ്യുന്നതിൽ ആർക്കും ഭയമില്ലാതാകും. ലോകത്തിൽ ധർമ ക്ഷയവും പാപവൃദ്ധിയും സംഭവിക്കും. അതിനാൽ പൂർവജന്മത്തിലെ പുണ്യപാപങ്ങളനുസരിച്ച് വർത്തമാന ജന്മവും വർത്തമാനജന്മത്തിലേയും പൂർവജന്മത്തിലേയും കർമങ്ങളനുസരിച്ച് ഭാവിജന്മവും സംഭവിക്കുന്നു.

## ജീവൻ തുല്യം

ചോദ്യം:- മനുഷ്യൻെറയും മൃഗങ്ങളുടേയും ശരീരത്തിലെ ജീവൻ ഒരു ഇനമോ അതോ വെവ്വേറെയോ?

ഉത്തരം:- ജീവാത്മാക്കൾ ഒരേ ഇനം തന്നെ. എന്നാൽ പാപപുണ്യങ്ങളനുസരിച്ച് മലിനവും പവിത്രവുമായിരിക്കുന്നു.

## വിഭിന്നയോനികൾ

ചോദ്യം:- മനുഷ്യൻെറ ജീവൻ മൃഗാദികളിലും അവയുടെ ജീവൻ മനുഷ്യനിലും സ്ത്രീ ജീവൻ പുരുഷനിലും പുരുഷജീവൻ സ്ത്രീ ശരീരത്തിലും വരികയും പോകുകയും ചെയ്യുമോ?

ഉത്തരം:- ചെയ്യും. പാപം വർദ്ധിക്കുയും പുണ്യം കുറയുകയും ചെയ്യുമ്പോൾ മനുഷ്യാത്മാവ് മൃഗാദി നീച യോനിയിലും ധർമം അധികവും പാപം കുറവുമാകുമ്പോൾ ദേവന്മാരുടെ — അതായത് വിദ്വാന്മാരുടെ — ശരീരത്തെയും പ്രാപിക്കുന്നു. പുണ്യപാപങ്ങൾ തുല്യമാകുമ്പോൾ സാധാരണ മനുഷ്യജന്മം ലഭിക്കുന്നു. അതിൽ തന്നെ ഉത്തമവും മധ്യമവും അധമവുമായ പുണ്യപാപങ്ങളനുസരിച്ച് ഉത്തമ — മധ്യമ — നികൃഷ്ട ശരീരാദി സാമഗ്രികൾ ലഭിക്കും. പാപാധിക്യത്തെ മൃഗശരീരങ്ങളിൽ അനുഭവിച്ചൊടുക്കിയ ശേഷം പുണ്യപാപങ്ങൾ തുല്യമാകുമ്പോൾ വീണ്ടും മനുഷ്യശരീരത്തെ പ്രാപിക്കുന്നു ഇതുപോലെ അധികപുണ്യത്തെ അനുഭവിച്ചശേഷം മദ്ധ്യസ്ഥമായ മനുഷ്യശരീരത്തെയും പ്രാപിക്കുന്നു.

## മരണവും ജന്മവും

ജീവൻ ശരീരത്തിൽനിന്നു പോകുന്നതിനെയാണ് മരണമെന്നു പറയുന്നത്. ശരീരവുമായി ജീവൻ സംയോജിക്കുന്നതിന്റെ പേരാണ് ജന്മം. ജീവൻ വേർപ്പെട്ടു കഴിഞ്ഞാൽ യമാലയത്തിൽ അഥവാ ആകാശസ്ഥമായ വായുവിൽ വസിക്കുന്നു. "യമേന വായുനാ" [14] എന്നു വേദവാക്യമുള്ളതിനാൽ യമൻ വായുവാണ്. ഗരുഡപുരാണത്തിലെ യമനല്ല. ഈ വിഷയത്തെപ്പററി പതിനൊന്നാം സമുല്ലാസത്തിൽ വിശദമായി നിരൂപണം ചെയ്യുന്നതാണ്. പിന്നീട് ധർമരാജൻ അഥവാ സർവേശ്വരൻ- ആ ജീവന്റെ പാപപുണ്യങ്ങളനുസരിച്ച് അതിന് ജന്മം നൽകുന്നു.

ആ ജീവൻ ഈശ്വരന്റെ പ്രേരണയാൽ വായു, അന്നം, ജലം എന്നിവയിലൂടെയോ അഥവാ ശരീരത്തിലുള്ള ഛിദ്രങ്ങളിൽക്കൂടെയോ അന്യശരീരത്തിൽ പ്രവേശിക്കുന്നു. പിന്നീട് ക്രമേണ വീര്യത്തിലും ഗർഭത്തിലും സ്ഥിതി ചെയ്ത്, ശരീരം ധരിച്ചു പുറത്തു വരുന്നു. ഒരു സ്ത്രീയുടെ ശരീരം ധരിക്കത്തക്കവിധമുള്ള കർമങ്ങൾ ചെയ്തിട്ടുള്ളപക്ഷം സ്ത്രീ ശരീരത്തിലും ഒരു പുരുഷന്റെ ശരീരലബ്ധിക്കു തക്ക കർമങ്ങളാണു ചെയ്തിട്ടുള്ളതെങ്കിൽ പുരുഷശരീരത്തിലും പ്രവേശിക്കുന്നു. നപുംസകമായി ജനിക്കുന്നത് ഗർഭാധാനസമയത്തു സ്ത്രീ പുരുഷന്മാരുടെ ശരീരസംയോഗത്താലുണ്ടാകുന്ന രജസ്സും രേതസ്സും തുല്യമാകയാലാണ്. ജീവാത്മാവ് ഉത്തമമായ കർമം, ഉപാസന, ജ്ഞാനം എന്നിവയാൽ മോക്ഷം സമ്പാദിക്കുന്നതുവരെ ഇങ്ങനെയുള്ള വിവിധ ജനനമരണങ്ങളിൽ കിടന്നുഴലുന്നു. എന്നാൽ ഉത്തമമായ കർമങ്ങളും മററും അനുഷ്ഠിച്ചാൽ മനുഷ്യരിൽ ഉൽകൃഷ്ടമായ ജന്മം ലഭിക്കുകയും മോക്ഷത്തിൽ മഹാകല്പ കാലംവരെ ജനനമരണ ദുഃഖങ്ങളൊന്നും കൂടാതെ ആനന്ദത്തിൽ വർത്തിക്കാവുന്നതുമാണ്.

ചോദ്യം:- മുക്തി ഒരു ജന്മം കൊണ്ടോ അനേകം ജന്മങ്ങൾ കൊണ്ടോ ലഭിക്കുന്നത്?

ഉത്തരം:- അനേകം ജന്മങ്ങൾ കൊണ്ട്.

**ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവസംശയാഃ**

---

14. യജുർ വേദം 38. 9 ന് ശതപഥം 14. 2. 2. 11 ലെ വ്യാഖ്യാനം, യമോ വൈ യം (വായുഃ) പവതേ എന്നു കാണുന്നു.

ക്ഷീയന്തേ ചാസ്യ കർമാണി തസ്മിൻ ദൃഷ്ടേ
പരാവരേ. (മു. ഉ. 2. 2. 8)

ഈ ജീവാത്മാവിന്റെ ഹൃദയത്തിലെ അവിദ്യ അഥവാ അജ്ഞാനമാകുന്ന ബന്ധം അററുപോവുകയും സകല സംശയങ്ങളും നശിക്കുകയും പാപകർമങ്ങൾ ക്ഷയിക്കുകയും ചെയ്യുമ്പോൾ മാത്രമേ ഈ ജീവൻ അകത്തും പുറത്തും എങ്ങും വ്യാപിച്ചിരിക്കുന്ന പരമാത്മാവിൽ നിവസിക്കുകയുള്ളു.

## മുക്തി, ലയമോ?

ചോദ്യം:- മുക്തിയിൽ ജീവാത്മാവ് പരമാത്മാവിൽ ലയിച്ചുപോകുമോ അതോ വേറിട്ട് സ്ഥിതിചെയ്യുന്നുവോ?

ഉത്തരം:- വേറിട്ട് സ്ഥിതിചെയ്യുന്നു. ജീവൻ ലയിച്ചുപോയാൽ പിന്നെ മുക്തിസുഖം അനുഭവിക്കുന്നതാര്? മോക്ഷസാധനകളെല്ലാം നിഷ്ഫലങ്ങളാവുകയും ചെയ്യും. അതു മുക്തിയല്ല. ജീവന്റെ പ്രളയമാണെന്ന് മനസ്സിലാക്കണം. ജീവൻ ഈശ്വരന്റെ ആജ്ഞാപാലനം, സത്കർമങ്ങൾ സത്സംഗം, യോഗാഭ്യാസം എന്നിവചെയ്യുകയും മുമ്പു പറഞ്ഞ സാധനകളെല്ലാം അനുഷ്ഠിക്കുകയും ചെയ്യുമ്പോൾ മാത്രമേ മോക്ഷം ലഭിക്കുന്നുള്ളു.

സത്യം ജ്ഞാനമനന്തം ബ്രഹ്മയോ വേദ
നിഹിതം ഗുഹായാം പരമേവ്യോമൻ; സോശ്
നുതേ സർവാൻ കാമാൻ സഹ ബ്രഹ്മണാ വിപ
ശ്ചിതേതി
(തൈ. ഉ. ബ്ര ന്. 1)

തന്റെ ബുദ്ധിയിലും ആത്മാവിലും സ്ഥിതി ചെയ്യുന്ന, സത്യവും, ജ്ഞാനവും, അനന്തമായ ആനന്ദ സ്വരൂപനുമായ പരമാത്മാവിനെ അറിയുന്ന ജീവാത്മാവ് സർവവ്യാപിയായ ആ ബ്രഹ്മത്തിൽ ഇരുന്ന് ആ വിപശ്ചിത്ത് അഥവാ അനന്ത വിദ്യായുക്തമായ ബ്രഹ്മത്തോടൊരുമിച്ച് എല്ലാ കാമങ്ങളേയും അതായത് ആഗ്രഹിക്കുന്ന ആനന്ദങ്ങളെയെല്ലാം പ്രാപിക്കുന്നു. ഇതാണ് മുക്തി.

ചോദ്യം:- ശരീരമില്ലാതെ ലൗകികസുഖങ്ങൾ അനുഭവിക്കാൻ കഴിയാത്തതുപോലെ മുക്തിയിൽ ശരീരമില്ലാതെ എങ്ങനെ സുഖമനുഭവിക്കും?

  

ഉത്തരം:- ഇതിനുത്തരം മുമ്പ് പറഞ്ഞതാണ്.[16] കുറച്ചു കൂടിപറയാം. കേൾക്കുക. ജീവാത്മാവ് ലൗകികസുഖങ്ങൾ അനുഭവിക്കുന്നതു് ശരീരത്തെ ആശ്രയിച്ചാണ്. അതുപോലെ ഈശ്വരനെ ആശ്രയിച്ചാണ് ജീവാത്മാവ് മോക്ഷാനന്ദം അനുഭവിക്കുന്നതു്. മോക്ഷം പ്രാപിച്ച ജീവാത്മാവ് അനന്തവും വ്യാപകവുമായ ബ്രഹ്മത്തിൽ സ്വച്ഛന്ദം വിഹരിക്കുന്നു.

ശുദ്ധ ജ്ഞാനത്താൽ സകലസൃഷ്ടികളേയും കണ്ട്, ഇതരമുക്താത്മാക്കളെമായി സഹവസിക്കുന്നു. സൃഷ്ടിവിദ്യകളെ ക്രമത്തിൽ കണ്ടറിഞ്ഞുകൊണ്ടു് ലോകലോകാന്തരങ്ങളിൽ അതായതു് ദൃശ്യവും അദൃശ്യവുമായ എല്ലാ ലോകങ്ങളിലും വിഹരിക്കുന്നു. അതിൻെറ ജ്ഞാനത്തിനും അതീതമായ എല്ലാ വസ്തുക്കളേയും കണ്ടറിയുന്നു. ജ്ഞാനം എത്രയധികരിക്കുന്നുവോ അതിനനുസരിച്ച് ആനന്ദവും അധികരിക്കുന്നു.

## സ്വർഗവും നരകവും

മുക്തിയിൽ ജീവാത്മാവ് നിർമലനാകയാൽ പൂർണ ജ്ഞാനിയാവുന്നതും. അറിയപ്പെടാത്ത സകല പദാർഥങ്ങളുടേയും യഥാർഥജ്ഞാനം ലഭിക്കുന്നതുമാണ് ഈ സുഖവിശേഷത്തിനെ സ്വർഗ്ഗമെന്നും വിഷയതൃഷ്ണയിൽപ്പെട്ടു് അനുഭവിക്കുന്ന ദുഃഖ വിശേഷത്തിനു് നരകമെന്നും പറയുന്നു. സ്വഃ, സുഖനാമമാണ്. ''സ്വഃ സുഖം ഗച്ഛതി യസ്മിൻ സ സ്വർഗ്ഗഃ അതോ വിപരീതോ ദുഃഖ ഭോഗാ നരക ഇതി.'' സാംസാരികസുഖം സാമാന്യ സ്വർഗവും പരബ്രഹ്മപ്രാപ്തിയിൽ നിന്നുളവാകുന്ന പരമാനന്ദം വിശേഷ സ്വർഗവും ആണ്. ജീവാത്മാക്കളെല്ലാം സുഖം പ്രാപിക്കാനും ദുഃഖങ്ങൾ ദൂരീകരിക്കാനും സ്വഭാവേന അഭിലഷിക്കുന്നു. പക്ഷേ പാപങ്ങളെ ത്യജിക്കുകയും ധർമം അനുഷ്ഠിക്കുകയും ചെയ്തു തുടങ്ങുന്നതുവരെ അവർക്കു സുഖം കിട്ടുകയോ ദുഃഖം ഇല്ലാതാവുകയോ ഇല്ല. എന്തെന്നാൽ. കാരണം നിലനില്ക്കുമ്പോൾ അതു് ഒരിക്കലും നശിക്കുന്നില്ല. ഛിന്നേ മൂലേ വൃക്ഷോ നശ്യതി തഥാ പാപേക്ഷീണേ ദുഃഖം നശ്യതി.

വേരററ വൃക്ഷം നശിക്കുന്നു. അതുപോലെ പാപമകററിയാൽ ദുഃഖവും നശിക്കും.

---

15. പേജ് 374. 'സർവത്വമാധികാരികമ്' എന്ന മീമാംസാ സൂത്രപ്രകാരം പൂർണജ്ഞാനിക്കു് ജ്ഞാനവർദ്ധനവ് എത്രയാകാമോ അത്രയും കൊണ്ടു് പൂർണതയെന്നർഥമാണ്.

## പാപപുണ്യങ്ങൾ – ഗുണങ്ങൾ

പുണ്യപാപങ്ങളുടെ വിവിധ ഗതികളേപ്പററി മനുസ്മൃതി യിൽ വർണിക്കുന്നതു നോക്കുക :—

1. മാനസം മനസൈവായമുപഭുംക്തേ ശുഭാഽശുഭം
വാചാ വാചാ കൃതം കർമ കായേനൈവച കായികമ്.
2. ശരീരജൈഃ കർമ ദോഷൈര്യാതി സ്ഥാവരതാം നരഃ
വാചികൈഃ പക്ഷിമൃഗതാം മാനസൈരന്ത്യ ജാതിതാമ്.
3. യോ യദൈഷാം ഗുണോ ദേഹേ സാകല്യേനാതിരിച്യതേ
സ തദാ തദ്ഗുണപ്രായം തം കരോതി ശരീരിണമ്.
4. സത്വം ജ്ഞാനം തമോഽജ്ഞാനം രാഗദ്വേഷൌ രജഃ സ്മൃതം
ഏതദ് വ്യാപ്തി മദേതേഷാം സർവഭൂതാശ്രിതം വപുഃ
5. തത്ര യത് പ്രീതി സംയുക്തം കിം ചിദാത്മനി ലക്ഷയേത്
പ്രശാന്ത മിവ ശുദ്ധാഭം സത്വം തദുപധാരയേത്.
6. യത്തു ദുഃഖസമാ യുക്തമപ്രീതികരമാത്മനഃ
തദ്രജോഽപ്രതിപം വിദ്യാത്സതതം ഹാരി ദേഹിനാമ്.
7. യത്തു സ്യാന്മോഹ സംയുക്തമവ്യക്തം വിഷയാത്മകമ്
അപ്രതർക്ക്യമവിജ്ഞേയം തമസ്തദുപധാരയേത്.
8. ത്രയാണാമപി ചൈതേഷാം ഗുണാനാം യഃ ഫലോദയഃ
അഗ്ര്യോ മധ്യോ ജഘന്യശ്ച തം പ്രവക്ഷ്യാമ്യശേഷതഃ
9. വേദാഭ്യാസസ്തപോ ജ്ഞാനം ശൌചമിന്ദ്രിയ നിഗ്രഹഃ
ധർമ ക്രിയാത്മചിന്താ ച സ്വാത്വികം ഗുണലക്ഷണമ്.
10. ആരംഭരുചിതാഽധൈര്യമസത് കാര്യപരിഗ്രഹഃ
വിഷയോപസേവാ ചാജസ്രം രാജസം ഗുണലക്ഷണമ്.
11. ലോഭഃ സ്വപ്നോധൃതിഃ ക്രൌര്യം നാസ്തിക്യം ഭിന്നവൃത്തിതാ
യാചിഷ്ണുതാ പ്രമാദശ്ച താമസം ഗുണലക്ഷണമ്.
12. യത്കർമ കൃത്വാ കുർവംശ്ച കരിഷ്യം ശ്ചൈവ ലജ്ജതി
തജ്ജ്ഞേയം വിദുഷാ സർവം താമസം ഗുണലക്ഷണമ്.
13. യേനാസ്മിൻ കർമണാ ലോകേ ഖ്യാതിമിച്ഛതി പുഷ്കലാമ്
നച ശോചത്യ സംപത്തൌ തദ്വിജ്ഞേയം തു രാജസമ്.
14. യത്സർവേണേച്ഛതി ജ്ഞാതും യന്ന ലജ്ജതിചാചരൻ
യേന തുഷ്യതി ചാത്മാസ്യ തത്സത്വ ഗുണലക്ഷണമ്.
15. തമസോ ലക്ഷണം കാമോ രജസ സ്ത്വർഥ ഉച്യതേ
സത്വസ്യ ലക്ഷണം ധർമഃ ശ്രൈഷ്ഠ്യ മേഷാം യഥോത്തരമ്.

(മനു. അ. 12. ശ്ലോ. 8, 9, 25 – 33, 35 – 38)

  

1 മനുഷ്യൻ ഇപ്രകാരം അവനവൻെറ ഉത്തമവും മധ്യമവും നികൃഷ്ടവുമായ സ്വഭാവങ്ങളെ അറിഞ്ഞു് ഉത്തമസ്വഭാവത്തെ കൈക്കൊള്ളുകയും, മധ്യമ നികൃഷ്ടങ്ങളെ ത്യജിക്കുകയും ചെയ്യണം. ജീവാത്മാവു് മനസാ ചെയ്യുന്ന ശുഭവും അശുഭവുമായ ഏതു കർമത്തിൻെറയും ഫലം മനസ്സുകൊണ്ടും, വാക്കുകൊണ്ടു ചെയ്യുന്നതിൻെറ ഫലം വാക്കുകൊണ്ടും, ശരീരം കൊണ്ടു ചെയ്യുന്നതിൻെറ ഫലം ശരീരംകൊണ്ടും അനുഭവിക്കുന്നു.

2 ഏതൊരു മനുഷ്യൻ ശരീരംകൊണ്ടു് മോഷണം, പരസ്ത്രീഗമനം, ശ്രേഷ്ഠരെ വധിക്കുക മുതലായ ദുഷ്കർമ്മങ്ങൾ ചെയ്യുമ്പോൾ അവനു് വൃക്ഷാദി സ്ഥാവരങ്ങളുടെ ജന്മവും, വാക്കുകൊണ്ടു പാപകർമങ്ങൾ ചെയ്യുന്നവനു് പക്ഷിമൃഗാദികളുടെ ജന്മവും, മനസ്സുകൊണ്ടു ദുഷ്കർമങ്ങൾ ചെയ്യുന്നവനു് ചണ്ഡാലാദികളുടെ ജന്മവും കിട്ടുന്നു.

3. ഈ ശരീരത്തിൽ ഏതു ഗുണം അധികമായിട്ടുണ്ടോ അതു് ഈ ജീവാത്മാവിനെ അതിനനുസരിച്ചതായി തീർക്കുന്നു.

4. ആത്മാവിൽ ജ്ഞാനമുള്ളപ്പോൾ സത്വഗുണമുണ്ടെന്നും, അജ്ഞാനമുണ്ടാകുമ്പോൾ തമോഗുണമുണ്ടെന്നും, ആത്മാവിനു് രാഗദ്വേഷാദികളിൽ ആസക്തിയുണ്ടാകുമ്പോൾ രാജോഗുണമുണ്ടെന്നും അറിയണം. പ്രകൃതിയുടെ ഈ മൂന്നു ഗുണങ്ങൾ ജഗത്തിലുള്ള സകല വസ്തുക്കളിലും വ്യാപിച്ചിരിക്കുന്നു.

5. അവയെ വിവേചിച്ചറിയേണ്ടതിങ്ങനെയാണു്:- ആത്മാവിൽ പ്രസന്നതയും, മനസിൽ പ്രശാന്തതയും നിർമലമായ ജ്ഞാനവും ഉള്ളതായിരിക്കുമ്പോൾ സത്വഗുണം മുന്നിട്ടു നില്ക്കുന്നെന്നും രജോഗുണവും തമോഗുണവും അപ്രധാനങ്ങളാണെന്നും ഗ്രഹിക്കണം.

6. ആത്മാവും മനസ്സ്, ദുഃഖപൂർണവും അപ്രസന്നവും ആയി വിഷയങ്ങളിൽ ചുററിത്തിരിയുവാൻ തുടങ്ങുമ്പോൾ രജോഗുണം പ്രധാനമാണെന്നു, സത്വഗുണവും തമോഗുണവും അപ്രധാനങ്ങളാണെന്നും അറിയണം

7. മോഹത്തിൽ അതായതു്, സാംസാരിക വസ്തുക്കളിൽ ആത്മാവും മനസ്സും മുഴുകിയുഴലുമ്പോൾ. ആത്മാവിലും മനസിലും വിവേകം ഇല്ലാതാകുമ്പോൾ, വിഷയാസക്തവും പ്രതികരണരഹിതവും ആയി ജ്ഞാനസമ്പാദനത്തിനു കഴിയാതെ വരുമ്പോൾ എന്നിൽ തമോഗുണം പ്രധാനമാണെന്നും സത്വഗുണം രജോഗുണം എന്നിവ അപ്രധാനങ്ങളാണെന്നും നിശ്ചയമാക്കിക്കൊള്ളണം.

8. ഈ മൂന്നു ഗുണങ്ങളുടേയും ഉത്തമം മധ്യമം അധമം എന്നീ ഫലപ്രാപ്തികളെപ്പററി പൂർണമായി പറയാം

9. വേദങ്ങളുടെ അദ്ധ്യയനം, ധർമാനുഷ്ഠാനം, ജ്ഞാനവർദ്ധനവ്, പരിശുദ്ധതയ്ക്കുള്ള ഇച്ഛ, ഇന്ദ്രിയനിഗ്രഹം, ധർമവൃത്തി, ആത്മചിന്തനം എന്നിവയാണ് സത്വഗുണത്തിൻെറ ലക്ഷണം.

10. രജോഗുണം ബലവത്താകയും സത്വഗുണം തമോഗുണം എന്നിവ കുറയുകയും ചെയ്യുമ്പോൾ കർമാരംഭത്തിൽ ഉത്സാഹം, ധൈര്യമില്ലായ്മ, ദുഷ്കൃത്യങ്ങളിൽ പ്രവൃത്തി, വിഷയസുഖാനുഭവത്തിൽ നിരന്തരമായ ആഗ്രഹം എന്നിവയെല്ലാം ഉണ്ടാകും. അപ്പോൾ തന്നിൽ രജോഗുണം പ്രധാനമായിരിക്കുന്നെന്ന് അറിയണം.

11. തമോഗുണം പ്രബലവും, മററു രണ്ടും ക്ഷീണിതവും ആകുമ്പോൾ പാപങ്ങളുടെയെല്ലാം മൂലമായ ലോഭം വർദ്ധിക്കും. കടുത്ത അലസത, ഉറക്കം, ധൈര്യരാഹിത്യം, ക്രൂരത, നാസ്തികൃം–വേദങ്ങളിലും ഈശ്വരനിലും ശ്രദ്ധയില്ലായ്മ– അന്തഃകരണത്തിൻെറ വിഭിന്നവൃത്തികൾ– ഏകാഗ്രചിത്തമില്ലായ്മ ദുഃസ്വഭാവങ്ങളിൽ പ്രതിപത്തി മുതലായവ ഉണ്ടാകുന്നു. ഇവയെല്ലാം വർദ്ധിച്ച തമോഗുണത്തിൻെറ ലക്ഷണങ്ങളാണെന്നു ഗ്രഹിക്കണം.

12. അതുപോലെ. അവനവൻെറ ആത്മാവ് ഏതെങ്കിലും ഒരു പ്രവൃത്തി ചെയ്തതിനുശേഷമോ ചെയ്യുമ്പോഴോ ചെയ്യുവാൻ വിചാരിക്കുമ്പോഴോ ലജ്ജ, ഭയം, ശങ്ക എന്നിവയുണ്ടായാൽ തമോഗുണം വർദ്ധിച്ചിരിക്കുന്നെന്നു മനസ്സിലാക്കണം.

13. ഏതെങ്കിലും കർമം കൊണ്ട് ലോകപ്രശസ്തിനേടുവാൻ ആഗ്രഹിക്കുകയും ദാരിദ്ര്യം ഉണ്ടെങ്കിലും സ്തുതിപാഠകന്മാർക്ക് പണം നൽകുന്നതു് നിർത്താതിരിക്കുകയും ചെയ്യുമ്പോൾ തന്നിൽ രജോഗുണം പ്രബലമാണെന്നും അറിയണം.

14. മനുഷ്യൻെറ ആത്മാവ് എല്ലായിടത്തുനിന്നും അറിവുനേടുവാൻ ആഗ്രഹിക്കുകയും, ഗുണങ്ങൾ ഗ്രഹിക്കുകയും, സത്കൃത്യങ്ങളിൽ ലജ്ജയില്ലാതിരിക്കുകയും, ആത്മാവിൻെറ പ്രസന്നതയ്ക്കുതകുന്ന കർമം ചെയ്യുകയും, അതായതു് ധർമാചരണത്തിൽ മാത്രം അഭിരുചി ഉണ്ടാവുകയും ചെയ്യുമ്പോൾ തന്നിൽ സത്വഗുണം പ്രബലമെന്നു് മനസ്സിലാക്കണം.

15. തമോഗുണത്തിൻെറ ലക്ഷണം കാമമാണ്; രജോഗുണ

ത്തിൻെറ ലക്ഷണം ധനസമ്പാദനത്തിലുള്ള അഭിലാഷവും, സത്വ ഗുണത്തിൻെറ ലക്ഷണം ധർമാനുഷ്ഠാനവും ആണ്. തമോഗുണത്തേക്കാൾ രജോഗുണവും, രജോഗുണത്തേക്കാൾ സത്വഗുണവും ശ്രേഷ്ഠമാകുന്നു

## സത്വാദിഗുണങ്ങളും ജന്മവും

ഏതേതു ഗുണങ്ങൾ ഏതേതു് ഗതിയിലേക്ക് ജീവനെ നയിക്കുന്നു എന്നു് എഴുതാം:—

1. ദേവത്വം സാത്വികാ യാന്തി മനുഷ്യത്വം ച രാജസാഃ
   തിര്യക്ത്വം താമസാ നിത്യമിത്യേഷാ ത്രിവിധാ ഗതിഃ
2. സ്ഥാവരാഃ കൃമി കീടാശ്ചമത്സ്യാഃ സർപാശ്ച കച്ഛപാഃ[16]
   പശവശ്ചമൃഗാശ്ചൈവ ജഘന്യാ താമസീ ഗതിഃ.
3. ഹസ്തിനശ്ച തുരംഗാശ്ച ശൂദ്രാ മ്ലേച്ഛാശ്ച ഗർഹിതാഃ
   സിംഹാ വ്യാഘ്രാ വരാഹാശ്ച മധ്യമാ താമസീ ഗതിഃ.
4. ചാരണാശ്ച സുപർണാശ്ച പുരുഷാശ്ചൈവ ദാംഭികാഃ
   രക്ഷാംസി ച പിശാചാശ്ച താമസീഷൂത്തമാ ഗതിഃ.
5. ഝല്ലാ മല്ലാ നടാശ്ചൈവ പുരുഷാഃ ശസ്ത്രവൃത്തയഃ
   ദ്യൂതപാനപ്രസക്താശ്ച ജഘന്യാ രാജസീ ഗതിഃ
6. രാജാനഃ ക്ഷത്രിയാശ്ചൈവ രാജ്ഞാം ചൈവ പുരോഹിതാഃ
   വാദയുദ്ധ പ്രധാനാശ്ച മധ്യമാ രാജസീ ഗതിഃ.
7. ഗന്ധർവാ ഗുഹ്യകാ യക്ഷാ വിബുധാനുചരാശ്ച യേ
   തഥൈവാപ്സരസഃ സർവാ രാജസീഷൂത്തമാഗതിഃ.
8. താപസാ യതയോ വിപ്രാ യേ ച വൈമാനികാ ഗണാഃ
   നക്ഷത്രാണി ച ദൈത്യാശ്ച പ്രഥമാ സാത്വികീ ഗതിഃ.
9. യജ്വാന ഋഷയോ ദേവാ വേദാ ജ്യോതീംഷി വത്സരാഃ
   പിതരശ്ചൈവ സാധ്യാശ്ച ദ്വിതീയാ സാത്വികീ ഗതിഃ
10. ബ്രഹ്മാ വിശ്വസൃജോ ധർമോ മഹാനവ്യക്തമേവച
    ഉത്തമം സാത്വികീമേതാം ഗതിമാഹുർമനീഷിണഃ
11. ഇന്ദ്രിയാണാം പ്രസംഗേന ധർമസ്യാസേവനേനച
    പാപാൻ സംയാന്തി സംസാരാനവിദ്വാംസോ
    നരാധമാഃ (മനു. 12. 40, 42—50, 52.)

---

16. മനുസ്മൃതിയിൽസർപാഃ സകച്ഛപഃ എന്നു പാഠം.

1. സാത്വികരായ മനുഷ്യർ ദേവന്മാരുടെയും വിദ്വാന്മാരുടെയും - രജോഗുണക്കാർ മധ്യമരായ മനുഷ്യരുടേയും, തമോഗുണക്കാർ അധമരുടേയും, ഗതിയെ പ്രാപിക്കുന്നു.

2. അത്യന്തം തമോഗുണികളായവർ വൃക്ഷാദിസ്ഥാവരവസ്തുക്കളുടേയും കൃമി, കീടം, മത്സ്യം, സർപ്പം, ആമ, പശു, മാൻ എന്നിവയുടേയും ജന്മത്തെ പ്രാപിക്കുന്നു.

3. മധ്യമമായ തമോഗുണക്കാർക്ക് ശൂദ്രർ, മ്ലേച്ഛർ, നിന്ദ്യകർമങ്ങൾ ചെയ്യുന്നവർ എന്നിവരുടേയും ആന, കുതിര, സിംഹം, പുലി, പന്നി എന്നിവയുടേയും ജന്മം ലഭിക്കുന്നു

4. ഉത്തമമായ തമോഗുണക്കാർ സ്തുതിപാഠകരുടേയും മനോഹരപക്ഷികളുടേയും സ്വസുഖത്തിനായി ആത്മപ്രശംസ ചെയ്യുന്ന ഡംഭരുടേയും, സിംഹകരായ രാക്ഷസന്മാരുടേയും. മദ്യപാനികൾ ദുരാചാരികൾ, മാലിന്യ വാസികൾ, പൈശാചികവൃത്തിക്കാർ മുതലായവരുടേയും ജന്മങ്ങളെ പ്രാപിക്കുന്നു.

5. അധമമായ രജോഗുണക്കാർക്ക് ആരാച്ചാരന്മാർ, കുന്താലിക്കളികാർ, വഞ്ചിക്കാർ, ഞാണിന്മേൽ കൂത്താടികൾ, കാവൽക്കാർ, മദ്യപർ മുതലായ ജന്മങ്ങൾ ലഭിക്കുന്നു, അധമമായ രജോഗുണഫലമാണിവ.

6. മദ്ധ്യമമായ രജോഗുണമുള്ളവർ രാജാക്കന്മാരുടെയും ക്ഷത്രിയപുരോഹിതന്മാരുടെയും, വാദപ്രതിവാദത്തിൽ വിദഗ്ധരുടേയും, ദൂതന്മാരുടേയും, വക്കീൽമാരുടേയും, സേനാവിഭാഗത്തിന്റെ അദ്ധ്യക്ഷന്മാരുടേയും ജന്മത്തെ പ്രാപിക്കുന്നു.

7. ഉത്തമമായ രജോഗുണമുള്ളവർ ഗന്ധർവരുടെ (ഗായകരുടെ)യും വാദ്യമേളക്കാരുടെയും യക്ഷന്മാരുടെ (പണക്കാരുടെ)യും വിദ്വാന്മാരുടെ ഭൃത്യരുടേയും അപ്സരസ്സുകളുടേയും —അതിസൌന്ദര്യമുള്ള സ്ത്രീകളുടേയും - ജന്മത്തെ പ്രാപിക്കുന്നു.

8. തപസ്വികൾ, യതികൾ, സന്യാസിമാർ, വേദപാഠികൾ, വൈമാനികർ, ജോതിശ്ശാസ്ത്രജ്ഞന്മാർ, ദൈത്യന്മാർ_ദേഹപോഷകർ-എന്നിവരുടെ ജന്മം ലഭിക്കുന്നതു് അധമമായ സത്വഗുണത്തിന്റെ ഫലമണെന്നു് ഗ്രഹിക്കുക.

9. മദ്ധ്യമമായ സത്വഗുണമുള്ളവർ യാജ്ഞികർ, വേദാർത്ഥമറിയുന്ന വിദ്വാന്മാർ, വേദ., വൈദ്യുതി, കാലം, എന്നിവയേപ്പററിയുള്ള വിദ്യകൾ അഭ്യസിച്ചിട്ടുള്ളവരുടെയും രക്ഷകന്മാരുടേയും ജ്ഞാനികളുടേയും സാദ്ധ്യന്മരുടേയും — കാര്യസിദ്ധിക്കു് സേവിക്കേണ്ട ഗുരുജനങ്ങളുടെയും — ജന്മത്തെ പ്രാപിക്കുന്നു.

10. ഉത്തമമായ സത്വഗുണമുള്ളവരും ഉത്തമകർമങ്ങൾ അനുഷ്ഠിക്കുന്നവരും ബ്രഹ്മാ — അഥവാ സർവവേദവേത്താക്കൾ — ആയും 'വിശ്വസൃജാ' അഥവാ — സകല സൃഷ്ടിവിദ്യകളേയും ഗ്രഹിച്ച് വിമാനം മുതലായ വിവിധയാനങ്ങളെ നിർമിക്കുന്നവരായും ധാർമികരായും വലിയ ബുദ്ധിമാന്മാരായും പ്രകൃതിയേപ്പോലും സ്വാധീനപ്പെടുത്തിയ സിദ്ധന്മാരായും ജനിക്കുന്നു.

11. ഇന്ദ്രിയങ്ങൾക്ക്, വംശവദരായി, വിഷയസുഖാസക്തരായി ധർമത്തെ ത്യജിച്ച്, അധർമമാചരിക്കുന്ന അറിവില്ലാത്തവർ മനുഷ്യരിൽ നീചവും ദുഃഖമയവുമായ ജന്മത്തെ പ്രാപിക്കുന്നു.

ഇങ്ങനെ സത്വരജസ്തമോഗുണങ്ങളുടെ പ്രവൃത്തിയാൽ ജീവൻ അനുഷ്ഠിക്കുന്ന കർമങ്ങളനുസരിച്ചുള്ള ഫലങ്ങളെത്തന്നെ അനുഭവിക്കുന്നു.

## ചിത്തവൃത്തി നിരോധം

മുമുക്ഷുക്കളാകട്ടെ. ഗുണാതീതന്മാരായിട്ട് — അതായത് ഗുണങ്ങളുടെ സ്വഭാവത്തിൽ പെടാതെ — മഹാ യോഗികളായി, മോക്ഷ സാധനകൾ അനുഷ്ഠിക്കണം. എന്തെന്നാൽ —

1. യോഗശ്ചിത്ത വൃത്തി നിരോധഃ (യോ. ദ. 1. 2)
2. തദാ ദ്രഷ്ടുഃ സ്വരൂപേഽവസ്ഥാനമ്. (ടി 1. 3)

പാതഞ്ജല യോഗദർശന സൂത്രങ്ങളാണിവ.

1. രജസ്, തമസ്, എന്നീ ഗുണങ്ങളുള്ള കർമങ്ങളിൽനിന്നു മാത്രമല്ല. ശുദ്ധമായ സത്വഗുണത്തോടു കൂടിയ കർമങ്ങളിൽ നിന്നുപോലും മനസ്സിനെ നിരോധിച്ച് സത്വഗുണത്തിൽ പ്രതിഷ്ഠിച്ച്, പരമാത്മാവിലും ധർമാനുഷ്ഠാനത്തിലും ഏകാഗ്രതയോടു കൂടി ഉറപ്പിച്ചു നിറുത്തി, ചിത്തവൃത്തികളെ സകല വിഷയങ്ങളിൽ നിന്നും മനുഷ്യൻ തടുത്തു നിർത്തണം.

2. ചിത്തം ഏകാഗ്രവും നിരുദ്ധവും ആകുമ്പോൾ ജീവാത്മാവ് സർവദ്രഷ്ടാവായ ഈശ്വരന്റെ സ്വരൂപത്തിൽ സ്ഥിതി ചെയ്യുന്നു. മുക്തിക്കായി ഇവ്വിധസാധനകൾ ചെയ്യുക മാത്രമല്ല;

അഥ ത്രിവിധ ദുഃഖാത്യന്തനിവൃത്തിരത്യന്ത പുരുഷാർഥഃ (സാംഖ്യം 1. 1)

ഇതു സാംഖ്യ ദർശനത്തിലെ സൂത്രമാണ്. ആധ്യാത്മികം ശരീര സംബന്ധിയായ ദുഃഖം) ആധിഭൌതികം (അന്യജീവികളിൽ നിന്നുണ്ടാകുന്ന ദുഃഖം) ആധി ദൈവികം (അതിവൃഷ്ടി, അനാവൃഷ്ടി, ശീതാധിക്യം, മനസ്സിൻെറയും ഇന്ദ്രിയങ്ങളുടെയും ചഞ്ചലത എന്നിവയിൽ നിന്നുളവാകുന്ന ദുഃഖം) ഇങ്ങിനെ മൂന്നു വിധത്തിലുള്ള ദുഃഖങ്ങളെ അകററിക്കളഞ്ഞു് മോക്ഷം സമ്പാദിക്കുകയാണ് പരമമായ പുരുഷാർഥം.

ഇതിനെ തുടർന്നു് ആചാരങ്ങൾ, അനാചാരങ്ങൾ, ഭക്ഷ്യങ്ങൾ, അഭക്ഷ്യങ്ങൾ എന്നീ വിഷയങ്ങളെപ്പററി എഴുതാം.

ശ്രീമദ്ദയാനന്ദസരസ്വതീ സ്വാമികൾ രചിച്ച സത്യാർഥപ്രകാശത്തിലെ വിദ്യാ അവിദ്യ ബന്ധ മോക്ഷ വിഷയങ്ങളെ പ്രതിപാദിക്കുന്ന ഒമ്പതാം സമുല്ലാസം കഴിഞ്ഞു.



# പത്താം സമുല്ലാസം

## ഇനി ആചാരങ്ങൾ, അനാചാരങ്ങൾ, ഭക്ഷ്യം, അഭക്ഷ്യം എന്നീ വിഷയങ്ങളെപ്പററി വ്യാഖ്യാനിക്കാം

ധർമാനുസൃതങ്ങളായ കർമങ്ങളുടെ ആചരണം, സൌശീല്യം, സത്സംഗം, സദ്വിദ്യകളെ ഗ്രഹിക്കുന്നതിലുള്ള അഭിരുചി മുതലായവ ആചാരങ്ങളും ഇവയ്ക്കു വിപരീതമായവ അനാചാരങ്ങളുമാണ്. ഇനി ഇവയേപ്പററി പ്രതിപാദിക്കാം.

1. വിദ്വദ്ഭിഃ സേവിതഃ സദ്ഭിർനിത്യമദ്വേഷരാഗിഭിഃ
   ഹൃദയേനാഭ്യനുജ്ഞാതോ യോ ധർമസ്തന്നിബോധത
2. കാമാത്മതാ ന പ്രശസ്താ ന ചൈവേഹാസ്ത്യകാമതാ
   കാമ്യോ ഹി വേദാധിഗമഃ കർമയോഗശ്ച വൈദികഃ.
3. സങ്കല്പമൂലഃ കാമോ വൈ യജ്ഞാസങ്കല്പസംഭവാഃ
   വ്രതാനി യമ ധർമാശ്ച സർവേ സങ്കല്പജാഃ സ്മൃതാഃ.
4. അകാമസ്യ ക്രിയാ കാചിദ് ദൃശ്യതേ നേഹ കർഹിചിത്
   യദ്യദ്ധികുരുതേ കിംചിത് തത്തത്കാമസ്യ ചേഷ്ടിതമ്.
5. വേദോ ഽഖിലോ ധർമമൂലം സ്മൃതിശീലേ ച തദ്വിദാമ്.
   ആചാരശ്ചൈവ സാധൂനാമാത്മനസ്തുഷ്ടിരേവച
6. സർവന്തുസമവേക്ഷ്യേദം നിഖിലം ജ്ഞാനചക്ഷുഷാ
   ശ്രുതിപ്രാമാണ്യതോ വിദ്വാൻ സ്വധർമേ നിവിശേതവൈ
7. ശ്രുതിസ്മൃത്യുദിതം ധർമമനുതിഷ്ഠൻ ഹി മാനവഃ
   ഇഹ കീർത്തിമവാപ്നോതി പ്രേത്യചാനുത്തമം സുഖമ്
8. ശ്രുതിസ്തു വേദോവിജ്ഞേയോ ധർമശാസ്ത്രം തുവൈസ്മൃതിഃ
   തേസർവാർഥേഷ്വ മീമാംസ്യേ താഭ്യാം ധർമോഹി നിർബഭൗ.
9. യോ ഽവമന്യേത തേ മൂലേ ഹേതുശാസ്ത്രാശ്രയാദ് ദ്വിജഃ
   സ സാധുഭിർബഹിഷ്കാര്യോ നാസ്തികോ വേദനിന്ദകഃ
10. വേദഃ സ്മൃതിഃ സദാചാരഃ സ്വസ്യച പ്രിയമാത്മനഃ
    ഏതച്ചതുർവിധം പ്രാഹുഃ സാക്ഷാദ്ധർമസ്യ ലക്ഷണമ്.

11. അർഥകാമേഷ്വസക്താനാംധർമജ്ഞാനം വിധീയതേ
ധർമ ജിജ്ഞാസമാനാനാം പ്രമാണംപരമം ശ്രുതിഃ

12. വൈദികൈഃ കർമഭിഃ പുണ്യൈർ നിഷേകാദിർ ദ്വിജന്മനാമ്.
കാര്യഃ ശരീരസംസ്കാരഃ പാവന പ്രേത്യചേഹച.ഃ

13. കേശാന്തഃഷോഡശേവർഷേ ബ്രാഹ്മണസ്യ വിധീയതേ
രാജന്യബന്ധോർദ്വാവിംശേ വൈശ്യസ്യദ്വ്യധികേ തതഃ

(മനു 2-1-4, 6 8, 10, 11-13, 26, 65) [1]

1. രാഗദ്വേഷങ്ങളില്ലാത്ത വിദ്വജ്ജനങ്ങൾ ഏതിനെയാണോ നിത്യവും സേവനം ചെയ്യുന്നതു്, ഹൃദയം അഥവാ ആത്മാവു് യഥാർഥ കർത്തവ്യമായി അറിയുന്നതേതോ, അതിനെയാണു് ധർമമായി ഗണിക്കേണ്ടതും ആചരിക്കേണ്ടതും. ഇക്കാര്യത്തിൽ മനുഷ്യർ സദാ ശ്രദ്ധവയ്ക്കണം.

2. ഈ ലോകത്തിൽ അത്യന്തമായ കാമവും നിഷ്കാമവും ശ്രേഷ്ഠമല്ല. എന്തെന്നാൽ, വേദാർഥജ്ഞാനപ്രാപ്തിയും വേദവിഹിതങ്ങളായ കർമങ്ങളുടെ അനുഷ്ഠാനവും കാമത്താലാണു് (ഇച്ഛയാലാണു്) നടക്കുന്നതു്.

3. ''ഞാൻ ഇച്ഛാരഹിതനും, കാമരഹിതനും ആണെന്നോ ആകണമെന്നോ ആരുപറഞ്ഞാലും അതു സത്യമേയാവില്ല. എല്ലാ കാമങ്ങളും, യജ്ഞങ്ങൾ സത്യഭാഷണം തുടങ്ങിയ വ്രതങ്ങളും, യമം നിയമം മുതലായ ധർമങ്ങളും സങ്കല്പത്തിൽ നിന്നാണു് ഉണ്ടാകുന്നതു്.

4. എന്തെന്നാൽ, കൈകാലുകൾ, കണ്ണുകൾ, മനസ്സ് മുതലായവയുടെ ചലനക്രിയകളും ഇച്ഛ കൊണ്ടാണു് നടക്കുന്നതു്. ഇച്ഛയില്ലെങ്കിൽ കണ്ണടയ്ക്കാനും തുറക്കുവാനും കഴിയുന്നതല്ല.

5. അതിനാൽ, സമ്പൂർണ വേദങ്ങൾ, മനുസ്മൃതി, ഋഷിപ്രണീതങ്ങളായ ശാസ്ത്രങ്ങൾ, സജ്ജനങ്ങളുടെ ആചാരം എന്നിവയ്ക്കനുകൂലവും ആത്മാവിനു പ്രസന്നതയുളവാക്കുന്നതും, ഭയം, ശങ്ക ലജ്ജ എന്നിവയ്ക്കു കാരണമാകാത്തതും ആയ കർമങ്ങൾ അനുഷ്ഠി

1. ഇതിലെ 8-ാം ശ്ലോകം മൂലഗ്രന്ഥത്തിൽ വിട്ടുപോയി. ഗദ്യത്തിൽ അർഥമുള്ളതിനാൽ ഇവിടെ ചേർത്തതാണു്.

ക്കുന്നതാണ് ഉചിതം. കള്ളം പറയാനോ മോഷ്ടിക്കുവാനോ ഒരുവന് തോന്നിയാൽ ഒപ്പം, ഭയം, ശങ്ക, ലജ്ജ എന്നിവയും തീച്ച്യായും അവന്റെ ഉള്ളിൽ ഉണ്ടാകുന്നു. അതിനാൽ അത്തരം പ്രവൃത്തികൾ ചെയ്യുവാൻ കൊള്ളുകയില്ല.

6. എല്ലാ ശാസ്ത്രങ്ങളേയും, വേദങ്ങളേയും, സജ്ജനങ്ങളുടെ ആചാരങ്ങളേയും, സ്വന്തം ആത്മാവിന്റെ ആനുകൂല്യത്തേയും പററി നന്നായി ചിന്തിച്ച് ജ്ഞാനക്കണ്ണുകൊണ്ട് കണ്ടറിഞ്ഞ് വേദാനുകൂലവും സ്വാത്മാനുകൂലവും ആയ ധർമത്തിൽ പ്രവേശിക്കണം.

7. എന്തെന്നാൽ, വേദവിഹിതവും, വേദവിരുദ്ധവുമല്ലാത്ത സ്മൃതികളിൽ പറഞ്ഞിട്ടുള്ളവയുമായ ധർമങ്ങളനുഷ്ഠിക്കുന്ന മനുഷ്യൻ ഇഹലോകത്തിൽ കീർത്തിയേയും മരണാനന്തരം ഉത്കൃഷ്ട സൗഖ്യത്തേയും പ്രാപിക്കുന്നു.

8. വേദങ്ങളെ ശ്രുതി എന്നും ധർമശാസ്ത്രങ്ങളെ സ്മൃതി എന്നും പറയുന്നു. ഇവയിൽ നിന്നാണ് കർത്തവ്യാകർത്തവ്യങ്ങളെയെല്ലാം നിർണയിക്കേണ്ടതു്.

9. വേദങ്ങളേയും വേദാനുകൂലമായ ആപ്തഗ്രന്ഥങ്ങളേയും അപമാനിക്കുന്ന മനുഷ്യനെ സജ്ജനങ്ങൾ സമൂഹഭ്രഷ്ടനാക്കണം, എന്തെന്നാൽ, വേദനിന്ദകനാണ് നാസ്തികൻ.

10. അതിനാൽ വേദങ്ങൾ, സ്മൃതികൾ, സജ്ജനങ്ങളുടെ ആചാരം, സ്വന്തം ആത്മാവിന്റെ ജ്ഞാനത്തിനു വിരുദ്ധമല്ലാത്ത പ്രവൃത്തി ഇവ നാലും ധർമത്തിന്റെ ലക്ഷണങ്ങളാണ്. അഥവാ ഇവയാണ് ധർമത്തിലേക്കുള്ള വഴികാട്ടികൾ.

11. എന്നാൽ ധനലോഭം, വിഷയസുഖാഭിലാഷം എന്നിവയ്ക്ക് അടിമപ്പെടാത്തയാളിനു മാത്രമേ ധർമമെന്തെന്ന ജ്ഞാനം ഉണ്ടാവുകയുള്ളൂ. ധർമത്തെ അറിയുവാൻ ആഗ്രഹിക്കുന്നവർക്ക് പരമമായ പ്രമാണം വേദം തന്നെയാണ്.

12. അതിനാൽ, ബ്രാഹ്മണ-ക്ഷത്രിയ-വൈശ്യന്മാർ സ്വസന്താനങ്ങൾക്ക് വേദവിഹിതമായ പുണ്യ കർമങ്ങളാൽ നിഷേകാദി[2] സംസ്കാരങ്ങൾ ചെയ്യണം. ഈ ജന്മത്തിലും പരജന്മത്തിലും അവ പവിത്രമാക്കുന്നതാണ്.

2. ഷോഡശ സംസ്കാരങ്ങൾ.

13. ബ്രാഹ്മണന്ന പതിനാറാമത്തെ വയസ്സിലും, ക്ഷത്രിയന്ന് ഇരുപത്തിരണ്ടാമത്തെ വയസ്സിലും, വൈശ്യന്ന് ഇരുപത്തിനാലാമത്തെ വയസ്സിലും കേശാന്തകർമം - ക്ഷൗരവും മുണ്ഡനവും - നടത്തണം. ഈ ക്രിയ കഴിഞ്ഞാൽ പിന്നീട് ശിഖ മാത്രം നിർത്തി ബാക്കി തലമുടിയും താടിയും മീശയും എല്ലായ്പോഴും ക്ഷൌരം ചെയ്തു കളയണം, ഒരിക്കലും വളർത്തരുത്, എന്നർഥം. തണുപ്പ് അധികമുള്ള രാജ്യങ്ങളിൽ മുടി വളർത്താവുന്നതാണ്. അത്യുഷ്ണമുള്ള രാജ്യങ്ങളിൽ മുടി മുഴുവനും, കുടുമയോടു കൂടി, ഛേദിച്ചു കളയണം. ശിരസ്സിൽ മുടി ഉണ്ടായിരുന്നാൽ ഉഷ്ണം വർധിക്കും. അതുനിമിത്തം ബുദ്ധിശക്തി കുറയും. താടിയും മീശയും [3] വളർത്തിയാൽ നന്നായി ഭക്ഷണപാനീയങ്ങൾ കഴിക്കുവാൻ സാധിക്കുകയില്ല. എച്ചിൽ രോമങ്ങൾക്കിടയിൽ തങ്ങി നില്ക്കുകയും ചെയ്യും.

1 ഇന്ദ്രിയാണാം വിചരതാം വിഷയേഷ്വപഹാരിഷു
സംയമേ യത്നമാതിഷ്ഠേദ്വിദ്വാൻ യന്തേവവാജിനാമ്.

2 ഇന്ദ്രിയാണാം പ്രസംഗേന ദോഷമൃച്ഛത്യസംശയമ്
സന്നിയമ്യ തു താന്യേവ തതഃ സിദ്ധിം നിയച്ഛതി.

3 ന ജാതു കാമഃ കാമാനാമുപഭോഗേന ശാമ്യതി
ഹവിഷാ കൃഷ്ണവർത്മേവ ഭൂയ ഏവാഭിവർധതേ.

4 വേദാസ്ത്യാഗശ്ച യജ്ഞാശ്ച നിയമാശ്ച തപാംസി ച
ന വിപ്രദുഷ്ടഭാവസ്യ സിദ്ധിം ഗച്ഛന്തി കർഹിചിത്.

5 വശേ കൃത്വേന്ദ്രിയഗ്രാമം സംയമ്യ ച മനസ്തഥാ
സർവാൻ സംസാധയേദർഥാനക്ഷിണ്വൻ യോഗതസ്തനുമ്.

6 ശ്രുത്വാ സ്പൃഷ്ട്വാ ച ദൃഷ്ട്വാ ച ഭുക്ത്വാ ഘ്രാത്വാ ച യോ നരഃ
ന ഹൃഷ്യതി ഗ്ലായതി വാ സ വിജ്ഞേയോ ജിതേന്ദ്രിയഃ.

7 നാപൃഷ്ടഃ കസ്യചിദ് ബ്രൂയാന്ന ചാന്യായേന പൃച്ഛതഃ
ജാനന്നപി ഹി മേധാവീ ജഡവല്ലോക ആചരേത്.

8 വിത്തം ബന്ധുർവയഃ കർമ വിദ്യാ ഭവതി പഞ്ചമീ
ഏതാനി മാന്യസ്ഥാനാനി ഗരീയോ യദ്യദുത്തരമ്.

9 അജ്ഞോ ഭവതി വൈ ബാലഃ പിതാ ഭവതി മന്ത്രദഃ
അജ്ഞം ഹി ബാലമിത്യാഹുഃ പിതേത്യേവ തു മന്ത്രദമ്.

3. ചരകസംഹിത 8. 19 അനുസരിച്ച് ഒരു പക്ഷത്തിൽ മൂന്നു തവണ കേശ മീശകൾ ക്ഷൗരം ചെയ്യണം.

10 ന ഹായനൈർന പലിതൈർന വിത്തേന ന ബന്ധുഭിഃ
ഋഷയശ്ചക്രിരേധർമം യോ$f$നൂചാനഃ സ നോ മഹാൻ.

11 വിപ്രാണാം ജ്ഞാനതോ ജ്യൈഷ്ഠ്യം ക്ഷത്രിയാണാം തു വീര്യതഃ
വൈശ്യാനാം ധാന്യധനതഃ ശൂദ്രാണാമേവ ജന്മതഃ.

12 ന തേന വൃദ്ധോ ഭവതി യേനാസ്യ പലിതം ശിരഃ
യോ വൈ യുവാപ്യധീയാനസ്തം ദേവാഃസ്ഥവിരം വിദുഃ.

13 യഥാകാഷ്ഠമയോ ഹസ്തീ യഥാ ചർമമയോ മൃഗഃ
യശ്ചവിപ്രോ $f$നധീയാനസ്ത്രയസ്തേ നാമ ബിഭ്രതി.

14 അഹിംസയൈവ ഭൂതാനാം കാര്യം ശ്രേയോ$f$നുശാസനമ്
വാക്ചൈവ മധുരാശ്ലക്ഷ്ണാ പ്രയോജ്യാധർമമിച്ഛതാ. [4]

1. മനസ്സിനെ മോഹിപ്പിച്ച് ആകർഷിച്ച് വിഷയങ്ങളിലേക്കു ചിത്തത്തെ പ്രേരിപ്പിക്കുന്ന ഇന്ദ്രിയങ്ങളെ അടക്കുവാൻ പ്രയത്നിക്കുന്നതു്. മനുഷ്യൻെറ മുഖ്യമായ കത്തവ്യമാകുന്നു. തേരാളി കുതിരകളെ കടിഞ്ഞാൺകൊണ്ടു നിയന്ത്രിച്ച് നേർവഴിക്ക് നടത്തുന്നതുപോലെ മനുഷ്യൻ ഇന്ദ്രിയങ്ങളെ നിയന്ത്രിച്ച് അധർമത്തിൽ നിന്നു് അകററി ധർമമാർഗത്തിൽ പ്രവത്തിപ്പിക്കണം.

2. എന്തെന്നാൽ, ഇന്ദ്രിയങ്ങളെ വിഷയാസക്തങ്ങളാക്കി അധർമത്തിൽ പ്രവത്തിപ്പിച്ചാൽ മനുഷ്യൻ നിശ്ചയമായും ദോഷത്തെ പ്രാപിക്കുന്നു. അവയെ ജയിച്ച് ധർമമാർഗത്തിലാക്കുമ്പോശ അഭീഷ്ടം സിദ്ധിക്കുന്നു.

3. അഗ്നിയിൽ ഇന്ധനവും നെയ്യും വീഴ്ത്തിയാൽ അഗ്നി നിശ്ചയമായും വദ്ധിക്കും. അതുപോലെ കാമങ്ങളുടെ ഉപഭോഗത്താൽ ഒരിക്കലും കാമം ശമിക്കുകയില്ല. വർദ്ധിക്കുകയേ ഉള്ളൂ. അതിനാൽ മനുഷ്യൻ ഒരിക്കലും വിഷയാസക്തനാകരുതു്.

4. അജിതേന്ദ്രിയനായ പുരുഷനെ 'വിപ്രദുഷ്ട'നെന്നു പറയുന്നു. അവൻെറ വേദജ്ഞാനവും, ത്യാഗവും, അനുഷ്ഠിക്കുന്ന യജ്ഞങ്ങശ ധർമ കർമങ്ങശ എന്നിവയും സഫലമാവുകയില്ല. ധാർമികനും ജിതേന്ദ്രിയനുമാണെങ്കിലേ ഇവ ഫലപ്രദമാകൂ.

---

4. മനുസ്മൃതി, അധ്യായം, 2. ശ്ലോകങ്ങശ 88, 93, 94, 97, 98, 100, 110, 136, 153–157, 159.

5. അതിനാൽ അഞ്ചു കർമേന്ദ്രിയങ്ങളേയും അഞ്ചു ജ്ഞാനേന്ദ്രിയങ്ങളേയും പതിനൊന്നാമത്തേതായ മനസ്സിനേയും സ്വയം വശപ്പെടുത്തി യോഗ്യങ്ങളായ ആഹാരവിഹാരങ്ങൾ യോഗാഭ്യാസം എന്നിവയാൽ ശരീരത്തെ രക്ഷിച്ച് സർവാർത്ഥസിദ്ധി വരുത്തണം.

6. സ്തുതിനിന്ദകൾ കേൾക്കുമ്പോൾ സന്തോഷവും സന്താപവും, നല്ലതു സ്പർശിച്ചാൽ സുഖവും ദുഷ്ട സ്പർശത്താൽ ദുഃഖവും, സൗന്ദര്യം കാണുമ്പോൾ പ്രസാദവും വൈരൂപ്യം കാണുമ്പോൾ വിഷാദവും നല്ലതും ചീത്തയുമായ ആഹാരം ഭക്ഷിക്കുമ്പോൾ സുഖാസുഖങ്ങളും, സുഗന്ധത്തിൽ അഭിരുചിയും ദുർഗന്ധത്തിൽ അരുചിയും ഉണ്ടാകാത്തയാളിനെ ജിതേന്ദ്രിയനെന്നു പറയുന്നു.

7. ചോദിക്കാത്തവനോടും, അന്യായമായി ചോദിക്കുന്നവനോടും മറുപടി പറയരുത്. ബുദ്ധിമാൻ, അവരുടെ മുമ്പിൽ ജഡസമാനം പെരുമാറണം. കപടമില്ലാത്തവർക്കും ജിജ്ഞാസുക്കൾക്കും ചോദിക്കാതെതന്നെ, ഉപദേശം നല്കണം.

8. ധനം, ബന്ധുജനങ്ങൾ, വയസ്, ശ്രേഷ്ഠമായ കർമം, ഉത്തമമായ വിദ്യ ഇവ അഞ്ചും, മാന്യതയുടെ സ്ഥാനങ്ങളാകുന്നു. എന്നാൽ ഇവയിൽ ധനത്തേക്കാൾ ഉത്തമം ബന്ധുവും, ബന്ധുവിനേക്കാൾ വയസ്സും, വയസ്സിനേക്കാൾ സൽകർമവും, കർമത്തേക്കാൾ പവിത്രമായ വിദ്യയുള്ളയാളും ഒന്നിനൊന്ന് അധികം ബഹുമാനത്തെ അർഹിക്കുന്നു.

9. നൂറു വയസുണ്ടായാലും വിദ്യാഭ്യാസമോ വിജ്ഞാനമോ ഇല്ലാത്തവൻ 'ബാല'നാണ്. എന്നാൽ വിദ്യയും വിജ്ഞാനവും നല്കുന്ന ബാലനെ വൃദ്ധനായി ഗണിക്കണം. എന്തെന്നാൽ, സകല ശാസ്ത്രങ്ങളും ആപ്തന്മാരായ വിദ്വാന്മാരും അജ്ഞാനിയെ 'ബാല'നെന്നും, ജ്ഞാനിയെ 'പിതാ' വെന്നും പറയുന്നു.

10. വയസ്സായതുകൊണ്ടോ, മുടി നരച്ചു വെളുത്തതുകൊണ്ടോ' വലിയ ധനവാനായതുകൊണ്ടോ, ഉയർന്ന തറവാട്ടിൽ ജനിച്ചതുകൊണ്ടോ ഒരുവൻ മഹാനാകുന്നില്ല. പഠിപ്പുകൊണ്ടും ജ്ഞാനം കൊണ്ടും നമ്മുടെ ഇടയിൽ വലിയവനാരോ അവനത്രേ മഹാപുരുഷൻ എന്നാണു മഹാത്മാക്കളായ മഹർഷിമാരുടെ നിശ്ചയം.

11. ബ്രാഹ്മണൻ ജ്ഞാനം കൊണ്ടും, ക്ഷത്രിയൻ ബലം കൊണ്ടും, വൈശ്യൻ ധനധാന്യങ്ങളേക്കൊണ്ടും, ശൂദ്രൻ ദീർഘായുസ്സുകൊണ്ടും വാർദ്ധക്യത്തെ പ്രാപിയ്ക്കുന്നു.

12. തലമുടി വെളുത്തതുകൊണ്ടു മാത്രം ഒരുവൻ വൃദ്ധനാകുന്നില്ല. ചെറുപ്പക്കാരനായാലും അറിവുള്ളയാളിനെയാണ് വിദ്വാന്മാർ വൃദ്ധനെന്നു പറയുന്നതു്.

13. വിദ്യാഭ്യാസം ചെയ്തിട്ടില്ലാത്തവൻ മരംകൊണ്ടുണ്ടാക്കിയ ആനയെപ്പോലെയും തോലുകൊണ്ടുണ്ടാക്കിയ മാനിനെപ്പോലെയും ഈ ലോകത്തിൽ മനുഷ്യനാണെന്നു നാമമാത്രമായി പറയപ്പെടുന്നു.

14. അതിനാൽ വിദ്യാഭ്യാസം ചെയ്ത്, വിദ്വാനും ധർമാത്മാവുമായി ദ്വേഷം കൂടാതെ സകല ജീവികൾക്കും സന്മാർഗം ഉപദേശിക്കണം. അങ്ങിനെ ഉപദേശം നല്കുമ്പോൾ മൃദുവും മധുരവുമായ ഭാഷ പ്രയോഗിക്കണം. സത്യം ഉപദേശിച്ച് ധർമത്തെ വദ്ധിപ്പിക്കുകയും അധർമത്തെ നശിപ്പിക്കുകയും ചെയ്യുന്നവർ ധന്യരത്രേ.

ദിവസവും കുളിക്കയും വസ്ത്രം, വാസസ്ഥലം, അന്നപാനീയങ്ങൾ എന്നിവയെല്ലാം ശുചിയായി സൂക്ഷിക്കുകയും വേണം. വൃത്തിയായിരുന്നാൽ ചിത്തശുദ്ധി, ആരോഗ്യം എന്നിവ ഉണ്ടാവുകയും അങ്ങനെ പുരുഷാർഥം വദ്ധിക്കുകയും ചെയ്യും. ദുർഗന്ധം തീർത്തും മാറുന്നതു വരെയാണ് ശൗചം ചെയ്യേണ്ടതു്.

**ആചാരഃ പ്രഥമോ ധർമഃ ശ്രുത്യുക്തഃ സ്മാർത്ത ഏവച.** (മനു. 1.108.)

സത്യം പറയുക തുടങ്ങിയ കർമങ്ങളുടെ അനുഷ്ഠാനമാണ് വേദത്തിലും സ്മൃതിയിലും വിധിച്ചിട്ടുള്ള 'ആചാരം.'

**മാ നോ വധീഃ പിതരം മോത മാതരമ്** (യജു 16.15)
**ആചാര്യ ഉപനയമാനോ ബ്രഹ്മചാരിണമിച്ഛതേ.** (അഥർവം 11.15)
**മാതൃദേവോ ഭവ; പിതൃദേവോ ഭവ; ആചാര്യദേവോ ഭവ; അതിഥി ദേവോ ഭവ.**
(തൈത്തിരീയാരണ്യകം. പ്ര. 7. അനു. 11)

മാതാപിതാക്കന്മാർ, ആചാര്യൻ, അതിഥി എന്നിവരുടെ ആരാധനയാണ് ദേവപൂജ. ലോകത്തിനുപകാരമുണ്ടാകുന്ന പ്രവൃത്തികൾ എല്ലാം ചെയ്യണം. ഹാനികരമായവ ത്യജിക്കണം. ഇതാണ് മനുഷ്യൻ മുഖ്യമായി ചെയ്യേണ്ടതു്. നാസ്തികരും,

ലമ്പടരും, വിശ്വാസഘാതകരും, മിഥ്യാവാദികളും, സ്വാർഥികളും, കപടരും, ചതിയരും ആയ ദുഷ്ടജനങ്ങളോട് ഒരിക്കലും സംസർഗ്ഗം ചെയ്യരുത്. ആപ്തരായ സത്യവാദികളും ധർമ്മതല്പരരും, പരോപകാരേച്ഛുക്കളുമായവരോട് സഹവസിക്കുന്നതിനെയാണ് ശ്രേഷ്ഠാചാരമെന്നു പറയുന്നത്.

ചോദ്യം:- ആര്യാവർത്തവാസികൾ ആര്യാവർത്തത്തിനു പുറമെയുള്ള ദേശങ്ങളിലേക്കു പോയാൽ അതുകൊണ്ട് അവരുടെ ആചാരം നശിക്കുമോ ഇല്ലയോ?

ഉത്തരം:- നശിക്കുകയില്ല. എന്തെന്നാൽ, ബാഹ്യമായും ആഭ്യന്തരമായുമുള്ള പരിശുദ്ധി നേടുക, സത്യം പറയുക ഇവയെല്ലാം എവിടെയായാലും ആചാരം തന്നെയാണ്. ഇവയെ അനുഷ്ഠിക്കുന്നയാൾ ആചാരത്തിൽ നിന്നോ ധർമത്തിൽ നിന്നോ ഭ്രഷ്ടനാവുകയില്ല. പകരം ആര്യാവർത്തത്തിൽ തന്നെ വസിക്കയും ദുരാചാരങ്ങൾ പ്രവർത്തിക്കുകയും ചെയ്താൽ അവൻ ധർമഭ്രഷ്ടനും ആചാരഭ്രഷ്ടനുമായിത്തീരുന്നു.

## ദേശാന്തര യാത്രയ്ക്കു തെളിവുകൾ

അങ്ങനെയെങ്കിൽ നോക്കുക:—

> മേരോർഹരേശ്ച ദ്വേ വർഷേ വർഷം ഹൈമവതം തതഃ
> ക്രമേണൈവ വ്യതിക്രമ്യ ഭാരതം വർഷമാസദത്.
> സ ദേശാൻ വിവിധാൻ പശ്യംശ്ചീനഹൂണ നിഷേവിതാൻ.

മഹാഭാരതം, ശാന്തിപർവം,[5] മോക്ഷധർമ്മത്തിൽ. വ്യാസശുക സംവാദത്തിലേതാണ് ഈ ശ്ലോകങ്ങൾ. ഒരിക്കൽ വ്യാസൻ തൻെറ പുത്രനായ ശുകനോടും ശിഷ്യന്മാരോടും കൂടി ഇക്കാലത്ത് അമേരിക്ക എന്നു പറയുന്ന പാതാളത്തിൽ പാർത്തിരുന്നു. ഒരു ദിവസം ശുകൻ പിതാവിനോട്, ''ആത്മവിദ്യ ഇത്രമാത്രമാണോ? അതോ ഇതിലധികം വല്ലതും ഉണ്ടോ?'' എന്നു ചോദിച്ചു. വ്യാസ മഹർഷി അറിഞ്ഞു കൊണ്ട് മിണ്ടാതിരുന്നു. അദ്ദേഹം നേരത്തേ തന്നെ ആ വിഷയം ഉപദേശിച്ചു കഴിഞ്ഞതാണ്. മററൊരാളിൻെറ സാക്ഷ്യത്തിനു മാത്രമായി അദ്ദേഹം ശുകനോട് ഇപ്രകാരം പറഞ്ഞു:— ''മകനേ, നീ മിഥിലാപുരിയിൽ ചെന്നു ജനക മഹാരാജാവിനോട് ഈ ചോദ്യം ചോദിക്കുക.

5 മഹാഭാരതം ശാന്തിപർവം: 325, 14–15

അദ്ദേഹം യഥായോഗ്യം ഉത്തരം പറയും''. അച്ഛൻെറ വാക്ക കേട്ട്, ശ്രീശുകൻ പാതാളത്തിൽ നിന്ന മിഥിലാപുരിയിലേക്ക പുറപ്പെട്ട പുരാതന കാലത്തു മേരുവിൻെറ — അതായതു ഹിമാലയത്തിൻെറ വടക്കുകിഴക്ക്, വടക്ക്, വടക്കുപടിഞ്ഞാറ് എന്നീ ദിക്കുകളിലുള്ള ദേശങ്ങൾക്ക ഹരിവർഷം എന്ന പറഞ്ഞിരുന്നു. ഹരിക്ക് വാനരൻ എന്നർത്ഥം. ആ നാട്ടുകളിലുള്ള മനുഷ്യർ ഇപ്പോഴും കുരങ്ങന്മാരേപ്പോലെ രക്തമുഖരും വെളുത്ത കണ്ണുള്ളവരുമാണ്. ഇപ്പോൾ യൂറോപ്പ് എന്ന പറയുന്ന ആ ദേശങ്ങൾക്ക സംസ്കൃതഭാഷയിൽ ഹരിവർഷം എന്ന പറഞ്ഞുപോന്നു. ആ പ്രദേശങ്ങളും യഹൂദി എന്നുപറയുന്ന ഹൂണദേശങ്ങളേയും സന്ദർശിച്ചുകൊണ്ട് ചീനദേശത്തിൽ വന്നെത്തി. അവിടെ നിന്ന് ഹിമാലയത്തിലേക്കും ഹിമാലയത്തിൽ നിന്ന മിഥിലാപുരിയിലേക്കും പോയി. ഇതിനും പുറമേ, ശ്രീകൃഷ്ണനും അർജ്ജുനനും ''അശ്വതരി'' യിൽ അഥവാ തീക്കപ്പലിൽ കയറി പാതാളത്തിൽ ചെന്ന് ഉദ്ദാലകമഹർഷിയെ യുധിഷ്ഠിര മഹാരാജാവിൻെറ യാഗത്തിനായി കൂട്ടിക്കൊണ്ടുവന്നു. ധൃതരാഷ്ട്രർ വിവാഹം ചെയ്തതു കന്ധാർ എന്ന ഇപ്പോൾ പറയുന്ന ഗാന്ധാരദേശത്തിലെ രാജകുമാരിയെയായിരുന്നു. പാണ്ഡു മഹാരാജാവിൻെറ പത്നിയായ മാദ്രി ഇറാൻ രാജാവിൻെറ പുത്രിയായിരുന്നു. അർജ്ജുനൻ വിവാഹം ചെയ്തത് അമേരിക്ക എന്ന പാതാളത്തിലെ രാജകുമാരിയായ ഉലോപിയെയായിരുന്നു. ദേശാന്തര — ദ്വീപാന്തര യാത്രകൾ പണ്ടുള്ളവർ ചെയ്തിരുന്നില്ലെങ്കിൽ ഇതെല്ലാം സംഭവിക്കുന്നതെങ്ങിനെ? കടലിൽ സഞ്ചരിക്കുന്ന കപ്പലുകൾക്ക കരം ചുമത്തുന്നതിനേപ്പററി മനുസ്മൃതിയിൽ[6] എഴുതിയിട്ടുള്ളതും ആര്യാവർത്തത്തിൽ നിന്ന് അന്യ ദ്വീപുകളിലേക്ക ജനങ്ങൾ സഞ്ചരിച്ചിരുന്നുവെന്നതിന് നല്ലൊരു തെളിവാണ്. കൂടാതെ, യുധിഷ്ഠിര മഹാരാജാവു നടത്തിയ രാജസൂയയാഗത്തിലേക്ക് ഭൂലോകത്തിലുള്ള സകല രാജാക്കന്മാരേയും ക്ഷണിക്കുവാൻ ഭീമൻ, അർജ്ജുനൻ, നകുലൻ, സഹദേവൻ എന്നിവർ നാലു ദിക്കുകളിലേക്കും പോയി. നിഷിദ്ധമായിരുന്നെങ്കിൽ അവർ പോവുകയില്ലായിരുന്നു. ആര്യാവർത്തവാസികൾ കച്ചവടത്തിനും, രാജ്യകാര്യങ്ങൾക്കുവേണ്ടിയും, ദേശസഞ്ചാരത്തിനും ഭൂമിയിലെങ്ങും യാത്ര ചെയ്യുന്ന പതിവുണ്ടായിരുന്നു.

ഇക്കാലത്തെ അയിത്തവും തീണ്ടലും ശുദ്ധം മാറുന്നതിലുള്ള ഭയവും മൂഢന്മാരുടെ വഞ്ചനയും അജ്ഞാനവും വദ്ധിച്ചതി

6. മനു. 8. 406 (പേജ് 268 ലെ 3-ാം ശ്ലോകം. അർത്ഥം പേജ് 270 ൽ.)

നാൽ ഉണ്ടായിട്ടുള്ളതാണ്. ദേശാന്തര — ദ്വീപാന്തര യാത്ര ചെയ്യുന്ന മനുഷ്യർ വിവിധ ജനങ്ങളുടെ സംസർഗ്ഗത്തിലൂടെ, അവരുടെ രീതികളും സമ്പ്രദായങ്ങളും കണ്ടു പഠിച്ച്, അവയെ തങ്ങളുടെ രാജ്യങ്ങളിൽ പകർത്തി നിർഭയന്മാരും ശൂരന്മാരും ആയിത്തീരുന്നു. ദുരാചാരങ്ങളെ ദൂരെ ത്യജിച്ച് സദാചാരങ്ങളെ പകർത്തി ഐശ്വര്യത്തെ പ്രാപിക്കുന്നു. മഹാഭ്രഷ്ടകളും, മ്ലേച്ഛ കുല ജാതകളുമായ വേശ്യകളുടേയും മററും സമാഗമം കൊണ്ടു് മനുഷ്യർ ആചാരഭ്രഷ്ടന്മാരോ ധർമഭ്രഷ്ടന്മാരോ ആകുന്നില്ലെന്നും ദേശാന്തര ങ്ങളിലുള്ള സജ്ജനങ്ങളോടു സഹവസിച്ചാൽ അശുദ്ധിയും ദോഷവും വരുമെന്നും കരുതുന്നതു് മൂഢതയല്ലെങ്കിൽ പിന്നെ ന്താണ്? മദ്യപാനം, മാംസഭക്ഷണം എന്നിവയുള്ള മനുഷ്യരുടെ ശരീരവും വീര്യാദിധാതുക്കളും ദുർഗന്ധം കൊണ്ടും മററും ദൂഷിച്ചു പോകുന്നതുകൊണ്ടു് അവരോടുകൂടി സംസർഗം ചെയ്യുന്ന ആര്യ ന്മാർക്കു് ഈ ദുരാചാരങ്ങൾ ഉണ്ടാകാതിരിക്കണമെന്നതു് ശരി തന്നെ. എന്നാൽ, അവരോടു കൂടി സംസർഗം ചെയ്യുന്നതിലും ഗുണങ്ങളെ ഗ്രഹിക്കുന്നതിലും ദോഷവും പാപവും ഇല്ല. അവരുടെ മദ്യപാനാദി ദോഷങ്ങളെ ത്യജിച്ച് ഗുണങ്ങളെ സ്വീകരിക്കുന്ന തിൽ തകരാറൊന്നുമില്ല. അവരെ തൊടുകയോ കാണുകയോ ചെയ്യുന്നതുപോലും പാപമാണെന്നു് അജ്ഞാനികൾ വിചാരി ക്കുന്നു. എങ്കിൽ അവരോട് പോരാടാനും സാധിക്കുകയില്ല. യുദ്ധത്തിൽ സ്പർശനവും ദർശനവും കൂടിയേ കഴിയൂ. രാഗദ്വേഷ ങ്ങൾ, അന്യായം, കള്ളം പറയുക മുതലായ ദോഷങ്ങളെ ത്യജിച്ച്, വൈരഭാവം മാററി, സ്നേഹം, പരോപകാരം, സജ്ജനശീലം മുത ലായവ സ്വീകരിക്കുന്നതാണ് ഉത്തമമായ ആചാരം. ആത്മാവും, പ്രവൃത്തി എന്നിവയോടു ബന്ധപ്പെട്ടതാണ് ധർമമെന്നു് അറി യണം. നല്ലതു ചെയ്യുന്നവരാണ് നാമെങ്കിൽ വിദേശത്തേക്കോ ദ്വീപാന്തരങ്ങളിലേക്കോ പോകുന്നതിൽ ഒരു ദോഷവും ഇല്ല. പാപം ചെയ്താലേ ദോഷമുണ്ടാകൂ. അത്യാവശ്യമായതു് ഇതാണ്:— വേദോക്തമായ ധർമത്തിൽ നിശ്ചയം വേണം. പാഷണ്ഡന്മാ രുടെ ചെയ്തികളെ ഖണ്ഡിക്കാൻ പഠിക്കണം. അപ്പോൾ ശരിയ ല്ലാത്ത നിശ്ചയങ്ങളെടുക്കാൻ ഇടവരികയില്ല. വിദേശങ്ങളിലോ ദ്വീപാന്തരങ്ങളിലോ ചെന്നു് ഭരണമോ വ്യാപാരമോ നടത്താതെ സ്വദേശത്തിനു് എപ്പോഴെങ്കിലും പുരോഗതിയുണ്ടാകുമെന്നാണോ? ഒരു നാട്ടിലുള്ളവർ അവിടെത്തന്നെ ജീവിക്കുകയും വിദേശികൾ വന്നു് വ്യവസായമോ നാടുവാഴ്ചയോ നടത്തുകയും ചെയ്താൽ ദാരി

ദ്രവ്യം ദുഃഖവുമല്ലാതെ മറ്റൊന്നും ഉണ്ടാവുകയില്ല. ജനങ്ങളെ പഠിപ്പുള്ളവരാകാനും വിദേശങ്ങളിൽ പോകാനും അനുവദിച്ചാൽ, അവർ ബുദ്ധിമാന്മാരായി തങ്ങളുടെ വലയിൽ വീഴാതെ പോകുകയും അങ്ങനെ തങ്ങളുടെ ഉപജീവന മാർഗവും സ്ഥാനമാനങ്ങളും നഷ്ടപ്പെട്ടുമെന്നും കുടിലരായ ഈ ദുഷ്ടന്മാർക്കറിയാം. തന്നിമിത്തമാണ് അവർ ഭക്ഷണ വസ്ത്രാദികളിൽ കട്ടംപിടിത്തക്കാരായി, അന്യദേശയാത്രകളെ മുടക്കുന്നത്. എന്നാൽ അറിയാതെപോലും ഒരിക്കലും മദ്യമാംസങ്ങൾ ഉപയോഗിച്ചുകൂടാ.

യുദ്ധസമയത്തും സൈനികർ നിലം മെഴുകി ഊണുവച്ച് കഴിക്കുന്നത് പരാജയ ഹേതുവാകുമെന്ന് ബുദ്ധിമാന്മാരെല്ലാം നിർണയിച്ചിട്ടുള്ളതാണല്ലോ?[7] ആനപ്പുറത്തോ, കുതിരപ്പുറത്തോ, തേരിലോ നിന്നോ നിലത്തുനിന്നോ യുദ്ധം ചെയ്യുമ്പോൾ ഒരു കൈകൊണ്ട് തിന്നുകയും കുടിക്കുകയും ചെയ്ത് മറ്റേ കൈകൊണ്ട് ശത്രുവധം നടത്തി വിജയം നേടുന്നതുതന്നെയാണ് ക്ഷത്രിയന്മാർക്കുചിതമായ ആചാരം; പരാജിതരാകുന്നത് അനാചാരമാണ്. കടുത്ത മൂഢത നിമിത്തമാണ് ഈ മനുഷ്യർ, നിലം മെഴുകിയും തമ്മിൽ തല്ലിയും തല്ലിച്ചും, സ്വാതന്ത്ര്യം. സുഖം. സമ്പത്ത്, രാജ്യം, വിദ്യ, പുരുഷപ്രയത്നം എന്നിവയിലെല്ലാം ചാണകം കലക്കിത്തേച്ച്, ആരാനും കൊണ്ടുവന്നു തന്നാൽ വച്ചുണ്ണാമെന്നു കൊതിച്ച് കൈയും കെട്ടി കാത്തിരിക്കുന്നത്. ഇപ്രകാരമുള്ള പ്രവൃത്തികൊണ്ട് ഇവർ ആര്യാവർത്തദേശം മുഴുവനും ചാണകം മെഴുകി മുടിച്ചു തേച്ചുകുളിച്ചെന്ന് മനസ്സിലാക്കണം. ഉണ്ണുന്നിടം വൃത്തിയാക്കുക, അടിക്കുക, തളിക്കുക, തേച്ചുകഴുകുക എന്നിവയെല്ലാം ചെയ്യേണ്ടതു തന്നെയാണ്. മുസൽമാന്മാരെയും കൃസ്ത്യാനികളെയുംപോലെ അടുക്കള വൃത്തിയില്ലാത്തതാക്കരുത്.

ചോദ്യം:- ശുദ്ധവും മഹാശുദ്ധവും എന്താണ്?

ഉത്തരം:- വെള്ളത്തിലോ മറ്റോ വേവിച്ചുണ്ടാക്കുന്നചോറ് ശുദ്ധം. നെയ്യിലോ പാലിലോ വേവിച്ചെടുക്കുന്നത് മഹാശുദ്ധം. ഇതും ഈ കുടിലവൃത്തികളുടെ അന്ധാചാരമാണ്. നെയ്യും പാലും കൂടുതലുള്ളത് തിന്നാൻ സ്വാദുള്ളതും ഉദരത്തിന് അധികം സ്നിഗ്ധതയുണ്ടാക്കുന്നതുമാണല്ലോ? അത്തരം ഭക്ഷണപദാർത്ഥം അധികം

7. മൂന്നാം പാനിപ്പട്ട് യുദ്ധത്തിൽ മറാട്ടികളും, ജാട്ടുകളും, രജപുത്രരും വെവ്വേറെ അടുക്കളയുണ്ടാക്കിയതാണ് അവരുടെ പരാജയ കാരണമെന്ന് ചരിത്രം.

തിന്നാൻ കിട്ടാനുള്ള സൂത്രമാണിതു്. വാസ്തവത്തിൽ അഗ്നി യിലോ, പഴക്കംകൊണ്ടോ പാകപ്പെടുത്തിയതെല്ലാം പക്വമാകുന്നു. അവയിൽ ഏതെങ്കിലും ഒന്നുകൊണ്ടു് പാകപ്പെടാത്തതു് അപക്വമാണു്. പക്വം ഭക്ഷ്യവും, അപക്വം അഭക്ഷ്യവുമാണെന്ന നിയമവും എല്ലായിടത്തും ശരിയല്ല. എന്തെന്നാൽ പച്ചക്കടലയും മററും തിന്നാറുണ്ടല്ലോ.

ചോദ്യം:– ദ്വിജന്മാർ-ബ്രാഹ്മണ ക്ഷത്രിയ വൈശ്യന്മാർ– സ്വയംപാകം ചെയ്തു ഭക്ഷിക്കണമോ, ശൂദ്രൻ പാകപ്പെടുത്തിയതു ഭക്ഷിക്കണോ?

ഉത്തരം:- ശൂദ്രൻ പാകം ചെയ്തതു് ഭക്ഷിക്കണം. എന്തെന്നാൽ, ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ എന്നീവർണ്ണങ്ങളിലുള്ള സ്ത്രീപുരുഷന്മാർ അദ്ധ്യാപനം, രാജ്യപരിപാലനം, പശുപാലനം, കൃഷി, കച്ചവടം മുതലായ ജോലികളിൽ ഏർപ്പെട്ടിരിക്കണം. എന്നാൽ ശൂദ്രന്റെ പാത്രത്തിലും അവന്റെ വീട്ടിലും പാകം ചെയ്ത ഭക്ഷണം ആപൽക്കാലത്തിലല്ലാതെ മററൊരിക്കലും ഭക്ഷിക്കരുതു്. ഇതിന്റെ പ്രമാണം കേട്ടുകൊള്ളുക.

ആര്യാധിഷ്ഠിതാ വാ ശൂദ്രാഃ സംസ്കർത്താരഃ സ്യുഃ[8]

ഇതു് ആപസ്തംബന്റെ സൂത്രമാകുന്നു. ശ്രേഷ്ഠന്മാരുടെ ഗൃഹങ്ങളിൽ ശൂദ്രർ–അതായതു് വിദ്യാഹീനരായ സ്ത്രീപുരുഷന്മാർ– വെപ്പുപണി മുതലായ സേവനങ്ങൾ ചെയ്യേണ്ടതാണു്. എന്നാൽ അവരുടെ ശരീരവും വസ്ത്രവും വൃത്തിയായിരിക്കണം. ശ്രേഷ്ഠന്മാരുടെ വീടുകളിൽ പാചകം നടത്തുമ്പോൾ വസ്ത്രം കൊണ്ടു് വായ മൂടി പാചകം ചെയ്യേണ്ടതാണു്. അവരുടെ വായിൽ നിന്നും മൂക്കിൽനിന്നും നിർഗമിക്കുന്ന ഉച്ഛിഷ്ടമോ നിശ്വാസമോ ഭക്ഷണത്തിൽപററിക്കൂടാ. ആഴ്ചയിലൊരിക്കൽ അവർ നഖം വെട്ടണം. ക്ഷൗരവും ചെയ്യണം. ആ ദിവസം കുളിച്ചിട്ടേ പാകം ചെയ്യാവൂ. ശ്രേഷ്ഠന്മാർക്കു് ഭക്ഷണം നല്കിയ ശേഷമേ അവർ ഭക്ഷിക്കാവൂ.

ചോദ്യം:– ശൂദ്രൻ തൊട്ടു പാകം ചെയ്ത ഭക്ഷണം കഴിക്കുന്നതിൽ ദോഷംകാണുമ്പോൾ അവൻ പാകം ചെയ്തതു് എങ്ങനെ ഉണ്ണും?

ഉത്തരം:- ഇതു് കപോലകല്പിതവും കള്ളവുമാണു്. എന്തെന്നാൽ, ശർക്കര, പഞ്ചസാര, നെയ്യ്, പാൽ, അരിമാവു്, സസ്യ

8. ആപസ്തംബ ധർമസൂത്രം. 2. 2. 2. 4.

ങ്ങൾ, ഫലങ്ങൾ, കിഴങ്ങുകൾ എന്നിവ ഭക്ഷിച്ചിട്ടുള്ളവർ ലോക മെമ്പാടുമുള്ളവരുണ്ടാക്കിയതും, ഉച്ഛിഷ്ടവും ഭക്ഷിച്ചിരിക്കുന്നെന്നു കരുതണം. എന്തെന്നാൽ, ശൂദ്രർ, പറയർ, തോട്ടികൾ, മുസൽമാന്മാർ, കൃസ്ത്യാനികൾ മുതലായവർ വയലുകളിൽനിന്നു കരിമ്പു വെട്ടി തൊലികളഞ്ഞു് ആട്ടി നീരെടുക്കുന്നു. അപ്പോൾ അവർ മലമൂത്രവിസർജ്ജനം ചെയ്തിട്ടു കൈകഴുകാതെ അവ കൈകാര്യം ചെയ്യുന്നു. ഒരു കരിമ്പെടുത്തു് കടിച്ചു് പകുതി നീരു് കുടിക്കുന്നു; ബാക്കി അതിൽ തന്നെ ഇടുന്നു. കരിമ്പുനീർ തിളപ്പിക്കുമ്പോൾ ചപ്പാത്തി അതിലിട്ടു പാകം ചെയ്തു ഭക്ഷിക്കുന്നു. പഞ്ചസാര ഉണ്ടാക്കുമ്പോൾ, മലമൂത്രങ്ങളും മണ്ണും ചാണകവും മററും പററിപ്പിടിച്ചിട്ടുള്ള പഴയ ചെരിപ്പുകൊണ്ടാണു് ഞെരുടുന്നതു്. പാലിൽ കൂട്ടിച്ചേർക്കുന്ന വെള്ളം അവരുടെ വീട്ടിലെ എച്ചിൽ പാത്രങ്ങളിലുള്ളതായിരിക്കും. നെയ്യും മററും സൂക്ഷിക്കുന്നതും അത്തരം പാത്രങ്ങളിൽ ആയിരിക്കും. അരിമാവു പൊടിക്കുന്ന സമയത്തും എച്ചിൽ കൈ കൊണ്ടു തന്നെയാവാം ആ അരിമാവു് എടുക്കുന്നതു്. എന്നു മാത്രമല്ല, വിയർപ്പുതുള്ളികളും കൂടി ആ അരിമാവിൽ വീഴുന്നു. കായ് കനികൾ, കിഴങ്ങുകൾ എന്നിവയുടെ കാര്യത്തിലും ഇത്തരം തമാശകൾ കാണാം. ഇവയൊക്കെ ഭക്ഷിച്ചിട്ടുണ്ടെങ്കിൽ എല്ലാവരേയും തൊട്ടുതിന്നെന്നു കരുതിക്കൊള്ളണം.

ചോദ്യം:- ഫലം, മൂലം, കന്ദം, രസം, മുതലായ അദൃഷ്ടവസ്തുക്കളുടെ കാര്യത്തിൽ ഈ ദോഷമില്ല.

ഉത്തരം:- കൊള്ളാം. കൊള്ളാം! അല്ലെങ്കിൽ മണ്ണും ചാരവും വാരിത്തിന്നുമോ? ശക്കരയും പഞ്ചസാരയും മധുരമാണു്; പാലും നെയ്യും ദേഹത്തിന്നു പുഷ്ടിയുണ്ടാക്കുന്നു. അപ്പോൾ പിന്നെ അദൃഷ്ട ദോഷം ഉണ്ടായാൽ സ്വാർഥ പൂർത്തി ഉണ്ടാവില്ല. കാണാത്തതിൽ ദോഷമില്ലെന്നു വരുന്ന പക്ഷം തോട്ടികൾ, മുസ്ലീങ്ങൾ എന്നിവർ വേറൊരിടത്തുവെച്ചുണ്ടാക്കിത്തന്നാൽ നിങ്ങൾ അതു തിന്നുമോ ഇല്ലയോ? തിന്നുകയില്ലെങ്കിൽ അദൃഷ്ടത്തിലും ദോഷമുണ്ടെന്നു വരുന്നു. മാംസാഹാരികളും മദ്യപാനികളുമായ മുസൽമാന്മാർ, കൃസ്ത്യാനികൾ മുതലായവർ വെച്ചുണ്ടാക്കിയതു് ശ്രേഷ്ഠന്മാർ ഭക്ഷിക്കുന്നപക്ഷം അവക്കും മദ്യമാംസാദികൾ ഭക്ഷിച്ചതുകൊണ്ടുള്ള ദോഷം പിന്നീടു് ഉണ്ടായേക്കാം. എന്നാൽ ശ്രേഷ്ഠന്മാർ തമ്മിൽ സഹഭോജനം നടത്തുന്നതിൽ യാതൊരു ദോഷവുമില്ല.

9. ഉണ്ടായതെവിടെയെന്നു് സ്പഷ്ടമല്ലാത്തതാണു് അദൃഷ്ടം,

ഒരേ അഭിപ്രായം, ഒരേ ലാഭനഷ്ടങ്ങൾ, സുഖദുഃഖങ്ങളിലുള്ള സാമ്യം എന്നിവ പരസ്പരം ഉണ്ടാകാതിരിക്കുന്നതുവരെ അഭ്യുദയമുണ്ടാകുന്നതു് വളരെ വിഷമമാണു്. മിശ്രഭോജനം കൊണ്ടുമാത്രം പരിഷ്കാരം ഉണ്ടാവുകയില്ല. ദുരാചാരങ്ങൾ ത്യജിച്ചു് സദാചാരങ്ങൾ സ്വീകരിക്കുന്നതുവരെ പുരോഗതിക്കുപകരം അധോഗതിയാണുണ്ടാവുക.

## വിദേശാധിപത്യകാരണം.

ആര്യാവർത്തത്തിൽ വിദേശീയരുടെ വാഴ്ചയുണ്ടാവാനുള്ള കാരണം ഈ നാട്ടുകാരുടെ അന്യോന്യസ്പർദ്ധ, അഭിപ്രായഭിന്നത, ബ്രഹ്മചര്യമില്ലായ്മ, പഠനപാഠങ്ങളില്ലായ്മ, നിർബന്ധിത ശൈശവവിവാഹം, വിഷയാസക്തി, കള്ളത്തരം, വേദവിദ്യയുടെ ലോപം ഇത്യാദി ദുഷ്കർമങ്ങളാണു്. സഹോദരങ്ങൾ തമ്മിൽ കലഹിക്കുമ്പോൾ മൂന്നാമനായ വിദേശി മധ്യസ്ഥനായി ചമയുന്നു. അയ്യായിരം കൊല്ലങ്ങൾക്കുമുമ്പുനടന്ന മഹാഭാരതകഥയും നിങ്ങൾ വിസ്മരിച്ചുവോ? നോക്കു! ഭാരതയുദ്ധത്തിൽ സകലരും പോക്കളത്തിൽ സവാരികളിലിരുന്നത്രേ ഭക്ഷിച്ചിരുന്നതു്. അന്യോന്യസ്പർദ്ധകൊണ്ടാണു് പാണ്ഡവന്മാരുടേയും കൗരവന്മാരുടേയും യാദവന്മാരുടേയും ഉന്മൂലനാശം സംഭവിച്ചതു്. അന്നു് അതു സംഭവിച്ചതുപോകട്ടെ ആ രോഗം ഇതുവരെയും ഭേദമായിട്ടില്ല ഈ ഭയങ്കര രാക്ഷസൻ എപ്പോൾ വിട്ടുപോകുമെന്നറിവില്ല ഒരു പക്ഷേ ശ്രേഷ്ഠരായ എല്ലാവരേയും സുഖങ്ങളിൽ നിന്നകററി ദുഃഖസാഗരത്തിൽ മുക്കിക്കൊന്നേക്കാം! കുലം മുടിച്ച, രാജ്യം നശിപ്പിച്ച നീചനായ ദുര്യോധനൻെറ ദുഷ്ടമാർഗത്തിലൂടെ ഇന്നും സഞ്ചരിക്കുന്നതാണു് നമ്മുടെ ദുഃഖവർദ്ധനവിനു കാരണം. ഈ രാജരോഗം നമുക്കിടയിൽ നിന്നു് അററുപോകുവാൻ ഈശ്വരൻ സഹായിക്കട്ടെ.

## രണ്ടുതരം ഭക്ഷ്യാഭക്ഷ്യങ്ങൾ

ധർമശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ളതു്, വൈദ്യശാസ്ത്രത്തിൽ പ്രതിപാദിച്ചിട്ടുള്ളതു് എന്നിങ്ങനെ ഭക്ഷ്യാഭക്ഷ്യവിധി രണ്ടുണ്ടു്.

**അഭക്ഷ്യാണി ദ്വിജാതീനാമമേധ്യപ്രഭവാണി ച.**

(മനു. 5 . 5)

ദ്വിജന്മാരും അതായതു് ബ്രാഹ്മണ ക്ഷത്രിയ വൈശ്യന്മാരും, ശൂദ്രന്മാരും മലിനമായ, അഥവാ മലമൂത്രാദികളുടെ സംസർഗം

കൊണ്ടു് ഉണ്ടായിട്ടുള്ള സസ്യങ്ങൾ, കായ്, കിഴങ്ങുകൾ മുതലായവ ഭക്ഷിക്കരുതു്.

വർജയേന്മധുമാംസംച (മനു. 2. 177)

വിവിധതരം മദ്യങ്ങൾ, കഞ്ചാവ്, കറുപ്പ് മുതലായവയും. അതായതു്

"ബുദ്ധിം ലുമ്പതിയദ് ദ്രവ്യം മദകാരീ തദുച്യതേ"10

ബുദ്ധിയെ നശിപ്പിക്കുന്നവയൊന്നും ഒരിക്കലും ഭക്ഷിക്കരുതു്. ചീഞ്ഞതും, ദുഷിച്ചതും, ദുർഗന്ധമുള്ളതും, ശരിയായി പാകം ചെയ്യാത്തതും, ശരീരത്തിൽ മദ്യമാംസാദികളുടെ പരമാണുക്കൾ നിറഞ്ഞ മ്ലേച്ഛരായ മദ്യപാനികളും, മാംസാഹാരികളും പാകം ചെയ്ത ആഹാരം ഭക്ഷിക്കരുതു്. മനുഷ്യർക്കു് ഉപകാരമുള്ള പശുവിനേയും മററും കൊന്നുണ്ടാക്കുന്ന ഭക്ഷണവും വർജ്യമാണു്. ഒരു പശുവിൽ നിന്നുണ്ടാകുന്ന പാൽ, നെയ്യ്, അതിൻെറ സന്തതികൾ എന്നിവ ഒററ തലമുറയിൽ നാലുലക്ഷത്തി എഴുപത്തയ്യായിരത്തി അറുനൂറു മനുഷ്യർക്കു പ്രയോജനം ചെയ്യുന്നു. അതിനാൽ പശുക്കളെ കൊല്ലുകയോ കൊല്ലിക്കുകയോ ചെയ്യരുതു്.

ഒരു പശുവിനു് ഇരുപതു സേറു 11 മറെറാന്നിനു് രണ്ടു സേറും പാൽ ദിവസംതോറും കിട്ടുന്നു. അപ്പോൾ ഓരോപശുവും ശരാശരി പതിനൊന്നു സേർ പാൽ നൽകുന്നു. ചില പശുക്കൾ പതിനെട്ടു മാസത്തോളവും വേറെ ചില പശുക്കൾ ആറുമാസവും പാൽ നൽകുന്നു. അപ്പോൾ ഓരോ പശുവിൻെറയും കറവക്കാലം ശരാശരി പന്ത്രണ്ടു മാസമായി. അപ്പോൾ ഒരു പശുവിൻെറ കറവക്കാലത്തിൽ കിട്ടുന്ന പാൽകൊണ്ടു് 24960 (ഇരുപത്തി നാലായിരത്തി തൊള്ളായിരത്തി അറുപതു്) മനുഷ്യർക്കു് ഒരു പ്രാവശ്യം തൃപ്തിയടയാം. അതിനു് ആറു പശുക്കുട്ടികളും ആറു കാളക്കിടാങ്ങളും ഉണ്ടാകുന്നു. അവയിൽനിന്നു് രണ്ടെണ്ണം ചത്തുപോയാലും പത്തെണ്ണം ബാക്കിയുണ്ടാകും. അവയിൽ അഞ്ചു പശുക്കുട്ടികളുടെ പൂർണ്ണ ജീവകാലം കൊണ്ടു കിട്ടുന്ന പാലെല്ലാം കൂടി 124800 (ഒരു ലക്ഷത്തി ഇരുപത്തിനാലായിരത്തിഎണ്ണൂറ്) മനുഷ്യരെ സംതൃപ്തരാക്കുവാൻ മതിയാകും. ഇനി അഞ്ചു കാളക്കുട്ടികൾ ബാക്കിയുണ്ടു്. അവയിലോരോന്നും ജീവിതകാലം മുഴുവനുമുള്ള പ്രയത്നം കൊണ്ടു്

10. ശാർങ്ഗധര സംഹിത 4. 21
11. ഏകദേശം ഒരു കിലോഗ്രാം.

ഏറെക്കുറെ 5000(അയ്യായിരം) മണ്ണ് ധാന്യം ഉത്പാദിപ്പിക്കുന്നു. ആ ധാന്യത്തിൽനിന്ന് ഓരോ മനുഷ്യനും മുക്കാൽ സേർ ഭക്ഷിച്ചാലും രണ്ടരലക്ഷം പേർക്ക് ഒരു നേരത്തേക്കായി ധാന്യവും പാലും കൂടിച്ചേർന്നാൽ 374800 (മൂന്നു ലക്ഷത്തി എഴുപത്തി നാലായിരത്തി എണ്ണൂറു) പേർ സംതൃപ്തരാകും. ആകെ 475600 (നാലു ലക്ഷത്തി എഴുപത്തയ്യായിരത്തി അറുനൂറ്) മനുഷ്യരെ ഒരു പശു ഒരേ ഒരു തലമുറയിൽ — ജീവിത കാലത്തിൽ — ഒരു പ്രാവശ്യം തൃപ്തിപ്പെടുത്തുന്നു. ഇങ്ങിനെ അനേകം തലമുറകൾ ചേരുമ്പോൾ അസംഖ്യം ജനങ്ങൾക്ക് ഒരു പശുവിനെക്കൊണ്ടുതന്നെ പ്രയോജനം കിട്ടുന്നു. ഇതിനും പുറമെ വണ്ടിവലിക്കുക, ഭാരം ചുമക്കുക, മുതലായ കാര്യങ്ങളിലും മനുഷ്യർക്ക് വളരെ ഉപകരിക്കുന്നവയാണ് കാളകൾ. അതുപോലെ തന്നെയാണ് കറവയുള്ള പശുക്കളും. കാളകളെപ്പോലെ പോത്തുകളും ഉപയോഗമുള്ളവയാണ്. എന്നാൽ പശുവിന്റെ പാലും നെയ്യും പോലെ എരുമയുടെ പാലും നെയ്യും ബുദ്ധി വർദ്ധകങ്ങളല്ല. ആര്യന്മാർ പശുവിനെ കന്നുകാലികളിൽ വെച്ച് പ്രധാനമായി ഗണിച്ചിട്ടുള്ളത് ഇതുകൊണ്ടാണ്. അറിവുള്ളവരെല്ലാം ഇങ്ങനെ തന്നെ കരുതും. കോലാടിന്റെ പാൽകൊണ്ട് 25920 (ഇരുപത്തയ്യായിരത്തിത്തൊള്ളായിരത്തി ഇരുപത്) ആളുകളുടെ സംരക്ഷണമാണുണ്ടാകുന്നത്. ഇപ്രകാരം ആന, കുതിര, ഒട്ടകം, ആട്, കഴുത മുതലായ മൃഗങ്ങളും വളരെ ഉപകാരമുള്ളവയാണ്. [12] ഈ മൃഗങ്ങളെ കൊല്ലുന്നവർ മുഴുവൻ മനുഷ്യസമുദായത്തിന്റെയും ഘാതകന്മാരാണ്. നോക്കുക, ആർഷ രാജ്യത്തിൽ അത്യന്തം ഉപകാരികളായ ഈ മൃഗങ്ങളെയൊന്നും ഹിംസിച്ചിരുന്നതേയില്ല അന്ന് ആര്യാവർത്തത്തിലും ലോകത്തിലെ അന്യരാജ്യങ്ങളിലും മനുഷ്യരും മററു ജീവികളും വളരെ സുഖമായി ജീവിതം നയിച്ചിരുന്നു. അന്ന് പശു കാള മുതലായ മൃഗങ്ങൾ വേണ്ടത്ര ഉണ്ടായിരുന്നതിനാൽ പാലും നെയ്യും അന്നരസാദികളും സുലഭമായിരുന്നു. മാംസഭുക്കുകളും, മദ്യപന്മാരും ജന്തുഹിംസകരുമായ വിദേശീയർ എന്നുമുതൽ ഈ നാട്ടിൽ വന്നു നാടുവാഴാൻ തുടങ്ങിയോ അന്നുമുതൽ ഇന്നാട്ടുകാരുടെ ദുഃഖം വർദ്ധിച്ചുകൊണ്ടിരിക്കുന്നു. എന്തെന്നാൽ:-

12. ഈ വിഷയത്തെപ്പററി വിസ്തൃതമായ ഒരു നിരൂപണം ''ഗോകരുണാനിധി'' എന്ന ഗ്രന്ഥത്തിൽ ചെയ്തിട്ടുണ്ട്. ഈ പുസ്തകം വൈദിക സാഹിത്യ പരിഷത്തിന്റെ 'ആചാരഭാനു' എന്ന പുസ്തകത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

നഷ്ടേ മൂലേ നൈവ ഫലം ന പുഷ്പം.[13]
വേരററ വൃക്ഷത്തിനെവിടെ നിന്നാണ് പൂവും കായും?

ചോദ്യം:- സകലരും പ്രാണിഹിംസകരല്ലാതായാൽ കടുവ മുതലായ ഹിംസ്രമൃഗങ്ങാം വർദ്ധിക്കും. അവ പശുക്കളേയും മററും കൊന്നുതിന്നും. അപ്പോാം നിങ്ങളുടെ ഈ പ്രയത്നങ്ങളെല്ലാം വ്യർത്ഥമാകും.

ഉത്തരം:- ഉപദ്രവമുണ്ടാക്കുന്ന മനുഷ്യരേയും മൃഗങ്ങളേയും ശിക്ഷിക്കുകയും ആവശ്യമായാൽ കൊല്ലുകയും ചെയ്യുന്നതു രാജഭൃത്യന്മാരുടെ പ്രവൃത്തിയാണ്.

ചോദ്യം:- പിന്നെ അവയുടെ മാംസം വലിച്ചെറിഞ്ഞു കളയണോ?

ഉത്തരം:- കളഞ്ഞാലും വേണ്ടില്ല. നായ മുതലായ മാംസാഹാരികാംക്ക് കൊടുത്താലും കൊള്ളാം; ദഹിപ്പിച്ചു കളഞ്ഞാലും വിരോധമില്ല. ഒരു പക്ഷേ മാംസാഹാരികളായ വല്ല മനുഷ്യരും തിന്നാലും ലോകത്തിന്നു തരക്കേടൊന്നും സംഭവിക്കാനില്ല. അവരുടെ സ്വഭാവം ദൂഷിച്ച് മാംസാഹാരികളായ ഹിംസാശീലരാകുമെന്നേയുള്ളു. ഹിംസ, മോഷണം, വിശ്വാസവഞ്ചന, കള്ളം, കപടം മുതലായവകൊണ്ടു സമ്പാദിക്കുന്നതെല്ലാം അഭക്ഷ്യമാണ്. അഹിംസ, ധർമാനുസൃതങ്ങളായ കർമങ്ങാം മുതലായവയാൽ സമ്പാദിക്കുന്നതെല്ലാം ഭക്ഷ്യമാണ്. ആരോഗ്യം, രോഗനാശം, ബുദ്ധി, ബലം, പരാക്രമം, ആയുസ്സ് എന്നിവയ്ക്കു വർദ്ധനവുണ്ടാക്കുന്നതായ അരി, ഗോതമ്പ്, കായ്കനികാം, കിഴങ്ങുകാം, പാല്, നെയ്യ്, മധുരം മുതലായവ ചേരേണ്ടപടി ചേർത്തു പാകം ചെയ്ത് ഉചിത സമയത്ത് മിതമായി ഭക്ഷിക്കുന്നതെല്ലാം "ഭക്ഷ്യം" തന്നെ. അവനവൻെറ പ്രകൃതിയ്ക്കു വിരുദ്ധമായ വികാരത്തെ ജനിപ്പിക്കുന്ന പദാർത്ഥങ്ങളെയെല്ലാം ത്യജിക്കുന്നതും വിഹിതമായവയെ അതിനനുസരിച്ച് സ്വീകരിക്കുന്നതും അല്ലാത്തവയെ ത്യജിക്കുന്നതും ഭക്ഷ്യവിധിയിൽപെടുത്താം.

ചോദ്യം:- ഒരേ പാത്രത്തിൽ നിന്ന് ഉണ്ണുന്നതു് ശരിയോ തെറേറാ?

ഉത്തരം:- ദോഷകരമാണ്. രണ്ടുപേരുടെ സ്വഭാവവും ശീലങ്ങളും പൊരുത്തമുള്ളതായിരിക്കുകയില്ല. കുഷ്ഠരോഗിയോ

13. ചാണക്യനീതി - 10. 13.

ടൊപ്പം ഭക്ഷിക്കുന്നതുകൊണ്ടു് രോഗമില്ലാത്തവൻെറ രക്തവും കൂടി ദൂഷിക്കുന്നതുപോലെ, ഒററപ്പാത്രത്തിൽ നിന്നുണ്ണുന്നതും ദോഷമല്ലാതെ ഗുണമൊന്നും ചെയ്യുകയില്ല. അതുകൊണ്ടു്:-

നോച്ഛിഷ്ടം കസ്യചിദ്ദദ്യാന്നാദ്യാച്ചൈവ
തഥാന്തരാ ന ചൈവാത്യശനം കുര്യാന്നചോ
ച്ഛിഷ്ടഃ ക്വചിദ് വ്രജേത്. (മനു. 2. 56)

സ്വന്തം ഉച്ഛിഷ്ടം മറെറാരാൾക്കു കൊടുക്കുകയോ മറെറാരുവൻെറ പാത്രത്തിൽ നിന്നെടുത്തു തിന്നുകയോ പാടില്ല. അമിതമായി ഭക്ഷിക്കരുതു്. ഭക്ഷണം കഴിഞ്ഞു്, കൈയ്യും മുഖവും കഴുകാതെ അങ്ങുമിങ്ങും പോകയുമരുതു്.

ചോദ്യം:- "ഗുരോരുച്ഛിഷ്ടഭോജനമ്"[14] എന്ന വാക്യത്തിൻെറ അർഥം എന്താണു്?

ഉത്തരം:- ഗുരുവിൻെറഭക്ഷണം കഴിഞ്ഞു് ശേഷിക്കുന്ന ശുദ്ധമായ ആഹാരം കഴിക്കണം എന്നാണു് അർഥം. ഗുരുവിനു് നൽകിയതിനു ശേഷം മാത്രം ശിഷ്യൻ ഭക്ഷിക്കണം എന്നർഥം.

ചോദ്യം:- ഉച്ഛിഷ്ടമായതെല്ലാം നിഷിദ്ധമാണെങ്കിൽ തേനീച്ചകളുടെ ഉച്ഛിഷ്ടമായ തേൻ, പശുക്കുട്ടിയുടെ ഉച്ഛിഷ്ടമായ പാൽ, ഒരു കബളം ഭക്ഷിച്ചു കഴിയുമ്പോൾ അവനവൻെറ തന്നെ ഉച്ഛിഷ്ടമായിത്തീരുന്ന ചോറു് ഇവയൊന്നും ഭക്ഷിക്കരുതല്ലോ?

ഉത്തരം:- ഉച്ഛിഷ്ടമെന്ന പേരേ തേനിനുള്ളു. വിവിധൗഷധങ്ങളുടെ സത്തായ അതു് സ്വീകാര്യമാണു്. കിടാങ്ങൾ അകിട്ടിൽ നിന്നും പുറത്തുവന്ന പാൽ മാത്രമേ കുടിക്കുന്നുള്ളു. ഉള്ളിലുള്ള പാൽ കുടിക്കുവാൻ കഴിയുകയില്ല. അതിനാൽ ഉച്ഛിഷ്ടമല്ല. എന്നാൽ കുട്ടി കുടിച്ചതിൻെറ ശേഷം ജലം കൊണ്ടു് അകിടു കഴുകി ശുദ്ധമായ പാത്രത്തിൽ പാൽ കറന്നെടുക്കണം. ഒരുവൻെറ ഉച്ഛിഷ്ടം അവനു് യാതൊരു വികാരവും ഉണ്ടാക്കുന്നില്ല. അന്യൻെറ ഉച്ഛിഷ്ടം ഭക്ഷിക്കരുതെന്നതു് സ്വാഭാവികമാണു്. അന്യൻെറ മലമൂത്രങ്ങളെ സ്പർശിക്കുന്നതിലുള്ളേടത്തോളം വെറുപ്പു് അവനവൻെറ മുഖം, മൂക്കു്, ചെവി കണ്ണു്, ഉപസ്ഥം, ഗുഹ്യേന്ദ്രിയങ്ങൾ എന്നിവയിൽ നിന്നുണ്ടാകുന്ന മലമൂത്രാദികളെ സ്പർശിക്കുന്നതിൽ ഉണ്ടാകുന്നില്ല. അതിനാൽ അതു സൃഷ്ടിക്രമത്തിന്നു വിപരീതമായിട്ടുള്ളതല്ലെന്നു സിദ്ധിക്കുന്നു. മറെറാരുവൻെറ ഉച്ഛിഷ്ടം—

14. പ്രാണതോഷിണി എന്ന പുസ്തകത്തിൽ നിന്നു്.

എച്ചിൽ-ഭക്ഷിക്കാതിരിക്കുന്നതു തന്നെയാണ് മനുഷ്യർക്കെല്ലാം ഉചിതം.

ചോദ്യം:- കൊള്ളാം! ഭാര്യാഭർത്താക്കന്മാരും പരസ്പരം ഉച്ഛിഷ്ടം ഭക്ഷിക്കരുതെന്നോ?

ഉത്തരം:- പാടില്ല. എന്തെന്നാൽ, അവരുടേയും ശരീര സ്വഭാവം ഭിന്നമാണ്.

ചോദ്യം:- ഒന്നു ചോദിക്കട്ടെ! ഏതു മനുഷ്യൻ ഉണ്ടാക്കിയതായാലും, അതു ഭക്ഷിക്കുന്നതിലെന്താണ് തെററ്? ബ്രാഹ്മണൻ മുതൽ ചണ്ഡാളൻ വരെയുള്ളവരുടെ ശരീരം എല്ലും മാംസവും തൊലിയും കൊണ്ടുണ്ടാക്കിയതാണ്. ബ്രാഹ്മണൻെറ ശരീരത്തിലുള്ളതരം ചോര തന്നെയാണ് ചണ്ഡാളാദികളുടെ ശരീരത്തിലുമുള്ളതു്. എങ്കിൽ പിന്നെ. ഏതു മനുഷ്യൻ പാകം ചെയ്തതായാലും ഭക്ഷിക്കുന്നതിൽ എന്താണു തെററ്?

ഉത്തരം:- തെററുണ്ട്. ഉത്തമ പദാർത്ഥങ്ങൾ ഭക്ഷിക്കുന്ന ബ്രാഹ്മണരുടെ ശരീരത്തിൽ ദുർഗന്ധാദി ദോഷങ്ങളില്ലാത്ത രജോവീര്യങ്ങൾ ഉണ്ടാകുന്നതുപോലെ ചണ്ഡാളാദി സ്ത്രീ പുരുഷന്മാരിൽ ഉണ്ടാകുന്നില്ല. ചണ്ഡാളൻെറ ശരീരം ദുർഗന്ധപരമാണുക്കളെക്കൊണ്ടു നിറഞ്ഞിരിക്കുന്നു ബ്രാഹ്മണാദികളുടെ ശരീരം അങ്ങിനെയുള്ളതല്ല അതിനാൽ ബ്രാഹ്മണാദി ശ്രേഷ്ഠജാതികൾ പാകം ചെയ്തതു ഭക്ഷിക്കാവുന്നതാണ്. തോട്ടികളും, അറവുകാരും പാകം ചെയ്തതു് അഭക്ഷ്യവുമാണ്. ''അമ്മ, ശ്വശ്രു, സഹോദരി, പുത്രി, പുത്രഭാര്യ എന്നിവരുടെയെല്ലാം ശരീരം ചർമ്മം കൊണ്ടുണ്ടാക്കിയതുപോലെ ചർമ്മം കൊണ്ടുണ്ടാക്കിയതാണ് അവനവൻെറ ഭാര്യയുടെ ശരീരവും. അതുകൊണ്ടു നിങ്ങൾ ഭാര്യയോടു പെരുമാറുന്നതു പോലെ അമ്മയോടും മററും പെരുമാറുമോ''? എന്ന് ആരെങ്കിലും ചോദിച്ചാൽ നിങ്ങൾക്കു തല താഴ്ത്തി മിണ്ടാതിരിക്കേണ്ടിവരുമല്ലോ. ഉത്തമമായ അന്നം തൊട്ടു ഭക്ഷിക്കുന്നതുപോലെ നാററമുള്ളവയും ഭക്ഷിക്കുമോ? മലവും ഭക്ഷിക്കുമോ? അങ്ങനെയുള്ളവരും ഉണ്ടായിരിക്കുമോ!

ചോദ്യം:- പശുവിൻെറ ചാണകം കൊണ്ടു മെഴുകുന്നതുപോലെ നിങ്ങൾ സ്വന്തം മലം കൊണ്ടു മെഴുകാതിരിക്കുന്നതെന്ത്? ചാണകം കൊണ്ടു മെഴുകിയ സ്ഥലത്തു പോകുമ്പോൾ അവിടം അശുദ്ധമാകാത്തതും എന്തുകൊണ്ട്?

ഉത്തരം:- മനുഷ്യന്റെ മലത്തിന്റേതുപോലുള്ള ദുർഗന്ധം പശുവിന്റെ ചാണകത്തിനില്ല. ചാണകം സ്നിഗ്ദ്ധമായതുകൊണ്ടു് വേഗത്തിൽ ഇളകുകയോ വസ്ത്രങ്ങൾ മുഷിയുകയോ വസ്ത്രങ്ങളിൽ ചളി പററുകയോ ചെയ്യുന്നില്ല. മണ്ണുകൊണ്ടു മാലിന്യം ഉണ്ടാകുന്നതുപോലെ ഉണങ്ങിയ ചാണകം കൊണ്ടുണ്ടാകുന്നില്ല. മണ്ണു, ചാണകവു, കൂട്ടിച്ചേർത്തു മെഴുകിയ സ്ഥലം മനോഹരമാണു്. പാകം ചെയ്യുന്ന സ്ഥലത്തിരുന്നു ഭക്ഷണം കഴിക്കുകയും മററും ചെയ്യുന്നതുകൊണ്ടു് അവിടെ നെയ്യു്, അരിപ്പൊടി, എച്ചിൽ എന്നിവയെല്ലാം വീഴുന്നു. അതുകൊണ്ടു് ഈച്ച, ഉറുമ്പു് മുതലായവയെല്ലാം ഇര തേടാൻ അവിടെ വന്നു കൂടുന്നു. അവിടെ ദിവസം തോറും അടിച്ചു തളിച്ചു മെഴുകി വൃത്തിയാക്കി വെച്ചില്ലെങ്കിൽ ആ സ്ഥലം കക്കൂസ്സുപോലായിത്തീരും. അതിനാൽ ദിവസം തോറും ചൂൽ കൊണ്ടടിച്ചു്, ചാണകവു, മണ്ണു, കൂട്ടിച്ചേർത്തു മെഴുകി വൃത്തിയാക്കി വെക്കണം. വലിയ വീടാണെങ്കിൽ വെള്ളം കൊണ്ടു കഴുകി വൃത്തിയാക്കണം. ഇങ്ങിനെ ചെയ്താൽ മുമ്പു പറഞ്ഞ ദോഷങ്ങൾ ഉണ്ടാവുകയില്ല. വലിയ സായ്പന്മാരുടെ അടുക്കളയിൽ ഒരിടത്തു കരി, വേറൊരിടത്തു ചാരം, മറെറാരിടത്തു് വിറകു്, ഒരു ദിക്കിൽ ഒരു ഉടഞ്ഞ കുടം, ഒരിടത്തു എച്ചിൽ പാത്രം, മറെറാരു മൂലയ്ക്കു് എല്ലിൻ കഷണങ്ങൾ ഇവയെല്ലാം കിടക്കുന്നുണ്ടാവും. ഈച്ചയുടെ കഥയെന്തു പറയാൻ! യോഗ്യന്മാരാരെങ്കിലും അവിടെ ചെന്നിരുന്നാൽ ഓക്കാനിക്കും, ആ ഒടിക്കുഴിക്കു തുല്യം അതേ കാണൂ. ചാണകം മെഴുകുന്നതിൽ ദോഷമുണ്ടെങ്കിൽ അടുപ്പിൽ ചാണകവരളിയിട്ടു് തീ കത്തിക്കുന്നതും ചുമരുമെഴുകുകയും, വരളിത്തീകൊണ്ടു് ഹുക്ക വലിക്കുകയും ചെയ്യുന്നതുകൊണ്ടു സായ്പിന്റെ ഭോജനസ്ഥാനവും അശുദ്ധമാവുകയില്ലേ''? എന്നു് ചോദിക്കേണ്ടതാണു്. അല്ലെങ്കിലും സംശയിക്കാനില്ല

ചോദ്യം:- അകത്തിരുന്നു് ഭക്ഷിക്കുന്നതോ പുറത്തിരുന്നു ഭക്ഷിക്കുന്നതോ നല്ലതു്?

ഉത്തരം:- നല്ലതും, രമണീയവും, സുന്ദരവുമായ സ്ഥാനം എവിടെയായാലും അവിടെയിരുന്നു് ഭക്ഷിക്കണം. ആവശ്യം വരുമ്പോൾ യുദ്ധത്തിലും മററും കുതിരപ്പുറത്തോ, വാഹനത്തിലിരുന്നോ, നിന്നോ ഭക്ഷിക്കുന്നതു് ഉചിതമാണു്.

ചോദ്യം:- സ്വയം പാകം ചെയ്തതു് ഭക്ഷിക്കണം, അന്യൻ പാകം ചെയ്തതരുതു് അല്ലേ?

ഉത്തരം:- ശ്രേഷ്ഠന്മാർ ശുദ്ധമായി പാകം ചെയ്തതു് അവർ അന്യോന്യം വിളമ്പി ഭക്ഷിക്കുന്നതിൽ ഒരു ദോഷവും ഇല്ല. ബ്രാഹ്മണാദിവർണങ്ങളിലെ സ്ത്രീപുരുഷന്മാർ അടുക്കള വയ്ക്കാനും, പാത്രം കഴുകുവാനും നടന്നാൽ, വിദ്യാദി ശ്രേഷ്ഠഗുണങ്ങൾ ഒരിക്കലും അഭിവൃദ്ധിപ്പെടുകയില്ല. യുധിഷ്ഠിര മഹാരാജാവു നടത്തിയ രാജസൂയയാഗത്തിൽ ഭൂഗോളത്തിലുള്ള സകല രാജാക്കന്മാരും ഋഷിമാരും മഹർഷിമാരും പങ്കെടുത്തു. അവരെല്ലാവരും ഒററ അടുക്കളയിൽ നിന്നാണു് ഭക്ഷിച്ചിരുന്നതു്. (ക്രിസ്തുമതം, ഇസ്ലാം മുതലായ മതവിഭാഗങ്ങൾ വന്നതോടു കൂടിയാണു് വൈരവും വിരോധവും ഉണ്ടായതു്.) മദ്യവും ഗോമാംസാദികളും കുടിക്കാനും തിന്നാനും അവർ ആരംഭിച്ചതോടു കൂടി ഭക്ഷണാദി കാര്യങ്ങളിലും അഭിപ്രായ വ്യത്യാസങ്ങളുണ്ടായി. കാബൂൾ, കന്ധാർ, ഈറാൻ, അമേരിക്ക, യൂറോപ്പ് മുതലായ രാജ്യങ്ങളിലെ രാജകുമാരിമാരായ ഗാന്ധാരി, മാദ്രി, ഉലോപി മുതലായവരെ ആര്യാവർത്തത്തിലെ രാജാക്കന്മാർ വിവാഹം കഴിച്ചു് ബന്ധമുറപ്പിച്ചിരുന്നു. ശകുനിയും മററും കൗരവ — പാണ്ഡവരോടൊപ്പം ഭക്ഷണം കഴിച്ചിരുന്നു. അവർ തമ്മിൽതല്ലിയതേയില്ല. അക്കാലത്തു വേദപ്രതിപാദിതമായ ഒരൊററ മതം മാത്രമേ ഭൂലോകത്തിലുണ്ടായിന്നുള്ളു. അതിൽ എല്ലാവർക്കും നിഷ്ഠയുണ്ടായിരുന്നു. ഒരുവന്റെ സുഖദുഃഖങ്ങളും ലാഭനഷ്ടങ്ങളും തന്റേതിനു തുല്യമായി അന്നവർ ഗണിച്ചിരുന്നു. അന്നു ഭൂമിയിൽ സൗഖ്യം ഉണ്ടായിരുന്നു. ഇപ്പോഴാകട്ടെ വിവിധ മതങ്ങളുണ്ടാകയാൽ അതിനനുസരിച്ചു് ദുഃഖവും വിരോധവും വദ്ധിച്ചു അവയെ നിവാരണം ചെയ്യേണ്ടതു് ബുദ്ധിമാന്മാരുടെ കടമയാണു്. ഈശ്വരൻ സത്യത്തിന്റെ കണിക എവരുടേയും ഹൃദയത്തിൽ അങ്കുരിപ്പിച്ചു് മിഥ്യാമതങ്ങളെ പ്രളയത്തിൽ ഒഴുക്കട്ടെ. ഇതിനേപ്പററി വിദ്വാന്മാരെല്ലാം വിരോധം വെടിഞ്ഞു് ചിന്തിച്ചു്, ആനന്ദവർദ്ധനവുണ്ടാക്കട്ടെ!

ആചാരം അനാചാരം ഭക്ഷ്യാഭക്ഷ്യങ്ങൾ എന്നിവയേപ്പററി ഇങ്ങനെ സ്വല്പം എഴുതി. ഈ ഗ്രന്ഥത്തിന്റെ പൂർവാർദ്ധം ഈ പത്താം സമുല്ലാസത്തോടുകൂടി പൂർണമായി. ഈ സമുല്ലാസങ്ങളിൽ സവിസ്തരമായി ഖണ്ഡനമണ്ഡനങ്ങൾ ചെയ്തിട്ടില്ല. മനുഷ്യർക്കു് സത്യവും അസത്യവും വേർതിരിച്ചറിയുന്നതിൽ അല്പമെങ്കിലും കഴിവുണ്ടാകുന്നതുവരെ സ്ഥൂലവും സൂക്ഷ്മവുമായ ഖണ്ഡനങ്ങളുടെ ആവശ്യവും അർത്ഥവും ഗ്രഹിക്കുവാൻ ശക്തിയുണ്ടാവുക

യില്ലെന്നതാണ് കാരണം. എല്ലാവർക്കും സത്യശിക്ഷണമെന്തെന്ന് ഒന്നാമത്ത് ഉപദേശിച്ചതിനു ശേഷം നാലു സമുല്ലാസങ്ങളടങ്ങിയ ഉത്തരാദ്ധത്തിൽ വിസ്തൃതമായി ഖണ്ഡനമണ്ഡനങ്ങൾ ചെയ്യാം. ആ നാലിൽ ഒന്നാമത്തേതിൽ ആര്യാവർത്തത്തിലെ വിവിധ മതങ്ങൾ, രണ്ടാമത്തേതിൽ ജൈനികളുടെ മതം, മൂന്നാമത്തേതിൽ ക്രിസ്തുമതം, നാലാമത്തേതിൽ ഇസ്ലാംമതം, എന്നിവയുടെ ഖണ്ഡനമണ്ഡനങ്ങൾ എഴുതിയതിനു ശേഷം പതിന്നാലാമത്തെ സമുല്ലാസത്തിന്റെ അവസാനത്തിൽ സ്വമതവും വെളിവാക്കാം. വിശദമായ ഖണ്ഡനവും മണ്ഡനവും കാണ്മാൻ ആഗ്രഹമുള്ളവർ ഈ നാല് സമുല്ലാസങ്ങളും നോക്കേണ്ടതാണ്.

കഴിഞ്ഞ പത്ത് സമുല്ലാസങ്ങളിൽ അവിടവിടെ സാമാന്യമായി ചില ഖണ്ഡനമണ്ഡനങ്ങൾ ചെയ്തിട്ടില്ലെന്ന് അർഥമില്ല. ഈ പതിന്നാലു സമുല്ലാസങ്ങളും പക്ഷം പിടിക്കാതെ ന്യായദൃഷ്ടിയോടെ നോക്കുന്നപക്ഷം അയാളുടെ ആത്മാവിൽ സത്യത്തിന്റെ അർഥം പ്രകാശിച്ച് ആനന്ദം സ്ഫുരിക്കുന്നതാണ്. ശാഠ്യം, ദുരാഗ്രഹം, ഈർഷ്യ എന്നിവയോടെ നോക്കുകയോ കേൾക്കുകയോ ചെയ്താൽ ഈ ഗ്രന്ഥത്തിന്റെ അഭിപ്രായം യഥാർഥമായി ഗ്രഹിക്കുവാൻ വളരെ കഠിനമാണ്.

ഈ ഗ്രന്ഥത്തിന്റെ അഭിപ്രായമെന്തെന്ന് യഥാർഥമായി ചിന്തിക്കാതിരുന്നാൽ കാര്യം ഗ്രഹിക്കാനാകാതെ കുഴങ്ങിപ്പോയേക്കാം. സത്യവും അസത്യവും നിർണയിച്ച് സത്യത്തെ സ്വീകരിക്കുകയും അസത്യത്തെ ത്യജിക്കുകയും ചെയ്ത് പരമാനന്ദത്തെ പ്രാപിക്കുകയാണ് വിദ്വാന്മാരുടെ കർത്തവ്യം. അത്തരം ഗുണഗ്രാഹികളാണ്, വിദ്വാന്മാരായി, ധർമ-അർഥ-കാമ-മോക്ഷങ്ങളാകുന്ന ഫലങ്ങൾ നേടി പ്രസന്നരായി വർത്തിക്കുന്നത്.

ശ്രീമദ്ദയാനന്ദസരസ്വതീ സ്വാമികൾ രചിച്ച
സത്യാർഥപ്രകാശത്തിലെ ആചാരാനാചാര
ഭക്ഷ്യാഭക്ഷ്യ വിഷയങ്ങളെ പ്രതിപാദിക്കുന്ന
പത്താം സമുല്ലാസം കഴിഞ്ഞു.

(പൂർവാർദ്ധം സമ്പൂർണം)



# ഉത്തരാർദ്ധം

# അനുഭൂമിക

അയ്യായിരം കൊല്ലങ്ങൾക്കു മുമ്പു വേദമതമല്ലാതെ മററൊരു മതവും ഇല്ലായിരുന്നെന്നു തീർച്ചയാണ്. വേദോക്തമായതെല്ലാം വിദ്യാവിരുദ്ധമല്ലാത്തതാണ്. വേദങ്ങളുടെ പ്രചാരം നിലച്ചതു് മഹാഭാരതയുദ്ധം നിമിത്തമായിരുന്നു. വേദപ്രചാരം നിലച്ചപ്പോൾ അവിദ്യയുടെ ഇരുട്ട് ലോകത്തിൽ വ്യാപിച്ചു. മനുഷ്യർക്ക് ബുദ്ധിഭ്രമം പിടിപെട്ടതു പോലെയായി. അവർ തോന്നുംപടി മതങ്ങൾ പ്രചരിപ്പിച്ചു. അത്തരം മതങ്ങളിൽ ഏററവും വേദവിരുദ്ധങ്ങളായ നാലു മതങ്ങൾ—പുരാണമതം, ജൈനമതം, ക്രിസ്തുമതം, മഹമ്മദുമതം എന്നിവ – സർവ മതങ്ങളുടെയും മൂലമാണ്. അവ ഒന്നിനുപിറകേ ഓരോന്നായി നടപ്പിലായി. ഇവ നാലിൻെറയും പിരിവുകൾ ആയിരത്തിൽ കുറയുകയില്ല. ഈ മതക്കാർക്കും അവരുടെ ശിഷ്യന്മാർക്കും മററെല്ലാവർക്കും, സത്യാസത്യനിർണയം ചെയ്യുവാൻ അന്യോന്യം വലിയ പരിശ്രമം ഉണ്ടാകാതിരിക്കുന്നതിനുവേണ്ടിയാണ് ഈ ഗ്രന്ഥം രചിച്ചിട്ടുള്ളതു്.

സത്യമതത്തിൻെറ മണ്ഡനവും അസത്യത്തിൻെറ ഖണ്ഡനവും എഴുതിയിരിക്കുന്നതിൻെറ പ്രയോജനം എല്ലാവർക്കും അവ ബോധിപ്പിച്ചു കൊടുക്കുകയെന്നതു തന്നെയത്രേ. എൻെറ ബുദ്ധി, പഠിപ്പ്, ഈ നാലു മതങ്ങളുടേയും മൂലഗ്രന്ഥങ്ങൾ നോക്കിയുണ്ടാക്കിയ അറിവ്, എന്നിവയനുസരിച്ച് എല്ലാവരുടേയും സമക്ഷം കാര്യങ്ങൾ പറയുന്നതു് നന്നായിരിക്കുമെന്നു് ഞാൻ മനസ്സിലാക്കുന്നു. മറച്ചുവച്ച അറിവിൻെറ പുനർലബ്ധി സാധാരണയല്ല. പക്ഷപാതം വെടിഞ്ഞു് ഇതു നോക്കുന്നപക്ഷം സത്യവും അസത്യവുമായ മതങ്ങൾ ഏവർക്കും അറിവാകും. പിന്നീട് ഓരോരുത്തരുടേയും അറിവും ബോധവും അനുസരിച്ച് സത്യമതത്തെ കൊള്ളാനും അസത്യമതത്തെ തള്ളാനും കഴിയുന്നതാണ്.

പതിനൊന്നാം സമുല്ലാസത്തിൽ പുരാണാദി ഗ്രന്ഥങ്ങൾ മുഖേന ശാഖോപശാഖാരൂപത്തിൽ ആര്യാവർത്തത്തിൽ പ്രചരിച്ചിട്ടുള്ള മതങ്ങളുടെ സംക്ഷിപ്തമായ ഗുണദോഷ വിചിന്തനം

കാണാം. എന്റെ ഈ പ്രവൃത്തി ഉപകാരപ്രദമല്ലെന്നു കരുതുന്ന പക്ഷം വിരോധിക്കയുമരുതു്. എന്തെന്നാൽ, എന്റെ താത്പര്യം ആർക്കെങ്കിലും ഹാനിയുണ്ടാക്കുകയോ ആരെയെങ്കിലും വിരോധിക്കുകയോ അല്ല; സത്യാസത്യനിർണ്ണയം ചെയ്യുകയും ചെയ്യിക്കയും മാത്രമാണ്. എല്ലാവരും ന്യായദൃഷ്ടിയോടെ വർത്തിക്കുന്നതുതന്നെയാണ് അങ്ങേയററം ഉചിതം. മനുഷ്യജന്മം ലഭിക്കുന്നതു് സത്യവും അസത്യവും നിർണ്ണയിക്കുന്നതിനും നിർണ്ണയിപ്പിക്കുന്നതിനുമാണ്. വാദവിവാദം നടത്തുന്നതിനോ വിരോധിക്കുന്നതിനോ അല്ല. മതമതാന്തരങ്ങൾ തമ്മിലുള്ള വാദവിവാദങ്ങൾ നിമിത്തം ലോകത്തിൽ എന്തെല്ലാം അനിഷ്ട ഫലങ്ങളുണ്ടായിട്ടുണ്ടെന്നും, ഉണ്ടാകുന്നെന്നും ഉണ്ടാകുമെന്നും പക്ഷപാതരഹിതരായ വിദ്വജ്ജനങ്ങൾക്കറിയാം.

മനുഷ്യവർഗത്തിൽ മിഥ്യാമതമതാന്തരങ്ങൾ തമ്മിലുള്ള വിരുദ്ധവാദങ്ങൾ ഇല്ലാതാകുന്നതുവരെ പരസ്പരം ആനന്ദം ഉണ്ടാവുകയേ ഇല്ല. മനുഷ്യരായ നാമെല്ലാം, വിശേഷിച്ച് വിദ്വാന്മാരും, ഈർഷ്യയും ദ്വേഷവും വെടിഞ്ഞു് സത്യവും അസത്യവും നിർണയിച്ച് സത്യത്തെ ഗ്രഹിക്കുകയും അസത്യത്തെ ത്യജിക്കയും, അതിനു മററുള്ളവരെ പ്രേരിപ്പിക്കുകയും ചെയ്താൽ നമുക്ക് ഇക്കാര്യം അസാധ്യമല്ല.

എല്ലാവരേയും വിരോധജാലത്തിൽ കുടുക്കിയിട്ടിരിക്കുന്നതു് മതവിദ്വാന്മാർ തമ്മിലുള്ള വിരോധം നിമിത്തമാണെന്നതിൽ സംശയം വേണ്ട. ഇവർ തൻകാര്യം വിട്ടിട്ട് സർവജനനന്മലാക്കാക്കുകയാണെങ്കിൽ ഉടനടി ഐകമത്യം ഉണ്ടാകും. അതു നേടുവാനുള്ള ഉപായം ഈ ഗ്രന്ഥാവസാനത്തിൽ എഴുതാം. ഒരേ മതത്തിൽ പ്രവർത്തിക്കുവാനുള്ള ഉത്സാഹം സർവശക്തിമാനായ പരമാത്മാവ് എല്ലാവരുടേയും ആത്മാവിൽ പ്രകാശിപ്പിക്കുമാറാകട്ടെ.

ബുദ്ധിമാന്മാരിൽ ശ്രേഷ്ഠരായവരോട്
കൂടുതൽ വിസ്തരിക്കുന്നില്ല.

# ഉത്തരാർദ്ധം

# പതിനൊന്നാം സമുല്ലാസം

## ഇനി ആര്യാവർത്തത്തിലെമതങ്ങളുടെ ഖണ്ഡന മണ്ഡനങ്ങൾ ചെയ്യാം.

ഇനി ആര്യാവർത്ത ദേശനിവാസികളായ ശ്രേഷ്ഠജനങ്ങളുടെ മതങ്ങളെപ്പററി പ്രതികൂലവും അനുകൂലവുമായി ചർച്ചചെയ്യാം. ഈ ആര്യാവർത്തദേശത്തിനു തുല്യമായി മററൊരുദേശം ലോകത്തിലില്ല. അതിനാലാണ്, ഈ നാടിനെ 'സുവർണഭൂമി' എന്നു പറയുന്നതു്. ഈ നാട്ടിലാണ് സ്വർണം, രത്നം മുതലായവ ഉത്പാദിപ്പിക്കുന്നതു്. തന്നിമിത്തമാണ് ആര്യന്മാർ സൃഷ്ടിയുടെ തുടക്കത്തിൽ ഇവിടെ വന്നു പാർത്തതു്. സൃഷ്ടിവിഷയത്തെപ്പററി പറഞ്ഞപ്പോൾ ആര്യൻ എന്നതു് ശ്രേഷ്ഠന്മാരുടെ പേരാണെന്നു പറഞ്ഞു[1]. ആര്യന്മാരല്ലാത്തവരുടെ പേരു് ദസ്യു എന്നാണ്.

### പാരസമണി—ഭാരതം

ലോകത്തിലുള്ള ദേശങ്ങളെല്ലാം ഈ ദേശത്തെ പുകഴ്ത്തുന്നു. അവർ വിചാരിക്കുന്നതിങ്ങനെയാണ്:- പാരമസണി[2]യെന്നൊരു രത്നക്കല്ലിനെപ്പററി കേട്ടിട്ടുണ്ടു്. പക്ഷേ അതു് ഇല്ലാത്തതാണ് യഥാർഥ പാരസമണി ആര്യാവർത്തദേശമാണ്, ഇവിടെ വരുന്ന ദരിദ്രരായ വിദേശികൾ പാരസമണി തൊട്ട ലോഹം പോലെ സ്വർണമായി, അതായതു് സമ്പന്നരായി മാറുന്നു.

സൃഷ്ടികാലം മുതൽ അയ്യായിരം കൊല്ലം മുമ്പുവരെ, ലോകത്തിലെ സാർവഭൗമന്മാർ അഥവാ സർവാധികാരികളായ ചക്രവർത്തിമാർ ആര്യന്മാരായിരുന്നു. ഇതരദേശങ്ങളിൽ സാമന്തരാജാക്കന്മാർ മാത്രമാണുണ്ടായിരുന്നതു്. കൗരവ-പാണ്ഡവന്മാരുടെ കാലം വരെ ഇവിടത്തെ ഭരണത്തിലും അധീനതയിലുമാണ് ലോകത്തിലെ രാജാക്കന്മാരും പ്രജകളും കഴിഞ്ഞിരുന്നതു്. സൃഷ്ടിയുടെ ആദിയിൽ ഉണ്ടായ[3] മനുസ്മൃതിയിലെ വാക്യം ഇതിനു പ്രമാണമാണ്.

---

1. സമുല്ലാസം 8. പേജ്-351, 353. 2. തൊട്ട ലോഹമെല്ലാം പൊന്നാക്കുന്ന സങ്കല്പമാത്രമായ ഒരുരത്നം.
3. ഇതു് ഭാരതീയ ചരിത്രത്തിൽ നിന്നു് തെളിയുന്നു. മനുവിനുശേഷം

''ഏതദ്ദേശപ്രസൂതസ്യ സകാശാദഗ്രജന്മനഃ
സ്വം സ്വം ശിക്ഷേരൻ പൃഥിവ്യാം സർവമാനവാഃ''. (മനു:2.20)

ഈ ആര്യാവർത്ത ദേശത്തിൽ ജനിച്ച ബ്രാഹ്മണരിൽ – വിദ്വാന്മാരിൽ– നിന്നുതന്നെ ലോകത്തിലുള്ള മനുഷ്യർ, – ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ, ദസ്യുക്കരം, മ്ലേച്ഛർ മുതലായവരെല്ലാം അവനവനു യോജിച്ച വിദ്യയും, സ്വഭാവസംബന്ധിയായ ശിക്ഷണവും, വിദ്യാഭ്യാസവും ഗ്രഹിച്ചു കൊള്ളണം.

യുധിഷ്ഠിര മഹാരാജാവിന്റെ രാജസൂയ യജ്ഞപര്യന്തവും മഹാഭാരത യുദ്ധംവരെയും എല്ലാരാജ്യങ്ങളും ഇവിടത്തെ അധീനത്തിലായിരുന്നു. ചൈനയിലെ ഭഗദത്തൻ, അമേരിക്കയിലെ ബഭ്രുവാഹനൻ, യൂറോപ്പിലെ വിഡാലാക്ഷൻ അഥവാ പൂച്ചക്കണ്ണൻ, യവനനെന്നു പറയപ്പെട്ട യുനാൻ, ഇറാനിലെ ശല്യർ മുതലായ രാജാക്കന്മാരെല്ലാം രാജസൂയ യജ്ഞത്തിലും മഹാഭാരത യുദ്ധത്തിലും ആജ്ഞാനുസരണം പങ്കെടുത്തിരുന്നു. രഘു വംശക്കാർ ഭരിച്ചു വന്നപ്പോരം രാവണൻ ഇവിടത്തെ അധീനതയിലായിരുന്നു. ശ്രീരാമന്റെ കാലത്തു് വിരുദ്ധമായി പ്രവർത്തിച്ചതിനു് ശിക്ഷ നൽകി രാജ്യം കീഴടക്കി വിഭീഷണനെ രാജാവാക്കിയതാണു്.

## അധഃപതന കാരണം

സ്വായംഭുവ രാജാവു മുതൽ പാണ്ഡവർ വരെ ആര്യന്മാരുടെ സാമ്രാജ്യം നിലനിന്നു. അതിനുശേഷം പരസ്പര വിരോധത്താൽ പോരാടി നശിച്ചു. എന്തു കൊണ്ടെന്നാൽ, പരമാത്മാവിന്റെ ഈ സൃഷ്ടിയിൽ ദുരഭിമാനികളും അന്യായക്കാരും അവിദ്വാന്മാരുമായവരുടെ രാജ്യം നീണ്ടുനില്ക്കുകയില്ല. വളരെയധികം ധനം

ശിഷ്യരായ ഭൃഗു, നാരദൻ മുതലായവർ മാനവ ധർമ്മശാസ്ത്രം പരിഷ്കരിച്ചിട്ടുണ്ട്. ഇന്നത്തെ മനുസ്മൃതിയിൽ ''ഇതി മാനവേ ധർമശാസ്ത്രേ ഭൃഗുപ്രോക്തായാം സംഹിതായാമ്'' (ഭൃഗു പ്രോക്തമായ മാനവ ധർമശാസ്ത്ര സംഹിതയിൽ) എന്നു കാണുന്നു. ഭൃഗുവിനു ശേഷവും ഏററവും കുറഞ്ഞതു് രണ്ടു തവണയെങ്കിലും മനുസ്മൃതി പരിഷ്കരിക്കപ്പെട്ടിട്ടുണ്ട്. ഈ പരിഷ്കർത്താക്കളുടെ പേരും അജ്ഞാതമാണു്. ഈ സ്മൃതിയിൽ കാലാന്തരത്തിൽ ഒട്ടധികം പ്രക്ഷേപങ്ങളും ഉണ്ടായി. നാരദൻ മനുസ്മൃതിയിൽ രാജധർമം മാത്രമേ പ്രവചിച്ചുള്ളു. ഇതിന്നും ലഭ്യമാണു്. പാശ്ചാത്യരും അവരുടെ അനുഗാമികളും മനുസ്മൃതിയുടെ കാലഘട്ടം ക്രി. പി. മൂന്നാം നൂററാണ്ടെന്നു ഗണിക്കുന്നതു് ഈ പ്രക്ഷിപ്ത ശ്ലോകങ്ങളെ ആധാരമാക്കിയാണു്. ഇതു് ഭാരതീയ ഇതിഹാസത്തിനു വിരുദ്ധമാണു്.

ആവശ്യത്തിന്നുപരിയായി കൈവശം വന്നു ചേർന്നാൽ മടിയും, പുരുഷാർഥ രാഹിത്യവും ഈർഷ്യയും ദ്വേഷവും വിഷയാസക്തിയും പ്രമാദവും വർദ്ധിക്കുമെന്നതു് പ്രകൃതിനിയമമാണു്. [4] ഇതുകൊണ്ടു് രാജ്യത്തിൽ പഠിപ്പും സത്സ്വഭാവവും നഷ്ടപ്പെടുകയും ദുർഗ്ഗുണവും ദുസ്സ്വഭാവവും വർദ്ധിക്കുകയും ചെയ്യും. മദ്യപാനം, മാംസാഹാരം, ശൈശവ വിവാഹം, തന്നിഷ്ടപ്രകാരം പ്രവർത്തിക്കൽ മുതലായ ദോഷങ്ങളും വർദ്ധിക്കും.

അതുപോലെ, യുദ്ധവിഭാഗത്തിൽ, യുദ്ധതന്ത്രകൗശലവും സൈന്യത്തിൻെറ അപ്രതിരോദ്ധ്യമായ ശക്തിയും വർദ്ധിച്ചു് ലോകത്തിൽ അജയ്യമായിത്തീരുമ്പോൾ, അവരിൽ പക്ഷപാതവും ദുരഭിമാനവും വളർന്നു് അന്യായം വർദ്ധിക്കും. ഈ ദോഷം വന്നുകൂടുമ്പോൾ തമ്മിൽ വിരോധം ഉണ്ടായിട്ടോ, മറെറതെങ്കിലും രണ്ടാംകിട കുലത്തിൽ നിന്നു് എതിർക്കാൻ കരുത്തനായയാൾ വെല്ലുവിളിച്ചു് തോല്പിച്ചിട്ടോ നാശം വന്നുകൂടും. മുസൽമാന്മാരുടെ കാലത്തു് ശിവജിയും, ഗോവിന്ദസിംഹനും ഇങ്ങനെ എതിർത്തു് മുസ്ലീം രാജ്യം ഛിന്നഭിന്നമാക്കിയതാണു്.

## ചില പ്രാചീന ആര്യചക്രവർത്തിമാർ

> അഥ കിമേതൈർവാ പരേ ഽന്യേ മഹാധനുർധര ശ്ചക്രവർത്തിനഃ കേചിത് സുദ്യുമ്ന ഭൂരിദ്യുമ്നേന്ദ്രദ്യുമ്ന
> കുവലയാ ശ്വയൗവനാ ശ്വവദ്ധ്ര്യ ശ്വാശ്വപതി
> ശശബിന്ദു ഹരിശ്ചന്ദ്രാമ്ബരീഷ നനക്തു ശര്യാതി
> യാത്യതരണ്യാക്ഷ്വസേനാദയഃ. അഥ മരുത്തഭരത
> പ്രഭൃതയോ രാജാനഃ (മൈത്ര്യുപനിഷത്തു്. 1. 4.)

ഇത്യാദി പ്രമാണങ്ങളിൽ നിന്നു്, സൃഷ്ടിമുതൽ മഹാഭാരതകാലം വരേയ്ക്കും ആര്യ്യകുലത്തിൽ നിന്നു മാത്രമേ സമ്രാട്ടുകൾ ഉണ്ടായിട്ടുള്ളു എന്നു സിദ്ധിക്കുന്നു. ഇപ്പോൾ ഇവരുടെ സന്താനങ്ങൾ നിർഭാഗ്യവശാൽ രാജ്യഭ്രഷ്ടരും വിദേശികൾക്കു കീഴ്പ്പെട്ടവരും ആയിരിക്കുന്നു. സുദ്യുമ്നൻ, ഭൂരിദ്യുമ്നൻ, ഇന്ദ്രദ്യുമ്നൻ. കുവലയാശ്വൻ യൗവനാശ്വൻ, (വദ്ധ്ര്യശ്വൻ) അശ്വപതി, ശശബിന്ദു, ഹരിശ്ചന്ദ്രൻ, അംബരീഷൻ, നനക്തു, ശര്യാതി, യയാതി, അനരണ്യൻ,

4. ലോഭാത് പരിഗ്രഹം, പരിഗ്രഹാത്ഗൗരവമ്, ഗൗരവാത് ആലസ്യമ്, ആലസ്യാദ് തേജോ ഽന്തർദധേ. (പാരാശരീയ ജ്യോതിഷ സംഹിതയ്ക്കു ഭട്ടോത്പലൻ രചിച്ച ബൃഹദ്സംഹിതാടീകയിൽഉദ്ധൃതം. ചരകസംഹിത. വിമാനസ്ഥാനം-3)

അക്ഷസേനൻ, മരുത്ത് എന്നിവരും ഭരതനും സാർവഭൗമർ_സർവ ലോകപ്രസിദ്ധരായ ചക്രവർത്തിമാർ_ആയിരുന്നെന്ന് രേഖപ്പെടുത്തിയിട്ടുള്ളതുപോലെ സ്വായംഭുവാദി ചക്രവർത്തിമാരുടെ പേരുകൾ മനുസ്മൃതി, മഹാഭാരതം മുതലായ ഗ്രന്ഥങ്ങളിൽ എഴുതിയിരിക്കുന്നു. ഇതെല്ലാം കെട്ടുകഥകളാണെന്ന് പറയുന്നത് അജ്ഞാനികളുടേയും പക്ഷപാതമുള്ളവരുടേയും പണിയാണ്.

## ആഗ്നേയാസ്ത്രവും മററും

ചോദ്യം:- ആഗ്നേയാസ്ത്രം മുതലായ വിദ്യകളെപ്പററി എഴുതിയിരിക്കുന്നത് സത്യമാണോ? അക്കാലത്ത് പീരങ്കിയും തോക്കും മററും ഉണ്ടായിരുന്നോ?

ഉത്തരം:- സത്യമാണ്, ഈ ആയുധങ്ങളും ഉണ്ടായിരുന്നു. പദാർഥ വിദ്യകൊണ്ട് ഇവയെല്ലാം സാധിക്കാവുന്നതാണ്.

ചോദ്യം:- ഇവ ദേവതകളുടെ മന്ത്രസിദ്ധി ആയിരുന്നോ?

ഉത്തരം:- അല്ല. അസ്ത്രശസ്ത്രങ്ങൾ സിദ്ധിക്കുന്നതിന് 'മന്ത്ര' ങ്ങൾ വേണം. വിചാരം അഥവാ മനനമാണ് മന്ത്രങ്ങൾ. മനനത്താലാണ്, അവ സിദ്ധിച്ചിരുന്നതും പ്രയോഗിച്ചിരുന്നതും. മന്ത്രം വെറും ശബ്ദമയമാണ്. അതിൽനിന്ന് ദ്രവ്യം ഉണ്ടാവുകയില്ല. മന്ത്രം ജപിച്ചാൽ അഗ്നിയുണ്ടാകുമെന്ന് പറയുന്നപക്ഷം മന്ത്രം ജപിക്കുന്നയാളിന്റെ ഹൃദയവും നാക്കും ഭസ്മമാകണമല്ലോ. ശത്രുവിനെ കൊല്ലാൻ പുറപ്പെട്ട് താൻ തന്നെ മരിക്കുക! മന്ത്രമെന്നാൽ വിചാരമാണ്. രാജാവിന്റെ മന്ത്രിയെന്നതിന് രാജകർമങ്ങളുടെ വിചാരിപ്പുകാരൻ എന്നുപറയുന്നു. അതുപോലെ മന്ത്രം അഥവാ വിചാരത്താൽ സൃഷ്ടിയുടെയെല്ലാം പദാർഥങ്ങളെപ്പററിയുള്ള ജ്ഞാനം ആദ്യമായും പിന്നീട് ക്രിയയിൽ നിന്ന് അനേകപ്രകാരത്തിലുള്ള പദാർഥങ്ങളും ക്രിയാകൗശലങ്ങളും ഉത്പന്നമാകുന്നു. ലോഹം കൊണ്ട് ബാണമോ ഗോളമോ ഉണ്ടാക്കി അതിൽ തീ കൊളുത്തിയാൽ വായുവിൽ പുക പരക്കത്തക്കതോ, സൂര്യകിരണമോ വായുവോ ഏല്ക്കുമ്പോൾ കത്തിജ്വലിക്കുകയോ ചെയ്യത്തക്ക വണ്ണമുള്ള വസ്തുക്കൾ വെച്ചിരിക്കുന്നതിന്റെ പേരാണ് ആഗ്നേയാസ്ത്രം. ഇതിനെ തടയണമെങ്കിൽ വാരുണാസ്ത്രം പ്രയോഗിക്കണം. അതായത്, ശത്രു. ശത്രുസൈന്യത്തെ ആഗ്നേയാസ്ത്രം പ്രയോഗിച്ച് നശിപ്പിക്കാൻ ശ്രമിച്ചാൽ, തന്റെ സൈന്യത്തിന്റെ രക്ഷയ്ക്കായി സേനാപതി വാരുണാസ്ത്രം പ്രയോഗിച്ച്

ആഗ്നേയാസ്ത്രത്തെ നിവാരണം ചെയ്യണം. ആഗ്നേയാസ്ത്രത്തിൽ നിന്നു പുറപ്പെടുന്ന ധൂമം വായുസ്പർശമേററാലുടനേ ജലമായി രൂപാന്തരപ്പെട്ട് അഗ്നി ശമിക്കത്തക്ക വസ്തുക്കൾ ഇതിനുപയോഗിക്കണം. അതുപോലെ നാഗാസ്ത്രം (നാഗപാശം) ശത്രുക്കളിൽ പ്രയോഗിച്ചാലുടനേ അവർ ചലനശേഷിയില്ലാതെ, കെട്ടിയിട്ടവരേപ്പോലെയാകും. മോഹനാസ്ത്രവും ഇതുപോലെ പ്രയോഗിച്ചാലുടനേ ശത്രുക്കളെ മൂർച്ഛിതരാക്കി ഉറക്കത്തക്കവണ്ണം മാദകദ്രവ്യങ്ങൾ നിറച്ചതാണ്. ഇങ്ങനെയാണ് അസ്ത്രശസ്ത്രങ്ങളും ഉണ്ടായിരുന്നതു്. കമ്പികൊണ്ടോ കണ്ണാടികൊണ്ടോ മററെന്തെങ്കിലും കൊണ്ടോ വൈദ്യുതി ഉണ്ടാക്കി ശത്രുനാശം ചെയ്തിരുന്നു. അതിനും ആഗ്നേയാസ്ത്രമെന്നും പാശുപതാസ്ത്രമെന്നും പറഞ്ഞിരുന്നു.

തോക്ക് പീരങ്കി എന്നീ പേരുകൾ വിദേശ ഭാഷകളിലേതാണ്. സംസ്കൃതത്തിലേതോ മററ് ആര്യാവർത്തീയ ഭാഷകളിലേതോ അല്ല. എന്നാൽ വിദേശികൾ പീരങ്കി എന്നു പറയുന്നതിനു് സംസ്കൃതനാമം ശതഘ്നി എന്നാണ്. തോക്കിനു് ഭുശുണ്ഡി എന്നു പറയും. സംസ്കൃതം അറിയാത്തവർ ഭ്രമത്തിൽ പെട്ട് ഒന്നിനു് മററൊന്നെഴുതുകയും എന്തൊക്കെയോ പുലമ്പുകയും ചെയ്യുന്നു. ഇതൊന്നും ബുദ്ധിമാന്മാർക്കു് പ്രമാണമായി സ്വീകരിക്കാൻ കഴിയുകയില്ല.

കൂടാതെ ലോകത്തിൽ എന്തെല്ലാം വിദ്യകൾ പ്രചരിച്ചിട്ടുണ്ടോ അവയെല്ലാം ആര്യാവർത്തത്തിൽ നിന്നു് ഈജിപ്തുകാരും,[5] അവരിൽ നിന്നു് ഗ്രീക്കുകാരും അവരിൽ നിന്നു് റോമാക്കാരും അവരിൽ നിന്നു യൂറോപ്പുകാരും അവരിൽ നിന്നു് അമേരിക്ക മുതലായ ദേശക്കാരും കൊണ്ടുപോയതാണ്. ഇപ്പോൾ വരെ സംസ്കൃതത്തിനുള്ളത്ര പ്രചാരം മററു ദേശങ്ങളിലില്ല. ജർമനിയിൽ സംസ്കൃതത്തിനു വലിയ പ്രചാരമുണ്ടെന്നും 'മോക്ഷമൂലർ'[6]സായ്പ്പ് പഠിച്ചത്രയും സംസ്കൃതം ആരും പഠിച്ചിട്ടില്ലെന്നും പറയുന്നതു് വെറും പാച്ചിൽ മാത്രമാണ്. എന്തെന്നാൽ-യസ്മിൻ ദേശേ ദ്രുമോ നാസ്തി തത്രൈരണ്ഡോƒപി ദ്രുമായതേ - വൃക്ഷമില്ലാത്തിടത്തു് ആവണക്കും മഹാവൃക്ഷം,[7] എന്നുണ്ടല്ലോ? അതുപോലെ

5. യഹൂദന്മാരുടെ മൂല ഉപദേഷ്ടാക്കൾ ഈജിപ്തിൽ നിന്നു് കൊണ്ടു പോയി എന്നു് പണ്ഡിററ് ഭഗവദ്ദത്തു്. 6. മാക്സ്മൂലർ എന്നതിന്റെ സംസ്കൃതം ഋഗ്വേദഭാഷ്യാരംഭത്തിൽ മാക്സ്മൂലർ തന്നെ മോക്ഷമൂലരഃ എന്നു് എഴുതിയിട്ടുണ്ട്. 7. മൂക്കില്ലാരാജ്യത്തു് മുറിമൂക്കൻ രാജാവ്.

സംസ്കൃത വിദ്യാഭ്യാസമേ ഇല്ലാത്ത ജർമനിയിൽ മോക്ഷമൂലർ സായ്പ്പ് കുറച്ച് പഠിച്ചതുതന്നെ അവിടേയ്ക്കധികപ്പററാണ്. ആര്യാവർത്തവുമായി താരതമ്യപ്പെടുത്തുമ്പോൾ അതു വളരെക്കുറവാണ്. സംസ്കൃതത്തിൽ എഴുതിയ കത്തിൻെറ അർഥം ഗ്രഹിക്കുവാൻ പോലും കഴിവുള്ളവർ ജർമനിയിൽ തുലോം വിരളമാണെന്ന് തദ്ദേശീയനായ ഒരു 'പ്രിൻസിപ്പലി'ൻെറ കത്തിൽ നിന്ന് ഞാൻ അറിഞ്ഞിട്ടുണ്ട്. മോക്ഷമൂലർ സായ്പ്പിൻെറ സംസ്കൃത സാഹിത്യവും [8] സ്വല്പം വേദവ്യാഖ്യാനവും കണ്ടതിൽ നിന്ന് എനിക്ക് മനസ്സിലായതു്, ആര്യാവർത്തീയരായ ആളുകൾ എഴുതിയ കുറിപ്പുകളിൽ അങ്ങിങ്ങു നോക്കി അതുമിതും എഴുതുക മാത്രമേ മോക്ഷമൂലർ സായ്പ്പ് ചെയ്തിട്ടുള്ളൂന്നാണ്. ഉദാഹരണത്തിന് ''യുഞ്ജന്തി ബ്രധ്നമരുഷം ചരന്തം പരിതസ്ഥുഷഃ. രോചന്തേ രോചനാ ദിവി.'' [9] എന്നതിലെ ബ്രധ്നം എന്ന പദത്തിന് ''കുതിര'' എന്നാണർഥം കുറിച്ചിരിക്കുന്നതു്. സായണാചാര്യർ 'സൂര്യൻ' എന്ന് അർഥം പറഞ്ഞിരിക്കുന്നതു് ഇതിനേ അപേക്ഷിച്ച് നല്ലതാണ്. എന്നാൽ ശരിയായ അർഥം 'ഈശ്വരൻ' എന്നാണ്. എൻെറ 'ഋഗ്വേദാദിഭാഷ്യഭൂമിക' [10] യിൽ നോക്കുക. ശരിയായ അർഥം അതിലെഴുതിയിട്ടുണ്ട്. അതിൽ നിന്ന് ജർമനിയിലേയും മോക്ഷമൂലർ സായ്പ്പിൻെറയും സംസ്കൃത പാണ്ഡിത്യം എത്രയെന്നു മനസ്സിലാകും.

ലോകത്തിൽ വ്യാപിച്ചിട്ടുള്ള മതങ്ങളും അറിവും എല്ലാം ആര്യാവർത്ത ദേശത്തു നിന്നു പ്രചരിപ്പിച്ചിട്ടുള്ളതു തന്നെയാണ്. ജക്കോലായ്ററ് സ്സായ്പ്പ് എന്ന പാരസികൻ അഥവാ ഫ്രഞ്ചുകാരൻ തൻെറ ''ബൈബിൾ ഇൻ ഇൻഡ്യ'' എന്ന പുസ്തകത്തിൽ എഴുതുന്നതു നോക്കുക:– ''എല്ലാ അറിവിൻെറയും നന്മകളുടേയും ഭണ്ഡാരം ആര്യാവർത്ത ദേശമാണ്. എല്ലാ വിദ്യകളും മതവും ഈ ദേശത്തിൽ നിന്നാണ് പ്രചരിച്ചിരുന്നതു്.'' എന്നിട്ട് ഈശ്വരനോട് പ്രാർഥിക്കുന്നു:— ''സർവേശ്വരാ! പൂർവകാലത്തു് ആര്യാവർത്ത ദേശത്തിനുണ്ടായിരുന്ന ഉന്നതി എൻെറ നാടിനും കൈവരുത്തിയാലും..'' ആ ഗ്രന്ഥം നോക്കുക.

---

8. മാക്സ്മൂലരുടെ ''History of Ancient Sanskrit Literature'' ആയിരിക്കണം. 9. ഋഗ്വേദം 1. 6. 1. 10. 'വേദപര്യടനം' എന്ന് മലയാള നാമം. പേജ് 208-209. ഒന്നാംപതിപ്പ് വൈദികസാഹിത്യപരിഷത്തിൻെറ പ്രകാശനം.

## 'ദാരാശികോഹ്'

'ദാരാശികോഹ്' എന്ന രാജാവും, സംസ്കൃത ഭാഷയിലു ള്ളതുപോലെ സമ്പൂർണ വിദ്യ വേറൊരു ഭാഷയിലുമില്ലെന്ന് തീരുമാനിച്ചു. അങ്ങിനെ അദ്ദേഹം ഉപനിഷത്തിൻെറ തർജ്ജമ യിൽ [11] എഴുതുന്നു, ഞാൻ അറബി തുടങ്ങിയ വളരെ ഭാഷകൾ പഠിച്ചു. എന്നാൽ എൻെറ മനസിൽ ആനന്ദമോ സംശയനിവൃ ത്തിയോ ഉണ്ടായില്ല. സംസ്കൃതം നോക്കുകയും കേൾക്കുകയും ചെയ്തപ്പോഴാണ് പരമാനന്ദം ഉണ്ടായത്.

## ജ്യോതിശ്ശാസ്ത്രം

കാശിയിലെ നക്ഷത്ര ബംഗ്ലാവിൽ ഉള്ള ശിശുമാരചക്രം നോക്കുക, വേണ്ടവണ്ണം സംരക്ഷിക്കുന്നില്ലെങ്കിലും ഇന്നും അതിൽ നിന്ന് ജ്യോതിശ്ശാസ്ത്ര സംബന്ധിയായ എന്തെല്ലാം വിവരങ്ങ ളാണ് ലഭിക്കുന്നത്! ജയപൂർ രാജാവ് അത് നന്നാക്കി സംരക്ഷി ച്ചാൽ നന്നായിരിക്കും. [12]

## മഹാഭാരതയുദ്ധം എന്ന വിന

മഹാഭാരതയുദ്ധത്തോടുകൂടി ഇങ്ങനെ സകലദേശങ്ങ ൾക്കും ശിരോമണിയായിരുന്ന ഈ ദേശത്തിന് നേരിട്ട തകർച്ചയി ൽനിന്ന് ഇന്നുവരേയ്ക്കും മോചനം ലഭിച്ചിട്ടില്ല. എന്തെന്നാൽ സഹോദരനെ. സഹോദരൻകൊന്നു തുടങ്ങിയാൽ നാശമുണ്ടാകുമെ ന്നതിലെന്താണ് സംശയം?

"വിനാശകാലേ വിപരീത ബുദ്ധിഃ", [13] എന്നതൊരു കവി വാക്യമാണ്. നാശമുണ്ടാകുമ്പോൾ ബുദ്ധി, വിപരീതമാ യിത്തീർന്ന് വിപരീതകാര്യങ്ങൾ ചെയ്തു തുടങ്ങുന്നു. ആരെങ്കിലും നേർവഴി ഉപദേശിച്ചാൽ തെററിദ്ധരിക്കയും അപകടവഴി ഉപദേ ശിച്ചാൽ ശരിയാണെന്നു ധരിക്കയും ചെയ്യും.

---

11. ദാരാശികോഹിൻെറ ഉപനിഷദ് തർജ്ജമ പാഴ്സി ഭാഷയിലാണ്. അതിൻെറ പേരു് സിരേ അക്ബർ (വൻ രഹസ്യം) എന്നാണ്.
12. ജയപൂർ രാജാവായിരുന്ന സവായ്മാനസിംഹനാണ് കാശി, ഉജ്ജൈനി, ദൽഹി എന്നിവിടങ്ങളിൽ നക്ഷത്രബംഗ്ലാവുകൾ പണികഴിപ്പി ച്ചതു്. ദൽഹിയിലെ നക്ഷത്രബംഗ്ലാവിനു് ജന്തർ മന്തിർ എന്നുപറയുന്നു.
13. ചാണക്യനീതി 16, 5.

മഹാവിദ്വാന്മാർ, [14] രാജാക്കന്മാർ, മഹാരാജാക്കന്മാർ, ഋഷിമഹർഷിമാർ എന്നിവരെല്ലാം മഹാഭാരതയുദ്ധത്തിൽ വധിക്കപ്പെടുകയും, മരിക്കയും [15] ചെയ്തു. അപ്പോൾ വിദ്യയും വേദോക്തധർമ്മ പ്രചാരവും നഷ്ടപ്പെട്ടു. ഈർഷ്യ, ദ്വേഷം, ദുരഭിമാനം എന്നിവ പരസ്പരം പ്രകടിപ്പിക്കാൻ തുടങ്ങി. കയ്യൂക്കുള്ളവൻ കാര്യക്കാരനായി. ആര്യാവർത്തം ഛിന്നഭിന്നമായി ചെറുരാജ്യങ്ങളായി. ഈ അവസ്ഥയിൽ ദ്വീപാന്തരങ്ങളിലെ ഭരണവ്യവസ്ഥ ആരു നടപ്പിലാക്കാൻ?!

ബ്രാഹ്മണർ വിദ്യാഹീനരായപ്പോൾ ക്ഷത്രിയ വൈശ്യ ശൂദ്രന്മാരുടെ കഥയെന്താവാനാണ്? അർഥസഹിതം വേദങ്ങൾ പഠിക്കുന്ന സമ്പ്രദായം ഇല്ലാതായി. [16] നിത്യവൃത്തിക്കുവേണ്ടി മന്ത്രം ചൊല്ലൽ മാത്രം നിലനിർത്തി. അതുപോലും ക്ഷത്രിയരേയും മററും പഠിപ്പിക്കാതായി. അവിദ്വാന്മാരായവർ ഗുരുക്കന്മാരായപ്പോൾ വ്യാജം, കാപട്യം, അധർമം എന്നിവയും അവരിൽ പെരുകിവന്നു. ബ്രാഹ്മണർ സ്വന്തം നിത്യവൃത്തിക്ക് ഏർപ്പാടുണ്ടാക്കണമെന്ന് ആലോചിച്ചുറച്ചു. സർവസമ്മതമായി തീരുമാനിച്ച പ്രകാരം അവർ, ''ഞങ്ങൾ നിങ്ങളുടെ സംപൂജ്യ ദേവന്മാരാണെന്ന്'' ക്ഷത്രിയാദികളെ ഉപദേശിച്ചു പഠിപ്പിച്ചു. ഞങ്ങളെ പൂജിക്കാതെ സ്വർഗമോ മുക്തിയോ ലഭിക്കില്ലെന്നും, അങ്ങനെ

---

14. ഭരദ്വാജപുത്രനാകയാൽ ദ്രോണർക്ക് ഭാരദ്വാജനെന്നും പേരുണ്ട്. അർഥശാസ്ത്രം കല്പസൂത്രം എന്നിവയുടെ രചയിതാവ് ഇദ്ദേഹമാണ്. ഭീക്ഷ്മർ, കൗണപദന്തൻ എന്നിവരും വേദപാരംഗതരും അർഥശാസ്ത്രപ്രവക്താക്കളും ആയിരുന്നു. കൃപാചാര്യർ ഗൗതമഋഷിയുടെ പിൻമുറക്കാരനായിരുന്നു.

15. കാലക്രമേണ ഇല്ലാതായെന്നു താല്പര്യം. മഹാഭാരതയുദ്ധത്തിനു ശേഷം ശൗനകാദികളുടെ പരമ്പര 200 വർഷം നിലനിന്നു. വീണ്ടും 400വർഷക്കാലം ഋഷിമാരുടെ കാലമായിരുന്നെങ്കിലും രാജ്യവ്യവസ്ഥ താറുമാറായതിനാൽ നഷ്ടപ്പെട്ട പ്രതാപം വിദ്യാരംഗത്തും വീണ്ടെടുക്കാനായില്ല വേദവിദ്യ ലോപിച്ചു മററു ശാസ്ത്രങ്ങളുടെ പഠനപാഠനങ്ങളും ക്രമേണ ലോപിച്ചു. വിഷയാസക്തരായ രാജാക്കന്മാർ, ശൃംഗാരപ്രധാനമായ കാവ്യഗ്രന്ഥങ്ങൾ രചിപ്പിച്ചു. അവയുടെ അഭ്യസനം നിമിത്തം രാഷ്ട്രത്തിന് വലിയ ഹാനികളുണ്ടായി. അതിന്നും തുടരുന്നു.

16. സത്യയുഗം മുതൽ മഹാഭാരതകാലം വരെ വേദാർഥത്തിൻെറ പരമ്പര അവിച്ഛിന്നമായി തുടർന്നു പോന്നു. യാസ്കൻെറ കാലത്തു് ഭാരതീയ വിദ്വാന്മാർക്കിടയിൽ വേദാർഥത്തെപ്പററി സംശയം നിലനിന്നിരുന്നെന്ന യൂറോപ്യൻ പണ്ഡിതന്മാരുടെ വാദം ചരിത്രവിരുദ്ധമാണ് എന്ന് പണ്ഡിത് ഭഗവദ്ദത്തു്.

ചെയ്യാത്തവർ ഘോരനരകത്തിൽ പതിക്കുമെന്നും പഠിപ്പിച്ചു. പൂർണവിദ്വാന്മാരും ധാർമികരുമായവർക്കു നല്ലിയിരുന്ന ബ്രാഹ്മണൻ, പൂജനീയൻ മുതലായ വേദ-ഋഷിപ്രോക്തമായ പേരുകൾ മൂഢരും, വിഷയാസക്തരും, ലമ്പടന്മാരും, കപടരും അധർമികളുമായവർ ഏറെറടുത്തു. ആ ആപ്തവിദ്വാന്മാരുടെ ലക്ഷണങ്ങൾ ഈ മൂഢാത്മാക്കൾക്ക് എങ്ങനെയാണ് ചേരുക? എന്നാൽ, ക്ഷത്രിയാദികളായ യജമാനന്മാർ സംസ്കൃത വിദ്യയിൽ തീർത്തും അജ്ഞരായതുനിമിത്തം, ഇക്കൂട്ടർ പറഞ്ഞ പോഴത്തങ്ങളെല്ലാം ശരിയാണെന്നവർ വിശ്വസിച്ചു. അങ്ങനെ ഈ നാമമാത്ര ബ്രാഹ്മണർ വാണു വിലസി. എല്ലാവരേയും വാഗ്ജാലത്താൽ പാട്ടിലാക്കി. "ബ്രഹ്മവാക്യം ജനാർദനഃ"[17] അതായതു് ബ്രാഹ്മണമുഖത്തു നിന്നു വരുന്ന വാക്യം സാക്ഷാൽ ഭഗവാൻെറ അരുളപ്പാടാണെന്നു വിചാരിക്കണം, എന്നവർ പറഞ്ഞുതുടങ്ങി. ക്ഷത്രിയാദിവർണങ്ങൾ, ബന്ധിതരായ അന്ധർ അഥവാ അകക്കണ്ണുപൊട്ടിയവരും ധനപൗഷ്കല്യമുള്ളവർ ആവുകയും, ബ്രാഹ്മണ ശിഷ്യന്മാരാവുകയും ചെയ്തപ്പോൾ ബ്രാഹ്മണനാമധാരികൾക്ക് വിഷയാനന്ദത്തിൻെറ പൂങ്കാവനം ലഭിച്ചു. ലോകത്തിൽ എന്തെല്ലാം നല്ലതുണ്ടോ അതെല്ലാം ബ്രാഹ്മണർക്കുള്ളതാണെന്നും ഇവർ പറഞ്ഞുപരത്തി.[18] ഗുണകർമ സ്വഭാവങ്ങളിൽ അധിഷ്ഠിതമായിരുന്ന ബ്രാഹ്മണാദി വർണവ്യവസ്ഥ നശിപ്പിച്ച് ജനനാധിഷ്ഠിതമാക്കി, മരണപര്യന്തം വരെയുള്ള ദാനം ആരാധകരിൽ നിന്നു വാങ്ങുവാനും തുടങ്ങി. തോന്നുംപടി തോന്നിയതു ചെയ്യുവാനും "ഞങ്ങൾ ഭൂദേവന്മാരാണെന്നും, ഞങ്ങളെ സേവിക്കാത്തവർക്ക് സ്വർഗലോകം ലഭിക്കയില്ലെന്നു പറയുവാനുംകൂടി ഇവർ ആരംഭിച്ചു. നിങ്ങൾ ഏതുലോകത്തുപോകുമെന്ന് ഇവരോടു ചോദിക്കണം, ഘോരനരകം കിട്ടത്തക്കപ്രവൃത്തിയാണ് നിങ്ങൾ ചെയ്യുന്നതെന്നും, കൃമികീട പതംഗാദികളിൽ ചെന്നു ജനിക്കുമെന്നും പറഞ്ഞാൽ ഇവർ ക്രുദ്ധരാകും. എന്നിട്ടു പറയും:– "ഞങ്ങൾ ശപിക്കും. നിങ്ങൾ നശിക്കും. ബ്രഹ്മദ്രോഹീ വിനശ്യതി എന്ന് പ്രമാണമുണ്ട്. ബ്രാഹ്മണദ്രോഹം ചെയ്യുന്നവർ മുടിഞ്ഞുപോകും". കാര്യം ശരിയാണ്. പൂർണവേദങ്ങളും പരമാത്മാവിനേയും അറിയുന്ന ധർമാത്മാവും സർവലോകോപകാരിയുമായ ആളിനോട് ദ്വേഷം കാട്ടു

17. പാണ്ഡവ ഗീതയിൽനിന്ന്. 18. സർവ്വംസ്വം ബ്രാഹ്മണസ്യേദം യത് കിഞ്ചിജ്ജഗതീ ഗതമ്. (മനുസ്മൃതി 1.100. ഇതു പ്രക്ഷിപ്തശ്ലോകമാണ്.)

ന്നവൻ നിശ്ചയമായും മൂടിയും. പക്ഷേ ബ്രാഹ്മണനല്ലാത്തവനെ ബ്രാഹ്മണനെന്നു വിളിക്കയോ പൂജിക്കയോ ചെയ്യുന്നതു് ഉചിതമല്ല.

## പോപ്പ്

ചോദ്യം:- പിന്നെ ഞങ്ങളാരാണു്?

ഉത്തരം:- നിങ്ങളാണു് പോപ്പ്.

ചോദ്യം:- പോപ്പെന്നാലാരാണു്?

ഉത്തരം:- ഇതിന്റെ അർഥം റോമൻഭാഷയിൽ, പിതാവു്, വലിയവൻ എന്നെല്ലാമാണു്. എന്നാൽ ഇവിടെ, ചതിവും കാപട്യവും കൊണ്ടു് അന്യരെ വഞ്ചിച്ചു് തന്നിഷ്ടം സാധിക്കുന്നവരെയാണു് പോപ്പ് എന്നുപറയുന്നതു്.

ചോദ്യം:- ഞങ്ങൾ ബ്രാഹ്മണന്മാർ. സാധുക്കൾ ഞങ്ങളുടെ അച്ഛൻ ബ്രാഹ്മണൻ. അമ്മ ബ്രാഹ്മണി. ഞങ്ങൾ ഇന്ന സാധുവിന്റെ ശിഷ്യരുമാണു്.

ഉത്തരം:- കാര്യം ശരിയാണു്. എന്നാൽ കേൾക്കു സഹോദരാ! മാതാപിതാക്കൾ ബ്രാഹ്മണരായതുകൊണ്ടോ, സാധുവിന്റെ ശിഷ്യരായതുകൊണ്ടോ ആരും ബ്രാഹ്മണരോ സാധുക്കളോ ആകുന്നില്ല. അവരവരുടെ ഉത്തമമായ ഗുണകർമസ്വഭാവങ്ങളാണു് ബ്രാഹ്മണനോ സാധുവോ ആക്കുന്നതു്. അയാൾ പരോപകാരിയുമായിരിക്കണം.

## റോമിലെ പോപ്പ്

നിങ്ങളുടെ പാപങ്ങൾ എന്റെ മുമ്പിൽ ഏററു പറഞ്ഞാൽ ഞാൻ ക്ഷമിക്കുന്നതാണെന്നു് റോമിലെ പോപ്പ് തന്റെ അനുയായികളോടു് പറയാറുണ്ടെന്നു് കേട്ടിട്ടുണ്ടു്. നമ്മെ സേവിക്കാതെയോ നമ്മുടെ അനുവാദമില്ലാതെയോ ആക്കും സ്വർഗത്തിൽ പ്രവേശനമില്ല. സ്വർഗത്തിൽ പോകാൻ ആഗ്രഹിക്കുന്നവർ എത്ര പണം നമ്മുടെ അടുക്കൽ ഏല്പിക്കുമോ അതിനു തക്ക സാധന സാമഗ്രികൾ അവക്കവിടെ കിട്ടും. ഇതുകേട്ടു് "അന്ധരായ ബന്ധിതർ" സ്വർഗത്തിൽ പോകാൻ ആഗ്രഹിച്ചു് പോപ്പിനു് യഥേഷ്ടം പണം നൽകിക്കഴിഞ്ഞാൽ പോപ്പ് യേശുവിന്റെയും മറിയത്തിന്റെയും പ്രതിമകൾക്കു മധ്യേ നിന്ന്

ഇനി എഴുതും പോലെ ഒരു ഹുണ്ടിക എഴുതിക്കൊടുക്കും. "പരിശുദ്ധ നാമത്താൽ വാഴ്ത്തപ്പെട്ട ഈശോമിശിഹായേ! ഇന്നയാൾ നിന്റെ നാമത്തിൽ സ്വർഗത്തിൽ വരുവാനായി ലക്ഷം രൂപം എന്റെ പക്കൽ അടച്ചിട്ടുണ്ട്. ഇവൻ സ്വർഗത്തിലെത്തുമ്പോൾ നീ നിന്റെ പിതാവിന്റെ സ്വർഗരാജ്യത്തിൽ ഇരുപത്തയ്യായിരം രൂപക്ക് വീടും പറമ്പും, ഇരുപത്തയ്യായിരത്തിന് വാഹനം, നായാട്ട സാമഗ്രികൾ, ഭൃത്യർ എന്നിവയും, ഇരുപത്തയ്യായിരത്തിന് ഭക്ഷണം വസ്ത്രം മുതലായവയും, ഇരുപത്തയ്യായിരത്തിന് സ്വന്തക്കാർക്കും ബന്ധുമിത്രങ്ങൾക്കും ചെലവിനുള്ള വകയും കൊടുപ്പിക്കുമാറാകണം". ഹുണ്ടികയിൽ പോപ്പ് ഒപ്പിട്ട് കൊടുത്തിട്ട് പറയും "ഇത് നിന്റെ മരണ സമയത്ത് കല്ലറയിൽ തലയ്ക്കു താഴെ വയ്ക്കാൻ ബന്ധുക്കളോടു പറയണം. പിന്നീട് നിന്നെ കൊണ്ടു പോകാൻ വരുന്ന. മാലാഖമാർ നിന്നെയും ഹുണ്ടികയേയും സ്വർഗത്തിലേക്ക കൊണ്ടുപോയി. എഴുതിയപടി വേണ്ടതൊക്കെയും ചെയ്തുതരും."

നോക്കൂ! സ്വർഗത്തിന്റെ കുത്തക പോപ്പ് ഏറെറടുത്തിരിക്കുന്നെന്നുതോന്നുന്നു. യൂറോപ്പിൽ മൗഢ്യം ഉണ്ടായിരുന്നത്രയും കാലം പോപ്പിന്റെ കളികൾ നടന്നുവന്നു. ഇപ്പോൾ അറിവു പരക്കാൻ തുടങ്ങിയതോടുകൂടി പോപ്പിന്റെ കള്ളക്കളികൾ വളരെയൊന്നും നടക്കുന്നില്ലെങ്കിലും വേരററുവെന്നു പറഞ്ഞുകൂടാ.

## ആര്യാവർത്തത്തിലെ പോപ്പുകൾ

ഇതുപോലെ ആര്യാവർത്തത്തിലും പോപ്പുകൾ ലക്ഷക്കണക്കിന് അവതാരങ്ങളെടുത്തു് രാജാക്കന്മാർക്കും ജനങ്ങൾക്കും വിദ്യാഭ്യാസം വിലക്കുക, നല്ലവരുമായി സംഗമം അനുവദിക്കാതിരിക്കുക, രാപകൽ കബളിപ്പിക്കലല്ലാതെ മറെറാന്നും ചെയ്യാതിരിക്കുക തുടങ്ങിയ ലീലകൾ ആടുന്നുണ്ട്. ചതിവ്, കാപട്യം മുതലായ കുത്സിതവൃത്തികൾ ചെയ്യുന്നവരുടെ പേരാണ് പോപ്പ്. എന്നതു് സ്മരണയിലുണ്ടാകണം. അവരിൽ ധാർമികരും വിദ്വാന്മാരും, പരോപകാരികളുമായവരുണ്ടെങ്കിൽ അവർ ബ്രാഹ്മണരും സാധുക്കളുമാണ്. കാപട്യവും, ചതിവും, സ്വാർഥവും കൊണ്ട് മററുള്ളവരെ കൊള്ളയടിച്ച് തൻകാര്യം നേടുന്നവരെന്നു വേണം പോപ്പ് എന്ന പദത്തിനു് അർഥം ഗ്രഹിക്കേണ്ടതു്. ബ്രാഹ്മണൻ ,സാധു എന്നീ പദങ്ങൾക്ക് ഉത്തമമനുഷ്യർ എന്നും അർഥം ഗ്രഹിക്കണം.

നോക്കൂ! ഉത്തമബ്രാഹ്മണരും സാധുക്കളും ഇല്ലെങ്കിൽ വേദാദി സത്യശാസ്ത്രങ്ങളുടെ സ്വരസഹിതമുള്ള അധ്യാപനം, ജൈന. മുസ്ലീം ക്രിസ്ത്യൻ ആദിയായവരുടെ വലയിൽ നിന്നു സംരക്ഷണം, വേദാദിസത്യശാസ്ത്രങ്ങളിൽ താല്പര്യം, വർണാശ്രമപാലനം എന്നിവ ആരു ചെയ്യും? ബ്രാഹ്മണർക്കും സാധുക്കൾക്കുമല്ലാതെ ഇതിനാർക്കു കഴിവുണ്ട്? വിഷാദപ്യമൃതം ഗ്രാഹ്യമ്.[19] (മനു) വിഷത്തിൽ നിന്നുപോലും അമൃതം സ്വീകരിക്കുന്നതു പോലെയാണ് പോപ്പുലീലകൾ ഒട്ടധികം ഉണ്ടായിരുന്നിട്ടും, ആര്യന്മാർ ജൈനാദിമതങ്ങളിൽ നിന്നു രക്ഷപെട്ട് നിലനില്ക്കുന്നതു് എന്നു മനസിലാക്കണം.

ആരാധകർ വിദ്യാഹീനരാകയും തങ്ങൾ അല്പസ്വല്പം പൂജാപാഠാദികൾ പഠിച്ച് ഗർവിഷ്ഠരായി എല്ലാവരും കൂടിയാലോചിച്ച് തിട്ടപ്പെടുത്തി രാജാവിനോടും മററും ബ്രാഹ്മണരും സാധുക്കളും അദണ്ഡ്യരാണ് എന്നും മററും പറഞ്ഞു വിശ്വസിപ്പിച്ചു. നോക്കൂ! 'ബ്രാഹ്മണോ ന ഹന്തവ്യഃ,[20] സാധുർന ഹന്തവ്യഃ' ഇപ്രകാരമുള്ള വചനങ്ങൾ യഥാർത്ഥ ബ്രാഹ്മണരുടെയും സാധുക്കളുടെയും കാര്യത്തിലായിരുന്നതു് പോപ്പന്മാർ തങ്ങളേപ്പററിയാണെന്നു വരുത്തിവച്ചു. അതുപോലെ, വ്യാജവചനങ്ങൾ കൂട്ടിച്ചേർത്തു് ഗ്രന്ഥങ്ങളുണ്ടാക്കി ഋഷിമുനിമാരുടെ പേരിൽ പ്രചരിപ്പിച്ചിട്ടുമുണ്ട്. ആ പ്രശസ്ത ഋഷിമുനിമാരുടെ പേരു പറഞ്ഞു് തങ്ങൾക്കു ലഭിക്കേണ്ട ശിക്ഷകളടങ്ങിയ വ്യവസ്ഥകളെല്ലാം ഇല്ലാതാക്കി. പിന്നീട് ഇഷ്ടംപോലെ പ്രവർത്തിക്കാനാരംഭിച്ചു. പോപ്പന്മാർ പറയാതെ, ഉറങ്ങാനോ, നില്ക്കാനോ ഇരിക്കാനോ, പോകാനോ വരാനോ, തിന്നാനോ കുടിക്കാനോ സാധ്യമാകാത്തവണ്ണം കടുത്തനിയമങ്ങളുണ്ടാക്കി നിലവിൽ വരുത്തി. പോപ്പന്മാരായ ബ്രാഹ്മണ-സാധുനാമധാരികൾക്കു ഇഷ്ടമുള്ളതെന്തു ചെയ്യാനും, ഒന്നിനും ശിക്ഷലഭിക്കാതിരിക്കാനും, അവർക്കു ശിക്ഷ നല്കുന്നതിനെപ്പററി ആലോചിക്കുന്നതു പോലും അചിന്ത്യമാകത്തക്കവണ്ണവും രാജാക്കന്മാരെക്കൊണ്ടു തീരുമാനങ്ങളെടുപ്പിച്ചു. ഈ മൗഢ്യം ഉണ്ടായപ്പോൾ പോപ്പന്മാർ ഇച്ഛിച്ചപടി ചെയ്യാനും ചെയ്യിക്കാനും തുടങ്ങി. ഈ ശിഥിലതയുടെ തുടക്കം മഹാഭാരതയുദ്ധത്തിനു് ആയിരംവർഷം മുമ്പുതന്നെ ആരംഭിച്ചിരുന്നു. അക്കാലത്തു് ഋഷിമുനിമാരുണ്ടായിരുന്നെങ്കിലും കുറെ

19. മനുസ്മൃതി 2. 239 20. മഹാഭാഷ്യം 1.2.64.

അലസത, പ്രമാദം, ഈർഷ്യ, ദ്വേഷം മുതലായവ നാമ്പിട്ടിരുന്നു. അതു് ക്രമേണ പടർന്നുപന്തലിച്ചു.

സത്യമായ ഉപദേശം ഇല്ലാതായപ്പോൾ ആര്യാവർത്തത്തിൽ അവിദ്യ വ്യാപിച്ച് പരസ്പരം കലഹം തുടങ്ങി. എന്തെന്നാൽ— ഉപദേശ്യോപദേഷ്ടൃത്വാത് തത്സിദ്ധിഃ ഇതരഥാന്ധ പരമ്പരാ[21] എന്നു സാംഖ്യം. അതായതു് ഉത്തമോത്തമരായ ഉപദേഷ്ടാക്കൾ വരുമ്പോൾ ശരിയായരീതിയിൽ ധർമം അർഥം കാമം മോക്ഷം എന്നിവ സിദ്ധിക്കും. ഉത്തമോപദേഷ്ടാക്കളും ശ്രോതാക്കളും ഇല്ലാതായാൽ അപ്പോൾ അന്ധപരമ്പര പിറക്കും. പിന്നീട് സത് പുരുഷന്മാർ ജനിച്ച് സത്യോപദേശം ചെയ്യുമ്പോൾ അന്ധപരമ്പര ഇല്ലാതായി പ്രകാശ പരമ്പര പിറവിയെടുക്കും.

ആ പോപ്പന്മാർ തങ്ങളേയും തങ്ങളുടെ പാദങ്ങളേയും പൂജിപ്പിക്കുവാൻ തുടങ്ങി. ഇതിലാണു് നിങ്ങളുടെ മംഗളമെന്നവർ പറഞ്ഞുതുടങ്ങി. ആളുകൾ ഇവർക്കു വശംവദരായപ്പോൾ ഇവർ തെററുകളിലും വിഷയാസക്തിയിലും നിമഗ്നരാവുകയും ആട്ടിൻപററം ഇടയനെയെന്ന വണ്ണം ആളുകൾ ഇവരെ അനുസരിക്കുകയും ചെയ്തു. വിദ്യ, ബലം, ബുദ്ധി, പരാക്രമം, ശൗര്യം, വീര്യം മുതലായ ശുഭ ഗുണങ്ങളെല്ലാം നഷ്ടമായി. വിഷയാസക്തരായി, മാംസമദ്യ സേവനം ഗോപ്യമായി ആരംഭിച്ചു.

## വാമമാർഗം–പഞ്ച 'മ' കാരം

ഇവരിൽ ഒരുവൻ 'വാമമാർഗം' സ്ഥാപിച്ചു. ശിവ ഉവാച, പാർവത്യുവാച, ഭൈരവ ഉവാച എന്നിങ്ങനെ പലപേരുകൾ എഴുതി തന്ത്രമെന്നുപേരും കൊടുത്തു. അതിൽ എഴുതിവച്ചിരിക്കുന്ന വിചിത്ര ലീലകളുടെ ഉദാഹരണം നോക്കു:—

1. "മദ്യം മാംസം ച മീനം ച മുദ്രാ മൈഥുന മേവച
   ഏതേ പഞ്ചമകാരാഃ സ്യുമോർക്ഷദാ ഹി യുഗേ യുഗേ[22]
2. പ്രവൃത്തേഭൈരവീ ചക്രേ സർവേവർണാ ദ്വിജാതയഃ
   നിവൃത്തേഭൈരവീ ചക്രേ സർവേ വർണാഃ പൃഥക്
   പൃഥക്.[23]
3. പീത്വാ പീത്വാ പുനഃ പീത്വാ യാവത്പതതി ഭൂതലേ.
   പുനരുത്ഥായ വൈ പീത്വാ പുനർജന്മ ന വിദ്യതേ.[24]

21. സാംഖ്യദർശനം 3.79-81. 22. കാളീതന്ത്രം
23. കുലാർണവതന്ത്രം 8.96. 24. കുലാർണവതന്ത്രം 7.100.

4. മാതൃയോനിം പരിത്യജ്യ വിഹരേത്സർവയോനിഷു.

5. വേദശാസ്ത്ര പുരാണാനി സാമാന്യ ഗണികാ ഇവ
ഏകൈവ ശാംഭവീമുദ്രാ ഗുപ്താ കുലവധൂരിവ.[25]

1. ഈ അക്കീസുകളായ പോപ്പന്മാരുടെ കളികരം നോക്കുക. വലിയ അധർമങ്ങളും വേദവിരുദ്ധങ്ങളുമായ പ്രവൃത്തികളെയാണ് ഈ വാമമാർഗികരം ശ്രേഷ്ഠമായി കരുതിയിരുന്നത്. മദ്യം, മാംസം, മത്സ്യം, മുദ്ര അഥവാ വിവിധാകൃതികളിൽ വറത്തുണ്ടാക്കിയ പലഹാരങ്ങളും യോനിപാത്രധാരമുദ്രയും, മൈഥുനം അഥവാ പുരുഷന്മാരെല്ലാം ശിവന്മാരും സ്ത്രീകളെല്ലാം പാർവതിമാരുമാണെന്നു വിചാരിച്ച് ''അഹം ഭൈരവസ്ത്വം ഭൈരവീ ഹ്യാവയോരസ്തു സംഗമഃ''[26] എന്ന അർഥമില്ലാത്ത വചനവും ചൊല്ലി സ്ത്രീപുരുഷന്മാർ സംഗമിക്കുക എന്നിവയിലൊന്നുപോലും ദോഷമാണെന്ന് വാമമാർഗികരം വിചാരിച്ചിട്ടില്ല. സ്പർശിക്കുവാൻപോലും പാടില്ലാത്ത നീചസ്ത്രീകളെ ഇവർ അതിപരിശുദ്ധകളായി ഗണിക്കുന്നു. ഉദാഹരണത്തിന്, സ്പർശിക്കാൻ പോലുംപാടില്ലെന്ന് ശാസ്ത്രം വിലക്കുന്ന രജസ്വലകളെ വാമമാർഗികരം അതിപവിത്രകളായി കാണുന്നു. അവരുടെ വായിൽ തോന്നിയ കോതപ്പാട്ട് കേരംക്കുക.

രജസ്വലാ പുഷ്കരം തീർഥം ചണ്ഡാലീതു സ്വയംകാശീ.
ചർമകാരീപ്രയാഗഃ സ്യാദ്രജകീ മഥുരാമതാ.
അയോധ്യാ പുക്കസീ പ്രോക്താ.[27]

രജസ്വലയുമായുള്ള സമാഗമം പുഷ്കര സ്നാനതുല്യമാണ്. ചണ്ഡാലീ സമാഗമമാകട്ടെ കാശിയാത്രയും. പറച്ചിയുമായുള്ള സമാഗമം പ്രയാഗസ്നാനവും. രജകയുമായുള്ള സമാഗമം മഥുരായാത്രയും, കാട്ടാളത്തിയുമായുള്ള സമാഗമം അയോധ്യാ തീർഥസ്നാനവും പോലെയാണ്.

മദ്യത്തിന് തീർഥം, മാംസത്തിന് ശുദ്ധി, പുഷ്പം, മത്സ്യത്തിന് തൃതീയ, ജലതുംബിക, മുദ്രയ്ക്ക് ചതുർഥി, മൈഥുനത്തിന് പഞ്ചമി എന്നിങ്ങനെ മററാരും മനസ്സിലാക്കാതിരിക്കാൻവേണ്ടി ഗൂഢനാമങ്ങളും നല്കിയിരിക്കുന്നു. കൗളൻ, ആർദ്രവീരൻ, ശാംഭവൻ, ഗണം, മുതലായ പേരുകരം സ്വയം നല്കിയിട്ടുമുണ്ട്. വാമ

25. ജ്ഞാനസങ്കലനീ തന്ത്രം. 26. ഞാൻ ഭൈരവൻ നീ ഭൈരവി നാമിരുവർ തമ്മിലാകട്ടെ സംഗമം. 27. രുദ്രയാമല തന്ത്രം.

മാർഗികളല്ലാത്തവരെ കണ്ടകൻ, വിമുഖൻ, ശുഷ്ക പശു എന്നെല്ലാമാണ് വിളിക്കുന്നത്.

2. ഭൈരവീചക്രം തുടങ്ങിയാൽ അതിൽപെടുന്ന ബ്രാഹ്മണൻ മുതൽ ചണ്ഡാലൻ വരെ ദ്വിജനാണ്. അതുകഴിഞ്ഞാൽ ഓരോരുത്തരും അവരവരുടെ വർണങ്ങളിലേക്ക മടങ്ങുന്നു.

3. ഭൈരവീ ചക്രത്തിൽ വാമമാർഗികൾ നിലത്തോ പലകമേലോ ഒരു ബിന്ദുവിട്ട് ചുററും ത്രികോണം, ചതുരം, വൃത്തം എന്നിവ വരയ്ക്കുന്നു. അതിൽ കള്ളകുടം വച്ച് അതു പൂജിക്കുന്നു. പിന്നെ 'ബ്രഹ്മശാപം വിമോചയ' എന്നമന്ത്രം ചൊല്ലുന്നു. കള്ളേ! നീ ബ്രഹ്മാദികളുടെ ശാപത്തിൽനിന്നു മുക്തമാകൂ' എന്നർത്ഥം. വാമമാർഗികളല്ലാത്തവർക്കാർക്കും പ്രവേശനമില്ലാത്ത ഒരു ഗൂഢസ്ഥലത്ത് സ്ത്രീ പുരുഷന്മാർ ഒത്തുകൂടുന്നു. പുരുഷന്മാർ ഒരു സ്ത്രീയെ നഗ്നയാക്കിയും സ്ത്രീകൾ ഒരു പുരുഷനെ നഗ്നനാക്കിയും പൂജിക്കുന്നു പിന്നീട് ആരുടെയെങ്കിലും ഭാര്യയോ' സ്വന്തമോ അന്യന്റെയോ മകളോ അമ്മയോ, പെങ്ങളോ, പുത്രഭാര്യയോ ആരെങ്കിലുമെല്ലാം വന്നുചേരുന്നു. എന്നിട്ട് ഒരു പാത്രത്തിൽ മദ്യവും മറെറാന്നിൽ മാംസം പക്കാവട മുതലായവയും എടുത്തു വയ്ക്കുന്നു. അവരുടെ ആചാര്യൻ കള്ളപാത്രം എടുത്തുയർത്തിക്കൊണ്ട് 'ഭൈരവോഹം' 'ശിവോഹം'—ഞാൻ ഭൈരവനാണ്, ശിവനാണ് എന്നുപറഞ്ഞുകൊണ്ട് കുടിയ്ക്കുന്നു. അതേ എച്ചിൽപ്പാത്രത്തിൽത്തന്നെ എല്ലാവരും കുടിയ്ക്കുന്നു. അനന്തരം ആരുടെയെങ്കിലും ഭാര്യയേയോ ഏതെങ്കിലും വേശ്യയേയോ അല്ലെങ്കിൽ പുരുഷനെയോ നഗ്നമാക്കി ദേവി അഥവാ മഹാദേവൻ എന്നു പേരിട്ട് കൈയിൽ വാൾകൊടുത്ത്, ഗുഹ്യേന്ദ്രിയപൂജ നടത്തുന്നു. പിന്നെ ദേവിക്കോ മഹാദേവനോ മദ്യചഷകം നല്കുന്നു. അതിനു ശേഷം അതേ പാത്രത്തിൽ എല്ലാവരും ഓരോ പാത്രം കുടിയ്ക്കുന്നു. വീണ്ടും ഇതാവർത്തിക്കുന്നു. ഇങ്ങനെ കുടിച്ചു കുടിച്ച് വെളിവു കെട്ട്, ആരുടെ പെങ്ങളോ, മകനോ അമ്മയോ ആകട്ടെ യഥേഷ്ടം കുകർമ്മങ്ങൾ ചെയ്യുന്നു. ചിലപ്പോഴെല്ലാം ലഹരി മൂത്ത് അടിപിടിയും, ലഹളയും, കൂട്ടത്തല്ലും, പിടിവലിയും നടക്കും. ചിലർ ഛർദ്ദിക്കുന്നു. കൂട്ടത്തിലെ തികഞ്ഞ അഘോരി അഥവാ സിദ്ധൻ അതും ഭക്ഷിച്ചു കളയുന്നു. ഇവരുടെ മഹാസിദ്ധന്റെ യോഗ്യതകളെപ്പററി പാടുന്നതിങ്ങനെയാണ്:-

ഹാലാം പിബതിദീക്ഷിതസ്യമന്ദിരേ, സുപ്തോ നിശായാം
ഗണികാ ഗൃഹേഷു വിരാജതേ കൗളവ ചക്രവർത്തീ!

ദീക്ഷിതൻെറ—കള്ളുകടക്കാരൻെറ—വീട്ടിൽ ചെന്നു് കുപ്പി ക്കണക്കിനു് കുടിയ്ക്കുക, വേശ്യാ ഗൃഹങ്ങളിൽ ചെന്നു് കുകർമങ്ങൾ ചെയ്തു് കിടന്നുറങ്ങുക, മുതലായ കാര്യങ്ങൾ നിർലജ്ജമായും നിശ്ശങ്കമായും ചെയ്യുന്നയാളാണു് വാമമാർഗികളിൽ ചക്രവർത്തി തുല്യനായിരിക്കുന്നതു്. മഹാദുഷ്കർമി അവരിൽ വമ്പനും മുമ്പനും നന്മ ചെയ്യുകയും ചീത്ത കാര്യങ്ങളെ ഭയപ്പെടുകയും ചെയ്യുന്ന യാൾ ചെറിയവനുമാണു്! എന്തെന്നാൽ,

പാശബദ്ധോ ഭവേജ്ജീവഃ പാശമുക്തഃ സദാശിവഃ. [28]

ലോകലജ്ജ, ശാസ്ത്രലജ്ജ, കുലലജ്ജ, ദേശലജ്ജ മുതലായ പാശങ്ങളാൽ ബന്ധിതൻ ജീവനും, ലജ്ജയില്ലാതെ ദുഷ്കർമങ്ങൾ ചെയ്യുന്നവൻ സദാശിവനും ആണെന്നു് തന്ത്രങ്ങൾ പറയുന്നു.

ഉഡ്ഡീസതന്ത്രം മുതലായവയിൽ ഒരു പ്രയോഗവിധിയുണ്ടു്. ഒരു വീടിനു് നാലു വശവും ആലയങ്ങൾ വേണം. അവയിൽ ഓരോന്നിലും മദ്യകുംഭങ്ങൾ വച്ചിരിക്കണം. ഒരു ആലയത്തിൽ നിന്നു് ഒരുകുപ്പി മദ്യം കുടിച്ചിട്ടു് മറെറാലയത്തിൽ ചെല്ലണം- അവിടെ നിന്നും ഒരു കുപ്പി കുടിക്കണം. എന്നിട്ടു് മൂന്നാമത്തേ തിലും, നാലാമത്തേതിലും ചെന്നു് ഓരോ കുപ്പി കുടിക്കണം. നിന്നു് കുടിച്ചു കുടിച്ചു് വെട്ടിയമരം വീഴും പോലെ വീഴുന്നതു വരെ കുടിക്കണം. മത്തു വിട്ടാൽ വീണ്ടും ഇതുപോലെ വീഴുന്നതു വരെ കുടിക്കണം. മൂന്നാം പ്രാവശ്യവും ഇതുപോലെ കുടിച്ചു വീണു്, എഴുന്നേല്ക്കുന്നവനു് പുനർജന്മം ഇല്ലാതാകും. വാസ്തവം പറഞ്ഞാൽ ഇങ്ങനെയുള്ളവനു് വീണ്ടും മനുഷ്യ ജന്മം ലഭിക്കുന്നതു തന്നെ വിഷമമാണു്. അവർ നീചയോനികളിൽ ജനിച്ചു് വളരെക്കാലം കഷ്ടപ്പെടും.

4. വാമികളുടെ തന്ത്ര ഗ്രന്ഥങ്ങളിലെ നിയമം അമ്മയെ ഒഴികെ മറെറാരു സ്ത്രീയേയും വിട്ടുകളയരുതെന്നാണു്. മകളാ കട്ടെ, സഹോദരിയാകട്ടെ, എല്ലാവരുമായും സംഗമം ചെയ്യണം. ഈ വാമമാർഗികളുടെ 'ദശമഹാവിദ്യകൾ' കുപ്രസിദ്ധമാണു്. അവയിലൊന്നായ മാതങ്ഗീ വിദ്യക്കാരൻ പറയുന്നതു് 'മാതര മപി ന ത്യജേത്' അമ്മയെപ്പോലും സമാഗമമെന്യേ വിട്ടു കളയ

28. ജ്ഞാനസങ്കലനീതന്ത്രം ശ്ലോകം 43.

രുതെന്നാണ്. സംയോഗവേളയിൽ സ്ത്രീ പുരുഷന്മാർ 'നമുക്കു് ഇഷ്ടസിദ്ധിയുണ്ടാകട്ടെ എന്നു മന്ത്രം ജപിക്കയും വേണം. ഇങ്ങനെ ഭ്രാന്തരും മഹാ മൂഢന്മാരുമായ ആളുകൾ ലോകത്തിൽ തുലോം കുറവായിരിക്കും.

5. അസത്യം പ്രചരിപ്പിക്കാനാഗ്രഹിക്കുന്നവർ സത്യത്തെ നിന്ദിക്കതന്നെ ചെയ്യും. വാമമാർഗികൾ പറയുന്നതു നോക്കൂ. വേദങ്ങൾ ശാസ്ത്രങ്ങൾ പുരാണങ്ങൾ എന്നിവയെല്ലാം സാധാരണ വേശ്യയെപ്പോലെയാണ്. വാമമാർഗികളുടെ മുദ്രയായ ശാംഭവി മാത്രമേ അന്തർജനത്തിനു തുല്യയായിട്ടുള്ളൂ.

## വേദങ്ങളും സാക്ഷി

ഇവർ വേദവിരുദ്ധമായ മതമാണ് നടപ്പിൽ വരുത്തിയതു്. ക്രമേണ ഇവരുടെ മതത്തിനും പ്രചാരം ലഭിക്കാൻ തുടങ്ങി. അപ്പോൾ കൊള്ളരുതായ്മയിലൂടെ വേദങ്ങളുടെ പേരു പറഞ്ഞു് പല ലീലകളും ആടിത്തുടങ്ങി. അതായതു്, ''സൗത്രാമണ്യാം സുരാം പിബേത്[29], പ്രോക്ഷിതം ഭക്ഷയേന്മാംസം[30], വൈദികീ ഹിംസാ ഹിംസാ ന ഭവതി[31]''.

ന മാംസ ഭക്ഷണേ ദോഷോ ന മദ്യേ ന ച മൈഥുനേ
പ്രവൃത്തിരേഷാ ഭൂതാനാം നിവൃത്തിസ്തു മഹാ ഫലാ[32].

സൗത്രാമണി യജ്ഞത്തിൽ മദ്യം കുടിക്കണം. ഇതിന്റെ അർഥം ഇപ്രകാരമാണ്. സൗത്രാമണി യജ്ഞത്തിൽ സോമലത പിഴിഞ്ഞെടുത്ത നീരു് കുടിക്കണം. പ്രോക്ഷിത[33]മായ മാംസം യജ്ഞത്തിൽ ഭക്ഷിക്കണം. ഇങ്ങനെയെല്ലാമുള്ള പാമരതാ പൂർണമായ കാര്യങ്ങളാണ് വാമമാർഗികൾ പ്രചരിപ്പിച്ചതു്. അവരോടു് ചോദിക്കേണ്ടതു് ഇപ്രകാരമാണ്:– ''വൈദിക ഹിംസ, ഹിംസയല്ലെങ്കിൽ നിന്നെയും നിന്റെ കുടുംബാംഗങ്ങളേയും കൊന്നു ഹോമിച്ചാൽ എന്താണ് തരക്കേടു്?'

മാംസഭക്ഷണം, മദ്യപാനം, പരസ്ത്രീഗമനം മുതലായവ ദോഷമില്ലാത്തതാണെന്നു പറയുന്നതു് ബാലിശമാണ്. ജീവി

29. സുരാവാൻ വാ ഏഷ ബഹിഷദ് യജ്ഞോ യദ് സൗത്രാമണീ എന്ന ശതപഥ വചനവു (12.1.3.7) മായി താരതമ്യം ചെയ്യുക.
30. മനു 5.27. 31. യാവേദവിഹിതാ ഹിംസാ നിയതാ ƒസ്മിൻ ചരാചരേ എന്ന മനുസ്മൃതീഭാഗവുമായി (5.44) താരതമ്യം ചെയ്യുക.
32. മനുസ്മൃതി 5.56. 33. ഹോമിച്ചതിന്റെ അവശിഷ്ടം.

കളെ പീഡിപ്പിക്കാതെ മാംസം ലഭിക്കില്ല. അപരാധം ചെയ്യാത്തതിനെ പീഡിപ്പിക്കുന്നതു് ധാർമികവുമല്ല. മദ്യപാനമാകട്ടെ സർവഥാ നിഷിദ്ധവുമാണ്. വാമമാർഗികളുടേതല്ലാത്ത ഗ്രന്ഥങ്ങളിലൊന്നും അതു വിധിച്ചിട്ടില്ലെന്നല്ല, നിഷേധിച്ചിട്ടേയുള്ളു. വിവാഹം ചെയ്യാതെ മൈഥുനവും ദോഷമുള്ളതാണ്. അതിനാൽ ഇതെല്ലാം നിർദ്ദോഷമാണെന്നു പറയുന്നവരിലാണ് ദോഷം.

## യജ്ഞവും ഹിംസയും

ഇങ്ങനെയെല്ലാമുള്ള വചനങ്ങൾ ഋഷിമാരുടെ ഗ്രന്ഥങ്ങളിൽ കൂട്ടിച്ചേർത്തു് അനേകം ഋഷിമാരുടെ പേരിൽ ഗ്രന്ഥങ്ങളും ഉണ്ടാക്കി, ഗോമേധം, അശ്വമേധം മുതലായ യജ്ഞങ്ങളും ചെയ്യാനാരംഭിച്ചു. ഈ മൃഗങ്ങളെ കൊന്നു് യജ്ഞം നടത്തിയാൽ യജമാനനും മൃഗത്തിനും സ്വർഗം കിട്ടുമെന്നും പറഞ്ഞു പരത്തി. ഇങ്ങനെയൊരു ധാരണ പരക്കുവാൻ കാരണം ബ്രാഹ്മണ ഗ്രന്ഥങ്ങളിലെ അശ്വമേധം, ഗോമേധം, നരമേധം മുതലായ സംജ്ഞകളുടെ ശരിയായ അർഥം അറിയായ്കയാണ്. അറിയാമായിരുന്നെങ്കിൽ ഈ അനർഥങ്ങളുണ്ടാക്കിയതെന്തിനാണ്?

**ചോദ്യം:** അശ്വമേധം, ഗോമേധം, നരമേധം മുതലായവയുടെ അർഥമെന്താണ്?

**ഉത്തരം:** അവയുടെ അർഥം പറയാം:- രാഷ്ട്രം വാ അശ്വമേധഃ[34] അന്നംഹി ഗൗഃ[35] അഗ്നിർവാ അശ്വഃ[36] ആജ്യം മേധഃ[37] (ശതപഥ ബ്രാഹ്മണത്തിൽ നിന്നു്.) കുതിര, പശു മുതലായ ജന്തുക്കളെക്കൊന്നു് യജ്ഞം നടത്തുവാൻ എങ്ങും പറഞ്ഞിട്ടില്ല. വാമമാർഗികളുടെ ഗ്രന്ഥങ്ങളിൽ മാത്രമേ ഇത്തരം അനർഥങ്ങൾ എഴുതിവച്ചിട്ടുള്ളു. എന്നു മാത്രമല്ല, വാമമാർഗികളാണ് ഇതിന്റെയും ആരംഭം കുറിച്ചതു്. എവിടെല്ലാം ഇതിനെപ്പററി എഴുതിയിട്ടുണ്ടോ അവിടെയെല്ലാം വാമമാർഗികൾ അവക്കിഷ്ടപ്പെട്ടതു് കലർത്തി എഴുതിയിട്ടുമുണ്ട്. രാജാവ് ന്യായധർമങ്ങളാൽ പ്രജാപാലനം ചെയ്യുന്നതും, യജമാനൻ വിദ്യാദാനം ചെയ്യുന്നതും, അഗ്നിയിൽ, നെയ്യും മററും ഹോമിക്കുന്നതും അശ്വമേധമാണ്.

---

34. 13.1.6.3. 35. 4.3.1.25. 36. 3,6.2.5.
37. മേധോ വാ ആജ്യമ്. 13.3.6.2.

അന്നം, ഇന്ദ്രിയങ്ങൾ, കിരണങ്ങൾ, പൃഥിവി മുതലായവയെ പരിശുദ്ധമായി വയ്ക്കുന്നതാണ് ഗോമേധം. മനുഷ്യന്റെ മൃത ദേഹം വിധിപ്രകാരം ദഹിപ്പിച്ചു കളയുന്നതു് നരമേധമാണു്.

ചോദ്യം:- യജ്ഞം ചെയ്താൽ യജമാനനും മൃഗത്തിനും സ്വർഗം ലഭിക്കുന്നെന്നും, ഹോമാനന്തരം മൃഗത്തിനെ ജീവിപ്പിക്കുമെന്നും പറയുന്നതു് നേരാണോ?

ഉത്തരം:- കള്ളം. സ്വർഗത്തിലേക്കു പോകുമെന്നു പറയുന്നവരെ കൊന്നു് ഹോമിച്ചു് സ്വർഗത്തിലയയ്ക്കണം. അല്ലെങ്കിൽ അവരുടെ പ്രിയപ്പെട്ട മാതാവ്, പിതാവ്, ഭാര്യ, പുത്രന്മാർ മുതലായവരെ കൊന്നു് സ്വർഗത്തിലയയ്ക്കാത്തതെന്താണു്? അല്ലെങ്കിൽ വേദിയിൽ നിന്നു് അവരെ ജീവിപ്പിക്കാത്തതെന്തു്?

ചോദ്യം:- യജ്ഞം ചെയ്യുമ്പോൾ വേദമന്ത്രങ്ങൾ ചൊല്ലാറുണ്ടു്. വേദങ്ങളിലില്ലെങ്കിൽ പിന്നെ എവിടുന്നാണു് ചൊല്ലുന്നതു്?

ഉത്തരം:- മന്ത്രം ചൊല്ലുന്നതിൽ നിന്നു് ആരെയും വിലക്കുന്നില്ല. എന്തെന്നാൽ മന്ത്രം ശബ്ദമാണു്. എന്നാൽ അതിനർഥം മൃഗത്തെ കൊന്നുഹോമിക്കണമെന്നല്ല[38]. അഗ്നയേ സ്വാഹാ[39] മുതലായ മന്ത്രങ്ങളുടെ അർഥം "അഗ്നിയിൽ ഹവിസ്—പുഷ്ടിയും മററും കാരണമായ നെയ്യും മററ് ഉത്തമ ദ്രവ്യങ്ങളും-ഹോമിച്ചു് വായു, വൃഷ്ടി, ജലം മുതലായവയെ ശുദ്ധമാക്കി ജഗത്തിനു് സൗഖ്യകാരണമാക്കുന്നു" എന്നാണു്. ഈ സത്യാർഥങ്ങളെ ആ

---

38. ആദികാലേ ഖലു യജ്ഞേഷു പശവഃ സമാലഭനീയാ ബഭൂവുഃ നാലംഭായ പ്രക്രിയന്തേ സ്മ, തതോ ദക്ഷയജ്ഞ പ്രത്യവരകാലം മനോഃ പുത്രാണാം നരിഷ്യന്നാ ഭാഗേക്ഷ്വാകുനൃഗ ശര്യാത്യാദീനാം ച പശൂനാ മേവാഭ്യനുജ്ഞാനാത് പശവഃ പ്രോക്ഷണമാപുഃ. (അതിപുരാതനകാലത്തു് മൃഗങ്ങളെ സ്പർശിക്കുക മാത്രമേ ചെയ്തിരുന്നുള്ളു, വധിച്ചിരുന്നില്ല. പിന്നീടു് ദക്ഷയാഗശേഷം മനുവിന്റെ നരിഷ്യത് മുതലായ പുത്രന്മാർ, "യജ്ഞത്തിൽ മൃഗവധം വേണമെന്നു വേദവിധിയുണ്ടെന്നു്" പറഞ്ഞുകൊണ്ടു് മൃഗങ്ങളെ പ്രോക്ഷണം ചെയ്തു വധിക്കാനാരംഭിച്ചു. (ചരകസംഹിത. ചികിത്സാസ്ഥാനം 19-4) ചരകസംഹിതയിലെ ഈ ഉദ്ധരണത്തിൽ നിന്നു് രണ്ടു കാര്യങ്ങൾ സ്പഷ്ടമാണു്. 1. പ്രാചീന കാലത്തു് യജ്ഞത്തിൽ മൃഗവധം ഇല്ലായിരുന്നു. (2) പിന്നീടു് യജ്ഞത്തിൽ മൃഗബലിയും വേണമെന്നു വേദവിധിയുണ്ടെന്നു് തെററിധരിച്ചാണു് മൃഗബലി നടത്താൻ ആരംഭിച്ചതു്. 39. യജുർവേദം 10, 5 – 22. 6, 27.

മൂഢന്മാർ മനസ്സിലാക്കുന്നില്ല. എന്തെന്നാൽ സ്വാർഥബുദ്ധികളായവർ കേവലം സ്വാർഥം നേടുന്നതിലുപരി മററൊന്നും അറിയുകയോ വകവയ്ക്കുകയോ ഇല്ല.

## ബൗദ്ധ – ജൈനരുടെ ഉത്ഭവം

ഈ പോപ്പന്മാരുടെ ഇപ്രകാരമുള്ള അനാചാരങ്ങൾ കണ്ടും മരിച്ചവർക്ക് വേണ്ടി ചെയ്യുന്ന തർപ്പണ ശ്രാദ്ധാദികൾ കണ്ടും വേദാദിശാസ്ത്രങ്ങളെ നിന്ദിക്കുന്നതും മഹാഭയങ്കരവുമായ ബൗദ്ധ അഥവാ ജൈനമതം പ്രചാരത്തിൽ വന്നു. ഈ ദേശത്തിൽ ഗോരഖ്പൂർ രാജാവുണ്ടായിരുന്നെന്നു കേട്ടിട്ടുണ്ട്. അദ്ദേഹത്തെക്കൊണ്ട് പോപ്പന്മാർ യജ്ഞം നടത്തിച്ചു. അദ്ദേഹത്തിൻെറ റാണിയെ കുതിരയുമായി സമാഗമം ചെയ്യിച്ചതിനേ തുടർന്ന് അവർ മരിച്ചു. രാജാവ് വിരക്തനായി പുത്രന് രാജ്യം നല്കിയതിനു ശേഷം സംന്യസിച്ച് പോപ്പന്മാരുടെ കള്ളത്തരങ്ങൾ വെളിവാക്കാൻ തുടങ്ങി.

ഇതിൻെറ ശാഖയായിട്ടാണ് ചാർവാകം ആഭാണകം എന്നീ മതങ്ങളുണ്ടായത്. അവരുണ്ടാക്കിയ ശ്ലോകങ്ങളാണിവ:–

1 പശുശ്ചേന്നിഹതഃ സ്വർഗം ജ്യോതിഷ്ടോമേഗമിഷ്യതി
സ്വപിതായജമാനേന തത്രകഥം ന ഹിംസ്യതേ.

2 മൃതാ നാമിഹ ജന്തുനാം ശ്രാദ്ധം ചേത്തൃപ്തികാരണമ്.
ഗച്ഛതാമിഹ ജന്തുനാം വ്യർഥം പാഥേയകല്പനമ്.

1 മൃഗത്തെക്കൊന്ന് അഗ്നിയിൽ ഹോമിച്ചാൽ, അത് സ്വർഗത്തിൽ പോകുമെങ്കിൽ സ്വന്തം പിതാവിനേയും മററും യജമാനൻ എന്തുകൊണ്ട് കൊന്ന് സ്വർഗത്തേക്കയക്കുന്നില്ല?

2 മരിച്ചവരുടെ തൃപ്തിക്കുവേണ്ടി ശ്രാദ്ധം, തർപ്പണം മുതലായവ നടത്തുവാൻ കഴിയുമെങ്കിൽ, യാത്ര പോകുന്നവരുടെ വഴിച്ചെലവിനുള്ള വക കരുതിക്കൊണ്ടു പോകുന്നത് വ്യർഥമാണ്. എന്തെന്നാൽ മരിച്ചവരുടെ തൃപ്തിക്കുവേണ്ടിശ്രാദ്ധവും തർപ്പണവും ചെയ്യുന്നതുകൊണ്ട് വെള്ളവും ചോറും അവർക്ക് ലഭിക്കുമെങ്കിൽ പരദേശത്തു ജീവിച്ചിരിക്കുന്നവർക്കോ യാത്ര ചെയ്യുന്നവർക്കോ വീട്ടിലെ അടുക്കളയിൽ പാകം ചെയ്ത വിളമ്പിവച്ച് കിണ്ടിയിൽ വെള്ളവും വച്ചാൽ എന്തുകൊണ്ടാണ് ലഭിക്കാത്തത്? ദൂരദേശത്തു ജീവിക്കുന്നവർക്കോ പത്തു വാര അകലെയുള്ളവർക്കോ കിട്ടാത്തത് മരിച്ചുപോയവർക്ക് ഒരിക്കലും കിട്ടുകയില്ലതന്നെ.

അവരുടെ ഇപ്രകാരം യുക്തിസിദ്ധമായ ഉപദേശങ്ങൾ ആളുകൾ സമ്മതിച്ചു തുടങ്ങിയപ്പോൾ അവരുടെ മതവും അഭിവൃദ്ധിപ്പെട്ടു. അനേകം രാജാക്കന്മാരും ഭൂവുടമകളും അവരുടെ മതം സ്വീകരിച്ചു തുടങ്ങിയപ്പോൾ പോപ്പവർകൾമാരും അങ്ങോട്ടു ചാഞ്ഞു. മടിശ്ശീല നിറയുന്ന വഴിക്കേ അവർ പോവുകയുള്ളല്ലോ? പെട്ടെന്നവർ ജൈനരായി. ജൈനന്മാരിലും പോപ്പുകളികൾ ഒട്ടേറെയുണ്ട്. അതിനെപ്പററി 12-ാം സമുല്ലാസത്തിൽ എഴുതാം. വളരെപ്പേർ അവരുടെ മതം സ്വീകരിച്ചു. എന്നാൽ പർവതഭാഗങ്ങൾ, കാശി, കന്യാകുബ്ജം, പശ്ചിമ – ദക്ഷിണ ദേശങ്ങൾ എന്നിവിടങ്ങളിലെ ആളുകൾ ഏറെയൊന്നും ജൈനമതക്കാരായില്ല.

ജൈനികൾ വേദാർഥം മനസ്സിലാക്കാതെ, പോപ്പുകളിയിലെ ബാഹ്യാഡംബരങ്ങൾ വേദപ്രോക്തമാണെന്നു ധരിച്ച് വേദനിന്ദ ആരംഭിച്ചു. പഠന പാഠനങ്ങൾ, യജ്ഞോപവീത ധാരണം, ബ്രഹ്മചര്യാദി നിയമങ്ങൾ മുതലായവയെയും നശിപ്പിച്ചു. കിട്ടിയത്രയും വൈദികഗ്രന്ഥങ്ങൾ നശിപ്പിച്ചു. ഭരണാധികാരം കൈവന്നപ്പോൾ ആര്യന്മാരെ ഉപദ്രവിച്ചു. ഭയവും ശങ്കയും ഇല്ലാതായപ്പോൾ അവരുടെ മതാവലംബികളായ ഗൃഹസ്ഥന്മാരെയും സംന്യാസികളേയും പൂജിക്കുകയും ആര്യധർമാവലംബികളെ പക്ഷപാതപൂർവം ശിക്ഷിക്കുകയും ചെയ്തുപോന്നു. സുഖസൗകര്യങ്ങളോടു കൂടി, ഗർവിഷ്ഠരായി, അവരങ്ങനെ വിലസി. ഋഷഭദേവൻ മുതൽ മഹാവീരൻ വരെയുള്ള തീർഥങ്കരന്മാരുടെ വൻപ്രതിമകളുണ്ടാക്കി പൂജിക്കാനാരംഭിച്ചു. ശിലയിലും മററുമുള്ള വിഗ്രഹങ്ങളുടെ പൂജ തുടങ്ങിയതു് ജൈനരിൽ നിന്നാണ്. ഈശ്വര വിശ്വാസികൾ കുറഞ്ഞു. വിഗ്രഹാരാധകരുടെ എണ്ണം പെരുകി. അങ്ങനെ മുന്നൂറോളം വർഷം ആര്യാവർത്തത്തിൽ ജൈനരാജ്യം നില നിന്നു വേദാർഥജ്ഞാനം മിക്കവാറും ഇല്ലാതായി. ഇതു കഴിഞ്ഞിട്ടിപ്പോൾ രണ്ടായിരത്തഞ്ഞൂറു് വർഷമായെന്നു് അനുമാനിക്കാം.

## ശങ്കരാചാര്യരുടെ ആവിർഭാവം

രണ്ടായിരത്തിരുന്നൂറു വർഷം മുമ്പ്[40] ദ്രാവിഡ ദേശീയ

40. ശ്രീശങ്കരാചാര്യരുടെ കാലത്തെപ്പററി പല അഭിപ്രായങ്ങളുമുണ്ട്. പാശ്ചാത്യ ചരിത്ര പണ്ഡിതമ്മന്യന്മാരും അവരുടെ അനുയായികളായ ആംഗ്ലോ-ഇന്ത്യൻ ബുദ്ധികളും ഇന്നേയ്ക്കു് 1200 വർഷം മുമ്പാണ് ശ്രീശങ്ക

ബ്രാഹ്മണനും, നൈഷ്ഠിക ബ്രഹ്മചാരിയും വേദാദിസർവശാസ്ത്രാഭ്യാസിയും ആയ ശങ്കരാചാര്യർ എന്ന ദേഹം ഇങ്ങനെ ചിന്തിക്കാനാരംഭിച്ചു:- ''അഹോ കഷ്ടം! സത്യവും ആസ്തികവുമായ വേദമതത്തിന്റെ ലോപവും ജൈനരുടെ നാസ്തികമതത്തിന്റെ പ്രചാരവും മഹാനാശം വരുത്തി വച്ചിരിക്കുന്നു. ഇവരെ എങ്ങനെയെങ്കിലും അകററണം''. ശങ്കരാചാര്യർ ശാസ്ത്രങ്ങൾ മാത്ര

---

രന്റെ ജീവിതകാലമെന്ന പക്ഷക്കാരാണ്. ദയാനന്ദമഹർഷി ദണ്ഡിപരമ്പരക്കാരനായ സംന്യാസിയായിരുന്നു. മഹാവിദ്വാനും, അദ്ദേഹത്തിന് ഭാരതീയ സംന്യാസി പരമ്പരയെപ്പററി അറിവില്ലായിരുന്നെന്നോ വികലമായ അറിവേ ഉണ്ടായിരുന്നുള്ളെന്നോ വിചാരിക്കുന്നത് ഏററവും കുറഞ്ഞത് അവിവേകമെങ്കിലുമാണ്. സംന്യാസിമാർ ദിവസേന സ്വന്തം ഗുരു പരമ്പരയുടെ നാമം ചൊല്ലും. പുഷ്പാഞ്ജലിയെന്നാണ് ഇതിനു പേരു്. ഈ പ്രകരണത്തിൽ ശ്രീശങ്കരന്റെ ശിഷ്യന്മാർ വാണിരുന്ന മഠങ്ങളെപ്പററി പറയുന്നിടത്തു് ശാരദാമഠത്തെപ്പററിയും പറയുന്നുണ്ട്. അവിടത്തെ വംശാവലിയെപ്പററി 'ശ്രീശാരദാപീഠവംശാനുമാതൃകം' എന്ന പേരിൽ ഭവനഗറിലെ സരസ്വതീ മുദ്രണാലയത്തിൽ അച്ചടിച്ച് പ്രസിദ്ധം ചെയ്ത പുസ്തകത്തിൽ നിന്ന് പ്രസക്തമായ ഭാഗം ഇവിടെ പകത്തി, തർജ്ജമയും എഴുതാം. ''യുധിഷ്ഠിരശകേ 2631 വൈശാഖ ശുക്ല പഞ്ചമ്യാം ശ്രീമച്ഛങ്കരാവതാരഃ. 2636 ചൈത്രശുക്ലനവമ്യാമുപനയനമ്. 2639 കാർത്തിക ശുക്ലൈകാദശ്യാം ചതുർത്ഥാശ്രമസ്വീകാരഃ. 2640 ഫാൽഗുനശുക്ല ദ്വിതീയായാം ശ്രീമദ് ഗോവിന്ദ ഭഗവത് പാദാചാര്യാണാം സകാശാദുപദേശഃ തത ആരഭ്യ2646ജ്യേഷ്ഠവദ്യമാവാസ്യാ പര്യന്തം ബദര്യാശ്രമേ ഷോഡശ ഭാഷ്യ പ്രണയനം ശ്രീനാരായണ പ്രതിഷ്ഠാ ജ്യോതിർമഠ നിർമാണം ച. 2647 കാർത്തികശുക്ലാഷ്ടമ്യാം ശ്രീമദ് ബാദരായണാചാര്യൈഃ സഹ വാരാണസ്യാം ബ്രഹ്മവിദ്യാ രഹസ്യ പ്രചാരഃ. സനന്ദനാചാര്യാണാമ് സമാശ്രയശ്ച. 2647 മാർഗ ശീഷ്വദ്യ തൃതീയായാം ശ്രീ മണ്ഡന മിശ്രൈഃ സാകം വാദാരംഭഃ 2648 ചൈത്രശുക്ലചതുർത്ഥ്യാം മണ്ഡന പരാജയഃ 2648 ചൈത്രശുക്ല ഷഷ്ഠ്യാം സരസ്വത്യാ സഹ കലാ പ്രസങ്ഗഃ 2648 ചൈത്രവദ്യാഷ്ടമ്യാം അമരുകശരീര പ്രവേശഃ. കാർത്തികശുക്ല ത്രയോദശ്യാം നിജദേഹ പ്രവേശഃ 2648 കാർത്തികവദ്യ പ്രതിപദി ഭാരതീ പരാജയഃ, 2648 കാർത്തികവദ്യ പ്രതിപദി വിയന്മാർഗേണ ബ്രഹ്മലോകം ഗച്ഛന്ത്യാസ്തസ്യാഃ ചിന്താമണി മന്ത്രേണ ദ്വാരവത്യാമാകർഷണമ്. 2648 കാർത്തിക വദ്യ പഞ്ചമ്യാം തത്ര തസ്യാഃ സ്ഥാപനമ്. 2648 കാർത്തിക വദ്യത്രയോദശീമാരഭ്യ ദശമീ പര്യന്തം ശാരദാമഠ നിർമാണം ബൗദ്ധാദി പരാജയഃ രുദ്രമാലാകാരേണ ഭഗവദാലയ നിർമാണമ്. യാദവേന്ദ്ര പ്രതിഷ്ഠാ. സിദ്ധേശ്വരാലയ പ്രതിഷ്ഠാപനം, ഭദ്രകാലീയന്ത്രോദ്ധാരശ്ച 2648. ഫാൽഗുന ശുക്ല നവമ്യാം വൈധവ്യ ഭിയാ പുനഃ കലാഷ്ടക രൂപേണാകാശമാർഗ മവലംബ്യ ബ്രഹ്മലോകം ഗച്ഛന്ത്യാസ്തസ്യാസ്തേനൈവ മന്ത്രേണ ശൃംഗപുര്യാമാകർഷണമ്. മഠം നിർമായ തത്ര പുനസ്തസ്യാഃ സ്ഥാപനം ച. 2649 ചൈത്ര ശുക്ല

മല്ല. ജൈനഗ്രന്ഥങ്ങളും പഠിച്ചിരുന്നു. അദ്ദേഹത്തിൻെറ യുക്തികളും വളരെ പ്രബലമായിരുന്നു. ഇവരെ എങ്ങനെയകററുമെന്നദ്ദേഹം ആലോചിച്ചു. ഉപദേശവും വാദപ്രതിവാദവുമാണ് ഇവരെ അകററാനുള്ള മാർഗമെന്നു് നിശ്ചയിച്ചു. ഇങ്ങനെ നിശ്ചയിച്ചുകൊണ്ടു് ഉജ്ജൈനീനഗരത്തിൽ വന്നു. അക്കാലത്തു് അവിടെ സുധന്വാരാജാവാണു് വാണിരുന്നതു്. അദ്ദേഹം

---

പക്ഷ നവമ്യാം ശ്രീമന്മണ്ഡനമിശ്രസ്യാത്മാശ്രമഗ്രഹണമ്, സുരേശ്വരാചാര്യ ഇതി യോഗപട്ടശ്ച. 2649 മാർഗശീർഷ് ശുക്ലദശമ്യാം സുധന്യനോ രാജ്ഞം ശിഷ്യത്വേന സമാശ്രയഃ. 2649 മാഘശുക്ലസപ്തമ്യാം ശ്രീമത്സുരേശ്വരാചാര്യാണാം ശാരദാ പീഠാഭിഷേചനമ്. 2650 വൈശാഖ ശുക്ല തൃതീയാമാരഭ്യ ദ്വിഗ്വിജയ മഹോത്സവാരംഭഃ. തദന്തരാലേ ഹി 2653 ശ്രാവണശുക്ല സപ്തമ്യാം തഥാ ആശ്വിന ശുക്ലൈകാദശ്യാം ത്രോടക ഹസ്താമലകയോഃ സമാശ്രയഃ. 2654 പൗഷശുക്ല പൗർണമാസ്യാം ഹസ്താമലകാചാര്യാണാം ശൃംഗപുര പീഠാഭിഷേചനമ്. തദ്ദിന ഏവ ത്രോടകാചാര്യാണാം ജ്യോതിർമഠാഭിഷേചന സങ്കേതഃ. 2655 വൈശാഖ ശുക്ലദശമ്യാം ദിഗ്വിജയാന്തരാലേ പുരുഷോത്തമക്ഷേത്രം പ്രതി ഗമനമ്, തത്ര ദാരുമയസ്യ ജഗദീശസ്യ പ്രതിഷ്ഠാപനം തത് ക്ഷേത്ര മര്യാദാ പ്രബന്ധഃ ഗോവർദ്ധന മഠ സ്ഥാപനമ്, പത്മാദാചാര്യാണാം തത് പീഠാഭിഷേചനഞ്ച. 2655 ഭാദ്രശുക്ല പൂർണിമാമാരഭ്യ 2662 പൗഷകൃഷ്ണാമാവാസ്യാ പര്യന്ത മവിച്ഛിന്ന ദിഗ്വിജയ മഹോത്സാഹോ ബൗദ്ധാദി ദ്വാത്രിംശദുത്തരൈകസഹസ്ര മതാനാമുപമർദനമ്. സുധന്വപ്രമുഖാൻ ഹി രാജ്ഞഃ പ്രതി സമ്യക് പ്രജാപാലനാദ്യാജ്ഞാപനമ്, അനാദിവർണാശ്രമ വിഹിത വൈദികധർമ മര്യാദാ വ്യവസ്ഥാപനമ്. നിഖില യോഗ മാഹാത്മ്യ പ്രകടനമ്. അശേഷജനരഞ്ജനമ്. ഏവം ഭൂലോക സമുദ്ധാരഃ. തതഃ കാശ്മീര മണ്ഡലേ ശാരദാ പീഠവാസഃ. തദനു 2663 കാർത്തികശുക്ല പൂർണിമായാമശേഷജഗദുദ്ധാരകാ ഭഗവന്തോ മഹേശ്വരാപരാവതാരശ്രീമച്ഛങ്കര ഭഗവത്പൂജ്യപാദാഃ ബ്രഹ്മാദി ദേവതാഗണ സമ്പ്രാർഥിതാഃ സന്തോ നിജദേഹേനൈവ വിമാനാരൂഢാഃ ശ്രീ കൈലാശം നിജധാമ പ്രാവിശന്നിതി. തർജ്ജമ:– വെ = വെളുത്ത (ശുക്ലപക്ഷം) ക = കറുത്ത(കൃഷ്ണപക്ഷം)2631 യുധിഷ്ഠിരാബ്ദത്തിലെ വൈശാഖമാസം വെ. പഞ്ചമിയിൽ ശ്രീമത് ശങ്കരാവതാരം. 2636 ചൈത്രമാസം വെ. നവമിക്കു് ഉപനയനം. 2639 കാർത്തികമാസ, വെ. ഏകാദശിക്കു് സംന്യാസം. 2640 ഫാൽഗുനമാസം വെ. ദ്വിതീയയ്ക്കു് ശ്രീ ഗോവിന്ദ ഭഗവത്പാദരിൽ നിന്നു് ഉപദേശം. അന്നുമുതൽ 2646 ജ്യേഷ്ഠം ക. അമാവാസ്യ വരെ ബദരികാശ്രമത്തിൽ 16 ഭാഷ്യങ്ങളുടെ രചന, നാരായണ സ്ഥാപനം, ജ്യോതിർമഠനിർമ്മാണം. 2647 കാർത്തികം വെ. അഷ്ടമിക്കു് കാശിയിൽ ശ്രീ. ബാദരായണാചാര്യരുമായി ബ്രഹ്മവിദ്യാ രഹസ്യവിചാരവും ശ്രീ. സനന്ദനാചാര്യരുടെ പക്കൽ വാസവും. 2647 മാർഗ ശീർഷം ക. തൃതീയയ്ക്കു് ശ്രീ. മണ്ഡനമിശ്രനുമായി വാദപ്രതിവാദാരംഭം. 2648. ചൈത്രം വെ. ചതുർഥിക്കു് മണ്ഡന മിശ്രൻെറ തോൽവി. ചൈത്രം വെ. ഷഷ്ഠിയ്ക്കു് മണ്ഡന മിശ്രൻെറ ഭാര്യയുമായി കാമകലാപര വിവാദം. ചൈത്രം വെ. അഷ്ടമിക്കു് അമരു

ജൈനഗ്രന്ഥങ്ങളും കുറച്ചു സംസ്കൃതവും പഠിച്ചിരുന്നു, അവിടെ ചെന്നു് വേദോപദേശം ആരംഭിച്ചു. എന്നിട്ടു് രാജാവിനെ കണ്ടു് അപേക്ഷിച്ചു:- ''അങ്ങ് സംസ്കൃതവും ജൈനഗ്രന്ഥങ്ങളും പഠിച്ചിട്ടുണ്ടു്. ജൈനമത വിശ്വാസിയുമാണങ്ങ്, ഞാനും ജൈന പണ്ഡിതന്മാരുമായി വാദപ്രതിവാദത്തിനു് അങ്ങ് ഏർപ്പാടു ചെയ്യണം. തോല്ക്കുന്നവർ ജയിക്കുന്നവരുടെ മതം സ്വീക

---

കൻെറ ശരീരത്തിൽ പ്രവേശം. കാർത്തികം വെ. ത്രയോദശിക്കു് വീണ്ടും സ്വന്തശരീരത്തിൽ പ്രവേശം. 2648 കാർത്തികം ക. പ്രഥമയ്ക്കു് മണ്ഡന മിശ്രൻെറ പത്നിയുടെ പരാജയം. 2648 കാർത്തികം പ്രഥമയ്ക്കു് ആകാശമാർഗേണ ബ്രഹ്മലോകത്തേക്കുപോയ മണ്ഡന മിശ്രപത്നിയെ ചിന്താമണി മന്ത്രം വഴി ദ്വാരികയിലേക്കു് ആകർഷിച്ചു് പഞ്ചമിനാളിൽ അവിടെ സ്ഥാപിക്കുന്നു. കാർത്തികം ക. ത്രയോദശി മുതൽ അടുത്ത ദശമിവരെ ശാരദാമഠ നിർമാണം, ബൗദ്ധാദികളെ പരാജയപ്പെടുത്തൽ. രുദ്രമാലി ഭഗവാൻെറ ക്ഷേത്രം നിർമ്മിച്ചു. യാദവേന്ദ്രനെ (കൃഷ്ണനെ) പ്രതിഷ്ഠിക്കുന്നു. സിദ്ധേശ്വര മന്ദിര സ്ഥാപനം ഭദ്രകാളിയന്ത്രത്തിൻെറ ജീർണോദ്ധാരണം ഫാൽഗുനം വെ. നവമിക്കു് വൈധവ്യഭയത്താൽ വീണ്ടും കലാഷ്ടക ബലത്താൽ ആകാശ മാർഗേണ ബ്രഹ്മലോകത്തേക്കുപോയ മൺഡനപത്നിയെ അതേ മന്ത്രത്താൽ ആകർഷിച്ചു് ശൃംഗേരിയിൽ മഠമുണ്ടാക്കി അതിൽ സ്ഥാപിക്കുന്നു. 2649 ചൈത്രം വെ. നവമിക്കു് മൺഡന മിശ്രൻ സംന്യസിച്ചു് സുരേശ്വരാചാര്യനാകുന്നു. 2649 മാർഗശീഷം വെ. ദശമിക്കു് സുധന്വാരാജാവു് ശിഷ്യത്വം സ്വീകരിക്കുന്നു. 2650 വൈശാഖം വെ. തൃതീയ മുതൽ ദിഗ്വിജയമഹോത്സവാരംഭം ഇതിനിടെ 2653 ശ്രാവണം വെ. സപ്തമിക്കും ആശ്വിനം വെ. ഏകാദശിക്കും ത്രോടകൻ ഹസ്താമലകൻ എന്നിവരെ കണ്ടുമുട്ടുന്നു. 2654 പൗഷം വെ. പൗർണമിക്കു് ഹസ്താമലകാചാര്യനെ ശൃംഗേരി മഠാധിപതിയായി അവരോധിക്കുന്നു. അന്നുതന്നെ ത്രോടകാചാര്യൻെറ ജ്യോതിർമഠത്തിലേക്കുള്ള നിയോഗം. 2655 വൈശാഖം വെ. പഞ്ചമിയിൽ ദിഗ്വിജയത്തിനു് പുരുഷോത്തമക്ഷേത്ര (ജഗന്നാഥപുരി) ത്തിലേക്കു് യാത്ര. അവിടെ ജഗദീശ (ജഗന്നാഥൻ) ൻെറ തടിപ്രതിമ സ്ഥാപിക്കുന്നു. അവിടത്തെ നിത്യ നിദാന ഏർപ്പാടുകളും, ഗോവർധനമഠസ്ഥാപനം പത്മപാദാചാര്യരെ അധിപതിയായി അവരോധിക്കൽ. 2655 ഭാദ്രം വെ. പൗർണമി മുതൽ 2662 പൗഷം ക. അമാവസ്യ വരെ നിരന്തരം ദിഗ്വിജയോത്സാഹം 1032 ബൗദ്ധാദി മതക്കാരെ ഖണ്ഡിക്കൽ. സുധന്വാവിനും മററു രാജാക്കന്മാർക്കും പ്രജാപാലന സംബന്ധിയായ സദുപദേശം. അനാദിയായ വർണാശ്രമ വിഹിതമായ വൈദികധർമ സ്ഥാപനം. യോഗത്തിൻെറ സമ്പൂർണ മഹത്വപ്രകടനം. പിന്നീടു് കാശ്മീരിലെ ശാരദാ പീഠത്തിൽ വാസം. 2663 കാർത്തികം വെ. പൗർണമിക്കു് കൈലാസവാസം''. ഇതിൽ നിന്നു് ശ്രീ ശങ്കരൻെറ ജന്മം 2631—ാം യുധിഷ്ഠിരാബ്ദത്തിലാണെന്നു തെളിയുന്നു. യുധിഷ്ഠിര സംവത്സരം കലിയുഗത്തിനു് 38 വർഷം മുമ്പു് ആരംഭിച്ചു. ഇന്നു് കലിയുഗത്തിൻെറ

രിക്കണമെന്നതായിരിക്കണം വ്യവസ്ഥ. അങ്ങും ജയിക്കുന്നവരുടെ മതം സ്വീകരിക്കണം. സുധന്വാ രാജാവ് ജൈനമതക്കാരനായിരുന്നെങ്കിലും സംസ്കൃത ഗ്രന്ഥങ്ങൾ പഠിച്ചിരുന്നതിനാൽ ബുദ്ധിയിൽ സ്വല്പം അറിവിൻെറ പ്രകാശം ഉണ്ടായിരുന്നു. അതിനാൽ മനസ്സിൽ മൃഗീയത വളരെയൊന്നും വ്യാപിച്ചിരുന്നില്ല. വിദ്വാനാണെങ്കിൽ അയാൾ സത്യാസത്യ നിർണയം ചെയ്ത് സത്യത്തെ ഗ്രഹിക്കുകയും അസത്യത്തെ ത്യജിക്കുകയും ചെയ്യും. സുധന്വാ രാജാവിന് വലിയ വിദ്വാന്മാരായ ഉപദേഷ്ടാക്കളെ ലഭിച്ചിട്ടില്ലാതിരുന്നതു കൊണ്ട്, ഏതു സത്യം ഏതു് അസത്യം എന്ന സന്ദേഹത്തിലായിരുന്നു. ശങ്കരാചാര്യരുടെ വാക്കുകൾ കേട്ടപ്പോൾ അദ്ദേഹം വളരെ സന്തോഷത്തോടുകൂടി "വാദപ്രതിവാദം നടത്തിച്ച് സത്യവും അസത്യവും നിശ്ചയമായും നിർണയിപ്പിക്കാ"മെന്നു പറഞ്ഞു. ജൈന പണ്ഡിതന്മാരെ ദൂരദേശങ്ങളിൽ നിന്നു വരുത്തി യോഗം കൂട്ടി. അതിൽ ശങ്കരാചാര്യരുടേതു് വേദമതവും ജൈനികളുടേതു് വേദവിരുദ്ധ മതവും ആയിരുന്നു. അതായതു് ശങ്കരാചാര്യരുടെ പക്ഷം വേദമത സ്ഥാപനവും ജൈന ഖണ്ഡനവും ജൈനരുടേതു് സ്വമതസ്ഥാപനവും വേദമത ഖണ്ഡനവും ആയിരുന്നു. വാദപ്രതിവാദം ദിവസങ്ങളോളം തുടർന്നു. സൃഷ്ടിയുടെ കർത്താവായി അനാദിയായ ഒരു ഈശ്വരൻ ഇല്ലെന്നും ഈ ജഗത്തും ജീവനും അനാദിയാണെന്നും ഇവ രണ്ടിൻെറയും ഉത്പത്തിയോ നാശമോ ഒരിക്കലും സംഭവിക്കുന്നില്ലെന്നുമായിരുന്നു ജൈനികളുടെ മതം. ഇതിനു വിരുദ്ധമായി അനാദിയെന്നു സിദ്ധനായ പരമാത്മാവാണ് ജഗത്തിൻെറ കർത്താവ്; ജീവനും ജഗത്തും അസത്യമാണ്; എന്തെന്നാൽ ഈശ്വരൻ തൻെറ മായയാൽ ജഗത്തുണ്ടാക്കി; അവൻ തന്നെ സ്ഥിതിയും പ്രളയവും നടത്തുന്നു;

---

5088-ാംവർഷത്തിലെ രണ്ടാം ദിവസമാണ് (1986 ഏപ്രിൽ 15, 1161 മേടം 2, ശകവർഷം 1908 ചൈത്രം 25 അഥവാ ക. ഷഷ്ഠി) ഇതനുസരിച്ച് ഈ തീയതിക്ക് യുധിഷ്ഠിരാബ്ദം 5126 ആയി. അതനുസരിച്ച് 2494 വർഷവും 11 മാസവും 1 ദിവസവും ശ്രീ ശങ്കരൻെറ ജനനത്തിനു ശേഷം കഴിഞ്ഞിരിക്കുന്നു. കാമകോടി പീഠത്തിലെ ഗുരു പരമ്പരയിൽ ശ്രീ ശങ്കരൻെറ ജന്മം കലിവർഷം 2593ലെന്നാണ് കാണുന്നതു്. ഇതിനോട് 38 കൂട്ടുമ്പോഴും 2631 യുധിഷ്ഠിരവർഷം കിട്ടും. രണ്ടും തമ്മിൽ വ്യത്യാസം ഇല്ല. സുധന്വാ രാജാവിൻെറ കാലഘട്ടവും ഈ ഗണനയുമായി പൊരുത്തമുള്ളതാണ്. മാസങ്ങളുടെ പേരുകൾ ശകവർഷത്തിലേതുതന്നെ. അവ മിക്കവാറും എല്ലാ കലണ്ടറുകളിലും കാണാം.

ജീവനും പ്രപഞ്ചവും സ്വപ്നം പോലെ മിഥ്യയാണ്; ഈശ്വരൻ തന്നെ എല്ലാ രൂപങ്ങളുമെടുത്തു് ലീലയാടുന്നു, എന്നമതമായിരുന്നു ശങ്കരാചാര്യരുടേതു്. വളരെ നാളുകൾ ഈ ശാസ്ത്രാർത്ഥം തുടർന്നെങ്കിലും, യുക്തികൊണ്ടും പ്രമാണം കൊണ്ടും ജൈനികളുടെ മതം ഖണ്ഡിക്കപ്പെടുകയും ശങ്കരാചാര്യമതം അഖണ്ഡിതമായിരിക്കയും ചെയ്തു. അപ്പോൾ ആ ജൈന പണ്ഡിതന്മാരും സുധന്വാ രാജാവും വേദമതം സ്വീകരിച്ച് ജൈനമതം വെടിഞ്ഞു. തുടർന്നു് വലിയ ഒച്ചപ്പാടും ബഹളവും ആയി. സുധന്വാരാജാവു് തൻെറ സ്നേഹിതരായ രാജാക്കന്മാർക്കെഴുതി ശങ്കരാചാര്യരെക്കൊണ്ടു് ശാസ്ത്രാർത്ഥം നടത്തിച്ചു. ജൈനരുടെ പരാജയ കാലമായിരുന്നതുകൊണ്ടു് തോററുകൊണ്ടേയിരുന്നു. പിന്നീടു് ആര്യാവർത്തദേശമാകെ സഞ്ചരിക്കുന്നതിനു് സുധന്വാ രാജാവു് ശങ്കരാചാര്യർക്കു് ആവശ്യമായ ഏർപ്പാടുകൾ ചെയ്തു കൊടുക്കുകയും അദ്ദേഹത്തിൻെറ പരിചരണത്തിനും രക്ഷയ്ക്കുമായി ഭൃത്യന്മാരെയും ഭടന്മാരെയും കൂടെ അയയ്ക്കുകയും ചെയ്തു.

## വൈദികധർമോദ്ധാരണം.

അന്നുമുതൽ എല്ലാവരും യജ്ഞോപവീതം ധരിക്കാനും വേദങ്ങളുടെ പഠനപാഠനങ്ങൾ നടത്താനും തുടങ്ങി. പത്തു വർഷക്കാലത്തിനുള്ളിൽ ആര്യാവർത്ത ദേശത്തിലെങ്ങും സഞ്ചരിച്ച് ജൈനികളുടെ ഖണ്ഡനവും വേദങ്ങളുടെ മണ്ഡനവും ചെയ്തു ശങ്കരാചാര്യരുടെ കാലത്തു് നടന്ന ജൈന വിധ്വംസനത്തിൻെറ തെളിവാണു് ഇന്നു ഭൂമിയിൽ നിന്നു കണ്ടെത്തുന്ന ധ്വംസിതമായ ജൈന വിഗ്രഹങ്ങൾ. ഇവയെല്ലാം അദ്ദേഹത്തിൻെറ കാലത്തു് തകർത്തതാണു്. തകരാത്തവ കണ്ടെത്തുന്നുവെങ്കിൽ അവ ജൈനികൾ രക്ഷിക്കാൻ വേണ്ടി കുഴിച്ചിട്ടവയാണു്. ഇന്നും അങ്ങിങ്ങു് ഇവ കിട്ടാറുണ്ടു്. ശങ്കരാചാര്യർക്കു മുമ്പ് ശൈവമതവും അല്പ സ്വല്പം പ്രചാരം നേടിയിരുന്നു. അതിനേയും അദ്ദേഹം ഖണ്ഡിച്ചു. വാമമാർഗത്തേയും ഖണ്ഡിച്ചു. [41] അക്കാലത്തു് രാജ്യത്തു് അളവററ ധനം ഉണ്ടായിരുന്നു. സ്വദേശഭക്തിയും ഉണ്ടായിരുന്നു. ജൈനക്ഷേത്രങ്ങളൊന്നും

41. ഇതിവൈഷ്ണവ ശൈവശാക്തസൗരപ്രമുഖന്മാരെയെതിർത്തു കീഴടക്കി, ദ്രുതമുജ്ജയിനീപുരം ഗമിച്ചാൻ ഭഗവാനത്ഭുതവാഗവിലാസശാലീ. (ശ്രീശങ്കരദിഗ്വിജയം 15.76. (ശ്രീ. കെ. സുബ്രഹ്മണ്യൻ തിരുമുമ്പിൻെറ തർജ്ജമ) ശ്രീ ശങ്കരൻ എതിർത്തു തോല്പിച്ച ശൈവമതത്തെയാണു് അദ്ദേഹത്തിൻെറ പിന്മുറക്കാരായ ശങ്കരാചാര്യന്മാർ പിന്തുടരുന്നതെന്നതു് അത്യാശ്ചര്യകരംതന്നെ!

ശങ്കരാചാര്യരോ സുധന്വാവോ തകക്കാനനുവദിച്ചില്ല. അവയിൽ വേദ പാഠശാലകൾ ആരംഭിക്കുകയായിരുന്നു ലക്ഷ്യം.

## ശ്രീ ശങ്കരനു വിഷം നല്കുന്നു

വേദമത സ്ഥാപനം നടന്നു കഴിഞ്ഞപ്പോൾ വിദ്യാപ്രചാരണത്തിനു ശ്രമം തുടങ്ങി. അതിനിടയിൽ പുറമേ വേദമതക്കാരെന്നു നടിക്കുകയും അകമേ തികഞ്ഞ ജൈനരുമായ രണ്ടു പേർ വന്നു കൂടി. ഇവരെ ശങ്കരാചാര്യർ കണക്കററു സ്നേഹിച്ചു. അവർ എന്തോ തീവ്രമായ വിഷവസ്തു ഭക്ഷിക്കാൻ കൊടുത്തതിന്റെ[42] ഫലമായി വിശപ്പ് മന്ദീഭവിച്ചു. പിന്നീട് ശരീരമാസകലം നീരും പരുക്കളും വന്നു്, ആറു മാസത്തിനകം ശരീരം ത്യജിച്ചു. അപ്പോൾ എല്ലാവരും നിരുത്സാഹികളായി. ഉണ്ടാകേണ്ടിയിരുന്ന വിദ്യാപ്രചാരം ഉണ്ടായതുമില്ല. അദ്ദേഹം ഉണ്ടാക്കിയ 'ശാരീരിക ഭാഷ്യം' മുതലായവ ശിഷ്യന്മാർ പ്രചരിപ്പിക്കാൻ തുടങ്ങി. അതായതു് ജൈനന്മാരെ ഖണ്ഡിക്കുന്നതിനു വേണ്ടി ഉണ്ടാക്കിയ ''ബ്രഹ്മം സത്യം, ജഗത് മിഥ്യ, ജീവബ്രഹ്മൈക്യം' മുതലായവ ഉപദേശിച്ചു തുടങ്ങി. തെക്കു് ശൃംഗേരി, കിഴക്കു് ഭൂഗോവർദ്ധനം, വടക്കു് ജോഷി, ദ്വാരകയിൽ ശാരദാമഠം എന്നീ മഠങ്ങൾ സ്ഥാപിച്ചു് ശ്രീശങ്കര ശിഷ്യന്മാർ ഐശ്വര്യവാന്മാരായ മഠാധിപതികളാകയും സസുഖം വാഴ്ചയാരംഭിക്കയും ചെയ്തു. എന്തെന്നാൽ ശ്രീശങ്കരനു ശേഷം, ശിഷ്യന്മാക്കു് വലിയ ആദരവു് ലഭിച്ചു തുടങ്ങി.

## നവീന വേദാന്തം

ഇനി ചിന്തിക്കേണ്ടതുണ്ടു്. ജീവൻ ബ്രഹ്മം എന്നിവ ഒന്നാണെന്നും, ജഗത്മിഥ്യയാണെന്നുമുള്ളതു് ശങ്കരാചാര്യരുടെ സ്വന്തം മതമാണെങ്കിൽ അതത്ര നല്ല മതമല്ല. ജൈനികളെ ഖണ്ഡിക്കാൻ വേണ്ടി അതു്. സ്വീകരിച്ചതാണെങ്കിൽ നന്നു്.[43] നവീന വേദാന്തികളുടെ മതം ഇപ്രകാരമാണു്:—

---

42. അഭിനിഷേവിതൻ, അഭിനിവേശൻ എന്നീ നാസ്തികർ കേദാരനാഥത്തിൽ വച്ചു് ശ്രീ ശങ്കരനു് വിഷം നല്കി. (ഐതിഹാസിക നിരീക്ഷൺ ഭാഗം 2, ശങ്കരാചാര്യ പ്രകരണം) 43. ഈശ്വരനില്ല എന്ന ജൈനവാദത്തിനു്, എതിരായി ഈശ്വരനല്ലാതെ മററൊന്നും ഇല്ല എന്ന വാദം കുറേ സ്വീകാര്യം. വിത്തു മുളച്ചു് വളരുമ്പോൾ മുള്ളുവേലികെട്ടി സംരക്ഷിക്കുന്നതുപോലെ - എന്ന ന്യായസൂത്രം (4.2 50)' അനുസരിച്ചു്.

ചോദ്യം.– ജഗത്ത് സ്വപ്നംപോലെയും, കയറിൽ സർപ്പം പോലെയും ചിപ്പിത്തോടിൽ വെള്ളിപോലെയും, മൃഗതൃഷ്ണയിൽ ജലം പോലെയും, ഇന്ദ്രജാലത്തിൽ ഗന്ധർവനഗരം പോലെയും മിഥ്യയാണ്. ബ്രഹ്മം മാത്രമാണ് സത്യം.

സിദ്ധാന്തി– മിഥ്യയെന്നു പറയുന്നതെന്തിനെയാണ്?

നവീനവേദാന്തി– ഇല്ലാത്ത വസ്തു ഉണ്ടെന്നു പ്രതീതമാകുന്നതിനെ.

സി– ഇല്ലാത്തതാണ് വസ്തുവെങ്കിൽ അതെങ്ങനെ പ്രതീതമാകും?

ന.വേ:— അധ്യാരോപത്താൽ.

സി— അധ്യാരോപം എന്നു പറയുന്നതെന്തിനെയാണ്?

ന.വേ:— വസ്തുന്യവസ്ത്വാരോപണമധ്യാസഃ[44]. അധ്യാരോപാപവാദാഭ്യാം നിഷ്പ്രപഞ്ചം പ്രപഞ്ച്യതേ[45]. വേറൊരു പദാർത്ഥത്തിൽ അവസ്തുവിനെ ആരോപിക്കുന്നതാണ് അധ്യാസം. അധ്യാരോപം ചെയ്യലും അതിനെ നിരാകരിക്കലും അപവാദം എന്നു പറയപ്പെടുന്നു. ഇതു രണ്ടും കൊണ്ട് പ്രപഞ്ചരഹിത ബ്രഹ്മത്തിൽ പ്രപഞ്ചരൂപിയായ ജഗത്ത് വിസ്തരിക്കപ്പെടുന്നു.

സി:– കയറ് വസ്തുവാണെന്നും സർപ്പം അവസ്തുവാണെന്നും കരുതുന്നതുകൊണ്ടാണ് നിങ്ങൾ ഈ വിഭ്രമത്തിൽ പെടുന്നത്. സർപ്പം വസ്തുവല്ലേ? അത് കയറിലില്ലെന്നാണ് പറയുന്നതെങ്കിൽ, മറെറങ്ങാനും ഉണ്ടെന്നും മനസ്സിൽ അതിന്റെ സംസ്കാരം മാത്രമേ ഉള്ളെന്നുമാണോ? എങ്കിൽ സർപ്പം അവസ്തു അല്ലാതായിരിക്കുന്നു. ഇപ്രകാരം തൂണിൽ മനുഷ്യൻ, ചിപ്പിത്തോടിൽ വെള്ളി മുതലായവയുടെ പ്രതീതിയെ അറിയണം. സ്വപ്നത്തിലും ഏതെല്ലാം വസ്തുക്കളുടെ പ്രതീതി ഉണ്ടാകുന്നുവോ അവയെല്ലാം വേറെവിടെയെങ്കിലും ഉണ്ട്. സംസ്കാരം ആത്മാവിലുമുണ്ട്. അതിനാൽ സ്വപ്നവും വസ്തുവിൽ അവസ്തുവിന്റെ ആരോപണത്തിനു സമാനമാകുന്നില്ല.

ന. വേ:— ഒരിക്കലും കാണാത്തതും കേൾക്കാത്തതും സംഭവിക്കാത്തതും സ്വപ്നത്തിൽ കാണുന്നു. തന്റെ ശിരസ്സ് പൊട്ടി,

44. വേദാന്തസാരം ഖണ്ഡം_6 45. അനുഭൂതിപ്രകാശം 1–18.

താൻ കരഞ്ഞുകൊണ്ടിരിക്കുന്നു. ജലധാര മുകളിലേക്കൊഴുകുന്നു. ഇവയൊക്കെ എങ്ങനെ സത്യമാകും?

സി:- ഇപ്പറഞ്ഞ സിദ്ധാന്തവും നിങ്ങളുടെ പക്ഷം സ്ഥാപിക്കുന്നതല്ല. കാണുകയും കേൾക്കുകയും ചെയ്യാതെ സംസ്കാരം[46] ഉണ്ടാവുന്നില്ല. സംസ്കാരമില്ലാതെ സ്മൃതിയും, സ്മൃതിയില്ലാതെ സ്വപ്നത്തിൽ അനുഭവവും ഉണ്ടാവുകയില്ല. ആരുടെയെങ്കിലും തല പൊട്ടിയെന്നോ, അവന്റെ സഹോദരനോ പിതാവോ യുദ്ധത്തിൽ കരയുന്നുവെന്നോ ആരെങ്കിലും പറഞ്ഞു കേൾക്കുകയൊ കാണുകയോ ധാരായന്ത്രത്തിൽ ജലം മുകളിലേക്കൊഴുകുന്നതു കാണുകയോ ചെയ്യുമ്പോൾ അതിന്റെ സംസ്കാരം അവന്റെ ആത്മാവിൽ ഉണ്ടാകുന്നു. ജാഗ്രദവസ്ഥയിൽ ഉള്ള പദാർഥങ്ങളിൽ നിന്നകന്നു് സ്വപ്നം കാണുമ്പോൾ നേരത്തേ കണ്ടതും കേട്ടതുമായ പദാർഥങ്ങളെ തന്റെ ആത്മാവിൽ കാണുന്നു. തന്നിൽത്തന്നെ കാണുമ്പോൾ സ്വന്തം ശിരസ്സ് പൊട്ടിയതോ താൻ കരയുന്നതോ, ജലം മുകളിലേക്കൊഴുകുന്നതോ കാണുന്നു. ഇതും വസ്തുവിൽ അവസ്തുവിന്റെ ആരോപണത്തിനു സദൃശമല്ല. ഭൂപടം വരയ്ക്കുന്നയാൾ നേരത്തേ കണ്ടതും കേട്ടതുമായവയെ ആത്മാവിൽ നിന്നെടുത്തു് കടലാസ്സിൽ പകർത്തുന്നതുപോലെയാണിതു്. ചിത്രമെഴുതുന്നയാൾ ദൃശ്യം കണ്ടു് മനസ്സിലാക്കി ആ ആകൃതി പകർത്തുന്നതുപോലെയാണെന്നും പറയാം. ങ്ഹാ! ഒന്നുണ്ടു്. വല്ലപ്പോഴും സ്വപ്നത്തിൽ സ്മരണയുള്ളതെന്ന പ്രതീതി, 'തന്റെ അധ്യാപകനെ കാണുന്നു' എന്നതുപോലെ ഉണ്ടായേക്കാം. ചിലപ്പോൾ വളരെക്കാലം കണ്ടതും കേട്ടതും ചെയ്തതുമായതിനെ കാണുകയാണെങ്കിൽത്തന്നെ ഇതു ഞാൻ കണ്ടതും കേട്ടതും ചെയ്തതുമാണു് എന്ന തോന്നൽ, ജാഗ്രത്തിൽ ഉണ്ടാകുന്നതുപോലെ വഴിപോലെ സ്വപ്നത്തിൽ ഉണ്ടാകുന്നില്ല. നോക്കൂ! ജന്മനാ അന്ധനു് രൂപത്തിന്റെ സ്വപ്നം ഉണ്ടാവുകയേ ഇല്ല അതിനാൽ നിങ്ങളുടെ അധ്യാസത്തിന്റെയും അധ്യാരോപത്തിന്റെയും ലക്ഷണം തെറ്റാണു്. അതുപോലെ വേദാന്തികളുടെ വിവർത്തവാദം അഥവാ കയറിൽ സർപ്പത്തെ തോന്നിക്കുന്നവണ്ണം ബ്രഹ്മത്തിൽ ജഗത്തിന്റെ പ്രതീതിയുണ്ടാകുന്നെന്ന വാദവും ശരിയല്ല.

ന.വേ- അധിഷ്ഠാനമില്ലാതെ അധ്യസ്തത്തിന്റെ പ്രതീതിയുണ്ടാവുകയില്ല. കയറില്ലെങ്കിൽ സർപ്പത്തിന്റെ പ്രതീതിയുണ്ടാവുക

46. സംസ്കാരം എന്നതിനു് ഒരു വസ്തുവിനെ സംബന്ധിച്ച പ്രാഥമിക ജ്ഞാനം എന്നർഥം.

യില്ല. കയറിൽ സർപ്പപ്രതീതി മൂന്നു കാലങ്ങളിലേക്കുമില്ല. വെളിച്ചവും ഇരുട്ടും കുറേശ്ശെ ഉള്ളപ്പോൾ അവിചാരിതമായി കയറു കഷണം കിടക്കുന്നതു കാണുമ്പോൾ 'ഇതു പാമ്പോ' എന്നു സംശയിച്ച് ഭയന്നു വിറയ്ക്കുന്നു. വിളക്കുകൊണ്ടു വന്നു നോക്കിയാൽ സംശയവും ഭയവും മാറുന്നു. അതുപോലെ ബ്രഹ്മത്തിൽ ജഗത്തിന്റെ മിഥ്യാ പ്രതീതി ഉണ്ടായതിന് ബ്രഹ്മ സാക്ഷാത്കാരം ഉണ്ടാകുമ്പോൾ നിവൃത്തിയും ബ്രഹ്മ പ്രതീതിയും ഉണ്ടാകും. സർപ്പത്തിന്റെ പ്രതീതിയും നിവൃത്തിയും ഉണ്ടാകുന്നതുപോലെ.

സി:- ബ്രഹ്മത്തിൽ ജഗത്തിന്റെ പ്രതീതി ഉണ്ടായതാർക്ക്?

ന. വേ:- ജീവന്. സി:- ജീവൻ എവിടുന്നുണ്ടായി?

ന. വേ:- അജ്ഞാനത്തിൽ നിന്ന്.

സി:- അജ്ഞാനം എവിടുന്നുണ്ടായി? എവിടിരിക്കുന്നു?

ന. വേ:- അജ്ഞാനം അനാദിയാണ്. ബ്രഹ്മത്തിലാണ് ഇരിക്കുന്നത്.

സി:- ബ്രഹ്മത്തിൽ ബ്രഹ്മത്തിന്റെ അജ്ഞാനമുണ്ടായോ അതോ, മററു വല്ലതിന്റെയുമോ? ആ അജ്ഞാനം ഉണ്ടായതാർക്കാണ്?

ന. വേ:- ചിദാഭാസത്തിന്.

സി:- ചിദാഭാസത്തിന്റെ സ്വരൂപമെന്താണ്?

ന. വേ:- ബ്രഹ്മം, ബ്രഹ്മത്തിന് ബ്രഹ്മത്തിന്റെ അജ്ഞാനം അതായതു് തന്റെ സ്വരൂപത്തെ താൻ തന്നെ വിസ്മരിക്കുന്നു.

സി:- അതിനെ മറക്കുന്നതിന്റെ നിമിത്തമെന്താണ്?

ന. വേ:- അവിദ്യ.

സി:- അവിദ്യ സർവവ്യാപിയുടെയും സർവജ്ഞന്റെയും ഗുണമോ അതോ അല്പജ്ഞന്റേയോ?

ന. വേ:- അല്പജ്ഞന്റെ.

സി:- അപ്പോൾ നിങ്ങളുടെ അഭിപ്രായത്തിൽ ഒരു അനന്ത സർവജ്ഞ ചൈതന്യത്തെ കൂടാതെ രണ്ടാമതൊരു ചേതനം ഉണ്ടോ ഇല്ലയോ? അല്പജ്ഞൻ എവിടെ നിന്നു വന്നു? ആ അല്പജ്ഞൻ ചേതനനും, ബ്രഹ്മത്തിൽ നിന്നു ഭിന്നമാണെന്ന് അംഗീകരിക്കുന്നതു ശരി തന്നെ. ഒരിടത്ത് ബ്രഹ്മത്തിന് സ്വന്തം സ്വരൂപത്തിന്റെ അജ്ഞാനം ഉണ്ടാകുമെങ്കിൽ അതു് സർവത്ര വ്യാപിക്കാതിരിക്കുകയില്ല. ശരീരത്തിൽ ഒരിടത്തു് പരു വന്നാൽ

അതിൻെറ വേദന ശരീരാംഗങ്ങളെയെല്ലാം തളർത്തിക്കളയും. ഇതുപോലെ ബ്രഹ്മവും ഒരിടത്തു് അജ്ഞാനിയും ക്ലേശയുക്തവുമായാൽ സർവത്ര അജ്ഞാനപൂർണവും ക്ലേശയുക്തവുമായിത്തീരും.

ന വേ- ഇതെല്ലാം ഉപാധിയുടെ ധർമമാണു്, ബ്രഹ്മത്തിൻേറതല്ല.

സി— ഉപാധി ജഡമോ ചേതനമോ? സത്യമോ അസത്യമോ?

ന. വേ- അനിർവചനീയമാണു്. അതായതു് അതു് ജഡമോ ചേതനമോ സത്യമോ അസത്യമോ എന്നു പറയുക വയ്യ.

സി_ ഇപ്പറയുന്നതു് 'വദതോ വ്യാഘാതഃ'ക്കു തുല്യമാണു്. എന്തെന്നാൽ അവിദ്യയെന്നു നിങ്ങൾ പറയുന്ന അതു് ജഡമോ ചേതനമോ സത്യമോ അസത്യമോ എന്നു പറയുക വയ്യ. സ്വർണവും പിച്ചളയും കലർന്ന ലോഹം സ്വർണ വ്യാപാരിയുടെ അടുത്തു കൊണ്ടുചെന്നു് ഇതു സ്വർണമോ പിച്ചളയോ എന്നു മാററുരച്ചു നോക്കി പറയാൻ ആവശ്യപ്പെടുമ്പോൾ ''ഇതു സ്വർണമല്ലെന്നും പിച്ചളയല്ലെന്നും പറയുക വയ്യ. രണ്ടുമുണ്ടിതിൽ'' എന്നു പറയുന്നതുപോലെയാണിതു്.

ന.വേ- നോക്കൂ! ഘടാകാശം, മഠാകാശം, മേഘാകാശം എന്നിവ മഹദാകാശത്തിനു് ഉപാധിയായിരിക്കുന്നതു പോലെ. അതായതു് ഘടം, മഠം, മേഘം എന്നിവയുള്ളതിനാൽ ആകാശം വെവ്വേറെയാണെന്നു തോന്നുമെങ്കിലും എല്ലാം മഹദാകാശംതന്നെയാണല്ലോ. അങ്ങനെതന്നെ മായ, അവിദ്യ, സമഷ്ടി, വ്യഷ്ടി അന്തഃകരണം എന്നീ ഉപാധികളാൽ അജ്ഞാനികൾക്കു് ബ്രഹ്മം വെവ്വേറെയാണെന്നു തോന്നുമെങ്കിലും വാസ്തവത്തിൽ ഒന്നുതന്നെയാണു്. ഈ പ്രമാണത്തിലെന്തു പറയുന്നെന്നു നോക്കൂ—

> അഗ്നിര്യഥൈകോ ഭുവനംപ്രവിഷ്ടോ രൂപം രൂപം പ്രതിരൂപോ ബഭൂവ
> ഏകസ്തഥാ സർവഭൂതാന്തരാത്മാ രൂപം രൂപം പ്രതിരൂപോ ബഹിശ്ച.[47]

നീണ്ടതു്, വീതിയുള്ളതു്, ഉരുണ്ടതു്, ചെറിയതു്, വലിയതു് എന്നിങ്ങനെ ആകൃതി ഭേദമുള്ള പദാർഥങ്ങളിൽ വ്യാപിക്കുന്ന അഗ്നിക്കു് അതാതു് ആകൃതി ലഭിക്കുമെങ്കിലും അതൊന്നും അഗ്നിയുടെ ആകൃതിയല്ലാതിരിക്കുന്നതുപോലെ, സർവവ്യാപകനായ പരമാത്മാവു് അന്തഃകരണാദികളിൽ വ്യാപിച്ചു് അന്തഃകരണാ

47. കഠോപനിഷത് 5. 9..

കൃതി കൈക്കൊള്ളുന്നെങ്കിലും അവയിൽ നിന്നു് ഭിന്നനായി രിക്കുന്നു.

സി:- നിങ്ങളീപറയുന്നതും വെറുതെയാണു്. ഘടം, മഠം, മേഘം ആകാശം എന്നിവ ഭിന്നങ്ങളാണെന്നു് വിചാരിക്കുന്നതു പോലെ കാരണ-കാര്യരൂപമായ ജഗത്തു്, ജീവൻ എന്നിവ ബ്രഹ്മത്തിൽ നിന്നും ബ്രഹ്മം ഇവയിൽ നിന്നും ഭിന്നമാണെന്നു ധരിച്ചു കൊള്ളുക.

ന.വേ- അഗ്നി എല്ലാററിലും പ്രവേശിച്ചു് അതാതിൻെറ ആകൃതി കൈക്കൊള്ളുന്നതു പോലെ കാണുന്നു. ഇതുപോലെ പരമാത്മാവും ജഡ ജീവാദികളിൽ വ്യാപിച്ചു് ഓരോരോ ആകൃതി കൈക്കൊള്ളുന്നതായി അജ്ഞാനികൾക്കു തോന്നുന്നു, യഥാർഥത്തിൽ ബ്രഹ്മം ജഡവുമല്ല. ജീവനുമല്ല. സൂര്യൻ ഒന്നേയുള്ളെങ്കിലും ആയിരം നിറകുടങ്ങളിൽ ആയിരം പ്രതിബിംബം കാണാം. കുടമില്ലാതായാലോ, വെള്ളം ഒഴുകിപ്പരന്നാലോ സൂര്യൻ നശിക്കുകയോ, ഒഴുകിപ്പരക്കുകയോ ചെയ്യുന്നില്ല. അതുപോലെ അന്തഃകരണത്തിൽ ബ്രഹ്മത്തിൻെറ ആഭാസം-ചിദാഭാസം എന്നു പറയുന്നതു്- പതിച്ചിരിക്കയാണു്. അന്തഃകരണമുള്ളിടത്തോളം കാലം ജീവനുമുണ്ടു്. ജ്ഞാനം കൊണ്ടു് അന്തഃകരണം നഷ്ടമാകുമ്പോൾ ജീവൻ ബ്രഹ്മരൂപമാകുന്നു. ഈ ചിദാഭാസത്തെ തനിക്കു് സ്വയംസിദ്ധമായ ബ്രഹ്മസ്വരൂപത്തിൻെറ അജ്ഞാന കാരണമായും, ഭോക്താവായും സുഖിയും, ദുഃഖിയും, പാപിയും, പുണ്യവാനും ജനനമരണമുള്ളവനും ആയി ആരോപിക്കുന്നത്രയും കാലം സാംസാരിക ബന്ധനത്തിൽ നിന്നു മുക്തനാകുന്നില്ല.

സി:- നിങ്ങളുടെ ഈ ഉദാഹരണവും അർഥമുള്ളതല്ല. എന്തെന്നാൽ, സൂര്യനും കുടത്തിനും ആകൃതിയുണ്ടു്. സൂര്യൻ കുടത്തിൽ നിന്നും കുടം സൂര്യനിൽ നിന്നും ഭിന്നമാകയാലാണു് പ്രതിബിംബം ഉണ്ടാകുന്നതു്. നിരാകാരങ്ങളാണെങ്കിൽ പ്രതിബിംബം ഉണ്ടാവുകയില്ല. പരമാത്മാവു് നിരാകാരനും ആകാശം പോലെ സർവവ്യാപിയുമാകയാൽ ഏതെങ്കിലും വസ്തു ബ്രഹ്മത്തിൽ നിന്നോ, ബ്രഹ്മം ഏതെങ്കിലും വസ്തുവിൽ നിന്നോ വേറിട്ടതാകാൻ വയ്യ; വ്യാപ്യ-വ്യാപക ബന്ധത്താൽ ഒന്നാകാനും വയ്യ. അതായതു് അന്വയ-വ്യതിരേക ഭാവേന നോക്കുമ്പോൾ വ്യാപ്യ-

വ്യാപകങ്ങളും ഒന്നായും, സദാ വെവ്വേറെയായും ഇരിക്കുന്നു. ഒന്നാണെങ്കിൽ, അതിൽ ഒരിക്കലും വ്യാപ്യ-വ്യാപക ബന്ധം ഉണ്ടാവുകയേ ഇല്ല. ഇതു് ബൃഹദാരണ്യകത്തിലെ അന്തര്യാമിബ്രാഹ്മണത്തിൽ സ്പഷ്ടമായി എഴുതിയിട്ടുണ്ട്[48]. കൂടാതെ ബ്രഹ്മത്തിന്റെ 'ആഭാസവും' പ്രതിബിംബിക്കില്ല. ആകൃതിയില്ലാത്തതിന്ന പ്രതിബിംബം ഉണ്ടാവുക അസംഭവ്യമാണ്. അന്തഃകരണോപാധികൊണ്ട് ബ്രഹ്മത്തെ ജീവനായി കാണുകയാണെന്നാണെങ്കിൽ വെറും ബാലിശ വാക്കുകളാണിവ. അന്തഃകരണം ചലിക്കുന്നതും ഖണ്ഡവും, ബ്രഹ്മം അചലവും അഖണ്ഡവുമാണ്. നിങ്ങൾ ബ്രഹ്മത്തെയും ജീവനെയും വെവ്വേറെയായി കാണുന്നില്ലെങ്കിൽ ഇതിനുത്തരം പറയൂ:- 'എവിടെയെല്ലാം അന്തഃകരണം പോകുമോ അവിടെയെല്ലാമുള്ള ബ്രഹ്മത്തെ അജ്ഞാനിയും, എവിടെയെല്ലാം വെടിയുമോ അവിടെയെല്ലാമുള്ള ബ്രഹ്മത്തെ ജ്ഞാനിയും ആക്കുകയില്ലേ? പ്രകാശത്തിനടിയിലുള്ള കുട നീങ്ങുന്നതിനനുസരിച്ച് പ്രകാശം മായുകയും തെളിയുകയും ചെയ്യുന്നതുപോലെ അന്തഃകരണം പ്രതിക്ഷണം ബ്രഹ്മത്തെ ജ്ഞാനിയും അജ്ഞാനിയും ബദ്ധനും മുക്തനും ആക്കിക്കൊണ്ടിരിക്കും. അഖണ്ഡമായ ബ്രഹ്മത്തിന്റെ ഒരിടത്തുണ്ടാകുന്ന ആവരണശക്തി എല്ലായിടത്തും ഉണ്ടാകുന്നതിനാൽ ബ്രഹ്മം മുഴുവൻ അജ്ഞാനിയാവും. എന്തെന്നാൽ അതു് ചേതനമാണ്. കൂടാതെ മഥുരയിൽ വച്ച് ഒരന്തഃകരണത്തിലുള്ള ബ്രഹ്മം കണ്ട വസ്തുവിന്റെ ഓർമ അതേ അന്തഃകരണത്തിലുള്ള ബ്രഹ്മത്തിനു് കാശിയിൽ വച്ച് ഉണ്ടാവുകയില്ല. 'അന്യദൃഷ്ടമന്യോ ന സ്മരതി' എന്ന ന്യായത്താൽ ഒരുവൻ കണ്ടതിനെ മറെറാരുവനു് ഓർമിക്കുക വയ്യ. മഥുരയിൽ കണ്ട ചിദാഭാസം കാശിയിൽ ഇല്ലല്ലോ. മഥുരയിലുള്ള അന്തഃകരണത്തിനു് പ്രകാശമുണ്ടാക്കിയതു് കാശിയിലെ ബ്രഹ്മമല്ല. ബ്രഹ്മമാണ് ജീവൻ, മറെറാന്നല്ല എന്നു വരികിൽ ജീവൻ സർവജ്ഞനായിരിക്കണം. ബ്രഹ്മത്തിന്റെ പ്രതിബിംബം വേറെയാണെങ്കിൽ പ്രത്യഭിജ്ഞ-മുമ്പു കണ്ടതിന്റെയും കേട്ടതിന്റെയും അറിവ്-ആർക്കും ഉണ്ടാവുകയില്ല. ബ്രഹ്മം ഏകമായതുകൊണ്ടാണ് സ്മരണയുണ്ടാകുന്നതെങ്കിൽ ഒരുസ്ഥലത്തു് അജ്ഞാനവും ദുഃഖവും ഉണ്ടായാൽ ബ്രഹ്മം മുഴുവനും അജ്ഞാനവും ദുഃഖവും ഉണ്ടാകണം. ഇത്തരം ഉദാഹരണങ്ങൾ കൊണ്ട് നിത്യ ശുദ്ധബുദ്ധ

48. ബൃഹദാരണ്യക ഉപനിഷത്. 3. 7.

മുക്ത സ്വഭാവിയായ ബ്രഹ്മത്തെ നിങ്ങൾ അശുദ്ധ-അജ്ഞാന ബദ്ധാദി ദോഷങ്ങളുള്ളതാക്കിത്തീർത്തുകളഞ്ഞു, അഖണ്ഡത്തെ ഖണ്ഡങ്ങളാക്കുകയും ചെയ്തു.

ന. വേ:- നിരാകാരത്തിന്റെയും 'ആഭാസം' ഉണ്ടാകുന്നു. കണ്ണാടിയിലും ജലത്തിലും ആകാശം പ്രതിഫലിക്കാറുണ്ട്. നീലവർണത്തിലോ മററു വിധത്തിലോ ഗംഭീരവും ഗഹനവുമായി കാണപ്പെടുന്നു. അതുപോലെ ബ്രഹ്മത്തിന്റെ ചിദാഭാസം എല്ലാ അന്തഃകരണങ്ങളിലും പതിയുന്നു.

സി:- ആകാശത്തിനു് രൂപമേ ഇല്ലാത്തതുകൊണ്ട്, അതു് കണ്ണിനു് വിഷയമല്ല. കാണുകയേ ഇല്ലാത്തതിനെ കണ്ണാടിയിലോ വെള്ളത്തിലോ മററോ എങ്ങനെ കാണും? ഗംഭീരമായോ അഗാധമായോ കാണുന്ന വസ്തു സാകാരമാണ്, നിരാകാരമല്ല.

ന. വേ:- പിന്നെ, മുകളിൽ നീലിച്ചുകാണുന്നതും കണ്ണാടിയിലും ജലത്തിലും പ്രതിബിംബിക്കുന്നതും എന്തു വസ്തുവാണ്?

സി:- അതു് ഭൂമിയിൽ നിന്നു പറന്നുയന്ന വെള്ളം, മണ്ണു്, അഗ്നി എന്നിവയുടെ ത്രസരേണുക്കളാണ്. മഴ ഉണ്ടാകുന്നിടത്തു് വെള്ളമില്ലെങ്കിൽ പിന്നെ എവിടുന്നു് മഴയുണ്ടാകും? അതിനാൽ അകലെയകലെ കൂടാരം പോലെ കാണുന്നതു ജലരാശിയാകുന്നു. മൂടൽമഞ്ഞ് ദൂരെ നിന്നു നോക്കുമ്പോൾ ഘനമായും അടുത്തുചെന്നു നോക്കുമ്പോൾ വിരളമായും അങ്ങിങ്ങ് കൂട്ടം പോലെയും കാണുന്നതു പോലെയാണ് ആകാശത്തിൽ വെള്ളം കാണപ്പെടുന്നതു്.[49]

ന. വേ:- ഞങ്ങളുടെ രജ്ജു സർപ്പം, സ്വപ്നം തുടങ്ങിയ ദൃഷ്ടാന്തങ്ങൾ മിഥ്യയാണെന്നോ?

സി:- അല്ല. നിങ്ങളുടെ അറിവാണ് മിഥ്യയെന്നു നേരത്തേ പറഞ്ഞു.[50] ശരി, അജ്ഞാനം ആദ്യം ആക്കാണുണ്ടാകുന്നതെന്നു പറയൂ.

ന. വേ:- ബ്രഹ്മത്തിനു്.

സി:- ബ്രഹ്മം അല്പജ്ഞനോ സർവജ്ഞനോ?

ന. വേ:- സർവജ്ഞനുമല്ല അല്പജ്ഞനുമല്ല എന്തെന്നാൽ, സർവജ്ഞത്വവും ഉപാധിയോടു കൂടിയതിലേ ഉണ്ടാവുകയുള്ളൂ.

സി:- ഉപാധിയോടു കൂടിയവൻ ആരാണ്.

49 പേജ് 369 ലും ഈ വിഷയം ചർച്ച ചെയ്തിട്ടുണ്ട്. 50 പേജ് ..............

ന.വേ:- ബ്രഹ്മം.

സി:- അപ്പോൾ ബ്രഹ്മം തന്നെയാണല്ലോ സർവജ്ഞനും അല്പജ്ഞനും ആയതു്? അങ്ങിനെയാണെങ്കിൽ സർവജ്ഞത്വവും അല്പജ്ഞത്വവും ബ്രഹ്മത്തിനില്ലെന്നു് നിങ്ങൾ നിഷേധിച്ചു പറഞ്ഞതെന്തു്? ഉപാധി വെറും കല്പിതം അഥവാ മിഥ്യയാണെങ്കിൽ ആ കല്പനയുടെ കർത്താവാരാണു്?

ന.വേ:- ജീവൻ ബ്രഹ്മമോ മററുവല്ലതുമോ?

സി:- മറെറാന്നാണു്. എന്തെന്നാൽ, ജീവൻ ബ്രഹ്മം തന്നെയെങ്കിൽ മിഥ്യാകല്പനയുടെ കർത്താവു ബ്രഹ്മം തന്നെയാണെന്നു വന്നുകൂടം. അങ്ങിനെ വരാൻ വഴിയില്ല. ആരുടെ കല്പന മിഥ്യയാണോ അവൻ ഒരിക്കലും സത്യസ്വരൂപനായിരിക്കാനും തരമില്ല.

ന.വേ:- സത്യവും അസത്യവും മിഥ്യയാണെന്നു ഞങ്ങൾ വിചാരിക്കുന്നു. വാക്കുകൾ ഉരിയാടുന്നതും മിഥ്യ തന്നെ.

സി:- നിങ്ങൾ കള്ളം പറയുന്നവരും സ്വീകരിക്കുന്നവരും ആണെങ്കിൽ എന്തുകൊണ്ടു് കള്ളന്മാരല്ല?

ന.വേ:- വരട്ടെ! അസത്യവും സത്യവും നമ്മളിൽ തന്നെയാണു കല്പിതം. നാം രണ്ടിൻേറയും സാക്ഷിയും അധിഷ്ഠാനവുമാണു്.

സി:- നിങ്ങൾ സത്യത്തിൻേറയും അസത്യത്തിൻേറയും ആധാരമാണെങ്കിൽ, കള്ളനും സാക്ഷിയും ഒരാളായതു പോലെയായി. അതിനാൽ നിങ്ങൾ പ്രാമാണികരല്ല. സദാ സത്യം സ്വീകരിക്കുകയും പറയുകയും പ്രവർത്തിക്കുകയും ചെയ്യുന്ന, ഒരിക്കലും അസത്യം സ്വീകരിക്കുകയോ പറയുകയോ പ്രവർത്തിക്കുകയോ ചെയ്യാത്ത ആളാണു് പ്രാമാണികൻ. നിങ്ങളുടെ വാക്കു് നിങ്ങൾ തന്നെ അസത്യമാക്കുമ്പോൾ നിങ്ങൾ തനിയേ മിഥ്യാവാദികളായിത്തീരുന്നു

ന.വേ:- അനാദിയായ മായയെ ബ്രഹ്മത്തെ ആശ്രയിക്കയും ബ്രഹ്മത്തെ ആവരണം ചെയ്യുന്നതുമായ മായയെ നിങ്ങളംഗീകരിക്കുന്നുവോ ഇല്ലയോ?

സി:- അംഗീകരിക്കുന്നില്ല. എന്തെന്നാൽ നിങ്ങൾ മായയ്ക്കർഥം പറയുന്നതു്, ''ഇല്ലാത്ത വസ്തു വിളങ്ങുന്നതു്'' എന്നാണല്ലോ. ഹൃദയക്കണ്ണു പൊട്ടിയവനേ ഇതംഗീകരിക്കാനാവൂ ഇല്ലാത്ത

വസ്തു ഉണ്ടെന്നു തോന്നുക തികച്ചും അസംഭവ്യമാണ്. വന്ധ്യയുടെ പുത്രന്റെ പ്രതിബിംബം ഒരിക്കലും ഉണ്ടാവില്ല. ''സന്മൂലാഃ സോമ്യേമാഃ പ്രജാഃ'' [51] തുടങ്ങിയ ഛാന്ദോഗ്യ വചനങ്ങൾക്ക വിരുദ്ധമാണിപ്പറയുന്നതെല്ലാം.

ന. വേ:- നിങ്ങളേക്കാൾ വിദ്വാന്മാരായ വസിഷ്ഠൻ, ശങ്കരാചാര്യർ തുടങ്ങി നിശ്ചലദാസൻ വരെയുള്ളവർ എഴുതിയതിനെ നിങ്ങൾ ഖണ്ഡിക്കുന്നോ? വസിഷ്ഠൻ, ശങ്കരാചാര്യർ നിശ്ചലദാസൻ തുടങ്ങിയവരാണ് ഏറെ പണ്ഡിതന്മാരെന്നു് ഞങ്ങൾക്ക തോന്നുന്നു.

സി:- നിങ്ങൾ വിദ്വാനോ അവിദ്വാനോ?

ന. വേ:- നമ്മളും ഒട്ടു വിദ്വാൻ തന്നെ.

സി:- എങ്കിൽ, വസിഷ്ഠൻ, ശങ്കരാചാര്യർ, നിശ്ചലദാസൻ എന്നിവരുടെ പക്ഷം നമ്മുടെ മുമ്പിൽ സമർഥിക്കുക. നമ്മൾ ഖണ്ഡനം ചെയ്യാം. ആരുടെ പക്ഷം സിദ്ധിക്കുന്നുവോ അതു് ശ്രേഷ്ഠം. അവരുടേയും, നിങ്ങളുടേയും വാദം അഖണ്ഡനീയമാണെങ്കിൽ, അവരുടെ വാദമുഖങ്ങൾകൊണ്ടു് നമ്മുടേതിനെ എന്തുകൊണ്ടു ഖണ്ഡിക്കുന്നില്ല? അപ്പോഴല്ലേ നിങ്ങളുടേയും അവരുടേയും വാദം മാന്യമാവൂ?

ശങ്കരാചാര്യരും മററും ജൈനികളെ ഖണ്ഡിക്കുന്നതിനുവേണ്ടിയാണ് ഈ മതം സ്വീകരിച്ചതെന്നനുമാനിക്കണം. ദേശകാലാനുസൃതമായി സ്വന്തം പക്ഷം സ്ഥാപിക്കുന്നതിനുവേണ്ടി സ്വാർഥികളായ വളരെ വിദ്വാന്മാർ സ്വന്തം ആത്മജ്ഞാനത്തിനു വിപരീതമായി പ്രവർത്തിക്കാറുണ്ടല്ലോ. കൂടാതെ ഈ കാര്യങ്ങളെ, അതായതു് ജീവേശ്വരൈക്യം, ജഗന്മിഥ്യ തുടങ്ങിയവയെ സത്യംതന്നെയെന്നു അംഗീകരിച്ചിരുന്നെങ്കിൽ, അവരുടെ വാക്കുകൾ സത്യമാവുകയില്ലായിരുന്നു.

## നിശ്ചലദാസന്റെ പാണ്ഡിത്യം

നിശ്ചലദാസന്റെ പാണ്ഡിത്യം നോക്കൂ. ഇങ്ങനെയാണ്- 'ജീവോ ബ്രഹ്മാ ഽഭിന്നശ്ചേതനത്വാത്'. അദ്ദേഹം 'വൃത്തിപ്രഭാകര' ത്തിൽ ജീവബ്രഹ്മൈക്യത്തിന്റെ അനുമാനം എഴുതുകയാണ് -ചേതനമാകയാൽ ജീവൻ ബ്രഹ്മത്തിൽ നിന്നു് അഭിന്നമാണ്.

51. 6, 8, 4.

വളരെ അല്പജ്ഞനായ ആളിൻെറ പറച്ചിൽ പോലിരിക്കുന്നു. സാധർമ്യം ഉള്ളതുകൊണ്ടുമാത്രം രണ്ടു വസ്തുക്കൾ ഒന്നാണെന്നു വരുന്നില്ല. വൈധർമ്യം ഭേദകമാണ്. 'പൃഥിവീജലാഽ ഭിന്നാ ജഡത്വാത്'' ജഡമായതിനാൽ പൃഥിവിയും ജലവും അഭിന്നമാണെന്ന് ആരെങ്കിലും പറഞ്ഞാൽ അതു ശരിയല്ല. അതുപോലെ നിശ്ചലദാസൻെറ അനുമാനത്തിനും അർഥമില്ല. അല്പത്വം, അല്പജ്ഞത, ഭ്രാന്തിമത്ത്വം മുതലായ ധർമങ്ങൾ ബ്രഹ്മത്തിൽ നിന്നു വിരുദ്ധമായി ജീവനിലും സർവഗത സർവജ്ഞത, നിർഭ്രാന്തിത്ത്വാദി വൈധർമ്യങ്ങൾ ബ്രഹ്മത്തിൽ ജീവനു വിരുദ്ധമായിട്ടുണ്ട്. അതിനാൽ ബ്രഹ്മവും ജീവനും ഭിന്നങ്ങളാണ്. ഗന്ധം, പൃഥിവിയുടെ കാഠിന്യം ആദിയായ ധർമങ്ങൾ, ജലത്തിൻെറ ഗന്ധം, ദ്രവത്വം മുതലായ ഗുണങ്ങൾക്ക് വിരുദ്ധമാകയാൽ പൃഥിവിയും ജലവും ഒന്നല്ലാത്തതുപോലെ ജീവനും ബ്രഹ്മവും വൈധർമ്യങ്ങളുള്ളവയാകയാൽ ഒന്നായിരുന്നില്ല, അല്ല, ഒരിക്കലും ആവുകയുമില്ല. നിശ്ചല ദാസനും മററും എന്തു പാണ്ഡിത്യമുണ്ടായിരുന്നെന്ന് ഇതിൽ നിന്നു മനസ്സിലാക്കുക. യോഗവാസിഷ്ഠം ഉണ്ടാക്കിയതു് ആധുനികനായ ഏതോ വേദാന്തിയാണ്. വാല്മീകിയോ വസിഷ്ഠനോ ശ്രീരാമനോ അതുണ്ടാക്കുകയോ ചൊല്ലിക്കൊടുക്കുകയോ ചെയ്തിട്ടില്ല. എന്തെന്നാൽ അവരെല്ലാം വേദാനുയായികളായിരുന്നു. വേദവിരുദ്ധമായി ഒന്നും രചിക്കുകവോ പറഞ്ഞു കേൾപ്പിക്കുകയോ ചെയ്യാൻ അവക്കാവുകയില്ല.

## ശാരീരിക സൂത്രങ്ങളിലും ഇല്ല

ചോദ്യം:- വ്യാസമഹർഷി രചിച്ചിട്ടുള്ള ശാരീരിക സൂത്രങ്ങളിലും ജീവബ്രഹ്മൈക്യം കാണുന്നില്ലെന്നാണോ? നോക്കൂ:– 1. സമ്പാദ്യാഽഽവിർഭാവഃ സ്വേന ശബ്ദാദ്. 2. ബ്രാഹ്മണേ ജൈമിനി രുപന്യാസാദിഭ്യഃ. 3. ചിതിതന്മാത്രേണ തദാത്മകത്വാദിത്യൗഡുലോമി. 4. ഏവമപ്യുപന്യാസാത് പൂർവഭാവാദവിരോധം ബാദരായണഃ. 5. അത ഏവ ചാനന്യ ധിപതിഃ[52]

അർഥം:–

1. ജീവൻ സ്വന്തം സ്വരൂപത്തെ പ്രാപിച്ച് പ്രകടമാകുന്നു. മുമ്പ് അതു് ബ്രഹ്മസ്വരൂപമായിരുന്നു. 'സ്വ' ശബ്ദത്തിൽ നിന്നു് ബ്രഹ്മരൂപം എന്നു ഗ്രഹിക്കണം. 2 'അയമാത്മാഽപ

52. വേ. ദ. 4. 4. 1, 5, 6, 7. 9.

ഹതപാത്മാ' ഇത്യാദി ഉപന്യാസങ്ങളുള്ളതു കൊണ്ടു് ഐശ്വര്യ പ്രാപ്തി വരെയുള്ള ഹേതുക്കളാൽ ബ്രഹ്മരൂപത്തിൽ ജീവൻ സ്ഥിതി ചെയ്യുന്നു. എന്നാണു് ജൈമിനി ആചാര്യന്റെ മതം. 3. ബൃഹദാരണ്യകത്തിലെ തദാത്മകസ്വരൂപ നിരൂപണം മുതലായ ഹേതുരൂപ വചനങ്ങൾ നിമിത്തം, ചൈതന്യമാത്ര സ്വരൂപമായി ജീവൻ മുക്തിയിൽ സ്ഥിതി ചെയ്യുന്നുവെന്നാണു് ഔഡുലോമി ആചാര്യന്റെ മതം. 4. ഇപ്പറഞ്ഞ ഉപന്യാസം ഐശ്വര്യ പ്രാപ്തി തുടങ്ങിയ ഹേതുക്കളെ മുൻനിർത്തി ജീവൻ ബ്രഹ്മ സ്വരൂപമാണെന്നു് പറയുന്നതിനു് വിരോധമില്ലെന്നു് വ്യാസ മഹർഷി വിചാരിക്കുന്നു. 5. യോഗി ഐശ്വര്യ സഹിതം സ്വന്തം ബ്രഹ്മരൂപത്തെ പ്രാപിച്ചു്, അന്യ അധിപതിയില്ലാതെ അതായതു് താൻ താനായി സർവാധിപതി രൂപമായ ബ്രഹ്മ രൂപത്തിൽ മുക്തിയിൽ സ്ഥിതിചെയ്യുന്നു.

ഉത്തരം:- ഈ സൂത്രങ്ങളുടെ അർത്ഥം ഇങ്ങനെയല്ല. ശരിയായ അർത്ഥം ഇപ്രകാരമാണു്. കേട്ടാലും. 1. എല്ലാം മാലിന്യങ്ങളും ഇല്ലാതായി, സ്വന്തം സ്വകീയശുദ്ധസ്വരൂപത്തേയും പവിത്രതയേയും കൈവരിക്കുന്നതുവരെ ജീവനു് യോഗത്തിൽ നിന്നു് ഐശ്വര്യത്തേയും അന്തര്യാമിയായ ബ്രഹ്മത്തെയും പ്രാപിച്ചു് ആനന്ദത്തിൽ സ്ഥിതി ചെയ്യുവാൻ കഴിയുന്നതല്ല. 2. ഇങ്ങനെ പാപങ്ങളും മററും ഇല്ലാത്ത ഐശ്വര്യയുക്തനായ യോഗിയായാൽ, അപ്പോൾ ബ്രഹ്മത്തോടു ചേർന്നു് മുക്തിയുടെ ആനന്ദം അനുഭവിക്കാം എന്നു് ജൈമിനി ആചാര്യൻ പറയുന്നു. 3. അവിദ്യ തുടങ്ങിയ ദോഷങ്ങളിൽ നിന്നു മുക്തമായി ചൈതന്യ സ്വരൂപത്തിൽ ജീവൻ സ്ഥിരമാകുമ്പോൾ 'തദാത്മകത്വം' അഥവാ ബ്രഹ്മസ്വരൂപബന്ധം ലഭിക്കുന്നു എന്നു് ഔഡുലോമി ആചാര്യൻ പറയുന്നു. 4. ബ്രഹ്മത്തോടൊപ്പം ഐശ്വര്യവും ശുദ്ധവിജ്ഞാനവും പ്രാപിച്ചു് ജീവിച്ചിരിക്കവേ തന്നെ ജീവന്മുക്തനാകുമ്പോൾ നിർമലമായ സ്വന്തം പൂർവരൂപം പ്രാപിച്ചു് ആനന്ദിക്കാൻ കഴിയുന്നു എന്നാണു് വ്യാസമുനിയുടെ മതം.

യോഗിയുടെ സങ്കല്പം സത്യമാകുമ്പോൾ തനിയേ ഈശ്വരനെ പ്രാപിച്ചു് മോക്ഷസുഖം അനുഭവിക്കുന്നു. അവിടെ സ്വന്തം അധീനത്തിൽ സ്വതന്ത്രനായി വർത്തിക്കുന്നു. ലോകത്തിൽ ഒരുവൻ പ്രധാനിയും മററൊരാൾ അപ്രധാനിയുമായിരിക്കുന്നതുപോലെ

മോക്ഷത്തിൽ ഇല്ല. എല്ലാ മുക്തജീവന്മാരും തുല്യരാണ്. അങ്ങനെയല്ലെങ്കിൽ ഇനിയെഴുതുന്ന സൂത്രങ്ങൾക്ക് എന്താണ് സാംഗത്യം? 1. നേതരോ$f$നുപപത്തേഃ. 2. ഭേദവ്യപദേശാച്ച. 3. വിശേഷണഭേദവ്യപദേശാഭ്യാംനേതരൗ 4. അസ്മിന്നസ്യ ച തദ്യോഗം ശാസ്തി. 5. അന്തസ്തദ്ധർമോപദേശാത്. 6. ഭേദവ്യപദേശാച്ചാന്യഃ 7. ഗുഹാംപ്രവിഷ്ടാവാത്മാനൗ ഹി തദ്ദർശനാത്. 8. അനുപപത്തേസ്തു ന ശാരീരഃ. 9. അന്തര്യാമ്യധിദേവാദിഷു തദ്ധർമ വ്യപദേശാത്. 10. ശാരീരശ്ചോഭയേ$f$പി ഹി ഭേദേനൈനമധീയതേ. (വ്യാസമുനികൃത വേദാന്തദർശന സൂത്രങ്ങൾ.)[53]

അർഥം:- 1. ബ്രഹ്മത്തിൽ നിന്നു ഭിന്നമായ ജീവൻ സൃഷ്ടികർത്താവല്ല. എന്തെന്നാൽ ഈ അല്പനും, അല്പജ്ഞനും, അല്പസമർഥനുമായ ജീവന് സൃഷ്ടി കർത്തൃത്വം യോജിക്കുന്നതല്ല. അതിനാൽ ജീവൻ ബ്രഹ്മമല്ല.

2. രസം ഹ്യേവായം ലബ്ധ്വാനന്ദീഭവതി ഇതു് ഉപനിഷദ്വചനമാണ്. [54] ജീവനും ബ്രഹ്മവും ഭിന്നമാകയാൽ അവയുടെ വ്യത്യാസം പ്രതിപാദിച്ചിരിക്കുന്നു. അങ്ങനെയല്ലാത്തപക്ഷം 'രസം' അഥവാ ആനന്ദരൂപിയായ ബ്രഹ്മത്തെ പ്രാപിച്ച് ജീവൻ ആനന്ദ സ്വരൂപനായിത്തീരുന്നു എന്ന പ്രാപ്തി വിഷയമായ ബ്രഹ്മത്തിൻെറയും പ്രാപിക്കുന്നതായ ജീവൻെറയും പ്രതിപാദനം യോജിക്കുന്നതാവുകയില്ല. അതിനാൽ ജീവനും ബ്രഹ്മവും ഒന്നല്ല.

3. ദിവ്യോ ഹ്യമൂർത്തഃപുരുഷഃ സ ബാഹ്യാഭ്യന്തരോഹ്യജഃ അപ്രാണോ ഹ്യമനാഃ ശുഭ്രോ$f$ക്ഷരാത് പരതഃപരഃ. (മുണ്ഡ: 2.1.2) ദിവ്യവും, ശുദ്ധവും, മൂർത്തമല്ലാത്തതും, സർവത്ര പൂർണവും അകവും പുറവും നിരന്തരം വ്യാപകവും ജന്മ മരണ ശരീരധാരണാദി രഹിതവും, ശ്വാസപ്രശ്വാസം, ശരീരം, മനസ്സ് എന്നിവയോടുള്ള ബന്ധത്തിനതീതവും, പ്രകാശ സ്വരൂപവും എന്നിങ്ങനെയുള്ള പരമാത്മവിശേഷണങ്ങളുള്ളതു, 'അക്ഷരം' അഥവാ നാശരഹിതമായ പ്രകൃതിയേക്കാൾ സൂക്ഷ്മമായ ജീവനേക്കാൾ സൂക്ഷ്മവുമാണ് ബ്രഹ്മം. പ്രകൃതി, ജീവാത്മാക്കൾ എന്നിവയെ അപേക്ഷിച്ച് ബ്രഹ്മത്തിനെന്തു ഭേദമെന്ന പ്രതിപാദനം ഉള്ളതുകൊണ്ട് പ്രകൃതി ജീവൻ എന്നിവയിൽ നിന്നു ഭിന്നമാണ് ബ്രഹ്മം.

---

53. 1, 2, 4, 5, 6 എന്നിവ ക്രമത്തിൽ 1-ാം അധ്യായം 1-ാം പാദത്തിലെ 16, 17, 19, 20, 21 സൂത്രങ്ങളും 3, 7, 8, 9, 10 എന്നിവ 1-ാം അധ്യായം 2-ാം പാദത്തിലെ 22, 11, 3, 18, 20 സൂത്രങ്ങളുമാണ്.

54. തൈത്തരീയ ഉപനിഷത് ബ്രഹ്മാനന്ദവല്ലി 7,

4. ഈ സർവവ്യാപിയായ ബ്രഹ്മത്തിൽ ജീവന്റെ പേച്ച് അഥവാ ജീവനിൽ ബ്രഹ്മത്തിന്റെ ചേച്ച് പ്രതിപാദിച്ചിട്ടുള്ളതു കൊണ്ട് ബ്രഹ്മവും ജീവനും ഭിന്നമാണ്. ചേച്ച് ഭിന്ന വസ്തുക്കൾ തമ്മിലേ ഉണ്ടാകുവല്ലോ.

5. ഈ ബ്രഹ്മത്തിന്റെ അന്തര്യാമിത്വം മുതലായ ധർമ്മങ്ങളെപ്പററി പറഞ്ഞു. ബ്രഹ്മം ജീവന്റെ അകമേയും വ്യാപിച്ചിരിക്കുന്നതിനാൽ വ്യാപ്യമായ ജീവനും വ്യാപകനായ ബ്രഹ്മവും ഭിന്നങ്ങളാണ്.

6. പരമാത്മാവ് ജീവനിൽ നിന്ന് ഭിന്നസ്വരൂപിയായിരിക്കുന്നതു പോലെ ഇന്ദ്രിയങ്ങൾ, അന്തഃകരണം, പൃഥിവി മുതലായ ഭൂതങ്ങൾ ദിക്ക്, വായു, സൂര്യൻ, ദിവ്യഗുണയുക്തരായതിനാൽ ദേവസംജ്ഞയ്ക്കർഹരായ വിദ്വാന്മാർ മുതലായവയിൽ നിന്നും ഭിന്നനാകുന്നു.

7. 'ഗുഹാം പ്രവിഷ്ടൗ സുകൃതസ്യ ലോകേ' തുടങ്ങിയ ഉപനിഷദ്വചനങ്ങളും ജീവനും ബ്രഹ്മവും വെവ്വേറെയാണെന്നു തെളിയിക്കുന്നു. ഉപനിഷത്തുകളിൽ വളരെ സ്ഥലങ്ങളിൽ ഈ അഭിപ്രായം എഴുതിയിട്ടുണ്ട്.

8. ശരീരേഭവശാരീരഃ. ശരീരധാരിയായ ജീവൻ ബ്രഹ്മമല്ല. എന്തെന്നാൽ ബ്രഹ്മത്തിന്റെ ഗുണകർമ്മ സ്വഭാവങ്ങൾ ജീവന് ചേരുന്നവയല്ല.

9. അധിദേവ – എല്ലാ ദിവ്യവും, മനസ്സ് ഇന്ദ്രിയങ്ങൾ മുതലായ പദാർത്ഥങ്ങൾ, അധിഭൂത – പൃഥിവീ മുതലായ ഭൂതങ്ങൾ, അധ്യാത്മ – സർവ ജീവാത്മാക്കൾ എന്നിവയിലെല്ലാം പരമാത്മാവ് അന്തര്യാമിയായി വർത്തിക്കുന്നു. എന്തെന്നാൽ ആ പരമാത്മാവിന്റെ വ്യാപകത്വം മുതലായ ഗുണങ്ങൾ എല്ലാ ഉപനിഷത്തുകളിലും വ്യാഖ്യാനിച്ചിരിക്കുന്നു.

10. ശരീരധാരിയായ ജീവൻ ബ്രഹ്മമല്ല. ബ്രഹ്മവും ജീവനും തമ്മിലുള്ള ഭേദം സ്വരൂപസിദ്ധമാണ്.

ഇങ്ങനെയുള്ള ശാരീരക സൂത്രങ്ങളിൽ നിന്നും, ജീവനും ബ്രഹ്മവും തമ്മിൽ സ്വരൂപ ഭേദം ഉണ്ടെന്നു സിദ്ധിക്കുന്നു. അതു പോലെ, വേദാന്തികളുടെ ഉപക്രമം ഉപസംഹാരം എന്നിവയും യുക്തമല്ല. ഉപക്രമം അഥവാ ആരംഭം ബ്രഹ്മത്തിൽ നിന്ന്, ഉപസംഹാരം അഥവാ പ്രളയവും ബ്രഹ്മത്തിൽ നിന്ന്! രണ്ടാമതൊരു വസ്തുവില്ലെങ്കിൽ ഉത്പത്തിയും പ്രളയവും ബ്രഹ്മത്തിന്റെ ധർമ്മമായിത്തീരുന്നു. ഉത്പത്തി വിനാശങ്ങളില്ലാത്ത ബ്രഹ്മത്തെപ്പററിയാണ് വേദാദി സത്യ ശാസ്ത്രങ്ങളിലെല്ലാം

പ്രസ്താവിച്ചിട്ടുള്ളതു്. അവ നവീന വേദാന്തികളെ പ്രകോപിപ്പിക്കും. നിർവികാരവും, അപരിണാമിയും ശുദ്ധം, സനാതനം, നിർഭ്രാന്തത്വം മുതലായ വിശേഷ ഗുണങ്ങളാൽ യുക്തനുമായ ബ്രഹ്മത്തിൽ വികാരം, ഉത്പത്തി, അജ്ഞാനം മുതലായവ ഒരു തരത്തിലും സംഭവ്യമല്ല. അതുപോലെ ഉപസംഹാരം — പ്രളയം — ഉണ്ടായാലും ബ്രഹ്മവും, കാരണാത്മകജഡ പ്രകൃതിയും, ജീവനും നിലനില്ക്കുന്നു. അതിനാൽ വേദാന്തികളുടെ ഉപക്രമ ഉപസംഹാര സങ്കല്പങ്ങളും അസത്യമാണു്. ശാസ്ത്രത്തിനും പ്രത്യക്ഷാദി പ്രമാണങ്ങൾക്കും വിരുദ്ധമായ ഒട്ടേറെ അശുദ്ധ പ്രസ്താവങ്ങളിനിയും ഉണ്ടു്.

## വിക്രമാദിത്യനും ഭർതൃഹരിയും

ഇതിനുശേഷം ജൈനികളുടേയും കുറേയെല്ലാം ശങ്കരാചാര്യരുടെ അനുയായികളുടെയും ഉപദേശാധിഷ്ഠിതമായ സംസ്കാരം ആര്യാവർത്തത്തിൽ വ്യാപിച്ചു. ഇവർ തമ്മിൽ ഖണ്ഡന മണ്ഡനങ്ങളും നടന്നു പോന്നു.[55] ശങ്കരാചാര്യർക്കു മുന്നൂറു വർഷം പിമ്പ് ഉജ്ജൈനീ നഗരത്തിൽ വിക്രമാദിത്യനെന്നു പേരുള്ള സാമാന്യം പ്രതാപിയായ രാജാവു് വാണിരുന്നു. അദ്ദേഹം എല്ലാ രാജാക്കന്മാരും തമ്മിൽ അനുരഞ്ജനമുണ്ടാക്കി സമാധാനം സ്ഥാപിച്ചു. അതിനുശേഷം കാവ്യാദിശാസ്ത്രങ്ങളിലും മററു വിഷയങ്ങളിലും സാമാന്യം പാണ്ഡിത്യമുള്ള ഭർതൃഹരി രാജാവ് ഉണ്ടായി. അദ്ദേഹം വിരക്തനായി രാജ്യം വെടിഞ്ഞു. വിക്രമാദിത്യനു ശേഷം അഞ്ഞൂറു വർഷം കഴിഞ്ഞു് ഭോജരാജാവുണ്ടായി.[56] ഇദ്ദേഹം കുറേ വ്യാകരണവും കാവ്യാലങ്കാരാദികളും പ്രചരിപ്പിച്ചതിന്റെ ഫലമായി ആട്ടിടയനായിരുന്ന കാളിദാസനു് രഘുവംശം പോലുള്ള കാവ്യം രചിക്കാൻ കഴിഞ്ഞു.[57] ഭോജരാജാവിന്റെ പക്കൽ ആരെങ്കിലും നല്ല ശ്ലോകം ഉണ്ടാക്കിക്കൊണ്ടു ചെന്നാൽ വളരെ ധനവും മാന്യതയും നല്കി അവരെ പ്രോത്സാഹിപ്പിച്ചി

---

55. ബൗദ്ധരിൽ വസുബന്ധൻ, ദിങ്നാഗൻ, ഈശ്വരസേനൻ, ധർമകീർത്തി മുതലായവരും മറുഭാഗത്തു് ഉദ്യോതകരൻ, കുമാരില ഭട്ടൻ, വാചസ്പതിമിശ്രൻ തുടങ്ങിയവരും.

56. ഭോജനെന്നു പേരുള്ള പലരാജാക്കന്മാരും ഉണ്ടായിരുന്നു. ഇവിടെ പറയുന്ന ഭോജൻ വിക്രമാദിത്യനു് ഏകദേശം 1000 വർഷം ശേഷം ഉണ്ടായ രാജാവാണു്

57. ഇതു് കിംവദന്തിയാണു്. രഘുവംശത്തിന്റെ കർത്താവായ കാളിദാസന്റെ ശരിയായ പേരു് ഹരിഷേണൻ എന്നായിരുന്നു. സമുദ്രഗുപ്തന്റെ മന്ത്രിയായിരുന്നിദ്ദേഹം. ഭോജന്റെ കാലത്തുണ്ടായ കാളിദാസൻ വേറെയാണു്. (കൃഷ്ണചരിതം)

രുന്നു. ഇതിനുശേഷമുണ്ടായ രാജാക്കന്മാരും പ്രഭുക്കന്മാരും പഠിത്തം പോലും ഉപേക്ഷിച്ചു കളഞ്ഞു.

ശങ്കരാചാര്യർക്കു മുമ്പ് വാമമാർഗികൾക്കു ശേഷം, ശൈവം മുതലായ സമ്പ്രദായക്കാരുണ്ടായി. എന്നാൽ അവർക്ക് പ്രാബല്യം കിട്ടിയില്ല. വിക്രമാദിത്യന്റെ കാലം മുതൽക്ക് ശൈവർ പ്രബലരായിത്തുടങ്ങി, വാമമാർഗികൾക്കിടയിൽ ദശമഹാവിദ്യാദി ശാഖക്കാരുണ്ടായതുപോലെ ശൈവർക്കിടയിലും പാശുപതം മുതലായ ശാഖക്കാരുണ്ടായി.

## ശാങ്കരമതവും ശൈവമതവും

ആളുകൾ ശങ്കരാചാര്യരെ ശിവന്റെ അവതാരമായി കരുതി, അദ്ദേഹത്തിന്റെ അനുയായികളായ സംന്യാസിമാരും ശൈവമതം പിൻതുടർന്നു. വാമമാർഗികളേയും കൂടെ കൂട്ടി. വാമമാർഗികൾ ശിവപത്നിയായ ദേവിയുടേയും ശൈവർ ശിവന്റെയും ഉപാസകരായി. ഇരുവരും ഭസ്മവും രുദ്രാക്ഷവും ഇന്നും അണിയുന്നു. എന്നാൽ ശൈവർ, വാമമാർഗികളുടെയത്ര വേദവിരുദ്ധരല്ല.

## രുദ്രാക്ഷധാരണം

1. ധിക് ധിക് കപാലം ഭസ്മരുദ്രാക്ഷവിഹീനം
2. രുദ്രാക്ഷാൻ കണ്ഠദേശേ ദശന പരിമിതാൻ മസ്തകേ വിംശതീദ്വേ.
ഷട് ഷട് കർണ്ണ പ്രദേശേ കരയുഗളഗതാൻ ദ്വാദശാൻ ദ്വാദശൈവ
ബാഹ്വോരിന്ദോഃ കലാഭിഃ പൃഥഗിതി ഗദിത മേകമേവം ശിഖായാമ്
വക്ഷസ്യഷ്ടാധികം യഃ കലയതി ശതകം സ സ്വയം നീലകണ്ഠഃ.[58]

ഇങ്ങനെയുള്ള വളരെയേറെ ശ്ലോകങ്ങളുണ്ടാക്കുകയും 1. 'നെററിയിൽഭസ്മവും കഴുത്തിൽ രുദ്രാക്ഷവുമില്ലാത്തവർക്ക് അഹോ കഷ്ടം കഷ്ടം!' 'തം ത്യജേ ദന്ത്യജം യഥാ' അവരെ ചണ്ഡാലതുല്യം വർജിക്കേണ്ടതാണ്'' എന്നിങ്ങനെ പറയുകയും ചെയ്തു. 2. കഴുത്തിൽ 32, ശിരസ്സിൽ 40, കാതുകളിൽ 6 വീതം, 12 വീതം കൈകളിൽ, 1 ശിഖയിൽ, നെഞ്ചത്തു് 108 എന്നിപ്രകാരം രുദ്രാക്ഷം ധരിക്കുന്നവൻ സാക്ഷാൽ നീലകണ്ഠൻ തന്നെ. ശാക്തരും ഇങ്ങനെ വിശ്വസിക്കുന്നു.

58. രുദ്രാക്ഷജാബാല ഉപനിഷദ് 1–15.16–ൽ ഓരോ അംഗത്തിലും എത്രയെത്ര രുദ്രാക്ഷം ധരിക്കണമെന്നു് എഴുതിയിരിക്കുന്നു.

പിന്നീടു് ഈ വാമമാർഗികളും ശൈവരും ചേൎന്നു് തീരുമാനിച്ചു് ഭഗലിംഗം പ്രതിഷ്ഠിച്ചു. ഇതിനു് 'ജലധാരി'യെന്നും 'ലിംഗ'മെന്നും പേരുണ്ടു്. ഇതിന്റെ പൂജയുമാരംഭിച്ചു. ഈ പാമര കർമം എന്തിനു ചെയ്യുന്നെന്നോർത്തു് ആ നാണം കെട്ടവർ തെല്ലുപോലും നാണിച്ചില്ല. 'സ്വാർഥീ ദോഷം ന പശ്യതി'[59] സ്വാർഥ സിദ്ധിക്കുവേണ്ടി സ്വാർഥികൾ ദുഷ്കർമംപോലും സല്കർമമാണെന്നു് വാദിച്ചു് തെററിൽ ദോഷം കാണാതിരിക്കുമെന്നു് കവിവാക്യമുണ്ടു്. ആ ശിലാപൂജയും ഭഗലിംഗ പൂജയും എല്ലാ ധർമാർഥ - കാമ - മോക്ഷങ്ങളുടെയും സിദ്ധികാരണമായി അവർ കരുതി. ഭോജരാജാവിനു ശേഷം ജൈനികൾ അവരുടെ അമ്പലങ്ങളിൽ വിഗ്രഹങ്ങൾ പ്രതിഷ്ഠിക്കുകയും അതു കണ്ടു തൊഴുവാൻ ആരംഭിക്കുകയും ചെയ്തു. അപ്പോൾ ഈ പോപ്പന്മാരുടെ ശിഷ്യന്മാരും ജൈന ക്ഷേത്രങ്ങളിൽ പോക്കുവരവു തുടങ്ങി. ഒരു വശത്തു് പശ്ചിമ ദേശത്തിലെ ചില മതക്കാരും യവന[60] ന്മാരും ആര്യാവർത്തത്തിൽ വരാനും പോകാനും തുടങ്ങി. അപ്പോൾ പോപ്പന്മാർ നിർമിച്ച ശ്ലോകമാണിതു്:-

ന വദേദ്യാവനീം ഭാഷാം പ്രാണൈഃ കണ്ഠഗതൈരപി
ഹസ്തിനാ താഡ്യ മാനോഽപി ന ഗച്ഛേ ജ്ജൈന മന്ദിരമ്[61].

എത്രയേറെ ദുഃഖമുണ്ടായാലും ശരി, പ്രാണൻ കഴുത്തിൽ വന്നാലും ശരി അതായതു് മരണം വന്നു വിളിച്ചാലും ശരി, യവനഭാഷ സംസാരിക്കയേ അരുതു്. ഭ്രാന്തനാന കൊല്ലാൻ ഓടി വന്നാൽ ജൈന ക്ഷേത്ര ത്തിൽ കയറി പ്രാണൻ രക്ഷിക്കാമെന്നുണ്ടെങ്കിൽ പോലും ജൈനക്ഷേത്രത്തിൽ കയററുതു്. ജൈന ക്ഷേത്രത്തിൽ കയറി പ്രാണൻ രക്ഷിക്കുന്നതിലും നല്ലതു് മദയാനയുടെ മുമ്പിൽ ചെന്നു് ചവിട്ടേററു ചാകുന്നതാണു്. ഇങ്ങനെ സ്വശിഷ്യന്മാക്കുപദേശം നൽകാൻ തുടങ്ങി. ഇതിനു് ആരെങ്കിലും പ്രമാണങ്ങൾ ചോദിക്കുന്ന പക്ഷം-അതായതു് നിങ്ങളുടെ മതത്തിൽ ഏതെങ്കിലും പ്രാമാണിക ഗ്രന്ഥമുണ്ടോ എന്നു ചോദിച്ചാൽ ഒ്ഹാ! ഉണ്ടു് എന്നുത്തരം പറയും. എവിടെയാണു് കാണിക്കു എന്നു പറഞ്ഞാൽ മാർക്കണ്ഡേയ പുരാണാദികളിലെ ശ്ലോകങ്ങൾ ചൊല്ലി കേൾപ്പിക്കും. ദുർഗാനാമാവലിയിൽ ദേവിയുടെ വർണനം പോലെയാണിതു്. ഭോജരാജാവിന്റെ

59. അർഥീ ദോഷം ന പശ്യതി (ചാണക്യനീതി) 6.8. 60. മുസ്ലീങ്ങൾ
61. 'ഗജൈരാ പീഡ്യമാനോഽപി' എന്ന പാഠ ഭേദത്തോടു കൂടി ഭവിഷ്യ പുരാണം പ്രതിസർഗപർവം – 3. 3. 28- 53.

രാജ്യത്തു് വ്യാസൻെറ പേരിൽ മാർക്കണ്ഡേയ പുരാണം ശിവ പുരാണം എന്നിവ ഉണ്ടാക്കി പ്രചരിപ്പിച്ചു. ഇക്കാര്യം രാജാവിനറിവു കിട്ടിയപ്പോൾ ആ പണ്ഡിതന്മാർക്ക് കൈവെട്ടൽ തുടങ്ങിയ ശിക്ഷകൾ കൊടുത്തു. കാവ്യാദികളുണ്ടാക്കുന്നവർ അവരവരുടെ പേരിൽ ഉണ്ടാക്കിക്കൊള്ളണം ഋഷി മുനിമാരുടെ പേരിൽ ഉണ്ടാക്കരുതു് എന്നു താക്കീതു കൊടുത്തു. ഇതു് ഭോജ രാജാവു് രചിച്ചതും, ഗ്വാളിയോർ രാജ്യത്തിലെ ഭിണ്ഡ് നഗരത്തിലെ തിവാരി ബ്രാഹ്മണരുടെ വീട്ടിൽ ഉള്ളതുമായ സഞ്ജീവനി എന്ന ചരിത്ര ഗ്രന്ഥത്തിലുണ്ടു്. ഇതു് ലഖ്നൗയിലെ റാവുസാഹേബും അദ്ദേഹത്തിൻെറ ഗൃഹസ്ഥനായ രാമദയാൽ ചൗബേയും നേരിട്ടു കണ്ടിട്ടുള്ളതാണു്.

## മഹാഭാരതത്തിൽ കലപ്പ്

അതിൽ സ്പഷ്ടമായി എഴുതിയിരിക്കുന്നു—'വ്യാസമഹർഷി നാലായിരത്തിനാനൂറും. അദ്ദേഹത്തിൻെറ ശിഷ്യന്മാർ അയ്യായിരത്തി അറുനൂറും ശ്ലോകങ്ങളെഴുതി ആകെ പതിനായിരം ശ്ലോകങ്ങളിലാണു് മഹാഭാരതം രചിച്ചതു്, ഇതു് വിക്രമാദിത്യ മഹാരാജാവിൻെറ കാലത്തു് ഇരുപതിനായിരവും എൻെറ — ഭോജ രാജാവിൻെറ—പിതാവിൻെറ സമയത്തു് ഇരുപത്തയ്യായിരവും ഞാൻ മധ്യവയസ്സിലെത്തിയിട്ടുള്ള ഇക്കാലത്തു് മുപ്പതിനായിരവും ശ്ലോകങ്ങളായിരിക്കുന്നു. ഇങ്ങനെ വളന്നാൽ മഹാഭാരത പുസ്തകം ഒരു ഒട്ടകത്തിൻെറ ചുമടായിത്തീരും. [62] ഋഷി - മുനിമാരുടെ പേരു പറഞ്ഞു് പുരാണഗ്രന്ഥങ്ങളുണ്ടാക്കിയാൽ ആര്യാവർത്തത്തിലെ ജനങ്ങൾ മോഹജാലത്തിൽപെട്ടു് വൈദികധർമം വെടിഞ്ഞു് ഭ്രഷ്ടരാകും''. ഭോജരാജാവിനു് ഒട്ടു വൈദിക സംസ്കാരം ഉണ്ടായിരുന്നെന്നു് ഇതിൽ നിന്നു മനസ്സിലാക്കാം. ഇദ്ദേഹത്തെപ്പററിയുള്ള ഭോജപ്രബന്ധത്തിൽ ഇങ്ങനെ എഴുതിയിരിക്കുന്നു:—

62. ഇതു് സഞ്ജീവനി എന്ന ഗ്രന്ഥത്തെ ആസ്പദമാക്കി എഴുതിയതാണു്. ഏകദേശം 2000 വർഷം മുമ്പു മുതലുള്ള ശിലാ ലേഖനങ്ങളിൽ മഹാഭാരതത്തിനെപരാമർശിക്കുന്നതു് 'ശതസഹസ്രീസംഹിതായാമ്'' (1 ലക്ഷംശ്ലോകം) എന്നാണു്. ഭാരത്‌വർഷ് കാ ബൃഹദ് ഇതിഹാസ് (1)—പണ്ഡിററ് ഭഗവദത്തു്.) അഷ്ടാധ്യായി 6.2.38ൽ വ്യാസമുനിയുടെ 'ഭാരതം' എന്നും വൈശമ്പായൻ, സൂതൻ ഉഗ്രശ്രവസ്, എന്നിവർ വർധിപ്പിച്ച മഹാഭാരതം എന്ന ബൃഹദാകാരസൂചകമായ പൂർവപദപ്രകൃതിസ്വര വിധാനവും പാണിനി ചെയ്തിട്ടുണ്ടു്

ഘട്യൈകയാ ക്രോശദശൈകമശ്വഃ സുകൃത്രിമോ ഗച്ഛതി ചാരുഗത്യാ
വായും ദദാതി വ്യജനം സുപുഷ്കലം, വിനാ മനുഷ്യേണ ചലത്യജസ്രമ്. [63]

ഭോജരാജാവിൻെറ രാജ്യത്തിലും സമീപ രാജ്യങ്ങളിലും വളരെ പ്രഗത്ഭരായ ശില്പികളുണ്ടായിരുന്നു. അവർ കുതിരയുടെ ആകൃതിയിലുള്ള ഒരു വാഹനം യന്ത്രം ഘടിപ്പിച്ച് ഉണ്ടാക്കി. അതു് ഒരു നാഴികയിൽ പതിനൊന്നും, ഒരു മണിക്കൂറിൽ ഇരുപത്തേഴരയും ക്രോശം (വിളിപ്പാട്) ദൂരം പോകുമായിരുന്നു. അതു് ഭൂമിയിലും അന്തരിക്ഷത്തിലും സഞ്ചരിക്കുന്നതായിരുന്നു. വേറെ ഒരു പങ്കയും പണി കഴിച്ചിരുന്നു. മനുഷ്യ സഹായമില്ലാതെ യന്ത്ര ശക്തികൊണ്ടു് ഇതു കറങ്ങുകയും ധാരാളം കാററു നൽകുകയും ചെയ്തിരുന്നു. ഈ രണ്ടു സാധനങ്ങളും ഇന്നുണ്ടായിരുന്നെങ്കിൽ യൂറോപ്പുകാർ ഇത്രയേറെ ഞെളിയുകയില്ലായിരുന്നു.

പോപ്പന്മാർ തങ്ങളുടെ ശിഷ്യന്മാരെ ജൈനികളിൽ നിന്ന കററി നിർത്തിയെങ്കിലും ജൈന ക്ഷേത്രങ്ങളിൽ പോകുന്നതിൽ നിന്നോ അവരുടെ ഭജനകഥനാദികൾ കേൾക്കുന്നതിൽ നിന്നോ വിലക്കുവാൻ കഴിഞ്ഞില്ല. ജൈനികളുടെ പോപ്പന്മാർ പൗരാണികപോപ്പന്മാരുടെ ശിഷ്യന്മാരെ വശീകരിക്കാൻ തുടങ്ങി. അപ്പോൾ പൗരാണികപോപ്പന്മാർ തങ്ങളുടെ ശിഷ്യന്മാർ ജൈനരാകുന്നതു തടയുവാനുള്ള ഉപായം ചിന്തിച്ചു. ജൈനരേപ്പോലെ തങ്ങളും അവതാരങ്ങൾ, ക്ഷേത്രങ്ങൾ, വിഗ്രഹങ്ങൾ, കഥാപുസ്തകങ്ങൾ മുതലായവ ഉണ്ടാക്കണമെന്നു ചിന്തിച്ചുറച്ചു. ജൈനരുടെ ഇരുപത്തിനാലു തീർഥങ്കരന്മാരേപ്പോലെ ഇരുപത്തിനാലു് അവതാരങ്ങൾ, ക്ഷേത്രങ്ങൾ, വിഗ്രഹങ്ങൾ മുതലായവ ഉണ്ടാക്കി. ജൈനരുടെ ആദി, ഉത്തരം മുതലായ പുരാണങ്ങളേപ്പോലെ പതിനെട്ടു പുരാണങ്ങൾ നിർമിച്ചു.

## വൈഷ്ണവ മതാരംഭം

ഭോജരാജാവിനു ശേഷം നൂററമ്പതു കൊല്ലം കഴിഞ്ഞു് വൈഷ്ണവമതം ആരംഭിച്ചു. [64] കഞ്ജര വർണത്തിൽ പിറന്ന ശം

63. ഈ ശ്ലോകം ഭോജപ്രബന്ധത്തിൽ കാണുന്നില്ല. ഭോജരാജാവു രചിച്ച 'സമരാങ്ഗണ സൂത്രധാര' എന്ന ഗ്രന്ഥത്തിലെ യന്ത്രാധ്യായത്തിൽ ഇങ്ങനെ അനേകം യന്ത്രങ്ങൾ ഉണ്ടാക്കുന്ന പ്രക്രിയാവിധിയുണ്ട്, വിമാനമുൾപ്പെടെ.

64. ഭാഗവതമതം എന്ന പേരിൽ വൈഷ്ണവ സമ്പ്രദായം അതിപുരാതനമാണു്. ഇക്കാലത്തു് അതിൻെറ പുനരുജ്ജീവനം ഉണ്ടായി എന്നർഥം.

കോപൻ[65] എന്നയാളാണിതിനാരംഭം കുറിച്ചതു്. അതിനു ശേഷം തോട്ടി വർഗത്തിൽ പിറന്ന മുനിവാഹനനും, മൂന്നാമതു് യവന കുലജാതനായ യൗവനാചാര്യനും ഈ മതത്തിൻെറ ആചാര്യന്മാരായി. നാലാമതു് ബ്രാഹ്മണ കുലജാതനായ രാമാനുജനുണ്ടായി. അദ്ദേഹം ഈ മതം വളരെ പ്രചരിപ്പിച്ചു.

## പുരാണങ്ങളുടെ രചന

ശൈവർ ശിവപുരാണവും മററും, ശാക്തേയർ ദേവീഭാഗവതവും മററും വൈഷ്ണവർ വിഷ്ണുപുരാണവും മററും ഉണ്ടാക്കി. ആരും പ്രമാണമായി കരുതിയില്ലെങ്കിലോ എന്നു വിചാരിച്ചു് സ്വന്തം പേരിൽ ഇവ ഉണ്ടാക്കിയില്ല. അതിനാൽ വ്യാസൻ മുതലായ ഋഷി - മുനിമാരുടെ പേരിലാണു് പുരാണങ്ങൾ രചിച്ചതു്. നവീനമെന്നായിരുന്നു പുരാണമെന്നതിനു പകരം ഇവയ്ക്കു് വാസ്തവത്തിൽ പേരിടേണ്ടിയിരുന്നതു്. എന്നാൽ ദരിദ്രൻ തൻെറ മകനു് മഹാരാജാധിരാജൻ എന്നോ, പുതിയ സാധനത്തിനു് സനാതനം എന്നോ പേരിടുന്നതുപോലെ ഇതിൽ ആശ്ചര്യമെന്തുള്ളു? ഇവർ തമ്മിൽ തല്ലുന്നതുപോലെ പുരാണങ്ങൾ തമ്മിലും കലഹമുണ്ടു്.

ദേവീഭാഗവതം നോക്കൂ. ശ്രീയെന്നു പറയുന്ന ശ്രീപുര സ്വാമിനിയായ ഒരു സ്ത്രീദൈവം ഈ ജഗത്തെല്ലാം നിർമിച്ചു. ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാരെയും അവർ തന്നെ രചിച്ചു. ആ ദേവിക്കു് ഇച്ഛയുണ്ടായപ്പോൾ സ്വന്തം കൈകൾ തിരുമ്മി. കൈകളിൽ നിന്നു് ജ്വാലയുണ്ടായി - ജ്വാലയിൽ നിന്നു ബ്രഹ്മാവുണ്ടായി. 'നീയെന്നെ വിവാഹം കഴിക്കു' എന്നു ദേവി പറഞ്ഞു 'നീയെൻെറ അമ്മയാണു്, നിന്നെ എനിക്കു വിവാഹം ചെയ്യുവാൻ കഴിയില്ലല്ലോ' എന്നു ബ്രഹ്മാവു പറഞ്ഞതു കേട്ടു് അമ്മ ക്രോധിച്ചു് മകനെ ചുട്ടു കളഞ്ഞു. വീണ്ടും കൈകൾ തിരുമ്മി രണ്ടാമത്തെ മകനെ ഉത്പാദിപ്പിച്ചു. അവനു് വിഷ്ണുവെന്നു് പേരിട്ടു. അവനോടും അപ്രകാരം പറഞ്ഞു. അവനും കേൾക്കായ്കയാൽ അവനേയും ഭസ്മമാക്കി. മൂന്നാമതും മകനെ ജനിപ്പിച്ചു. അവനു് ശിവനെന്നു പേരിട്ടു. നീയെന്നെ വിവാഹം കഴിക്കു എന്നു് ആവശ്യപ്പെട്ടപ്പോൾ സാധ്യമല്ല, വേറൊരു സ്ത്രീയുടെ ശരീരം ധാരണം ചെയ്താലാവാം എന്നു ശിവൻ പറഞ്ഞു. ദേവി അങ്ങനെ ചെയ്തു. ഈ രണ്ടിടത്തും കാണുന്ന ചാരം എന്താണെന്നു് ശിവൻ ചോദിച്ചു ഇതു നിൻെറ സഹോദരന്മാരാണെന്നും ഇവർ

65. കയറുപിരിക്കുന്ന വർഗമാണു് കഞ്ജര വർണം.

  

എൻെറ ആജ്ഞ പാലിച്ചില്ല അതിനാൽ ചാരമാക്കിക്കള ഞ്ഞെന്നും ദേവി പറഞ്ഞു. ഞാൻ ഒററയ്ക്കെന്തു ചെയ്യും? ഇവരെ ജീവിപ്പിക്കൂ. വേറെ രണ്ടു സ്ത്രീകളേയും ജനിപ്പിക്കൂ. മൂവരും മൂവ രേയും വിവാഹം കഴിക്കും. എന്നായി ശിവൻ. ദേവി അങ്ങനെ ചെയ്തു മൂവരേയും മൂവരും കല്യാണം കഴിച്ചു.

കാര്യം കൊള്ളാം. അമ്മയെ വേട്ടില്ല. സഹോദരിയെ വേട്ടു. ഇതു് ഉചിതമാണെന്നു കരുതണോ? പിന്നീടു് ഇവർ ഇന്ദ്രനേയും സൃഷ്ടിച്ചു. ബ്രഹ്മാവു്, വിഷ്ണു, രുദ്രൻ, ഇന്ദ്രൻ എന്നിവരെ ദേവി തൻെറ പല്ലക്കു ചുമ്മികളാക്കി മാററി. ഇപ്രകാരമുള്ള പുളുമാസു കം നീട്ടിപ്പരത്തി തോന്നുംപടി എഴുതി വച്ചിട്ടുണ്ടു്. ദേവിയുടെ മാതാപിതാക്കളാരാണെന്നും ശ്രീപുരം ഉണ്ടാക്കിയതാരാണെന്നും ചോദിച്ചാൽ എന്തു പറയും? ദേവി അനാദിയാണെന്നാണെങ്കിൽ, സംയോഗജന്യമായ വസ്തു ഒരിക്കലും അനാദിയാവില്ലല്ലോ. മാതാവും മകനും തമ്മിൽ വിവാഹം ഭയപ്രദമാണെങ്കിൽ, സഹോ ദരീസഹോദരന്മാർ തമ്മിലുള്ള വിവാഹം എന്തു ഗുണപ്രദമാണു്?

ഈ ദേവീഭാഗവതത്തിൽ ശിവൻ, വിഷ്ണു, ബ്രഹ്മാവു് ആദിയാ യവരുടെ നിസ്സാരതയും ദേവിയുടെ മഹത്വവും എഴുതി വച്ചിരി ക്കുന്നതുപോലെ ശിവപുരാണത്തിൽ ദേവിയുടേയും മററും നിസ്സാ രത എഴുതിയിരിക്കുന്നു. അതായതു് ഇവരെല്ലാം ശിവൻെറ ദാസ ന്മാരും മഹാദേവൻ എല്ലാവരുടെയും ഈശ്വരനുമാണത്രേ!

## ഭസ്മരുദ്രാക്ഷങ്ങൾ

രുദ്രാക്ഷം - ഒരു മരത്തിൻെറ വിത്തു് - ഭസ്മം എന്നിവ ധരിക്കു ന്നതുകൊണ്ടു് മുക്തി കിട്ടുമെന്നു വിചാരിക്കുന്നെങ്കിൽ ചാരത്തിൽ കിടന്നുരുളുന്ന കഴുതയ്ക്കും കുന്നിക്കുരുമാല ധരിക്കുന്ന കാട്ടാളർ, പറ യർ മുതലായവർക്കും മുക്തി ലഭിക്കില്ലേ? ഭസ്മത്തിൽ കിടന്നുരുളുന്ന പന്നി, നായ, കഴുത മുതലായവയ്ക്കും മുക്തി ലഭിക്കാത്തതെന്തു്?

ചോദ്യം:- കാലാഗ്നിരുദ്രോപനിഷത്തിൽ ഭസ്മം തൊടുവാ നുള്ള വിധിയുണ്ടു്.[66] അതു കള്ളമാണോ? ത്ര്യായുഷം ജമദഗ്നേ[67] എന്ന യജുർവേദ വചനം മുതലായവയിൽ നിന്നു് ഭസ്മധാരണ വിധികൾ ലഭിക്കുന്നു. രുദ്രൻെറ കണ്ണിൽ നിന്നു വീണ കണ്ണീരിൽ നിന്നു് ഉണ്ടായ വൃക്ഷമാണു് രുദ്രാക്ഷമെന്നും അതിനാൽ അതു ധരി ക്കുന്നതു പുണ്യമാണെന്നും പുരാണങ്ങളിലെഴുതിയിരിക്കുന്നു. അതിനാൽ അതു ധരിക്കുന്നതു് പുണ്യമാണു്. രുദ്രാക്ഷം ധരിച്ചാൽ പാപമെല്ലാം വെടിഞ്ഞു് സ്വർഗത്തു പോകാം. അവനു് യമ നെയോ നരകത്തേയോ ഭയപ്പെടേണ്ടതില്ല.

66. ഭസ്മത്രിപുണ്ഡ്രധാരണേ വിനിയോഗഃ 67. അ. 3. മ. 62.

ഉത്തരം:- കാലാഗ്നിരുദ്രോപനിഷത്ത് ഏതോ ഭസ്മധാരി എഴുതിയതാണ്. എന്തെന്നാൽ അതിലെ യാസ്യ പ്രഥമാ രേഖാ സാ ഭൂലോകഃ [68] മുതലായ വചനങ്ങൾ അനർഥകങ്ങളാണ്. ദിവസേന കൈ കൊണ്ടു വരയ്ക്കുന്ന വര ഭൂലോകമോ അതിനെക്കുറിക്കുന്നതോ ആകുന്നതെങ്ങനെ? കൂടാതെ, ത്ര്യായുഷം ജമദഗ്നേ മുതലായ മന്ത്രങ്ങൾ ഭസ്മമോ ത്രിപുണ്ഡ്രമോ ധരിക്കുന്നതിനേപ്പററിയുള്ളതല്ല. ചക്ഷുർവൈ ജമദഗ്നിഃ എന്ന് ശതപഥം. [69] ഈശ്വരാ! എൻെറ നേത്രജ്യോതി, ത്ര്യായുഷം അഥവാ മൂന്നിരട്ടിയാകണം. മുന്നൂറു വർഷം നിലനിൽക്കണം. ഞാൻ കണ്ണു നശിക്കാതിരിക്കത്തക്ക വണ്ണമുള്ള സത്പ്രവൃത്തികൾ ചെയ്യട്ടെ. എന്നർഥം. കണ്ണുനീർ വീണ് വൃക്ഷം മുളയ്ക്കുകയെന്നതു് എത്രയോ വിഡ്ഢിത്തമാണ്! ഈശ്വരൻെറ സൃഷ്ടിക്രമത്തെ ആർക്കാനും മാററി മറിക്കാനാവുമോ? ഏതു വൃക്ഷത്തിൻെറ വിത്ത് ഈശ്വരനുണ്ടാക്കിയോ അതിൽ നിന്ന് ആ വൃക്ഷം മാത്രമേ ഉണ്ടാവൂ. മറെറാന്നുണ്ടാവില്ല. [70] അതിനാൽ രുദ്രാക്ഷം, ഭസ്മം, തുളസി, താമരക്കായ്, പുല്ല്, ചന്ദനം മുതലായവ കഴുത്തിലണിയുന്നതു്, കാട്ടുമനുഷ്യരെപ്പോലെ മൃഗതുല്യരായവർ മാത്രമാണ്. [71]

ഇങ്ങനെ വാമമാർഗികളും ശൈവരുമായ അനേകം മിഥ്യാചാരക്കാരും വിരുദ്ധന്മാരും ചെയ്യേണ്ടതു ചെയ്യാത്തവരുമായി ഒട്ടുപേരുണ്ട്. അവരിൽത്തന്നെ ശ്രേഷ്ഠന്മാരുണ്ട്. അവർ ഇതൊന്നും വിശ്വസിക്കാതെ സത്കർമങ്ങൾ ചെയ്തു കൊണ്ടിരിക്കുന്നു. രുദ്രാക്ഷവും ഭസ്മവും കണ്ട് യമധർമൻെറ ഭൃത്യന്മാർ ഭയപ്പെടുമെങ്കിൽ പോലീസുകാരും ഭയപ്പെടണമല്ലോ! രുദ്രാക്ഷവും ഭസ്മവും ധരിക്കുന്നവരെ കണ്ടാൽ പട്ടിയും സിംഹവും, സർപ്പവും തേളും ഈച്ചയും കൊതുകും മററും ഭയപ്പെടുന്നില്ലെങ്കിൽ ന്യായാധിപൻെറ — യമൻെറഭൃത്യ വർഗം ഭയപ്പെടുന്നതെന്തിന്?

---

68. യാസ്യപ്രഥമാരേഖാ സാ ഗാർഹപത്യ ശ്ചകാരോ രജോ ഭൂലോകഃ- കാലാഗ്നി രുദ്രോപനിഷത്ത്. ഇക്കാലത്തേതുപോലെ റഫറൻസ് ഗ്രന്ഥങ്ങൾ കൊണ്ടുനടക്കുവാനോ ഒരുസ്ഥലത്തു സംഭരിച്ച് ഉപയോഗിക്കുവാനോ ഈ ഗ്രന്ഥം എഴുതുന്ന കാലത്തു് മഹർഷിക്ക് സൗകര്യമില്ലായിരുന്നു. എല്ലാം ഓർമയിൽ നിന്നു പകർത്തിയതാവാനേ വഴിയുള്ളൂ. ഒരു തവണയിൽ കവിഞ്ഞ് ഇവയൊന്നും വായിച്ചിരിക്കാനും ഇടയില്ല. തന്നിമിത്തം യഥാതഥമായ പകർത്തിയെഴുത്ത് അത്തരം ഗ്രന്ഥങ്ങളുടെ കാര്യത്തിൽ ചെയ്തിരിക്കയുമില്ല. മഹർഷിയെ തിരുത്തുകയല്ല, അടിക്കുറിപ്പുകളുടെ ഉദ്ദേശ്യമെന്ന് താല്പര്യം. 69 ശതപഥം. 8. 1. 2. 3, (70) കണ്ണീരിൽ നിന്നു വൃക്ഷമുണ്ടാവില്ലെന്നു താല്പര്യം. 71. സ്ത്രീപുരുഷന്മാർക്ക് സ്വർണ, രജത ആഭരണങ്ങളാവാമെന്ന് സംസ്കാരവിധി, വിവാഹപ്രകരണം. ആഭരണമാണ്, ആസ്തിയല്ലാ.

## വൈഷ്ണവ മതം

ചോദ്യം:- വാമമാർഗികളും ശൈവരും നല്ലവരല്ല. വൈഷ്ണവരോ? അവർ നല്ലവരല്ലേ?

ഉത്തരം:- ഇവരും വേദവിരുദ്ധരാകയാൽ മററുള്ളവരേക്കാൾ ചീത്തയാണ്.

ചോദ്യം: 'നമസ്തേ രുദ്രമന്യവേ' 'ശിവായ ച ശിവതരായച' 'വൈഷ്ണവമസി' 'വാമനായച. ഗണാനാംത്വാ ഗണപതി ഹവാമഹേ. ഭഗവതീ ഹി ഭൂയാഃ. 'സൂര്യ ആത്മാ ജഗതസ്തസ്ഥുഷശ്ച'.[72] മുതലായ വേദപ്രമാണങ്ങളാൽ ശൈവാദി മതങ്ങൾ സിദ്ധിക്കുന്നു. പിന്നെന്തിന് നിങ്ങൾ ഖണ്ഡനം ചെയ്യുന്നു.

ഉത്തരം:- ഈ വചനങ്ങളിൽ നിന്നു് ശൈവാദിമതങ്ങളുടെ സിദ്ധി ഉണ്ടാവുന്നില്ല. എന്തെന്നാൽ, രുദ്രൻ എന്നതു് ഈശ്വരൻ പ്രാണാദിവായു, ജീവൻ, അഗ്നി മുതലായവയുടെ പേരാണ്. ക്രോധിക്കുന്ന രുദ്രന്, അതായതു് ദുഷ്ടന്മാരെ കരയിക്കുന്ന പരമാത്മാവിന് നമസ്കാരം. പ്രാണങ്ങൾക്ക് അഥവാ ജഠരാഗ്നിയ്ക്കു് അന്നദാനം ചെയ്യുക. നമ ഇതി അന്നനാമ. (നിഘണ്ടു 2, 7.) നമ അന്നത്തിന്റെ പര്യായമാണെന്നു് നിഘണ്ടുവിലുണ്ടു്. മംഗളപ്രദനായ, ലോകത്തിന് അത്യന്തം നന്മ ചെയ്യുന്ന ആ ശിവനെ-പരമാത്മാവിനെ-നമസ്കരിക്കണം. ശിവസ്യ പരമേശ്വരസ്യായം ഭക്തഃ ശൈവഃ (ശിവന്റെ - ഈശ്വരന്റെ - ഭക്തനാണ് ശൈവൻ) വിഷ്ണോഃ പരമാത്മനോ ഽയം ഭക്തോ വൈഷ്ണവഃ. (വിഷ്ണുവിന്റെ ഈശ്വരന്റെ - ഭക്തനാരോ അവനത്രേ വൈഷ്ണവൻ) ഗണപതേഃ സകലജഗത്സ്വാമിനോ ഽയം സേവകോ ഗാണപതഃ (സകല ജഗത്തിന്റെയും യജമാനനായ ഗണപതിയുടെ സേവകനത്രേ. ഗാണപത്യൻ) ഭഗവത്യാ വാണ്യാ അയം സേവകഃ ഭാഗവതഃ (സത്യവാണിയായ ഭഗവതിയുടെ സേവകൻ ഭാഗവതൻ) സൂരസ്യ ചരാചരാത്മനഃ അയം സേവകഃ സൗരഃ (ചരാചരാത്മാവായ സൂര്യന്റെ - ജഗദീശ്വരന്റെ - സേവകനാണ് സൗരൻ. രുദ്രൻ, ശിവൻ, വിഷ്ണു, ഗണപതി, സൂര്യൻ എന്നീ പേരുകളെല്ലാം ഈശ്വരന്റേതും, ഭഗവതിയെന്നതു് സത്യഭാഷണയുക്തമായ വാണിയുടെയും പേരാണ്. ഇതു മനസ്സിലാക്കാതെയാണ് ബഹളമുണ്ടാക്കുന്നതു് ഉദാഹരണം പറയാം.

ഒരു സംന്യാസിക്കു് രണ്ടു് ശിഷ്യന്മാരുണ്ടായിരുന്നു. ദിവസവും അവർ ഗുരുവിന്റെ കാലു തിരുമ്മിക്കൊടുക്കും. ഒരാൾ

72. ക്രമത്തിൽ, യജു 16.1, 16. 41, 5.21, 16.30, 23.19, അഥർവം 9. 10.20, യജു. 13.46.

ഇടത്തേക്കാലും മറേറയാരം വലത്തേക്കാലും തിരുമ്മുവാൻ പങ്കിട്ടെടുത്തു. ഒരു ദിവസം ശിഷ്യരിലൊരുവൻ അങ്ങാടിയിൽ പോയി. മറേറയാരം താൻ ശുശ്രൂഷിക്കുന്ന കാല് തിരുമ്മിക്കൊണ്ടിരുന്നു. അപ്പോരം ഗുരു തിരിഞ്ഞു കിടന്നു. അപ്പോരം താൻ ശുശ്രൂഷിക്കുന്ന കാലിന്മേൽ മറേറക്കാൽ വന്നു വീണു. ശിഷ്യൻ വടിയെടുത്ത് ആ കാലിനെ പ്രഹരിച്ചു. 'എടാ ദുഷ്ടാ! നീയെന്താണി ചെയ്തതു്?' എന്നു് ഗുരു ചോദിച്ചു. ''ഞാൻ ശുശ്രൂഷിക്കുന്ന കാലിൽ മറേറക്കാൽ എന്തിനു കയറിയിരുന്നു?'' എന്നായി ശിഷ്യൻ. അപ്പോഴേക്കും മറേറ ശിഷ്യനും അങ്ങാടിയിൽ നിന്നു വന്നു. അയാരം തന്റെ വക കാലിനെ ശുശ്രൂഷിക്കാൻ തുടങ്ങി അതിൽ നീരുള്ളതുകണ്ടു് ''എന്റെ വകയായ ഈ കാലിനെന്തു പററി?'' എന്നു ചോദിച്ചു. ഉണ്ടായ സംഭവം ഗുരു പറഞ്ഞു കേരംപ്പിച്ചു. ആ മൂഢനും മിണ്ടാതെ അനങ്ങാതെ വടിയെടുത്തു് മറേറക്കാലിൽ പൊതിരെ തല്ലി. ഗുരു ഉറക്കെ നിലവിളിച്ചു. ശിഷ്യന്മാർ രണ്ടുപേരും വടിയെടുത്തു് രണ്ടുകാലുകളേയും പ്രഹരിക്കാൻ തുടങ്ങി; വലിയ ബഹളമായി. ആളുകരം ഓടിക്കൂടി. സ്വാമിക്കെന്തു പററിയെന്നവർ ചോദിച്ചു. ഏതോ ബുദ്ധിമാൻ സ്വാമിയെ രക്ഷിച്ചു്, മൂഢന്മാരായ ശിഷ്യരെ ഉപദേശിച്ചു:- ''രണ്ടുകാലും സ്വാമിയുടേതാണു്. രണ്ടിനും നിങ്ങളുടെ ശുശ്രൂഷ ഉണ്ടായപ്പോരം സ്വാമിക്കു് സുഖം കിട്ടി. നോവിച്ചപ്പോരം നൊന്തതും സ്വാമിക്കുതന്നെ.''

ഗുരുശുശ്രൂഷയിൽ ശിഷ്യന്മാർ കാണിച്ച തമാശപോലെ, ഏകവും, അഖണ്ഡവും, സച്ചിദാനന്ദ സ്വരൂപവുമായ പരമാത്മാവിന്റെ വിവിധനാമങ്ങളായ വിഷ്ണു, രുദ്രൻ, മുതലായവയുടെ, ഒന്നാം സമുല്ലാസത്തിൽ വെളിവാക്കിയ സത്യാർത്ഥങ്ങളെ മനസ്സിലാക്കാതെ ശാക്ത വൈഷ്ണവാദി മതക്കാർ പരസ്പരം നാമനിന്ദ ചെയ്യുന്നു. ഈ മന്ദബുദ്ധികരം സ്വല്പമെങ്കിലും ബുദ്ധി വികസിപ്പിച്ചു്, വിഷ്ണു, രുദ്രൻ, ശിവൻ മുതലായ നാമങ്ങരം ഏകവും അദ്വിതീയവും സർവനിയന്താവും സർവാന്തര്യാമിയും ആയ ജഗദീശ്വരന്റെ വിവിധ ഗുണകർമസ്വഭാവങ്ങളനുസരിച്ചുള്ളവയാണെന്നു് ചിന്തിക്കുന്നതേയില്ല. ഇങ്ങനെയുള്ള മൂഢന്മാരോടു് ഈശ്വരൻ കോപിക്കുകയില്ലേ ?

## ചക്രാങ്കിതരുടെ കഥ

ഇനി ചക്രാങ്കിത വൈഷ്ണവരുടെ അത്ഭുത കഥ കേരംക്കുക:-

താപഃ പുണ്ഡ്രം യഥാനാമമാലാ മന്ത്രസ്തഥൈവച.
അമീ ഹി പഞ്ചസംസ്കാരാഃ പരമൈകാന്ത ഹേതവഃ[73]
'അതപ്തതനൂർന തദാമോ അശ്നുതേ'[74] ഇതിശ്രുതേ.

**അർഥം:-** താപഃ = ശംഖ്, ചക്രം, ഗദ, പത്മം എന്നീ മുദ്രകൾ ചുട്ടു പഴുപ്പിച്ച് ഭുജമൂലങ്ങളിൽ അടയാളം കുത്തുന്നു. എന്നിട്ട് പാൽപ്പാത്രത്തിൽ മുക്കി ചൂടാററുന്നു. ചിലർ ഈ പാൽ കുടിയ്ക്കുകയും ചെയ്യുന്നു. നോക്കൂ! മനുഷ്യ മാംസത്തിൻെറ സ്വാദ് ആ പാലിൽ ഉണ്ടാകുമെന്ന് പ്രത്യക്ഷമാണല്ലോ. ഇങ്ങനെയെല്ലാമുള്ള കർമങ്ങൾകൊണ്ട് ഈശ്വരപ്രാപ്തിയുണ്ടാകുമെന്ന് ആശിക്കുകയും ശംഖചക്രാദികൾകൊണ്ട് കാച്ചിക്കുത്താതെ ജീവൻ ഈശ്വരനെ പ്രാപിക്കുകയില്ലെന്നു പറയുകയും ചെയ്യുന്നു. എന്തെന്നാൽ ചുട്ടി കുത്താത്തവൻ ആമഃ അഥവാ പാകമാകാത്തവൻ ആണത്രേ. 'വില്ല്'പോലുള്ള അടയാളങ്ങൾ കണ്ട് വില്ലംശിപായിയെന്നും മററും രാജഭൃത്യരെ തിരിച്ചറിയുന്നതുപോലെ വിഷ്ണുവിൻെറ ആയുധങ്ങളായ ശംഖ ചക്രാദികളുടെ ചിഹ്നങ്ങൾ കണ്ട് യമധർമനും ഭടന്മാരും ഭയപ്പെടുമത്രേ. അവർ പറയുന്നു;-

ബാനാ ബഡാ ദയാൽ കാ തിലക് ഛാപ് ഔർ മാൽ
യമ് ഡർപൈ കാലൂ കഹേ ഭ്രയമാനേ ഭൂപാല്[75]

ഭഗവാൻെറ അലങ്കാരമായ തിലകവും മുദ്രയും മാലയും ധരിക്കുന്നതു് മഹത്വമാണ്. അതിനെ രാജാവും യമരാജാവും ഭയപ്പെടുന്നു എന്നർഥം.

## താപ പുണ്ഡ്രാദികളുടെ വ്യാഖ്യാനം

പുണ്ഡ്രം = ത്രിശൂലം പോലെ നെററിയിൽ മൃഗ്ഗോപി വരയ്ക്കുന്നതു്. നാമം = നാരായണ ദാസൻ, വിഷ്ണുദാസൻ, മുതലായ ദാസനെന്നവസാനിക്കുന്ന പേരിടുക. മാല = താമരക്കുരുമാലയണിയുക. മന്ത്രം = 1. ''ഓം നമോ നാരായണായ'' ഇതിവർ സാധാരണക്കാർക്കുവേണ്ടി ഉണ്ടാക്കി വച്ച മന്ത്രമാണ്. കൂടാതെ, 2. ശ്രീമന്നാരായണചരണം ശരണം പ്രപദ്യേ. 3. ശ്രീമതേ നാരായണായ നമഃ. 4. ശ്രീമതേരാമാനുജായ നമഃ. ഇത്യാദി മന്ത്രങ്ങൾ ധനാഢ്യന്മാർക്കും മാന്യന്മാർക്കുമായി ഉണ്ടാക്കിവച്ചിട്ടുള്ളതാണ്. ഇതും ഒരു കച്ചവടമായിപ്പോയി! ചക്കിസ്സെോത്ത

---

73. രാമാനുജപടല പദ്ധതി, പേജ് 7 അവിടെ സ്വല്പം വ്യത്യാസമുണ്ട്.
74. ഋ.9.83.1 75. ദയാലുവായ ഈശ്വരൻെറ മഹാചിഹ്നങ്ങളാണ് തിലകവും മുദ്രയും മാലയും. യമനും ഭൂപാലനും അതുകണ്ട് ഭയപ്പെടുമെന്നതിൽ സംശയമില്ല. (ഭക്തമാല 6)

ചങ്കരൻ!! ഈ അഞ്ച് സംസ്കാരങ്ങൾ മുക്തികാരണമാണെന്നു് ചക്രാങ്കിതന്മാർ വിചാരിക്കുന്നു. ഈ മന്ത്രങ്ങളുടെ അർത്ഥം ഇപ്രകാരമാണു്.

1. ഞാൻ നാരായണനെ നമസ്കരിക്കുന്നു. 2. ലക്ഷ്മീസഹിതനായ നാരായണൻെറ തൃച്ചേവടികളെ ഞാൻ ശരണം പ്രാപിക്കുന്നു. 3. ശോഭനീയനായ നാരായണനു് നമസ്കാരം. 4. ശ്രീമാനായ രാമാനുജനു് നമസ്കാരം.

വാമമാർഗികൾക്കു് പഞ്ചമകാരങ്ങൾ എപ്രകാരമാണോ അപ്രകാരമാണു് ചക്രാങ്കിതക്കു് പഞ്ച സംസ്കാരങ്ങൾ. ശംഖചക്രങ്ങൾ ശരീരത്തിൽ കാച്ചിക്കുത്തുന്നതിനു് പ്രമാണമാക്കിയ വേദ മന്ത്രത്തിൻെറ പാഠവും അർത്ഥവും ഇപ്രകാരമാണു്.

1. പവിത്രം തേ വിതതം ബ്രഹ്മണസ്പതേ പ്രഭുർഗാത്രാണി പര്യേഷി വിശ്വതഃ. അതപ്ത തനൂർന തദാമോ അശ്നുതേ ശൃതാസ ഇദ്വഹന്തസ്തത്സമാശത.

2. തപോഷ്പവിത്രം വിതതം ദിവസ്പതേ. (ഋ. 9. 83. 1, 2)

ബ്രഹ്മാണ്ഡത്തെയും വേദത്തെയും പരിപാലിക്കുന്ന പ്രഭോ! സർവസാമർത്ഥ്യയുക്തനും സർവശക്തിമാനും ആയ അങ്ങ് സ്വന്തം വ്യാപ്തിയാൽ സംസാരത്തിൻെറ സർവാവയങ്ങളിലും വ്യാപിച്ചിരിക്കുന്നു. അങ്ങയുടെ വ്യാപകവും പവിത്രവുമായ സ്വരൂപത്തെ ബ്രഹ്മചര്യം, സത്യഭാഷണം, ശമം, ദമം, യോഗാഭ്യാസം, ജിതേന്ദ്രിയത്വം, സത്സംഗം തുടങ്ങിയ തപശ്ചര്യകളില്ലാത്ത അന്തഃകരണത്തോടുകൂടിയ ആത്മാവു് പ്രാപിക്കുകയില്ല. അപ്പറഞ്ഞ തപസ്സുകളാൽ ശുദ്ധമായവർ മാത്രമേ തപാചരണങ്ങളിലൂടെ അങ്ങയുടെ ശുദ്ധസ്വരൂപത്തെ ഭംഗിയായി പ്രാപിക്കുകയുള്ളൂ.

2. പ്രകാശസ്വരൂപനായ ഈശ്വരൻെറ സൃഷ്ടിയിൽ, വിസ്തൃതവും പവിത്രാചരണരൂപവും ആയ തപസ്സനുഷ്ഠിക്കുന്നവർ മാത്രമേ പരമാത്മാവിനെ പ്രാപിക്കുവാൻ യോഗ്യരാവുകയുള്ളൂ.

## അതപ്തതനുവിൻെറ അർത്ഥം

ഈ രാമാനുജീയരും മററും ചക്രാങ്കിതരാകുവാനുള്ള അനുജ്ഞ എങ്ങനെയാണു് ഈ മന്ത്രത്തിൽ നിന്നു് സിദ്ധിക്കുന്നതു്? അവർ വിദ്വാന്മാരായിരുന്നോ അതോ അവിദ്വാന്മാരോ? വിദ്വാന്മാരായിരുന്നെങ്കിൽ ഇല്ലാത്ത അർത്ഥം എങ്ങനെയാണു് ഈ മന്ത്രത്തിനു പറയുന്നതു്? അതപ്തതനുവെന്നല്ലാതെ അതപ്തഭുജൈകദേശഃ എന്നീ മന്ത്രത്തിലില്ലല്ലോ. കൂടാതെ അതപ്തതനുവിലെ തനു്

എന്നതിനു് നഖശിഖാന്തമുള്ള ശരീരാംശങ്ങളെല്ലാം എന്നാണർഥമെന്നും, അഗ്നികൊണ്ടു പൊള്ളിക്കലാണു് വിധിച്ചിരിക്കുന്നതെന്നും ചക്രാങ്കിതന്മാർ അംഗീകരിച്ചിട്ടു്, അതിൻപടി അവരവരുടെ ശരീരത്തെ അടുപ്പിലിട്ടു് ചുട്ടാലുംകൂടി അതു് മന്ത്രാർഥത്തിനു വിരുദ്ധമാകുന്നു. മന്ത്രത്തിൽ സത്യഭാഷണാദി പവിത്രകർമങ്ങളെയാണു് തപസ്സെന്നു പറഞ്ഞിരിക്കുന്നതു്.

ഋതംതപഃ സത്യംതപോദമസ്തപഃസ്വാധ്യായസ്തപഃ (തൈത്തരീയം) [76] മുതലായവയെയാണു് തപസ്സെന്നു പറഞ്ഞിട്ടുള്ളതു്. ഋതം തപഃ = യഥാർഥമായ പരിശുദ്ധി. സത്യം അംഗീകരിക്കുക, വാക്കിലും പ്രവൃത്തിയിലും സത്യസന്ധത, മനസിനെ അധർമത്തിലേക്കു പോകാനനുവദിക്കായ്ക, ഇന്ദ്രിയങ്ങളെ അന്യായ കൃത്യങ്ങളിൽ പ്രവൃത്തമാക്കാതിരിക്കൽ മുതലായവയാണു് തപസ്സു്. ശരീരം ഇന്ദ്രിയങ്ങൾ മനസ്സു് എന്നിവയാൽ ശുഭകർമങ്ങൾ ആചരിക്കുക, വേദാദി സത്യവിദ്യകൾ പഠിക്കയും പഠിപ്പിക്കയും ചെയ്ക, വേദാനുസൃതം ആചരിക്കുക, മുതലായ ഉത്തമവും ധർമയുക്തവുമായ പ്രവൃത്തികളുടെ പേരാണു് തപസ്സു്. ലോഹം പഴുപ്പിച്ചു് തൊലിപൊള്ളിക്കുന്നതു് തപസല്ല.

ചക്രാങ്കിതന്മാർ വലിയ വൈഷ്ണവരാണെന്നു് സ്വയം കരുതുന്നു. എന്നാൽ അവർ തങ്ങളുടെ പാരമ്പര്യം, ദുഷ്കർമങ്ങൾ എന്നിവയേപ്പററി ചിന്തിക്കുന്നതേയില്ല. അവരുടെ ആദിഗുരുവായിരുന്ന ശഠകോപനെപ്പററി ഡൂമജാതിയിൽ* പിറന്ന നാഭാദാസൻ രചിച്ച ഭക്തമാലയിൽ "വിക്രീയ ശൂർപം വിചചാര യോഗീ" [77] എന്നുണ്ടു്. ഇങ്ങനെയുള്ള വചനങ്ങളാണു് ചക്രാങ്കിതരുടെ ഗ്രന്ഥങ്ങളിലുള്ളതു്. ശഠകോപൻ മുറം മെടഞ്ഞു വില്ക്കുന്നയാളായിരുന്നു. അതായതു് പറയകുലത്തിൽ പിറന്നവനായിരുന്നെന്നർഥം. ബ്രാഹ്മണരിൽ നിന്നു് പഠിക്കാൻ ആഗ്രഹിച്ചിരുന്നിരിക്കാം. ബ്രാഹ്മണർ അതു് തിരസ്കരിച്ചിരിക്കാം. തുടന്നു് ബ്രാഹ്മണർക്കു വിരുദ്ധമായി തിലകം ചക്രം മുതലായവ കൊണ്ടു് പുതിയൊരു മതസമ്പ്രദായം ആരംഭിച്ചതാവാം. അദ്ദേഹത്തിന്റെ ശിഷ്യൻ മുനിവാഹനൻ ചണ്ഡാല വർണത്തിൽ പിറന്നയാളായിരുന്നു ഇയാളുടെ ശിഷ്യൻ യാവനാചാര്യൻ യവനകുല ജാതനായിരുന്നു ചിലർ ഈ പേരു പരിഷ്കരിച്ചു് യാമുനാചാര്യൻ എന്നും

76. ഋതം തപഃ സത്യം തപഃ ശ്രുതം തപഃ ശാന്തമ് എന്നു് തൈത്തിരീയ ആരണ്യകം 10.8ൽ പാഠം. 77. ദിവ്യസൂരിചരിതം. സർഗം 2, ശ്ലോകം 52.
* അവർണ വിഭാഗം.

പറയാറുണ്ട്. പിന്നീടാണ് ബ്രാഹ്മണ കുലജാതനായ രാമാനു ജൻ ചക്രാങ്കിതനായതു്.

## രാമാനുജനും ശങ്കരാചാര്യരും

രാമാനുജനു മുമ്പ് ഏതാനും ഭാഷാഗ്രന്ഥങ്ങളേ ഉണ്ടായിരു ന്നുള്ളു. ഇദ്ദേഹം കുറച്ചു സംസ്കൃതം പഠിക്കയും സംസ്കൃതത്തിൽ ചില ശ്ലോകബദ്ധഗ്രന്ഥങ്ങളും ശാരീരിക സൂത്രം, ഉപനിഷത്തു കൾ എന്നിവയ്ക്കു് ശങ്കരാചാര്യരുടെ ഭാഷ്യങ്ങൾക്കെതിരായ ഭാഷ്യ ങ്ങളും രചിക്കുകയുണ്ടായി. ശങ്കരാചാര്യരെ വളരെയേറെ നിന്ദി ക്കുകയും ചെയ്തു. ശ്രീശങ്കരൻെറ മതമായ അദ്വൈതം, അതായതു് ''ജീവനും ബ്രഹ്മവും ഒന്നുതന്നെയാണ്, മററൊരു വസ്തുവും വാസ്ത വത്തിൽ ഇല്ല, ജഗത്തു്, പ്രപഞ്ചം എല്ലാം മിഥ്യയും മായാരൂ പവും അനിത്യവും ആണ്.'' എന്നതിനെതിരായി രാമാനുജൻെറ മതം 'ജീവൻ ബ്രഹ്മം മായ എന്നിവ മൂന്നും നിത്യമാണ്'' എന്നത്രേ ബ്രഹ്മത്തിനു പുറമേ ജീവൻ, കാരണപ്രകൃതി എന്നി വയെ സ്വീകരിക്കാത്തതു കൊണ്ട് ശങ്കരാചാര്യരുടെ മതം ശരി യല്ല ഇക്കാര്യത്തിൽ രാമാനുജൻെറ മതവും– ജീവനും, മായയും സഹിതം ഈശ്വരൻ ഒന്നാണ് എന്ന വിശിഷ്ടാദ്വൈതം, ഇവ മൂന്നിനേയും സ്വീകരിക്കുകയും അദ്വൈതം പറയുകയും ചെയ്യുക യെന്നതു്, തീർത്തും വ്യർത്ഥമാണ്. ഈശ്വരൻെറ അധീനത്തിലും തികച്ചും പാരതന്ത്ര്യത്തിലുമാണ്, ജീവൻ എന്നു കരുതുക, കഴു ത്തിലും നെററിയിലും തിലകമണിയുക, മാലയണിയുക വിഗ്ര ഹാരാധന നടത്തുക മുതലായവയോടുകൂടിയ പാമരമത പ്രചാ രണം തുടങ്ങിയവ ചക്രാങ്കിത മതത്തിലുണ്ട്. ഈ ചക്രാങ്കിത രോളം വേദവിരോധികളല്ല ശാങ്കരമതക്കാർ.

## വിഗ്രഹാരാധന

ചോദ്യം:– വിഗ്രഹാരാധന എവിടുന്നു് തുടങ്ങി?

ഉത്തരം:– ജൈനികളിൽ നിന്നു്.

ചോദ്യം:– ജൈനികൾ എവിടുന്നു തുടങ്ങി?

ഉത്തരം:– അവരുടെ അജ്ഞതയിൽ നിന്നു്.

ചോദ്യം:– ശാന്തവും ധ്യാനാവസ്ഥയിലിരിക്കുന്നതുമായ വിഗ്രഹത്തെ നോക്കിയിരുന്നാൽ അവനവനും അത്തരമൊരു അവസ്ഥാന്തരം വരുമെന്നാണ് ജൈനർ പറയുന്നതു്.

ഉത്തരം:— ജീവൻ ചേതനവും വിഗ്രഹം ജഡവുമാണ്. വിഗ്രഹത്തേപ്പോലെ ജീവനും ജഡമാകുമെന്നോ? ഈ വിഗ്രഹാ രാധന കേവലം പാമരമതമാണ്. ജൈനന്മാരാണ് ഇതു

പ്രചരിപ്പിച്ചതു്. അതിനാൽ ജൈനമതഖണ്ഡനം പന്ത്രണ്ടാം സമുല്ലാസത്തിൽ ചെയ്യുന്നതാണു്.

## വൈഷ്ണവ – ജൈന ഭേദം

ചോദ്യം:- വൈഷ്ണവരും മററും വിഗ്രഹാരാധനയെ ജൈനരിൽ നിന്നനുകരിക്കുകയല്ല ചെയ്തതു്. അവരുടെ വിഗ്രഹങ്ങൾ ജൈനരുടേതുപോലെയല്ല.

ഉത്തരം:- അതു ശരിയാണു്. ജൈനമതക്കാരുടേതുപോലെ നിർമിച്ചിരുന്നെങ്കിൽ അവരും ജൈനരായിപ്പോയേനേ. അതിനാൽ ജൈനരുടേതിനു വിരുദ്ധമായി വിഗ്രഹങ്ങൾ പണിതു. ജൈനർക്കു വിരുദ്ധമായി പെയ്യുകയായിരുന്നല്ലോ ഇവരുടെ പരിപാടി. ഇവർക്കു വിരുദ്ധമായി ചെയ്യുന്നതു് ജൈനരുടേയും. വിരക്തമനുഷ്യരുടെ നഗ്നവും ധ്യാനാവസ്ഥിതവുമായ വിഗ്രഹങ്ങൾ ജൈനരുണ്ടാക്കിയപ്പോൾ അതിനു വിപരീതമായി വൈഷ്ണവരും മററും യഥേഷ്ടം ശൃംഗാരികളായ സ്ത്രീകളോടുകൂടിയതും വർണപ്പൊലിമയുള്ളതും, രാഗഭോഗവിഷയാസക്തി സഹിതമായ ആകാരമുള്ളതും ആയ പ്രതിമകൾ നില്ക്കുകയോ ഇരിക്കുകയോ ചെയ്യുന്ന രൂപത്തിൽ നിർമിച്ചു. ജൈനന്മാരധികവും ശംഖുവിളി, മണിയടി, ചെണ്ടകൊട്ടു് മുതലായതൊന്നും ചെയ്യാറില്ല. വൈഷ്ണവാദികൾ ഇവകൊണ്ടു് വലിയ കോലാഹലമുണ്ടാക്കുന്നു. ഇങ്ങനെയുള്ള ലീലകൾകൊണ്ടാണു് വൈഷ്ണവപോപ്പന്മാർ തങ്ങളുടെ ശിഷ്യന്മാരെ ജൈനരുടെ വലയിൽ നിന്നു വിടർത്തി സ്വന്തം വലയിൽ കുടുക്കിയിരിക്കുന്നതു്. കൂടാതെ വ്യാസാദി മഹർഷിമാരുടെ പേരിൽ, കെട്ടുകഥകളും അസംഭവഗാഥകളും ചമച്ചു് ഗ്രന്ഥങ്ങളാക്കി. ഇവയ്ക്കു് പുരാണമെന്നു പേരിട്ടു് കഥാപ്രവചനവും ആരംഭിച്ചു.

## കാപട്യവും ചതിയും

വിവിധ മായാജാലങ്ങൾ പ്രയോഗിക്കാനും അവർ മടിച്ചില്ല. ശിലാവിഗ്രഹങ്ങളുണ്ടാക്കി പർവതത്തിലോ കാട്ടിലോ ഒളിച്ചുവയ്ക്കുകയോ കുഴിച്ചിടുകയോ ചെയ്യും. എന്നിട്ടു് ശിഷ്യന്മാരോടു് വെളിപാടുപോലെ ഇങ്ങനെ പറയും:- 'രാത്രിയിൽ എനിക്കൊരു സ്വപ്നമുണ്ടായി'. മഹാദേവൻ, പാർവതി, രാധ, കൃഷ്ണൻ, സീത, രാമൻ, അല്ലെങ്കിൽ ലക്ഷ്മിയും നാരായണനും, അഥവാ ഭൈരവൻ ഹനുമാൻ എന്നിവരിലാരുടെയെങ്കിലും പേരു പറഞ്ഞു് ''സ്വപ്നത്തിൽ അരുളിച്ചെയ്തു. ഞാൻ ഇന്നിടത്തുണ്ടു്, എന്നെകൊണ്ടുവന്നു് അമ്പലം പണിതു് പ്രതിഷ്ഠിക്കണം.

നീതന്നെ പൂജാരിയുമാകണം. എങ്കിൽ നിങ്ങളുടെ മനോവാഞ്ഛിതങ്ങളെല്ലാം നടക്കും. അപ്പോൾ മനക്കണ്ണു തുറക്കാത്തവരും മടിശ്ശീല തുറന്നവരുമായ ആളുകൾ പോപ്പിന്റെ ലീലകൾ കേട്ടപടി വിശ്വസിച്ച്, എവിടെയാണ് വിഗ്രഹമെന്നു ചോദിക്കും. ഇന്ന പർവതത്തിലെന്നോ ഇന്ന കാട്ടിലെന്നോ പോപ്പ് പറയും. എന്റെ കൂടെ വന്നാൽ കാണിച്ചു തരാമെന്നും പറയും. ഉടനേ അവർ ആ ചതിയന്റെ കൂടെ പുറപ്പെടും. ചെന്നു നോക്കുമ്പോൾ വിഗ്രഹം കണ്ട് ആശ്ചര്യപ്പെടും. പോപ്പിന്റെ കാല്ക്കൽ വീണ് നമസ്കരിച്ച് പറയുകയായി. ''ഈ ഭഗവാന്റെ അനുഗ്രഹം അങ്ങയിലുണ്ട്. അങ്ങ് ഭഗവാനെ എഴുന്നെള്ളിച്ചുകൊണ്ടു പോയാട്ടെ. ഞങ്ങൾ അമ്പലം പണിതു തരാം. അവിടെ പ്രതിഷ്ഠിച്ച് അങ്ങു തന്നെ പൂജിച്ചാട്ടെ. ഞങ്ങളീ വിളിപ്പുറത്തു വരുന്ന ഭഗവാനെ കണ്ടും തൊട്ടും[78] മനോവാഞ്ഛിതങ്ങളായ ഫലങ്ങൾ നേടിക്കൊള്ളാം''. ഇങ്ങനെ ഒരുവൻ ലീലകളാടിയപ്പോൾ അതു കണ്ട് മററു പലരും വയററുപിഴപ്പിനായി ചതിയിലും കാപട്യത്തിലൂടെയും വിഗ്രഹങ്ങൾ പ്രതിഷ്ഠിച്ചു.

## വിഗ്രഹവും ഈശ്വരസ്മരണയും

ചോദ്യം:— ഈശ്വരൻ നിരാകാരനാണ്. അതിനാൽ ധ്യാനത്തിൽ കൊണ്ടുവരാൻ സാദ്ധ്യമല്ല. അതിനാൽ വിഗ്രഹം കൂടിയേ കഴിയൂ. മറെറാന്നും ചെയ്യുവാനാകുന്നില്ലെങ്കിലും വിഗ്രഹത്തിനു മുമ്പിൽ ചെന്ന് കൈകൂപ്പി ഈശ്വരനെ സ്മരിക്കുകയും നാമം ചൊല്ലുകയും ചെയ്യുന്നതിലെന്താണ് തരക്കേട്?

ഉത്തരം:- ഈശ്വരൻ നിരാകാരനും സർവവ്യാപിയുമാണ്. ആ ഈശ്വരന്റെ വിഗ്രഹം നിർമിക്കാനേ സാധ്യമല്ല. വിഗ്രഹത്തിന്റെ ദർശനമാത്രയിൽ ഈശ്വര സ്മരണയുണ്ടാകുമെങ്കിൽ ഈശ്വരന്റെ അത്ഭുത രചനയായ പൃഥ്വി, ജലം, അഗ്നി, വായു, വനവൃക്ഷങ്ങൾ മുതലായ അനേകം വസ്തുക്കളും ഈ വകയെല്ലാം ഉള്ള ഭൂമി, പർവതങ്ങൾ – ഈശ്വരരചിതമായ ഈ മഹാമൂർത്തികളിൽ നിന്നാണല്ലോ മനുഷ്യൻ വിഗ്രഹങ്ങളുണ്ടാക്കുന്നത് _ മുതലായവ കണ്ടാൽ ഈശ്വരസ്മരണയുണ്ടാവുകയില്ലേ? ഇല്ലെങ്കിൽ വിഗ്രഹം കണ്ടാൽ ഈശ്വരസ്മരണ വരുമെന്നു പറയുന്നത് തീർത്തും മിഥ്യയാണ്. വിഗ്രഹം മുമ്പിലില്ലാത്തപ്പോൾ ഈശ്വരസ്മരണ ഉണ്ടാകാതിരിക്കുന്നതുകൊണ്ട് മനുഷ്യൻ ഏകാന്തതയിൽ ചെന്ന്

78. ഉത്തരേന്ത്യൻ ക്ഷേത്രങ്ങളിൽ എല്ലാവർക്കും വിഗ്രഹസ്പർശനം അനുവദിച്ചിട്ടുണ്ട്.

മോഷണം വ്യഭിചാരം മുതലായ ദുഷ്കർമങ്ങളിൽ ഏർപ്പെടാൻ സാധ്യതയുണ്ട്. ഇവിടെ എന്നെ ആരും കാണുന്നില്ലെന്ന തോന്നൽ നിമിത്തം അവൻ അനർഥം ചെയ്യാതിരിക്കില്ല. ഇങ്ങനെ നിരവധി ദൂഷ്യങ്ങൾ ശിലാദി വിഗ്രഹങ്ങളുടെ ആരാധനയിൽ നിന്നുണ്ടാകും. നോക്കൂ! ശിലാവിഗ്രഹങ്ങളെ ആരാധിക്കാതെ സദാ സർവ വ്യാപകനും സർവാന്തര്യാമിയും ന്യായകാരിയുമായ പരമാത്മാവിനെത്തന്നെ എങ്ങും നിറഞ്ഞവനെന്നു് അറിയുകയും കരുതുകയും ചെയ്യുന്നയാൾ, ക്ഷണമാത്രപോലും താൻ ഈശ്വരനിൽ നിന്നകന്നിരിക്കുന്നില്ലെന്നറിഞ്ഞു്, ദുഷ്കർമം ചെയ്യുന്നതുപോകട്ടെ മനസ്സിൽ ചിന്തിക്കുകപോലുമില്ല. മനസാ വാചാ കർമണാ എന്തെങ്കിലും ചീത്ത ചെയ്താൽ അന്തര്യാമിയുടെ ന്യായത്തിൽ നിന്നു് ശിക്ഷ ലഭിക്കാതെ രക്ഷപെടുകയില്ലെന്നയാൾക്കറിയാം.

## നാമസ്മരണയുടെ ഉത്തമരീതി

കൂടാതെ വെറുതേ നാമം ചൊല്ലുന്നതു കൊണ്ടു് യാതൊരു ഫലവുമില്ല. കല്ക്കണ്ടം കല്ക്കണ്ടം എന്നിങ്ങനെ ഉരുവിട്ടാൽ വായ്ക്കു മധുരമോ വേപ്പ് വേപ്പ് എന്നിങ്ങനെ ഉരുവിട്ടാൽ കയ്പ്പോ ഉണ്ടാവുകയില്ല. നാക്കു കൊണ്ടു് രസിച്ചാൽ മാത്രമേ മധുരമോ കയ്പ്പോ അറിയാനാവൂ

ചോദ്യം:- നാമജപം വെറും വെറുതെയാണോ? പുരാണങ്ങളിൽ സർവത്ര നാമസ്മരണ മാഹാത്മ്യം വാഴ്ത്തിയിട്ടുണ്ടല്ലോ?

ഉത്തരം:- നിങ്ങൾ നാമജപം നടത്തുന്ന രീതി ഉത്തമമല്ല. നിങ്ങളുടെ നാമജപത്തിൻെറ രീതി യഥാർഥമല്ല.

ചോദ്യം:- ഞങ്ങളുടെ രീതി എങ്ങനെ?

ഉത്തരം:- വേദവിരുദ്ധം.

ചോദ്യം:- നല്ലതു്, വേദാനുകൂല രീതി എങ്ങനെയെന്നു പറഞ്ഞു തന്നാട്ടെ.

ഉത്തരം:- നാമജപം ചെയ്യേണ്ടതിങ്ങനെയാണു്. ന്യായകാരിയെന്നതു് ഈശ്വരൻെറ ഒരു നാമമാണു്. ഈ നാമത്തിൻെറ അർഥം അതായതു് പക്ഷപാതരഹിതനായി എപ്പോഴും എല്ലാവർക്കും യഥാവത് ന്യായം ചെയ്യുന്ന, ഒരിക്കലും അന്യായം ചെയ്യാത്ത പരമാത്മാവ് എന്നിങ്ങനെ ഗ്രഹിക്കണം. ഇതു ഗ്രഹിച്ചു് ന്യായയുക്തമായ പ്രവൃത്തി ചെയ്യണം, അന്യായം ഒരിക്കലും ചെയ്യരുതു്. ഇങ്ങനെ ഈ ഒററ നാമംകൊണ്ടു തന്നെ മനുഷ്യനു് മംഗളമുണ്ടാകും.

## അവതാരങ്ങൾ

**ചോദ്യം:-** ഈശ്വരൻ നിരാകാരനാണെന്നു് ഞങ്ങൾക്കും അറിയാം. എന്നാൽ ശിവൻ, വിഷ്ണു, ഗണപതി, സൂര്യൻ, തുടങ്ങിയ ശരീരങ്ങൾ ധരിയ്ക്കുകയും, രാമൻ കൃഷ്ണൻ തുടങ്ങിയ അവതാരങ്ങൾ എടുക്കുകയും ചെയ്തു. ഇതിൽനിന്നു് ഈശ്വരന്റെ വിഗ്രഹങ്ങളുണ്ടാക്കി. ഇതും കള്ളമാണോ?

**ഉത്തരം:-** അതേയതേ കള്ളം. എന്തെന്നാൽ അജ ഏകപാത്, [79] അകായമ് [80] ഇത്യാദി വിശേഷണങ്ങളാൽ ഈശ്വരനെ ജനനമരണരഹിതൻ, ശരീരം ധരിക്കാത്തവൻ എന്നു് വേദങ്ങളിൽ വിശേഷിപ്പിച്ചിട്ടുണ്ടു്. കൂടാതെ യുക്തികൊണ്ടും അവതാരം ഉണ്ടാകുമെന്നു സിദ്ധിക്കുകയില്ല. ആകാശം പോലെ സർവത്ര വ്യാപിച്ചിരിക്കുന്ന അനന്തവും സുഖദുഃഖ ദൃശ്യാദിഗുണരഹിതമായ അതു് ചെറിയൊരു വീര്യത്തിലോ ഗർഭാശയത്തിലോ ശരീരത്തിലോ എങ്ങനെ ഒതുങ്ങുമെന്നാണു്? വരികയും പോവുകയും ചെയ്യുന്നതു് ഏകദേശീയമായതാണു്. അചലവും അദൃശ്യവും ഒരു പരമാണുവിൽപോലും ഇല്ലാതിരിക്കാത്തതുമായ അതിന്റെ അവതാരത്തെപ്പററി പറയുന്നതു് വന്ധ്യയുടെ പുത്രൻ വിവാഹം ചെയ്തു് പൗത്രനുണ്ടായി എന്നു പറയും പോലെയാണു്.

**ചോദ്യം:-** ഈശ്വരൻ എങ്ങും നിറഞ്ഞവനാണെങ്കിൽ വിഗ്രഹത്തിലും ഉണ്ടു്. ഏതെങ്കിലും വസ്തുവിൽ ഈശ്വരനെ സങ്കല്പിച്ചു് ആരാധിക്കുന്നതിൽ തെററെന്താണു്? നോക്കൂ:-

നകാഷ്ഠേ വിദ്യതേ ദേവോ ന പാഷാണേ ന മൃണ്മയേ
ഭാവേഹി വിദ്യതേ ദേവ സ്തസ്മാദ് ഭാവോഹികാരണമ്. [81]

ഈശ്വരൻ മരത്തിലോ കല്ലിലോ മണ്ണുകൊണ്ടുണ്ടാക്കിയ വസ്തുവിലോ അല്ല. സങ്കല്പത്തിലാണുള്ളതു്. എവിടെ സങ്കല്പിക്കുന്നുവോ അവിടെ ഈശ്വരസാന്നിധ്യമുണ്ടു്.

**ഉത്തരം:-** ഈശ്വരൻ സർവത്ര വ്യാപിച്ചിരിക്കുന്നതിനാൽ. ഏതെങ്കിലും ഒരു വസ്തുവിൽ സങ്കല്പിക്കുകയും അന്യത്ര സങ്കല്പിക്കാതിരിക്കുകയുമാണെങ്കിൽ, ചക്രവർത്തിയെ സാമ്രാജ്യാധികാരത്തിൽ നിന്നുമാററി ഒരു ചെററക്കുടിലിന്റെ അധിപനാക്കുന്നതിനു തുല്യമായിരിക്കും. ഇതെത്ര വലിയ അപമാനമാണു്! ഇങ്ങനെ നിങ്ങൾ ഈശ്വരനെ അപമാനിക്കുന്നു. വ്യാപകനാണെങ്കിൽ

---

79. ഋഗ്വേദം. 7.35.13, 80. യജുർവേദം 40.8.
81. ഗരുഡ പുരാണം. പ്രേതഖണ്ഡം. 30/13. നപാഷാണേന മൃണ്മയേ എന്നിടത്തു് ന ശിലയാം കദാചന എന്നു പാഠം,

പൂന്തോട്ടത്തിൽനിന്നു് പുഷ്പവും ഇലയും ഇറുത്തു് അർച്ചിക്കുന്നതെന്തിനു്? ചന്ദനം ചാർത്തുന്നതെന്തിനു്? ധൂപം ഉഴിയുന്നതെന്തിനു്? ചെണ്ടയും ചേങ്ങലയും പറയും കോലുകൊണ്ടു് തല്ലിപ്പൊളിക്കുന്നതെന്തിനു്? നിങ്ങളുടെ കൈകളിലുമുള്ളപ്പോൾ കൈക്കൂപ്പുന്നതെന്തിനു്? തലയിലുള്ളപ്പോൾ കുമ്പിടുന്നതെന്തിനു്? അന്നജലാദികളിലുണ്ടല്ലോ? പിന്നെന്തിനവ നിവേദിക്കുന്നു? ജലത്തിലുള്ളപ്പോൾ അഭിഷേകമെന്തിനു്? ഇവയിലെല്ലാം പരമാത്മാവു് വ്യാപകനാണല്ലോ. നിങ്ങൾ വ്യാപകനെയോ വ്യാപ്യനെയോ പൂജിക്കുന്നതു്? വ്യാപകനെയാണെങ്കിൽ ചന്ദന പുഷ്പാദികൾ ചാർത്തുന്നതെന്തിനാണു്? വ്യാപ്യത്തിനെയാണെങ്കിൽ, ഞങ്ങൾ ഈശ്വരനെ പൂജിക്കുന്നെന്നു് എന്തിനു കള്ളം പറയുന്നു? ഞങ്ങൾ ശിലാപൂജകരാണെന്നെന്തുകൊണ്ടു സത്യം പറയുന്നില്ല?

## സങ്കല്പമെന്നാൽ?

ഇനി പറയൂ സങ്കല്പം സത്യമോ കള്ളമോ? സത്യമാണെന്നു പറഞ്ഞാൽ നിങ്ങളുടെ സങ്കല്പത്തിൽപെട്ടു് ഈശ്വരൻ ബദ്ധനായിപ്പോകും. കൂടാതെ നിങ്ങൾ മണ്ണിൽ സ്വർണ രജതാദികളും ശിലയിൽ വൈരം, മരതകം മുതലായവയും കടൽനുരയിൽ മുത്തും, ജലത്തിൽ പാലു്, തൈരു്, നെയ്യ് മുതലായവയും, പൊടിമണ്ണിൽ മൈദാ, പഞ്ചസാര മുതലായവയും സങ്കല്പിച്ചു് അവയെ അപ്രകാരം ആക്കാത്തതെന്താണു്? നിങ്ങളൊരിക്കലും ദുഃഖം സങ്കല്പിക്കാറില്ല. പിന്നെങ്ങനെയാണതുണ്ടാകുന്നതു്? സുഖം സദാ സങ്കല്പിക്കാറുണ്ടു്. എങ്കിലും എന്തുകൊണ്ടതു് കിട്ടുന്നില്ല? അന്ധന്മാർ നേത്രത്തെ സങ്കല്പിച്ചു് കാഴ്ച ശക്തി നേടാത്തതെന്തു്? മരണം സങ്കല്പിക്കാറില്ല. പിന്നെങ്ങനതു് സംഭവിക്കുന്നു? അതുകൊണ്ടു് സങ്കല്പം സത്യമല്ല. ഒരു വസ്തു എപ്രകാരമാണോ അപ്രകാരം തന്നെ വിചാരിക്കുന്നതിൻെറ പേരാണു് സങ്കല്പം. അഗ്നിയിൽ അഗ്നിയേയും, ജലത്തിൽ ജലത്തേയും, അറിയുന്നതാണു് സങ്കല്പം. ജലത്തിൽ അഗ്നിയും, അഗ്നിയിൽ ജലവും അറിയുന്നതു് സങ്കല്പവിരുദ്ധമാണു്. എങ്ങനെയോ അങ്ങനെ അറിയുന്നതാണു് ജ്ഞാനം. അന്യഥാ അറിയുന്നതു് അജ്ഞാനമാണു്. അതിനാൽ നിങ്ങൾ സങ്കല്പവിരുദ്ധത്തെ സങ്കല്പമെന്നും സങ്കല്പത്തെ സങ്കല്പവിരുദ്ധമെന്നും പറയുകയാണു്.

ചോദ്യം:- വേദമന്ത്രങ്ങളെക്കൊണ്ടു് ആവാഹിക്കുന്നതുവരെ ദേവത വരുന്നില്ല. ആവാഹിക്കുമ്പോൾ ഉടനടി വരുന്നു, ഉച്ചാടനം ചെയ്യുമ്പോൾ പോവുകയും ചെയ്യുന്നു.

ഉത്തരം:- മന്ത്രം ചൊല്ലി ആവാഹിക്കുമ്പോൾ ദേവത വരുമെങ്കിൽ വിഗ്രഹം എന്തുകൊണ്ട് ചേതനമാകുന്നില്ല? ഉച്ചാടനം ചെയ്യുമ്പോൾ വിഗ്രഹം നടന്നുപോകാത്തതെന്ത്? ആ ദേവത എവിടുന്നാണ് വരിക? എങ്ങോട്ടു പോകും? കേൾക്കു അന്ധന്മാരേ! പൂർണ്ണനായ പരമാത്മാവ് വരികയുമില്ല പോകയുമില്ല. നിങ്ങൾ മന്ത്രശക്തികൊണ്ട് ഈശ്വരനെ വിളിച്ചു വരുത്തുന്നുണ്ടെങ്കിൽ, അതേമന്ത്രംകൊണ്ട് നിങ്ങളുടെ മരിച്ചുപോയ പുത്രന്റെ ആത്മാവിനെ വിളിച്ചുവരുത്തി ശരീരത്തിൽ ആക്കാത്തതെന്തുകൊണ്ട്? ശത്രുവിന്റെ ശരീരത്തിൽ നിന്ന് ആത്മാവിനെ ഉച്ചാടനം ചെയ്ത് കൊല്ലാത്തതെന്താണ്? ശുദ്ധാത്മാക്കളായ സഹോദരന്മാരേ! കേട്ടാലും! ഈ പോപ്പദ്രോഹം നിങ്ങളെ കബളിപ്പിച്ച് തൻ കാര്യം നേടുകയാണ്. വേദങ്ങളിലെങ്ങും ശിലാദി വിഗ്രഹാരാധന, ഈശ്വരന്റെ ആവാഹനം, ഉച്ചാടനം എന്നിവയെപ്പററി ഒരക്ഷരം ഉരിയാടിയിട്ടില്ല.

ചോദ്യം:- പ്രാണാഇഹാഗച്ഛന്തു സുഖം ചിരം തിഷ്ഠന്തു സ്വാഹാ
ആത്മേഹാ ഗച്ഛതു സുഖം ചിരം തിഷ്ഠതു സ്വാഹാ
ഇന്ദ്രിയാണീഹാ ഗച്ഛന്തു സുഖം ചിരം തിഷ്ഠന്തു സ്വാഹാ.

ഇവകൾ വേദമന്ത്രങ്ങളാണ്. പിന്നെ ഇല്ലെന്നു പറയുന്നതെന്താണ്?

ഉത്തരം:- എൻറപ്പനേ! അല്പം ബുദ്ധിയെങ്കിലും സ്വന്തമായു പയോഗിക്കൂ. ഇതെല്ലാം വാമമാർഗികൾ കെട്ടിച്ചമച്ച വേദ വിരുദ്ധമായ തന്ത്ര ഗ്രന്ഥങ്ങളിൽ പോപ്പന്മാരെഴുതിവച്ച വരികളാണ്. വേദവാക്യമല്ല.

## തന്ത്രങ്ങൾ മിഥ്യ

ചോദ്യം:– തന്ത്രങ്ങൾ കള്ളമാണോ?

ഉത്തരം:– അതെ. തീർത്തും കള്ളമാണ്. ശിലാദിവിഗ്രഞ്ങളെ സംബന്ധിച്ച ആവാഹനം, പ്രാണപ്രതിഷ്ഠ മുതലായവയെപ്പററി ഒരൊററ മന്ത്രം പോലും വേദങ്ങളിൽ ഇല്ല. അതുപോലെ 'സ്നാനം സമർപ്പയാമി' ഇത്യാദി വചനങ്ങളുമില്ല. അതായത് 'പാഷാണാദി മൂർത്തിം രചയിത്വാ മന്ദിരേഷു സംസ്ഥാപ്യ ഗന്ധാദിഭിരർച്ചയേത്'' ശിലാവിഗ്രഹം പണിതു് അമ്പലത്തിൽ പ്രതിഷ്ഠിച്ച് ചന്ദനം അക്ഷതം മുതലായവയാൽ പൂജിക്കണം' ഇങ്ങനെയൊന്നും ഒട്ടും ഇല്ലതന്നെ.

## ഈശ്വര പൂജയ്ക്കു പകരം മററൊന്നില്ല

ചോദ്യം:- വേദങ്ങളിൽ വിധിയില്ല, എങ്കിൽ ഖണ്ഡനവും

ഇല്ലല്ലോ. ഖണ്ഡനം ഉണ്ടെങ്കിൽ പ്രാപ്തൗ സത്യാം നിഷേധഃ[82] എന്ന ന്യായപ്രകാരം വിഗ്രഹം ഉള്ളതുകൊണ്ടു മാത്രമാണ്.

ഉത്തരം:- വിധിയില്ല. എന്നാൽ ഈശ്വരൻെറ സ്ഥാനം മററൊന്നിനു നല്കി പൂജിക്കരുതെന്നുള്ള വിധിയും വിഗ്രഹാരാധന തീർത്തും പാടില്ലെന്ന നിഷേധവും ഉണ്ട്. അപൂർവവിധിഃ[83] ഉണ്ടാകാൻ പാടില്ലെന്നുണ്ടോ? കേൾക്കു!

1 അന്ധന്തമഃ പ്രവിശന്തി യേ ƒ സംഭൂതിമുപാസതേ
തതോ ഭൂയ ƒ ഇവ തേ തമോയ ƒ ഉ സംഭൂത്യാം രതാഃ.
(യജു: 40/9)

2 നതസ്യപ്രതിമാ അസ്തി (യജു. 32/3)

1 യദ്വാചാനഭ്യുദിതം യേന വാഗഭ്യുദ്യതേ
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ.

2 യന്മനസാന മനുതേ യേനാഹുർമനോമതമ്
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദ മുപാസതേ

3 യച്ചക്ഷു ഷാ ന പശ്യതി യേന ച ക്ഷൂം ഷി പശ്യതി
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ

4 യേച്ഛ്രോത്രേണ നശൃണോതി യേന ശ്രോത്രമിദം ശ്രുതമ്
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ.

5 യത്പ്രാണേന ന പ്രാണിതി യേനപ്രാണഃ പ്രണീയതേ
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ[84].

1 അസംഭൂതിയെ അഥവാ അനാദിയും അനുത്പന്നവും കാരണ രൂപവുമായ പ്രകൃതിയെ ബ്രഹ്മത്തിൻെറ സ്ഥാനത്തു പൂജിക്കുന്നവർ അന്ധകാരത്തിൽ അതായത് അജ്ഞാനത്തിലും ദുഃഖസാഗരത്തിലും മുങ്ങിപ്പോകുന്നു. സംഭൂതിയെ അഥവാ കാരണത്തിൽ നിന്നുണ്ടായ കാര്യരൂപങ്ങളായ പൃഥിവ്യാദി ഭൂതങ്ങളേയും കല്ല്, മരം മുതലായ അംഗങ്ങളേയും മനുഷ്യരുടേയും മററും ശരീരങ്ങളേയും ബ്രഹ്മത്തിൻെറ സ്ഥാനത്തുപാസിക്കുന്നവർ ആ അന്ധകാരത്തേക്കാൾ അധികമായ അന്ധകാരത്തിൽ–അതായത് മഹാമൂഢന്മാർ ചിരകാലം ദുഃഖരൂപിയായ നരകത്തിൽ–വീണ് മഹാക്ലേശങ്ങളനുഭവിക്കുന്നു.

---

82 ഉള്ളതുകൊണ്ടാണ് ഇല്ലെന്നു പറയുന്നതെന്ന് താല്പര്യം

83 അപ്രാപ്തത്തിനെ നിഷേധിക്കുകയെന്നതാണ് ഇവിടെ അപൂർവവിധി. ഇതിനേപ്പററി ഈ പ്രകരണത്തിൽത്തന്നെ കൂടുതൽ വ്യാഖ്യാനിക്കുന്നുണ്ട്. കേനോപനിഷദ്വചനങ്ങളുടെ വ്യാഖ്യാനത്തിനുശേഷം നോക്കുക.

84 കേനോപനിഷത് 1. 4_8.

2 ജഗത്തിലെല്ലാം വ്യാപിച്ചിരിക്കുന്ന നിരാകാരനായ ആ പരമാത്മാവിൻെറ 'പ്രതിമ'-പരിമാണം, സാദൃശ്യം, അഥവാ വിഗ്രഹം—ഇല്ല.

1 വാണിയുടെ 'ഇദന്താ,'[85] അതായതു് ഇതു്ജലമാണു് എടുത്തുകൊള്ളുക എന്നതുപോലെ വിഷയമല്ലാത്തതേതോ, ഏതിൻെറ ധാരണത്താലും സത്തയാലും വാണിയുടെ പ്രവൃത്തികൾ നടക്കുന്നുവോ അതിനെ ബ്രഹ്മമെന്നറിയുക. അതിനെ ഉപാസിക്കുക. അതിൽനിന്നു ഭിന്നമായതു് ഏതോ അതു് ഉപാസനീയമല്ല.

2 മനസിൽ ''ഇന്നവിധം'' എന്നു് മനനത്തിനു വിഷയമായി വരുന്നില്ലയോ, എന്നാൽ മനസിനെ അറിയുന്നതേതോ അതിനെത്തന്നെ നീ ബ്രഹ്മമെന്നറിയുകയും ഉപാസിക്കുകയും വേണം. അതിൽനിന്നു ഭിന്നമായ ജീവൻ, അന്തഃകരണം എന്നിവയെ ബ്രഹ്മത്തിനു പകരം ഉപാസിക്കരുതു്.

3 കണ്ണിനാൽ കാണാനാവാത്തതേതോ, എല്ലാകണ്ണും ഏതിനാൽ കാണുന്നുവോ അതിനെ നീ ബ്രഹ്മമെന്നറിയുക. അതിനെ മാത്രം ഉപാസിക്കുക. അതിൽനിന്നഭിന്നമായ സൂര്യൻ, വിദ്യുത്, അഗ്നി, മുതലായ ജഡപദാർത്ഥങ്ങളെ ഉപാസിക്കാതിരിക്കുക.

4 ചെവിയാൽ കേൾക്കാനാവാത്തതേതോ, എന്നാൽ ഏതിനാൽ ചെവികേൾക്കുന്നുവോ അതിനെ നീ ബ്രഹ്മമെന്നറിക. അതിനെ ഉപാസിക്കുക. അതിൽനിന്നുഭിന്നമായ ശബ്ദാദികളെ അതിൻെറ സ്ഥാനത്തു് ഉപാസിക്കാതിരിക്കുക.

5 പ്രാണങ്ങളാൽ ചലിപ്പിക്കാനാവാത്തതും, എന്നാൽ പ്രാണൻ ചലിക്കുന്നതു് ഏതിനാലുമാണോ അതിനെ നീ ബ്രഹ്മമെന്നറിക. അതിനെ ഉപാസിക്കുക. അതിൽനിന്നുഭിന്നമായ വായുവിനേയും മററും ഉപാസിക്കരുതു്.

ഇങ്ങനെ നിഷേധങ്ങൾ വളരെയുണ്ടു്. നിഷേധം പ്രാപ്തത്തിനും അപ്രാപ്തത്തിനു, ഉണ്ടു്. പ്രാപ്തത്തിനു്-ആരെങ്കിലും ഒരിടത്തിരിക്കുന്നു. അയാളെ അവിടെനിന്നു് എഴുന്നേൽപ്പിക്കുക എന്നതുദാഹരണം. അപ്രാപ്തത്തിനു്—മകനേ നീ ഒരിക്കലും മോഷ്ടിക്കരുതു്, കിണററിൽ വീഴരുതു്, ദുഷ്ടസംസർഗം അരുതു്, വിദ്യാഹീനനായിരിക്കരുതു്, ഇങ്ങനെ അപ്രാപ്തത്തിനും നിഷേധം ഉണ്ടു്. മനുഷ്യരുടെ ജ്ഞാനത്തിൽ അപ്രാപ്തമായതിനെ ഈശ്വരൻെറ

---

85 ഇദന്താ = ഇതാണു് ഇതാ എന്നു് ചൂണ്ടിക്കാട്ടാവുന്ന ഉണ്മ.

ജ്ഞാനത്തിൽ പ്രാപ്തമായതുകൊണ്ടു് നിഷേധിക്കുന്നു. അതിനാൽ ശിലാദിവിഗ്രഹപൂജ അത്യന്തം നിഷിദ്ധമാകുന്നു.

## വിഗ്രഹാരാധന പാപം

ചോദ്യം:— വിഗ്രഹാരാധനയിൽ പുണ്യമില്ലെങ്കിലും, പാപവും ഇല്ലല്ലോ?

ഉത്തരം:— കർമം രണ്ടുതരത്തിലേയുള്ളൂ. ഒന്നു് വിഹിതം—ചെയ്യേണ്ടതു് എന്നു വേദത്തിൽ പ്രതിപാദിച്ചിട്ടുള്ള സത്യഭാഷണാദികർമങ്ങൾ. രണ്ടു് നിഷിദ്ധം —ചെയ്യരുതെന്നു് വേദത്തിൽ പ്രദിപാദിച്ചിട്ടുള്ള മിഥ്യാഭാഷണം മുതലായവ. വിഹിതമനുഷ്ഠിക്കുന്നതു് ധർമവും അനുഷ്ഠിക്കാത്തതു് അധർമവും ആയിരിക്കുന്നതുപോലെ നിഷിദ്ധകർമങ്ങൾ ചെയ്യുന്നതു് അധർമവും ചെയ്യാത്തതു് ധർമവുമാണു്. വേദങ്ങളിൽ നിഷിദ്ധമായ വിഗ്രഹാരാധനയും മററും നിങ്ങൾ ചെയ്യുന്നപക്ഷം പാപിയാകാതിരിക്കുന്നതെങ്ങനെ?

ചോദ്യം:— നോക്കൂ! വേദങ്ങൾ അനാദിയാണു്. അക്കാലത്തു് വിഗ്രഹങ്ങളെന്തിനു്? അന്നു് ദേവതകൾ പ്രത്യക്ഷരായിരുന്നു. പിന്നീടു് തന്ത്രപുരാണാദികൾ പ്രചരിപ്പിച്ചതാണു് ഈ രീതി. മനുഷ്യരുടെ അറിവും കഴിവും കുറഞ്ഞുപോയപ്പോൾ ഈശ്വരനെ ധ്യാനത്തിൽ കൊണ്ടുവരാൻ കഴിവില്ലാതായി. വിഗ്രഹത്തെ ധ്യാനിക്കാനാവുമായിരുന്നു. അതിനാൽ അജ്ഞാനികൾക്കുള്ളതാണു് വിഗ്രഹാരാധന. പടിപടികളായി കയറിയാൽ മട്ടുപ്പാവിലെത്താം. ആദ്യത്തെ പടിവിട്ടു് കയറാൻ സാദ്ധ്യമല്ല. വിഗ്രഹം പ്രഥമപടിയാണു്. ഇതിനെ പൂജിച്ചു പൂജിച്ചു് ജ്ഞാനമുണ്ടായി അന്തഃകരണം പവിത്രമാകുമ്പോൾ പരമാത്മാവിനെ ധ്യാനിക്കാനാവും. ഉന്നം പഠിക്കുന്നവർ ആദ്യം സ്ഥൂല ലക്ഷ്യത്തിൽ കൊള്ളിച്ചു പഠിച്ചു് പിന്നീടു് സൂക്ഷ്മലക്ഷ്യത്തിലും അമ്പോ, വെടിയോ, പീരങ്കിയുണ്ടയോ കൊള്ളിക്കാൻ കഴിവുണ്ടാകുന്നതുപോലെ സ്ഥൂലമായ വിഗ്രഹത്തിനെ പൂജിച്ചു് പൂജിച്ചു് പിന്നീടു് സൂക്ഷ്മബ്രഹ്മത്തെ പ്രാപിക്കാം. പെൺകുട്ടികൾ ശൈശവത്തിൽ പാവകളെ കുഞ്ഞുങ്ങളായി സങ്കല്പിക്കുന്നു. ഭർത്താവുണ്ടായി കഴിഞ്ഞാൽ പിന്നില്ല. ഇങ്ങനെയെല്ലാം ചിന്തിച്ചാൽ വിഗ്രഹാരാധന ചീത്തക്കാര്യമല്ല.

ഉത്തരം:— വേദവിഹിതമായ ധർമം, വേദവിരുദ്ധാചരണത്തിൽ അധർമം എന്നിവയുണ്ടെങ്കിൽ പിന്നെ നിങ്ങളെന്തുപറഞ്ഞാലും വിഗ്രഹാരാധന അധർമമായിത്തന്നെ നിലനില്ക്കുന്നു. വേദവിരുദ്ധമായ ഗ്രന്ഥങ്ങൾ പ്രമാണമാക്കുന്നതുകൊണ്ടു് നാസ്തികനാവുകയേ ഉള്ളൂ. കേട്ടാലും.

1 നാസ്തികോ വേദനിന്ദകഃ.[86]

2 യാ വേദബാഹ്യാഃ സ്മൃതയോ യാശ്ച കാശ്ച കുദൃഷ്ടയഃ
സർവാസ്താനിഷ്ഫലാഃപ്രേത്യതമോനിഷ്ഠാഹിതാഃസ്മൃതാഃ

3 ഉത്പദ്യന്തേ ച്യവന്തേ ച യാന്യതോ ƒന്യാനി കാനിചിത്
താന്യർവാക്കാലികതയാ നിഷ്ഫലാന്യനൃതാനിച.[87]

1 വേദനിന്ദ, അതായത് വേദത്തിൻെറ അപമാനം ത്യാഗം വിരുദ്ധാചരണം എന്നിവ ചെയ്യുന്നയാൾ നാസ്തികനാണ്.

2 വേദബാഹ്യവും കത്സിതരായ ആളുകളുണ്ടാക്കിയതുമായ ഗ്രന്ഥങ്ങൾ സംസാരത്തെ ദുഃഖ സാഗരത്തിൽ ആഴ്ത്തുന്നവയാണ്. അവ നിഷ്ഫലവും അസത്യവും അന്ധകാര രൂപവും ഇഹ പരലോകങ്ങളിൽ ദുഃഖദായകവും ആണ്.

3 വേദങ്ങൾക്ക വിരുദ്ധമായി ഉണ്ടാകുന്ന ഗ്രന്ഥങ്ങൾ ആധുനികങ്ങളാകയാൽ ശീഘ്രം നാശമടയുന്നു. അവയെ പ്രമാണമായി ഗണിക്കുന്നതു് നിഷ്ഫലവും കള്ളത്തരവുമാണ്.

വേദവിരുദ്ധമായതിനെ പുറം തള്ളുകയും വേദാനുകൂലമായ ആചരണങ്ങൾ കൈക്കൊള്ളുകയും ചെയ്യുന്നതാണ് ധർമമെന്ന് ബ്രഹ്മാ മുതൽ ജൈമിനി[88] വരെയുള്ള മഹർഷിമാർ അംഗീകരിച്ചിരുന്നു. എന്തെന്നാൽ വേദം സത്യാർത്ഥത്തിൻെറ പ്രതിപാദകമാണ്. ഇതിനു വിരുദ്ധമായി എത്രയെങ്കിലും തന്ത്രമോ പുരാണമോ ഉണ്ടായാലും വേദവിരുദ്ധമാകയാൽ കള്ളമാണ്. അവയുടെ പോക്ക് വേദവിപരീതമായിട്ടാണ്. അവയിൽ പറയുന്ന വിഗ്രഹാരാധനയും അധർമമാണ്.

മനുഷ്യരുടെ ജ്ഞാനം ജഡപൂജയാൽ വദ്ധിക്കുകയില്ലെന്നു മാത്രമല്ല, അല്പസ്വല്പ ജ്ഞാനമുള്ളതു് നഷ്ടപ്പെടുകയുമേ ഉള്ളു. ജ്ഞാനികളുടെ സേവാ സംസർഗങ്ങൾകൊണ്ടല്ലാതെ വിഗ്രഹാരാധനകൊണ്ട് ജ്ഞാനം വദ്ധിക്കുകയില്ല. വിഗ്രഹപൂജകൊണ്ട് ഈശ്വരനെ ധ്യാനത്തിൽ വരുത്താൻ എപ്പോഴെങ്കിലും കഴിയുമോ? ഇല്ലേയില്ല. വിഗ്രഹാരാധന ഒരിക്കലും സോപാനമല്ല. അഗാധ ഗർത്തമാണ്. കൂടാതെ ആ ഗർത്തത്തിൽ നിന്നു് ഒരു കാലത്തും രക്ഷപെടാനാവില്ല. അതിൽ കിടന്നു ചാവുകയേ ഉള്ളു. ചെറിയ ധാർമിക വിദ്വാന്മാർ മുതൽ മഹാ വിദ്വാന്മാരായ യോഗികൾ

86. മനുസ്മൃതി 2.11. 87. ടി 12.95-96 (88) വിരോധേത്വനപേക്ഷ്യം സ്യാദസതി ഹ്യനുമാനമ്. (മീമാംസാദർശനം 1.3.3.) വേദവിരുദ്ധമെങ്കിൽ പ്രമാണമല്ല. വിരുദ്ധമല്ലെങ്കിൽ പ്രാമാണ്യത്തെഅനുമാനിക്കാവുന്നതാണ് എന്നർത്ഥം.

വരെയുള്ളവരുടെ സംസർഗംകൊണ്ട് പ്രാപിക്കുന്ന സദ്വിദ്യ, സത്യഭാഷണം മുതലായവ ഈശ്വര പ്രാപ്തിക്കുള്ള സോപാനങ്ങളാണതന്നെ. വീടിന്റെ മുകൾ നിലയിലേക്കു പോകാനുള്ള ഏണിപ്പടിപോലെ. വിഗ്രഹപൂജ ചെയ്യവരാരും ജ്ഞാനികളായിട്ടില്ലെന്നു മാത്രമല്ല, അജ്ഞാനികളായ വിഗ്രഹാരാധകർ മനുഷ്യ ജന്മം വ്യർഥമാക്കി മൃതിയടഞ്ഞിട്ടേയുള്ളു. ഇപ്പോൾ ചെയ്യുന്നവരും ഇനി ചെയ്യാൻ പോകുന്നവരും മനുഷ്യജന്മത്തിലെ ധർമാർഥകാമമോക്ഷങ്ങളുടെ പ്രാപ്തിയാകുന്ന ഫലങ്ങളോട് വിമുഖരായി വെറുതേ നഷ്ടപ്പെട്ടുപോവുകയേ ഉള്ളു. ബ്രഹ്മപ്രാപ്തിക്കുള്ള സ്ഥൂലലക്ഷ്യം വിഗ്രഹാരാധനയല്ല, ധാർമികരായ വിദ്വാന്മാരും സൃഷ്ടിവിദ്യയുമാണ്. ഇതു ക്രമേണ വികസിപ്പിച്ചുകൊണ്ടു വന്ന് ബ്രഹ്മ പ്രാപ്തി ഉണ്ടാക്കാവുന്നതാണ്. കൂടാതെ വിഗ്രഹം പാവകൊണ്ടുള്ള കളിപോലെയുമല്ല. അക്ഷരാഭ്യാസം, നല്ല ശിക്ഷണം എന്നിവയാണ് ബ്രഹ്മ പ്രാപ്തിയ്ക്കുള്ള സാധനകൾ. നല്ല ശിക്ഷണവും വിദ്യാഭ്യാസവും ലഭിക്കുമ്പോൾ യഥാർഥ ഉടയവനായ പരമാത്മാവിനേയും പ്രാപിക്കുന്നതാണ്.

## വിഗ്രഹാരാധനയുടെ 16 ദോഷങ്ങൾ

ചോദ്യം:- സാകാരമായതിൽ മനസ്സ് സ്ഥിരമാകും. നിരാകാരത്തിൽ സ്ഥിരമാകാൻ പ്രയാസമാണ്. അതിനാൽ വിഗ്രഹാരാധന വേണ്ടതുതന്നെ.

ഉത്തരം:- സാകാരത്തിൽ ഒരിക്കലും മനസ്സ് സ്ഥിരമാവുകയില്ല. അതിനെ മനസ്സ് പെട്ടെന്ന് ഗ്രഹിച്ച് ഓരോരോ അവയവത്തിലും മാറി മാറി സഞ്ചരിച്ചുകൊണ്ടേയിരിക്കുന്നു. നിരാകാരനായ പരമാത്മാവിനെ ഗ്രഹിക്കുമ്പോൾ ശക്തിയുള്ളത്രയും മനസ്സ് ഓടിയാലും അതിന് അവസാനമില്ല. നിരവയവമാകയാൽ മനസ്സ് ചഞ്ചലമാകയുമില്ല. മറിച്ച് അതിന്റെ ഗുണകർമസ്വഭാവങ്ങളെപ്പററി ചിന്തിച്ചു ചിന്തിച്ച് ആനന്ദമഗ്നമായി, സ്ഥിരമായി ഭവിക്കുന്നു. കൂടാതെ, സാകാരത്തിൽ സ്ഥിരമാകുമെങ്കിൽ ജഗത്തിലുള്ളതിന്റെയെല്ലാം മനസ്സ് സ്ഥിരമാകേണ്ടതായിരുന്നു. എന്തെന്നാൽ ജഗത്തിൽ മനുഷ്യരെല്ലാം സ്ത്രീ — പുത്ര മിത്ര - ധനാദി സാകാരങ്ങളിൽ പെട്ടുഴലുന്നു. നിരാകാരത്തിൽ വരുന്നതുവരെ ആരുടേയും മനസ്സ് സ്ഥിരമാകുന്നില്ല. നിരവയവമായതിൽ മാത്രമേ മനസ്സ് സ്ഥിരമാകുകയുള്ളു. അതിനാൽ വിഗ്രഹാരാധന ചെയ്യുന്നത് അധർമമാകുന്നു.

രണ്ടാമത് — അനേകകോടിരൂപ ക്ഷേത്രങ്ങളിൽ വ്യയം ചെയ്ത് ദരിദ്രരാവുന്നു. അതിൽ പ്രമാദമുണ്ട്.

മൂന്നാമതു് — ക്ഷേത്രങ്ങളിൽ സ്ത്രീ പുരുഷന്മാർ മേളിക്കുന്നതു നിമിത്തം വ്യഭിചാരവും, ലഹളയും, ബഹളവും, രോഗാദികളും ഉണ്ടാകുന്നു.

നാലാമതു് — ഇതുതന്നെ ധർമാർത്ഥകാമമുക്തിയ്ക്കുള്ള സാധന യെന്നു നിനച്ചു് പുരുഷാർത്ഥരഹിതരായി ജീവിതം വെറുതേ പാഴാക്കിക്കളയുന്നു.

അഞ്ചാമതു് — നാനാപ്രകാരത്തിലുള്ള സ്വരൂപ വൈരുദ്ധ്യം നാമവൈവിധ്യം, സ്വഭാവങ്ങൾ എന്നിവയോടു കൂടിയ മൂർത്തികളുടെ പൂജാരികൾ ഐകമത്യ രഹിതരായി വിരുദ്ധ മതങ്ങളിൽ പ്രവർത്തിച്ചു് പരസ്പരം മത്സരിച്ചു് ദേശത്തെ നശിപ്പിക്കുന്നു.

ആറാമതു് — ശത്രുവിന്റെ പരാജയവും സ്വന്ത വിജയവും വിഗ്രഹങ്ങളെ ഏല്പിച്ചു് മിണ്ടാതിരിക്കുന്നു. ഒടുവിൽ തോററു് രാജ്യത്തിന്റെ സ്വാതന്ത്ര്യവും ധനസൗഖ്യങ്ങളും ശത്രുവിന്റെ അധീനത്തിലാകുന്നു. അവരും പരാധീനരായി സത്രക്കാരന്റെ കോവർ കഴുതയെപ്പോലെയും കുശവന്റെ കഴുതയേപ്പോലെയും ശത്രുവിനു വഴിപ്പെട്ടു് അനേകവിധ ദുരിതങ്ങൾ അനുഭവിക്കുന്നു.

ഏഴാമതു് — നിങ്ങളുടെ സ്ഥാനത്തു് നിങ്ങൾക്കു പകരം ഒരു പ്രതിമ മതി, അതു പ്രതിഷ്ഠിക്കുന്നു എന്നു് ഒരുവനോടാരെങ്കിലും പറയുന്ന പക്ഷം അയാൾ ക്രുദ്ധനായി പ്രഹരിക്കയും ശകാരിക്കയും ചെയ്യും. അതുപോലെ ഈശ്വരന്റെ ഉപാസനയ്ക്കു പകരം ഹൃദയത്തിലും നാമത്തിലും ശിലാ വിഗ്രഹങ്ങളെ പ്രതിഷ്ഠിക്കുന്ന ദുഷ്ടബുദ്ധികളെ ഈശ്വരൻ കുളംതോണ്ടിക്കളയുകയില്ലേ ?

എട്ടാമതു് — നാടുതോറുമുള്ള ക്ഷേത്രങ്ങളിൽ ഭ്രാന്തുപിടിച്ചു് ഓടി നടന്നു് ദുഃഖമനുഭവിക്കുന്നു. ധാർമികവും ഐഹികവും, പാരമാർത്ഥികവുമായ പ്രവൃത്തികൾ കളഞ്ഞുകളിക്കുന്നു. ചോരപീഡിതരായി വഞ്ചകരുടെ വഞ്ചനയിൽപെട്ടുഴലുന്നു.

ഒമ്പതാമതു്: — ദുഷ്ടരായ പൂജാരികൾക്കു് ധനം നൽകുന്നു. ആ ധനം വേശ്യാഗമനം, മദ്യമാംസാഹാരം, ലഹള ബഹളങ്ങൾ എന്നിവയ്ക്കു് അവർ ചെലവഴിക്കുന്നു. ഇതു് ദാതാവിന്റെ സുഖ കാരണം നഷ്ടപ്പെടുന്നതിനിടയാകുന്നു.

പത്താമതു്: — അമ്മ. അച്ഛൻ മുതലായ പൂജനീയരെ അപമാനിക്കയും ശിലാദി വിഗ്രഹങ്ങളെ പൂജിക്കയും ചെയ്തു് ജനങ്ങൾ കൃതഘ്നരായിപ്പോകുന്നു.

പതിനൊന്നാമത്ത്:— ആരാനും വിഗ്രഹങ്ങൾ അടിച്ചുടയ്ക്കുമ്പോഴോ, മോഷ്ടിച്ചുകൊണ്ടു പോകുമ്പോഴോ, ഹാഹാകാരം മുഴക്കി നിലവിളിക്കേണ്ടതായി വരുന്നു.

പന്ത്രണ്ടാമത്ത്— പൂജാരികൾ പരസ്ത്രീസംഗവും പൂജാരിണികൾ പരപുരുഷ സംസർഗവും ചെയ്ത് പ്രായേണ ദൂഷിച്ചവരായി സ്ത്രീ പുരുഷ പ്രേമത്തിൻെറ ആനന്ദം സ്വയം നഷ്ടപ്പെടുത്തുന്നു.

പതിമൂന്നാമത്ത്— യജമാന – ഭൃത്യന്മാർ തമ്മിൽ ആജ്ഞാനിർവഹണം വേണ്ട വിധം നടത്തായ്കയാൽ പരസ്പരം വിരോധിച്ച് അധഃപതിച്ചു നശിക്കുന്നു.

പതിനാലാമത്ത്– ജഡവസ്തുവിനെ ധ്യാനിക്കുന്നവൻ ജഡബുദ്ധിയായിത്തീരുന്നു. എന്തെന്നാൽ ധ്യേയത്തിലെ ജഡത്വധർമം നിശ്ചയമായും അന്തഃകരണത്തിലൂടെ ആത്മാവിൽ വന്നുചേരുന്നു.

പതിനഞ്ചാമത്ത്— സുഗന്ധപൂരിതമായ പുഷ്പങ്ങളും മററു പദാർഥങ്ങളും ഈശ്വരൻ സൃഷ്ടിച്ചിട്ടുള്ളത്, വായു, ജലം മുതലായവയിലെ ദുർഗന്ധത്തെ നിവാരണം ചെയ്യുന്നതിനും ആരോഗ്യവർധനവിനും വേണ്ടിയാണ്. ആ പുഷ്പങ്ങളുടെ സൗരഭ്യം എത്രനാൾ ആകാശത്തിൽ വ്യാപിച്ച് വായു, ജലം മുതലായവയെ ശുദ്ധീകരിക്കുമായിരുന്നെന്നും പൂർണസുഗന്ധം പരത്തുമായിരുന്നെന്നും അറിവില്ലാതെ, പൂജാരികൾ അവ ഇറുത്തുപറിച്ച് ഇടയ്ക്കു തന്നെ നഷ്ടപ്പെടുത്തുന്നു. പുഷ്പാദികൾ ചെളിയിൽ ചേർന്നളിഞ്ഞു് ദുർഗന്ധകാരണമായിത്തീരുന്നു. പുഷ്പാദിസുഗന്ധയുക്തവസ്തുക്കളെ ഈശ്വരൻ സൃഷ്ടിച്ചതു് കല്ലിൽ ചാർത്താനാണോ ?

പതിനാറാമത്ത്— കല്ലിൽ ചാർത്തിയ പുഷ്പവും ചന്ദനവും അക്ഷതവും മററും ജലം മണ്ണ് എന്നിവയോടു ചേർന്ന് ഒഴുകിയടിഞ്ഞു് മനുഷ്യമലത്തോളം ദുർഗന്ധം ആകാശത്തിൽ വ്യാപിപ്പിക്കുന്നു. ആയിരക്കണക്കിനു ജീവികൾ അതിൽ വീണടിഞ്ഞു് അളിയുന്നു.

ഇങ്ങനെ വിഗ്രഹാരാധന ചെയ്യുന്നതുകൊണ്ടു് നിരവധി ദോഷങ്ങൾ വന്നുകൂടുന്നു. അതിനാൽ ശിലാദിവിഗ്രഹങ്ങളുടെ ആരാധന സജ്ജനങ്ങൾ ത്യജിക്കേണ്ടതാണ്. വിഗ്രഹാരാധന ചെയ്തവരും, ചെയ്യുന്നവരും, ചെയ്യാൻ പോകുന്നവരും മുൻപറഞ്ഞ ദോഷങ്ങളിൽ നിന്നു് രക്ഷപെട്ടിട്ടില്ല, രക്ഷപെടുന്നില്ല, രക്ഷപെടുകയുമില്ല.

## യഥാർഥ പഞ്ചായതനപൂജ

ചോദ്യം:- ഏതെങ്കിലും തരത്തിലുള്ള വിഗ്രഹാരാധന ചെയ്കയോ ചെയ്യിക്കയോ പാടില്ലല്ലോ? എന്നാൽ ഈ

  

**ആര്യാവർത്തത്തിൽ** പഞ്ചദേവപൂജ എന്ന പ്രയോഗം പ്രാചീന കാലം മുതൽ പരമ്പരയാ കേട്ടു വരുന്നു. ശിവൻ, വിഷ്ണു, അംബിക, ഗണപതി, സൂര്യൻ എന്നിവരുടെ വിഗ്രഹമുണ്ടാക്കി പൂജിക്കുകയെന്ന പഞ്ചായതനപൂജ അല്ലേ ഇതു് ?

ഉത്തരം:- ഒരു തരത്തിലുമുള്ള വിഗ്രഹാരാധന ചെയ്തുകൂടാ. എന്നാൽ വിഗ്രഹതുല്യം മൂർത്തിമാന്മാരായ, ഇനി പറയുന്നവരുടെ പൂജ അഥവാ സത്കാരം ചെയ്യണം. പഞ്ചദേവപൂജ അല്ലെങ്കിൽ പഞ്ചായതനപൂജ വളരെ നല്ല അർഥമുള്ള പദമാണു്. എന്നാൽ വിദ്യാഹീനരായ മൂഢന്മാർ അതിന്റെ നല്ല അർഥത്തെ ത്യജിച്ചു് നികൃഷ്ടമായ അർഥത്തെ സ്വീകരിച്ചു. ഇക്കാലത്തു് ശിവാദി പഞ്ചദേവന്മാരുടെ വിഗ്രഹപൂജയായി മാറിയിരിക്കുന്ന അതിന്റെ ഖണ്ഡനം ഇപ്പോൾ ചെയ്തതേ ഉള്ളു. എന്നാൽ വേദോക്തവും വേദാനുകൂലോക്തവുമായ യഥാർഥ പഞ്ചായതന ദേവപൂജയും വിഗ്രഹപൂജയും എന്താണെന്നു കേൾക്കുക:-

1 മാനോ വധീഃ പിതരം മോത മാതരമ് (യജുഃ) [89]

2 ആചാര്യ ഉപനയമാനോ ബ്രഹ്മചാരിണമിച്ഛതേ. [90]

3 അതിഥിർ ഗൃഹാനുപ ഗച്ഛേത്. [91] (അഥർവം)

4 അർചത പ്രാർചത പ്രിയമേധാസോ അർചത [92] (ഋഗ്വേദം)

5 ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി ത്വാമേവ പ്രത്യക്ഷം ബ്രഹ്മ വദിഷ്യാമി. (തൈത്തിരീയ ഉപനിഷത്.) [93] 6 കതമ ഏകോ ദേവ ഇതി സ ബ്രഹ്മ ത്വദിത്യാ ചക്ഷതേ. [94] 7 മാതൃദേവോഭവ പിതൃദേവോ ഭവ ആചാര്യ ദേവോ ഭവ അതിഥിർദേവോ ഭവ- (തൈത്തിരീയോപനി.) [95] 8 പിതൃഭിർഭ്രാതൃഭിശ്ചൈതാഃ പതിഭിർദേവരൈസ്തഥാ. പൂജ്യാ ഭൂഷയിതവ്യാശ്ച ബഹുകല്യാണമീപ്സുഭിഃ [96] 9 പൂജ്യോ ഹി ദേവവത് പതിഃ (മനുസ്മൃതൗ) [97]

1. മൂർത്തിമതിയും പൂജനീയയുമായ ദേവത അമ്മയാണു്. സന്താനങ്ങൾ ശരീര, മന, ധനങ്ങളാൽ സേവനം ചെയ്തു്

---

89 യജു: 16-15. 90 ഇതിൽ രണ്ടു മന്ത്രഭാഗങ്ങൾ അടങ്ങുന്നു. ആചാര്യ ഉപനയമാനോ എന്നതു് അഥർവം 11. 5.3. ബ്രഹ്മചാരിണ മിച്ഛതേ എന്നതു് 11.5.17. പേജ് 411 ലും ഈ ഉദ്ധരണമുണ്ടു്. 91. അതിഥിർഗൃഹാനാ ഗച്ഛേത് (15.13.11) 92. ഋഗ്വേദം 8.69.8 93. തൈത്തിരീയോപനിഷത് വല്ലി 1., അനുവാകം 1. 94. ശതപഥം പ്രപാഠകക്രമത്തിൽ 14. 5.7 10. അധ്യായക്രമത്തിൽ 14.6.9.10. 95 തൈത്തിരീയോപനിഷത്-വല്ലി1-അനു-11, 96. മനുസ്മൃതി. 3/55 97. മനുസ്മൃതി 5/144ൽ 'ഉപചര്യഃ സ്ത്രിയാ സാധ്വ്യാസതതം ദേവവത് പതിഃ.' എന്നുണ്ടു്.

അമ്മയെ സന്തുഷ്ടയാക്കണം. ഹിംസ അഥവാ പീഡനം ഒരിക്കലും ചെയ്യരുത്.

2 സത്കാരയോഗ്യനായ രണ്ടാമത്തെ ദേവൻ അച്ഛനാണ്. അച്ഛനേയും അമ്മയേപ്പോലെ ശുശ്രൂഷിക്കണം.

3 മൂന്നാമത്തു് വിദ്യ നല്കുന്ന ആചാര്യനാണ്. അദ്ദേഹത്തേയും ശരീര – മന – ധനങ്ങളാൽ സേവിക്കണം.

4 നാലാമത്തെ ദേവൻ അതിഥിയാണ്. വിദ്വാനും ധാർമികനും നിഷ്കപടനും, എല്ലാവരുടേയും ഉന്നതി ആഗ്രഹിക്കുന്നയാളും എല്ലായിടത്തും സഞ്ചരിച്ച് സത്യോപദേശം ചെയ്ത് ആളുകൾക്ക് സൗഖ്യം നല്കുന്നയാളുമായ അതിഥിയെ സത്കാരപൂർവം സേവിക്കണം.

5 സ്ത്രീയ്ക്കു് സ്വഭർത്താവും പുരുഷനു് സ്വഭാര്യയും പൂജ്യരാണ്. ഈ അഞ്ചു് മൂർത്തിമാന്മാരായ ദേവകളുടെയും സംഗത്താൽ മനുഷ്യദേഹത്തിന്റെ ഉത്പത്തി, പാലനം സത്യശിക്ഷണം, വിദ്യ, സത്യോപദേശം എന്നിവ പ്രാപ്തമാകുന്നു. ഇവയാണ് ഈശ്വരപ്രാപ്തിക്കുള്ള സോപാനങ്ങൾ. ഇവരെ ശുശ്രൂഷിക്കാതെ ശിലാദിവിഗ്രഹങ്ങളെ പൂജിക്കുന്നവർ വലിയ വേദവിരോധികളാണ്.

ചോദ്യം:— മാതാപിതാക്കന്മാരെയും മററും സേവിക്കുന്നതിനോടൊപ്പം വിഗ്രഹാരാധനയും ചെയ്യുന്നതുകൊണ്ടു് ദോഷമൊന്നും ഇല്ലല്ലോ.

ഉത്തരം:— ശിലാദിവിഗ്രഹങ്ങളുടെ പൂജ സർവഥാ ത്യജിക്കയും, അമ്മയേപ്പോലുള്ള മൂർത്ത രൂപങ്ങളെ ശുശ്രൂഷിക്കുകയും ചെയ്യുന്നതിലാണ് എല്ലാവിധ മംഗളവും ഉള്ളത്. സാക്ഷാൽ മാതാവ് മുതലായ പ്രത്യക്ഷ സുഖദായക ദേവകളെ വെടിഞ്ഞു് ദേവകളല്ലാത്ത ശിലാദിവിഗ്രഹങ്ങളുടെ മുമ്പിൽ തലതല്ലുന്നതു് വലിയ അനർഥ കാരണമാണ്.

മാതാപിതാക്കന്മാരുടെ മുമ്പിൽ നൈവേദ്യമോ ഉപഹാരങ്ങളോ സമർപ്പിച്ചാൽ അവരതു് സ്വീകരിക്കുകയും ഭക്ഷിക്കുകയും ചെയ്യും. അപ്പോൾ തങ്ങളുടെ വയററുപ്പിഴപ്പ മുട്ടും. അതിനാൽ ശിലാദിവിഗ്രഹങ്ങൾ ഉണ്ടാക്കി അതിനു മുമ്പിൽ നൈവേദ്യം എഴുന്നെള്ളിച്ച്, മണിയടിച്ച്, ഇണ്ടിണ്ടം കൊട്ടിയും പൂമ്പും വിളിച്ചും ശംഖ് ഊതിയും കോലാഹലമുണ്ടാക്കി കൈക്രിയ കാട്ടിയും നീ തള്ളവിരൽ ഗ്രഹിക്ക, ഭോജനപദാർഥങ്ങളാകട്ടെ

ഞാനും ഗ്രഹിക്കാം'' (ത്വമങ്ഗുഷ്ഠം ഗൃഹാണ, ഭോജനം പദാർത്ഥം വാƒഹം ഗ്രഹീഷ്യാമി) എന്നിങ്ങനെ ഒരുവൻ മററൊരുവനെ വഞ്ചിച്ചോ കാപട്യത്തിലോ അവൻെറ മുമ്പിൽ നിന്നു് എല്ലാം എടുത്തുകൊണ്ടുപോയി അനുഭവിക്കുന്നതു പോലെ അപഹരണ മാണു് ഈ പൂജാരികൾ അഥവാ പൂജ എന്ന സത്കർമ്മ ത്തിൻെറ ശത്രുക്കൾ[98] ചെയ്യുന്നതു്. ഈ മൂഢന്മാർ ആഡംബര പൂർവം ശിലാവിഗ്രഹങ്ങളെ വളരെ ഭംഗിയായി മോടിപിടി പ്പിച്ചു്, സ്വയം കൊള്ളക്കാരെപ്പോലെ വേഷം മാറി പാവപ്പെട്ട ബുദ്ധിഹീനരായ അനാഥരുടെ ചെലവിൽ ധൂർത്തടിച്ചു് സുഖി ക്കുന്നു. ധാർമികനായ ഏതെങ്കിലും രാജാവുണ്ടായിരുന്നെങ്കിൽ ഈ ശിലാപ്രിയന്മാരെ കല്ലുടയ്ക്കാനോ, കൊത്താനോ, വീടു കെട്ടാനോ വിട്ടു് ഉണ്ണാനും ഉടുക്കാനും കൊടുത്തു് കാലക്ഷേപം കഴിപ്പിച്ചേനെ.

ചോദ്യം:— സ്ത്രീകളുടെയും മററും പ്രതിമ കാണുമ്പോൾ കാമോത്പത്തിയുണ്ടാവും പോലെ വീതരാഗനും ശാന്തചിത്തനു മായ പ്രതിമ കാണുമ്പോൾ വിരക്തിയും ശാന്തിയും ഉണ്ടാവുക യില്ലേ ?

ഉത്തരം:— ഉണ്ടാവാൻ തരമില്ല. ആ വിഗ്രഹത്തിൻെറ ജഡത്വ ധർമം ആത്മാവിൽ വരികയാൽ വിവേചനാ ശക്തി കുറയും, വിവേകമില്ലാതെ വിരക്തിയോ, വിരക്തിയില്ലാതെ വിജ്ഞാനമോ, വിജ്ഞാനമില്ലാതെ ശാന്തിയോ ഉണ്ടാവുകയില്ല. കുറച്ചുവല്ലതും ഉണ്ടാകുന്നുവെങ്കിൽ അതു് സംസർഗം, ഉപദേശ ശ്രവണം, ഇതിഹാസാദികളുടെ പഠനം എന്നിവയിൽ നിന്നു് ഉണ്ടാകുന്നതാണു്. ഗുണ ദോഷങ്ങളേവയെന്നറിയാത്തവൻെറ പ്രതിമ കാണുന്നതുകൊണ്ടു് പ്രീതിയുണ്ടാവുകയില്ല, പ്രീതിയുടെ കാരണം ഗുണദോഷജ്ഞാനമാണു്.

ഇപ്രകാരമുള്ള വിഗ്രഹാരാധന മുതലായ ചീത്തകാരണങ്ങ ളാൽ മാത്രമാണു് ആര്യാവർത്തത്തിൽ കൊള്ളരുതാത്ത പൂജാരികൾ ഭിക്ഷുക്കൾ, മുതലായ അലസരും പുരുഷാർത്ഥ രഹിതരുമായ കോടിക്കണക്കിനു മനുഷ്യരുണ്ടായതു്. ലോകമെങ്ങും ഇവർ മൂഢത പരത്തി, കളവും ചതിവും വളരെ വ്യാപിച്ചു.

ചോദ്യം:- കാശിയിൽ വച്ചു് ഔറംഗസീബ് ചക്രവ ർത്തിയെ ലാടഭൈരവന്മാർ വലിയ അത്ഭുതങ്ങൾ കാണിച്ചതാണു്. മുസൽമാന്മാർ അവരെ തകർക്കുവാൻ ചെന്നപ്പോൾ, അവരുടെ

98. പൂജാ + അരി = പൂജാരി. അരി = ശത്രു.

നേക്കു് പീരങ്കിയുണ്ട വഷിച്ചു. അപ്പോൾ വലിയ വണ്ടുകൾ പറന്നു വന്നു് സൈന്യത്തെ കുത്തിത്തുരത്തി.

ഉത്തരം:— ഇതു് കല്ലിൻെറ അത്ഭുതപ്രകടനമല്ല. അവിടെ വണ്ടിൻകൂടു് ഉണ്ടായിരുന്നിരിക്കാം. അവ സ്വഭാവേന ക്രൂരരാണു്. അവയെ ആരെങ്കിലും ഇളക്കിവിട്ടാൽ കുത്താൻ വരും. ക്ഷീരധാരയുടെ അത്ഭുതം പൂജാരിയുടെ തമാശയാണു്.

ചോദ്യം:— നോക്കൂ! മ്ലേച്ഛർക്കു് ദശനം നല്കാതിരിക്കുവാൻ വേണ്ടി മഹാദേവൻ ഒരു കിണററിലും വേണീമാധവൻ ഒരു ബ്രാഹ്മണ ഗൃഹത്തിലും ചെന്നു് ഒളിച്ചിരുന്നു. ഇതും അത്ഭുതമല്ലേ?

ഉത്തരം:— കൊള്ളാം. കാലഭൈരവനും ലാടഭൈരവനും മററു ഭൂത പ്രേതങ്ങളും ഗരുഡ ഗണവും കാവൽക്കാരായിരിക്കെ മുസൽമാന്മാരെ എതിർത്തു് ഓടിയ്ക്കാഞ്ഞതെന്താണു്? മഹാദേവൻ വിഷ്ണു എന്നിവരുടെ പുരാണങ്ങളിൽ ത്രിപുരാസുരനേപ്പോലുള്ള ഭയങ്കര ദുഷ്ടന്മാരെ ഭസ്മമാക്കിക്കളഞ്ഞെന്നു കഥയുള്ളപ്പോൾ മുസൽമാന്മാരെ എന്തുകൊണ്ടു് ഭസ്മമാക്കിയില്ല? പാവം കല്ലിനു് യുദ്ധം ചെയ്യാനോ ചെയ്യിക്കാനോ കഴിയുകയില്ലെന്നു് ഇതിൽ നിന്നു സിദ്ധിക്കുന്നു. മുസ്ലീങ്ങൾ ക്ഷേത്രങ്ങളും വിഗ്രഹങ്ങളും തകർത്തുടച്ചു് പാഞ്ഞുകയറി കാശിയ്ക്കു സമീപം വന്നപ്പോൾ പൂജാരികൾ കൽലിംഗമെടുത്തു് കിണററിലിട്ടു് വേണീമാധവനെ ബ്രാഹ്മണ ഗൃഹത്തിൽ ഒളിപ്പിച്ചതാണു്. കാലഭൈരവനെ ഭയപ്പെട്ടു് യമദൂതർ കാശിയിൽ കയറുകയില്ലെന്നും പ്രളയത്തിൽ പോലും കാശിയെ നശിപ്പിക്കാനനുവദിക്കയില്ലെന്നും പറയുന്നതു് നേരാണെങ്കിൽ മ്ലേച്ഛഭടന്മാരെ ഭയപ്പെടുത്താഞ്ഞതെന്താണു്? തങ്ങളുടെ യജമാനന്മാരുടെ ക്ഷേത്രങ്ങളെ സംരക്ഷിക്കാതിരുന്നതെന്തു്? ഇതെല്ലാം പോപ്പുമായകളാണു്.

## ഗയാശ്രാദ്ധം

ചോദ്യം;— ഗയയിൽ ശ്രാദ്ധം ചെയ്താൽ പിതൃക്കൾ പാപമുക്തരായി, അവിടത്തെ ശ്രാദ്ധത്തിൻെറ പുണ്യപ്രഭാവത്താൽ സ്വർഗത്തിൽ പോകുമെന്നതും, പിതൃക്കൾ കൈനീട്ടി ബലിപിണ്ഡം സ്വീകരിക്കുമെന്നതും, ശരിയാണു്. ഇതും കള്ളമാണോ?

ഉത്തരം:— തീർത്തും കള്ളം. അവിടെ പിണ്ഡം വയ്ക്കുന്നതിൽ ഇത്രയും മഹത്വമുണ്ടെങ്കിൽ, പണ്ഡ[99]കൾക്കു് പിതൃ സൗഖ്യത്തിനു

99. പണ്ഡ - പൂജാരി. പണ്ഡിററു് എന്നതിൻെറ ചുരുക്കമാണിതു്. ബ്രാഹ്മണനെ വിളിക്കുന്ന പേരാണു് പണ്ഡിററു്.

വേണ്ടി നല്ലന്ന ലക്ഷക്കണക്കിനു രൂപ അവർ ഗയയിൽ വേശ്യാഗമനത്തിനും മററും ചെലവഴിക്കുന്നതിൽ വരുന്ന പാപം എന്തു കൊണ്ടു് തീരുന്നില്ല? ഇപ്പോഠ അവിടെയാരും കൈനീട്ടാറില്ല, പണ്ഡകളല്ലാതെ! ഏതോ സൂത്രശാലി ഭൂമി കുഴിച്ചു് ഗുഹയുണ്ടാക്കി അതിൽ ഒരുവനെ ഇരുത്തിയിരിക്കാം. കുഴിയിൽ ദർഭ വിരിച്ചു് പിണ്ഡം വച്ചതു് അയാഠ കൈനീട്ടി എടുത്തിരിക്കാം. അജ്ഞാനിയായ ധനവാനെ ഇങ്ങനെകൊള്ളയടിച്ചെങ്കിൽ അതിലത്ഭുതമില്ല. അതുപോലെ വൈജനാഥനെ രാവണൻ കൊണ്ടുവന്നെന്ന കഥയും കള്ളമാണു്.

ചോദ്യം:- നോക്കൂ! കല്ക്കത്തയിൽ കാളി, കാമാക്ഷി മുതലായ ദേവികളെ ലക്ഷക്കണക്കിനാളുകഠ പൂജിക്കുന്നു. ഇതു് വലിയമഹിമയല്ലേ?

ഉത്തരം:- ഒന്നുമില്ല. ഈ അന്ധന്മാർ ആട്ടിൻപററത്തേപ്പോലെ ഒന്നിനുപിമ്പേ ഒന്നെന്നവണ്ണം പോകുന്നതേയുള്ളൂ. കിണററിൽ വീണാലും വകവയ്ക്കുകയില്ല. അതുപോലെ ഒരു അജ്ഞാനിയുടെ പിമ്പേ പോകുന്ന മററുള്ളവരും വിഗ്രഹാരാധനയാകുന്ന ഗർത്തത്തിൽപെട്ടു് വളരെക്കാലം ദുഃഖം അനുഭവിക്കുന്നു.

ചോദ്യം:— പോകട്ടെ, അതെന്തുമാകട്ടെ എന്നാൽ ജഗന്നാഥത്തു് പ്രത്യക്ഷമായ മഹിമകഠ പലതുമുണ്ടല്ലോ. ഒരു പ്രതിഷ്ഠ മാററി പ്രതിഷ്ഠിക്കുമ്പോഠ, ചന്ദനത്തടി കടവിൽ സമുദ്രത്തിൽ നിന്നു് തനിയേ വന്നടിയും. അടുപ്പത്തു് ഒന്നിനു മുകളിൽ ഒന്നായി ഏഴു് അണ്ടാവുകഠ വച്ചാൽ ഏററവും മുകളിൽ നിന്നു് താഴേയ്ക്കാണു് പാകമായി വരുന്നതു്, ജഗന്നാഥത്തിലെ പ്രസാദം ഭക്ഷിക്കാത്തവർ കുഷ്ഠരോഗികളായിത്തീരുന്നു രഥം തനിയേ ഉരുളുന്നു. പാപികഠക്കു് ദർശനം ലഭിക്കുന്നില്ല. ഇന്ദ്രദമനൻെറ ഭരണക്കാലത്തു് ദേവകഠ പണിതതാണു് ഈ ക്ഷേത്രം. പുനഃ പ്രതിഷ്ഠക്കാലത്തു് ഒരു രാജാവും ഒരു പണ്ഡയും ഒരു തച്ചനും മരിക്കുന്നു. ഈ മഹത്വങ്ങളെല്ലാം പൊളിയാണെന്നു പറയാൻ നിങ്ങഠക്കാവില്ല.

ഉത്തരം:— പന്ത്രണ്ടു വർഷം ജഗന്നാഥത്തിലെ പൂജാരിയായിരുന്ന ഒരാഠ വിരക്തനായി മഥുരയിൽ വന്നിരുന്നു[100]. അദ്ദേഹത്തെ കണ്ടു് ഇക്കാര്യങ്ങളെപ്പററി ചോദിച്ചു. എല്ലാം കള്ളമാണെന്നദ്ദേഹം പറഞ്ഞു. ചിന്തിച്ചാൽ നിർണയിക്കാവുന്നതിപ്രകാ

100. മഹർഷി അവിടെ പഠിക്കുന്ന കാലത്തെ സംഭവമായിരിക്കണം.

രമാണ്-പുനഃപ്രതിഷ്ഠ നടക്കുമ്പോൾ ആരെങ്കിലും ഒരു ചന്ദനത്തടി വള്ളത്തിൽ കയററി സമുദ്രത്തിൽ കൊണ്ടിടും. തിരയടിച്ച് അത് കരയ്ക്കടിയും. അതെടുത്ത് ആശാരിമാർ വിഗ്രഹമുണ്ടാക്കും. അതുപോലെ തിടപ്പള്ളിയിൽ മററാക്കും പ്രവേശനമില്ല. വാതിൽ അടച്ചിട്ടിരിക്കും. ഭൂമിയിൽ നാലു ചുററും ആറടുപ്പുകളും മധ്യത്തിൽ ചക്രാകൃതിയിൽ ഒരടുപ്പും ഉണ്ടാകും. അണ്ടാവുകളുടെ[101] അടിയിൽ നെയ്യും മണ്ണും ചാരവും കുഴച്ച് പുരട്ടി ആറു അടുപ്പുകളിൽ ചോറുണ്ടാക്കും. അവയുടെ പുറം കഴുകി നടുക്കെ അണ്ടാവിൽ അപ്പോൾ അരിയിടും. അതിനു മുകളിൽ ആറ് അണ്ടാവുകൾ വയ്ക്കും. ആറ് അടുപ്പുകളുടെയും മുഖം ഇരുമ്പുപാളികൊണ്ട് മൂടും. എന്നിട്ട് തൊഴാൻ വല്ല ധനാഢ്യനും വന്നിട്ടുണ്ടെങ്കിൽ വിളിച്ചു കാണിക്കും. മുകളിലത്തെ അണ്ടാവുകളിൽ നിന്ന് ചോറും അടിയിലത്തെ അണ്ടാവിൽ നിന്ന് അരിയും എടുത്തു കാണിച്ചിട്ടു പറയും—'അണ്ടാവിനു എന്തെങ്കിലും കാണിക്കയിടൂ'. 'കുതന്ത്രനായ പുതുമടിശീലക്കാരൻ' ഉടനേ കാണിക്ക വയ്ക്കും. ചിലർ പ്രതിമാസ വഴിപാടും ഏപ്പാടാക്കും.

ശൂദ്രവൃത്തികളായ താഴേക്കിടക്കാർ ക്ഷേത്രത്തിൽ നൈവേദ്യം കൊണ്ടുവരും. നൈവേദ്യം കഴിഞ്ഞതും അതവർ എച്ചിലാക്കും. പിന്നീട് അണ്ടാവിലെ ചോറ് വിലയ്ക്കെടുക്കുന്നവർ അതു വീട്ടിലെത്തിക്കും. ദീനരും ദരിദ്രരും സാധു-സംന്യാസിമാരും ഗൃഹസ്ഥരും ശൂദ്രരും അന്ത്യജരും എല്ലാം ഒന്നിച്ചിരുന്ന് പന്തിഭോജനം നടത്തി പരസ്പരം ആഹാരം നല്കിക്കഴിക്കുന്നു. ഒരു പന്തിഎഴുന്നേററാൽ അടുത്തതിനു അതേ ഇലകളിൽ വിളമ്പുന്നു. മഹാ അനാചാരം തന്നെ. വളരെപ്പേർ അവിടെച്ചെന്നാൽ എച്ചിലു തിന്നാതെ സ്വയം പാകം ചെയ്ത് ഉണ്ണുന്നു. ആക്കും കുഷ്ഠം വരാറില്ല. ജഗന്നാഥപുരിയിൽത്തന്നെ പ്രസാദം കഴിക്കാത്ത അനേകരുണ്ട്. അവക്കാക്കും കുഷ്ഠരോഗമോ മററോ വരുന്നില്ല. കൂടാതെ ജഗന്നാഥപുരിയിൽ നിരവധി കുഷ്ഠരോഗികളുണ്ട്. നിത്യവും എച്ചിലു തിന്നിട്ടും അവരുടെ രോഗം മാറുന്നില്ല. ഈ ജഗന്നാഥത്തിൽ വാമമാർഗികൾ ഒരു 'ഭൈരവീചക്രം' ഉണ്ടാക്കിയിട്ടുണ്ട്. സുഭദ്ര ശ്രീകൃഷ്ണന്റെയും ബലരാമന്റെയും സഹോദരിയാണല്ലോ. രണ്ടു സഹോദരന്മാരുടെയും മധ്യത്തിൽ ഭാര്യയുടെയും അമ്മയു

---

101 അണ്ടാവ് വലിയ—ചരുവത്തിനു മധ്യകേരളത്തിൽ പറയുന്ന പേര്. ഹണ്ഡാ എന്നു മൂലപാഠം.

ടെയും സ്ഥാനം നല്കി ഇരുത്തിയിരിക്കുന്നു.[102] ഭൈരവീചക്രമല്ലായിരുന്നെങ്കിൽ ഇങ്ങനെ വരില്ലായിരുന്നു.[103]

രഥത്തിൻെറ ചക്രത്തിൽ ഉത്തോലകം ഘടിപ്പിച്ചിട്ടുണ്ട്. അതു വലത്തോട്ടു തിരിച്ചാൽ രഥം ഉരുളും. രഥോത്സവമധ്യത്തിൽ എത്തുമ്പോൾ തിരിച്ചു കറക്കും. അപ്പോൾ രഥം നില്കും. പൂജാരികൾ വിളിച്ചുകൂവും:- ''ദാനം ചെയ്യൂ. പുണ്യം ചെയ്യൂ. ജഗന്നാഥൻ പ്രസാദിച്ച് രഥം നടത്തട്ടെ. നമ്മുടെ ധർമം വാഴട്ടെ.'' കാണിക്ക തീരുന്നതുവരെ ഈ വിളിച്ചുകൂവൽ തുടരും. തീരാറാകുമ്പോൾ ഒരു വ്രജവാസി നല്ല വസ്ത്രങ്ങളണിഞ്ഞ് പൊന്നാട പുതച്ച് കൈകൂപ്പി നിന്ന് പ്രാർഥിക്കും:- ''അല്ലയോ ജഗന്നാഥ സ്വാമീ! അവിടുന്നു ദയവായി രഥം നടത്തിച്ചാലും. ഞങ്ങളുടെ ധർമത്തെ രക്ഷിക്കണേ!'' ഇങ്ങനെ പ്രാർഥിച്ച് സാഷ്ടാംഗം നമസ്കരിച്ചിട്ട് രഥത്തിലേറുന്നു. അപ്പോൾ ഉത്തോലകം വലത്തോട്ടു തിരിക്കും. 'ജയ ജയ' ശബ്ദം മുഴക്കി ആയിരക്കണക്കിനാളുകൾ കയറുവലിക്കുമ്പോൾ രഥം ഉരുളുന്നു.

വളരെയധികം ആളുകൾ തൊഴാൻ വരുന്ന ഈവലിയ ക്ഷേത്രത്തിൽ സർവത്ര ഇരുട്ടാണ്. പകൽപോലും വിളക്കുകത്തിച്ചാലേ കാഴ്ചകിട്ടൂ. വിഗ്രഹത്തിന് ഇരുവശത്തുനിന്നും വലിച്ചിടാവുന്ന മറശീല പിടിപ്പിച്ചിട്ടുണ്ട്. പണ്ഡകളും പൂജാരികളും അകത്തു നില്കും. ഒരു വശത്തു നില്കുന്ന പണ്ഡ ചരടുവലിക്കുമ്പോൾ മറശീല വലിയും. വിഗ്രഹം അപ്രത്യക്ഷമാകും. ഉടനേ അവർ വിളിച്ചുപറയും:- ''കാണിക്കയിടൂ. നിങ്ങളുടെ പാപമൊഴിയും. അപ്പോൾ ദർശനം കിട്ടും. വേഗമാകട്ടെ''. പാവപ്പെട്ട ശുദ്ധാത്മാക്കളെ ഈ സൂത്രശാലികൾ കൊള്ളയടിക്കും. അപ്പോൾ വീണ്ടും ചരടു വലിക്കും. മറശീല മാറും. വിഗ്രഹം കാണാറാകും. ജയ ജയ പറഞ്ഞു് ഇരുട്ടടിയേററ് തിരസ്കൃതരായ അവർ പോകുകയും ചെയ്യും.

ഇന്ദ്രദമനൻെറ വംശക്കാർ ഇപ്പോഴും കൽക്കത്തയിലുണ്ട്. ദേവ്യുപാസകനും ധനാഢ്യനുമായ രാജാവായിരുന്ന അദ്ദേഹം

---

102 പ്രാചീന ഭാരതീയ രീതിയനുസരിച്ച് യജ്ഞകാര്യത്തിലൊഴികെ ഭാര്യയെ വാമഭാഗത്തും അല്ലാത്ത സ്ത്രീകളെ വലത്തും ഇരുത്തുകയാണ് പതിവ്. ഇരുവരുടേയും മധ്യത്തിൽ സുഭദ്രയെ ഇരുത്തിയപ്പോൾ ഒരാളിൻെറ ഇടത്തും മറേറയാളിൻെറ വലത്തും ആയിപ്പോയി. അങ്ങനെ ഒരാളിൻെറ ഭാര്യ, മറേറയാളിൻെറ മാതാവ് എന്നീ സ്ഥാനങ്ങൾ വന്നു ചേരുന്നു.

103 ജഗന്നാഥത്തിലെ ഭോഗാത്മകങ്ങളായ പ്രതിമാ ശില്പങ്ങൾ ഇതു സ്ഥിരപ്പെടുത്തുന്നു.

ലക്ഷക്കണക്കിനു രൂപ ചെലവഴിച്ച് ക്ഷേത്രം പണിയിച്ചു. ആര്യാവർത്തത്തിലെ ജനങ്ങൾക്ക് പണി ചെയ്താൽ ഭക്ഷണമെങ്കിലും കിട്ടട്ടെയെന്നു കരുതിയാണ് ഇതു ചെയ്തതു്. പക്ഷേ മൂഢന്മാരുണ്ടോ വിടുന്നു! ദേവന്മാർ എന്നു പറയുന്നതു് ക്ഷേത്രം പണിത ശില്പികൾതന്നെയാണ്. രാജാവും പൂജാരിയും തച്ചനും അപ്പോൾ മരിക്കുന്നില്ല. അവരാണവിടത്തെ പ്രധാനികൾ. അവരുടെ അനുവാദത്തോടു കൂടി പുനഃപ്രതിഷ്ഠാ സമയത്തു് ഹാജരുള്ള ചെറിയവക്ക് ദുഃഖം നല്കിക്കാണും. അവരെല്ലാം തത്സമയം ഹാജരായിരിക്കും. വിഗ്രഹത്തിനകം പൊള്ളയായിട്ടാണു് പണിയുന്നതു്. അതിനുള്ളിൽ ഒരു സ്വർണച്ചെപ്പിൽ സാളഗ്രാമം വയ്ക്കുന്നു. അതു കഴുകി ദിവസവും ചരണാമൃതം ഉണ്ടാക്കുന്നു. തലേന്നു രാത്രി അതിൽ വിഷം പുരട്ടി വച്ചുകാണും. പിറേറന്നു് അതു കഴുകിക്കൊടുത്തപ്പോൾ അവർ മൂവരും മരിച്ചിരിക്കാം. ഇങ്ങനെയാണു് ചത്തതെങ്കിലും വയററുപ്പീഴപ്പുകാരായ പണ്ഡകൾ, ജഗന്നാഥൻ ശരീരം മാററിയ അവസരത്തിൽ ഇവരെ മൂവരേയും കൂടെക്കൊണ്ടുപോയി എന്നു പറഞ്ഞുപരത്തി. അന്യൻെറ ധനം കൈക്കലാക്കാൻ ഇങ്ങനെ പലതും ചെയ്തു വയ്ക്കാറുണ്ടു്.

## രാമേശ്വരത്തിലെ ലിങ്ഗമഹത്വം

ചോദ്യം:— രാമേശ്വരത്തിൽ ഗംഗോത്രിയിലെ ജലം കൊണ്ടു് അഭിഷേകം ചെയ്യുമ്പോൾ ശിവലിംഗം വലുതാകുന്നുണ്ടു്. ഇതും കള്ളമോ?

ഉത്തരം:— കള്ളം. ആ ക്ഷേത്രത്തിലും പകൽ ഇരുട്ടാണ്. രാപകൽ വിളക്കു വേണം. ജലധാര ഒഴുക്കുമ്പോൾ ജലത്തിൽ വിളക്കിൻെറ ജ്വാല പ്രതിബിംബിക്കും. അല്ലാതൊന്നുമില്ല. കല്ലു് ചുരുങ്ങുകയോ വളരുകയോ ഇല്ല. എത്രയോ അത്രതന്നെയായിരിക്കും. ഇതെല്ലാം കാട്ടിക്കൂട്ടി പാവങ്ങളെ കൊള്ളയടിക്കുന്നു!

ചോദ്യം:— രാമേശ്വരം ശ്രീരാമൻ പ്രതിഷ്ഠിച്ചതാണ്. വിഗ്രഹാരാധന വേദവിരുദ്ധമാണെങ്കിൽ ശ്രീരാമൻ എങ്ങനെ വിഗ്രഹം പ്രതിഷ്ഠിക്കും? വാല്മീകി അതെങ്ങനെ രാമായണത്തിലെഴുതും?

ഉത്തരം:— ശ്രീരാമൻെറ കാലത്തു് ആ ക്ഷേത്രമോ ലിങ്ഗമോ ഉണ്ടായിരുന്നതേയില്ല. എന്നാൽ ദാക്ഷിണാത്യനായ 'രാമൻ, എന്ന രാജാവു് ആ അമ്പലമുണ്ടാക്കി 'രാമേശ്വരം' എന്നു

പേരിട്ടതു് നേരാണു്. ശ്രീരാമൻ സീതയോടൊപ്പം, ഹനുമാൻെറയും മററും കൂടെ ലങ്കയിൽ നിന്നു പുറപ്പെട്ടു് ആകാശ മാർഗേണ വിമാനത്തിൽ അയോധ്യയിലേക്കു പോന്നപ്പോഠം സീത പറഞ്ഞു;—

അത്ര പൂർവ മഹാദേവഃ പ്രസാദമകരോദ്വിഭുഃ
സേതു ബന്ധ ഇതിവിഖ്യാതമ്. (വാല്മീകി രാ. ലങ്കാ. കാ.)[104]

''സീതേ! നിൻെറ വിയോഗത്താൽ വ്യാകുലരായ ഞങ്ങഠം ഇവിടെ തിരയവേ ഇവിടെ ചാതുർമാസ്യമനുഷ്ഠിച്ചു. ഈശ്വരോപാസനയും ധ്യാനവും ചെയ്തു. സർവത്ര വിഭുവായ ദേവദേവൻ മഹാദേവൻ, പരമാത്മാവു് കൃപചെയ്കയാൽ എല്ലാ സാമഗ്രികളും ഇവിടെനിന്നു ലഭിച്ചു. നോക്കൂ! അതുനിമിത്തമാണു് സേതുബന്ധനം ചെയ്തു് ലങ്കയിൽ വന്നു് രാവണനെക്കൊന്നു് നിന്നെ കൊണ്ടുവന്നതു്.',

ഇതിന്നപ്പുറം വാല്മീകി മററൊന്നും എഴുതിയിട്ടില്ല.

## കാലിയാകന്തനും ഡകോർജിയും

ചോദ്യം:– കാലിയാകന്തൻ പകിട്ടുള്ളോൻ സന്തിനേ ഹുക്കാ വലിപ്പിച്ചോൻ.[105] ദക്ഷിണദേശത്തു് കാലിയാകന്തനെന്നൊരു മൂർത്തിയുണ്ടു്. ഇതു് ഇന്നും ഹുക്കാ[106] വലിക്കുന്നു. വിഗ്രഹാരാധന കള്ളമാണെങ്കിൽ ഈ മാഹാത്മ്യവും കള്ളമാണല്ലോ?

ഉത്തരം:— കള്ളം. കള്ളം. ഇതെല്ലാം പോപ്പുലീലയാണു്. ഈ വിഗ്രഹത്തിൻെറ വായു് പൊള്ളയായിരിക്കണം. പിൻവശത്തുകൂടി ഭിത്തിവഴി അടുത്ത കെട്ടിടത്തിലേക്കു് ഈ ദ്വാരം പോകുന്നുണ്ടായിരിക്കും. ഹുക്കാ നിറച്ചു് വിഗ്രഹത്തിൻെറ വായുമായി ഘടിപ്പിച്ചു് പൂജാരി ഇറങ്ങിപ്പോകും. പുറകിലത്തെ കെട്ടിടത്തിലിരിക്കുന്നയാഠം അവിടിരുന്നു് കുഴലിൽക്കൂടി വലിക്കുമ്പോഠം ഹുക്കയിൽ ഗുള്ള ഗുള്ള ശബ്ദം കേഠക്കും. വിഗ്രഹത്തിൻെറ മൂക്കിൽ

---

104. സർഗം. 123. ശ്ലോകം 22. അവിടെ സേതു ബന്ധ ഇതിഖ്യാതമെന്നു പാഠം. 105. രങ്ഗ് 'ഹൈ കാലിയാകാന്ത്കോ ജിസ്നേ ഹുക്കാ പിലായാ സന്ത്കോ. 106. നാലു ഭാഗങ്ങളുള്ള ഒരു ഉപകരണമാണു് ഹുക്ക. ഏററവും അടിയിൽ വെള്ളം നിറച്ച പിത്തളയോ മണ്ണോ കൊണ്ടുള്ള പാത്രം, അതിൻെറ മുകഠം ഭാഗത്തു നിന്നു് പുകവലിക്കാനുള്ള നീണ്ട കുഴൽ, ആ പാത്രത്തിനടിവശം വരെ നീണ്ടു നില്ക്കുന്ന പുകക്കുഴൽ പുകക്കുഴലിൻെറ മുകളിൽ ചിലം എന്നു പറയുന്ന പുകയില നെരിപ്പോടു്. നെരിപ്പോടിൽ പുകയിലയിട്ടു് കരിക്കനൽ നിറയ്ക്കുന്നു. പുകവലിക്കാനുള്ള നീണ്ട കുഴലിലൂടെ വലിക്കുമ്പോഠം വെള്ളത്തിലൂടെ പുക വന്നു് കുഴലിലൂടെ വലിക്കാരൻെറ വായിലെത്തുന്നു. ഇങ്ങനെ വലിക്കുമ്പോഠം ഗുള്ള ഗുള്ള ശബ്ദം പുറപ്പെടും. ഹുക്കകഠം പലതരമുണ്ടു്.

കൂടിയും ദ്വാരം കാണും. പിന്നിൽ നിന്നും ഊതിക്കൊടുക്കു മ്പോൾ വായിലും മൂക്കിലുംകൂടി പുക വരുന്നതാവാം. അനേകം മൂഢന്മാരോട്ട് പണം പിടുങ്ങി അവരെ ദരിദ്രരാക്കുവാൻ ഇത്തരം പണികൾ മതി.

ചോദ്യം:— നോക്കൂ. ദ്വാരകയിലെ ഡകോർജി[107]യുടെ വിഗ്രഹം ഒരു ഭക്തന്റെ കൂടെ പോയി. കാൽപണമിട സ്വർണം അനേകം മന്ന് ഭാരമുള്ള വിഗ്രഹത്തിനു സമമായി തൂങ്ങി. ഇവയും മാഹാത്മ്യങ്ങളല്ലെന്നുണ്ടോ ?

ഉത്തരം:— അല്ല. ഭക്തൻ വിഗ്രഹം കട്ടുകൊണ്ടുപോയി രിക്കാം. കാൽപണമിട സ്വർണം വിഗ്രഹത്തിനു സമമായെ ന്നതു് ഏതോ കഞ്ചാവുകുടിയൻ വമ്പു പറഞ്ഞതാകാം.

## സോമനാഥക്ഷേത്രവും ഗസ്നിയും

ചോദ്യം:— സോമനാഥവിഗ്രഹം നിലംതൊടാതെയാണ് നിന്നിരുന്നതു്. ഇതൊരു മഹാത്ഭുതം തന്നെയായിരുന്നു. അതോ ഇതും മിഥ്യയാണോ ?

ഉത്തരം:- മിഥ്യ തന്നെ. ക്ഷേത്രത്തിൽ കീഴ്മേൽ കാന്തക്കല്ലു കൾ പിടിപ്പിച്ചിരുന്നു. അതിന്റെ ആകർഷണത്തിൽ വിഗ്രഹം ആധാരമില്ലാതെ നിന്നതാണ്. മഹമ്മദ് ഗസ്നി വന്ന് യുദ്ധം ചെയ്തപ്പോൾ ഈ ക്ഷേത്രങ്ങളെല്ലാം തകർത്തു എന്നഅത്ഭുതമുണ്ടായി. പൂജാരികളും ഭക്തന്മാരും കഷ്ടാവസ്ഥയിലായി. ലക്ഷക്കണ ക്കിനുഭടന്മാർ പതിനായിരം ഭടന്മാരോട് തോററോടി. അപ്പോൾ പോപ്പന്മാരും പൂജാരികളും മഹാദേവ! ഈ മ്ലേച്ഛന്മാരെ കൊന്ന് ഞങ്ങളെ രക്ഷിച്ചാലും എന്നപേക്ഷിച്ച് പൂജയും, മുട്ടുപാടുകിട ക്കലും, സ്തുതിയും, പ്രാർഥനയും നടത്തുകയായിരുന്നു. എന്നിട്ട് സ്വശിഷ്യന്മാരായ രാജാക്കന്മാരോട്, ''അവിടുന്ന് വിഷമി ക്കേണ്ട. മഹാദേവൻ ഭൈരവനേയോ വീരഭദ്രനേയോ അയയ്ക്കും. അവർ മ്ലേച്ഛന്മാരെ കൊല്ലുകയോ അന്ധരാക്കുകയോ ചെയ്യും. ഇപ്പോൾത്തന്നെ നമ്മുടെ ദേവന്മാർ പ്രത്യക്ഷരാകും. എന്നു മാത്ര മല്ല ഞങ്ങളെല്ലാ കാര്യങ്ങളും ഏറെറന്ന് ഹനുമാനും, ദുർഗയും ഭൈരവനും സ്വപ്നത്തിൽ അരുളിയിട്ടുണ്ട്''. എന്നു പറഞ്ഞ് സാന്ത്വനപ്പെടുത്തി. ആ ശുദ്ധന്മാരായ രാജാക്കന്മാരും ക്ഷത്രി യരും പോപ്പന്മാരുടെ പിത്തലാട്ടത്തിൽപ്പെട്ട് കേട്ടതു് വിശ്വ സിച്ചിരുന്നു

107. ഡക്കോർ എന്നതു് ഠക്കുരഃ (വിഷ്ണു) എന്ന സംസ്കൃത ശബ്ദത്തിന്റെ അപഭ്രംശമാണ്. ഠാക്കൂർ, ടാഗൂർ, ടാഗോർ മുതലായവയും.

എത്രയെങ്കിലും ജ്യോതിഷികരം 'ഇപ്പോരം ആക്രമിക്കാൻ പററിയ മുഹൂർത്തമല്ല എന്നുപറയും. അഷ്ടമത്തിൽ ചന്ദ്രനുണ്ട്' എന്നൊരുത്തൻ പറയുമ്പോരം യോഗിനി മുമ്പിലുണ്ടെന്നാകും രണ്ടാമൻ. ഇങ്ങനെ പലതരം ചതികളിലകപ്പെട്ട് രാജാക്കന്മാർ പടയൊരുക്കാതിരുന്നു. മ്ലേച്ഛന്മാർ[108] വന്നു വളഞ്ഞപ്പോരം നില്ക്കള്ളിയില്ലാതെ എല്ലാവരും ഓടി. എത്രയെങ്കിലും പോപ്പന്മാരെയും പൂജാരികളെയും ശിഷ്യന്മാരെയും പിടികൂടി പൂജാരികരം താണുവീണ് അപേക്ഷിച്ചു 'മൂന്നുകോടിരൂപാ തരാം. അമ്പലവും വിഗ്രഹവും തകക്കാതിരുന്നാൽ മതി.' അപ്പോരം മുസൽമാന്മാർ പറഞ്ഞു:— ഞങ്ങരം 'ബുത'പരസ്തരല്ല[109] ബുത്ശികൻമാരാണ്.' അതായതു് വിഗ്രഹ സംരക്ഷകരല്ല, വിഗ്രഹ ഭഞ്ജകരാണ്. അവർ അമ്പലം തകർത്തു കളഞ്ഞു. മേൽക്കൂര തകന്നു വീണപ്പോരം കാന്തക്കല്ലും ഇളകി. വിഗ്രഹം താഴെ വീണു. വിഗ്രഹമുടച്ചപ്പോരം പതിനെട്ടു കോടി രൂപയുടെ രത്നങ്ങരം പുറത്തു വന്നത്രേ! പൂജാരികരംക്കും പോപ്പന്മാക്കും ചമ്മട്ടിയടി കിട്ടിയപ്പോരം കരച്ചിൽ തുടങ്ങി. ഖജനാവെവിടെയെന്നായി അക്രമികരം. അടികൊണ്ടു പുളഞ്ഞപ്പോരം കാട്ടിക്കൊടുത്തു. അവർ അടിച്ചുപൊളിച്ച് കൊള്ള ചെയ്തു. പോപ്പന്മാരെയും ശിഷ്യന്മാരെയും അടികൊടുത്തു് അടിമകളാക്കി ഗോതമ്പു പൊടിക്കുക, പുല്ലു പറിക്കുക. മലമൂത്രാദികരം കോരുക മുതലായ ജോലികരം നൽകി. തിന്നാൻ പൊരി കടല മാത്രം കൊടുത്തു. കഷ്ടം തന്നെ. ശിലാപൂജ ചെയ്തു് എന്തിനിങ്ങനെ നശിച്ചടിഞ്ഞു? എന്തുകൊണ്ട് ഈശ്വരപൂജ ചെയ്തില്ല? ചെയ്തിരുന്നെങ്കിൽ മ്ലേച്ഛന്മാരുടെ പല്ലടിച്ചു കൊഴിച്ച് ജയം നേടാമായിരുന്നു. എത്ര വിഗ്രഹങ്ങരം പൂജിച്ചിരുന്നുവോ അത്രയും പോരാളികളെ പൂജിച്ചിരുന്നെങ്കിൽ എത്ര വിജയമുണ്ടായേനേ! പൂജാരികരം ഈ ശിലകളെ ഇത്രയും പൂജിച്ചു. എങ്കിലും ഒരെണ്ണം പോലും എഴുന്നേററ് ശത്രുവിൻെറ തലയ്ക്കടിച്ചില്ല. ശൂരവീരന്മാ

108. മ്ലേച്ഛ സംജ്ഞയ്ക്കു് മുസൽമാന്മാർ എന്നർത്ഥമില്ല. അവ്യക്തമായി പറയുന്നവർ എന്നാണർത്ഥം. (മ്ലേച്ഛ അവ്യക്തേ ശബ്ദേ.) കൂടാതെ ഗോമാംസ ഭക്ഷകോ യസ്സു ലോകബാഹ്യഞ്ചഭാഷതേ. സർവാചാര വിഹീനോസൗ മ്ലേച്ഛ ഇത്യഭിധീയതേ. ഗോമാംസ ഭക്ഷകരും, വിദേശഭാഷ സംസാരിക്കുന്നവരും ആചാരഹീനരുമായവരാണ് മ്ലേച്ഛർ. അമരം പാരമേശ്വരി. കാണ്ഡം 2. ശൂദ്രവർഗം 20.) 109. ബുത് എന്ന പദം 'ബുദ്ധ' സംജ്ഞയുടെ അപഭ്രംശമാണ്. പാരസ (പേർഷ്യ) ദേശത്തു് മുമ്പ് ബുദ്ധപ്രതിമകരം മാത്രമേ ഉണ്ടായിരുന്നുള്ളു. എന്നു് പണ്ഡിററ് ഭഗവദ്ദത്തു്, ''ഭാരതീയ സംസ്കൃതീ കാ ബൃഹദ് ഇതിഹാസ'' ത്തിൽ.

രായ പുരുഷന്മാരെ വിഗ്രഹത്തിൻെറ സ്ഥാനത്തു പൂജിച്ചിരുന്നെങ്കിൽ അവർ ആശ്രിതരെ സഹായിക്കയും ശത്രുക്കളെ അമച്ച് ചെയ്യുകയും ചെയ്യുമായിരുന്നു.

## ഉണ്ടിയൽ വ്യാപാരം

ചോദ്യം:- ദ്വാരകയിലെ രൺഛോഡ്ജി, നർസീമഹ് താസ്സ് ഉണ്ടിയൽ [110] അയച്ച് കടം വീട്ടിയ കഥയും കള്ളമാണോ?

ഉത്തരം:— ഏതോ പണവ്യാപാരി പണം നൽകിയിരിക്കാം. ശ്രീകൃഷ്ണൻ അയച്ചതാണെന്ന് ആരോ കള്ളപ്പേരു വച്ചതുമാകാം. 1914-ാം സംവത്സരത്തിൽ [111] ഇംഗ്ലീഷുകാർ അമ്പലങ്ങളും വിഗ്രഹങ്ങളും പീരങ്കിവച്ചു തകർത്തപ്പോൾ ഈ മൂർത്തികൾ എവിടെപ്പോയിരുന്നു? എന്നാൽ ബാഘേറികൾ എത്ര വീരമായി പോരാടി ശത്രുക്കളെ നശിപ്പിച്ചു. [112] വിഗ്രഹങ്ങൾക്ക് ഒരു ഈച്ചക്കാൽ ഒടിക്കാൻ പോലും കഴിഞ്ഞില്ല. ശ്രീകൃഷ്ണനെപ്പോലെ ആരെങ്കിലും ഉണ്ടായിരുന്നെങ്കിൽ ഇവരെ കെട്ടുകെട്ടിക്കുമായിരുന്നു. രക്ഷകനു് അടി കൊണ്ടാൽ ആശ്രിതൻെറ കാര്യമെന്തു പറയാൻ?

## ജ്വാലാമുഖിയും ഹിംഗലാജും

ചോദ്യം:— ജ്വാലാമുഖി പ്രത്യക്ഷ ദേവതയാണ്. സർവവും ഭക്ഷിക്കുന്നു. പ്രസാദം തരുമ്പോൾ പകുതി ഭക്ഷിച്ച് ബാക്കി പകുതി തരുന്നു. മുഗൾ ചക്രവർത്തിമാർ അതിൽ തോടു വെട്ടി വെള്ളമൊഴിച്ചു നോക്കി. ഇരുമ്പുചട്ടി കമഴ്ത്തി വച്ചു.

110. ഉണ്ടിയൽ = ഹുണ്ടി-പണച്ചീട്ട്. ഒരു ബ്രാഹ്മണൻ നർസീമഹതയുടെ അടുത്തു ചെന്നു് ചെലവിനു പണം ചോദിച്ചു. നർസീയുടെ പക്കൽ പണമില്ലായിരുന്നു. പകരം ശ്രീകൃഷ്ണൻെറ പേരിൽ ഒരു ഉണ്ടിയൽ എഴുതികൊടുത്തു. ബ്രാഹ്മണൻ അതു് ശ്രീകൃഷ്ണവിഗ്രഹത്തിനു മുമ്പിൽ സമർപിച്ചു. ഉടനെ തന്നെ അതു് പണമായിമാറി എന്നു് ഭക്തിവിജയം എന്ന മറാത്തി ഗ്രന്ഥത്തിൽ ഉണ്ട്.

111. വിക്രമസംവത്സരമാണിതു്. ഇംഗ്ലീഷു വർഷത്തേക്കാൾ 57 വർഷം മുമ്പിലാണ് വിക്രമസംവത്സരം. 1914 വിക്രമസംവത്സരം 1857 എ. ഡി. യാണ്. ഒന്നാം സ്വാതന്ത്ര്യസമരക്കാലം. മഹർഷി ഇതിൽ പങ്കെടുത്തിരുന്നതായി രേഖകളുണ്ട്. 112. ഉത്തരേന്ത്യയിലെ റിംവാശഹഡോൾ എന്ന പ്രദേശത്തെ ഒരു ഗ്രാമത്തിലാണ് ഈ ആക്രമണം നടന്നതു്. 1857 ലെ ഒന്നാം സ്വാതന്ത്ര്യസമരത്തിൽ ഈ പ്രദേശത്തെ ഒരു വർഗമായ ബഘേലുകൾ ഇംഗ്ലീഷുകാരോടു് ഏററുമുട്ടി. ഇതു് അജ്മീറിൽ നിന്നു പ്രസിദ്ധീകരിക്കുന്ന 'പരോപകാരി' എന്നമാസികയുടെ 1975 സെപ്റ്റംബർ ലക്കത്തിൽ പരസ്യം ചെയ്ത 'വിന്ധ്യാഭ്രോഗ് മേം മഹർഷിദയാനന്ദ സരസ്വതീ കാ പരിഭ്രമൺ ഏവം വിശ്രാമ്' എന്ന, ഗണേശ് പ്രസാദ് സാഹയുടെ ലേഖനത്തിൽ പ്രതിപാദിച്ചിട്ടുണ്ട്.

നോക്കി. എന്നിട്ടും ജ്വാല അണഞ്ഞില്ല, നിലച്ചുമില്ല. അതു പോലെ ഹിംഗലാജ്[113] പാതിരാസ്സു സവാരി ചെയ്തു പർവത ത്തിൽ പ്രത്യക്ഷപ്പെട്ടു പർവതത്തെ ഗർജ്ജിപ്പിക്കുന്നു. ചന്ദ്രകൂപം (കിണർ) ഉറക്കെ കരയുന്നു. യോനീയന്ത്രത്തിലൂടെ കയറിയിറങ്ങി യാൽ പുനർജന്മം ഉണ്ടാവുകയില്ല. ഠുമര (കുന്നിക്കുരു) മാലയണി ഞ്ഞാലേ പൂർണനായ മഹാത്മാവാകൂ. ഹിംഗലാജിൽ പോയി വരാത്തവൻ അർധമഹാത്മാവേയാകൂ. ഇതെല്ലാം അവിശ്വസ നീയമോ?

ഉത്തരം:- അവിശ്വസനീയം തന്നെ. പർവതത്തിൽ നിന്നു് തീജ്വാല പുറപ്പെടുന്നതാണു് ജ്വാലാമുഖി. എല്ലാം പൂജാരികളുടെ വിചിത്ര കേളികളാണു്. കരണ്ടിയിൽ നെയ്യൊഴിച്ചു് താളിക്കാൻ വേണ്ടി ചൂടാക്കുമ്പോൾ അതിൽ തീ പിടിക്കുന്നു. എടുത്തുമാററു കയോ ഊതുകയോ ചെയ്താൽ അതണയും. കുറേ നെയ്യ് എരിഞ്ഞു തീർന്നിരിക്കും. ബാക്കി ശേഷിക്കും. ഇതുപോലൊരു സംഭവമേ അവിടെയുള്ളു. അടുപ്പിൽ എന്തിട്ടാലും കത്തിക്കരിയും. വീട്ടിലോ കാട്ടിലോ തീ പിടിച്ചാൽ എല്ലാം വെന്തുപോകും. ഇതിൽ എന്താണു് വിശേഷമായുള്ളതു്? ഒരമ്പലവും കുണ്ഡവും അങ്ങു മിങ്ങും കുറേ ജലനിർഗമനികളും ഒഴികെ.

ഹിംഗലാജിൽ ഒരു സവാരിയുമില്ല. ഉള്ളതു് പോപ്പന്മാരു ടെയും പൂജാരികളുടെയും കളി മാത്രമാണു്. വെള്ളവും ചെളിയും നിറഞ്ഞ ഒരു കുണ്ഡമുണ്ടാക്കി വച്ചിട്ടുണ്ടു്. അതിനടിയിൽ നിന്നു കുമിള വരും. അതു കാണുന്നതാണു് സഫലയാത്രയെന്നു മൂഢന്മാർ ധരിക്കുന്നു. യോനീയന്ത്രം ധനമപഹരിക്കാൻ ഉണ്ടാക്കിവച്ച താണു്. കന്നിമാലയുടെ കാര്യവും പോപ്പുകളിയാണു്. അതു കെട്ടിയാൽ മഹാത്മാവാകുമെങ്കിൽ ഒരുമൃഗത്തിനെക്കൊണ്ടു് കുന്നി ക്കുരുമാലയുടെ ചുമടു് ചുമപ്പിച്ചാൽ അതും മഹാപുരുഷനാകുമോ? വലിയ ഉത്തമ പുരുഷാർഥം കൊണ്ടേ മഹാപുരുഷനാവൂ.

## അമൃതസരസ്സും അമരനാഥവും മററും

ചോദ്യം:— അമൃത സരസ്സിലെ കുളം നിറയെ അമൃതമാണു്. പുളിഞ്ചിക്കായുടെ പകുതി മധുരമുള്ളതാണു്. റേവാൽ സറിൽ വള്ള ങ്ങൾ തനിയെ അക്കരെയിക്കരെ കടക്കുന്നു. അമരനാഥിൽ ശിവ ലിംഗം തനിയേ ഉണ്ടാകുന്നു. ഹിമാലയത്തിൽ ഇണപ്രാവുകൾ

113. സിന്ധിലുള്ള ഒരു ദുർഗാക്ഷേത്രമാണു് ഹിംഗലാജ്. ഇപ്പോഴിതു് പാകിസ്ഥാനിലാണു്.

വന്നു് ദർശനം നല്കി മടങ്ങുന്നു. ഇതെല്ലാം വിശ്വസിക്കാൻ പാടി ല്ലാത്തതാണോ?

ഉത്തരം:- അമൃതസരസ്[114] എന്നതു് ആ കുളത്തിന്റെ പേരു മാത്രമാണു്. അവിടം കാടായിരുന്നപ്പോൾ അതിലെ വെള്ളം ശുദ്ധമായിരുന്നിരിക്കാം. അതു് അമൃതായിരുന്നെങ്കിൽ അതുകുടിച്ചവർ, പുരാണവിശ്വാസികൾ വിശ്വസിക്കുന്നതു പോലെ മരിക്കരുതായിരുന്നല്ലോ. ഭിത്തി വീണുപോകാതെ കുനി യുക മാത്രം ചെയ്യുന്ന തരത്തിൽ നിർമിച്ചതാവാം. പുളിഞ്ചിയിൽ മററേതെങ്കിലു, മരച്ചില്ല ഒട്ടിച്ചു പിടിപ്പിച്ചതോ, അല്ലെങ്കിൽ ശുദ്ധപൊളിയോ ആയിരിക്കും. രേവാൽസറിൽ[115] ചെങ്ങാടം പണിഞ്ഞിരിക്കുന്നതിൽ എന്തോ കള്ളപ്പണിയുണ്ടു്. അമരനാഥ ത്തിൽ മഞ്ഞു കൊണ്ടു് വൻ പർവതം ഉണ്ടാകുന്നു. അപ്പോൾ ജല കണങ്ങൾ ഉറച്ചു് ചെറിയ ലിങ്ഗം ഉണ്ടാകുന്നതിലെന്താണാ ശ്ചര്യം? പൂജാരികൾ വളർത്തുന്ന മാടപ്രാവുകളെ തുറന്നു വിടു മ്പോൾ അവ പ്രത്യക്ഷപ്പെടും. മലകളുടെ മറവിൽ നിന്നു് വിടു ന്നതാകാം. പ്രദർശിപ്പിച്ചു് പണം പിടുങ്ങുന്നുമുണ്ടാകാം.

## ഹരദ്വാരും മററും

ചോദ്യം:- ഹരദ്വാര, സ്വർഗദ്വാരമാണു്. ഹർകീ പൈഡി അഥവാ ശിവന്റെ കടവിൽ സ്നാനം ചെയ്താൽ എല്ലാ പാപങ്ങളും ഒഴിയും. തപോവനത്തിൽ താമസിച്ചാൽ തപസ്വിയാകും. ദേവ പ്രയാഗ, ഗംഗോത്രിയിലെ ഗോമുഖം, ഉത്തര കാശിയിൽ ഗുപ്ത കാശി, ത്രിയുഗീനാരായണൻ ഇവ തീർഥ സ്ഥാനങ്ങളാണു്. കേദാരം, ബദരീനാരായണം എന്നിവിടങ്ങളിലെ പൂജ ആറുമാസം മനുഷ്യരും ആറുമാസം ദേവന്മാരും നടത്തുന്നു. മഹാദേവന്റെ മുഖം

114. അമൃതസരസിലെ സ്വർണ മന്ദിരത്തിനു ചുററുമുള്ള സരസാണിതു്.
115. ഹിമാചലത്തിലെ സിംലയ്ക്കടുത്ത സ്ഥലമാണിതു്. ഇവിടത്തെ വൃത്താകൃതിയിലുള്ള തടാകത്തിനു് 30 മീററോളം ചുററളവുണ്ടു്. 45 മീററോളം ആഴവും. ഇവിടെ കാററു കൊണ്ടു് അക്കരെയിക്കരെ ഒഴുകി നടക്കുന്ന ഒരു ചെങ്ങാടമുണ്ടു്. അതു് മുന്നു വള്ളങ്ങളിൽ പടുത്തതും കല്ലും മണ്ണും നിറഞ്ഞു് ചെടികൾ വളരുന്നതുമാണു്. ഇതു് ഒഴുകി നടക്കുന്നതു് അത്ഭുതമായി പൂജാരികൾ ചിത്രീകരിക്കുന്നു. റേവാൽ എന്നതിനു് നെല്ലിന്റെ ഞാററു തടമെന്നാണർഥം. ഇവിടെ നെൽകൃഷിയുണ്ടു്. ഞാറു പറിച്ചു് കെട്ടുകളാക്കി ഉണങ്ങാതിരിക്കാൻ ഈ വള്ളങ്ങളിൽ വെള്ളം തളിച്ചു് സൂക്ഷിച്ചിരിക്കാം. ക്രമേണ മണ്ണു നിറഞ്ഞു് ചെടികൾ വളർന്നു തുടങ്ങിയതാവാം എന്നു് ജി. പി. ഉപാധ്യായ പറയുന്നു. (സ. പ്ര ഇംഗ്ലീഷ് തർജ്ജമ.)

നേപ്പാളിലാണ്, അതിനെ പശുപതിയെന്നു വിളിക്കുന്നു. പൃഷ്ഠം. കേദാരത്തിലും, ഊരുക്കൾ തുംഗനാഥത്തിലും പാദങ്ങൾ അമരനാഥത്തിലുമാണ്. ഇവിടങ്ങളിൽ ദർശനം, സ്പർശനം, സ്നാനം എന്നിവ ചെയ്താൽ മുക്തി ലഭിക്കുന്നു. കേദാരം ബദരി എന്നിവിടങ്ങളിൽ നിന്നു് സ്വർഗത്തു പോകണമെങ്കിൽ പോകാം. ഇക്കാര്യങ്ങളെങ്ങനെയുണ്ട്?

ഉത്തരം;– ഹരദ്വാരം വടക്കൻ പർവതങ്ങളിലേക്കുള്ള പ്രവേശന ദ്വാരമാണ്. ഹർകീപൈഡി ഒരു കളിക്കടവിൻെറ പടവുകളാണ്. സത്യത്തിൽ അതു് ഹാഡ്പൈഡി (എല്ലിൻ പടവുകൾ) യത്രേ. എന്തെന്നാൽ നാടായനാടെല്ലാമുള്ള മരിച്ചവരുടെ എല്ലുകൾ ഇവിടെയാണല്ലോ വീഴുന്നതു്.[116] പാപം ഒരിക്കലും കഴുകിയാൽ തീരുകയില്ല. അനുഭവിച്ചു തീർത്തേ തീരൂ. തപോവനം എന്നെങ്കിലും ഉണ്ടായിരുന്നിരിക്കാം. ഇപ്പോഴതു് ഭിക്ഷുവനമാണ്. തപോവനത്തിൽ പോയി പാർക്കുന്നതുകൊണ്ടു് ആരും താപസനാകുന്നില്ല. തപസു ചെയ്യെങ്കിലേ ആകൂ എന്തെന്നാൽഅവിടെ കള്ളം പറയുന്ന വ്യാപാരികളും ഒട്ടേറെയുണ്ട്. അവർ തപസ്വികളല്ലല്ലോ.

'ഹിമവതഃ പ്രഭവതി ഗംഗാ.' പർവതത്തിനു മുകളിൽനിന്നു് ജലം ഒഴുകുന്നു. ഗോമുഖത്തിൻെറ ആകൃതി പണം പിടുങ്ങികളുണ്ടാക്കിയതാണ്. ആ പർവതം പോപ്പന്മാരുടെ സ്വർഗമാണ്. അവിടത്തെ ഉത്തരകാശിയും മററും ധ്യാനികൾക്കു യോജിച്ചതാണ്, പക്ഷേ കച്ചവടക്കാർക്കു് അവിടവും കച്ചവടസ്ഥലംതന്നെയാണ്. ദേവപ്രയാഗയിൽ ദേവന്മാർ വസിക്കുന്നെന്നതു് പുരാണങ്ങളുടെമിഥ്യാ സങ്കല്പമാണ്. അവിടെഅളകനന്ദയും ഗംഗയും സംഗമിക്കുന്നെന്ന മിഥ്യ പറഞ്ഞു പരത്തിയില്ലെങ്കിൽ അവിടെ ആരു പോകാനും കാണിക്കയിടാനുമാണ്? ഗുപ്തകാശിയെന്നൊന്നില്ല. അതു പ്രസിദ്ധകാശിയാണ്. മൂന്നു യുഗങ്ങളായുള്ള യജ്ഞധൂമം ത്രിയുഗീനാരായണത്തിലില്ല. ഒരു പക്ഷേ പണ്ഡകളുടെ പത്തിരുപതു തലമുറയായുള്ളതു കാണും. ഇതു് ഭസ്മധാരികളുടെ ധൂമകുണ്ഡവും പാഴ്സികളുടെ ക്ഷേത്രങ്ങളിലെ അഗ്നികുണ്ഡവും സദാ ജ്വലിക്കുന്നതുപോലെയേ ഉള്ളൂ തപ്തകുണ്ഡത്തിൻെറ കാര്യവും ഇങ്ങനെ തന്നെ. അവിടെ പർവതത്തിൻെറ ഉൾഭാഗം ചൂടുപിടിച്ചിരിക്കുന്നു. അതിലേ ഒഴുകി വരുന്ന വെള്ളത്തിനു് ചൂടുണ്ട്.

116. സഞ്ചയനം ചെയ്ത എല്ലുകൾ ഇവിയാണ് കൊണ്ടിടുന്നതു്.

അതിനു് അടുത്തുള്ള കുണ്ഡത്തിലെ ജലം ഉപരിതലത്തിലേതോ, ചൂടില്ലാത്തിടത്തുനിന്നു് ഒഴുകുന്നതോ ആകയാൽ തണുത്തിരിക്കുന്നു. കേദാരനാഥം അതിസുന്ദരമായ സ്ഥലമാണു്. അവിടെയും പൂജാരികളോ അവരുടെ ശിഷ്യന്മാരോ അമ്പലം പണിതു വച്ചിട്ടുണ്ടു്. അവിടുത്തെ മഹന്തുകളും പൂജാരികളും പണ്ഡകളും വിവേകശൂന്യരായ പണക്കാരിൽ നിന്നു് ധനമപഹരിച്ച് വിഷയാനന്ദമഗ്നരാകുന്നു. അതുപോലെ ബദരീനാരായണത്തിലും ചതിയന്മാരുടെ ഒരു പടതന്നെയുണ്ടു്. റാവൽജിയാണു് അവിടത്തെ മുഖ്യൻ. ഒന്നല്ല, നിരവധി സ്ത്രീകളെ അവിടെ പരിപാലിക്കുന്നു[117] പശുപതി എന്നൊരു ക്ഷേത്രത്തിനു പേരിട്ടു് പഞ്ചമുഖി എന്ന വിഗ്രഹത്തെ പ്രതിഷ്ഠിച്ചിട്ടുണ്ടു്. ആരും ചോദിക്കാനില്ലാത്തിടത്തു് ഇത്തരം കളികൾക്കു് ഊക്കേറും. എന്നാൽ തീർത്ഥങ്ങളിലെ ആളുകളേപ്പോലെ ഈ പർവതവാസികൾ അക്രമികളോ ധനാപഹരണക്കാരോ അല്ല. രമണീയവും പവിത്രവുമായ ഭൂമിയാണവിടുത്തേതു്.

## വിന്ധ്യ, പ്രയാഗ, മഥുര, അയോധ്യ

ചോദ്യം:- വിന്ധ്യാചലത്തിലെ അഷ്ടഭുജയും വിന്ധ്യേശ്വരിയും കാളിയും പ്രത്യക്ഷ സത്യമാണു്. വിന്ധ്യേശ്വരി മൂന്നു നേരവും മൂന്നു രൂപം ധരിക്കുന്നു. അവിടത്തെ മുററത്തു് ഒരീച്ചപോലുമില്ല. പ്രയാഗ തീർത്ഥ രാജനാണു്. അവിടെ തല മുണ്ഡനം ചെയ്യുന്നതുകൊണ്ടും ഗംഗാ യമുനാ സംഗമത്തിൽ സ്നാനം ചെയ്യുന്നതുകൊണ്ടും അഭീഷ്ടസിദ്ധിയുണ്ടാകുന്നു. അതുപോലെ അയോധ്യ മൂന്നു തവണ നിവാസികൾസഹിതം സ്വർഗം പൂകിയതാണു്. മഥുര എല്ലാ തീർത്ഥങ്ങളിലും പ്രധാനമാണു്. വൃന്ദാവനം ലീലാസ്ഥാനം ആണു്. ഗോവർദ്ധന വ്രജയാത്രകൾ വലിയ ഭാഗ്യം കൊണ്ടേ സാധിക്കൂ. സൂര്യഗ്രഹണ സമയം കുരുക്ഷേത്രത്തിൽ ലക്ഷക്കണക്കിനു മനുഷ്യർ മേളിക്കുന്നു. ഇതെല്ലാം മിഥ്യയാണെന്നോ?

ഉത്തരം:- അവിടെ മൂന്നു വിഗ്രഹങ്ങളുണ്ടു്. അവ ശിലാനിർമിതമാണു്. പൂജാരികളുടെ വസ്ത്രാലങ്കരണ സാമർത്ഥ്യം നിമിത്തമാണു് വിഗ്രഹം മൂന്നുതരത്തിൽ മൂന്നുനേരവും ദൃശ്യമാകുന്നതു്. ഈച്ചകൾ ആയിരം ലക്ഷങ്ങളുണ്ടു്. ഇതിനു് എൻെറ കണ്ണുകൾ തന്നെയാണു് സാക്ഷി പ്രയാഗയിൽ ഏതെങ്കിലു, ക്ഷുരകകവിയോ,

117. വിക്രമസംവത്സരം 1912 ൽ (എ. ഡി. 1855) യോഗവിദ്യാവിജ്ഞന്മാരെ തേടി മഹർഷി ഹിമാലയത്തിൻെറ ഈ ഭാഗങ്ങളിൽ ഒട്ടധികം യാത്ര ചെയ്തു. ഈ പ്രദേശങ്ങൾ മഹർഷിക്കു് നല്ലതുപോലെ പരിചിതമായി എന്നു് ആത്മകഥയിലെഴുതിയിട്ടുണ്ടു്.

അല്ലെങ്കിൽ പോപ്പിന് പണം കൊടുത്ത് ആരോ മുണ്ഡന മാഹാത്മ്യം രചിക്കയോ രചിപ്പിക്കയോ ചെയ്തിരിക്കാം. പ്രയാഗയിൽ കുളിച്ച് സ്വർഗത്തു പോയാൽ പിന്നെ ആരും തിരിച്ചു വന്നിട്ടില്ലേ? എല്ലാവരും വീട്ടിൽ മടങ്ങിവരുന്നതായാണ് കാണുന്നത്. ഇനി വല്ലവരും മുങ്ങിമരിച്ചാലും ആകാശത്തിൽ വായുവിനോട് ചേന്ന് പുനർജന്മം പ്രാപിക്കുന്നുണ്ട്. തീർഥരാജനെന്ന പേരും പണം പിടുങ്ങികൾ നല്കിയതാണ്. ജഡവസ്തുവിൽ രാജ–പ്രജാഭേദം ഒരിക്കലും ഉണ്ടാവുകയില്ല.

അയോധ്യാനഗരം അതിലെ വാസികളായ പട്ടികൾ, കഴുതകൾ, തോട്ടികൾ, ചെരുപ്പുകുത്തികൾ, വെള്ളംകോരികൾ സഹിതം മൂന്നു തവണ സ്വർഗത്തിൽ പോയെന്നത് അസംഭവ്യമാണ്. അയോധ്യ ഇന്നും അവിടെത്തന്നെ അതുപോലെതന്നെയുണ്ട്. പോപ്പന്മാരുടെ വായ്ക്കു തോന്നിയ കോതയ്ക്കു പാട്ടിൽ അയോധ്യ സ്വർഗത്തു പോയി. ഈ പാട്ട് ശബ്ദമായി ഒഴുകി നടക്കുന്നു. ഇവ്വണ്ണം തന്നെ നൈമിഷാരണ്യത്തെപ്പററിയും മററും ഇവർ പറയുന്നതിലും കളികളുണ്ട്.

മഥുര മൂന്നുലോകങ്ങളിൽ നിന്നും ഭിന്നമാണെന്നു പറയുന്നതിൽ അർഥമൊന്നുമില്ല. എന്നാൽ അവിടെ മൂന്നുകൂട്ടർ മഹാ ജന്തുക്കളായുണ്ട്. ആകാശത്തിലും ഭൂമിയിലും ജലത്തിലും ഉള്ള ആക്കും അവരിൽ നിന്നു് സൗഖ്യം ലഭിക്കുക വിഷമമാണ്. ഒന്ന്– ചൗബേ.[118] ആരെങ്കിലും സ്നാനത്തിനു പോയാൽ അവരെ പിടികൂടി പറയും— ''വന്നാട്ടെ യജമാനനെ, കഞ്ചാവും മുളകും ചേത്തു ജലപാനവും ലഡ്ഡു ഭക്ഷണവും. യജമാനനു് ജയ ജയ പാടട്ടെ'' രണ്ട്– വെള്ളത്തിലെ ആമ–കടിച്ചു തിന്നുകളയും. ഇവയെ പേടിച്ച് കുളിക്കാനേ സാധ്യമല്ല. മൂന്ന്–മുകളിലിരിക്കുന്ന രക്തമുഖക്കുരങ്ങുകൾ. തലക്കെട്ടും, തൊപ്പിയും, ആഭരണവും, എന്തിന് ചെരിപ്പുപോലും വിടില്ല. കടിച്ചുതിന്നും. തള്ളിയിട്ട് കൊന്നുകളയും. ഇവ മൂന്നും പോപ്പന്മാക്കും ശിഷ്യന്മാക്കും പൂജനീയരാണ്. മന്നു കണക്കിനു് കടലയും മററു ധാന്യങ്ങളും ആമയ്ക്കും, കടലയും ശക്കരയും മററും കുരങ്ങിനും, ചൗബേമാക്ക് ദക്ഷിണയും ലഡ്ഡുവും മററും നല്കി അവരുടെ സേവകർ സേവനം ചെയ്യുന്നുണ്ട്.

വൃന്ദാവനമാകട്ടെ, ഉണ്ടായിരുന്നപ്പോൾ ഉണ്ടായിരുന്നു. ഇപ്പോഴവിടെ വേശ്യാവനംപോലെ പിത്തലാട്ടവും ഗുരു-ശിഷ്യന്മാരുടെ

---

118. ചതുർവേദി എന്ന പദത്തിന്റെ ലുപ്തരൂപമാണിതു്. ച.വേ = ചവ്വേ = ചൗബേ.

കേളിയും നടക്കുന്നു. അച്ചണ്ണും ദീപമാലയും മററും പോപ്പന്മാരുടെ ഉദ്ദേശസിദ്ധിയ്ക്കുതകുന്നതാണ്. ഗോവദ്ധന—വ്രജയാത്രകളും അങ്ങനെ തന്നെ. കുരുക്ഷേത്രത്തിലെക്കാര്യവും വയററുപ്പിഴപ്പു തന്നെയെന്നറിയണം. ധാർമികരും പരോപകാരികളുമായവർ ഈ പോപ്പുലീലയിൽ നിന്നു നിവൃത്തരാവുകതന്നെ ചെയ്യും.

## വിഗ്രഹാരാധന—തീർഥം ഇവയുടെ പഴക്കം

ചോദ്യം:- വിഗ്രഹാരാധന തീർഥയാത്ര എന്നിവയെല്ലാം സനാതനമായി നടക്കുന്നു. ഇവയെങ്ങനെ മിഥ്യയാകും?

ഉത്തരം:- നിങ്ങൾ സനാതനമെന്നു പറയുന്നതെന്തിനെയാണ്? സദാനടന്നുവരുന്നതിനേയോ? ഇതു് സദാ നടക്കുന്നുവെങ്കിൽ വേദങ്ങൾ, ബ്രാഹ്മണങ്ങൾ മുതലായവ ഋഷിമുനികളാൽ രചിതമായ ഗ്രന്ഥങ്ങളിൽ ഇവയുടെ പേരില്ലാത്തതെന്തു്?[119] ഈ വിഗ്രഹാരാധന കഴിഞ്ഞ മൂവായിരത്തഞ്ഞൂറുവഷ്ങ്ങൾക്കിടയിൽ വാമമാർഗികളും ജൈനികളും ഉണ്ടാക്കിയതാണ്. ആര്യാവത്തത്തിൽ ഇവയൊന്നും ഇല്ലായിരുന്നു. ഈ തീർഥങ്ങളും ഇല്ലായിരുന്നു. ജൈനന്മാർ ഗിർനാർ, പാലിടാന, ശിഖർ, ശത്രുഞ്ജയ, ആബു മുതലായ തീർഥസ്ഥലങ്ങൾ ഉണ്ടാക്കിയതുപോലെ ഇവരും ഉണ്ടാക്കിയെന്നേയുള്ളൂ. ഇവയുടെ ആരംഭത്തെപ്പററി ആക്കെങ്കിലും അറിയണമെങ്കിൽ പണ്ഡകളുടെ പുരാതന നാൾവഴിക്കണക്കുകളും ചെപ്പേടുകളും പരിശോധിക്കണം. ഈ തീർഥങ്ങൾക്കു് ഏററിയാൽ അഞ്ഞൂറോ ആയിരമോ കൊല്ലത്തെ പഴക്കമേയുള്ളെന്നു് അപ്പോൾ മനസ്സിലാകും. ആയിരം കൊല്ലത്തിലപ്പുറം പഴക്കമുള്ള രേഖകളേയില്ല എല്ലാം ഇപ്പുറമുള്ളതാണ്.

## തീർഥവും നാമമാഹാത്മ്യവും

ചോദ്യം:- തീർഥ-നാമമാഹാത്മ്യങ്ങൾ അതായതു്, അന്യക്ഷേത്രേകൃതം പാപം കാശീക്ഷേത്രേ വിനശ്യതി[120] മുതലായ പ്രസ്താവങ്ങൾ സത്യമല്ലേ?

ഉത്തരം:- അല്ല. പാപം ഇല്ലാതാകുമെങ്കിൽ ദരിദ്രനു് രാജപട്ടവും അന്ധനു് കണ്ണും ലഭിക്കുമായിരുന്നു. കുഷ്ഠരോഗികളുടെ

119. വേദശാഖകൾ, ബ്രാഹ്മണങ്ങൾ, ആരണ്യകങ്ങൾ, ഉപനിഷത്തുകൾ ഉപവേദങ്ങൾ, വേദാംഗങ്ങൾ, ഉപാംഗങ്ങൾ എന്നീ ഗ്രന്ഥങ്ങളിലൊന്നും വിഗ്രഹാരാധനയൊട്ടും പരാമർശിതമല്ല. ഖിലങ്ങളിൽ (പരിശിഷ്ടങ്ങളിൽ) പൂജാകാര്യങ്ങൾ പറയുന്നുണ്ട്. അവയൊന്നും ഋഷിപ്രോക്തമല്ല. ഉണ്ടാക്കിച്ചേർത്തവയാണ്. 120. മററു സ്ഥലങ്ങളിൽ വച്ചു ചെയ്ത പാപം കാശിയിൽ വച്ചു് ഇല്ലാതാകുന്നു. (കാശിമാഹാത്മ്യം).

  

രോഗം വിട്ടുമാറുമായിരുന്നു. അങ്ങനെ സംഭവിക്കുന്നില്ല. അതി നാൽ ആരുടെയെങ്കിലും പാപമോ പുണ്യമോ വിട്ടുപോകുക യില്ല.[121]

ചോദ്യം:- 1 ഗംഗാ ഗംഗേതി യോ ബ്രൂയാദ് യോജനാനാം ശതൈരപി മുച്യതേ സർവ പാപേഭ്യോ വിഷ്ണുലോകം സ ഗച്ഛതി

2. ഹരിർഹരതി പാപാനി ഹരിരിത്യക്ഷരദ്വയമ്.
പ്രാതഃകാലേ ശിവം ദൃഷ്ട്വാ നിശി പാപം വിനശ്യതി

3. ആജന്മകൃതം മധ്യാഹ്നേ സായാഹ്നേ സപ്തജന്മനാമ്.[122]
ഇവ പോപ്പുപുരാണങ്ങളിലെ ശ്ലോകങ്ങളാണ്.

1. അനേകം കാതങ്ങളകലെയിരുന്നുപോലും ഗംഗാ, ഗംഗാ എന്നു ജപിച്ചാൽ എല്ലാ പാപവും നശിച്ച് വിഷ്ണുലോകം— വൈകുണ്ഠം—പ്രാപിക്കും.

2. ഹരി എന്ന രണ്ടക്ഷരമുള്ള നാമമുച്ചരിച്ചാൽ എല്ലാ പാപ ങ്ങളേയും അതു് ഹരിക്കും. അതുപോലെയാണ് രാമ, കൃഷ്ണ, ശിവ, ഭഗവതി മുതലായ നാമങ്ങളുടെയും മാഹാത്മ്യം.

3. അതുപോലെ, ഏതു മനുഷ്യൻ രാവിലെ ശിവലിംഗമോ വിഗ്രഹമോ കാണുന്നുവോ അയാൾ രാത്രിയിൽ ചെയ്ത പാപം ഇല്ലാതാകും. മധ്യാഹ്നത്തിൽ ദർശിച്ചാൽ, ആ ജന്മത്തിലേയും, സായാഹ്നത്തിൽ ദർശിച്ചാൽ ഏഴു ജന്മങ്ങളിലേയും പാപം നശിക്കും. ഇതു് ദർശന മാഹാത്മ്യമാണ്. ഇവയും കളവാണോ?

ഉത്തരം:– കള്ളമാണെന്നതിൽ എന്തു ശങ്കയാണുള്ളതു്? ഗംഗാ, ഗംഗാ, ഹരേ രാമ, കൃഷ്ണ, നാരായണ, ശിവ, ഭഗവതി നാമ സ്മരണകൊണ്ട് പാപം വിട്ടുമാറുകയില്ല. മാറുമെങ്കിൽ ഒരൊററ ദുഃഖിതൻ പോലും ഉണ്ടാകുമായിരുന്നില്ല. ഇക്കാലത്തു് പോപ്പ ലീലകൾ വർദ്ധിച്ചതോടുകൂടി പാപികളുടെ എണ്ണം പെരുകുന്നതു പോലെ, പാപം ചെയ്യാൻ ആർക്കും ഭയമുണ്ടാവുകയും ഇല്ലായി രുന്നു. പാപം ചെയ്തതിനുശേഷം നാമം ചൊല്ലുകയോ തീർത്ഥ യാത്ര ചെയ്യുകയോ ചെയ്താൽ പാപനിവൃത്തിയുണ്ടാകുമെന്നതു് മൂഢ വിശ്വാസമാണ്. ഇങ്ങനെ വിശ്വസിച്ച് പാപം ചെയ്ത് ഇഹലോകവും പരലോകവും നശിപ്പിക്കുന്നു. എന്തായാലും ചെയ്ത പാപത്തിൻെറ ഫലം അനുഭവിച്ചേ തീരൂ.

ചോദ്യം:– അപ്പോൾ തീർത്ഥയാത്രയും, നാമജപവും ശരി യല്ലേ?

---

121. അതാത ിൻെറ ഫലം അനുഭവിച്ചേ തീരൂ എന്നർത്ഥം. 122. ബ്രഹ്മപു രാണം 174–82, പത്മപുരാണം ഉത്തരഖണ്ഡം, 23-2, 72, 12 ഇത്യാദി

ഉത്തരം:— ശരിയാണ്. വേദാദി സത്യ ശാസ്ത്രങ്ങളുടെ പഠനവും പാഠനവും, ധാർമികരായ വിദ്വാന്മാരുടെ സംഗമം, പരോപകാരം, ധർമാനുഷ്ഠാനം, യോഗാഭ്യാസം, വൈരമില്ലായ്മ, കാപട്യരാഹിത്യം, സത്യഭാഷണം, സത്യമംഗീകരിക്കൽ, സത്യമനുഷ്ഠിക്കൽ, ബ്രഹ്മചര്യം, ആചാര്യൻ, അതിഥി, മാതാപിതാക്കന്മാരെ ശുശ്രൂഷിക്കൽ, ഈശ്വരസ്തുതി—പ്രാർഥനാ—ഉപാസന, ശാന്തത, ജിതേന്ദ്രിയത, സുശീലത, ധർമയുക്തമായ പുരുഷാർഥം, ജ്ഞാന വിജ്ഞാനാദി ശുഭ ഗുണകർമങ്ങൾ എന്നിവ ദുഃഖങ്ങളെ തരണം ചെയ്യിക്കുന്നവയാകയാൽ തീർഥങ്ങളാണ്. ജലസ്ഥല പ്രധാനമായവ ഒരിക്കലും തീർഥങ്ങളല്ല. എന്തെന്നാൽ 'ജനാ യൈഃ തരന്തി താനി തീർഥാനി'' യാതൊന്നിനാൽ ജനങ്ങൾ ദുഃഖങ്ങളെ തരണം ചെയ്യുന്നുവോ അവയാണ് തീർഥങ്ങൾ. ജലസ്ഥലങ്ങൾ തരണംചെയ്യിക്കുകയില്ല, മുക്കിക്കൊല്ലുന്നവയാണ്. വഞ്ചി മുതലായവയും തീർഥങ്ങളാണ്. അവയിൽ കയറി സമുദ്രം കടക്കാൻ കഴിയുമല്ലോ.

1. സമാന തീർഥേ വാസീ. (അഷ്ടാധ്യായി 4. 4. 107)
2. നമസ്തീർഥ്യായച (യജു. 16. 42)

1. ഒരേ ആചാര്യനിൽ നിന്ന് ഒരേശാസ്ത്രം ഒന്നിച്ച പഠിത്തു് പഠിക്കുന്നവർ 'സതീർഥ്യർ' അഥവാ സമാനതീർഥസേവികളാണ്.

2 വേദാദിശാസ്ത്രങ്ങളിലും, സത്യഭാഷണാദി ധർമലക്ഷണങ്ങളിലും നിഷ്ണാതനായ സംന്യാസിക്ക് അന്നപാനാദികൾ നല്കുകയും വിദ്യ അഭ്യസിക്കുകയും ചെയ്യുന്നതു് 'തീർഥ'മാണ്.

നാമജപം ഇപ്രകാരമാണ്:— യസ്യനാമമഹദ്യശഃ (യജു.[123]) ഈശ്വരൻെറ നാമം വലിയ യശസ്, അഥവാ ധർമയുക്തകർമങ്ങൾ ചെയ്യലാണ്. ബ്രഹ്മം, പരമേശ്വരൻ, ഈശ്വരൻ, ന്യായകാരി, ദയാലു, സർവശക്തിമാൻ, മുതലായ നാമങ്ങൾ ഈശ്വരൻെറ ഗുണകർമസ്വഭാവങ്ങളിൽ നിന്നുണ്ടായതാണ്. എങ്ങനെയെന്നാൽ, ബ്രഹ്മം-ഏററവും വലിയതു്, പരമേശ്വരൻ-ഈശ്വരന്മാരുടെയുംഈശ്വരൻ, ഈശ്വരൻ=സാമർഥ്യയുക്തൻ, ന്യായകാരി-ഒരിക്കലും അന്യായം ചെയ്യാത്തവൻ, ദയാലു-എല്ലാവരിലും കൃപാദൃഷ്ടിയുള്ളവൻ, സർവശക്തിമാൻ - സ്വസാമർഥ്യത്തിൽ നിന്നുമാത്രം ജഗത്തിൻെറയെല്ലാം ഉത്പത്തി-സ്ഥിതി-പ്രളയങ്ങൾ നടത്തുന്ന, മററാരിൽ നിന്നും സഹായം സ്വീകരിക്കാത്ത; ബ്രഹ്മാവ്-

123. യജുർവേദം. 32. 3.

ജഗത്തിലെ വിവിധ പദാർഥങ്ങളുടെ സ്രഷ്ടാവ്; വിഷ്ണു-സർവത്ര വ്യാപിച്ച് സംരക്ഷിക്കുന്ന, മഹാദേവൻ-സർവദേവന്മാരുടെയും ദേവൻ, രുദ്രൻ-പ്രളയകർത്താവ് മുതലായ നാമാർഥങ്ങളെ തന്നിൽ ധാരണം ചെയ്യണം. അതായത് വലിയ പ്രവൃത്തികൾ കൊണ്ട് വലിയവനാകുക, സമർഥരിൽ സമർഥനാവുക, സാമർഥ്യത്തെ വർധിപ്പിക്കുക. അധർമം ഒരിക്കലും ചെയ്യാതിരിക്കുക, എല്ലാവരോടും ദയവുകാട്ടുക. സർവവിധസാമഗ്രികളും സമർഥമാക്കിവയ്ക്കു ശില്പവിദ്യയാൽ വിവിധപദാർഥങ്ങളുണ്ടാക്കുക, എല്ലാവരുടേയും സുഖദുഃഖങ്ങൾ തൻേറതിനു തുല്യമായി കരുതുക. എല്ലാവരേയും സംരക്ഷിക്കുക. വിദ്വാന്മാരിൽ വച്ച് വിദ്വാനാവുക. ദുഷ്കർമം ചെയ്യാതിരിക്കുക, ചെയ്യുന്നവരെ ശിക്ഷിക്കുക, സജ്ജനങ്ങളെ രക്ഷിക്കുക, ഇങ്ങനെ ഈശ്വരൻെറ ഗുണകർമ സ്വഭാവങ്ങളെ നാമങ്ങളിൽ നിന്നറിഞ്ഞു് അതിനനുകൂലമായി സ്വന്തം ഗുണകർമ സ്വഭാവങ്ങളെ രൂപപ്പെടുത്തുന്നതാണ് ഈശ്വര നാമസ്മരണം.

## ഗുരു മാഹാത്മ്യഖണ്ഡനം

ചോദ്യം:- ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുർഗുരുർദേവോ മഹേശ്വരഃ ഗുരുരേവ പരംബ്രഹ്മ തസ്മൈ ശ്രീഗുരവേ നമഃ[124] ഇത്യാദി ഗുരുമാഹാത്മ്യം സത്യമല്ലേ? ഗുരുവിൻെറ കാൽകഴുകിസേവിക്കുക, ആജ്ഞാപിക്കുന്നതുപോലെ പ്രവർത്തിക്കുക. ഗുരു അത്യാഗ്രഹിയെങ്കിൽ വാമനതുല്യം, ക്രോധിയെങ്കിൽ നരസിംഹതുല്യം, മോഹിയാണെങ്കിൽ രാമതുല്യം, കാമിയാണെങ്കിൽ കൃഷ്ണതുല്യം ഗുരുവിനെ കരുതണം. ഗുരു എന്തു പാപം ചെയ്താലും തള്ളിപ്പറയരുതു്. ഗുരുവിനെ കാണുവാൻ പോകുമ്പോൾ വയ്ക്കുന്ന ഓരോ കാൽവയ്പും അശ്വമേധത്തിൻെറ ഫലം നൽകുന്നതാണ്. ഇതു് ശരിയാണോ?

ഉത്തരം:- ശരിയല്ല. ബ്രഹ്മാ, വിഷ്ണു മഹേശ്വരൻ എന്നിവ ഈശ്വരൻെറ പേരുകളാണ്. ഈശ്വരനു തുല്യനായ ഗുരു ഒരിക്കലും ഉണ്ടാവുകയില്ല. ഈ ഗുരുമാഹാത്മ്യവും ഗുരുഗീതയും വലിയ പോപ്പുലീലയാണ്. മാതാവ്, പിതാവ്, ആചാര്യൻ അതിഥി എന്നിവക്കാണ് ഗുരു സംജ്ഞയോജിക്കുന്നതു്. അവരെ ശുശ്രൂഷിക്കുക. വിദ്യയും ശിക്ഷണവും നേടുക എന്നിവ ശിഷ്യൻെറയും നല്കേണ്ടതു് ഗുരുവിൻെറയും കടമയാണ്. എന്നാൽ ലോഭിയും ക്രോധിയും മോഹിയും കാമിയുമായ ഗുരുവിനെ സർവഥാ ത്യജി

124 ഗുരുഗീത.

ക്കണം, ശിക്ഷിക്കണം. സാധാരണ ശിക്ഷകൊണ്ട് നേരെയാകുന്നില്ലെങ്കിൽ 'അർഘ്യപാദ്യങ്ങൾ' അതായത് താഡനവും പീഡനവും പ്രാണഹരണവും വരെ ചെയ്യുന്നതിൽ ദോഷമില്ല. വിദ്യാദി സദ്ഗുണങ്ങളിലല്ല ഗുരുത്വമിരിക്കുന്നതെന്നുപറയുകയും അസത്യം പറയുകയും മാല തിലകം മുതലായവ ധരിക്കുകയും വേദവിരുദ്ധമായ കാര്യങ്ങൾ ഉപദേശിക്കുകയും ചെയ്യുന്നവൻ ഗുരുവല്ല. അങ്ങനെയുള്ളവൻ ആട്ടിടയനു തുല്യനാണ്. ഇടയനു് ആടുകളിൽ നിന്നു് പാലും മററു പ്രയോജനങ്ങളും കിട്ടുന്നതുപോലെ ഇവർക്കു ശിഷ്യന്മാരുടെയും ശിഷ്യകളുടേയും ധനമപഹരിച്ച് സ്വന്തം കാര്യം നിർവഹിക്കാൻ കഴിയുന്നു.

ഗുരു ലോഭി, ശിഷ്യനക്കി, സിരുവരും കേളിയാട്ടം
കൽത്തോണിയിലേറീട്ടിവർ മുങ്ങുന്നു ഭവ സാഗരേ.

എന്നു ചൊല്ലുണ്ട്. [125] ശിഷ്യനിൽ നിന്നെന്തെങ്കിലും കിട്ടും, കിട്ടുന്നതാകട്ടെ എന്നു ഗുരുവും, കാട്ടിക്കൂട്ടുന്ന ദുഷ്കർമങ്ങളിൽ നിന്നു് പാപമോചനം നല്കാൻ ഗുരു സഹായിക്കുമെന്നു് ശിഷ്യനും കരുതുന്നു. ഈ കപടമുനികൾ രണ്ടും കല്ലുകൊണ്ടുണ്ടാക്കിയ തോണിയിൽ കയറിയവൻ മുങ്ങിമരിക്കുന്നതുപോലെ, ഭവസാഗരത്തിൽ മുങ്ങിമരിക്കുന്നു. ഇത്തരം ഗുരുശിഷ്യന്മാരുടെ വായിൽ മണ്ണടിയട്ടെ. അവരുടെ സമീപം നില്ക്കുക പോലുമരുത്. നില്ക്കുന്നവർ ദുഃഖസമുദ്രത്തിൽ പതിക്കും. പുരാണക്കാരും പൂജാരികളും കൂടി ഉണ്ടാക്കിയ പോപ്പ ലീലപോലെ തന്നെയാണ് ഈ ഇടയഗുരുക്കന്മാരും ഓരോന്നു പറഞ്ഞുണ്ടാക്കിയിട്ടുള്ളത്. ഇതെല്ലാം സ്വാർഥികളുടെ പണിയാണ്. പരമാർഥികളായവർ സ്വയം ദുഃഖം അനുഭവിച്ചാലും ലോകത്തിനു് ഉപകാരം ചെയ്യുന്നത് നിർത്തുകയേ ഇല്ല. ഗുരുമാഹാത്മ്യം ഗുരുഗീത മുതലായവയെല്ലാം ലോഭികളും ദുഷ്കർമികളുമായ കപട ഗുരുക്കന്മാരുടെ സൃഷ്ടിയാണ്.

## 18 പുരാണങ്ങളും ബ്രാഹ്മണഗ്രന്ഥങ്ങളും

ചോദ്യം:- 1. അഷ്ടാദശ പുരാണാനാം കർത്താ സത്യവതീസുതഃ 2. ഇതിഹാസ പുരാണാഭ്യാം വേദാർഥമുപബൃംഹയേത്. (മഹാഭാരതം) 3. പുരാണാനി ഖിലാനിച. (മനു) 4. ഇതിഹാസപുരാണഃ പഞ്ചമോ വേദാനാം വേദഃ (ഛാന്ദോഗ്യം 5. ദശമേ ഹനി കിഞ്ചിത് പുരാണമാചക്ഷീത. 6. പുരാണ വിദ്യാ വേദഃ (സൂത്രം) [126]

125. ലോഭീ ഗുരു ലാലചീ ചേലാ ദോനോം ഖേലേ ദാവ് ഭവസാഗർമേ ഡൂബ്തേ ബൈഠ് പഥർ കീ നാവ്.
126. മഹാഭാരതം ആദിപർവം 3.267. മനുസ്മൃതി 3.232, ഛാന്ദോഗ്യ ഉപനിഷത്ത് 7.1.4. ശതപഥം. 13.4.3.13.

1. പതിനെട്ടു പുരാണങ്ങളുടേയും കർത്താവ് വ്യാസനാണ്. വ്യാസവചനങ്ങൾ നിശ്ചയമായും പ്രമാണമായിരിക്കണം. 2. ഇതിഹാസം (മഹാഭാരതം) പതിനെട്ടു പുരാണങ്ങൾ എന്നിവ കൊണ്ട് വേദാർത്ഥം പഠിക്കയും പഠിപ്പിക്കയും വേണം. എന്തെന്നാൽ അവ വേദാർത്ഥാനുകൂലമാണ്. 3. പിതൃകർമ്മത്തിൽ പുരാണം (ഖിലം അഥവാ) ഹരിവംശത്തിലെ കഥ ശ്രവിക്കണം. 4. ഇതിഹാസപുരാണങ്ങളെ പഞ്ചമ വേദമെന്നു പറയുന്നു. 5. അശ്വമേധ സമാപ്തിയിൽ പത്താം നാൾ കുറച്ച് പുരാണ കഥ കേൾക്കണം. 6. പുരാണവിദ്യ വേദാർത്ഥബോധകമാകയാൽ വേദം തന്നെയാണ്. ഇത്യാദി പ്രമാണങ്ങളാൽ പുരാണങ്ങളുടെ പ്രാമാണ്യവും ഇവയുടെ പ്രമാണങ്ങളാൽ വിഗ്രഹാരാധന, തീർത്ഥങ്ങൾ എന്നിവയുടെ പ്രാമാണ്യവും സിദ്ധിക്കുന്നു. എന്തെന്നാൽ പുരാണങ്ങളിൽ വിഗ്രഹാരാധന തീർത്ഥങ്ങൾ എന്നിവയുടെ പ്രാമാണ്യം ഉണ്ട്.

ഉത്തരം:— ഈ പതിനെട്ടു പുരാണങ്ങളുടെ കർത്താവ് വ്യാസനായിരുന്നെങ്കിൽ അവയിൽ ഇത്രയേറെ വിസ്സ്ഥിത്തരങ്ങൾ ഉണ്ടാകുമായിരുന്നില്ല. എന്തെന്നാൽ ശാരീരകസൂത്രം, യോഗശാസ്ത്ര ഭാഷ്യം, മുതലായ വ്യാസകൃതഗ്രന്ഥങ്ങൾ കണ്ടാൽ വ്യാസൻ മഹാവിദ്വാനും സത്യവാദിയും യോഗിയുമായിരുന്നെന്നു വ്യക്തമാകുന്നുണ്ട്. അദ്ദേഹം ഇത്തരം കള്ളക്കഥകൾ ഒരിക്കലും എഴുതുകയില്ല. പരസ്പരവിരുദ്ധ സമ്പ്രദായങ്ങളുടെ ആൾക്കാരും ഭാഗവതാദി ഗ്രന്ഥങ്ങളുടെ രചയിതാക്കളുമായ ഇവരിൽ വ്യാസന്റെ ഗുണങ്ങൾ ലേശമാത്രപോലും ഇല്ല. വേദശാസ്ത്ര വിരുദ്ധമായ അസത്യവാദങ്ങൾ എഴുതുന്നത് വ്യാസനേപ്പോലുള്ള വിദ്വാന്മാരുടെ ജോലിയല്ല. ഈ ജോലി വിരുദ്ധന്മാരും, സ്വാർത്ഥികളും അവിദ്വാന്മാരുമായവരുടെയാണ്.

ഇതിഹാസം, പുരാണം മുതലായവ ശിവപുരാണാദികളുടെ പേരല്ല. പിന്നെയോ, ബ്രാഹ്മണാനീതിഹാസാൻ പുരാണാനി കല്പാൻ ഗാഥാ നാരാശംസീരിതി[127]. ഇതു ബ്രാഹ്മണങ്ങളിലെയും, സൂത്രങ്ങളുടെയും വചനമാണ്. ഐതരേയം, ശതപഥം സാമം, ഗോപഥം എന്നീ ബ്രാഹ്മണങ്ങളുടെ അഞ്ചു പേരുകളാണ് ഇതിഹാസം, പുരാണം, കല്പം, ഗാഥ, നാരാശംസി എന്നിവ. ഇതിഹാസം = ജനകൻ യാജ്ഞവല്ക്യൻ എന്നിവരുടെ

127. തൈത്തിരീയ ആരണ്യകം 2. 9. (ആരണ്യകങ്ങളും ബ്രാഹ്മണാന്തർഗതങ്ങളാണ്.)

സംവാദം പോലുള്ളവ. പുരാണം = ജഗദുത്പത്തി മുതലായവയുടെ വർണ്ണനം. കല്പം = വേദശബ്ദാദികളുടെ അർഥ നിരൂപണം വർണ്ണന മുതലായവ. ഗാഥ = ഉദാഹരണങ്ങൾ ഉദാഹരിച്ച് കഥകൾ പറയുക. നാരാശംസീ = മനുഷ്യരുടെ പ്രശംസനീയവും അല്ലാത്തതുമായ പ്രവൃത്തികൾ ആഖ്യാനിക്കൽ[128]. ഇവയിൽ നിന്ന് വേദാർഥബോധം ഉണ്ടാകുന്നു.

പിതൃകർമം, അഥവാ ജ്ഞാനികളുടെ പ്രശംസ കേൾക്കുകയെന്നർഥം. അശ്വമേധാന്തത്തിൽ ഇതാണ് കേൾക്കേണ്ടതു". എന്തെന്നാൽ വ്യാസകൃതമായ പുരാണങ്ങൾ കേൾക്കയും കേൾപ്പിക്കുകയും ചെയ്യുന്നത് അദ്ദേഹത്തിൻെറ കാലശേഷമല്ലാതെ മുമ്പ് സാധ്യമല്ലല്ലോ. വ്യാസൻ ജനിക്കുന്നതിനു മുമ്പു തന്നെ വേദാർഥം പഠിക്കയും പഠിപ്പിക്കുകയും കേൾക്കുകയും കേൾപ്പിക്കുകയും ചെയ്തിരുന്നു. അതിനാൽ അതിപ്രാചീനമായ ബ്രാഹ്മണ ഗ്രന്ഥങ്ങളെ[129] സംബന്ധിച്ചു മാത്രമേ ഇതു് സംഭവ്യമാവുകയുള്ളു. നവീനമായ ശ്രീമദ്ഭാഗവതം ശിവപുരാണം മുതലായ മിഥ്യാ-ഭൂഷിത ഗ്രന്ഥങ്ങളിൽ ഇതിനു സംഭാവ്യതയില്ല.

## വ്യാസനും വേദവ്യാസനും

വ്യാസമഹർഷി വേദം പഠിക്കയും, വേദാർഥം പ്രചരിപ്പിക്കയും ചെയ്തതുകൊണ്ടാണ് വേദവ്യാസനെന്ന പേരിന്നർഹനാ

---

128. ശ്രീശങ്കരാചാര്യർ ബൃഹദാരണ്യകോപനിഷദ്ഭാഷ്യത്തിൽ (2. 4.10) ഇതിഹാസപുരാണങ്ങളുടെ ഉദാഹരണം, പുരൂരവസിൻെറയും ഉർവ്വശിയുടെയും സംവാദം, ഉർവ്വശി അപ്സരയാണ്, ഇപ്രകാരം ബ്രാഹ്മണത്തിൽ ഉണ്ട്. പുരാണത്തിനുദാഹരണം അസദ്വാ ഇദമഗ്ര ആസീത് മുതലായവ. എന്നിങ്ങനെ ബ്രാഹ്മണാന്തർഗതമായവ നല്കിയിരിക്കുന്നു.

129. വേദശാഖകളുടേയും ബ്രാഹ്മണങ്ങളുടെയും പ്രവചനം ആദ്യർഷിയായ ബ്രഹ്മർഷിയുടെ
കാലം മുതൽ നടന്നിരുന്നു. ഇതവസാനിച്ചതു് കൃഷ്ണദ്വൈപായന വ്യാസൻെറ ശിഷ്യപ്രശിഷ്യ
ന്മാരുടെ കാലത്താണ്. ഇന്ന ലഭ്യമായ ബ്രാഹ്മണഗ്രന്ഥങ്ങളിൽ ഐതരേയം ഒഴികെയുള്ളവ
അവരുടെ പ്രവചനമാണ്, ബ്രാഹ്മണങ്ങളും കല്പസൂത്രങ്ങളും പ്രാചീനവും അർവാചീനവും ഉണ്ട്.
പാണിനീയ സൂത്രത്തിലെ പുരാണ പ്രോക്തേഷു ബ്രാഹ്മണ കല്പേഷു എന്ന സൂത്രം ഇതിനുതെളി
വാണ്, (അധ്യായം 4.3.105) ലാട്യായന ശ്രൗതസൂത്രത്തിലെ തഥാ ച പുരാണം താണ്ഡമ്
(7 10.10) എന്ന സൂത്രവും ഇതിനെ പുഷ്ടിപ്പെടുത്തുന്നു. വൈയാകരണന്മാരുടെ വ്യാഖ്യാന
പ്രകാരം ഭാല്ലവ, ശാട്യായന, ഐതരേയ, ഭാഗുരിമാർ പ്രവചിച്ചവ പുരാണ ബ്രാഹ്മണങ്ങളും
പൈങ്ഗ്യ ആരുണ പരാജപ്രോക്തം കല്പവുമാണ്, വാല്മീകി മുതലായ മഹർഷിമാരെയും
വ്യാസന്മാരായാണ് ഗണിച്ചിരിക്കുന്നതു്. (വായുപുരാണം. 23 114:) അറിവിനെ വ്യസിച്ച
വൻ-അളന്നവൻ- എന്നർഥത്തിലാവാം ഈ വ്യാസബിരുദം. ഇന്ന് ഉപലബ്ധമായ
ബ്രാഹ്മണഗ്രന്ഥങ്ങളിലെ പ്രവചനങ്ങളധികവും പ്രാചീനം തന്നെയാണ്. വ്യാസശിഷ്യന്മാർ
നവീനമായ കപോലകല്പിതങ്ങളൊന്നും നിർമ്മിക്കുവാൻ ആവശ്യമായ ഗുരുത്വദോഷം സ്വായ
ത്തമാക്കിയിരുന്നില്ലെന്നർഥം.

യതു്. പാരാവാരത്തിന്റെ മധ്യരേഖയ്ക്കാണു് വ്യാസമെന്നു പറയുന്നതു്. ഋഗ്വേദാരംഭം മുതൽ അഥർവ വേദാന്തംവരെ പഠിച്ചു. ശുകദേവൻ, ജൈമിനി തുടങ്ങിയ ശിഷ്യന്മാരെ പഠിപ്പിക്കയും ചെയ്തു. അന്യഥാ അദ്ദേഹത്തിന്റെ ജന്മനാമം കൃഷ്ണദ്വൈപായനനെന്നായിരുന്നു. വേദങ്ങളെ വ്യാസൻ ഒന്നിച്ചുചേർത്തെന്നു പറയുന്നതു് കള്ളമാണു്. എന്തെന്നാൽ പിതാ-പിതാമഹ-പരപിതാമഹർ ആയ പരാശരൻ, ശക്തിവസിഷ്ഠൻ, ബ്രഹ്മാ[130] ആദിയായവർ ചതുർവേദങ്ങൾ പഠിക്കയും പഠിപ്പിക്കയും ചെയ്തിരിക്കെ ഇതെങ്ങനെ യോജിക്കും?

## ശിവപുരാണവും മററും

ചോദ്യം:— പുരാണങ്ങളിലെ കാര്യങ്ങളെല്ലാം കള്ളമോ കുറേയൊക്കെ സത്യമോ?

ഉത്തരം:— വളരെയെല്ലാം കള്ളം. ചിലതെല്ലാം ഒച്ചിഴഞ്ഞു് അക്ഷരമാകുംപടി സത്യവുമാണു്. സത്യമായതെല്ലാം വേദാദി സത്യശാസ്ത്രങ്ങളിലേതാണു്. കള്ളമെല്ലാം ഈ പോപ്പന്മാരുടെ പാഴ്പുരാണങ്ങളുമാണു്. ഉദാഹരണത്തിനു്, ശിവപുരാണത്തിൽ ശിവനെ സർവേശ്വരനായി അംഗീകരിച്ചു്, വിഷ്ണു, ബ്രഹ്മാവു്, ഗണേശൻ, ഇന്ദ്രൻ, സൂര്യൻ മുതലായവരെ ശിവന്റെ ദാസന്മാരായി ശൈവന്മാർ പരിഗണിക്കുന്നു. വൈഷ്ണവരാകട്ടെ, വിഷ്ണുപുരാണാദികളിൽ വിഷ്ണുവിനെ പരമാത്മാവായി ഗണിച്ചു് ശിവനേയും മററും ദാസന്മാരാക്കുന്നു. ദേവീഭാഗവതത്തിൽ ദേവിയെ സർവേശ്വരിയായും ശിവൻ, വിഷ്ണു മുതലായവരെയും ഗണേശ ഖണ്ഡത്തിൽ ഗണേശനെ ഈശ്വരനും മററെല്ലാവരേയും കിങ്കരന്മാരും ആക്കുന്നു. ഇതു് ഓരോ വിഭാഗക്കാരുടെ പ്രവൃത്തിയല്ലെങ്കിൽ പിന്നെന്താണു്? ഒരു സാധാരണ മനുഷ്യൻ ഉണ്ടാക്കിയാൽ പോലും ഇത്തരം പരസ്പര വിരുദ്ധമായ കാര്യങ്ങൾ വരാൻ പാടില്ലാത്തതായിരിക്കെ വിദ്വാന്മാരുണ്ടാക്കിയാലത്തെ കാര്യം പറയേണ്ടല്ലോ. ഇവയിൽ ഒന്നു ശരിയാണെങ്കിൽ മററേതു്കള്ളം. രണ്ടാമത്തേതാണു് ശരിയെങ്കിൽ മൂന്നാമത്തേതു് കള്ളം. മൂന്നാമത്തേതാണു് ശരിയെങ്കിൽ മററെല്ലാം കള്ളമാണു്. ശിവപുരാണക്കാർ ശിവനിൽ നിന്നും, വിഷ്ണുപുരാണക്കാർ വിഷ്ണുവിൽ നിന്നും, ദേവീ പുരാണക്കാർ ദേവിയിൽ നിന്നും ഗണേശഖണ്ഡക്കാർ ഗണേശനിൽ നിന്നും സൂര്യ

130. ഈ കുലപരമ്പര മഹാഭാരതത്തിലും മററും വർണിച്ചിട്ടുണ്ടു്. ഇവിടെ പറയുന്ന ബ്രഹ്മാ ആദ്യർഷിയല്ലായിരിക്കണം.

പുരാണക്കാർ സൂര്യനിൽ നിന്നും വായുപുരാണക്കാർ വായുവിൽ നിന്നും സൃഷ്ടിയുടെ ഉത്പത്തിയും പ്രളയവും ഉണ്ടാകുന്ന എന്നെഴുതിയിട്ട്, വീണ്ടും ജഗദുത്പത്തിയ്ക്കുള്ള കാരണങ്ങളെപ്പററി പ്രത്യേകം പ്രത്യേകം ഓരോന്നിൽ നിന്നാണെന്നു് എഴുതിയിട്ടുണ്ട്.

ജഗത്തിൻെറ ഉത്പത്തിയും സ്ഥിതിയും പ്രളയവും നടത്തുന്നതു് ഉത്പന്നമാവുമോ എന്നും, അതു സൃഷ്ടിയുടെ കാരണമാകുമോ എന്നും ചോദിച്ചു നോക്കുക. വായടച്ച് ഇരിക്കുകയല്ലാതെ ഇവക്കു് പോംവഴിയില്ല. ഇവരുടെയെല്ലാം ശരീരത്തിൻെറ ഉത്പത്തി ഇതിൽ നിന്നാകയാൽ ഇവരെങ്ങനെ സ്വ ശരീരത്തിൽ നിന്നു് പരിച്ഛിന്നമായി സംസാരത്തിൻെറ ഉത്പത്തിയ്ക്കു് കാരണഭൂതമായി? കൂടാതെ ജഗദുത്പത്തിയും, സർവഥാ അസംഭവമായിരിക്കം വണ്ണം വിലക്ഷണവും ആയിരിക്കുന്നതു നോക്കൂ.

## ശിവപുരാണത്തിലെ സൃഷ്ടി

ശിവപുരാണത്തിൽ പറയുന്നു:— എനിക്കു സൃഷ്ടിക്കണമെന്നു് ശിവൻ ആഗ്രഹിച്ചു. അപ്പോൾ നാരായണ ജലാശയം ഉണ്ടാക്കി. അതിൻെറ നടുക്കു് താമരയേയും താമരയിൽ ബ്രഹ്മാവിനേയും ഉണ്ടാക്കി. സർവത്ര ജലമയമാണെന്നു് ബ്രഹ്മാവു കണ്ടു. ഒരു കൈക്കുമ്പിൾ വെള്ളംകോരി നോക്കി തിരിച്ചൊഴിച്ചു. അതിൽ നിന്നു് ഒരു കുമിള ഉണ്ടായി. കുമിളയിൽ നിന്നു് ഒരു പുരുഷൻ പ്രത്യക്ഷനായി. ആ പുരുഷൻ ബ്രഹ്മാവിനോട്, പുത്രാ നീ സൃഷ്ടി നടത്തുക എന്നു പറഞ്ഞു. അപ്പോൾ ഞാൻ നിൻെറ പുത്രനല്ല. നീയെൻെറ പുത്രനാണു് എന്നു ബ്രഹ്മാവ് ഉത്തരമരുളി. ഇതിന്മേൽ വിവാദമായി. ദിവ്യസഹസ്ര വർഷ പര്യന്തം ഈ വിവാദം ഇരുവരും തമ്മിൽ നടന്നു. സൃഷ്ടിക്കാൻ വേണ്ടി ഞാൻ അയച്ച ഇരുവരും തമ്മിൽ അന്യോന്യം ലഹളയും വഴക്കുമാണല്ലോ എന്നു് ശിവൻ ചിന്തിച്ചു. അപ്പോൾ അവക്കിരുവക്കും മധ്യത്തിൽ തേജോമയമായ ഒരു ലിങ്ഗം ഉണ്ടായി വന്നു. അതു് പെട്ടെന്നു് ആകാശത്തേക്കുയപാരി. അതുകണ്ടു് ഇരുവരും ആശ്ചര്യപ്പെട്ടു ഇതിൻെറ ആദിയും അന്തവും അറിഞ്ഞു് ആദ്യം വരുന്നവൻ പിതാവും, അറിയാതെയോ സാക്ഷിയില്ലാതെയോ വരുന്നവൻ പുത്രനും ആയിരിക്കുമെന്നും തീരുമാനിച്ച് വിഷ്ണുകൂമ്മരൂപമെടുത്തു് താഴേക്കും ബ്രഹ്മാവ് ഹംസരൂപമെടുത്തു് മുകളിലേക്കുംപോയി. ഇരുവരും ദിവ്യസഹസ്ര വർഷപര്യന്തം മനോവേഗത്തിൽ സഞ്ചരിച്ചിട്ടും ആദിയും അന്തവും കണ്ടില്ല. അപ്പോൾ

താഴെനിന്നു് വിഷ്ണുമുകളിലേക്കും ബ്രഹ്മാവ് താഴേക്കും തിരിച്ചു പുറപ്പെട്ടു. വിഷ്ണു സാക്ഷിയുമായി വന്നെങ്കിൽ താൻ പുത്രനാകണ്ടല്ലോ എന്നു് ബ്രഹ്മാവ് വിചാരിച്ചുകൊണ്ടിരിക്കവേ ഒരുപശുവും കൈതച്ചെടിയും മുകളിൽ നിന്നു് ഇറങ്ങിവന്നു. നിങ്ങൾ എവിടെ നിന്നു വരുന്നെന്നു് ബ്രഹ്മാവ് ചോദിച്ചു. ഞങ്ങൾ ആയിരം വർഷങ്ങളായി ഈ ലിങ്ഗത്തെ ആധാരമാക്കി സഞ്ചരിച്ചുവരികയാണെന്നു് അവർപറഞ്ഞു. ഈ ലിങ്ഗത്തിനു് അന്തമുണ്ടോ എന്നു് ബ്രഹ്മാവ് ആരാഞ്ഞു. 'ഇല്ല' എന്നു് അവരുത്തരം പറഞ്ഞു. നിങ്ങൾ നമ്മോടൊപ്പം വരൂ, ഞാൻ ഈ ലിങ്ഗത്തിന്മേൽ ക്ഷീരധാര വർഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. എന്നു സാക്ഷി പറയണം എന്നു പശുവിനോടും, ഞാൻ പുഷ്പാഞ്ജലി നടത്തുകയായിരുന്നു എന്നു സാക്ഷിപറയണം എന്നുകൈതയോടും ആജ്ഞാപിച്ചു. അങ്ങനെ ചെയ്യുന്നപക്ഷം നിങ്ങളെ ശരിയായ സ്ഥാനത്തെത്തിക്കാമെന്നു് പ്രലോഭനം നല്കുകയും ചെയ്തു. കള്ളസാക്ഷി പറയാൻ ഞങ്ങൾ തയ്യാറില്ലെന്നായി അവർ. ബ്രഹ്മാവ് കുപിതനായി, സാക്ഷിപറയാത്തപക്ഷം നിങ്ങളെ ഭസ്മമാക്കിക്കളയും എന്നു ഭയപ്പെടുത്തി. ഭയന്ന അവർ സാക്ഷി പറയാമെന്നു സമ്മതിച്ചു. മൂവരും കൂടി താഴേക്കു യാത്രയായി. ബ്രഹ്മാവ് ചെന്നപ്പോഴേക്കും വിഷ്ണു ഹാജരായിരുന്നു. നിങ്ങൾ ഇതിന്നന്തം കണ്ടുവോ എന്നു് ബ്രഹ്മാവ് വിഷ്ണുവിനോടു ചോദിച്ചു ഇല്ലെന്നു് വിഷ്ണു പറഞ്ഞപ്പോൾ 'ഞാൻ കണ്ടു' എന്നായി ബ്രഹ്മാവ്. ''സാക്ഷിതരൂ'' എന്നു വിഷ്ണു പറഞ്ഞു. അപ്പോൾ പശുവും കൈതയും, ഞങ്ങൾ ലിങ്ഗത്തിന്റെ ശിരസിലായിരുന്നു എന്നു സാക്ഷിപറഞ്ഞു. അപ്പോൾ ലിങ്ഗത്തിൽ നിന്നു് ശബ്ദമുയർന്നു. നീ അസത്യം പറഞ്ഞ ചെടിയാണു്. നിന്റെ പൂവ് എന്റെയോ മററു ദേവതകളുടേയോ പൂജയ്ക്കു് ഉപയോഗിക്കാതെ പോകട്ടെ; ഉപയോഗിക്കുന്ന പക്ഷം അവൻ മുടിഞ്ഞൊടുങ്ങും. എന്നു് കൈതയെ ശപിച്ചു. ഏതൊരു വായ്കൊണ്ടു് നീ കള്ളം പറഞ്ഞുവോ, ആ വായ്കൊണ്ടു് നീ മലംഭക്ഷിക്കും. നിന്റെ മുഖത്തെ ആരും പൂജിക്കാതെ പോകട്ടെ എന്നാൽ പിൻഭാഗം പൂജിക്കപ്പെടും. എന്നു പശുവിനേയും ശപിച്ചു. കള്ളം പറഞ്ഞ നിന്നെ ആരും പൂജിക്കില്ല എന്നു ബ്രഹ്മാവിനെ ശപിച്ചിട്ടു്, സത്യം പറഞ്ഞ നിന്നെ സർവത്ര പൂജിക്കട്ടെ എന്നു് വിഷ്ണുവിനു് വരം നല്കി തുടന്നു് ഇരുവരും ലിങ്ഗത്തെ സ്തുതിച്ചു. അതിനാൽ പ്രസന്നമായ ലിങ്ഗത്തിൽ നിന്നു് ഒരു ജടായുക്തനായ രൂപം പ്രത്യക്ഷപ്പെട്ടു് ചോദിച്ചു: നിങ്ങളെ

ഞാൻ സൃഷ്ടിച്ചതു് ലോകസൃഷ്ടി നടത്തുവാൻ വേണ്ടിയാണു്. നിങ്ങളെന്തിനു് അന്യോന്യം വഴക്കിട്ടു?'' ഞങ്ങൾ സാമഗ്രിയൊന്നും ഇല്ലാതെ എങ്ങനെയാണു് സൃഷ്ടിക്കുന്നതെന്നു് അവർ ചോദിച്ചപ്പോൾ ജടയിൽനിന്നു് ഒരുതുള ഭസ്മമെടുത്തു കൊടുത്തിട്ടു് പോകൂ, ഇതുകൊണ്ടു് സൃഷ്ടിനടത്തൂ എന്നു് ശിവൻ അരുളിചെയ്തു. ഇതാണു് കഥ. സൃഷ്ടിതത്ത്വമോ പഞ്ചമഹാഭൂതങ്ങളോ ഇല്ലാതിരുന്നപ്പോൾ ബ്രഹ്മാവും വിഷ്ണുവും, മഹാദേവശരീരവും ജലവും താമരയും ലിങ്ഗവും പശുവും കൈതയും ഭസ്മയുണ്ടയും നിങ്ങളുടെ പിതാമഹന്മാരുടെ തറവാട്ടിൽ നിന്നു വന്നു വീണതാണോ എന്നു് ഈ പുരാണ രചയിതാക്കളോടു് ചോദിച്ചാൽ ഭംഗിയായി!

## ഭാഗവതത്തിലെ സൃഷ്ടി

ഇവ്വണ്ണം തന്നെ ഭാഗവതത്തിൽ പറയുന്നതു നോക്കുക. വിഷ്ണുവിൻെറ നാഭിയിൽ നിന്നു താമര, താമരയിൽനിന്നു് ബ്രഹ്മാവ്, ബ്രഹ്മാവിൻെറ വലതുകാലിൻെറ പെരുവിരലിൽനിന്നു് സ്വയംഭൂ. ഇടതുകാലിൻെറ പെരുവിരലിൽ നിന്നു് ശതരൂപാറാണി; നെററിയിൽ നിന്നു് രുദ്രൻ, മരീചി തുടങ്ങിയ പത്തു പുത്രന്മാരും അവരിൽനിന്നു് പത്തു പ്രജാപതികളും ഉണ്ടായി. അവരുടെ പതിമൂന്നു കന്യകകളെ കശ്യപൻ വിവാഹം കഴിച്ചു. അവരിൽ ദിതിയിൽ നിന്നു് ദൈത്യർ, ദനുവിൽനിന്നു് ദാനവർ, അദിതിയിൽ നിന്നു് ആദിത്യൻ, വിനതയിൽനിന്നു് പക്ഷികൾ, കദ്രുവിൽനിന്നു് സർപ്പങ്ങൾ, സരമയിൽനിന്നു് ശ്വാക്കളും, കുറുനരികളും, ആദിയായവ ഉണ്ടായി. മററു സ്ത്രീകളിൽ നിന്നു് ആന, കുതിര, ഒട്ടകം, കഴുത, എരുമ, പുല്ലു്, മുള, മുൾമരങ്ങൾ മുതലായവയും ഉണ്ടായി.

കൊള്ളാമേ കൊള്ളാം! എന്തുപറയാനാണു് ഭാഗവത കർത്താവായ ജല്പകശിരോമണേ! ഇങ്ങനെയുള്ള കള്ളക്കഥകൾ എഴുതിയുണ്ടാക്കുവാൻ നിങ്ങൾക്കു് ശങ്കയോ ലജ്ജയോ ഇല്ലാതായിപ്പോയല്ലോ. കൊടും കുരുടനായിത്തീർന്നല്ലോ. സ്ത്രീപുരുഷന്മാരുടെ രജോവീര്യസംഗമത്താൽ മനുഷ്യരുണ്ടാകും. പക്ഷേ ഈശ്വരൻെറ സൃഷ്ടിക്രമത്തിനു വിരുദ്ധമായി പശു, പക്ഷി, സർപ്പം മുതലായവ എപ്പോഴെങ്കിലും ഉണ്ടാകുമോ? ആനയ്ക്കും ഒട്ടകത്തിനും സിംഹത്തിനും പട്ടിയ്ക്കും കഴുതയ്ക്കും വൃക്ഷാദികൾക്കും സ്ത്രീയുടെ ഗർഭാശയത്തിൽ വളരാൻ സ്ഥലമെവിടെ? സിംഹാദികളും മററുമുണ്ടായി അച്ഛനമ്മമാരെ തിന്നു കളയാഞ്ഞതെന്തു്? മനുഷ്യശരീരത്തിൽ

നിന്നു് പശു പക്ഷിമൃഗാദികൾ ഉണ്ടാവുകയെന്നതെങ്ങനെ സംഭവ്യമാകും ? ഇത്തരക്കാരുണ്ടാക്കിയ മഹാ അസംഭവ്യങ്ങളായ ലീലകളിൽ ഇന്നും ലോകരെമ്പാടും കുടുങ്ങിക്കറങ്ങിക്കഴിയുന്നതു് സങ്കടം തന്നെ. ഈ മഹാകള്ളങ്ങൾ ഈ പോപ്പന്മാരും അകക്കണ്ണും പുറം കണ്ണും പൊട്ടിയ അവരുടെ ശിഷ്യന്മാരും കേട്ടു വിശ്വസിക്കുന്നുണ്ടാവുമോ എന്തോ. ഇവർ മനുഷ്യരാണോ മററു വല്ലതുമാണോ എന്നു് ആശ്ചര്യപ്പെടുകതന്നെവേണം. ഈ ഭാഗവതാദി പുരാണങ്ങളുണ്ടാക്കിയവർ ഉണ്ടായ ഉടനേ തന്നെ ഗർഭത്തിൽവച്ചു് അലസിപ്പോകാഞ്ഞതെന്താണാവോ ? അഥവാ ജനിച്ചപ്പോൾ തന്നെ മരിക്കാഞ്ഞതെന്തു്! എന്തെന്നാൽ ഈ പോപ്പന്മാരിൽ നിന്നു് രക്ഷപ്പെട്ടിരുന്നെങ്കിൽ ആര്യാവർത്തദേശം ദുഃഖങ്ങളിൽനിന്നു് മുക്തമാകുമായിരുന്നു.

## സൃഷ്ടി ക്രമത്തിനു് വിരുദ്ധം അസാദ്ധ്യം.

ചോദ്യം:- ഇതിലൊന്നും വൈരുദ്ധ്യം ഇല്ല. അന്നന്നു കണ്ടതിനെ വാഴ്ത്തുന്നവർ നായ്ക്കോലം കെട്ടികരയുന്നുഎന്നേയുള്ളൂ. വിഷ്ണുവിനെ സ്തുതിക്കാൻ തുടങ്ങിയാൽ വിഷ്ണു ഈശ്വരൻ, മററുള്ളവർ ദാസന്മാർ. ശിവന്റെ ഗുണഗാനം തുടങ്ങിയാൽ ശിവനെ ഈശ്വരനും ഇതരരെ കിങ്കരരുമാക്കും. സർവേശ്വരന്റെ മായയിൽ എന്തും നടക്കും. മനുഷ്യനിൽ നിന്നു് മൃഗങ്ങളുടെയും മൃഗങ്ങളിൽ നിന്നു് മനുഷ്യരുടെയും ഉത്പത്തി ഈശ്വരനു് ചെയ്യാവുന്നതേയുള്ളൂ. കാരണമില്ലാതെ സ്വന്തം മായയിൽനിന്നു് സൃഷ്ടി ഉണ്ടാക്കിയതു കാണും. ഇതിലെന്താണു് അസംഭവ്യം ? ചെയ്യാനിച്ഛിക്കുന്നതെന്തോ അതു ചെയ്തിരിക്കും.

ഉത്തരം:- സാധുമനുഷ്യരേ! അന്നന്നുകണ്ടതിനെ വാഴ്ത്തികരയുന്ന നായ്ക്കോലം കെട്ടുന്നവർ, വാഴ്ത്തുന്നവനെ വലിയവനായോ മററുള്ളവരെ ചെറിയവരായോ കണ്ടു് ചെറിയവരെ നിന്ദിക്കുന്നില്ല. വാഴ്ത്തുന്നവനെ എല്ലാവരുടേയും പിതാവാക്കുന്നുമില്ല. നിങ്ങൾ സ്തുതിപാഠകരേക്കാളും വിദൂഷകരേക്കാളും അധികം പുളു[131] വടിക്കുന്നവരാണോ അല്ലയോ ? പിന്നാലേ

---

131. 'പുളു' മധ്യകേരളത്തിലെ ഒരു പ്രയോഗമാണു്. ഇതിനു് ഒരുദാഹരണം പറയാം. ''ഞാൻ നദിക്കരയിൽ ചെന്നപ്പോൾ പാലം തകർന്നു വീണിരുന്നു. അക്കരെയെത്താൻ ഒരു മാർഗവും കണ്ടില്ല. വിഷമിച്ചു് അങ്ങുമിങ്ങും നോക്കുമ്പോൾ ഒരു മധുരക്കിഴങ്ങിൻ വള്ളി കണ്ടു. അതെടുത്തു് നദിക്കരയിൽ നട്ടു. ഉടനേ മധുരക്കിഴങ്ങു വളർന്നു. വളർന്നു വളർന്നു് നദിയുടെ മുകളിലൂടെ അക്കരെയെത്തി. അതിന്റെ പുറത്തു കൂടി നടന്നു് ഇക്കരയെത്തി. ആ മധുര

കൂടിവാനോളം പുകഴ്ത്തുന്നവരും വിരോധമുള്ളവരെ ഇകഴ്ത്തുന്നവരുമല്ലേ നിങ്ങൾ ? നിങ്ങൾക്ക് സത്യവും ധർമവും കൊണ്ടെന്തു പ്രയോജനം ? നിങ്ങൾക്കു നിങ്ങളുടെ സ്വാർഥത കൊണ്ടല്ലേ പ്രയോജനമുള്ളു ? മായ മനുഷ്യനിൽ മാത്രമേ ഉണ്ടാകാൻ വയ്യൂ. ചതിയനും കള്ളനുമായവനത്രേ മായാവി. സർവേശ്വരനിൽ ചതിയും കാപട്യവുമില്ലാത്തതുകൊണ്ട് മായാവിയല്ല. ആദി സൃഷ്ടിയിൽ കശ്യപന്റെയും ഭാര്യമാരുടെയും പക്ഷിമൃഗാദികളും സർപ്പവൃക്ഷാദികളും ഉണ്ടായെങ്കിൽ ഇന്നെന്തുകൊണ്ട് അങ്ങനെ സന്താനങ്ങളുണ്ടാകുന്നില്ല ? നേരത്തേ എഴുതിവന്നതുപോലെ തന്നെയാണ് ശരിയായ സൃഷ്ടിക്രമം.[132]

## ഭാഗവതകാരനുപററിയ അമളി

ഭാഗവതകാരന് അമളി പററിപ്പോയതാണെന്ന് അനുമാനിക്കാവുന്നതാണ്. ശതപഥ ബ്രാഹ്മണത്തിൽ തസ്മാത് കാശ്യപ്യ ഇമാ പ്രജാഃ[133] എന്നെഴുതിയിട്ടുണ്ട്. കശ്യപഃ കസ്മാത് പശ്യകോ ഭവതീതി – കാണുന്നവനാകകൊണ്ട് കശ്യപനെന്ന പേരായി എന്നു നിരുക്തി. സൃഷ്ടികർത്താവായ സർവേശ്വരന്റെ പേരു് കശ്യപൻ എന്നായതു് പശ്യകനായതുകൊണ്ടാണ്. അതായതു് പശ്യനീതി പശ്യഃ പശ്യഏവ പശ്യകഃ. (കാഴ്ചക്കാരൻ കാണുന്നവൻ. കാണുന്നവനത്രേ പശ്യകൻ.) ഭ്രമരഹിതനായി സകല ചരാചര ജഗത്തിനേയും, സകല ജീവാത്മാക്കൾ, അവരുടെ കർമങ്ങൾ, സകല വിദ്യകൾ എന്നിവയേയും അവ്വണ്ണം തന്നെ കാണുന്നവൻ എന്നർഥം. മഹാ ഭാഷ്യത്തിലെ ആദ്യന്ത വിപര്യയാശ്ച[134] എന്ന വചന പ്രകാരവും, ആദ്യക്ഷരം അവസാനവും അവസാന വർണം ആദ്യവും വന്നു് 'പശ്യക'നിൽ നിന്നു് കശ്യപൻ ഉണ്ടാകുന്നു. ഇതിന്നർഥം മനസ്സിലാകാതെ കഞ്ചാവിൻ കുടുക്കയുടെ ലഹരിയിൽ, സ്വന്തം ജന്മം സൃഷ്ടിവിരുദ്ധകാര്യങ്ങൾ പറയാൻ ചെലവഴിച്ചു.

മാർക്കണ്ഡേയ പുരാണത്തിലെ ദുർഗ്ഗാ പാഠത്തിൽ ദേവന്മാരുടെ ശരീരത്തിൽ നിന്നുണ്ടായ തേജസ്സിൽ നിന്നു് ദേവി ഉണ്ടായി മഹിഷാസുരനെ കൊന്നു എന്നെഴുതിയിരിക്കുന്നു. അതുപോലെ രക്തബീജന്റെ ശരീരത്തിലെ ഓരോ തുള്ളിച്ചോര നിലത്തു

---

ക്കിഴങ്ങ് മുറിച്ചുകൊണ്ടു പോരാഞ്ഞതെന്താണെന്നു ചോദിക്കരുതു്. അക്കരെ ച്ചെന്നു് മുറിച്ചാൻ ഇക്കരെ എങ്ങനെ വീണ്ടും വരും? അതും പോകട്ടെ, എന്തു ഭാരമായിരിക്കുമതിന്നു്! എങ്ങനെ ചുമന്നു കൊണ്ടു വരും?'' ഇതാണ് 'പുളു' (ഹിന്ദി–ഗപ്പ്.) 132 എട്ടാം സമുല്ലാസം നോക്കുക. 133. തസ്മാദാഹുഃ സർവ്വാഃ പ്രജാഃ കാശ്യപ. 7. 5. 1. 5. 134. മഹാഭാഷ്യം 3.1.123.

വീഴുമ്പോഴും ഓരോ രക്തബീജന്മാരുണ്ടായി ജഗത്തു് അവരാൽ നിറഞ്ഞെന്നും, രുധിരനദിയൊഴുകിയെന്നും മററും ഒട്ടേറെ പുളു എഴുതി നിറച്ചിട്ടുണ്ടു്. രക്തബീജന്മാരെക്കൊണ്ടു് ജഗത്തെല്ലാം നിറഞ്ഞപ്പോൾ ദേവിയും ദേവിയുടെ സിംഹവും സൈന്യവും എവിടെയായിരുന്നു? ദേവിയിൽ നിന്നു് ദൂരെയായിരുന്നു രക്തബീജന്മാരെന്നു പറയുന്ന പക്ഷം ജഗത്തു മുഴുവൻ അവരെക്കൊണ്ടു് നിറഞ്ഞിരുന്നില്ലല്ലോ? നിറഞ്ഞിരുന്നെന്നു പറയുന്ന പക്ഷം അപ്പോൾ പക്ഷി മൃഗാദികളും മനുഷ്യരും ജലത്തിലെ മുതലയും ആമയും മത്സ്യാദികളും വൃക്ഷങ്ങളും ചെടികളും എവിടെ സ്ഥിതി ചെയ്തിരുന്നു? ഒരു പക്ഷേ ദുർഗാപാഠം എഴുതിയുണ്ടാക്കിയ പോപ്പിൻെറ വീട്ടിൽ അഭയം തേടിയെന്നു് വിചാരിക്കേണ്ടിയിരിക്കുന്നു. കഞ്ചാവുലഹരിയിലെഴുതിക്കൂട്ടിയ ഇത്തരം അസംഭവ്യ കഥകളുടെ പുളു പരമ്പരയ്ക്കു് അററവും അറുതിയുമില്ല.

## ശ്രീമദ്ഭാഗവതപുരാണം

ഇന്നു് ശ്രീമദ് ഭാഗവതമെന്നു പറയുന്നതിലെ ലീലാവിലാസങ്ങൾ കേട്ടുകൊള്ളൂ. ബ്രഹ്മാവിനു് നാരായണൻ ചതുശ്ശ്ലോകീ ഭാഗവതം ഉപദേശിച്ചു.

> ജ്ഞാനം പരമ ഗുഹ്യം മേ യദ്വിജ്ഞാന സമന്വിതമ്
> സരഹസ്യം തദങ്ഗഞ്ച ഗൃഹാണ ഗദിതം മയാ. [135]

ബ്രഹ്മാവേ! നീ എൻെറ പരമ ഗുഹ്യവും വിജ്ഞാനസമ്പൂർണവും ധർമാർത്ഥകാമമോക്ഷങ്ങളുടെ അംഗവും ആയ രഹസ്യ ജ്ഞാനത്തെ എന്നിൽ നിന്നു ഗ്രഹിക്കുക. വിജ്ഞാനസമ്പൂർണമായ ജ്ഞാനം എന്നു പറഞ്ഞാൽ പിന്നെ 'പരമ'മെന്ന വിശേഷണം വ്യർത്ഥമാണു്. ഗുഹ്യമെന്ന വിശേഷണത്തെ തുടർന്നു് രഹസ്യം പുനരുക്തിയാണു്. മൂലശ്ലോകം തന്നെ അനർത്ഥകമായിരിക്കെ മററെല്ലാം പിന്നെന്താകാനാണു് വഴി? (ഭാഗവതത്തിൻെറ മൂലം കള്ളമായിരിക്കെ വൃക്ഷവും വ്യാജം തന്നെ) ബ്രഹ്മാവിനു് വരം നല്കിയത്രേ— ഭവാൻ കല്പ വികല്പേഷു ന വിമുഹ്യതി കർഹിചിത് "അങ്ങു് കല്പത്തിലും വികല്പത്തിലും-സൃഷ്ടിയിലും പ്രളയത്തിലും - ഒരിക്കലും മോഹത്തെ പ്രാപിക്കുകയില്ല. [136] ഇങ്ങനെ എഴുതിയതിനുശേഷം മോഹിതനായി വത്സഹരണം ചെയ്തു" [137] എന്നും എഴുതിയിട്ടുണ്ടു്. ഇതിലൊന്നു് കള്ളവും മററതു് സത്യവുമാകണം അല്ലെങ്കിൽ രണ്ടും കളവാണു്.

135. ഭാഗവതം 2.9.30. 136. ടി.10.13.14. 137. ഭാഗവതം, 3.15.16.

വൈകുണ്ഠത്തിൽ രാഗദ്വേഷ ഈർഷ്യാദുഃഖാദികൾ ഇല്ലാതി രിക്കെ സനകാദികൾക്ക് വൈകുണ്ഠവാതില്ക്കൽ വച്ച് കോപം വന്നതെങ്ങനെ? ക്രോധമുണ്ടാകുന്നിടം സ്വർഗമല്ല. യജമാനന്റെ ആജ്ഞ പാലിക്കേണ്ടതു് ദ്വാരപാലകരായ ജയവിജയന്മാരുടെ കടമയായിരുന്നു. അവർ സനകാദികളെ തടഞ്ഞെങ്കിൽ അതിൽ എന്തു തെററാണുള്ളതു്? അപരാധികളല്ലാത്ത ഇവർക്കു ശാപമേല്ക്കു വാനേ പാടില്ലായിരുന്നു. നിങ്ങൾ ഭൂമിയിൽ പതിക്കട്ടെ എന്നു ശപിച്ചതിന്നർഥം അവിടെ ഭൂമി ഇല്ലായിരുന്നെന്നാണു്. ആകാശം, വായു, അഗ്നി, ജലം, കവാടം മുതലായവ ഉണ്ടായിരുന്ന സ്ഥിതിക്കു് അവ എന്തിനെ ആധാരമാക്കി നിന്നു? ജയവിജയ ന്മാർ സനകാദികളെ സ്തുതിച്ചിട്ടു് ചോദിച്ചു: _ ''മഹാത്മൻ! ഞങ്ങളെപ്പോഴാണിനി തിരിച്ചു വൈകുണ്ഠത്തിൽ വരുന്നതു്?'' ''മഹാവിഷ്ണുവിനെ സ്നേഹപൂർവം ഭജിച്ചാൽ ഏഴാംജന്മത്തിലും വിരോധിച്ചു ഭജിച്ചാൽ മൂന്നാം ജന്മത്തിലും വൈകുണ്ഠത്തി ലെത്താം'' എന്നവർ പറഞ്ഞു.[138]

ഇവിടെ ചിന്തിക്കാനുള്ളകാര്യം ജയവിജയന്മാർ വിഷ്ണു വിന്റെ ഭൃത്യന്മാരാണെന്നതാണു്. അവരെ രക്ഷിക്കുകയും സഹാ യിക്കുകയും ചെയ്യേണ്ടതു് വിഷ്ണുവിന്റെ കടമയായിരുന്നു. തെററു ചെയ്യാത്ത അവരെ ഉപദ്രവിക്കുന്നവരെ ശിക്ഷിക്കേണ്ടതു് യജമാ നന്റെ കടമയല്ലേ? അല്ലെങ്കിൽ ഭൃത്യവർഗത്തിന്റെ സ്ഥിതി എത്രയോ ശോചനീയമാകും? എല്ലാവരും അവരെ മെക്കിട്ടു കയറും. ജയവിജയന്മാരെ പ്രശംസിച്ചു്, സനകാദികളെ ശരിക്കു് ശിക്ഷിക്കുകയായിരുന്നു വിഷ്ണു ചെയ്യേണ്ടതു്. അകത്തുകടക്കണ മെന്നവർ ശഠിച്ചതെന്തിനു്? ഭൃത്യന്മാരോടു് വഴക്കടിച്ചതെ ന്തിനു്? ശപിച്ചതെന്തിനു്? സനകാദികളെ ഭൂമിയിൽ വീഴ്ത്തു കയായിരുന്നു വിഷ്ണു ചെയ്യേണ്ടിയിരുന്നതു്. ഇത്രയും അരാജ കത്വം വിഷ്ണുവിന്റെ ഭവനത്തിൽ തന്നെയുള്ളപ്പോൾ, അദ്ദേഹ ത്തിന്റെ സേവകരായ വൈഷ്ണവർക്കു് എത്ര ദുർദ്ദശ വന്നാലും അധി കമാവുകയില്ല പിന്നീടു് അവർ ഹിരണ്യാക്ഷനും ഹിരണ്യകശി പുവുമായി ജനിച്ചത്രേ![139] അതിൽ ഹിരണ്യാക്ഷനെ വരാഹം കൊന്നു. അക്കഥയിങ്ങനെയാണു്—ഭൂമിയെ ഒരു മെത്ത ചുരു ട്ടുന്നതുപോലെ തെറുത്തു് തലയിണയാക്കി വച്ചു് കിടന്നുറങ്ങി,

138. ഭാഗവതം, 3. 15. 16. 139. ടി 3. 17. 18

ഹിരണ്യാക്ഷൻ, വരാഹാവതാരം ധരിച്ച വിഷ്ണു കൊമ്പുകൊണ്ട് ഭൂമിയെ ഉയർത്തി. ഹിരണ്യാക്ഷൻ ഉണർന്നു. ഇരുവരും തമ്മിൽ യുദ്ധമായി. വരാഹം ഹിരണ്യാക്ഷനെ കൊന്നു വീഴ്ത്തി.[140]

ഭൂമി ഗോളമാണോ പരന്നതാണോ എന്നാരാനും ചോദിച്ചാൽ ഇവിടെ ഉത്തരമില്ല. ഈ പൗരാണികർ ഭൂമിശാസ്ത്ര വിരുദ്ധരാണ്. ഭൂമിയെ ചുരുട്ടിത്തെറുത്ത് തലയിണയാക്കിയിട്ട് കിടന്നതെവിടെയാണാവോ! ശ്രീമാൻ വരാഹം കാലുറപ്പിച്ച് ഓടി വന്നത് എന്തിൽ കൂടിയാണ്? ഭൂമിയെ വരാഹം കൊമ്പിൽ ഉയർത്തിയപ്പോൾ, ഇരുവരും പിന്നെവിടെനിന്നാണ് യുദ്ധം ചെയ്തത്? അവിടെങ്ങും നില്ലാനിടമില്ലായിരുന്നല്ലോ. പിന്നെ, ഭാഗവതാദി പുരാണങ്ങളുണ്ടാക്കിയ പോപ്പന്മാരുടെ നെഞ്ചത്തു നിന്നാവാം യുദ്ധം ചെയ്തതു്. പക്ഷേ പോപ്പദ്ദേഹം എവിടെ കിടന്നാണാവോ ഉറങ്ങിയതു്? പുളുവൻെറ വീട്ടിൽ പുളുവൻ അതിഥിയായി വന്നാൽ പിന്നെല്ലാം. പുപ്പുളുവാണ്, പുളുവിന് ഒരു കുറവും വരില്ലാന്നർഥം.

ഇനിയുള്ളതു് ഹിരണ്യകശിപുവാണ്. അയാളുടെ മകനായ പ്രഹ്ലാദൻ ഭക്തനായിരുന്നു. കുട്ടിയെ പഠിക്കാൻ പാഠശാലയിൽ അയച്ചു. വേറൊന്നും പഠിക്കാതെ 'രാമരാമ' എന്നെഴുതിത്തരാൻ അധ്യാപകരോടാവശ്യപ്പെട്ടു. ഇതറിഞ്ഞ അച്ഛൻ എൻെറ ശത്രുവിനെ നീയെന്തിനു ഭജിക്കുന്നു എന്നു ചോദിച്ച് ഭയപ്പെടുത്തി. കുട്ടി അതൊന്നും വകവച്ചില്ല. ക്രുദ്ധനായ ഹിരണ്യകശിപു കുട്ടിയെ കൈകാലുകൾ കെട്ടി പർവതങ്ങളിൽ നിന്നു് താഴേയ്ക്കും കിണറുകളിലേക്കും എറിഞ്ഞു. പക്ഷേ കുട്ടിക്ക് യാതൊന്നും സംഭവിച്ചില്ല. അപ്പോൾ ഒരു ഇരുമ്പുതൂൺ ചുട്ടുപഴുപ്പിച്ചിട്ട് 'നിൻെറ രാമൻ ഉണ്ടെങ്കിൽ ഈ ഇരുമ്പുതൂണിൽ പിടിച്ചാൽ പൊള്ളാതിരിക്കും. പിടിക്കു്, കാണട്ടെ.' പൊള്ളുമോ എന്നു പ്രഹ്ലാദനു സംശയമായി. അപ്പോൾ ഭഗവാൻ തൻെറ മായയാൽ തൂണിൽ കൂടി ഉറുമ്പുകളെ വരിവരിയായി നടത്തിക്കാണിച്ചു. അതുകണ്ട് പ്രഹ്ലാദൻ സധൈര്യം തൂണിനെ ആശ്ലേഷിച്ചു. പെട്ടന്നു് രണ്ടായി പിളർന്ന തൂണിൽ നിന്നു് നരസിംഹം പുറത്തുവന്നു് ഹിരണ്യകശിപുവിനെ വയറുപിളർന്നു കൊന്നു. പ്രഹ്ലാദനെ ലാളിക്കുകയും വരം ചോദിക്കാൻ ആവശ്യപ്പെടുകയും ചെയ്തു. പ്രഹ്ലാദൻ പിതാ

140. ഗരുഡപുരാണം ഉത്തരഖണ്ഡം. 26. 3.

വിൻെറ സദ്ഗതി വരമായി ചോദിച്ചു. [141] നരസിംഹം അതു നൽകിയെന്നു മാത്രമല്ല, നിൻെറ ഇരുപത്തൊന്നു പൂർവതലമുറക്കാർ സദ്ഗതി പ്രാപിച്ചിട്ടുണ്ടെന്നു പറയുകയും ചെയ്തു. [142] പുളുവിൻെറ സഹോദരൻ പുളുവിനെ കണ്ടുവോ? ഭാഗവതം പാരായണം ചെയ്യുകയോ പാടുകയോ ചെയ്യുന്നവരിൽ ആരെയെങ്കിലും പിടികൂടി പർവതത്തിനു മുകളിൽ നിന്നു് താഴേയ്ക്കുരുട്ടിയാൽ രക്ഷപെടുകയില്ല; എല്ലെല്ലാം തകർന്നു തരിപ്പണമായി ചാവുകയേ ഉള്ളൂ. പ്രഹ്ലാദൻെറ അച്ഛൻ അവനെ പഠിക്കാൻ വിട്ടതു് ചീത്തക്കാര്യമാണോ? പഠിക്കാൻ തയ്യാറാകാതെ വൈരാഗിയാകാൻ ശ്രമിച്ചതു് മൂഢതയല്ലേ? ചുട്ടു പഴുത്ത ഇരുമ്പു തൂണിലൂടെ ഉറുമ്പുകൾ ഇഴഞ്ഞെന്നും, അതിൽ പിടിച്ച പ്രഹ്ലാദനു് പൊള്ളലേററില്ലെന്നും വിശ്വസിക്കുന്നവരേക്കൂടി അങ്ങനെ ചെയ്യിക്കേണ്ടതാണു്. പൊള്ളാത്തപക്ഷം, പ്രഹ്ലാദനും പൊള്ളിയില്ലെന്നു തീരുമാനിക്കാം. നരസിംഹവും വെന്തുപോകാഞ്ഞതെന്താണു്? മൂന്നാം ജന്മത്തിൽ വൈകുണ്ഠത്തിൽ തിരിച്ചെത്തുമെന്ന വരം നല്കിയതു് സനകാദികളാണല്ലോ. ഇക്കാര്യം നിങ്ങളുടെ നാരായണൻ മറന്നു പോയോ? ഭാഗവതത്തിലെ രീതിയനുസരിച്ച് ബ്രഹ്മാവ്; പ്രജാപതി, കശ്യപൻ, ഹിരണ്യാക്ഷനും ഹിരണ്യകശിപുവും നാലാം തലമുറയിൽ ഇങ്ങനെയാണല്ലോ ജന്മക്രമം. പ്രഹ്ലാദനു മുമ്പ് ഇരുപത്തൊന്നു തലമുറ ഉണ്ടായിട്ടില്ല. പിന്നെങ്ങനെയാണു് ഇരുപത്തൊന്നു് പൂർവ തലമുറക്കാർ സദ്ഗതി പ്രാപിച്ചെന്നു പറഞ്ഞതു്? ഇതു കടുത്ത തെററല്ലേ? പിന്നീടു് അതേ ഹിരണ്യാക്ഷ-ഹിരണ്യകശിപുക്കൾ രാവണ കുംഭകർണന്മാരായും

141. ഇന്നു പ്രചാരത്തിലുള്ള ഭാഗവതത്തിൽ ഈ കഥയ്ക്കു വ്യത്യാസമുണ്ടു്.
ഇരുമ്പു തൂണിലും ഭഗവാനുണ്ടെന്നു പറഞ്ഞപ്പോൾ ഹിരണ്യകശിപു അതു
വെട്ടിപ്പിളർന്നെന്നാണു് പ്രചാരമുള്ള കഥ. ഇവിടെ പരാമർശിതമായ കഥ
അക്ബറുടെ മന്ത്രിയായിരുന്ന ഫൈജി തർജ്ജമ ചെയ്ത പേർഷ്യൻ ഭാഷാ ഭാഗ
വതത്തിലുണ്ടു്. അതിങ്ങനെയാണു്:—ഹിരനാകഷ് ഖശ്മഗീ ശുദഃ ശമ
ശീരം ബരകശീദ വ ദർമ്യാനേ സിതൂം ഗർദാനീദ ഖുർദ് മോർചഃ സ്യാഹ
ആമദ് അസ്മിയാനേ സിതൂം ബർ ആമദ. അർഥം:- ക്രുദ്ധനായ ഹിരണ്യ
കശിപു വാളൂരി. ചെറിയ ചെറിയ കറുത്തെറുമ്പുകൾ തൂണിൽ (സിതൂൻ—
സ്ഥാണു—തൂൺ) കൂടി നടക്കുന്നതു കണ്ടു. 1934ൽ (ഏപ്രിൽ 26) പ്രസിദ്ധ
പ്പെടുത്തിയ ആര്യമിത്ര എന്ന മാസികയിൽ ''അഗ്നിപ്രജ്വലിതേ സ്തംഭേ
ജംഗമഃ ശ്രേണ്യാ പിപീലികാ ന പ്രദഗ്ധാ ഹരേരത്ഭുത ലീലയാ എന്ന
സംസ്കൃതശ്ലോകം കാണാം. ഇതിൻെറ മൂലവും ലഭ്യമല്ല.

142. ഭാഗവതം 7.10.18.

ശിശുപാല-ദന്ത വക്ത്രന്മാരായും ജനിച്ചെങ്കിൽ നരസിംഹം കൊടുത്ത വരം എങ്ങോട്ടു പറന്നുപോയി.[143] ഇത്തരം പ്രമാദങ്ങൾ ചെയ്കയും കേൾക്കയും ചെയ്യുന്നതു് പ്രമാദികളാണ്, വിദ്വാന്മാരല്ല.

പൂതന, അക്രൂരൻ എന്നിവരെ സംബന്ധിച്ച കെട്ടുകഥ കേട്ടുകൊള്ളുക:-"രഥേന വായുവേഗേന,[144] ജഗാമഗോകുലം പ്രതി,[145]" കംസന്റെ ആജ്ഞപ്രകാരം വായു വേഗത്തിലോടുന്ന കുതിരയെ പൂട്ടിയ രഥത്തിൽ അക്രൂരൻ രാവിലെ ഗോകുലത്തിലേക്കു പുറപ്പെട്ടു.[146] നാലുമൈൽ അകലെയുള്ള ഗോകുലത്തിൽ അസ്തമിക്കാറായപ്പോൾ എത്തിച്ചേർന്നു.[147] ഭാഗവത കർത്താവിനു ചുററും കുതിര ഓടുകയായിരുന്നോ എന്തോ. വഴിതെററി അക്രൂരനും സാരഥിയും കൂടി ഭാഗവത കർത്താവിന്റെ വീട്ടിൽ വന്നുകിടന്നു് ഉറങ്ങിപ്പോയതാകാനും മതി. പൂതനയുടെ ശരീരത്തിനു് ആറു കോശം വീതിയും വളരെയേറെ ഉയരവും ഉണ്ടായിരുന്നെന്നെഴുതിയിട്ടുണ്ടു്.[148] മഥുരയ്ക്കും ഗോകുലത്തിനു ഇടയ്ക്കു് ശ്രീകൃഷ്ണൻ അവളെ കൊന്നിട്ടു. അങ്ങനെയാണെങ്കിൽ മഥുരയും ഗോകുലവും ഞെരിഞ്ഞമർന്നിട്ടുണ്ടാവും. കൂട്ടത്തിൽ ഇതെഴുതിയ പോപ്പന്റെ വീടും!

ഇതുപോലെ അജാമിളന്റെ കഥയും വിചിത്രംതന്നെ. നാരദൻ പറഞ്ഞതുകൊണ്ടു് തന്റെ കുട്ടിക്കു് നാരായണൻ എന്നുപേരിട്ടു. മരിക്കാറായപ്പോൾ പുത്രനെ വിളിച്ചു, അപ്പോൾ നാരായണൻ ചാടിവീണത്രേ.[149] നാരായണനു് തന്നെയല്ല, മകനെയാണു് വിളിക്കുന്നതെന്ന അയാളുടെ അന്തഃകരണത്തിലെ ഭാവം അറിവില്ലായിരുന്നോ? ഇതാണു് നാമ മാഹാത്മ്യമെങ്കിൽ ഇക്കാലത്തും നാരായണ നാമം ജപിക്കുന്നവരുടെ ദുഃഖങ്ങൾ അകററുവാൻ നാരായണൻ വന്നു ചേരാത്തതെന്താണു്? കാര്യം ശരിയാണെങ്കിൽ നാരായണ നാരായണ എന്നു ജപിച്ച് തടവുകാർ എന്തുകൊണ്ടു് വിമുക്തരാകുന്നില്ല?

ഇതുപോലെ ജ്യോതിഃശാസ്ത്രത്തിനു വിരുദ്ധമായാണു് സുമേരു പർവതത്തിന്റെ വലിപ്പം എഴുതിയിട്ടുള്ളതു്. പ്രിയവ്രതരാജാവിന്റെ രഥ ചക്രം ഉണ്ടാക്കിയ കുഴിയാണു് സമുദ്രം. ഭൂമിക്കു്

---

143. ഭാഗവതം 7.1. 144. ടി. 10.39.38 145. ടി 10.38.24.
146 ടി, 10.38.1. 147 10.38.24. 148 10.6.4. ത്രിഗവ്യൂതി (ഗവ്യൂതി 2 കോശം.) 149 ടി. 6.1.29.30.

നാല്പത്തൊമ്പതു കോടിയോജന ചുററളവുണ്ട് എന്നിങ്ങനെ ഭാഗവതത്തിൽ എഴുതിവച്ചിട്ടുള്ള പുളുവിനു് അന്തമില്ല.[150]

## ഭാഗവതകാരനായ ബോബദേവൻ

ബോബദേവനെന്നയാളാണ് ഭാഗവതം എഴുതിയതു്.[151] ഇദ്ദേഹത്തിൻെറ സഹോദരനാണ് ഗീതഗോവിന്ദകാരനായ ജയദേവൻ. ശ്രീമദ്ഭാഗവത പുരാണം ഞാൻ രചിച്ചതാണെന്ന് ബോബദേവനെഴുതിയ 'ഹിമാദ്രി'[152] എന്ന ഗ്രന്ഥത്തിൽ കാണാം. ഈ ലേഖനത്തിൻെറ മൂന്നു താളുകൾ എൻെറ പക്കലുണ്ടായിരുന്നതിൽ ഒന്നു് നഷ്ടപ്പെട്ടുപോയി. അതിലെ ശ്ലോകങ്ങളിൽ ഉണ്ടായിരുന്ന ആശയം രണ്ടുശ്ലോകങ്ങളാക്കി എഴുതുന്നു. കൂടുതലറിയാൻ ആഗ്രഹമുള്ളവർ ഹിമാദ്രി എന്ന ഗ്രന്ഥത്തിൽ നോക്കുക.

1. ഹിമാദ്രേഃസചിവസ്യാർത്ഥേ സൂചനാക്രിയതേഽധുനാ
   സ്കന്ധാഽധ്യായ കഥാനാം ച യത്പ്രമാണം സമാസതഃ
2. ശ്രീമദ്ഭാഗവതം നാമ പുരാണം ച മയേരിതമ്
   വിദുഷാ ബോബദേവേന ശ്രീകൃഷ്ണസ്യ യശോനവിതമ്.

അതായതു്, രാജസചിവനായ ഹിമാദ്രി ബോബദേവ പണ്ഡിതനോട് ഇങ്ങനെപറഞ്ഞു:- "എനിക്കു് നിങ്ങളുണ്ടാക്കിയ ഭാഗവതം മുഴുവനും കേൾക്കാൻ സമയമില്ല. അതിനാൽ സംക്ഷിപ്ത സൂചനാശ്ലോകങ്ങളായി എഴുതുക. അതിൽ നിന്നു് ഭാഗവതത്തിൻെറ ചുരുക്കം എനിക്കു മനസ്സിലാക്കാൻ കഴിയണം". അതനുസരിച്ച് ബോബദേവൻ നിർമ്മിച്ച സംക്ഷിപ്തശ്ലോകങ്ങൾ താഴെ എഴുതുന്നു. നഷ്ടപ്പെട്ടുപോയ താളിൽ പത്തു ശ്ലോകങ്ങളാണുണ്ടായിരുന്നതു്, പതിനൊന്നാമത്തേതു[153] മുതൽ എഴുതാം.

11. ബോധയന്തീതി ഹിപ്രാഹുഃ ശ്രീമദ്ഭാഗവതം പുനഃ
    പഞ്ച പ്രശ്നാഃ ശൗനകസ്യ സൂതസ്യാത്രോത്തരം ത്രിഷു
12. പ്രശ്നാവതാരയോ ശ്ചൈവ വ്യാസസ്യ നിർവൃതിഃ
    കൃതാത്

150. ഭാഗവതം. 5. 16. 7, 5. 16. 2, 5.20. 38-ൽ 50 കോടി എന്നാണുള്ളതു്. 151. നീലകണ്ഠകൃതമായ ദേവീ ഭാഗവത ടീകയുടെ മുഖവുരയിൽ വിഷ്ണുഭാഗവതം ബോപദേവ കൃതമിതി വദന്തി എന്നാണു്. ഷാജഹാൻെറ സമകാലികനായ കവീന്ദ്രാചാര്യൻെറ പുസ്തക സൂചീ പത്രത്തിൽ (ബറോഡയിൽ അടിച്ചതു്) ബോപ ദേവ കൃതമായ ഭാഗവതം എന്നു കാണുന്നുണ്ട്.
152. ഇതിനു് ഹരിലീലാമൃതം എന്നും പേരുണ്ട്.
153. അച്ചടിച്ച ഹരിലീലാമൃതത്തിൽ 11-ാം ശ്ലോകം 10-ാമത്തേതാണു്.

നാരദസ്യാത്ര ഹേത്വുക്തിഃ പ്രതീത്യർഥ സ്വജന്മച.

13. സുപ്തഘ്നം ദ്രോണ്യഭിഭവസ്തദസ്ത്രാത്പാണ്ഡവാ വനമ്.
ഭീഷ്മസ്യ സ്വ പദപ്രാപ്തിഃ കൃഷ്ണസ്യ ദ്വാരികാഗമഃ

14. ശ്രോതുഃ പരീക്ഷിതോ ജന്മ ധൃതരാഷ്ട്രസ്യ നിർഗമഃ
കൃഷ്ണ മർത്യ ത്യാഗസൂചാ തതഃ പാർഥ മഹാ പഥഃ

15. ഇത്യഷ്ടാദശഭിഃ പാദൈരധ്യായാർഥഃ ക്രമാത് സ്മൃതഃ
സ്വപരപ്രതിബന്ധോനം സ്ഫീതം രാജ്യം ജഹൗ നൃപഃ

16. ഇതി വൈരാജ്ഞോ ദാർഢ്യോക്തൗ പ്രോക്താ ദ്രൗണി ജയാദയഃ ഇതിപ്രഥമ സ്കന്ധഃ. [154]

ഇപ്രകാരം പന്ത്രണ്ടു സ്കന്ധങ്ങളുടെയും സംക്ഷിപ്തം ബോപ ദേവൻ നിർമിച്ച് 'ഹിമാദ്രി' മന്ത്രിയ്ക്കു കൊടുത്തു. വിസ്തരിച്ചറിയാനാഗ്രഹമുള്ളവർ ബോപദേവകൃതമായ ഹിമാദ്രി എന്ന ഗ്രന്ഥം നോക്കുക. ഇതുപോലെയാണ് ഇതര പുരാണങ്ങളുടേയും കഥയെന്നറിയണം. മാത്രമല്ല ഒന്നിനൊന്നു മത്സരിച്ചാണ് പുള്ള രചന നടത്തിയിരുന്നതും.

ശ്രീകൃഷ്ണന്റെ ഇതിഹാസം അത്യുത്തമമായാണ് മഹാഭാരതത്തിലുള്ളത്. അദ്ദേഹത്തിന്റെ ഗുണ-കർമ-സ്വഭാവങ്ങൾ ആപ്ത പുരുഷന്മാരുടേതിനോടു സമാനവുമാണ്. ആജീവനാന്തം യാതൊരു ദുഷ്കർമവും ശ്രീകൃഷ്ണൻ ചെയ്തതായി അതിൽ എഴുതിയിട്ടില്ല. [155] എന്നാൽ ഭാഗവതകാരനാകട്ടെ, അനുചിതമായ താന്തോന്നിത്തങ്ങളാണ് ശ്രീകൃഷ്ണനിൽ ആരോപിച്ചിട്ടുള്ളത്. പാലും തയിരും വെണ്ണയും മോഷ്ടിക്കുക, കുബ്ജയായ ദാസിയുമായി സമാഗമം പരസ്ത്രീകളുമായി രാസക്രീഡ മുതലായ മിഥ്യാദോഷങ്ങൾ ശ്രീകൃഷ്ണനിൽ ചുമത്തുന്നു. ഇതു വായിക്കുകയും കേൾക്കുകയും ചെയ്യുന്ന അന്യമതക്കാർ ശ്രീകൃഷ്ണനെ വളരെയേറെ നിന്ദിക്കുന്നു. ഈ ഭാഗവതംപോലുള്ള ഗ്രന്ഥങ്ങളില്ലായിരുന്നെങ്കിൽ ശ്രീകൃഷ്ണ സദൃശരായ മഹാത്മാക്കളെ എങ്ങനെയാണ് നിന്ദിക്കാൻ കഴിയുക?

154. മലയാള ഭാഗവതത്തിലെ 1-ാം സ്കന്ധത്തിന്റെ സംക്ഷിപ്തവുമായി വലിയ അന്തരമില്ല.

155. മഹാഭാരതം സഭാപർവം 41-ാം അധ്യായത്തിൽ ശിശുപാലവധ പ്രകരണം നോക്കുക. ഭാഗവതത്തിലും മററു പുരാണങ്ങളിലും പറഞ്ഞിട്ടുള്ള ദുഷ്കർമങ്ങൾ വല്ലതും ചെയ്തിട്ടുണ്ടെങ്കിൽ ശിശുപാലൻ ചെയ്ത ദോഷാരോപണങ്ങളിലും അവ വിട്ടുകളയുകയില്ലായിരുന്നു. പരിഭാഷകന്റെ 'യോഗേശ്വരനായ ശ്രീകൃഷ്ണൻ' എന്ന ഗ്രന്ഥത്തിലെ പേജ് 82 മുതൽ 86 വരെ, (1-ാം പതിപ്പ്)

ശിവപുരാണത്തിൽ പന്ത്രണ്ട് ജ്യോതിർലിങ്ഗങ്ങളെപ്പററി എഴുതിയിട്ടുണ്ട്. അതു് തികച്ചും അസംഭവ്യമാണ്. ജ്യോതിർ ലിങ്ഗങ്ങളെന്നു് പേരു്. ലേശമാത്രം പോലും ജ്യോതിസ്സില്ല. രാവിൽ വിളക്കില്ലെങ്കിൽ ഈ ലിങ്ഗങ്ങൾ കാണാനാവുകയില്ല. ഈ ലീലാ വിനോദങ്ങളെല്ലാം പോപ്പന്മാരുടേതാണ്.

## പുരാണങ്ങളുടെ പ്രയോജനം

ചോദ്യം:— വേദ പഠനത്തിനു് സാമർത്ഥ്യമില്ലാതായപ്പോൾ സ്മൃതിയുണ്ടായി. സ്മൃതി പഠിക്കാൻ ബുദ്ധിയില്ലാതായപ്പോൾ ശാസ്ത്രമുണ്ടായി. ശാസ്ത്രാഭ്യസനത്തിനു കഴിവു നശിച്ചപ്പോൾ പുരാണമുണ്ടാക്കി. സ്ത്രീകൾക്കും ശൂദ്രന്മാർക്കും വേണ്ടിയാണിതു്. എന്തെന്നാൽ വേദ പഠനത്തിനും ശ്രവണത്തിനും അവർക്കധികാരമില്ല.

ഉത്തരം:— ഇതു തീർത്തും കള്ളമാണ്. പഠിക്കയും പഠിപ്പിക്കുകയും ചെയ്യുന്നതു കൊണ്ടു മാത്രമേ സാമർത്ഥ്യമുണ്ടാവൂ. വേദം പഠിക്കാനും കേൾക്കാനും എല്ലാവർക്കും അധികാരമുണ്ട്. ഗാർഗി മുതലായ സ്ത്രീകളും ഛാന്ദോഗ്യത്തിൽ പറയുന്ന ജാനശ്രുതി എന്ന ശൂദ്രനും രൈക്യ മുനിയുടെ പക്കൽ നിന്നു് വേദം പഠിച്ചു. [156] കൂടാതെ വേദങ്ങൾ പഠിക്കാനും കേൾക്കാനും മനുഷ്യർക്കെല്ലാം അധികാരമുണ്ടെന്നു് യജുർവേദം 26_2ൽ സ്പഷ്ടമാക്കിയിട്ടുണ്ട്. [157] എന്നിട്ടും ഇങ്ങനെയുള്ള മിഥ്യാ ഗ്രന്ഥങ്ങളെഴുതി മനുഷ്യരെ സത്യ ഗ്രന്ഥങ്ങൾക്കു വിരുദ്ധരാക്കി വലയിൽപെടുത്തി സ്വന്തം കാര്യം സാധിക്കുന്നവർ എന്തുകൊണ്ട് മഹാപാപികളല്ല?

## നവഗ്രഹമന്ത്രങ്ങൾ

അറിവില്ലാത്ത മനുഷ്യരെ അകപ്പെടുത്തുന്നതിനു വേണ്ടി പ്രചരിപ്പിച്ച ഗ്രഹചക്രങ്ങൾ നോക്കുക:—

1. ആകൃഷ്ണേന രജസാ. (സൂര്യമന്ത്രം) 2. ഇമംദേവാ അസപത്ന ം സുവധ്വമ്. (ചന്ദ്രമന്ത്രം) 3. അഗ്നിർ മൂർദ്ധാ കകുത് പതിഃ. (ചൊവ്വാമന്ത്രം) 4. ഉദ്ബുധ്യസ്വാഗ്നേ. (ബുധമന്ത്രം). 5. ബൃഹസ്പതേ അതിയദര്യോ. (വ്യാഴമന്ത്രം) 6. ശുക്രമന്ധസഃ (ശുക്രമന്ത്രം) 7. ശന്നോദേവീരഭിഷ്ടയേ. (ശനിമന്ത്രം) 8. കയാ നശ്ചിത്ര ആ ഭുവ. (രാഹുമന്ത്രം) 9. കേതും കൃണ്വന്നകേതവേ. [കേതു കണ്ഡികയെന്നിതിനു പറയുന്നു.] [158] ഇവ നവഗ്രഹപൂജാ മന്ത്രങ്ങളാണ്.

---

156. ശതപഥം_14. 6. 6. 8. ഛാ. ഉ. 4. 2.
157. പേജ് 126ൽ ഉദ്ധൃതം. 158. ഇവ യഥാക്രമം-യജു: 33. 43, 9. 40, 3. 12, 15. 54, 26. 3, 19. 75, 36. 12, 27. 39, 29. 37

ഇവയുടെ ശരിയായ അർത്ഥം ഇപ്രകാരമാണ്:– 1. സൂര്യനും ഭൂമിയും തമ്മിൽ ആകർഷണമുണ്ട്. 2. രജോഗുണത്തെ സംബന്ധിക്കുന്നത്. 3. അഗ്നി. 4. യജമാനൻ. 5. വിദ്വാൻ. 6. വീര്യമായ അന്നം. 7. ജലം, പ്രാണൻ, ഈശ്വരൻ. 8. മിത്രം. 9. ജ്ഞാനഗ്രഹണവിധായകമായ മന്ത്രം. ഇവയൊന്നും ഗ്രഹങ്ങളുടെ വാചകങ്ങളല്ല. അർത്ഥമറിയാത്തവർ അനർത്ഥജാലത്തിൽ വീണുപോകുന്നെന്നേയുള്ളു.

ചോദ്യം:- ഗ്രഹനിലയ്ക്ക് ഫലമൊന്നുമില്ലേ ?

ഉത്തരം:– പോപ്പുകളികളോടൊപ്പം ഫലമില്ല. എന്നാലൊരു കാര്യമുണ്ട്. സൂര്യചന്ദ്രന്മാരുടെ കിരണങ്ങൾകൊണ്ടു് ഉഷ്ണവും ശൈത്യവും മററും ഋതു ക്രമമനുസരിച്ച് കാലചക്രവുമായി ബന്ധപ്പെട്ടിരിക്കുന്നതുപോലെ അവനവൻെറ പ്രകൃതിക്കനുകൂലമോ പ്രതികൂലമോ ആയ സുഖ ദുഃഖങ്ങൾക്കു നിമിത്തമായി ഇവയുമിരിക്കുന്നു. എന്നാൽ, പോപ്പന്മാരുടെ വ്യാഖ്യാനം മറെറാന്നാണ്. ''അവിടുന്നു് കേൾക്കണം തിരുമേനീ! കാര്യത്തിൻെറ കെടപ്പ് വേറെയാണങ്ങുന്നേ. ഇന്നു് അങ്ങയുടെ ഗ്രഹനിലയിൽ ചന്ദ്രനെട്ടിൽ. സൂര്യാദി ക്രൂരഗ്രഹങ്ങൾ നോട്ടത്തിലാണ്. ശനിയുടെ കാലു് രണ്ടരക്കൊല്ലം കൂടെയുണ്ട്. മഹാവിഘ്നം വരും. വീടു വിട്ട് പരദേശത്തലയേണ്ടി വരും, പക്ഷേ പ്രതിവിധിയുണ്ട്. ജപം, ഭജന. പൂജ, ദാനം മുതലാവയെല്ലാം നടത്തണം. പ്രതിവിധിയില്ലാതില്ലന്നേ പറയേണ്ടു.'' ഇങ്ങനെ പറയുമ്പോൾ നേരെയങ്ങു ചോദിക്കണം:– ''എടോ പോപ്പച്ചാ! നിങ്ങളും ഈ ഗ്രഹങ്ങളും തമ്മിലെന്താ ബന്ധം? ഇതെന്തു വസ്തുവാണ്? ഉടനെ പോപ്പു പറയും:–

ദൈവാധീനം ജഗത്സർവം മന്ത്രാധീനാശ്ച ദേവതാഃ
തേ മന്ത്രാ ബ്രാഹ്മണാധീനാസ്തസ്മാദ് ബ്രാഹ്മണദൈവതമ്.

നോക്കൂ! എന്തു പ്രമാണമാണിതു്! ജഗത്തെല്ലാം ദേവതകൾക്കധീനമാണ്, മന്ത്രങ്ങൾക്കധീനമാണ് ദേവതകൾ. മന്ത്രങ്ങൾ ബ്രാഹ്മണർക്കധീനവും, അതിനാൽ ബ്രാഹ്മണരെ ദേവകളെന്നു പറയുന്നു. എന്തെന്നാൽ മന്ത്രബലത്താൽ ഏതു ദേവനേയും വിളിച്ചുവരുത്തി കാര്യസിദ്ധി വരുത്തുന്നതിനു് അധികാരം ഞങ്ങൾക്കുണ്ട്. ഇപ്രകാരമുള്ള മന്ത്രശക്തി ഞങ്ങൾക്കില്ലായിരുന്നെങ്കിൽ നിങ്ങളേപ്പോലുള്ള നാസ്തികർ ഞങ്ങളെ ലോകത്തു ജീവിക്കുവാൻ പോലും അനുവദിക്കയില്ലായിരുന്നു,

സത്യവാദി:- കള്ളനും ദുഷ്ടനും കൊള്ളക്കാരനും മററുമെല്ലാം നിങ്ങളുടെ ദേവതകൾക്കധീനമായിരിക്കുമല്ലോ? ദേവതകളാണോ അവരേക്കൊണ്ടു് ദുഷ്ടകർമങ്ങൾ ചെയ്യിക്കുന്നതു്? അങ്ങനെയാണെങ്കിൽ നിങ്ങളുടെ ദേവന്മാരും രാക്ഷസരും തമ്മിൽ അന്തരമൊന്നുമില്ല. മന്ത്രങ്ങൾ നിങ്ങൾക്കധീനവും, ഇഷ്ടസിദ്ധി നല്കുന്നതുമാണെങ്കിൽ എന്തുകൊണ്ടു് മന്ത്രങ്ങളാൽ ദേവതകളെ സ്വാധീനിച്ചു് രാജഭണ്ഡാരങ്ങൾ എടുപ്പിച്ചുകൊണ്ടു വന്നു് നിങ്ങളുടെ വീട്ടിലാക്കി വെറുതേയിരുന്നുണ്ടു് ആനന്ദിക്കുന്നില്ല? ശനീശ്വരനു് എണ്ണ വഴിപാടു കഴിപ്പിക്കാനും മററും എന്തിനു് അലയുന്നു? അല്ലെങ്കിൽ നിങ്ങളുടെ കുബേരനെ വശത്താക്കി ഇഷ്ടംപോലെ പണം വാങ്ങിക്കൂടേ? പാവങ്ങളെ എന്തിനു കൊള്ളയടിക്കുന്നു?

നിങ്ങൾക്കു് ദാനം നല്കിയാൽ സന്തുഷ്ടരും നല്കിയില്ലെങ്കിൽ അസന്തുഷ്ടരുമാകുന്നവരാണു് സൂര്യാദിഗ്രഹങ്ങളെങ്കിൽ ഇവരുടെ ഇഷ്ടാനിഷ്ടങ്ങൾ പ്രത്യക്ഷമായി കാണിക്കുക. എട്ടാമിടത്തു് സൂര്യചന്ദ്രന്മാരുള്ളയാളിനേയും, മൂന്നാമിടത്തുള്ള ആളിനേയും മീനമാസത്തിലെ പൊരിവെയിലിൽ ചെരുപ്പിടാതെ മണലിൽ നിത്തണം. ഗ്രഹകോപം ഉള്ളവൻെറ കാലും ദേഹവും പൊള്ളുകയും ഇല്ലാത്തയാളിൻേറതു് പൊള്ളാതിരിക്കുകയും വേണം. അതുപോലെ തന്നെ കൊടുംശീതമുള്ള മകരമഞ്ഞിൽ[159] വെളുത്ത വാവിൻ നാളിൽ രാത്രി മുഴവൻ മൈതാനത്തു് ഇരുവരേയും നിത്തണം. ഒരാളിനു് തണുപ്പടിക്കുകയും മറേറയാളിനു് അടിക്കാതിരിക്കുകയും ചെയ്താൽ ഗ്രഹത്തിനു് ക്രൂരദൃഷ്ടിയും സൗമ്യദൃഷ്ടിയും ഉണ്ടെന്നു് മനസ്സിലാക്കാം.

ഗ്രഹങ്ങൾ നിങ്ങളുടെ ബന്ധുക്കളാണോ? നിങ്ങൾ തമ്മിൽ കത്തു് - കമ്പി ഇടപാടുകളുണ്ടോ? അഥവാ നിങ്ങൾ അവരുടെ അടുത്തു് പോകുകയോ അവർ നിങ്ങളുടെ അടുത്തു് വരികയോ ചെയ്യാറുണ്ടോ? നിങ്ങൾക്കു മന്ത്രശക്തിയുള്ള പക്ഷം എന്തുകൊണ്ടാണു് രാജാക്കന്മാരോ ധനാഢ്യരോ ആയിത്തീരാത്തതു്? ശത്രുക്കളെ എന്താണു് വശത്താക്കാത്തതു്? വേദത്തിൻെറയും ഈശ്വരൻെറയും ആജ്ഞകളനുസരിക്കാതെ വേദവിരുദ്ധമായ പോപ്പലീലകളാടുന്നവരാണു് **നാസ്തികർ.** നിങ്ങൾക്കു് ദാനം തരുന്നതിനു പകരം അതു് ഗ്രഹകോപമുള്ളവർ തന്നെ അനുഭവിച്ചാൽ എന്തു തരക്കേടാണുള്ളതു്? മററാർക്കും കൊടുക്കാതെ നിങ്ങൾക്കു

159. ഇവിടെ മീനച്ചൂടും മകരമഞ്ഞും കേരളത്തിലേതല്ല. ഉത്തരേന്ത്യയിലേതാണു് വിവക്ഷിച്ചിരിക്കുന്നതു്.

തന്നാൽ മാത്രമേ ഗ്രഹങ്ങൾ പ്രസന്നരാവൂ എന്നു പറയുന്ന പക്ഷം, ചോദിക്കട്ടെ, നിങ്ങൾ തമ്മിൽ ഉടമ്പടി വല്ലതും ചെയ്തിട്ടുണ്ടോ? ഉണ്ടെങ്കിൽ സൂര്യാദിഗ്രഹങ്ങളെ വീട്ടിൽ വരുത്തി വെന്തു മരിക്കൂ!

സൂര്യാദിലോകങ്ങൾ ജഡവസ്തുക്കളാണ്. ആക്കെങ്കിലും സുഖദുഃഖങ്ങൾ നല്കാനുള്ള പ്രവൃത്തി ചെയ്യാൻ അവയ്ക്കു കഴിവില്ല. എന്നാൽ ഗ്രഹദാനോപ ജീവികളായ നിങ്ങളാണ് വാസ്തവത്തിൽ ഗ്രഹങ്ങളുടെ വിഗ്രഹങ്ങൾ. ഗ്രഹമെന്ന വാക്കിനർഥം നിങ്ങൾക്കു ചേരും. യേ ഗൃഹ്ണന്തി തേ ഗ്രഹാഃ = 'ഗ്രഹിക്കു'ന്നവയാണ് ഗ്രഹങ്ങൾ. നിങ്ങളേപ്പോലുള്ളവർ വലിയ ധനവാന്മാരുടെയും രാജാക്കന്മാരുടെയും ദരിദ്രരുടെയും അടുത്തു് ചെല്ലാതിരുന്നാൽ അവർ നവഗ്രഹങ്ങളെപ്പററി ഓർക്കുക പോലുമില്ല. നിങ്ങൾ സാക്ഷാൽ സൂര്യൻെറയും ശനീശ്വരൻെറയും ക്രൂര രൂപം ധരിച്ച് അവരുടെ മേൽ ആവേശിച്ചാൽ പിന്നെ ഗ്രഹണമില്ലാതെ അവരെ വിടുകയില്ല. നിങ്ങളുടെ ഗ്രാസത്തിൽപെടാത്തവരെ നാസ്തികരെന്നും മററും പറഞ്ഞു് നിന്ദിച്ചു നടക്കുകയും ചെയ്യും.

പോപ്പ്:- ജ്യോതിഷത്തിൻെറ പ്രത്യക്ഷഫലം കണ്ടിട്ടില്ലേ? ആകാശത്തിലുള്ള സൂര്യൻ, ചന്ദ്രൻ, രാഹു കേതു മുതലായവയുടെ സംയോഗത്താലുണ്ടാകുന്ന ഗ്രഹണം നേരത്തേ പ്രവചിക്കുന്നു. ഇതു് പ്രത്യക്ഷമായിരിക്കുന്നതുപോലെ ഗ്രഹാദികളുടെ ഫലവും പ്രത്യക്ഷമാണ്. ഒരാൾ ധനവാനോ ദരിദ്രനോ രാജാവോ പ്രജയോ സുഖവാനോ ദുഃഖിതനോ ആകുന്നതിനു കാരണം ഗ്രഹങ്ങളാണ്.

സത്യവാദി:- ഗ്രഹണമെന്ന പ്രത്യക്ഷഫലം ഗണിതവിദ്യയുടെ ഫലമാണ്. ഫലം പറച്ചിലിൻേറതല്ല. ഗണിതവിദ്യ സത്യമാണ്. ഫലം പറച്ചിലാകട്ടെ, സ്വാഭാവിക-സംബന്ധജന്യമായവയൊഴികെയുള്ളവ കളവാണ്. അനുലോമവും പ്രതിലോമവുമായി ഭ്രമണം ചെയ്യുന്ന ഭൂമിയുടെയും ചന്ദ്രൻെറയും ഗണിതത്തിൽ നിന്നു്, ഇന്ന സമയത്തു് ഇന്ന ദേശത്തു് എത്ര കണ്ട് സൂര്യൻെറയോ ചന്ദ്രൻെറയോ ഗ്രഹണമുണ്ടാകുമെന്നു് അറിയാൻ കഴിയും. സിദ്ധാന്തശിരോമണിയിലെ [160] ഈ ഭാഗം നോക്കുക– ''ഛാദയത്യർകമിന്ദുർവിധും ഭൂമിമാഃ'' സൂര്യസിദ്ധാന്തത്തിലും

---

160. ഗ്രഹലാഘവ ചന്ദ്രഗ്രഹണാധികാരം- 5. 4. ഗോളാധ്യായം ഗ്രഹണപ്രകരണത്തിലും ഈ വിഷയം സിദ്ധാന്തശിരോമണിയിലുണ്ട്.

ഇപ്രകാരമുണ്ട്. [161] സൂര്യനും ഭൂമിക്കും മദ്ധ്യേ ചന്ദ്രൻ വരുമ്പോൾ സൂര്യഗ്രഹണവും സൂര്യനും ചന്ദ്രനും മദ്ധ്യേ ഭൂമി വരുമ്പോൾ ചന്ദ്രഗ്രഹണവും ഉണ്ടാകുന്നെന്നർത്ഥം. ചന്ദ്രന്റെ നിഴൽ ഭൂമിയിലും ഭൂമിയുടെ നിഴൽ ചന്ദ്രനിലും വീഴുന്നു. സൂര്യൻ പ്രകാശഗോളമാകയാൽ അതിന്മേൽ നിഴലൊന്നും വീഴുകയില്ല. സൂര്യപ്രകാശമോ വിളക്കോ മൂലം ശരീരത്തിന്റെയും മറ്റും നിഴൽ വിപരീതമായി വീഴുന്നതുപോലെയാണിതെന്നു് മനസ്സിലാക്കണം.

ധനാഢ്യനോ, ദരിദ്രനോ, രാജാവോ, പ്രജയോ, നിർദ്ധനനോ ആകുന്നതിനു കാരണം അവനവന്റെ കർമ്മമാണു് ഗ്രഹനിലയല്ല. ജ്യോതിഷികൾ ഗ്രഹനില ഗണിച്ച് സ്വന്തം മക്കളുടെ വിവാഹം നടത്തിയിട്ടും അവരിൽ വിരോധവും, വൈധവ്യവും, വിധുരതയും വന്നു കൂടുന്നു. ഗണിതഫലം ശരിയാണെങ്കിൽ ഇങ്ങനെ വരുന്നതെന്തുകൊണ്ട്? അതിനാൽ കർമഗതി സത്യവും ഗ്രഹഗതി കൊണ്ട് സുഖദുഃഖങ്ങൾ ഉണ്ടാകുന്നെന്നതു് കളവുമാണു്. ആകാശത്തിലെ ഗ്രഹങ്ങൾ ഭൂമി എന്നിവ വളരെ അകലെ സ്ഥിതി ചെയ്യുന്നു. കർത്താവും കർമവും ഇവയും തമ്മിൽ ബന്ധമൊന്നും ഇല്ല. കർമം ചെയ്യുന്നതും ഫലം അനുഭവിക്കുന്നതും ജീവാത്മാവാണു്. കർമങ്ങളുടെ ഫലം അനുഭവിപ്പിക്കുന്നതു് പരമാത്മാവുമാണു്. ഗ്രഹങ്ങളാണു് ഫലം നല്കുന്നതെങ്കിൽ, ഒരുവൻ ജനിക്കുന്ന സമയത്തു് നാഴിക വിനാഴികകൾ നോക്കി നിങ്ങൾ ജാതകം കുറിക്കുന്ന ആ നിമിഷത്തിൽ തന്നെ ലോകത്തിൽ മററു ജനനങ്ങളും നടക്കുന്നില്ലേ? ഇല്ലെന്നാണു് പറയുന്നതെങ്കിൽ കള്ളം. ഉണ്ടെങ്കിൽ ഒരു ചക്രവർത്തിക്കു സമാനനായി മറെറാരാൾ ഈ ലോകത്തുണ്ടാകാത്തതെന്തുകൊണ്ടാണു്? ഈ വേലകളെല്ലാം വെറും വയററുപിഴപ്പിനു വേണ്ടിയാണെന്നു പറഞ്ഞാൽ അതു് മനസ്സിലാക്കാവുന്നതാണു്.

## ഗരുഡപുരാണ വിമർശനം

**ചോദ്യം:—** ഗരുഡപുരാണവും കള്ളമാണോ?

**ഉത്തരം:—** അതെ, അസത്യമാണു്.

**ചോദ്യം:—** എങ്കിൽ മരിച്ചുകഴിഞ്ഞാൽ ജീവാത്മാവിന്റെ ഗതി എന്തു്?

**ഉത്തരം.—** അതു് കർമത്തിനനുസരിച്ചായിരിക്കും.

161. സൂര്യസിദ്ധാന്തം—ചന്ദ്രഗ്രഹണാധികാരം.

ചോദ്യം:— യമരാജാവും, ചിത്രഗുപ്തനെന്ന മന്ത്രിയും അവരുടെ കരിമ്പാറപ്പർവതങ്ങളെപ്പോലുള്ള കിങ്കരന്മാരും ജീവനെ പിടിച്ചുകൊണ്ടുപോകും. പാപപുണ്യങ്ങളനുസരിച്ച് നരകത്തിലോ സ്വർഗത്തിലോ ഇടും. അവക്കു വേണ്ടി ദാന - പുണ്യങ്ങളും ശ്രാദ്ധതർപ്പണങ്ങളും വൈതരണീനദി കടക്കുന്നതിനു വേണ്ടി ഗോദാനവും മററും ചെയ്യുന്നു. ഇതെല്ലാം കള്ളമാകുന്നതെങ്ങനെ?

ഉത്തരം:— ഇതെല്ലാം പോപ്പുലീലയിലെ പുളുവടിക്കലാണ്. മററുള്ളിടത്തെ ജീവാത്മാക്കൾ അവിടെച്ചെല്ലുകയും ധർമരാജാവും ചിത്രഗുപ്തനും ന്യായം നടത്തുകയും ചെയ്താൽ, യമലോകത്തെ ജീവാത്മാക്കൾ പാപം ചെയ്യുമ്പോൾ അവക്കുവേണ്ടി ന്യായം നടത്താൻ മറെറാരു യമലോകം വേണ്ടി വരുന്നു. അതുപോലെ ഭയങ്കരരൂപമുള്ളവരാണ് യമകിങ്കരന്മാരെങ്കിൽ അവരെ കാണാത്തതെന്താണ്? മാത്രമല്ല, ഈ മഹാഭയങ്കരന്മാരുടെ ഒരു വിരൽ പോലും വാതിലിലൂടെ കടക്കുകയുമില്ല. പിന്നെങ്ങനെ ഇവർ ജീവാത്മാവിനെ പിടിച്ചുകൊണ്ടുപോകും? വല്ല പെരുവഴിയിലും ഇടവഴിയിലും ഇവർ തടസ്സപ്പെട്ടുത്തലുണ്ടാക്കാത്തതെന്താണ്? അവർ സൂക്ഷ്മശരീരത്തെയും കൈക്കൊള്ളുമെന്നാണെങ്കിൽ പെരുത്ത ശരീരം പോപ്പന്മാരുടെ വീടുകളിലല്ലാതെ മറെറവിടെയാണ്ടു് സൂക്ഷിക്കുവാൻ കഴിയുക? കാട്ടുതീയുണ്ടാകുമ്പോൾ എറുമ്പുകളുൾപ്പെടെയുള്ള ഒട്ടേറെ ജീവികൾ ഒന്നിച്ചു മരിക്കും. അവയെ കൊണ്ടുപോകുന്നതിന് അനേകം യമഭടന്മാർ വരുന്ന പക്ഷം അവിടെയെല്ലാം കൂരിരുട്ട് വ്യാപിക്കുമല്ലോ. ഇരുട്ടത്ത് ജീവന്മാരെ പിടിക്കുന്നതിനു വേണ്ടി അങ്ങുമിങ്ങും ഓടുമ്പോൾ കൂട്ടിമുട്ടി. ഈ പർവതാകാരന്മാരുടെ അവയവങ്ങൾ മലയിടിഞ്ഞു വീഴുന്നതുപോലെ പറിഞ്ഞു വീഴും. അതു ഗരുഡപുരാണം വായിക്കുന്നവരുടെയും കേൾക്കുന്നവരുടെയും തലയിൽ വീണ് അമന്നു മരിക്കും. അല്ലെങ്കിൽ വീടിൻെറ വാതിൽക്കൽ വീണ് അടയുകയോ വഴിയടയുകയോ ചെയ്യും. പിന്നെങ്ങനെ ഇവർ വെളിയിൽ ഇറങ്ങുകയോ വഴി നടക്കുകയോ ചെയ്യും?

ശ്രാദ്ധവും തർപ്പണവും പിണ്ഡവുമൊന്നും മരിച്ചവർക്കു കിട്ടുകയില്ല. പോപ്ജിയുടെ കൈയിലും വയററിലുമേ എത്തു. വൈതരണി കടക്കുന്നതിനു നൽകുന്ന ഗോദാനം[162] പോപ്പിൻെറയോ കശാപ്പുകാരൻെറയോ വീട്ടിലാണെത്തുന്നത്. വൈതരണിയിലേക്ക്

162. പരേതാത്മാവിന് വൈതരണീനദി കടക്കുവാൻ ബ്രാഹ്മണക്ക് ഗോദാനം ചെയ്യുന്നത് നല്ലതാണെന്ന് ഗരുഡപുരാണം.

പശു ചെല്ലുകയില്ല. പിന്നെ ആരുടെ വാലുപിടിച്ചാണ് അക്കര കടക്കുന്നത്? പിടിക്കേണ്ടവൻെറ കൈകരം ഇവിടെ ദഹിപ്പിച്ചു കളയുകയോ കുഴിച്ചിടുകയോ ചെയ്തിരിക്കെ എന്തുകൊണ്ടാണ് പിടിക്കുന്നത്?

## ജാട്ടിൻെറ കഥ

ഒരു ചെറിയ ഉദാഹരണം പറയാം:_ ഒരു ജാട്ട് [163] ഉണ്ടായിരുന്നു. അയാളുടെ വീട്ടിൽ രണ്ടു പറ പാലുള്ള ഒരു പശു ഉണ്ടായിരുന്നു. നല്ല സ്വാദുള്ള പാല്. ഇടയ്ക്കിടെ ഈ പാല് പോപ്പിനും കിട്ടിക്കൊണ്ടിരുന്നു. ഈ പശുവിനെ തട്ടിയെടുക്കാൻ പുരോഹിതൻ ആഗ്രഹിച്ചു. ജാട്ടിൻെറ വയസ്സായ അച്ഛൻ മരിക്കാറാവുമ്പോരം തൻെറ പരിപാടി നടപ്പിലാക്കണമെന്ന് മനസ്സിലുറച്ചു. വിധിവശാൽ കുറച്ചു ദിവസത്തിനകം വൃദ്ധൻ മരിക്കാറായി. ശ്വാസം നില്ക്കാറായി. വൃദ്ധനെ നിലത്തിറക്കി കിടത്തി. പ്രാണൻ പോകാറായി എന്നർത്ഥം. ജാട്ടിൻെറ ബന്ധുക്കളും മിത്രങ്ങളും അവിടെയുണ്ടായിരുന്നു. അപ്പോരം പുരോഹിതൻ പറഞ്ഞു. ''നോക്കൂ മകനേ! ഇക്കൈകൊണ്ട് ഉടനേ ഗോദാനം ചെയ്യിക്കണം.'' ജാട്ട് ഉടനേ തന്നെ പത്തു രൂപാ എടുത്ത് പിതാവിൻെറ കയ്യിൽ കൊടുത്തിട്ട് പറഞ്ഞു ''സങ്കല്പം ചൊല്ലൂ.'' ഉടനെ പോപ്പ് പറഞ്ഞു ''ഇതു കൊള്ളാം. നല്ല നേരമ്പോക്ക്! അച്ഛൻ എന്നും മരിക്കുമോ ? ഈയവസരത്തിൽ നല്ല പാലുള്ള, വയസ്സാകാത്ത സാക്ഷാൽ പശുവിനെയാണ് ദാനം ചെയ്യേണ്ടത്. ഒന്നാന്തരം പശുവിനെ ദാനം ചെയ്യണം.''

ജാട്ട്:_ എൻെറ പക്കൽ ഒററ പശുവേയുള്ളൂ. അതിനെ ദാനം ചെയ്താൽ കുഞ്ഞുകുട്ടികരം കഷ്ടത്തിലാകും. അതിനെ തരില്ല. ദാ ഇരുപതു രൂപാ. ഇതു കൊടുത്ത് നല്ലൊരു കറവപ്പശുവിനെ വാങ്ങിക്കൊള്ളൂ.

പോപ്പ്:- ഹതുകൊള്ളാം! അച്ഛനേക്കാരം വലുതാണോ പശു? അച്ഛനെ വൈതരണിയിലിട്ടു കഷ്ടപ്പെടുത്താനാണോ ഭാവം? നല്ല മകൻ തന്നെ!

ഇത്രയുമായപ്പോഴേക്കും വീട്ടുകാരെല്ലാം പോപ്പിൻെറ ഭാഗം പിടിച്ചു. അവരെ അയാരം നേരത്തേ സ്വാധീനിച്ചിരുന്നതാണ്. ഇപ്പോഴും അവരെ നോക്കി ആംഗ്യം കാട്ടി. എല്ലാവരും ചേർന്ന് നിർബന്ധിച്ച് പശുവിനെ പോപ്പിനു ദാനം ചെയ്യിച്ചു. ജാട്ട്

163. ഉത്തരേന്ത്യയിലെ ക്ഷത്രിയ–കർഷകവർഗം

അപ്പോഠം ഒരക്ഷരം മിണ്ടിയില്ല. അച്ഛൻ മരിച്ചു. പോപ്പ് പശു വിനേയും കിടാവിനേയും പാൽ കറക്കുന്ന ലോട്ടാ സഹിതം വീട്ടിൽ കൊണ്ടുപോയി. തിരിച്ചുവന്നു് ശ്മശാനത്തിൽ മൃതദേഹം കൊണ്ടുപോയി സംസ്കരിപ്പിച്ചു. അവിടെയും അല്പസ്വല്പം ലീല കളാടി. പിന്നീട് സപിണ്ഡി മുതലായവ നടത്തിച്ചും കുറേ പണം അടിച്ചെടുത്തു. മഹാബ്രാഹ്മണരും വയറുപിഴപ്പുകാരും ഒത്തു കൂടി ഉദരപൂരണം നടത്തി. ജാട്ട് ക്രിയയ്ക്കു വേണ്ട പാല് ഇരന്നു വാങ്ങി! പതിന്നാലിൻറന്നു് രാവിലെ ജാട്ട് പോപ്പിൻെറ വീട്ടി ലെത്തി. കറവ കഴിഞ്ഞു് തൻെറ ലോട്ടായും പാൽപ്പാത്രവും എടുത്തു് പോപ്പ് വരുമ്പോഴാണ് ജാട്ട് ചെന്നതു്. അയാളെ വേണ്ടവണ്ണം സല്ക്കരിച്ചിരുത്തി.

ജാട്ട്:- അവിടന്നും ഇരുന്നാട്ടെ.

പോപ്പ്:- പാല് വീട്ടിൽ വച്ചിട്ടു വരാം.

ജാട്ട്:— വേണ്ട. ഇങ്ങു കൊണ്ടുവന്നാട്ടെ. പോപ്പ് പാൽ പ്പാത്രവുമായി ജാട്ടിൻെറ മുമ്പിൽ ഇരുന്നു.

ജാട്ട്:- നിങ്ങഠം മഹാ കള്ളനാണ്.

പോപ്പ്:- എന്തു കള്ളം പറഞ്ഞു?

ജാട്ട്:- എന്തിനാണ് പശുവിനെ വാങ്ങിച്ചതു്?

പോപ്പ്:- നിങ്ങടച്ഛനു് വൈതരണി കടക്കുന്നതിനു്.

ജാട്ട്:- ശരി, പിന്നെന്താണ് നിങ്ങഠം പശുവിനെ വൈത രണിയുടെ കരയ്ക്കെത്തിക്കാഞ്ഞതു്? ഞാൻ നിങ്ങളെ വിശ്വസി ച്ചുതന്നു. നിങ്ങളതിനെ വീട്ടിൽ കെട്ടിയിട്ടു. എൻറച്ഛൻ വൈത രണിയിൽ എത്ര കവിഠം കുടിച്ചെന്നാക്കറിയാം?

പോപ്പ്:- ഇല്ലില്ല. ഈ ദാനത്തിൻെറ പുണ്യപ്രഭാവം മറെറാരു പശുവായി അദ്ദേഹത്തെ അക്കരെ എത്തിച്ചിട്ടുണ്ടു്.

ജാട്ട്:- വൈതരണി നദി ഇവിടെ നിന്നെത്ര ദൂരെയാണ്? ഏതു ദിക്കിലാണതു്?

പോപ്പ്:- ഊഹം പറഞ്ഞാൽ, ഇവിടെ നിന്നു് മുപ്പതു കോടി വിളിപ്പാടു ദൂരെയാണ്. എന്തെന്നാൽ നാല്പത്തൊമ്പതു കോടി യോജനയാണ് ഭൂമി. തെക്കു് നിരൃതി കോണിലാണ് വൈതരണി നദി.

ജാട്ട്:- ഇത്ര ദൂരെ നിങ്ങളയച്ച കത്തിനോ കമ്പിക്കോ ഉത്തരം കിട്ടിയിട്ടുണ്ടോ? അവിടെ പുണ്യത്തിൻെറ പശു ഉണ്ടോ

യെന്നോ ഇന്നാരു് അക്കരെയെത്തിയെന്നോ വല്ല വിവരവും കിട്ടിയിട്ടുണ്ടെങ്കിൽ കാണിക്കുക.

പോപ്പ്:- എൻെറ പക്കൽ ഗരുഡപുരാണത്തിലെ പ്രമാണ മല്ലാതെ കത്തോ കമ്പിക്കാലോ ഒന്നുമില്ല.

ജാട്ട്:- ഈ ഗരുഡപുരാണം സത്യമാണെന്നു് ഞാനെങ്ങനെ അറിയും ?

പോപ്പ്:- എല്ലാവരും വിശ്വസിക്കുന്നതുകൊണ്ടു്.

ജാട്ട്:- ഈ പുസ്തകം നിങ്ങളുടെ പൂർവികർ വയററുപ്പിഴപ്പിനായി ഉണ്ടാക്കിത്തന്നതാണു്. അച്ഛനു് തൻെറ മക്കളോടല്ലാതെ മററാരോടും സ്നേഹമുണ്ടാവുകയില്ല. എൻെറച്ഛൻ എനിക്കെഴുതട്ടെ, ഞാൻ പശുവിനെ വൈതരണിക്കരയിൽ എത്തിച്ചുകൊള്ളാം. അച്ഛനെ അക്കര കടത്തിയിട്ടു് പശുവിനെ തിരിച്ചുകൊണ്ടുവന്നു് കറന്നു് ഞാനും എൻെറ മക്കളും കുടിച്ചുകൊള്ളും. ആ പാൽപ്പാത്രം അവിടെ വസ്സു്.

ജാട്ടു് പശുവിനേയും കിടാവിനേയും അഴിച്ചു് പാൽപ്പാത്രവുമായി തിരിച്ചു.

പോപ്പ്:- ദാനം കൊടുത്തതു് തിരിച്ചു വാങ്ങിക്കയോ ? നീ മുടിഞ്ഞു പോകും.

ജാട്ട്:- മിണ്ടാതിരിക്കു്. ഇല്ലെങ്കിൽ പത്തു പതിമൂന്നു ദിവസം പാലില്ലാതെ എന്നെ കഷ്ടപ്പെടുത്തിയതിൻെറ കുറവു ഞാൻ തീർത്തുകളയും.

അപ്പോഠം പോപ്പ് നാവടക്കി. ജാട്ടു് പശുവിനേയും കിടാവിനേയുംകൊണ്ടു് പോകയും ചെയ്തു. ഈ ജാട്ടിനേപ്പോലുള്ളവർ ഉണ്ടായാൽ ലോകത്തു് പോപ്പുലീല നടക്കുകയില്ല.

## ബലി - പുല - സപിണ്ഡി

പത്തു നാഠം ബലിയിട്ടു് പുലയാചരിച്ചു് പന്ത്രണ്ടിനു് സപിണ്ഡി നടത്തിയാൽ ശരീരത്തോടു് ആത്മാവു് ചേർന്നു് 'അംഗുഷ്ഠമാത്ര' ശരീരിയായി യമലോകം പ്രാപിക്കുമെന്നു് ചിലർ പറയുന്നു. അങ്ങനെയാണെങ്കിൽ മരണ സമയത്തു് യമദൂതന്മാർ വരുന്നതു് വ്യർത്ഥമാണു്. പതിമൂന്നാം നാളാണു് അവർ വരേണ്ടതു്. ശരീരം ഉണ്ടായാൽ ഭാര്യാ പുത്രാദികളോടും ഇഷ്ടമിത്രങ്ങളോടും ഉള്ള മോഹം നിമിത്തം തിരിച്ചു വരാത്തതെന്താണു് ?

ചോദ്യം:- സ്വർഗത്തിൽ, ഇവിടെ നല്കിയ ദാനമേ ലഭിക്കൂ. മറ്റൊന്നും കിട്ടുകയില്ല. അതിനാൽ എല്ലാവരും ദാനം ചെയ്യണം.

ഉത്തരം:- നിങ്ങളുടെ ആ സ്വർഗത്തിനേക്കാൾ നല്ലതു് ഈ ഭൂമിയാണു്. ഇവിടെ ധർമശാലകളുണ്ടു്, മനുഷ്യർ ദാനം ചെയ്യും. ഇഷ്ടമിത്രങ്ങളോടും സമൂഹത്തോടും സഹവസിക്കാം. നല്ല വസ്ത്രം ഉടുക്കാം. നിങ്ങൾ പറയുന്നതുപോലെയാണു് സ്വർഗ മെങ്കിൽ അവിടൊന്നും കിട്ടുകയില്ല. അത്തരം നിർദ്ദയവും ദരിദ്രവും ക്രൂരവുമായ സ്വർഗത്തിൽ പോപ്പ് പോയി പാർത്തു് ദുരിത മനുഭവിക്കട്ടെ. അവിടെ നല്ല മനുഷ്യർക്കു് എന്തു കാര്യം?

ചോദ്യം:- നിങ്ങളുടെ അഭിപ്രായത്തിൽ യമനും യമലോകവും മറ്റുമില്ലെങ്കിൽ മരിച്ചു് ജീവൻ എങ്ങോട്ടു പോകുന്നു? ന്യായം നടത്തുന്നതാരു്?

ഉത്തരം:- നിങ്ങളുടെ ഗരുഡപുരാണത്തിൽ പറഞ്ഞിരിക്കുന്നതു് പ്രമാണമല്ല. എന്നാൽ വേദോക്തമായ ''യമനേ വായുനാ. സത്യരാജൻ''[164] മുതലായ വചനങ്ങളാൽ യമൻ വായുവാണെന്നു് നിശ്ചിതമാകുന്നു. ശരീരം വിട്ട ജീവൻ അന്തരിക്ഷത്തിൽ വായുവിനോടൊപ്പം വർത്തിക്കുന്നു. സത്യകർത്താവും, പക്ഷപാതരഹിതനും ആയ പരമാത്മാവാണു് ധർമരാജാവായ, സകലരുടേയും ന്യായകർത്താവ്.

ചോദ്യം:- നിങ്ങൾ പറഞ്ഞ പ്രകാരമാണെങ്കിൽ ഗോദാനവും, മററു ദാനപുണ്യാദികളും ചെയ്യേണ്ടതില്ല എന്നു സിദ്ധിക്കുന്നു.

ഉത്തരം:- നിങ്ങൾ ഇപ്പറഞ്ഞതു് ശരിയല്ല. സത്പാത്രങ്ങളിൽ പരോപകാരാർത്ഥം ദാനം ചെയ്യണം. സ്വർണം, വെള്ളി, രത്നം, മുത്തു്, മാണിക്യം, അന്നം, ജലം, സ്ഥലം ഇത്യാദി ദാനം ചെയ്യാം. എന്നാൽ കുപാത്രങ്ങളിൽ ഒരിക്കലും ദാനം ചെയ്യരുതു്.

ചോദ്യം:- കുപാത്രങ്ങളുടേയും സത്പാത്രങ്ങളുടേയും ലക്ഷണമെന്താണു്?

ഉത്തരം:- ചതിയർ, കാപട്യക്കാർ, സ്വാർത്ഥികൾ, വിഷയികൾ, കാമക്രോധലോഭമോഹങ്ങളുള്ളവർ, പരഹാനി, ചെയ്യുന്നവർ, ലമ്പടർ, മിഥ്യാവാദികൾ, അവിദ്വാന്മാർ, ചീത്ത കൂട്ടുകെട്ടുള്ളവർ, മടിയന്മാർ, നനഞ്ഞിടം കുഴിക്കുന്നവർ (തരുന്ന

164. ഋഗ്വേദം 10.14.8, അഥർവം 20.141.2, യജു. 20.4 (യഥാക്രമം)

വരോട്ട് വീണ്ടും വീണ്ടും ആവശ്യപ്പെടുന്നവർ) നിർബന്ധിച്ച് ആവശ്യപ്പെടുന്നവർ, ധർണ ചെയ്യുന്നവർ, എത്ര കിട്ടിയാലും സന്തുഷ്ടിയില്ലാത്തവർ, ദാതാവിനെ നിന്ദിക്കുന്നവർ, ശപിക്കുകയും ചീത്ത വിളിക്കുകയും ചെയ്യുന്നവർ, അനേകം തവണ കൊടുത്തിട്ട് ഒരിക്കൽ കൊടുക്കാതിരുന്നാൽ വെറുക്കുന്നവർ, സംന്യാസിവേഷം കെട്ടി വഞ്ചിക്കുന്നവർ, ഉണ്ടെങ്കിലും ഇല്ലെന്നു പറഞ്ഞ് ഇരക്കുന്നവർ, സ്തുതി പാടിയിട്ട് സ്വാർഥം നേടുന്നവർ രാപകൽ ഭിക്ഷയാചിക്കുന്നവർ, ക്ഷണിച്ചു വരുത്തിയാൽ കഞ്ചാവും മററു മാദക വസ്തുക്കളും കഴിച്ച് ക്രമത്തിലേറെ ഭക്ഷിക്കുന്നവർ, പിന്നീട് ഉന്മത്തരായി തെററുകൾ ചെയ്യുന്നവർ, സത്യത്തിനു വിരുദ്ധമായി സ്വന്തതാല്പര്യം സംരക്ഷിക്കുവാൻ അസത്യ മാർഗത്തിൽ നടക്കുന്നവർ, യോഗ്യരെ അവഗണിച്ച് തന്നെ മാത്രം പരിഗണിക്കാൻ ശിഷ്യന്മാരെ ഉപദേശിക്കുന്നവർ, സദ്വിദ്യയ്ക്കും മററും എതിരായിരിക്കുന്നവർ, ജഗത്തിലെ വ്യാവഹാരിക വൃത്തികളോട് – സ്ത്രീ പുരുഷന്മാർ, മാതാപിതാക്കൾ, മക്കൾ, രാജ - പ്രജകൾ, മിത്രങ്ങൾ മുതലായ ബന്ധങ്ങൾ മിഥ്യയാണ്, ജഗത്തും മിഥ്യയാണ് എന്നുപദേശിച്ച് - എതിർപ്പുണ്ടാക്കുന്നവർ മുതലായവരാണ് കുപാത്രങ്ങൾ.

ബ്രഹ്മചാരികൾ, ജിതേന്ദ്രിയർ, വേദാദി സദ്വിദ്യകൾ പഠിക്കയും പഠിപ്പിക്കുകയും ചെയ്യുന്നവർ, സുശീലർ, സത്യവാദികൾ, പരോപകാരപ്രിയർ, പുരുഷാർഥികൾ, ഉദാരശീലർ, വിദ്യാധർമങ്ങളെ നിരന്തരം പോഷിപ്പിക്കുന്നവർ, ധർമാത്മാക്കൾ, ശാന്തശീലർ, നിന്ദാസ്തുതികളിൽ ഹർഷശോകങ്ങളില്ലാത്തവർ, നിർഭയർ, ഉത്സാഹികൾ, യോഗികൾ, ജ്ഞാനികൾ, സൃഷ്ടിക്രമം, വേദാജ്ഞ, ഈശ്വരന്റെ ഗുണകർമ സ്വഭാവങ്ങൾ എന്നിവയ്ക്കനുകൂലമായി വർത്തിക്കുന്നവർ, ന്യായരീതി യുക്തരും പക്ഷപാതരഹിതരുമായി സത്യോപദേശവും സത്യശാസ്ത്രങ്ങളുടെ പഠനവും പാഠനവും ചെയ്യുന്നവർ, അങ്ങനെയുള്ളവരെ നിരീക്ഷിക്കുന്നവർ, ആർക്കും സ്തുതി പാടാത്തവർ, ചോദ്യങ്ങൾക്ക് ശരിയായ സമാധാനം പറയുന്നവർ, തന്റേതുപോലെ അന്യന്റെ സുഖദുഃഖങ്ങളെ പരിഗണിക്കുന്നവർ, അവിദ്യാദി ക്ലേശങ്ങൾ, ദുരഭിമാനം, ദുരാഗ്രഹം, നിർബന്ധബുദ്ധി, എന്നിവയില്ലാത്തവർ, അപമാനത്തെ അമൃതതുല്യമായും മാനിക്കലിനെ വിഷതുല്യമായും കരുതുന്നവർ,[165] സന്തുഷ്ടർ – പ്രീതിപൂർവം നല്കുന്ന

165. സമ്മാനാദ് ബ്രാഹ്മണോ നിത്യമുദ്വിജേത വിഷാദിവ. അമൃതസ്യേവ ചാകാംക്ഷേദവമാനസ്യ സർവദാ [മനുസ്മൃതി. 2. 162.]

  

തിനെ പ്രസന്നതാപൂർവം സ്വീകരിക്കുന്നവർ, ഒരിക്കൽ ആപല്ക്കാലത്തു് നല്കാതിരിക്കയോ നിരസിക്കയോ ചെയ്താൽ ദുഃഖിക്കയോ നിന്ദിക്കയോ അവിടെ നിന്നു് പ്രതിഷേധിച്ചിറങ്ങിപ്പോകയോ ചെയ്യാത്തവർ, സൗഖ്യമുള്ളവരോടു് മൈത്രി, ദുഃഖിതരോടു് കരുണ, പുണ്യാത്മാക്കളോടു് ആനന്ദം, പാപികളോടു് ഉപേക്ഷ[166] അതായതു്രാഗദ്വേഷാദി രഹിതർ, സത്യത്തെ മാനിക്കയും പറയുകയും ചെയ്യുകയും ചെയ്യുന്നവർ, നിഷ്കപടർ, ഈർഷ്യാദ്വേഷ രഹിതർ, ഗംഭീരാശയരായ സത്പുരുഷർ, ധർമയുക്തർ, ദുഷ്ടാചാരമില്ലാത്തവർ, സ്വന്തം ശരീരം, മനസ്സ്, ധനം എന്നിവ പരോപകാരത്തിനു മാത്രം ഉപയോഗിക്കുന്നവർ, അന്യരുടെ സുഖത്തിനു വേണ്ടി സ്വന്തം പ്രാണനേപ്പോലും സമർപ്പിക്കുന്നവർ, മുതലായ ശുഭലക്ഷണയുക്തരാണു് സത്പാത്രങ്ങൾ. എന്നാൽ ക്ഷാമബാധ മുതലായ ആപത്കാലങ്ങളിൽ അന്നം, ജലം, വസ്ത്രം, ഔഷധി, അഭയസ്ഥാനം എന്നിവയ്ക്കു് എല്ലാ ജീവികൾക്കും ഒരുപോലെ അവകാശമുണ്ടായിരിക്കും.

ചോദ്യം:- ദാതാക്കൾ എത്രവിധമുണ്ടു്?

ഉത്തരം:- ഉത്തമർ, മധ്യമർ, നികൃഷ്ടർ എന്നു മൂന്നുവിധം. ദേശ - കാല – പാത്രങ്ങൾ നോക്കി സത്യവിദ്യ, ധർമം എന്നിവയുടെ ഉന്നതിയെന്ന പരോപകാരാർഥം നൽകുന്നവരാണു് ഉത്തമദാതാക്കൾ. സ്വാർഥത്തിനും കീർത്തിക്കും വേണ്ടി ദാനം ചെയ്യുന്നവർ മധ്യമരാണു്. സ്വയമോ മറ്റുള്ളവർക്കോ ഒരു ഉപകാരവും ചെയ്യാത്തവരും, വ്യഭിചാരം, മദ്യപാനം, അഴിഞ്ഞാട്ടം എന്നിവയെ ദാനം ചെയ്തു പ്രോത്സാഹിപ്പിക്കുന്നവരും നീചദാതാക്കളാണു്. കൊടുക്കുമ്പോൾ അപമാനിക്കുകയും നിന്ദിക്കയും ചെയ്യുക, സത്പാത്ര – കുപാത്ര ഭേദമൊന്നും അറിവില്ലാതിരിക്കുക, ''കാളയ്ക്കും പോത്തിനും കമ്പൊന്നെ''ന്ന മട്ടിൽ വിവാദവും വഴക്കും നടത്തുക, ധർമാത്മാക്കളെ ദുഃഖിപ്പിച്ചു് സ്വയം സുഖിക്കാൻ വേണ്ടി ദാനം ചെയ്യുക എന്നിവ അധമരായ ദാതാക്കൾ ചെയ്യുന്നതാണു്. നിർണയിച്ചറിഞ്ഞു് വിദ്വാന്മാർക്കും ധർമാത്മാക്കൾക്കും നല്കുന്നവർ ഉത്തമദാതാക്കളും അറിഞ്ഞാലും അറിഞ്ഞില്ലെങ്കിലും സ്വന്തം നന്മയ്ക്കു വേണ്ടി ദാനം ചെയ്യുന്നവർ മധ്യമരും ഒന്നും നോക്കാതെ നിഷ്ഫലമായി ദാനം ചെയ്യുന്നവർ നികൃഷ്ടദാതാക്കളുമാണു്.

166. യോഗസൂത്രം. 1. 33.

ചോദ്യം:— ദാനഫലം ഇവിടെ ലഭിക്കുമോ അതോ പരലോകത്തിലോ ?

ഉത്തരം:— എല്ലായിടത്തും.

ചോദ്യം:— തനിയേ ലഭിക്കുമോ അതോ ആരെങ്കിലും തരുമോ ?

ഉത്തരം:— ഫലം നല്കുന്നതു് ഈശ്വരനാണു്. കള്ളനും കൊള്ളക്കാരനും ജയിലിൽ പോകാൻ ഇച്ഛിക്കുന്നില്ലെങ്കിലും രാജാവു് അവരെ അയയ്ക്കുന്നതുപോലെയാണിതു്. ധർമാത്മാക്കളുടെ സുഖത്തെ സംരക്ഷിച്ചു് നല്കുന്നതിനും , കൊള്ളക്കാരിൽ നിന്നും മററും രക്ഷിച്ചു് സൗഖ്യമനുഭവിപ്പിക്കുന്നതിനുമാണിതു്. ഇതുപോലെ പരമാത്മാവു് എല്ലാവർക്കും പാപപുണ്യങ്ങളുടെ ഫലമായി ദുഃഖവും സുഖവും യോജിച്ച രീതിയിൽ നല്കുന്നു.

## പുരാണവും തന്ത്രവും

ചോദ്യം:— ഗരുഡപുരാണം മുതലായ ഗ്രന്ഥങ്ങൾ വേദത്തെയോ വേദാർഥത്തെയോ പുഷ്ടിപ്പെടുത്തുന്നുണ്ടോ ?

ഉത്തരം:— ഇല്ല. മാത്രമല്ല, വേദത്തിനു വിരുദ്ധമായും വിപരീതമായുമാണു് പോക്കു്. തന്ത്രങ്ങളും അങ്ങനെ തന്നെയാണു്. ഒരുവൻ ഒരാളിൻെറ മിത്രവും മററുള്ളവരുടെയെല്ലാം ശത്രുവും ആയിരിക്കുന്നതുപോലെയാണു് പുരാണവും തന്ത്രവും വിശ്വസിക്കുന്നവരുടെ രീതി. പരസ്പര വിരോധം ഉണ്ടാക്കുന്നവയാണു് ഈ ഗ്രന്ഥങ്ങൾ. ഇവയെ വിശ്വസിക്കുന്നതു് വിദ്വാന്മാർക്കു ചേർന്നതല്ല. മറിച്ചു് ഇവയെ മാനിക്കുന്നതു് പാമരത നിമിത്തമാണു്.

## വ്രതം – ഉപവാസം

ശിവപുരാണത്തിൽ ത്രയോദശിയും തിങ്കളാഴ്ചയും, ആദിത്യപുരാണത്തിൽ ഞായറാഴ്ച, ചന്ദ്രഖണ്ഡത്തിൽ ചൊവ്വാ, ബുധൻ വ്യാഴം, വെള്ളി എന്നിവ രാഹുകേതുക്കൾക്കു് ശനി, വൈഷ്ണവർക്കു് ഏകാദശി, വാമനനു് ദ്വാദശി നരസിംഹത്തിനും അനന്തനും ചതുർദശി, ചന്ദ്രഭഗവാനു് പൗർണമി, ദിക്പാലകർക്കു് ദശമി, ദുർഗയ്ക്കു് നവമി, വസുക്കൾക്കു് അഷ്ടമി, മുനിമാർക്കു് സപ്തമി, കാർത്തികേയ സ്വാമിക്കു് ഷഷ്ഠി. നാഗത്തിനു പഞ്ചമി, ഗണേശനു് ചതുർഥി, ഗൗരിക്കു് തൃതീയ. അശ്വിനീകുമാരന്മാർക്കു് ദ്വിതീയ, ആദ്യാദേവിക്കു് പ്രഥമ, പിതൃക്കൾക്കു് അമാവസി.

  

പുരാണങ്ങളനുസരിച്ച് ഈ ദിവസങ്ങൾ ഉപവസിക്കേണ്ട ദിനങ്ങളാണ്. ഈ വാരങ്ങളിലും തിഥികളിലും അന്നപാനം കഴിക്കുന്നവർ നരകത്തിൽ പോകുമെന്ന് സർവത്ര എഴുതിവച്ചിട്ടുണ്ട്. പോപ്പിനും ശിഷ്യന്മാർക്കും ചെയ്യാവുന്നതു് ഈ നാളുകളിലൊന്നും ഭക്ഷണം കഴിക്കാതിരിക്കുകയാണ്. കഴിച്ചാൽ നരകം തന്നെ ഗതി. അജ്ഞരായ ആളുകൾ എഴുതിയുണ്ടാക്കിയ നിർണയസിന്ധു, ധർമ്മസിന്ധു, വ്രതാർക്ക മുതലായ ഗ്രന്ഥങ്ങളിൽ വ്രതദിനങ്ങളേപ്പററി കടുത്ത വൈരുധ്യങ്ങളുണ്ട്. ഉദാഹരണത്തിനു് ശൈവർ ഏകാദശിയെ എതിർക്കുന്നു. (വൈഷ്ണവരുടേതാകയാൽ) ചിലർ ദശമിക്കു് ഉപവസിക്കുന്നു. ചിലർ ദ്വാദശിക്കും. എത്ര വിചിത്രമാണെന്നു നോക്കുക. പട്ടിണികിടക്കുന്നതിനും വിവാദം! ഈ ഏകാദശീ വ്രതം നടപ്പാക്കിയവർ തികഞ്ഞ സ്വാർഥികളാണെന്നു മാത്രമല്ല, നിർദ്ദയരുമാണ്. അവർ പറയുന്നു:—

''ഏകാദശ്യാമന്നേ പാപാനി വസന്തി''. ലോകത്തിലുള്ള പാപമെല്ലാം ഏകാദശിനാളിൽ അന്നത്തിൽ കുടികൊള്ളുന്നുവത്രേ! ആരുടെ പാപമാണതിൽ വസിക്കുന്നതെന്നു് പോപ്പിനോടു ചോദിക്കണം, തൻെറയോ തൻെറ പിതാക്കന്മാരുടേയോ എന്നു്. സർവമാനപാപങ്ങളും ഏകാദശിയിൽ പോയി കുടികൊണ്ടാൽ, അന്നത്തെ ദിവസം ആർക്കും തന്നെ ദുഃഖാനുഭവം ഉണ്ടാകരുതു്. എന്നാൽ അനുഭവം അങ്ങനെയല്ല. വിശപ്പും മററുംകൊണ്ടു് ദുഃഖിക്കുന്നതാണനുഭവം. ദുഃഖം പാപഫലമാണ്. അതിനാൽ പട്ടിണി കിടക്കുന്നതു് പാപമാണ്.

## ഏകാദശീമാഹാത്മ്യവിമർശനം

ഏകാദശിക്കു് വലിയ മാഹാത്മ്യം പറയുന്നുണ്ടു്. ഇതിൻെറ കഥ കേൾക്കുന്ന പലരും വഞ്ചിതരായിട്ടുണ്ടു്. അതിലൊരു കഥ ഇപ്രകാരമാണ്.

ബ്രഹ്മലോകത്തിൽ ഒരു വേശ്യയുണ്ടായിരുന്നു. അവൾ കുറെ അപരാധങ്ങൾ ചെയ്തു. അവൾക്കു് ഒരു ശാപം കിട്ടി. ''നീ ഭൂമിയിൽ പതിക്കട്ടെ'' എന്നു്. അവൾ സ്തുതിച്ചു് പ്രാർഥിച്ചു് തനിക്കു് എങ്ങനെ സ്വർഗത്തിൽ വീണ്ടുമെത്താൻ കഴിയുമെന്നു് ചോദിച്ചു. ''നിനക്കാരെങ്കിലും ഏകാദശിയുടെ ഫലം നൽകുമ്പോൾ സ്വർഗത്തിൽ എത്താൻ കഴിയുമെന്നു്'' ശാപമോക്ഷം കിട്ടി. അവൾ വിമാനസഹിതം ഏതോ നഗരത്തിൽ ചെന്നു വീണു. നീയാരാണു് എന്നു് അവിടത്തെ രാജാവു ചോദിച്ചു.

സകല വൃത്താന്തങ്ങളും അവൾ പറഞ്ഞു. ആരെങ്കിലും ഏകാദശീവ്രതത്തിന്റെ ഫലം നല്കിയാൽ എനിക്കു് സ്വർഗത്തിലെത്താൻ കഴിയുമെന്നും അവൾ പറഞ്ഞു. രാജാവ് നഗരത്തിലെല്ലാം അന്വേഷിപ്പിച്ചു. ഏകാദശിവ്രതം നോററ ഒരാളെയും കണ്ടെത്തിയില്ല. എന്നാൽ ഒരു ശൂദ്രസ്ത്രീയും അവളുടെ ഭർത്താവും തമ്മിൽ കലഹമുണ്ടായി. ദേഷ്യപ്പെട്ടു് അവൾ ഒരു രാവും പകലും ആഹാരം കഴിച്ചില്ല. ദൈവഗത്യാ അന്നു് ഏകാദശിയായിരുന്നു. 'ഞാൻ അറിഞ്ഞുകൊണ്ടു് അന്നു് ഏകാദശി നോററതല്ല. അറിയാതെ അന്നു പട്ടിണി കിടന്നുപോയതാണു്'' എന്നു് രാജഭൃത്യരോടു പറഞ്ഞു. അവർ അവളെ രാജാവിന്റെ മുമ്പാകെ ഹാജരാക്കി. രാജാവ് അവളോടു് വിമാനത്തിൽ തൊടുവാൻ പറഞ്ഞു അവൾ തൊട്ടതും വിമാനം മുകളിലേക്കുയന്നു പോയി.

ഇതു് അറിയാതെ നോററുപോയ ഏകാദശിയുടെ ഫലമാണു്! അറിഞ്ഞുകൊണ്ടു് നോററാൽ അതിന്റെ ഫലത്തിനതിരുണ്ടോ!! കണ്ണുണ്ടെങ്കിലും കാണാത്തവരേ! നിങ്ങൾക്കു് ഹാ കഷ്ടം! സ്വർഗത്തിലില്ലാത്ത ഒരു 'മുറുക്കാൻ' ഞാനിവിടെ നിന്നയച്ചുകൊടുക്കാം. ഏകാദശി നോററവർ അവരുടെ ഫലം എനിക്കു തരട്ടെ. ഒരു മുറുക്കാൻ മേല്പോട്ടു പോയാൽ കോടിക്കണക്കിനങ്ങോട്ടയയ്ക്കാം. നമ്മളും ഏകാദശി നോററു കൊള്ളാം. ഇതു നടന്നില്ലെങ്കിൽ വിശന്നു മരിക്കുന്ന ആപത്തിൽ നിന്നു രക്ഷപെടുകയുമാവാം.

ഒരു കൊല്ലത്തിലെ ഇരുപത്തിനാലു് ഏകാദശികൾക്കും പ്രത്യേകം പ്രത്യേകം പേരിട്ടിട്ടുണ്ടു്[167]. ധനദ, കാമദ, പുത്രദ, നിർജല എന്നെല്ലാമാണതു്. അനേകം ദരിദ്രരും ഇച്ഛാലുക്കളും കുട്ടികളില്ലാത്തവരും മററും ഏകാദശി നോററ് ആയുസ്സൊടുക്കി ഇന്നും ഒടുക്കുന്നു. അവർക്കാർക്കും ധനമോ, അഭിലാഷ പൂർത്തിയോ, സന്താനമോ ഉണ്ടായില്ല. മീനമാസത്തിലെ വെളുത്ത പക്ഷ

167. ചിങ്ങത്തിലെ കറുത്ത പക്ഷം മുതൽ ആരംഭിക്കുന്നു. ചിങ്ങം_കാമിക, ധനദ. കന്നി-അജ പദ്മ. തുലാം-ഇന്ദ്ര. പാപാങ്കുശ, വൃശ്ചികം-രമ, പ്രബോധിനി, ധനു-സംവത്സരദീപവ്രത, മോക്ഷദ മകരം-സഫല, പുത്രദ, കുംഭം-ഷട്തില, ജയ മീനം—വിജയ, ആമലകി. മേടം—പാപമോചിനി, കാമദ. ഇടവം—രൂപിണി, മോഹിനി, മിഥുനം-അപര, നിർജല. കർക്കിടകം—യോഗിനി, ശായിനി. അധിമാസത്തിൽ വരാവുന്ന രണ്ടു് കമല, കാമദ. (പത്മപുരാണം ഉത്തരഖണ്ഡം)

ത്തിലെ ചൂടിൽ ഒരുനാഴിക പോലും വെള്ളമില്ലാതെ കഴിച്ചു കൂട്ടുവാൻ വിഷമമായിരിക്കെ വ്രതമെടുക്കുന്നവർ എന്തു ദുരിതമാണനുഭവിക്കുന്നതു്! വിശേഷിച്ചു, ബംഗാളിലെ വിധവകൾക്കു് ഏകാദശി നാളിൽ കടുത്ത ദുരിതാനുഭവങ്ങളാണു്.

ഈ നിർദ്ദയരായ കശാപ്പുകാർക്കു് എഴുതുമ്പോൾ മനസ്സിൽ ഒട്ടും തന്നെ ദയവില്ലായിരുന്നു. നിർജലയ്ക്കു് സജലയെന്നും, മകരത്തിലെ പുത്രദയ്ക്കു് നിർജലയെന്നും പേരിട്ടിരുന്നെങ്കിൽ കുറേ നന്നായിരുന്നു. അല്ലെങ്കിൽ തന്നെ, ഈ പോപ്പന്മാർക്ക് ദയയുമായി എന്തു ബന്ധം! ആരു ജീവിച്ചാലും മരിച്ചാലും പോപ്പിന്റെ വയറു നിറയണം. അത്രതന്നെ.

ഗർഭിണികളും, നവവിവാഹിതരായ സ്ത്രീപുരുഷന്മാരും ഉപവസിക്കുകയേ അരുതു്. ആക്കെങ്കിലും ഉപവസിക്കണമെങ്കിൽ ത്തന്നെ, അജീർണമോ വിശപ്പില്ലായ്മയോ ഉള്ളപ്പോൾ ശക്കര ചേർത്ത സർബത്തോ പാലോ കഴിച്ചു് ഉപവസിക്കണം. വിശപ്പുള്ളപ്പോൾ ഭക്ഷിക്കാതിരിക്കുന്നതും വിശപ്പില്ലാതെ ഭക്ഷിക്കുന്നതും രോഗസാഗരത്തിലേക്കു മുങ്ങാംകുഴിയിട്ടു് ദുഃഖം വരുത്തിവയ്ക്കലാണു്.

ഇനി, ഗുരു - ശിഷ്യ - മന്ത്രോപദേശങ്ങൾ, മതമതാന്തരങ്ങളുടെ ചരിത്രം എന്നിവയെപ്പററി വർണിക്കാം.

ചോദ്യം:— വിഗ്രഹാരാധനാ സമ്പ്രദായക്കാർ, വേദം അനന്തമാണോ[168] എന്നു ചോദിക്കാറുണ്ടു്. ഋഗ്വേദത്തിന്റെ 21-ം യജുർവേദത്തിന്റെ 101-ം സാമവേദത്തിന്റെ 1000-വും അഥർവവേദത്തിന്റെ 9-ം ശാഖകളുണ്ടു്.[169] ഇവയിൽ വളരെ കുറച്ചു ശാഖ

168. അനന്താ വൈ വേദാഃ. (തൈ. ബ്രാ: 3. 10. 11) 169. മഹാഭാഷ്യം 1. 1. 1. ഈ വേദശാഖകളുടെ എണ്ണം കൃഷ്ണ ദ്വൈപായന വേദവ്യാസനും ശിഷ്യപ്രശിഷ്യന്മാരും പ്രവചിച്ചവയുടേതാണു്. അവയെല്ലാം പ്രചീനമായ ശാഖകൾ ലോപിച്ചു പോയി. അവയിൽ ചിലതിനേപ്പററി പ്രാതിശാഖ്യ ഗ്രന്ഥങ്ങളിൽ പരാമർശമുണ്ടു്. ഇന്നുള്ള ഐതരേയ ബ്രാഹ്മണത്തിന്റെ ബന്ധം പ്രാചീന ഐതരേയ ശാഖയുമായിട്ടാണു്. അതു ലോപിച്ചുപോയി. ശാട്യായനി, ഭാല്ലവി, ഭാഗുരി, താണ്ഡി തുടങ്ങിയ ശാഖകളുമായി ബന്ധപ്പെട്ട ബ്രാഹ്മണങ്ങളേപ്പററി വ്യാകരണ ഗ്രന്ഥങ്ങളിൽ സൂചനയുണ്ടു്. പാണിനിയ്ക്കും പ്രാചീനമായ ആപിശലശിക്ഷയുടെ ആറാം ഖണ്ഡത്തിൽ സാത്യമുഗ്രിയം, രാണായനീയം എന്നീ പേരുകൾ ശാഖകളുടേതായി കാണാം. (കേരള സാഹിത്യ അക്കാദമിയുടെ സഹായത്തോടെ പരിഭാഷകൻ തയ്യാറാക്കി വരുന്ന വൈദിക സാഹിത്യ ചരിത്രത്തിൽ വിശദമായി പ്രതിപാദിക്കുന്ന

കൾ മാത്രമേ ഇന്നു ലഭിക്കുന്നുള്ളു [170] ബാക്കി ലുപ്തമായി. അവയിൽ വിഗ്രഹാരാധന, തീർത്ഥങ്ങൾ എന്നിവയേ സംബന്ധിച്ച പ്രമാണങ്ങൾ ഉണ്ടായിരിക്കണം. ഇല്ലായിരുന്നെങ്കിൽ പുരാണങ്ങളിൽ ഇവയെങ്ങനെ വന്നു? കാര്യത്തെ കണ്ട് കാരണത്തെ അനുമാനിക്കുന്നതുപോലെ,[171] പുരാണങ്ങളിൽ കാണുകയാൽ വിഗ്രഹാരാധനയിൽ എന്തിനു സംശയിക്കണം?

ഉത്തരം:— ശാഖകൾ വൃക്ഷത്തിനനുസരിച്ചായിരിക്കും. വിരുദ്ധമായിട്ടല്ല. ശാഖ ചെറുതോ വലുതോ ആകട്ടെ, വൈരുദ്ധ്യം ഉണ്ടാവുകയില്ല. ലഭ്യമായ ശാഖകളിൽ ഒന്നിലും വിഗ്രഹാരാധനയും ജലസ്ഥലവിശേഷങ്ങളെ തീർത്ഥങ്ങളായി ഗണിക്കുന്നതും ദൃശ്യമല്ലായ്കയാൽ ലുപ്തമായ ശാഖകളിലും അത്തരം പ്രമാണങ്ങൾ ഉണ്ടായിരിക്കുകയില്ല. കൂടാതെ വേദങ്ങൾ നാലും പൂർണമായി ലഭിച്ചിട്ടുണ്ട്. അവയ്ക്കു വിരുദ്ധമായി ഒരു ശാഖയും ഉണ്ടാവുകയില്ല. വിരുദ്ധമാണെങ്കിൽ അതു് ശാഖയാണെന്നു് സ്ഥാപിക്കുവാൻ ആർക്കും സാധ്യവുമല്ല. കാര്യം ഇതായിരിക്കെ പുരാണങ്ങൾ ലുപ്തമായ വേദശാഖകൾക്കു് അനുസൃതമല്ല, സാമ്പ്രദായികർ പരസ്പര വിരുദ്ധമായ കഥകൾ ഉണ്ടാക്കി വച്ചിരിക്കുകയാണു്.

വേദങ്ങളെ നിങ്ങൾ ഈശ്വരകൃതമെന്നംഗീകരിക്കുമ്പോൾ ആശ്വലായനാദി ഋഷിമുനിമാരുടെ പേരിൽ പ്രസിദ്ധമായ ഗ്രന്ഥങ്ങളെ എന്തിനു് വേദങ്ങളാണെന്നംഗീകരിക്കുന്നു? തടിയും ഇലയും കണ്ടു് അരയാലോ പേരാലോ മാവോ എന്നറിയുവാൻ കഴിയുന്നതുപോലെ, ഋഷിമുനിമാർ എഴുതിയ വേദാങ്ഗങ്ങൾ, നാലു ബ്രാഹ്മണങ്ങൾ, അംഗങ്ങൾ, ഉപാങ്ഗങ്ങൾ ഉപവേദങ്ങൾ ആദിയായവ നോക്കിയാണു് വേദാർത്ഥം തിരിച്ചറിയ

---

താണു്.) ശാഖകളുടെയും ബ്രാഹ്മണങ്ങളുടേയും പ്രവചനം ബ്രഹ്മാഋഷിയുടെ കാലം മുതൽ നടന്നുവരുന്നു. ഇതവസാനിച്ചതു് കൃഷ്ണദ്വൈപായനവ്യാസന്റെ ശിഷ്യന്മാരോടുകൂടിയാണു്.

170. ലഭ്യമായ ശാഖകൾ. ഋഗ്വേദം-ശാകലം അഥവാ ശാങ്ഖായനം (ഇതു് മുദ്രിതമല്ല.) ശുക്ലയജുർവേദത്തിന്റെ മാധ്യന്ദിനം അഥവാ കാണ്വം. കൃഷ്ണയജുർവേദത്തിന്റെ തൈത്തിരീയം (ആപസ്തംബീ) മൈത്രായണീ, കാഠകം, കഠ, കപിഷ്ഠലം. സാമവേദത്തിന്റെ കൗഥുമീ രാണായനി(അമുദ്രിതം) അഥർവവേദത്തിന്റെ ശൗനകം, അഥവാ പൈപ്പലാദം. (ഇതും പൂർണമായി മുദ്രിതമല്ല.) 171. പുക (കാര്യം) കണ്ടു് തീയെ (കാരണം) അനുമാനിക്കുന്നതുപോലെ.

ന്നത്. അതിനാലത്രേ ഈ ഗ്രന്ഥങ്ങളെ ശാഖയെന്ന[172] പറയു ന്നതും. വേദങ്ങൾക്ക വിരുദ്ധമായവ പ്രമാണമാവുകയില്ല. അനു കൂലമായവ പ്രമാണമല്ലാതാവുകയും ഇല്ല. ലുപ്തമായ ശാഖകളിൽ ധിഗ്രഹാരാധനയുടേയും മററും പ്രമാണം ഉണ്ടെന്നു പറയുന്നപക്ഷം അതിൽ വർണാശ്രമവ്യവസ്ഥ വിപരീതമായിട്ടാണ് ഉള്ളതെന്നു് ചിലർ വാദിക്കും. ശൂദ്രൻ ബ്രാഹ്മണനാണെന്നും ബ്രാഹ്മണാദി കളെ ശൂദ്രരെന്നു വിളിക്കണമെന്നും, അഗമ്യകൾ ഗമ്യകളാണെ ന്നും അകർത്തവ്യം കർത്തവ്യമാണെന്നും, മിഥ്യാഭാഷണം ധർമമാ ണെന്നും സത്യഭാഷണം അധർമമാണെന്നും മററും എഴുതിയിട്ടു ണ്ടെന്നും പറയും. അപ്പോൾ നിങ്ങൾക്ക് ഞങ്ങൾ പറഞ്ഞ ഉത്ത രമേ പറയാനാവൂ. അതായത് വേദത്തിലും ലബ്ധശാഖകളിലും ബ്രാഹ്മണാദികൾക്ക് അങ്ങനെയും. ശൂദ്രാദികൾക്ക് അപ്രകാ രവും തന്നെയാണ് പേരുള്ളതെന്നതിനാൽ ലുപ്ത ശാഖകളിലും അങ്ങനെതന്നെയേ വരൂ. എന്നു്. അല്ലെങ്കിൽ വർണാശ്രമവ്യവ സ്ഥയും മററും മറെറാരു തരത്തിലായിപ്പോകും. ഒന്നാലോചിക്കൂ. ജൈമിനിയുടെയും വ്യാസൻെറയും പതഞ്ജലിയുടെയും കാലം വരെ[173] ശാഖകളെല്ലാം ഉണ്ടായിരുന്നുവല്ലോ? അതോ ഇല്ലായി രുന്നുവോ? ഉണ്ടായിരുന്നെങ്കിൽ നിങ്ങളിപ്പറയുന്നതിന്നു് അർഥ മില്ല ഇല്ലായിരുന്നെങ്കിൽ ശാഖകൾ ഉണ്ടായിരുന്നു എന്നതിനു തന്നെ എന്താണു തെളിവ്? നോക്കൂ! ജൈമിനി മീമാംസയിൽ സർവവിധ കർമകാണ്ഡവും പതഞ്ജലി[174] യോഗവിദ്യയിലട ങ്ങുന്ന സർവവിധ ഉപാസനാകാണ്ഡവും, വ്യാസമുനി ശാരീരി കസൂത്രങ്ങളിൽ സർവവിധ ജ്ഞാനകാണ്ഡവും വേദാനുകൂലമായി

---

172. ശാഖയെന്ന പദം വളരെ പ്രധാനമാണ്. വേദാങ്ഗങ്ങൾക്കും ഉപാങ്ഗങ്ങൾക്കും ഇവിടെ ശാഖ' യെന്നു പ്രയോഗിച്ചിരിക്കുന്നത് ഗൗണമായിട്ടാണ് പഞ്ചപാദി (5. 25) ദശപാദി (3. 56) ഉണാദി സൂത്രങ്ങളിൽ ശീങ്ശയേ എന്ന ധാതുവിൽ നിന്നാണ് ശാഖാ സംജ്ഞയുടെ വ്യുത്പത്തി. അതിനാൽ വേദാർഥം എവിടെ ശയിക്കുന്നുവോ അതു് ശാഖയായി. നിരുക്തി കാരൻ 1. 4 ലും 6. 32 ലും ശക്നോതിയിൽ നിന്നു് ശാഖാ ശബ്ദം നിർവചിക്കുന്നതിനാൽ ഏതിനാൽ വേദാർഥം അറിയുവാൻ കഴിയുന്നുവോ അതു് ശാഖ' എന്നർഥം കിട്ടും. ഈ സാമാ ന്യാർഥം സ്വീകരിച്ച കൊണ്ടാണ് അങ്ഗോപാങ്ഗങ്ങൾക്ക് ശാഖയെന്നു് ഗ്രന്ഥകാരൻ എഴുതുന്നത്.

173. വ്യാസശിഷ്യനായ ജൈമിനിയും മററ് ശിഷ്യ പ്രശിഷ്യന്മാരും അവസാനത്തെ 1127 ശാഖകളുടെ പ്രവക്താക്കളായിരുന്നു. അതിനാൽ ഇവരുടെ കാലത്തു് ശാഖകളുടെ അഭാവം ഉണ്ടാ യിരുന്നോ എന്ന പ്രശ്നമേ ഉദിക്കുന്നില്ല. മറിച്ച് മററനേകം ശാഖകളും ഉണ്ടായിരുന്നിരിക്കാനേ വഴിയുള്ളു. മഹാഭാഷ്യകാരനായ പതഞ്ജലിയുടെ കാലഘട്ടവും മഹാഭാരതകാലത്തിന് 500–1000 വർഷം മുമ്പായിരുന്നിരിക്കണം. ഇദ്ദേഹത്തിൻെറ കാലത്തു് വൈദികഗ്രന്ഥങ്ങളുടെ പഠന പരമ്പര അററിരുന്നില്ല. ഗ്രാമങ്ങൾതോറും ശാഖകളുടെ അധ്യയനവും അധ്യാപനവും ഉണ്ടായി രുന്നു. 'ഗ്രാമേ ഗ്രാമേ കാഠകം കാലാപകം ച പ്രോച്യതേ' എന്നു് മഹാഭാഷ്യം 4. 3. 101ൽ.

174. യോഗശാസ്ത്ര പ്രവക്താവായ പതഞ്ജലി മഹാഭാഷ്യരചയിതാവായ പതഞ്ജലിയേ ക്കാൾ പ്രാചീനനായിരുന്നു.

സമാഹരിച്ചിട്ടുണ്ടല്ലോ. അവയിലൊന്നിലും വിഗ്രഹാരാധനയേപ്പററിയോ തീർഥസ്ഥാനങ്ങളെപ്പററിയോ സൂചനപോലും ഇല്ല. എവിടെ നിന്നു് എഴുതാനാണു്? ഏതെങ്കിലും വേദത്തിലുണ്ടായിരുന്നെങ്കിൽ എഴുതാതെ വിടുകയേ ഇല്ലായിരുന്നു. അതിനാൽ ലുപ്തശാഖകളിലും വിഗ്രഹാരാധന മുതലായവയുടെ പ്രമാണങ്ങളില്ല തന്നെ.

## ശാഖകൾ വേദങ്ങളല്ല

ഈ ശാഖകളൊന്നും വേദങ്ങളല്ല, എന്തെന്നാൽ ഇവയിൽ ഈശ്വരകൃതമായ വേദങ്ങളുടെ പ്രതീകങ്ങളെ സാംസ്കാരിക ജനങ്ങളുടെചരിത്രമായി വ്യാഖ്യാനിച്ചിട്ടുണ്ടു്. അതിനാൽ അവയൊന്നും വേദങ്ങളല്ല എന്നുതന്നെ നിശ്ചയിക്കണം. വേദങ്ങളിൽ മനുഷ്യനാവശ്യമായ അറിവേ ഉപദേശിച്ചിട്ടുള്ളു. ഒരു മനുഷ്യൻേറയും പേരല്ല അതിലുള്ളതു്.[175] ഇതും വിഗ്രഹാരാധനയുടെ തികഞ്ഞ ഖണ്ഡനം തന്നെയാണു്.

## മഹാപുരുഷന്മാരെ നിന്ദിക്കൽ

വിഗ്രഹാരാധന കൊണ്ടു് ശ്രീരാമൻ, ശ്രീകൃഷ്ണൻ, നാരായണൻ, ശിവൻ മുതലായവരെ നിന്ദിക്കുകയും ഉപഹസിക്കുകയുമാണു്ചെയ്യുന്നതു്. ഇവരെല്ലാം മാഹാരാജാധി രാജന്മാരും ഇവരുടെ ഭാര്യമാരായ സീത, രുക്മിണി, ലക്ഷ്മി, പാർവതി മുതലായവർ റാണിമാരുമായിരുന്നെന്നു് എല്ലാവർക്കുമറിയാവുന്ന കാര്യമാണു്. എന്നാൽ ഇവരുടെ വിഗ്രഹങ്ങൾ ക്ഷേത്രങ്ങളിൽ വച്ചു് പൂജാരിവർഗം പിച്ചതെണ്ടുന്നു. അതായതു് ഇവരെ ഭിക്ഷക്കാരാക്കുന്നുവെന്നർഥം. ''വന്നാട്ടങ്ങുന്നേ! യജമാനനേ! മുതലാളീ! ഇരുന്നാട്ടെ, ദർശനം കഴിച്ചാട്ടെ, ചരണാമൃതംകഴിച്ചാട്ടെ, സീതാരാമന്മാർ,രുക്മിണീകൃഷ്ണന്മാർ, അഥവാ രാധാകൃഷ്ണന്മാർ, ലക്ഷ്മീനാരായണന്മാർ പാർവതീശിവന്മാർ രണ്ടുമൂന്നു നാളായി നേദ്യം പോലും ഇല്ലാതെ കഷ്ടപ്പെടുകയാണു്. ഉന്നും ഒന്നുംകിട്ടിയിട്ടില്ല. സീതയ്ക്കു് മൂക്കുത്തിഉണ്ടാക്കിച്ചുതരണം. നേദ്യം കഴിപ്പിച്ചാൽ നേദിക്കാം. ഉടയാട കീറി. ക്ഷേത്രത്തിൻെറ മൂലയിടിഞ്ഞു. മുകളിൽ നിന്നു ചോർച്ചയുണ്ടു്. ഉണ്ടായിരുന്നതൊക്കെ കള്ളൻകൊണ്ടുപോയി. എലിയുടെ ശല്യം ചില്ലറയല്ല. വെള്ളിക്കണ്ണു് എടുത്തുകൊണ്ടു പോയി. വേറെ

---

175. വേദങ്ങളിൽ നിന്നു് ചരിത്രം ഉണ്ടാക്കുവാൻ ശ്രമിക്കുന്നതു് വൈദിക പാരമ്പര്യത്തെപ്പററിയുള്ള അജ്ഞതകൊണ്ടും അപൗരുഷേയതാവാദത്തിൻെറ അന്തഃസത്ത ഗ്രഹിക്കാനാവാത്തതുകൊണ്ടുമാണു്. വൈദികസംജ്ഞകൾക്കു് വ്യക്തികളുമായി നേരിട്ടു് ഒരു ബന്ധവുമില്ല.

യുണ്ടാക്കാൻ നിവൃത്തിയില്ലാത്തതു കൊണ്ടാണു് കവിടിക്കണ്ണുണ്ടാക്കി വച്ചതു്''.[176]

രാമലീലയും, രാസക്രീഡയും കൂടി ഇവർ നടത്താറുണ്ടു്. സീതയും രാമനും, രാധയും കൃഷ്ണനും ആടുന്നതു് അവരുടെ ഭക്തരായ രാജാവും മഹാപുരോഹിതനും മററും കണ്ടു് ആനന്ദിക്കുന്നു. ക്ഷേത്രങ്ങളിൽ രാമനും സീതയും മററും നില്ക്കുകയും പുരോഹിതന്മാരും സ്വാമിയാരന്മാരും മററും പട്ടുമെത്തകളിൽ ഉരുണ്ടതലയിണകളിൽ ചാരിയിരിക്കുകയും ചെയ്യുന്നു. കൊടും ചൂടിൽപോലും ദേവന്മാരെ പൂട്ടിയിട്ടിട്ടു്, സ്വച്ഛവായുവിൽ കട്ടിലിട്ടു് ഇവരുറങ്ങുന്നു. ചില പൂജാരികൾ അവരുടെ നാരായണനെ ചിമിഴിലടച്ചു് മുണ്ടിൽ പൊതിഞ്ഞു് കഴുത്തിൽ കെട്ടിത്തൂക്കിക്കൊണ്ടു നടക്കുന്നു. പെൺകരങ്ങു് കുട്ടിക്കുരങ്ങിനെ പള്ളയിൽ തൂക്കിനടക്കുന്നതുപോലെയാണിതു്. ആരാനും വിഗ്രഹങ്ങളുടച്ചാലുടനേ നെഞ്ചത്തടിച്ചു് മുറവിളികൂട്ടുന്നു. ''സീതയേയും രാമനേയും അല്ലെങ്കിൽ രാധാകൃഷ്ണന്മാരെ, അല്ലെങ്കിൽ ശിവനേയും പാർവതിയേയും ദുഷ്ടന്മാർ തല്ലിയുടച്ചു. ഇനി നല്ല വെണ്ണക്കല്ലിൽ നല്ല ശില്പിയേക്കൊണ്ടു് വിഗ്രഹം തീർപ്പിച്ചു് പ്രതിഷ്ഠിക്കണം, നെയ്യഭിഷേകം നടത്തണം. യഥാശക്തി സംഭാവന ചെയ്യണം'' എന്നിങ്ങനെ ആഹ്വാനം ചെയ്യുകയായി. രാമലീലയും രാസക്രീഡയും കഴിഞ്ഞു് രാമനേയും കൃഷ്ണനേയും സീതയേയും രാധയേയും കൊണ്ടു് ഭിക്ഷയെടുപ്പിക്കാറുണ്ടു്. ഉത്സവങ്ങളും മററും നടക്കുമ്പോൾ കുട്ടികളെ ഉണ്ണികൃഷ്ണൻറയും മററും വേഷം കെട്ടിച്ചു് യാചിപ്പിക്കുന്നു. ഇതെല്ലാം എത്രകണ്ടു് ലജ്ജാകരവും കഷ്ടവും ആണെന്നു് ആലോചിക്കണം. സീതയും രാമനും മററും ഇത്ര ദരിദ്രരും യാചകരുമായിരുന്നോ? ഇതവരെ നിന്ദിക്കയും ഉപഹസിക്കയുമല്ലെങ്കിൽ പിന്നെന്താണു്? ആ മാന്യപുരുഷരെ ഇതിലധികം അപമാനിക്കുന്നതെങ്ങനെ? സീതയും രുക്മിണിയും ലക്ഷ്മിയും പാർവതിയും മററും ഉണ്ടായിരുന്ന അവസരത്തിൽ അവരെ പ്രദർശിപ്പിക്കാൻ വഴിയിലോ വീട്ടിലോ നിർത്താൻ കഴി

176. ഉത്തരേന്ത്യയിലും കേരളമൊഴികെയുള്ള ദക്ഷിണേന്ത്യയിലും പൂജാരികൾ ഇങ്ങനെ നേരിട്ടു് ആരാധകരോടു് ഇരക്കുന്നു. കേരളത്തിൽ പറയെടുപ്പു്, ജീർണോദ്ധാരണം, തുലാഭാരം മുതലായ വഴിപാടുകൾ, എന്നിങ്ങനെ വ്യവസ്ഥാപൂർവമായ പണംപിരിവാണു് എന്ന വ്യത്യാസമുണ്ടു്. കേരളീയക്ഷേത്രങ്ങൾ തദ്ദേശഭരണ കേന്ദ്രങ്ങളും കൂടിയായിരുന്നതിനാൽ കുറേക്കൂടി വ്യവസ്ഥാപിതമായ സാമൂഹിക സ്ഥാപനങ്ങളായിരുന്നു. കൂടുതൽ അറിയുന്നതിനു് പരിഭാഷകൻറ ''വിഗ്രഹാരാധനയിലെ'' ക്ഷേത്രങ്ങളും സമൂഹവും എന്ന അധ്യായം നോക്കുക.

യുമായിരുന്നോ? അവരുടെ പേരും പറഞ്ഞു് ഇരക്കുമായിരുന്നോ? സീതയും രാമനുമൊന്നും ഈ മൂഢന്മാരുടെ വാക്കുകേട്ട് ഇങ്ങനെ ചെയ്യുകയോ ചെയ്യാനനുവദിക്കുകയോ ഇല്ലായിരുന്നു. അവരെ ഇങ്ങനെ അപമാനിക്കുന്നതു കണ്ടാൽ തക്ക ശിക്ഷ നല്കാതെ വിടുമായിരുന്നോ? അവരിൽ നിന്നു ശിക്ഷ കിട്ടാത്തതു കൊണ്ടായിരിക്കാം പൂജാരികളുടെ കർമഫലമെന്നവണ്ണം അനേകം വിഗ്രഹ വിരോധികൾ ഇവർക്കു് 'പ്രസാദം' കൊടുത്തതും ഇന്നും കൊടുത്തു കൊണ്ടിരിക്കുന്നതും. ഈ ദുഷ്കർമം തുടരുവോളം കിട്ടിക്കൊണ്ടിരിക്കുകയും ചെയ്യും. ആര്യാവർത്തത്തിനു് പ്രതിദിനം ഉണ്ടായിക്കൊണ്ടിരിക്കുന്ന മാനഹാനിക്കും വിഗ്രഹാരാധകരുടെ പരാജയത്തിനും കാരണം ഇത്തരം പ്രവൃത്തികളാണു്. പാപത്തിന്റെ ഫലം ദുഃഖമാണല്ലോ. ഈ ശിലാവിഗ്രഹങ്ങളിലുള്ള വിശ്വാസം വളരെയേറെ ഹാനി വരുത്തിവച്ചിട്ടുണ്ടു്. ഇതു വിട്ടില്ലെങ്കിൽ അനർഥം പ്രതിദിനം വർധിച്ചു കൊണ്ടിരിക്കും.

## മാരണം–മോഹനം

ഇവരിൽ വാമമാർഗികളാണു് വലിയ കുററക്കാർ. ശിഷ്യന്മാരെ സ്വീകരിക്കുമ്പോൾ ഇവർ മന്ത്രോപദേശം നല്കുന്നതു നോക്കുക:—

ഓം ദുർഗായൈ നമഃ. ഭം ഭൈരവായ നമഃ
ഐം ഹ്രീം ക്ലീം ചാമുണ്ഡായൈ വിച്ചേ.

ബംഗാളിൽ വിശേഷപ്പെട്ട ഏകാക്ഷരീ മന്ത്രങ്ങൾ ഉപദേശിക്കാറുണ്ടു്. ഹ്രീം. ശ്രീം.[177] ക്ലീം. ഇത്യാദി. ധനാഢ്യന്മാർക്കു് പൂർണകുംഭാഭിഷേകവും നടത്താറുണ്ടു്. ഇതുപോലെ ദശമഹാ വിദ്യകളുടെ മന്ത്രം നോക്കുക:-

ഹ്രാം ഹ്രീം ഹ്രൂം വഗലാമുഖ്യൈ ഫട് സ്വാഹാ[178]. ചിലയിടത്തു് ഹ്രൂം ഫട് സ്വാഹാ[179]. എന്നും പറയും. കൂടാതെ മാരണം മോഹനം, ഉച്ചാടനം, വിദ്വേഷണം, വശീകരണം മുതലായ പ്രയോഗങ്ങളും ചെയ്യുന്നു. അവിടെ മന്ത്രംകൊണ്ടു് ഒന്നും സാധിക്കുന്നില്ല. എല്ലാംക്രിയകളാണു്. ആരെയെങ്കിലും കൊല്ലാൻ മാരണം ചെയ്യുമ്പോൾ, ചെയ്യിക്കുന്നയാളിന്റെ പക്കൽ നിന്നു് പണം വാങ്ങും. ഗോതമ്പുപൊടികൊണ്ടോ മണ്ണുകൊണ്ടോ കൊല്ലേണ്ടയാളിന്റെ പ്രതിമയുണ്ടാക്കും. അതിന്റെ കഴുത്തിലും നെഞ്ചിലും

---

177. ശാപരതന്ത്രം (ബംഗാളി) പ്രകീർണപ്രകരണം. 44. 178. ടി. 41.
179. കാമരത്നതന്ത്രം ബീജമന്ത്രം. 4

നാടിയിലുമെല്ലാം പിച്ചാത്തി തറയ്ക്കും. കണ്ണിലും കൈകാലുകളിലും ആണിയടിക്കും. ദുർഗയുടേയോ ഭൈരവന്റെയോ പ്രതിമയുണ്ടാക്കി കൈയ്യിൽ ത്രിശൂലവും പിടിപ്പിച്ച് കൊല്ലേണ്ടയാളിന്റെ പ്രതിമയുടെ നെഞ്ചിനു നേരേ സ്ഥാപിക്കും. വേദിയുണ്ടാക്കി മാംസവും മററും ഹോമിക്കാൻ തുടങ്ങും. ഭൂതാളിനെ അയച്ച് വിഷം കൊടുത്തോ മററോ അയാളെ കൊല്ലാൻ നോക്കും. ക്രിയകളുടെ ഇടയ്ക്ക് അയാളെ കൊല്ലാൻ കഴിഞ്ഞാൽ ഭൈരവന്റെയും ദേവിയുടേയും സിദ്ധിയുള്ളയാളാണ് താനെന്നു പറയും. 'ഭൈരവോ ഭൂതനാഥശ്ച' എന്നെല്ലാം ജപിക്കും. ഇവർ മാരയ മാരയ, ഉച്ചാടയ ഉച്ചാടയ, വിദ്വേഷയ വിദ്വേഷയ, ഛിന്ധി ഛിന്ധി, ഭിന്ധി ഭിന്ധി, വശീകുരു വശീകുരു, ഖാദയ ഖാദയ, ഭക്ഷയ ഭക്ഷയ ത്രോടയ ത്രോടയ, നാശയ നാശയ, മമ ശത്രൂൻ വശീകുരു വശീകുരു ഹും ഫട് സ്വാഹാ[180]. മുതലായ മന്ത്രങ്ങൾ ജപിക്കുന്നു. മദ്യമാംസാദികൾ യഥേഷ്ടം ആഹരിക്കുന്നു സിന്ദൂരപ്പൊട്ട് തൊടുന്നു. ചിലപ്പോൾ മനുഷ്യരെ പിടികൂടി കാളിക്ക് ബലികൊടുക്കുകയും ഹോമിച്ച നരമാംസം തിന്നുകയും ചെയ്യുന്നു. ആരെങ്കിലും ഭൈരവീചക്രത്തിൽ ചെന്നാൽ മാംസം ഭക്ഷിക്കയോ മദ്യം കുടിക്കയോ ചെയ്യാത്ത പക്ഷം കൊന്നു ഹോമിച്ചു കളയും. ഇവരിൽ അഘോരികളെന്നു കൂട്ടർ മൃതശരീരത്തിലെ മാംസം കൂടി ഭക്ഷിക്കുന്നവരാണ്. അജരി-ബജരികൾ മനുഷ്യരുടെമലമൂത്രങ്ങളും ഭക്ഷിക്കുന്നു. ഇവരിൽത്തന്നെ ചോളീമാർഗക്കാർ, ബീജമാർഗികൾ എന്നു രണ്ടു തരക്കാരുണ്ട്. ചോലീമാർഗികൾ ഏതെങ്കിലും രഹസ്യ സങ്കേതത്തിലോ ഭൂമിക്കടിയിലോ ഒരു സ്ഥാനമുണ്ടാക്കുന്നു. അവിടെ എല്ലാവരുടേയും സ്ത്രീകളും പുരുഷന്മാരും, മക്കളും മരുമക്കളും, അമ്മ പെങ്ങന്മാരുമെല്ലാം കൂടിച്ചേർന്ന് മദ്യമാംസാദികൾ ഭക്ഷിക്കുന്നു. പുരുഷന്മാർ ഒരു സ്ത്രീയെ നഗ്നയാക്കി ദുർഗാദേവിയെന്നു പേരിട്ട് ഗുഹ്യേന്ദ്രിയ പൂജ നടത്തുന്നു. സ്ത്രീകൾ ഇതുപോലെ ഒരു പുരുഷന്റേയും പൂജ കഴിക്കും. പിന്നീട് കുടിച്ചു മത്തരായിക്കഴിയുമ്പോൾ എല്ലാ സ്ത്രീകളുടെയും 'ചോളി' (ജാക്കററ്) ഊരി വലിയൊരു മൺപാത്രത്തിൽ ഇടുന്നു. അതിൽ കൈയ്യിട്ട് ഓരോ പുരുഷനും ഓരോ ചോളി എടുക്കുന്നു. കൈയ്യിൽ കിട്ടുന്ന ചോളി, അമ്മയുടേതോ, പെങ്ങളുടേതോ, മകളുടേതോ, പുത്രവധുവിന്റേതോ ആയാലും ശരി തത്കാലത്തേക്ക് അവൾ ഭാര്യയാണ്! അന്യോന്യം ദുഷ്കർമങ്ങൾ ചെയ്യുന്ന ഇവർ ലഹരി മൂത്താൽ

180. കാമരത്നതന്ത്രം—ഉച്ചാടനപ്രകരണം 5. 7.

തമ്മിൽത്തല്ലുകയും ചെയ്യും. കറേ വെളുപ്പിനു് വീട്ടിലേക്കു മടങ്ങി ച്ചെല്ലും. പിന്നെ അമ്മ അമ്മയും മകഠം മകളും പെങ്ങഠം പെങ്ങളും പുത്രവധു പുത്രവധുവും ആയിരിക്കും!

ബീജമാർഗികഠം സ്ത്രീപുരുഷസമാഗമം കഴിഞ്ഞു് വീര്യം കലത്തിയ ജലം പാനം ചെയ്യുന്നു. ഇതെല്ലാം മുക്തിമാർഗമായാ ണു് ഈ പാമരന്മാർ കരുതുന്നതു്. വിദ്യാഭ്യാസമോ, വിചാര ശക്തിയോ, സജ്ജനസംസർഗമോ ഇക്കൂട്ടർക്കില്ല.

## ശൈവമത ഖണ്ഡനം

ചോദ്യം:- ശൈവമതക്കാർ നല്ലവരാണോ ?

ഉത്തരം:- എങ്ങനെ നല്ലവരാകാനാണു്? പ്രേതനാഥനെങ്ങ നെയോ ഭൂതനാഥനും അങ്ങനെതന്നെ. വാമമാർഗികഠം മന്ത്രോപ ദേശം നല്കിയും മററും പണം പിടുങ്ങുന്നതുപോലെ ശൈവരും 'ഓം നമഃശിവായ' മുതലായ പഞ്ചാക്ഷര മന്ത്രങ്ങഠം ഉപദേശി ക്കയും രുദ്രാക്ഷ - ഭസ്മാദികഠം ധരിക്കയും, മണ്ണോ കല്ലോകൊണ്ടു് ലിംഗമുണ്ടാക്കി പൂജിക്കുകയും ചെയ്യുന്നു. കൂടാതെ, ഹര ഹര ബംബം എന്നും ആടിന്റെ ശബ്ദംപോലെ ബഡ് ബഡ് ബഡ് എന്നും വാകൊണ്ടു് ശബ്ദമുണ്ടാക്കുകയും ചെയ്യുന്നു. അതിനു കാരണം ബംബം എന്നു പറഞ്ഞാൽ പാർവതി സന്തോഷിക്കുകയും ശിവൻ കോപിക്കുകയും ചെയ്യുന്നതാണു്. ഭസ്മാസുരന്റെ മുമ്പിൽ നിന്നു് ശിവൻ ഓടിയപ്പോഠം ബംബം എന്നു ശബ്ദമുണ്ടാക്കുകയും കളി യാക്കി കൈ കൊട്ടുകയും ചെയ്തതാണത്രേ കാരണം. അതുപോലെ കരവയിടുന്നതുകൊണ്ടു് ശിവൻ പ്രസാദിക്കുകയും പാർവതി കോ പിക്കുകയും ചെയ്യുമത്രേ. പാർവതിയുടെ പിതാവായ ദക്ഷപ്രജാ പതിയുടെ ശിരസ്സറുത്തു് ഹോമിച്ചിട്ടു് പകരം ആട്ടിൻതല വച്ചു പിടിപ്പിച്ചു. അതിന്റെ ശബ്ദമനുകരിച്ചു് ആടിന്റെ ശബ്ദം പോലെ കരവയിടുന്നതാണെന്നു് സങ്കല്പിക്കുന്നു. ശിവരാത്രി വ്രത വും പ്രദോഷവ്രതവും മുക്തിമാർഗമായി കരുതുന്നു. അതിനാൽ വാമമാർഗികളേപ്പോലെതന്നെ ശൈവരും ഭ്രാന്തരാണു്. ഇവരിൽ കൻഫടേ, നാഥർ, ഗിരി, പുരി, വനം, അരണ്യം, പർവതം, സാഗരം, ഗൃഹസ്ഥൻ എന്നിങ്ങനെ പല വിഭാഗങ്ങളുണ്ടു്. ചിലർ രണ്ടു വഞ്ചിയിലും കാൽവച്ചു് സഞ്ചരിക്കുന്നവരാണു്. അതായതു് ചിലർ ശൈവമതവും വാമമാർഗവും സ്വീകരിക്കുന്നു. ചിലർ വൈഷ്ണവരുംകൂടിയാണു്. അവരുടെ സ്വരൂപമിതാണു്:-

അന്തഃ ശാക്താ ബഹിശ്ശൈവാഃ സഭാമധ്യേ ച വൈഷ്ണവാഃ
നാനാരൂപധരാഃ കൗലാഃ വിചരന്തിമഹീതലേ
(തന്ത്രശ്ലോകം) [181]

അകമേ ശാക്തർ അഥവാ വാമമാർഗികൾ, പുറമേ ശൈവർ, അഥവാരുദ്രാക്ഷ ഭസ്മാദികൾ ധരിക്കുന്നവർ. സഭയിൽവൈഷ്ണവൻ അതായത്ത് തങ്ങൾ വിഷ്ണുവിന്റെ ഉപാസകരാണെന്നു പറയുക. ഇങ്ങനെ വിവിധ രൂപങ്ങളിൽ വാമമാർഗികൾ ലോകത്തിൽ വിഹരിക്കുന്നു.

## വൈഷ്ണവമത ഖണ്ഡനം

ചോദ്യം:- വൈഷ്ണവർ നല്ലവരല്ലേ?

ഉത്തരം:- എന്തു നല്ലതു്? അവരെപ്പോലെയാണു് ഇവരും. വൈഷ്ണവരുടെ ലീലാവിലാസങ്ങൾ നോക്കൂ! വിഷ്ണുവിന്റെ ദാസരാണു് തങ്ങളെന്നു് സ്വയം അഭിമാനിക്കുന്നു. അവരിൽ ശ്രീവൈഷ്ണവർ അഥവാ ചക്രാങ്കിതർ മുന്തിയ കൂട്ടരാണെന്നവകാശപ്പെടുന്നു. അതിലൊന്നിലും കാര്യമില്ല.

ചോദ്യം:- എന്തുകൊണ്ടു് കാര്യമില്ല? കാര്യമുണ്ടു്. നോക്കൂ, നെററിയിൽ നാരായണന്റെ ചരണാരവിന്ദത്തിനു തുല്യമായ തിലകമുണ്ടു്. അതിന്റെ മധ്യത്തിൽ മഞ്ഞരേഖയുള്ളതു് ശ്രീയാണു്. അതിനാൽ ഞങ്ങളെ ശ്രീവൈഷ്ണവരെന്നു വിളിക്കുന്നു. നാരായണനെയല്ലാതെ മററാരെയും ഞങ്ങൾ വിശ്വസിക്കുന്നില്ല. ശിവലിംഗം ഞങ്ങൾ ദർശിക്കുകപോലും ഇല്ല. ഞങ്ങളുടെ നെററിയിൽ ഉള്ള ശ്രീ (ലക്ഷ്മി) അതുകണ്ടു് ലജ്ജിക്കുമെന്നതാണു്, കാരണം, ഞങ്ങൾ ആലമന്ദാരാദി[182] സ്തോത്രങ്ങൾ ചൊല്ലുന്നു. നാരായണനെ മന്ത്രപൂർവം പൂജിക്കുന്നു. പിന്നെന്തുകൊണ്ടു് ഞങ്ങൾ നല്ലവരല്ല?

ഉത്തരം:- നിങ്ങളുടെ ഈ തിലകം ഹരിപാദാകൃതിയുള്ളതാണെന്നും മഞ്ഞവര ലക്ഷ്മിയാണെന്നും പറയുന്നതു വെറുതേയാണു്. എന്തെന്നാൽ അതു കൈകൊണ്ടുണ്ടാക്കിയതും നെററിയിലെ വരയുമാണു്. ആനയുടെ മസ്തകം അലങ്കരിക്കുന്നതു[183]പോലെ. നിങ്ങളുടെ നെററിയിൽ വിഷ്ണുപാദത്തിന്റെ ചിഹ്നം എങ്ങനെ വന്നു?

---

181. കൗലോപനിഷത് – കുലാർണവതന്ത്രം 11ാം ഉല്ലാസം.
182. ആലമന്ദാരമെന്നതു് ഏതോ തമിഴ് അഥവാ തെലുങ്കു് സ്തുതിയാണു്.
183. ഉത്തരഭാരതത്തിലും മററും കേരളത്തിലേതു പോലെ സുന്ദരമായ നെററിപ്പട്ടം ഇല്ല. പകരം വിവിധ ചായങ്ങൾകൊണ്ടു് ചിത്രണം ചെയ്താണു് ആനയെ ഒരുക്കുന്നതു്.

ആരാനും വൈകുണ്ഠത്തു പോയി വിഷ്ണുപാദം നെററിയിൽ ചൂട്ടി കത്തിച്ചുകൊണ്ടു വന്നുവോ?

വിവേകി:- ശ്രീ, ജഡമോ ചേതനമോ?

വൈഷ്ണവൻ:- ചേതനം.

വിവേകി:- എങ്കിൽ ഈ രേഖ ജഡമായതിനാൽ 'ശ്രീ'യല്ല. ശ്രീ ഉണ്ടാക്കിയതാണോ അല്ലയോ എന്നു ഞാൻ ചോദിക്കുന്നു. ഉണ്ടാക്കിയതല്ലെങ്കിൽ, ഇതു ശ്രീയല്ല എന്തെന്നാൽ ദിവസവും ഇതു് നിങ്ങൾ കൈകൊണ്ടുണ്ടാക്കുന്നതാണു്. അതിനാൽ ശ്രീയാവാൻ വഴിയില്ല. ലലാടത്തിൽ ശ്രീയാണുള്ളതെങ്കിൽ ദുർമ്മുഖരായ ഒട്ടേറെ വൈഷ്ണവരുണ്ടാകാൻ കാരണമെന്താണു്? നെററിയിൽ ലക്ഷ്മി! വീടുതോറും തെണ്ടൽ ജോലി! ധർമക്കഞ്ഞിക്കുടിച്ചുവയറു നിറച്ചു് ചുററിത്തിരിയലും! നെററിയിൽ ശ്രീയുമായി മഹാദാരിദ്ര്യം കാണിക്കുന്നതു് നിർലജ്ജരുടേയും വീണ്ടുവിചാരമില്ലാത്തവരുടേയും പണിയാണു്.

ഇവർക്കിടയിൽ പരികാലൻ എന്നു പേരായ ഒരു വൈഷ്ണവഭക്തൻ ഉണ്ടായിരുന്നു. അയാൾ കളവും, കൊള്ളയും, ചതിവും വഞ്ചനയുമായി പരധനം കവന്നു് വൈഷ്ണവർക്കു കൊടുത്തു് സംതൃപ്തനായിക്കൊണ്ടിരുന്നു. ഒരു ദിവസം അയാൾക്കു് കളവു മുതൽ ഒന്നും കിട്ടിയില്ല. വ്യാകുലനായി ചുററിത്തിരിയവേ തന്റെ ഭക്തൻ ദുഃഖിതനായിരിക്കുന്നു എന്നു് നാരായണൻ അറിഞ്ഞു. ഒരു സേട്ടിന്റെ വേഷമെടുത്തു് ആഭരണങ്ങളണിഞ്ഞു് രഥത്തിൽ കയററി പ്രത്യക്ഷനായി. പരികാലൻ അടുത്തു ചെന്നു് ''എല്ലാം വേഗം എടുത്തുതന്നോ, അല്ലെങ്കിൽ കൊന്നുകളയും എന്നു പറഞ്ഞു. എല്ലാം എടുത്തു കൊടുക്കുന്നതിനിടയിൽ മോതിരം ഊരാൻ അല്പം വൈകി. പരികാലൻ നാരായണന്റെ വിരൽ മുറിച്ചു് മോതിരം എടുത്തു. സന്തുഷ്ടനായ വിഷ്ണു തന്റെ ചതുർഭുജ ശരീരം ഉണ്ടാക്കി ദർശനം നല്കി. എന്നിട്ടു പറഞ്ഞു:- ''നീ എന്റെ പ്രിയഭക്തൻ. കവന്ന ധനം മുഴുവൻ വൈഷ്ണവർക്കു നല്കുന്നു. നീ കേമൻ തന്നെ''. പരികാലൻ ആ ആഭരണങ്ങളെല്ലാം വൈഷ്ണവർക്കു കൊടുത്തു.

ഒരിക്കൽ ധനവാനായ ഒരു സേട്ടു് പരികാലനെ ഭൃത്യനാക്കി. കപ്പലിൽ കയററി ദൂരദേശത്തു കൊണ്ടുപോയി. അവിടെ നിന്നു് കപ്പലിൽ അടയ്ക്ക കയററി. പരികാലൻ ഒരു അടയ്ക്ക പിളന്നു് ഒരു പകുതിയെടുത്തു് സേട്ടിനു കൊടുത്തു. 'എന്റെ ഈ പകുതി അടയ്ക്ക കപ്പലിൽ ഇടുക. എന്നിട്ടു് പകുതി അടയ്ക്ക പരികാലന്റെ വക

യായി കപ്പലിലുണ്ട് എന്നെഴുതിത്തരിക'. എന്നു പറഞ്ഞു. 'നീ വേണമെങ്കിൽ ആയിരം എടുത്തുകൊള്ളുക' എന്നായി സേട്ട്. ''ഞാൻ അധർമിയല്ല. കള്ളനുമല്ല. എനിക്കെൻെറ പകുതി അടയ്ക്ക മതി'' എന്നു പരികാലൻ പറഞ്ഞു. പാവമാണു്, ശുദ്ധൻ. അവൻെറ ഇഷ്ടം നടക്കട്ടെ എന്നുകരുതി സേട്ട് എഴുതിക്കൊടുത്തു. സ്വദേശത്തു് കപ്പൽ തുറമുഖത്തടുത്ത് അടയ്ക്ക ഇറക്കുവാൻ തയാറായി. അപ്പോൾ പരികാലൻ പറഞ്ഞു:- ''എൻെറ വക പകുതി അടയ്ക്ക തരണം''. സേട്ട് ആ പകുതി അടയ്ക്ക എടുത്തു കൊടുത്തു. പരികാലൻ ബഹളമുണ്ടാക്കി. കപ്പലിൽ പകുതി പാക്കു് തൻേറതാണെന്നുവാദിച്ചു. കേസ് രാജാവിൻെറ സമക്ഷത്തിലെത്തി. പരികാലൻ സേട്ടിൻെറ എഴുത്തു് ഹാജരാക്കി. കപ്പലിലെ ''പകുതിപ്പാക്കു്'' പരികാലൻേറതാണെന്നു് അതിൽ എഴുതിയിരുന്നു. സേട്ട് വളരെ വാദിച്ചെങ്കിലും ഫലമുണ്ടായില്ല. കപ്പലിലെ പകുതിപ്പാക്കു് അയാൾക്കു് കിട്ടി. അതു് വൈഷ്ണവർക്കു് അയാൾ വീതിച്ചുകൊടുത്തു. വൈഷ്ണവർ വളരെ സന്തുഷ്ടരായി. ഇപ്പോൾ ഈ കള്ളൻെറ, കൊള്ളക്കാരൻ പരികാലൻെറ വിഗ്രഹം ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിക്കുന്നു!

ഈ കഥ 'ഭക്തമാല'യിലേതാണു്. വൈഷ്ണവരും അവരുടെ ഭൃത്യരും. നാരായണനും കൊള്ളസംഘമല്ലേ എന്നു് ബുദ്ധിമാന്മാർ ആലോചിച്ചു നോക്കട്ടെ. മതമതാന്തരങ്ങളിൽ ഒട്ടൊക്കെ നന്മയുണ്ടാകാമെങ്കിലും അവയിലിരുന്നു് തീർത്തും നല്ലവരാകാൻ സാധ്യമല്ല. ഇപ്പോൾ വൈഷ്ണവരിൽത്തന്നെ ഉള്ള പല വിഭാഗക്കാർ വെവ്വേറെ തിലക - മാലകൾ ധരിച്ചു പോരുന്നു. രാമാനന്ദികൾ ഇരുവശത്തും ഗോപീചന്ദനവും മധ്യത്തിൽചുവന്ന വരയും, നീമാവതന്മാർ കനം കുറഞ്ഞ വരയും നടുക്കു് കറുത്ത പൊട്ടും, മാധവർ കറുത്ത വരയും, ഗൗഡബംഗാളികൾ കഠാരിപോലെയുള്ള കുറിയും രാമപ്രസാദികൾ ചന്ദ്രക്കലപോലുള്ള രണ്ടു വരകൾക്കു മധ്യേ ഒരു വെളുത്ത പൊട്ടും എന്നിങ്ങനെ പല തരത്തിലാണു് തിലക ധാരണം. ഇവരുടെ വ്യാഖ്യാനവും പ്രത്യേകം പ്രത്യേകമാണു്. രാമാനന്ദികൾ ചുവന്നവര, ലക്ഷ്മിയുടെ ചിഹ്നമാണു്, നാരായണൻെറ ഹൃദയത്തിലെ ശ്രീയാണു്, ശ്രീകൃഷ്ണഹൃദയത്തിലെ രാധയാണു്. എന്നെല്ലാം പറയുന്നു.

ഭക്തമാലയിൽ ഒരു കഥയുണ്ടു്. ഒരുവൻ വൃക്ഷച്ചുവട്ടിൽ കിടന്നുറങ്ങുകയായിരുന്നു. ഉറക്കത്തിൽ അയാൾ മരിച്ചുപോയി. മുകളിലിരുന്ന കാക്ക കാഷ്ഠിച്ചു. അതു് നെററിയിൽ തിലകംപോലെ

വീണു. യമദൂതന്മാർ അവിടെ വന്നു. വിഷ്ണുദൂതന്മാരും വന്നു. രണ്ടു കൂട്ടരും തമ്മിൽ വഴക്കായി. ഞങ്ങളുടെ യജമാനന്റെ ആജ്ഞപ്രകാരം യമലോകത്തു കൊണ്ടുപോകുമെന്നു് യമദൂതർ പറഞ്ഞു. ഞങ്ങളുടെ യജമാനൻ വൈകുണ്ഠത്തു കൊണ്ടുചെല്ലാൻ ആജ്ഞാപിച്ചിരിക്കുന്നു. നോക്കു ഇയാളുടെ നെററിയിൽ വൈഷ്ണവതിലകമുണ്ടു്. നിങ്ങൾ എങ്ങനെ കൊണ്ടുപോകും? എന്നായി വിഷ്ണുദൂതന്മാർ. യമദൂതന്മാർ ഇതു കേട്ടു് മടങ്ങിപ്പോയി. വിഷ്ണുദൂതന്മാർ വൈകുണ്ഠത്തിൽ കൊണ്ടുപോയി. അയാളെ നാരായണൻ വൈകുണ്ഠത്തിൽ പാർപ്പിച്ചു.

അകസ്മാത് വീണുകിട്ടിയ തിലകത്തിനു് ഇതാണു് മാഹാത്മ്യമെങ്കിൽ അറിഞ്ഞുകൊണ്ടു് തിലകമണിഞ്ഞാൽ നരകം വിട്ടു വൈകുണ്ഠം പ്രാപിക്കാമെന്നതിൽ എന്താണു് സംശയം! ചെറിയൊരു തിലകമണിഞ്ഞാൽ വൈകുണ്ഠത്തിൽ പോകാമെങ്കിൽ മുഖം മുഴുവൻ കറുപ്പിക്കയോ ലേപനം ചെയ്കയോ ശരീരം മുഴുവൻ പൂശുകയോ ചെയ്താൽ വൈകുണ്ഠത്തിനുമപ്പുറം എത്താൻ കഴിയുന്നതല്ലേ എന്നാണു് നമ്മുടെ ചോദ്യം. ഇതെല്ലാം വെറും വ്യർഥമാണു്.

## ഖാഖികൾ

ഖാഖികൾ എന്നൊരു കൂട്ടം ഭസ്മധാരികളുണ്ടു്. ഇവർ കൗപീനത്തിനു പകരം ഒരു മരക്കഷണം ധരിച്ചു് നെരിപ്പോടും പുകച്ചു് ജട വളർത്തി, സിദ്ധവേഷം കെട്ടുന്നു. കൊക്കിനേപ്പോലെ ധ്യാനിക്കുന്നു. കഞ്ചാവും, കള്ളു്, ചരസ് മുതലായവയും ഉപയോഗിച്ചു് കണ്ണു ചുവപ്പിച്ചു് നടന്നു് എല്ലാവരോടും ഓരോ ഉരുള ചോറു വാങ്ങിയും, ഗോതമ്പുപൊടി, പണം മുതലായവ ഇരന്നും ഗൃഹസ്ഥരുടെ മക്കളെ ജാട കയററി വശീകരിച്ചു് ശിഷ്യരാക്കിയും കഴിയുന്നു. ഇവരിൽ ഭൂരിപക്ഷവും കൂലിവേലക്കാരാണു്. ആരെങ്കിലും പഠിക്കാൻ തുടങ്ങിയാൽ ഇവർ വിലക്കുന്നു.

പഠിതവ്യം തദപി മർത്തവ്യം, ദന്ത കടാ കടേതി കിം കർത്തവ്യമ്? സന്യാസിമാർ എന്തിനു വിദ്യ അഭ്യസിക്കുന്നു. പഠിച്ചാലും ഒരിക്കൽ മരിക്കും. വെറുതേ വായാടുന്നതും പല്ലുരുമ്മുന്നതുമെന്തിനു്? നാലുപാടും തീർഥാടനം, സന്യാസികളെ ശുശ്രൂഷിക്കൽ, രാമഭജനം ചെയ്ക ഇവ ധാരാളം! അവിദ്യാ മൂർത്തിയുടെ ദർശനം കഴിച്ചിട്ടില്ലാത്തവർ ഖാഖിജിയെ ദർശിച്ചാൽ മതി. ഇവരുടെയടുത്തു് ആരു ചെന്നാലും മോനേ - മോളേ എന്നു വിളിക്കും.

അവർ ഖാഖിജിയുടെ അമ്മയോ അച്ഛനോ തുല്യരായാലും ശരി അങ്ങനെയേ വിളിക്കൂ.

ഖാഖിയെപ്പോലെ[184], രുംഖട്, സൂംഖഡ്, ഗോദഡീയേ, ജമാത്‌വാലേ, സുതരേസായീ, അകാലി, കൻഫടേ, ജോഗി, ഔഘടർ[184] മുതലായ കൂട്ടരുമുണ്ട്. എല്ലാം ഒന്നിനൊന്നു മെച്ചം തന്നെ.

ഒരു ഖാഖിയുടെ ശിഷ്യൻ ശ്രീഗണേശായ നമഃ എന്നുച്ചരിച്ചുകൊണ്ട് കിണററിൽ നിന്നു വെള്ളം കോരാൻ പോയി. അവിടെ ഇരുന്ന ഒരു പണ്ഡിതൻ ശ്രീഗണേസാജ നമേം എന്ന് ഉച്ചരിക്കുന്നതു കേട്ട് അയാളോട് പറഞ്ഞു:- ''സാധോ! നിൻെറ ഉച്ചാരണം തെററാണ്. ശ്രീഗണേശായ നമഃ എന്ന് ഉച്ചരിക്കൂ''. അയാളുടനെ വെള്ളം നിറച്ചുകൊണ്ട് ഗുരുവിൻെറ അടുത്തു ചെന്നുപറഞ്ഞു: 'ഒരമ്പോററി ഞാനുച്ചരിക്കിണതു് അസുദ്ധമാണെന്ന് അവിടിരുന്നു പറേണു'. കേട്ടതും ഖാഖി എഴുനേററ് കിണററിനടുത്തു ചെന്നു. പണ്ഡിതനോടു കയർത്തു. ''എടോ താൻ! എൻെറ ശിഷ്യനെ വഴി തെററിക്കുന്നോ? നീ ഗുരുവിൻെറ ലണ്ടം[185] പഠിച്ചിട്ടുണ്ടോ? നിനക്ക് ഒരു പാഠമേ അറിയാവൂ. എനിക്ക് മൂന്നെണ്ണമറിയാം. കേട്ടോ. സ്രീഗനേസാംജന്നമേം. സ്രീഗനേസായന്നമേം. സ്രീഗണേസായനമേം.

പണ്ഡിതൻ:- കേട്ടാലും സംന്യാസീ, വിദ്യാഭ്യാസം കഠിനമാണ്. പഠിക്കാതെ ഒന്നും അറിവാകില്ല.

ഖാഖി:- താൻ പോടോ. ഞങ്ങൾ എല്ലാ വിദ്വാന്മാരെയും അരച്ചു കുടിച്ചിട്ടുണ്ട്. കഞ്ചാവിലരച്ച് ഒററവലിക്ക്. സംന്യാസിമാരുടെ പോക്കൊന്നു വേറെ. തന്നേപ്പോലുള്ള മണ്ടന്മാരെന്തറിയുന്നു!

പണ്ഡിതൻ:- നോക്കൂ! നിങ്ങൾക്ക് വിദ്യാഭ്യാസം ഉണ്ടെങ്കിൽ എന്തിനാണ്, അപശബ്ദങ്ങൾ ഉച്ചരിക്കുന്നതു് നിങ്ങൾക്ക് എല്ലാം അറിയാമല്ലോ?

ഖാഖി:- അമ്പേ! താൻ നമ്മടെ ഗുരുവാകയാണോ? തൻെറ ഉപദേശം ഞങ്ങൾ കേൾക്കില്ല.

---

184. യഥാക്രമം-മരതുല്യർ, ഉണക്കമരതുല്യർ, ചാക്കുടുക്കുന്നവർ, സഖ്യർ, മെലിഞ്ഞ സംന്യാസികൾ, അനശ്വരർ (സിക്കുകാർ) കാതുതുളയർ, മഞ്ഞവസ്ത്രക്കാർ, വൃത്തിയില്ലാത്തവർ. (184-184 വരെയുള്ള പദങ്ങളുടെ സാമാന്യ തർജ്ജമ.) 185. ഗ്രന്ഥം.

  

പണ്ഡിതൻ:- എന്തിനു കേൾക്കണം? ബുദ്ധിയേ ഇല്ല. ഉപദേശം കേൾക്കാനും ഗ്രഹിക്കാനും അറിവു വേണം.

ഖാഖി:- എല്ലാ വേദശാസ്ത്രങ്ങളും പഠിച്ചിട്ടും സന്യാസിയെ ബഹുമാനിക്കാത്തവൻ ഒന്നും പഠിക്കാത്തവനു സമനാണ്.

പണ്ഡിതൻ:- ആവാം. ഞങ്ങൾ സംന്യാസിമാക്കു് സേവനം ചെയ്യാറുണ്ട്. പക്ഷേ, നിങ്ങളേപ്പോലുള്ള കുണ്ടാമണ്ടിക്കാരെ ബഹുമാനിക്കാറില്ല. എന്തെന്നോ? സംന്യാസിയെന്ന വാക്കിന്, സജ്ജനം, വിദ്വാൻ, ധാർമികൻ, പരോപകാരി, മുതലായവരെല്ലാംകൂടിചേർന്ന പുരുഷൻ എന്നാണർഥം.

ഖാഖി:- നോക്കു്. ഞങ്ങൾ രാപകൽ നഗ്നരാണ്. നെരിപ്പോടിൽ തീ കായുന്നു. കഞ്ചാവും ചരസും മററും കൂട്ടി നൂററുക്കണക്കിന് പുകയെടുക്കുന്നു. മുമ്മൂന്നുകോപ്പ കള്ളു കുടിക്കുന്നു. പാഷാണച്ചെടിയുടെയും[186] കറപ്പു ചെടിയുടെയും ഇലക്കറി കൂട്ടുന്നു. ലഹരിയിൽ രാ വെളുപ്പിക്കുന്നു. ലോകമെന്തെന്ന് അറിയുന്നേയില്ല. ഭിക്ഷയാണ് ഊണിനു ടിക്കററ്. രാവു മുഴവൻ ചുമ. അടുത്തു കിടന്നുറങ്ങുന്നവനും ഉറക്കമില്ലാതാകും. ഇങ്ങനെല്ലാമുള്ള സിദ്ധികളും സന്യാസിത്തവും ഞങ്ങൾക്കുണ്ട്. പിന്നെ താനെന്തിന് ഞങ്ങളെ നിന്ദിക്കുന്നു? കൊള്ളരുതാത്തോന്മാരേ! നമ്മെ ഉപദ്രവിക്കുന്നവരെ നമ്മൾ ഭസ്മമാക്കിക്കളയും.

പണ്ഡിതൻ:- ഇതെല്ലാം മൂഢന്മാരുടെയും, കൊള്ളരുതാത്തവരുടെയും സംന്യസ്തരല്ലാത്തവരുടേയും കാര്യമാണ്. നല്ലവരുടേതല്ല. കേട്ടോളൂ. ''സാധ്നോതി പരാണി, ധർമകാര്യാണി, സ സാധുഃ'' ധർമയുക്തമായ ഉത്തമ കാര്യം ചെയ്യുന്ന, സദാ പരോപകാര നിരതനായ, ദുർഗുണമില്ലാത്ത, വിദ്വാനും സത്യോപദേഷ്ടാവും, ഉപകാരിയുമായ ആളാണ് സംന്യാസി.

ഖാഖി:- താൻപോടോ. നീ സന്യാസിയെ എന്തറിഞ്ഞു? സന്യാസിയുടെപോക്കു വേറെ. ഭയപ്പെടുത്തരുത്. ഈ കൊടില്[187] കൊണ്ടു് തരുമൊന്ന്. തലപൊട്ടും.

പണ്ഡിതൻ:- ശരിയാണ് ഖാഖീ. തൻെറ വഴിക്കു പോകൂ. നമ്മോടു കയക്കണ്ട. ഈ രാജ്യമേതെന്നറിയാമോ? ആരെയെങ്കിലും കൊന്നാൽ പിടികൂടും. അടികിട്ടും. അല്ലെങ്കിൽ വധശിക്ഷ കിട്ടും. പിന്നെന്തു ചെയ്യും? ഇതൊന്നും സംന്യാസിയുടെ ലക്ഷണമല്ല.

ഖാഖി:- എടാ പിള്ളേരേ! നിങ്ങൾ ഇന്ന് എന്തു കണിയാണ് കാണിച്ചതു്?

186. ആഴ്സെനിക്. 187. കൊടില്-തീക്കട്ടയെടുക്കാനുള്ള ഉപകരണം.

പണ്ഡിതൻ:- നിങ്ങൾ ഒരിക്കലും നല്ല മഹാത്മാക്കളുടെ ശിഷ്യനായിട്ടില്ല. അല്ലെങ്കിൽ ഇത്ര വലിയ വിഡ്ഢിയാകുമായിരുന്നില്ല.

ഖാഖി:- നാം തന്നെ മഹാത്മാവാണ്. മററൊരു മഹാത്മാവിൻെറ സാക്ഷി വേണ്ട.

പണ്ഡിതൻ:- ഭാഗ്യദോഷികളുടെ ബുദ്ധിയും ദുരഭിമാനവുമാണ് നിങ്ങളുടേത്. എന്തു ചെയ്യാം! ഖാഖി സ്വസ്ഥാനത്തേക്കും പണ്ഡിതൻ വീട്ടിലേക്കും പോയി.

## വയസ്സൻ ഖാഖിയും ശിഷ്യനും

സന്ധ്യയ്ക്കു ദീപാരാധന കഴിഞ്ഞ് ഭസ്മധാരികളെല്ലാം, വൃദ്ധനായ ഖാഖി ബധിരനാണല്ലോ എന്നു കരുതി സാഷ്ടാംഗം, സാഷ്ടാംഗം എന്നിങ്ങനെ പറഞ്ഞു് സാഷ്ടാംഗം നമസ്കരിച്ച് ചുററുമിരുന്നു. ഖാഖി ചോദ്യമാരംഭിച്ചു.

''എടാ രാമദാസിയേ നീ എന്തു പടിച്ചു?''

''മഹരാജ് ഞാൻ ബേസ്നസഹസരനാമം പടിച്ചു''.

''എടാ ഗോവിന്ദദാസിയേ നീ എന്തു പടിച്ചു?''

''ഞാൻ രാമസതവരാജം പടിച്ചു''.

രാമദാസൻ ചോദിച്ചു. ''അങ്ങെന്തു പടിച്ചു?''

''ഞാൻ ഗീത പടിച്ചു''.

''ആരുടടുത്തു്?''

ഖാഖി:- പോടാ ചെറുക്കാ. ഞാനാരെയും ഗുരുവാക്കാറില്ല. നോക്കു്. നാം പരാഗയിൽ (പ്രയാഗ) താമസിക്കാറുണ്ട്. നമക്കു് അച്ചരം പോലും അറിവില്ലാറുണ്ട്. ഏതേലും താറുപാഞ്ചിയ പണ്ഡിതനെ കാണുമ്പോൾ ഈ വളഞ്ഞച്ചരത്തിൻെറ പേരെന്താണ്. അർത്തമെന്താണ്. അങ്ങനേ ചോദിച്ചു ചോദിച്ച് പതിനെട്ടത്യായം ഗീത കാണാതെ പടിച്ചു. ആരും ഗുരുവില്ലാതെ.

ഇപ്രകാരമുള്ള ജ്ഞാനശത്രുക്കൾ അവിദ്യാഭവനത്തിൽ തന്നെ പാപ്പാക്കിയിട്ടില്ലെങ്കിലല്ലേ അത്ഭുതമുള്ളൂ! ഇവർ ലഹരിയില്ലാതെ, പ്രമത്തരാകാതെ, വഴക്കുണ്ടാക്കാതെ ഇരിക്കില്ല. തീനും കുടിയും മണിയടിയും, ശംഖൂത്തും, നെരിപ്പോടു കത്തിക്കലും ,ചുററിയടിക്കലും അല്ലാതെ യാതൊരു നല്ല കാര്യവും ചെയ്യാറേയില്ല. കഠിനശില ഉരുക്കാനാക്കാനും കഴിഞ്ഞേക്കും. പക്ഷേ ഈ ഖാഖികളെ ആത്മബോധമുള്ളവരാക്കാൻ വിഷമമാണ്, എന്തെന്നാൽ ശൂദ്രവർണത്തിൽപ്പെട്ട കൂലിക്കാരും, കൃഷിപ്പണിക്കാരും, വെള്ളം കോരു

ന്നവരും അവരുടെ ജോലിയുപേക്ഷിച്ചു് ഭസ്മം പൂശി വൈരാഗികരം ആവുകയാണു് ചെയ്യുന്നതു്. വിദ്യ, സത്സംഗം, എന്നിവയേപ്പററി അവക്കറിവില്ല. ഇവരിൽ നാഥസമ്പ്രദായികരം 'നമഃ ശിവായ' എന്നും ഭസ്മലേപികരം 'നൃസിംഹായനമഃ' എന്നും രാമാവതാരന്മാർ 'ശ്രീരാമചന്ദ്രായനമഃ' അഥവാ 'ശ്രീ സീതാരാമാഭ്യാംനമഃ' എന്നും, കൃഷ്ണോപാസകർ 'ശ്രീരാധാ കൃഷ്ണാഭ്യാം നമഃ' അഥവാ 'നമോഭഗവതേ വാസുദേവായ' എന്നും ബംഗാളികരം 'ഗോവിന്ദായനമഃ' എന്നുമുള്ള മന്ത്രങ്ങളാണു് ചെവിയിൽ ജപിച്ചുകൊടുക്കുന്നതു്. ഇതു കഴിഞ്ഞാൽ അവർ ശിഷ്യരായി. പിന്നീടു് പറയും:- കുഞ്ഞേ! തുമ്പമന്ത്രം ചൊല്ലു്.

ജലം പവിത്രം, സ്ഥലം പവിത്രം കിണറു പവിത്രം
ശിവൻ പറയട്ടെ കേട്ടോട്ടെ പാർവതി-തുംബാപവിത്രം.[188]

ഇങ്ങനെയെല്ലാം പറയുന്നവർ വിദ്വാന്മാരോ ലോകത്തിനു പകാരികളോ ആകുമോ? ഭസ്മധാരികരം രാപകൽ നെരിപ്പോടോ ആഴിയോ കൂട്ടി വിറകെരിച്ചു കളയുന്നു. ഒരു മാസം ഇവർ ചെലവഴിക്കുന്ന വിറകിനു പകരം കമ്പിളിയോ മററോ വാങ്ങി ഉപയോഗിച്ചാൽ നൂറിലൊരുഭാഗം പണംകൊണ്ടു് സുഖമായി കഴിയാം. ഈ ബുദ്ധി അവക്കെവിടെ നിന്നു കിട്ടാനാണു്?! ആഴിക്കു ചുററും ഇരിക്കുന്നതുകൊണ്ടു് - ചൂടുകായുന്നതുകൊണ്ടു് - ഇവർ തപസ്വികളെന്ന പേരു ധാരണം ചെയ്തിരിക്കുന്നു. എങ്കിൽ കാട്ടുമനുഷ്യർ ഇവരേക്കാരം തപസ്വികളായിരിക്കും! സംശയമില്ല. ജട വച്ചു്, ഭസ്മം ധരിച്ചു്, തിലകം ധരിച്ചു്, തപസ്വികളാകാനാവുമെങ്കിൽ ആക്കെന്തോണാകാൻ കഴിയാത്തതു്? ഇവർ പുറമേ ത്യാഗികളും അകമേ ഭോഗികളുമാണു്.

## കബീർ പന്ഥികൾ

ചോദ്യം:- കബീർ പന്ഥികരം നല്ലവരല്ലേ?

ഉത്തരം:- അല്ല.

ചോദ്യം:- എന്തുകൊണ്ടല്ല? അവർ വിഗ്രഹാരാധനാവിരോധികളാണു്. കബീർ പുഷ്പങ്ങളിൽ നിന്നുണ്ടായി. ഒടുക്കം പുഷ്പ

188. പൗരാണികരായ സംന്യാസികരം കൈവശം വയ്ക്കുന്ന കമണ്ഡലുവാണു് തുംബ. അതിൽ ഏതുവെള്ളം സൂക്ഷിച്ചാലും വെള്ളം ശുദ്ധമാകും. സഞ്ചാരികളായ സംന്യാസിമാർ ശുദ്ധജലം ലഭിക്കുവാൻ സ്വീകരിച്ചിരുന്ന ലഘുമാർഗമായിരുന്നു ഇതു്. ഇന്നത്തെ സംന്യാസിമാർ സൂക്ഷിക്കുന്ന സമുദ്രഫലമോ, ലോഹമോ കൊണ്ടുള്ള കമണ്ഡലുവല്ല, പേച്ചുരയ്ക്കാത്തോടാണിതു്. ഈ ശ്ലോകം രാമസ്നേഹീ ധർമപ്രകാശം, രാമപടലത്തിലുണ്ടു്.

  

മാവുകയും ചെയ്തു ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാർക്കു മുമ്പു തന്നെ കബീർ ഉണ്ടായിരുന്നു. വേദ - പുരാണങ്ങൾക്കു പോലും അറിവി ല്ലാത്ത കാര്യങ്ങളറിയാവുന്ന മഹാസിദ്ധനായിരുന്നു അദ്ദേഹം. സത്യത്തിൻെറവഴി കാണിച്ചതു് അദ്ദേഹം മാത്രമാണു്. ഇവരുടെ മന്ത്രങ്ങൾ 'സത്യനാമം കബീർ' മുതലായവയാണു്.

ഉത്തരം:- കല്ലും മററും വെടിഞ്ഞു്, കട്ടിൽ, കസേര, തലയിണ മെത്തിയടി, ദീപം മുതലായവയെ പൂജിക്കുന്നതു് ഒട്ടും വ്യത്യസ്ത മല്ല. കബീർ ഒരു വണ്ടായിരുന്നോ? അതോ മൊട്ടോ? എങ്ങനെ യാണു് അദ്ദേഹം പൂവിൽ നിന്നുണ്ടായതും പൂവായിത്തീർന്നതും? ഇതുശരിയെങ്കിൽ ഇനിപറയുന്നതും നേരായേക്കാം, കാശിയിലൊ രുനെയ്ത്തുകാരനുണ്ടായിരുന്നു. അയാൾക്കു് കുട്ടികളില്ലായിരുന്നു. ഒരു ദിവസം വെളുപ്പിനു് ഊടുവഴിയേ നടക്കുമ്പോൾ ഒരു പുഷ്പക്കു ടയിൽ അന്നു രാത്രി ജനിച്ച ഒരു കുട്ടിയേ കണ്ടു. അതിനെ എടുത്തു് തൻെറ ഭാര്യയ്ക്കു കൊടുത്തു, അവൾ ആ കുട്ടിയെ വളർത്തി. കുട്ടി പ്രായമായപ്പോൾ നെയ്ത്തു ജോലി ചെയ്തുവന്നു. പിന്നീടു് ഒരു പണ്ഡിതൻെറയടുത്തു് ചെന്നു് സംസ്കൃതം പഠിക്കാനാവശ്യപ്പെട്ട പ്പോൾ 'നാം നെയ്ത്തുകാരെ പഠിപ്പിക്കാറില്ല' എന്നു പറഞ്ഞു് അപമാനിച്ചുവിട്ടു. വീണ്ടും പലരേയും സമീപിച്ചു. ആരും പഠി പ്പിച്ചില്ല. ഒടുവിൽ തനിക്കു തോന്നിയ ഭാഷയിൽ വിദ്യാഭ്യാസ മില്ലാത്തവരെ ഓരോന്നും പഠിപ്പിക്കുവാനാരംഭിച്ചു. തംബുരു മീട്ടി പാടുകയും ഭജനകൾ ആലപിക്കയും ചെയ്തു. വിശേഷിച്ചും പണ്ഡിതന്മാരെയും വേദശാസ്ത്രങ്ങളെയും നിന്ദിച്ചു പോന്നു. ചില മൂഢന്മാർ ഈയാളിൻെറ വലയിൽപെട്ടു. മരിച്ചപ്പോൾ ചിലർ ചേർന്നു് ഇദ്ദേഹത്തെ സിദ്ധനാക്കി. ജീവിച്ചിരിക്കെ ശിഷ്യത്വം സ്വീകരിച്ചവർ പിന്നീടു് മററുള്ളവരെ പഠിപ്പിച്ചു പോന്നു.

ചെവിയടച്ചു പിടിച്ചാൽ കേൾക്കുന്ന ശബ്ദത്തിനു് ഇവർ 'അനഹത' ശബ്ദമെന്നു് പേരിട്ടു. മനോവൃത്തിക്കു് 'സുരതി' എന്നു പറയുന്നു. ഇതിനെ ശബ്ദം കേൾക്കുന്നതിൽ ഉറപ്പിക്കണം. അതി നു് സന്തധ്യാനമെന്നും ഈശ്വരധ്യാനമെന്നും പറയുന്നു. അവിടെ കാലനു പോലും സമീപിക്കാനാവില്ല. കുന്തത്തിൻെറ ആകൃതി യിലുള്ള തിലകവും ചന്ദനമാലയും ധരിക്കുന്നു. ഈ മാർഗം ആത്മോന്നതിയോ ജ്ഞാനോന്നതിയോ ഉണ്ടാകുമോ എന്നു ചിന്തി ക്കുക ഇതെല്ലാം വെറും കുട്ടിക്കളികൾ തന്നെ.

## സിക്കുമത ഖണ്ഡനം

ചോദ്യം:- പഞ്ചാബിൽ ഗുരുനാനക് ഒരു മതം പ്രചരിപ്പിച്ചു. അദ്ദേഹവും വിഗ്രഹാരാധനയെ എതിർത്തു. മുസൽമാന്മാരാവുന്ന

തിൽ നിന്നു് രക്ഷിച്ചു. അദ്ദേഹം സംന്യാസിയായില്ല, ഗൃഹസ്ഥാശ്രമം തുടൎന്നു. അദ്ദേഹത്തിൻെറ ആശയം നല്ലതായിരുന്നെന്നു് ഈ മന്ത്രോപദേശത്തിൽ നിന്നു് വെളിവാകും:-

''ഓം സത്യനാമ കൎത്താ പുരുഷ് നിർഭോ നിർവൈരു് അകാലമൂൎത്ത് അജോനി സഹഭം ഗുരുപ്രസാദ് ജപു്. ആദിസച്, ജുഗാദിസച്, ഹൈഭീ സച്, നാനക് ഹോസീഭീ സച്''.[189]

'ഓം എന്നതു് ആരുടെ സത്യനാമമാണോ ആ കൎത്താവായ പുരുഷൻ നിർഭയനും, വൈരരഹിതനും, അകാലമൂൎത്തി അഥവാ കാലബന്ധനത്തിലും ജന്മബന്ധനത്തിലും വരാത്തവനുമത്രേ. ഗുരുകൃപയാൽ അവൻെറ നാമം ജപിക്കുക. ആ പരമാത്മാവ് ആദിയിൽ സത്യം, യുഗങ്ങളുടെ ആദിയിൽ സത്യം, വൎത്തമാനത്തിൽ സത്യം, ഭാവിയിലും സത്യം തന്നെ.

ഉത്തരം:- ഗുരുനാനക്കിൻെറ ആശയം നല്ലതായിരുന്നു. പക്ഷേ ഒട്ടും വിദ്വാനല്ലായിരുന്നു. ആ പ്രദേശത്തെ ഗ്രാമങ്ങളിലെ ഭാഷ മാത്രം അറിയാമായിരുന്നു. വേദാദി ശാസ്ത്രങ്ങളോ സംസ്കൃതമോ അറിയാമായിരുന്നില്ല. അറിയാമായിരുന്നെങ്കിൽ ''നിർഭയ'' എന്നതിനു് 'നിർഭോ' എന്നെഴുതുന്നതെങ്ങനെ? ഇതിനുദാഹരണം അദ്ദേഹം എഴുതിയ സംസ്കൃതിസ്തോത്രമാണു്. സംസ്കൃതത്തിലും നിലയുറപ്പിക്കണമെന്നു് ആഗ്രഹം ഉണ്ടായിരുന്നു. എന്നാൽ, പഠിക്കാതെങ്ങനെ സംസ്കൃതം വശമാകും? ഒരിക്കലും സംസ്കൃതം കേട്ടിട്ടു പോലുമില്ലാത്ത ആ ഗ്രാമീണൎക്കിടയിൽ സംസ്കൃതി സ്തോത്രമെഴുതി പണ്ഡിതനായിക്കാണും. സ്വന്തം മാനം നിലനിൎത്തുന്നതിനും ഖ്യാതിക്കും ആഗ്രഹമില്ലായിരുന്നെങ്കിൽ ഇങ്ങനെ ചെയ്യുകയില്ലായിരുന്നു. തന്നെ അംഗീകരിക്കണമെന്നദ്ദേഹം ആഗ്രഹിച്ചിരുന്നു. അല്ലെങ്കിൽ തനിക്കറിയാവുന്ന ഭാഷയേ പ്രയോഗിക്കുമായിരുന്നുള്ളു. താൻ സംസ്കൃതം പഠിച്ചിട്ടില്ലെന്നും പറയുമായിരുന്നു. ദുരഭിമാനം സ്വല്പം ഉണ്ടായിരുന്നു—അതിനനുസരിച്ചു് കീൎത്തിക്കും അംഗീകാരത്തിനും വേണ്ടി അല്പം ഡംഭും കാണിച്ചിരുന്നു. അദ്ദേഹത്തിൻെറ ഗ്രന്ഥത്തിൽ അങ്ങുമിങ്ങും വേദനിന്ദയും വേദസ്തുതിയും കാണാം. അങ്ങനെ എഴുതിയില്ലെങ്കിൽ ആരെങ്കിലും വേദാർത്ഥം ചോദിക്കും. ഉത്തരം അറിഞ്ഞുകൂടെങ്കിൽ അംഗീകാരം നഷ്ടപ്പെടും. അതിനാൽ നേരത്തേ തന്നെ സ്വന്തം ശിഷ്യന്മാരോടു ചിലപ്പോൾ വേദത്തിനു വിരുദ്ധമായും ചിലപ്പോൾ വേദത്തിനനുകൂലമായും പറഞ്ഞു പോന്നു. ഉദാഹരണത്തിനു് വേദ് പഢത്

189. ജപ്ജി, പൗഡി. 1.

ബ്രഹ്മാ മരേ. ചാരോം വേദ് കഹാനി. സന്ത് കി മഹിമാ വേദ് ന ജാനീ. നാനക് ബ്രഹ്മജ്ഞാനീ ആപ് പരമേശ്വര്,[190] (വേദം പഠിച്ച് ബ്രഹ്മാവ് മരിച്ചു, നാലു വേദവും കഥ, സന്തിൻെറ മഹിമ വേദമറിയുന്നില്ല, നാനക് ബ്രഹ്മജ്ഞാനിയായ ഈശ്വര നാണ്.) വേദം പഠിച്ചവർ മരിച്ചെങ്കിൽ നാനക്, മരണമില്ലാത്തവനാണ് താനെന്ന് ധരിച്ചിരുന്നോ? അദ്ദേഹവും മരിച്ചില്ലേ? വേദം എല്ലാ സത്യവിദ്യകളുടേയും ഭണ്ഡാരമാണ്. നാലു വേദങ്ങളും കഥയാണെന്നുപറയുന്നവരുടെ വാക്കുകളെല്ലാം കഥയാണ്. സന്ത് എന്നു പറയുന്ന മൂഢന്മാരായ പാവങ്ങൾക്ക് വേദങ്ങളുടെ മഹിമ ഒരിക്കലും അറിവാകുകയില്ല. ഗുരുനാനക് വേദങ്ങളെ മാത്രം സ്വീകരിച്ചിരുന്നെങ്കിൽ അദ്ദേഹത്തിൻെറ മതസമ്പ്രദായം പ്രചരിക്കുകയില്ലായിരുന്നു. അദ്ദേഹത്തിനു ഗുരുവാകാനും കഴിയുമായിരുന്നില്ല. സംസ്കൃതവിദ്യ അഭ്യസിക്കാതെ മററുള്ളവരെ പഠിപ്പിച്ച് എങ്ങനെ ശിഷ്യരാക്കാനാണ്!

ഗുരുനാനക് ജനിച്ച കാലത്ത് പഞ്ചാബ് തീർത്തും സംസ്കൃത വിദ്യാ വിഹീനവും മുസൽമാന്മാരാൽ പീഡിതവുമായിരുന്നെന്നതു് നേരാണ്. അന്നദ്ദേഹം കുറേപ്പേരെ രക്ഷിച്ചു[191]. ഗുരുനാനക്കിൻെറ കാലത്ത് അദ്ദേഹത്തിന് വളരെ ശിഷ്യന്മാരോ സ്വന്തം മതത്തിന് പ്രചാരമോ ഉണ്ടായില്ല. വിദ്വാന്മാരല്ലാത്തവരെ മരിച്ചുകഴിഞ്ഞാൽ സിദ്ധന്മാരാക്കുന്ന സമ്പ്രദായമാണല്ലോ ഉള്ളതു്. മരണശേഷമാണ് അദ്ദേഹത്തിനെ ഈശ്വര തുല്യനാക്കി ബഹുമാനിച്ചതു്. ഗുരുനാനക് വലിയ ധനവാനായിരുന്നില്ല. എന്നാൽ ശിഷ്യന്മാർ അദ്ദേഹത്തെ വലിയ സിദ്ധനും പ്രതാപിയും ഐശ്വര്യശാലിയുമാക്കി 'നാനക് ചന്ദ്രോദയം' 'ജന്മശാഖി' മുതലായ ഗ്രന്ഥങ്ങളിൽ ചിത്രീകരിച്ചിട്ടുണ്ട്. നാനക് ബ്രഹ്മാവിനെ കണ്ടു് വളരെ സംഭാഷണം നടത്തി, എല്ലാ ദേവന്മാരും അദ്ദേഹത്തെ ബഹുമാനിച്ചു. അദ്ദേഹത്തിൻെറ വിവാഹത്തിന് വളരെയേറെ ആനകളും, രഥങ്ങളും, കുതിരകളും, സ്വർണ്ണം വെള്ളി, മുത്ത് പവിഴം, മുതലായവയാൽ വിഭൂഷിതമായി വന്നു, അമൂല്യ രത്നങ്ങൾക്ക് അററവും അറുതിയുമില്ലായിരുന്നു എന്നെല്ലാം എഴുതിപ്പിടിപ്പിച്ചിട്ടുണ്ട്. ഇതൊക്കെ പുളുവല്ലെങ്കിൽ പിന്നെന്താണ്? ഇതെല്ലാം ശിഷ്യന്മാരുടെ പണിയാണ്, ഗുരുനാക്കിൻെറ കുററ

190. സ്വല്പം വ്യത്യാസങ്ങളോടെ, ആസാ 1.10, രാജതിലംഗം 1.1., സുഖ്മനീ പൗഡി 7-8, 8.6 എന്നിവയിൽ ഇവ നാലും കാണാം. 191. മതം മാറുന്നതിൽ നിന്ന് രക്ഷിച്ചെന്നർത്ഥം.

മല്ല. പിന്നീട്ട് ഇദ്ദേഹത്തിൻെറ പുത്രൻ ഉദാസി എന്നും ഗുരുരാമ ദാസ്' മുതലായവർ 'നിമ്മലാ' എന്നും രണ്ട വിഭാഗങ്ങളുണ്ടാക്കി. മററു ഗുരുക്കന്മാർ ആധിപത്യത്തിലിരിക്കെ ഗ്രന്ഥങ്ങളെഴുതി മൂല ഗ്രന്ഥത്തോട്ട ചേത്ത്. ഇവരിൽ പത്താമനാണ്' ഗുരുഗോവിന്ദ സിംഹൻ. അദ്ദേഹത്തിന്ന ശേഷം ഗ്രന്ഥത്തിൽ കൂട്ടിച്ചേക്കലുണ്ടായില്ല. അന്നുവരേയ്ക്കുള്ള ചെറുപുസ്തകങ്ങളെല്ലാം കൂട്ടിച്ചേത്ത്' ഒററ ഗ്രന്ഥമാക്കി. നാനക്കിന്ന ശേഷമുണ്ടായ ഗുരുക്കന്മാർ പുരാണകഥകളേപ്പോലെ അനേകം കഥകളെഴുതി അദ്ദേഹത്തിൻെറ ഗ്രന്ഥത്തിൽ ചേത്ത് എന്ന പറഞ്ഞുവല്ലോ? എന്നാൽ 'ബ്രഹ്മജ്ഞാനി ഈശ്വരനാ'ണെന്ന സിദ്ധാന്തം ഇവക്ക്' വലിയ കുഴപ്പങ്ങളുണ്ടാക്കി. ഗുരുനാനക് വലിയ പ്രാധാന്യം കൊടുത്ത ദൈവികമായ അംശങ്ങാം അവർ അവഗണിച്ചു. നാനക്കിൻെറ പാരമ്പര്യം മാററമില്ലാതെ തുടന്നിരുന്നെങ്കിൽ നന്നായിരുന്നേനെ. ഇപ്പോഠം തങ്ങളേററവും മുന്തിയവരാണെന്ന്' ഉദാസികളും അതുപോലെ നിമ്മലരും അവകാശപ്പെടവേ അകാലികളും സുതരേഹസായി[192]കളും അതേ അവകാശവാദം ഉന്നയിക്കുന്നു.

ഈ ഗുരുക്കന്മാരിൽ ഗോവിന്ദസിംഹൻ അസാധാരണ ധീരനായിരുന്നു. അദ്ദേഹത്തിൻെറ മുൻഗാമികഠം മുസ്ലീങ്ങളുടെ കൊടും പീഡനങ്ങാംക്ക്' ഇരയായിരുന്നു. ഇതിന്ന പ്രതികാരം ചെയ്യാൻ അദ്ദേഹം ഇച്ഛിച്ചു. എന്നാൽ അദ്ദേഹത്തിൻെറ പക്കൽ ആവശ്യമായ സാമഗ്രികളൊന്നും ഇല്ലായിരുന്നു. മുഗാം ആധിപത്യം അതിൻെറ ഉച്ചാവസ്ഥയിൽ എത്തുകയായിരുന്നു. അദ്ദേഹം ഒരു പുരശ്ചരണം [193] നടത്തി. അതിൻെറ സമാപ്തിയിൽ ഇങ്ങനെ പ്രഖ്യാപിച്ചു.:- ''എനിക്ക്' ദേവി പ്രത്യക്ഷയായി വരവും വാളും നല്കിയിരിക്കുന്നു. മുസൽമാന്മാരോട്ട്' യുദ്ധം ചെയ്യാൻ ആജ്ഞാപിക്കയും വിജയം ഉറപ്പാണെന്ന്' അനുഗ്രഹിക്കയും ചെയ്തിരിക്കുന്നു''. വളരെപ്പേർ അദ്ദേഹത്തിൻെറ കൂടെച്ചേന്നു. വാമമാർഗികഠം പഞ്ചമകാരങ്ങളും, ചക്രാങ്കിതർ പഞ്ച സംസ്കാരങ്ങളും നടപ്പിലാക്കിയതുപോലെ അദ്ദേഹം 'പഞ്ചകകാര'ങ്ങാം നടപ്പാക്കി. ഇവ യുദ്ധത്തിന്നുപകരിക്കുന്നു. 1. കേശം-തലമുടി നീട്ടിവളത്തുക. ഇതു' വാളിൽ നിന്നും വടിയിൽ നിന്നും കുറച്ചു രക്ഷ നല്കുന്നു. 2. കങ്കണം-വള. ഇതു' തലയ്ക്കും കൈയ്ക്കും ഒട്ട സംരക്ഷണം നല്കുന്നു.

---

192. സിക്കുകാരിലെ സുഥരേ ശാഹ്' എന്നയാളിൻെറ അനുയായികഠം.
193. പുരശ്ചരണം ഒരുതരം പൂജയാണ്'. ഏതെങ്കിലും ദേവതയുടെ മന്ത്രം ഉച്ചരിച്ച്' ഹോമം നടത്തുന്നു. വലിയ ശക്തി ആ ദേവത നല്കുമെന്ന്' വിശ്വാസം. ഇവിടെ ദുർഗയായിരുന്നു ദേവത.

3. കച്ഛാ. (നിക്കർ) മുട്ടിനു മുകളിൽ ഉടുത്തുകെട്ടുന്ന ഈ വസ്ത്ര വിശേഷം ഓടാനും ചാടാനും സൗകര്യം നല്കുന്നു, ഗൃഹസ്ഥിക്കാരും, നടന്മാരും ഇതുടുക്കുന്നു. ശരീരത്തിൻെറ മർമസ്ഥാനം സംരക്ഷിക്കാനും ആയാസമില്ലാതെ നീങ്ങാനും ഇതു കൊള്ളാം. 4. കങ്കാ. (ചീപ്പ്) തലമുടി ചീകിവയ്ക്കാനുപകരിക്കുന്നു. 5. കാച്ചു അല്ലെങ്കിൽ കൃപാണം. (കഠാര മുതൽ വാറം വരെ.) ഇതും യുദ്ധത്തിനു കൊള്ളാം. ഇതെല്ലാം ആ കാലത്തേക്കു വേണ്ടി ഗുരുഗോവിന്ദസിംഹൻ സ്വബുദ്ധിയുപയോഗിച്ച് നടപ്പാക്കിയതാണ്. ഇന്ന് ഇവകൊണ്ട് പ്രയോജനമൊന്നുമില്ല. യുദ്ധത്തിനുവേണ്ടി അന്നു പ്രയുക്തമായവ ഇന്ന് മതത്തിൻെറ ഭാഗമായി മാറിയിരിക്കുന്നു.

ഇവർ വിഗ്രഹാരാധന നടത്തുന്നില്ലെങ്കിലും, അതിനു പകരം ഗ്രന്ഥപൂജ നടത്തുന്നുണ്ട്. അചേതനമായ ഏതിൻെറയെങ്കിലും മുമ്പിൽ തലകുനിക്കുന്നതും, അതിനെ പൂജിക്കുന്നതുമെല്ലാം വിഗ്രഹാരാധനതന്നെയാണ്. വിഗ്രഹാരാധകർ ഭക്തികച്ചവടം നടത്തി വയറുപിഴയ്ക്കുന്നതുപോലെ ഇക്കൂട്ടരും ചെയ്യുന്നു. പൂജാരികൾ ദർശനം നടത്തിക്കുകയും വഴിപാടുകൾ കഴിപ്പിക്കുകയും ചെയ്യുന്നതുപോലെ നാനക് സമ്പ്രദായക്കാർ ഗ്രന്ഥപൂജ നടത്തുകയും വഴിപാടുകൾ കഴിപ്പിക്കുകയും ചെയ്യുന്നു. വിഗ്രഹാരാധകർ വേദത്തെ ആദരിക്കുന്നത്രയും ഇക്കൂട്ടർ ആദരിക്കുന്നില്ല. ഇവർ വേദങ്ങൾ കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല എന്നു പറയാവുന്നതാണ്. എന്തു ചെയ്യാം. കാണുകയോ കേൾക്കുകയോ ചെയ്യാൻ ഇടവരുന്ന, നിർബ്ബന്ധബുദ്ധിയും ദുരാഗ്രഹിയുമല്ലാത്ത ബുദ്ധിമാന്മാരായ ഏതു സമ്പ്രദായക്കാരും വേദമതം സ്വീകരിക്കുകതന്നെ ചെയ്യും. ഇവർ ഭക്ഷണസംബന്ധിയായ ഒട്ടേറെ അനാചാരങ്ങൾ ഇല്ലാതാക്കിയിട്ടുണ്ട്. അതുപോലെ വിഷയാസക്തിയും ദുരഭിമാനവും ത്യജിച്ച് വേദമതത്തെ പോഷിപ്പിച്ചാൽ നന്നായിരിക്കും.

## ദാദൂപന്ഥി ഖണ്ഡനം

ചോദ്യം:– ദാദൂപന്ഥിമതം നല്ലതല്ലേ?

ഉത്തരം:- നല്ലതു് വേദമാർഗമാണ്. സ്വീകരിക്കാനാവുമെങ്കിൽ സ്വീകരിക്കുക, അല്ലെങ്കിൽ സദാ തെററായ മാർഗത്തിൽ പെട്ടുപോകും. ദാദൂ ജനിച്ചതു് ഗുജറാത്തിലാണ്. പിന്നീട് ജയപൂരിനടുത്തുള്ള ആമേറിൽ പാർത്തു. എണ്ണക്കച്ചവടമായിരുന്നു ജോലി. ഈശ്വരസൃഷ്ടിയിലെ വിചിത്ര ലീലകളിൽ ഒന്നാണ് ദാദൂജിയെ പൂജിക്കാനാരംഭിച്ചതു്. ഇദ്ദേഹത്തിൻെറ ശിഷ്യന്മാർ വേദാദി ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ളതെല്ലാം വെടിഞ്ഞു് 'ദാദൂറാം,

ദാദ്ദറാം' ജപത്തിൽ മാത്രം മുക്തി കണ്ടെത്തുന്നു. സത്യോപദേശക രില്ലാതെ വരുമ്പോഴാം ഇത്തരം അന്ധവിശ്വാസങ്ങളുണ്ടാകും.[194]

## രാമസ്നേഹി മതം

കുറച്ചു കാലം മുമ്പ് രാമസ്നേഹി എന്നൊരു മതം ശാഹ്പുര[195] യിൽ ജന്മമെടുത്തു. അവർ വേദോക്തമായ ധർമങ്ങളെല്ലാം വെടിഞ്ഞ് 'രാമ-രാമ' ജപിക്കുന്നതു തന്നെ ശ്രേഷ്ഠമെന്നും അതിലാണ് ജ്ഞാന ധ്യാനമുക്തികളെന്നും വിശ്വസിക്കുന്നു. പക്ഷേ വിശക്കുമ്പോഴാം രാമനാമത്തിൽ നിന്നു ഊണ് ലഭിക്കുകയില്ല. ഭക്ഷ്യപേയങ്ങളാം ഗൃഹസ്ഥരുടെ പക്കൽ നിന്നേ കിട്ടൂ. അവരും വിഗ്രഹാരാധനയെ എതിർക്കുന്നു. എന്നാൽ ഓരോരുത്തരും സ്വയം വിഗ്രഹങ്ങളാവുകയാണ്. ഇക്കൂട്ടർ സദാ സ്ത്രീകളുമായാണ് സഞ്ചാരം, എന്തെന്നാൽ രാമന് 'രാമി' ഇല്ലെങ്കിൽ ആനന്ദലബ്ധിയില്ല. രാമസ്നേഹിമതത്തെപ്പററി ചില വിവരങ്ങളെഴുതാം. സന്ത് ദാസ്ജി എഴുതിയ, രാമസ്നേഹികളുടെ ഒരു ഗ്രന്ഥത്തിൽ ഇപ്രകാരം എഴുതിയിരിക്കുന്നു.

''ഭരമ് രോഗ് സബ്ഹീ മിട്യാ, രട്യാ നിരഞ്ജന് രാഇ
തബ് ജമ്കാകാഗജ് ഫട്യാ കട്യാ കര്മ്തബ് ജാഇ

(നിരഞ്ജന രാമ നാമം ജപിച്ചപ്പോഴാം അജ്ഞാനം - ഭ്രമം - നശിച്ചു. അപ്പോഴാം യമന്റെ നിയമപാശം പൊട്ടി, കർമബന്ധവും അററുപോയി) 'രാമ രാമ' എന്നു ജപിച്ചാൽ ഭ്രമം-അജ്ഞാനം-അകലുമോയെന്നും പാപത്തിനു തക്ക ശിക്ഷയെന്ന യമനീതിയും, ചെയ്ത കർമത്തിൽ നിന്നു വിടുതലും ലഭിക്കുമോയെന്നും ബുദ്ധിമാന്മാർ ചിന്തിക്കട്ടെ. ഇതെല്ലാം മനുഷ്യനെ പാപത്തിൽ കുടുക്കുന്നതിനും മനുഷ്യജന്മം നഷ്ടമാക്കുന്നതിനുമേ കൊള്ളാവൂ. ഇവരുടെ മുഖ്യഗുരുവായിരുന്നു. രാമ്ചരൺ. അദ്ദേഹത്തിന്റെ വാക്കുകൾ:-

മഹമാ നാംവ പ്രതാപ്കീ സുണൗ സരമണ് ചിത് ലാഇ.
രാമചരണ് രസനാ രടൗ ക്രമ് സകല് ഝട് ജാഇ.
ജിന് ജിന് സുമര്യാ നാംവ് ക്ലും സോസബ് ഉതര്യാ പാർ.
രാമ്ചരൺ ജോ വീസര്യാ. സോഹീ ജമ് കേ ദ്വാർ.
രാമ്വിനാ സബ് ഝൂഠ് ബതായോ.
രാമ് ജത് ഛൂട്യാ സബ്ക്രമ്മാ ചന്ദ് അരു സൂര് ദേഇ പര കമ്മാ.

194. പേജ് 441-3-ാം വരി മുതൽ ഉള്ള ഖണ്ഡിക നോക്കുക. 195. രാജസ്ഥാനിലെ ഉദയപൂർ രാജ്യത്തിലെ ഒരു സാമന്ത രാജ്യത്തിന്റെ തലസ്ഥാനം ഭീൽവാഡ എന്ന റെയിൽവേസ്റ്റേഷനു 56 കി. മീ. കിഴക്ക്.

രാമ് ഹേം തിനകും ഭൈനാഹിം തീന് ലോക്‌മേം കീർതി ഗാഹീം.
രാമ് രടത് ജമ് ജോർ ന ലാഗൈ.
രാമ് രാമ് ലിഖ് പത്ഥർ തരായീ. ഭഗതി ഹോതി ഔതാർ ഹി ധർഹി
ഊംച് നീച കുലഭേദ വിചാരൈ, സോതോ ജനമ ആപണോ ഹാരൈ
സംതാം കൈ കുല് ദീസൈ നാഹീം, രാമ രാമ കഹ് രാമ് സം ഹാമ്ഹീം.
ഐസോ കൂണ ജോ കീർതി ഗാവൈ ഹരിഹരിജന കൗ പാര ന പാ വൈ
രാമ സംതാം കാ അന്ത ന ആവൈ ആപ് ആപ്കീ ബുദ്ധി സമ ഗാവൈ.

''നാമം ജപിക്കുന്നതിൻെറ പ്രയോജനം ശ്രദ്ധയോടെ കേൾക്കുക, രാമചരണ നാവ് നിങ്ങളോടൊപ്പം ജപിക്കുന്നു. അതു് കഴിഞ്ഞ കർമങ്ങളെയെല്ലാം ഇല്ലാതാക്കും. ജപിച്ചവരെല്ലാം അക്കരെ കടന്നു. മറന്നവരെല്ലാം യമൻെറ സന്നിധിയിലേക്കു ആനയിക്കപ്പെട്ടു. രാമനല്ലാത്തതെല്ലാം മിഥ്യയാണു്. എല്ലാ കർമങ്ങളും രാമ സ്മരണയിൽ നശിക്കുന്നു. സൂര്യചന്ദ്രന്മാർ ജപക്കാരനു ചുററും ഭ്രമണം ചെയ്യുന്നു. രാമനെന്നു പറയുന്നവനു് ഭയം വരില്ല. ത്രിലോകങ്ങളും അവനെ കീർത്തിക്കുന്നു. നിങ്ങൾ രാമനെന്നു ജപിക്കു. ലോകം ഒരു ചൂക്കും ചെയ്യുകയില്ല. രാമ രാമ എന്നെഴുതിയ കല്ലു് ജലത്തിൽ പൊങ്ങിക്കിടക്കും. രാമൻ അവതരിച്ചതു് സ്വഭക്തസംരക്ഷണത്തിനാണു്. ഉച്ചനീചത്വങ്ങൾ ചിന്തിക്കുന്നു. കുടുംബഭേദം ചിന്തിക്കുന്ന ആൾ അവൻെറ ജന്മം മുടിക്കുന്നു. സംന്യാസികളെ സംബന്ധിച്ച് കുടുംബം അപ്രസക്തം. അവർ രാമ, രാമ എന്നു ജപിക്കയും രാമനിൽ ലയിക്കുകയും ചെയ്യുന്നു. ആർക്കും രാമനാമ മഹത്വം മുഴുവൻ പ്രകടിപ്പിക്കാനാവില്ല. ഹരിയുടെ മഹത്വം അളക്കാനാവില്ല. രാമൻ പറയുന്നു - സന്തുക്കളുടെ ശക്തി അന്തമററതാണു്. ഓരോരുത്തരും അവനവൻെറ ശക്തിക്കൊത്തു് പാടുന്നു.''

രാമചരണൻെറ പുസ്തകം നോക്കുമ്പോൾ മനസ്സിലാക്കാവുന്ന കാര്യമാണു്, ഈ മനുഷ്യൻ ഒരു സാധാരണ ഗ്രാമീണനായിരുന്നു എന്നതു്. പഠിപ്പില്ലാത്തയാൾ. അല്ലെങ്കിൽ ഇങ്ങനെയൊക്കെയുള്ള അസംബന്ധം എഴുതിപ്പിടിപ്പിക്കുമായിരുന്നോ? രാമ രാമ എന്നു പറയുന്നതുകൊണ്ടു് കർമത്തിൽ നിന്നു മുക്തരാകാമെന്നു പറയുന്നതു് വെറും ഭ്രമമാണു്. ഇതു് തൻെറയും മററുള്ളവരുടെയും

ജന്മം പാഴാക്കാനേ കൊള്ളാവൂ. യമഭയം മഹാഭയം തന്നെയെങ്കിലും, രാപകൽ രാമ രാമ എന്നു ജപിച്ചുകൊണ്ടിരുന്നാലും, കള്ളന്മാർ, കൊള്ളക്കാർ, വ്യാഘ്രം, സർപ്പം, തേൾ, കൊതുക് മുതലായവയോടുള്ള ഭയം വിട്ടുപോകുന്നില്ല. ശക്കര, ശക്കര എന്നു പറഞ്ഞാൽ മധുരിക്കാത്തതുപോലെ സത്യഭാഷണം മുതലായവ ചെയ്യാതെ രാമ രാമ എന്നു ജപിക്കുന്നതുകൊണ്ട് ഒന്നും നേടാനാകുന്നില്ല. രാമ രാമ എന്നു പറയുന്നതു് രാമൻ കേൾക്കുന്നില്ലെങ്കിൽ ജീവിതം മുഴുവൻ അങ്ങനെ പറഞ്ഞാലും രാമൻ കേൾക്കുകയില്ല. അഥവാ കേട്ടാൽ പിന്നീട് വിളിക്കുന്നതും വ്യർത്ഥമാണ്. ഇവർ വയററുപ്പിഴപ്പിനു വേണ്ടിയും അന്യരുടെ ജന്മം പാഴാക്കിക്കളയുന്നതിനു വേണ്ടിയും ഉണ്ടാക്കിവച്ച അർത്ഥഹീനമായ ! ഏർപ്പാടാണിതു്. പേരു് രാമസ്നേഹിയെന്നു്!. വാസ്തവത്തിൽഇവർ രാസസ്നേഹികളാണ്. ഇവർക്കു ചുററും സദാ വേശ്യകൾ വിലസുന്നതു കാണാം. ഇങ്ങനെയെല്ലാമുള്ള അനാചാരങ്ങൾ പ്രചരിക്കാതിരുന്നെങ്കിൽ ആര്യാവർത്തത്തിനു് ഈ ദുർഗതി സംഭവിക്കുകയില്ലായിരുന്നു. ഇവർ ശിഷ്യന്മാരെ എച്ചിൽ തീററുന്നു. സ്ത്രീകൾപോലും ഇവരെ സാഷ്ടാംഗം നമസ്കരിക്കുന്നു. ഏകാന്തമായി സ്ത്രീകൾ സംന്യാസിമാരുമായി സഹവസിക്കുന്നു. ഇവരുടെ മറെറാരു ശാഖ മാർവാഡ് ദേശത്തിലെ 'ഖേഡാപാ'[196] എന്ന ഗ്രാമത്തിൽ ഉണ്ടായി. അവരുടെ കഥയിപ്രകാരമാണ്:-

ചെരുപ്പുകുത്തിയായ രാമദാസൻ മഹാകൗശലക്കാരനായിരുന്നു. ഇയാൾക്കു് രണ്ടു ഭാര്യമാരുണ്ടായിരുന്നു. അയാൾ വളരെക്കാലം അവധൂതനേപ്പോലെ നായ്ക്കളുടെ കൂടെ ഭക്ഷണം കഴിയ്ക്കുകയും മററും ചെയ്തിരുന്നു. പിന്നീട് വാമമാർഗിയും രാമദേവൻെറ കാമഡിയയും[197] ആയി. ഇയാളുടെ ഭാര്യമാരും കൂടെപ്പാട്ടുമായിരുന്നു. അങ്ങനെ ചുററിക്കറങ്ങി സീഥൽ ഗ്രാമത്തിൽ[198] ചെരുപ്പുകുത്തികളുടെ ഗുരുവായ ഹരരാമദാസിൻെറ അടുക്കൽ എത്തി. രാമദേവമതം ഉപദേശിച്ചു് രാമദാസിനെ ശിഷ്യനാക്കി. രാമദാസൻ ഖേഡാപായിൽ ചെന്നു് അവിടം കേന്ദ്രമാക്കി മതപ്രചരണം തുടങ്ങി.

---

196. ഖേഡാപാ രാമസ്നേഹികളുടെ കേന്ദ്രമാണ്. രാജസ്ഥാനിലെ നാഗൗർ ജില്ലയിലെ ഒരു സാധാരണ ഗ്രാമമാണിതു്. 197. രാജപുട്ടാണയിലെ ചെരുപ്പു കുത്തികൾ മഞ്ഞവസ്ത്രം ധരിച്ച് 'ശബ്ദ'മെന്നു് അവർ പറയുന്ന പാട്ടുകൾ—രാമദേവൻെറയും മററും—പാടി നടക്കും. ഇവരെ കാമഡിയ എന്നു പറയുന്നു. 198. ജോധ്പൂരിനടുത്തുള്ള വലിയൊരു ഗ്രാമം.

അങ്ങ് ശാഹ്പുരയിൽ രാമചരൺ തൻെറ മതം പ്രചരിപ്പിച്ചു. ഇയാരം വ്യാപാരിയായിരുന്നു. (ബനിയാ.) ദാംതഡാ[199] ഗ്രാമത്തിലെ ഒരു സംന്യാസിയിൽ നിന്നു് കാവി വാങ്ങി ധരിച്ച് അയാളെ ഗുരുവാക്കി. ശാഹ്പുരയിൽ ചെന്നു് അവിടെ പാപ്പുറപ്പിച്ചു. കളങ്കമില്ലാത്ത പാവങ്ങളെ വേഗം വശത്താക്കാൻ കഴിയുന്നതിനാൽ ഇയാരം അവിടെ വേരുറപ്പിച്ചു. ജനങ്ങരം രാമചരണൻെറ വാക്കുകരം ശ്രേഷ്ഠമായി കരുതുന്നു. ഇവക്ക് ഉച്ചനീച ഭേദമില്ല ബ്രാഹ്മണനും അന്ത്യജനും ഒരുപോലെ ശിഷ്യത്വം സ്വീകരിക്കാം. ഇപ്പോഴും ഇവർ കുണ്ഡാപന്ഥികളെപ്പോലെയാണു്. കുണ്ഡ (മൺചട്ടി) യിലാണു് ഭക്ഷണം കഴിക്കുന്നതു്. വേദ ധർമത്തിൽ നിന്നും, മാതാപിതാക്കളിൽ നിന്നും ലൗകിക വ്യവഹാരങ്ങളിൽ നിന്നും പിന്തിരിപ്പിച്ച് ശിഷ്യരാക്കുന്നു. രാമനാമം മഹാമന്ത്രമാണെന്നു് കരുതുന്നു. ഇതാണു് ഛുഛര്മ (സൂക്ഷ്മ) വേദമെന്നവർ പറയുന്നു. 'രാമരാമ' ജപിച്ചാൽ ജന്മാന്തരങ്ങളിലെ പാപം ഇല്ലാതാവും. ഇതല്ലാതെ വേറെ മുക്തിമാർഗമില്ല. ശ്വാസ പ്രശ്വാസത്തിലൂടെ രാമരാമ പറയാൻ ഉപദേശിക്കുന്നയാളിനെ സത്യഗുരു എന്നു പറയുന്നു. സത്യഗുരു ഈശ്വരനേക്കാരം വലിയ ആളാണു്. അയാളുടെ പ്രതിമയെ പൂജിക്കുന്നു. സംന്യാസിമാരുടെ കാൽ കഴുകിക്കുടിക്കുന്നു. ഗുരുവിൻെറ അടുത്തു നിന്നു ദൂരെയെങ്ങാനും പോകുമ്പോരം ഗുരുവിൻെറ നഖമോ മുടിയോ കൈവശം വയ്ക്കുന്നു ഗുരുവിൻെറ ചരണാമൃതം നിത്യവും സേവിക്കണം. രാമദാസൻെറയും ഹരരാമദാസൻെറയും വാക്കുകളെ വേദത്തേക്കാരം പ്രാമാണികമായി കരുതുന്നു. അതടങ്ങിയ ഗ്രന്ഥത്തെ പ്രദക്ഷിണം വച്ച് എട്ടു തവണ സാഷ്ടാംഗം നമസ്കരിക്കുന്നു. ഗുരു അടുത്തുണ്ടെങ്കിൽ സാഷ്ടാംഗം നമസ്കരിച്ചുപചരിക്കണം. സ്ത്രീ പുരുഷ ഭേദമെന്യേ രാമരാമ എന്ന മന്ത്രം ഉപദേശിച്ചുകൊടുക്കുന്നു. നാമസ്മരണയിലൂടെ മാത്രം മംഗളമുണ്ടാകയും പഠിച്ചാൽ പാപമുണ്ടാകയും ചെയ്യുമത്രേ. ഇതിനു പ്രമാണമുണ്ടാക്കിയിട്ടുമുണ്ടു്.

പണ്ഡിതാ ഈപാനേപഡീ ദാ പൂരബലോ പാപ്
രാമരാമ സുമര്യാം വിനാം രഇഗ്യൗ രീതോ ആപ്
വേദപുരാണ പഢേ പഢ് ഗീതാ
രാമഭജന ബിന് രഇ ഗയേ രീതാ.

(പഠിപ്പ് അഴുക്കുതീററിയാണു്. കഴിഞ്ഞ കർമങ്ങരംക്ക് ഫലം ലഭിക്കും. രാമനാമം ജപിക്കാത്തവർ ശുദ്ധശൂന്യനത്രേ. നിങ്ങരം

199. ഫുലേരാ-കിശൻഗഢ് സ്റ്റേഷനുകരംക്ക് മധ്യേ ഈ പേരിൽ സ്റ്റേഷനുണ്ടു്

വേദം, പുരാണം, ഗീത എന്നിവ പഠിച്ചാലും രാമനാമം ജപിക്കാത്തപക്ഷം ശുദ്ധശൂന്യനത്രേ.) ഇങ്ങനെയുള്ള പുസ്തകങ്ങളാണുണ്ടാക്കിവച്ചിരിക്കുന്നതു്. സ്ത്രീ, ഭർത്താവിനെ ശുശ്രൂഷിക്കുന്നതു് പാപമാണെന്നും ഗുരുവിനെയും സംന്യാസിമാരെയും പൂജിക്കുന്നതാണു് ധർമമെന്നും പഠിപ്പിക്കുന്നു. വർണാശ്രമത്തെ അംഗീകരിക്കുന്നില്ല. ബ്രാഹ്മണൻ 'രാമസ്നേഹി'യല്ലെങ്കിൽ നീചനും ചണ്ഡാലനും, രാമസ്നേഹിയാണെങ്കിൽ ഉത്തമനാണെന്നും ഗണിക്കുന്നു. ഈശ്വരൻ അവതരിക്കുമെന്നു വിശ്വസിക്കുന്നില്ലെന്നു പറയുന്നെങ്കിലും ഭഗതി ഹേതി ഔതാരഹി ധരഹി (രാമനവതരിച്ചതു് സ്വഭക്തസംരക്ഷണത്തിനാണു്) എന്ന രാമചരണ വാക്യം മുമ്പെഴുതിയിട്ടുണ്ടു്. ആര്യാവർത്തത്തിനു നാശകരമായ അനാചാരങ്ങളും അന്ധവിശ്വാസങ്ങളുംകൊണ്ടു് ആദ്യന്തം നിറഞ്ഞതാണു് ഇവരുടെ മതം.

## വല്ലഭ സമ്പ്രദായം

ചോദ്യം:- ഗോകുലവാസികളായ ഗോസായികളുടെ മതം[200] വളരെ നല്ലതാണല്ലോ. എന്തു് ഐശ്വര്യമാണു് ഇവരനുഭവിക്കുന്നതു്. ഇതു് അത്ഭുതശക്തികൊണ്ടല്ലാതെ സാധിക്കുമോ?

ഉത്തരം:— ഇതു് ഗൃഹസ്ഥരുടെ ഐശ്വര്യമാണു്. ഗോസായികളുടേതല്ല.

ചോദ്യം:— കൊള്ളാം! കൊള്ളാം! ഗോസായികളുടെ പ്രതാപത്തിൽ നിന്നാണീ ഐശ്വര്യം, അല്ലെങ്കിൽ മററുള്ളവക്കും ഈ ഐശ്വര്യം ലഭിക്കാത്തതെന്താണു്?

ഉത്തരം:- മററുള്ളവരും ഇവരേപ്പോലെ കാപട്യങ്ങൾ ചെയ്താൽ ഐശ്വര്യവാന്മാരാകുമെന്നതിനെന്താണു് സംശയം? ഇവരോടൊപ്പമോ ഒട്ടധികമോ ആകാം.

ചോദ്യം:- അതുകൊള്ളാം! ഇവരിലെന്താണു് കാപട്യം? ഇതെല്ലാം ഗോലോക ലീലയാണു്.

ഉത്തരം:- ഗോലോക ലീലയല്ല, ഗോസായിലീലയാണു്. ഗോലോക ലീലയാണെങ്കിൽ ഗോലോകവും ഇതുപോലായിരിക്കും.

ഈ മതം തെലുങ്കനാട്ടിൽ നിന്നാണു് പ്രചരിച്ചതു്. തെലുങ്കനായ ലക്ഷ്മണഭട്ടു് എന്ന ബ്രാഹ്മണൻ വിവാഹത്തിനു ശേഷം

200. വേദവിരുദ്ധമത ഖണ്ഡനമെന്ന പുസ്തകത്തിൽ വല്ലഭ മതത്തെപ്പററി ഗ്രന്ഥകാരൻ വിസ്തരിച്ചെഴുതിയിട്ടുണ്ടു്. ഈ പുസ്തകം പ്രകാശിപ്പിച്ചതിനേ തുടന്നു് മഹർഷിയെ വധിക്കാൻ വല്ലഭമതക്കാർ തയാറായി.

ഏതോ കാരണത്താൽ മാതാപിതാക്കളേയും ഭാര്യയേയും വെടിഞ്ഞ് കാശിക്കു പോയി. അവിടെച്ചെന്നു് സംന്യസിച്ചു. വിവാഹിതനല്ലെന്നു് കള്ളം പറഞ്ഞാണു് സംന്യസിച്ചതു്. ഇയാൾ സംന്യാസിയായ വിവരം എങ്ങനെയോ വീട്ടുകാർ അറിഞ്ഞു. അച്ഛനമ്മമാരും ഭാര്യയും കൂടി കാശിയിൽ ചെന്നു് സംന്യാസം കൊടുത്തയാളിനോടു് യുവതിയായ ഭാര്യയുള്ള ഇയാൾക്കു് സംന്യാസം കൊടുത്തതെന്തിനെന്നു ചോദിച്ചു. ഭർത്താവിനെ സംന്യാസത്തിൽ നിന്നു വിടുവിക്കാത്ത പക്ഷം തനിക്കു കൂടി സംന്യാസം തരണമെന്നായി ആ സ്ത്രീ. അപ്പോൾ ശിഷ്യനെ വിളിച്ചു് ഗുരു പറഞ്ഞു:- ''നീ മഹാകള്ളനാണു്. സംന്യാസം ഉപേക്ഷിച്ചു് ഗൃഹസ്ഥിയാകണം. നീ കല്യാണം കഴിച്ചിട്ടില്ലെന്നു് കള്ളം പറഞ്ഞാണു് സംന്യസിച്ചതു്''. അയാൾ സംന്യാസം വിട്ടു് വീണ്ടും ഗൃഹസ്ഥാശ്രമിയായി. നോക്കൂ ഈ മതത്തിന്റെ തുടക്കം തന്നെ കള്ളത്തിൽ നിന്നാണു്, തെലുങ്കുനാട്ടിൽ ചെന്നപ്പോൾ ഇയാളെ ജാതിയിൽ കൂട്ടിയില്ല. അപ്പോൾ അവിടം വിട്ടു് ചുററിക്കറങ്ങാൻ തുടങ്ങി. കാശിക്കടുത്ത ചരണാർഗഢ് എന്ന ഗ്രാമത്തിനടുത്തുള്ള ചമ്പാരണ്യം[201] എന്ന കാട്ടിൽ ഇയാൾ പോകുക പതിവായിരുന്നു, ആരോ ഒരു കുട്ടിയെ കാട്ടിലുപേക്ഷിച്ചു് നാലുപാടും അകലെയകലെ തീ വച്ചു് സ്ഥലം വിട്ടു. ഉടനേതന്നെ വല്ല മൃഗങ്ങളും കുട്ടിയെ കൊല്ലരുതെന്നു കരുതിയാണു് തീയെരിച്ചതു്. ലക്ഷ്മണഭട്ടും ഭാര്യയും ഈ കുട്ടിയെ എടുത്തു് മകനാക്കി വളർത്തി. പിന്നെ കാശിയിൽ ചെന്നു പാർത്തു.

കുട്ടിപ്രായമായതോടുകൂടി അച്ഛനമ്മമാർ മരിച്ചു. ചെറുപ്പം മുതൽ യുവാവാകുന്നതു വരെ ഇയാൾ കാശിയിൽ വിദ്യാഭ്യാസം ചെയ്തിരുന്നു. പിന്നീടു് എങ്ങോ ചെന്നു് വിഷ്ണു ക്ഷേത്രത്തിലെ സേവകനായി. എന്തോ ചില കുഴപ്പങ്ങൾ കാരണം വിഷ്ണുക്ഷേത്രം വിട്ടു് വീണ്ടും കാശിയിൽ ചെന്നു് സംന്യസിച്ചു. അവിടെ ഭ്രഷ്ടനായ മററൊരു ബ്രാഹ്മണൻ സ്വപുത്രിയോടോപ്പം വസിച്ചിരുന്നു. അയാൾ നമ്മുടെ സംന്യാസിയോടു് സംന്യാസം വിട്ടു് മകളെ വേൾക്കാനാവശ്യപ്പെട്ടു. അയാൾ അതനുസരിച്ചു. അച്ഛൻ ചെയ്തതുപോലെ മകനും ചെയ്തതിൽ എന്തതിശയം? അയാൾ ഭാര്യയേയുംകൊണ്ടു് ആദ്യത്തെ വിഷ്ണുക്ഷേത്രത്തിൽ ചെന്നു. വിവാഹം

---

201. ശ്രീ രാമദാസ് ഗൗഡയുടെ 'ഹിന്ദുത്വ' എന്ന പുസ്തകത്തിൽ ശ്രീ വല്ലഭാചാര്യരെപ്പററി പ്രസ്താവിക്കുന്നിടത്തു് ചമ്പാരണ്യം മധ്യപ്രദേശിലെ റായ്പൂർ ആണെന്നു് പറയുന്നു.

ചെയ്തതുകൊണ്ട് അവിടെ കയററിയില്ല. പിന്നീട് അവിദ്യ സ്ഥിരതാമസമാക്കിയിട്ടുള്ള വ്രജദേശത്തു ചെന്നു. അവിടെ വിവിധ കപട യുക്തികൾ പ്രയോഗിച്ച് ആളുകളെ വ്യാമോഹിപ്പിച്ച് മിഥ്യകൾ പ്രചരിപ്പിച്ചു. ''ശ്രീകൃഷ്ണൻ എന്നെ കണ്ടു; ഗോലോകത്തു നിന്നു മർത്യലോകത്തു വന്നിട്ടുള്ള ദിവ്യജീവാത്മാക്കളെ ബ്രഹ്മസംബന്ധം മുതലായവയാൽ പവിത്രമാക്കി ഗോലോകത്തെത്തിക്കുക എന്നരുളിച്ചെയ്തു'' എന്നിങ്ങനെ പലതരം ഭോഷ്കുകളും പറഞ്ഞു പ്രലോഭിപ്പിച്ചു. കുറച്ചുപേരെ അതായതു് എൺപത്തിനാലു പേരെ വൈഷ്ണവരാക്കി. ഇനിയെഴുതുന്ന മന്ത്രങ്ങൾ നിർമിക്കുകയും അതിൽ ഭേദങ്ങളുണ്ടാക്കുകയും ചെയ്തു 1) **ശ്രീകൃഷ്ണം ശരണം മമ. 2) ക്ളീം കൃഷ്ണായ ഗോപീജന വല്ലഭായ സ്വാഹാ.** ഇവ രണ്ടും സാധാരണ മന്ത്രങ്ങളാണ്. അടുത്ത മന്ത്രമാകട്ടെ, ബ്രഹ്മസംബന്ധത്തിനും സമർപ്പണത്തിനും വേണ്ടിയുള്ളതാണ്. **''ശ്രീകൃഷ്ണഃ ശരണം മമ സഹസ്രപരിവത്സരമിതകാലജാതകൃഷ്ണ വിയോഗ ജനിത താപക്ളേശാനന്ത തിരോഭാവോ$f$ഹം ഭഗവതേ കൃഷ്ണായ ദേഹേന്ദ്രിയ പ്രാണാന്തഃകരണ തദ്ധർമാംശ്ച ദാരാഗാര പുത്രാപ്തവിത്തേ ഹ പരാണ്യാത്മനാ സഹ സമർപ്പയാമി. ദാസോ$f$ഹം കൃഷ്ണ തവാസ്മി.** (ശ്രീകൃഷ്ണ ഭഗവാൻ എനിക്കു ശരണം. സഹസ്രവർഷങ്ങളായി താപവും ക്ലേശവും കൃഷ്ണഭഗവാനിൽ നിന്നു വേർപാടും സഹിക്കുന്ന ഞാൻ എന്റെ ശരീരവും ഇന്ദ്രിയങ്ങളും പ്രാണങ്ങളും, അന്തഃകരണങ്ങളും അവയുടെ പ്രവൃത്തി, ഭാര്യ, പുത്രൻ, ധനം, ആത്മാവ്, എല്ലാമെല്ലാം അല്ലയോ കൃഷ്ണഭഗവാനേ! കൃഷ്ണ കൃഷ്ണ! അങ്ങയ്ക്കു സമർപ്പിച്ചുകൊള്ളുന്നു. ഞാൻ അങ്ങയുടെ ദാസനത്രേ!)

ഈ മന്ത്രം ഉപദേശിച്ച് ശിഷ്യന്മാരെയും ശിഷ്യകളേയും കൊണ്ട് സമർപ്പണം ചെയ്യിക്കുന്നു. 'ക്ളീം കൃഷ്ണായേതി' യിലെ ക്ളീം തന്ത്രഗ്രന്ഥത്തിലേതാണ്. വല്ലഭമതക്കാരും വാമമാർഗികളുടെ വകഭേദമാണെന്നു് ഇതു തെളിയിക്കുന്നു, അതുകൊണ്ടാണ് ഗോസായികളും അധികം സ്ത്രീസംസർഗം ചെയ്യുന്നതു്. 'ഗോപീജന വല്ലഭേതി' ശ്രീകൃഷ്ണൻ ഗോപികൾക്കു മാത്രം പ്രിയപ്പെട്ടവൻ ആയിരുന്നുവോ? മററുള്ളവക്കല്ലേ? സ്ത്രൈണരായിട്ടുള്ള അഥവാ സ്ത്രീസുഖത്തിൽപെട്ടുപോയവരാണ് സ്ത്രീകൾക്കു പ്രിയർ. ശ്രീകൃഷ്ണൻ അത്തരക്കാരനായിരുന്നുവോ? സഹസ്രവത്സരഗണന-(സഹസ്രപരിസംവത്സരേതി) വെറുതേയാണ്. വല്ലഭനും ശിഷ്യന്മാരും

സർവജ്ഞരല്ല. ശ്രീകൃഷ്ണവിയോഗം ഉണ്ടായിട്ട് സഹസ്രം വഷ്ങ്ങളേ ആയിട്ടുള്ളോ? അന്നോ എപ്പോഴോ, വല്ലഭമതം ഇല്ലാതിരുന്നപ്പോഠ, വല്ലഭൻ ജനിക്കുന്നതിനും മുമ്പ്, തൻെറ ദിവ്യജീവാത്മാക്കളെ ഉദ്ധരിക്കുന്നതിന് ആരുംവരാഞ്ഞതെന്താണ്. താപവും ക്ലേശവും പര്യായപദങ്ങളാണ്. ഏതെങ്കിലും ഒരു പദം പ്രയോഗിച്ചാൽ മതി. അതുപോലെ 'അനന്ത' എന്ന പദപ്രയോഗം 'സഹസ്ര'ത്തിൻെറ കൂടെ അനാവശ്യമാണ്. ഏതെങ്കിലും ഒന്നു മതി. അനന്തകാലം വരെ ആച്ഛാദിതമായിരിക്കുന്ന ഒന്നിനെ മോചിപ്പിക്കാൻ വല്ലഭൻ ജനിച്ചു എന്നു പറയുന്നതിൽ എന്താണർഥം? അനന്തത്തിന് അറുതിയില്ലാത്തതെന്നർഥം. അതിനെ എങ്ങനെ മോചിപ്പിക്കും? ഇന്ദ്രിയങ്ങഠ, പ്രാണാന്തഃകരണം, അവയുടെ ധർമം. സ്ത്രീ, പദവി, പുത്രൻ, ധനം എന്നിവയെ കൃഷ്ണനർപിക്കുന്നതെന്തിന്? കൃഷ്ണൻ പൂർണകാമനാകയാൽ ദേഹാദികളായവ ഒന്നും ഇച്ഛിക്കുകയില്ല. ദേഹാദികഠ അർപിക്കാനും സാധിക്കുകയില്ല. കാൽനഖാഗ്രം മുതൽ മുടിയററം വരെയുള്ളതാണ് ദേഹം. അതിൽ നല്ലതും ചീത്തയുമായ വസ്തുക്കളുണ്ട്. ആ മലമൂത്രാദികളേയും അർപിക്കുമോ? പാപപുണ്യരൂപമായ കർമത്തിൻെറ അർപണം മൂലം അവയുടെ ഫലഭോക്താവും കൂടിയാവില്ലേ ശ്രീകൃഷ്ണൻ? കൃഷ്ണൻെറ പേരു പറയുകയും സ്വയം അർപിക്കുകയും ചെയ്യുകയല്ലേ ഇതു്? ദേഹത്തിലുള്ള മലമൂത്രാദികളും ഗോസായി അർപിക്കുന്നില്ലേ? അതോ മധുരമുള്ളതു വിഴുങ്ങി കയ്പുള്ളതു് തുപ്പുമോ? ഗോസായിക്കു തന്നെ അർപിക്കണം മററു മതക്കാർക്കു പാടില്ല എന്നെഴുതിയിട്ടുണ്ടല്ലോ? ഇതെല്ലാം കടുത്ത സ്വാർഥതയാണ്. പരധനം അപഹരിക്കുന്നതിനും, വേദോക്ത ധർമത്തെ നശിപ്പിക്കുന്നതിനും ഉള്ള ലീലാവിലാസങ്ങളാണ്. ഈ വല്ലഭ പ്രപഞ്ചം കാണുക.

1. ശ്രാവണസ്യാമലേപക്ഷേ ഏകാദശ്യാം മഹാനിശി
   സാക്ഷാദ്ഭഗവതാ പ്രോക്തം തദക്ഷരശ ഉച്യതേ.
2. ബ്രഹ്മസംബന്ധകരണാത് സർവേഷാം ദേഹജീവയോഃ
   സർവദോഷ നിവൃത്തിർഹി ദോഷാഃ പഞ്ചവിധാഃ സ്മൃതാഃ
3. സഹജാ ദേശകാലോത്ഥാ ലോകവേദ നിരൂപിതാഃ
   സംയോഗജാഃ സ്പർശജാശ്ച ന മന്തവ്യാഃ കദാചന.
4. അന്യഥാ സർവ ദോഷാണാം ന നിവൃത്തിഃ കഥഞ്ചന
   അസമർപിത വസ്തൂനാം തസ്മാദ്വർജ്ജനമാചരേത്
5. നിവേദിഭിഃ സമർപ്യൈവ സർവം കുര്യാദിതി സ്ഥിതിഃ
   ന മതം ദേവ ദേവസ്യ സ്വാമിഭുക്തി സമർപണമ്.

6. തസ്മാ ദാദൗ സർവ കാര്യേ സർവ വസ്തു സമർപ്പണമ്
ദത്താപഹാര വചനം തഥാ ച സകലം ഹരേഃ
7. ന ഗ്രാഹ്യമിതി വാക്യം ഹി ഭിന്നമാർഗപരം മതമ്.
സേവകാനാം യഥാ ലോകേ വ്യവഹാരഃപ്രസിധ്യതി
8. യഥാകാര്യം സമർപ്പൈവ സർവേഷാം ബ്രഹ്മതാതതഃ
ഗങ്ഗാത്വേ ഗുണദോഷാണാം ഗുണദോഷ വർണ്ണനമ്.

ഇവ ഗോസായികളുടെ സിദ്ധാന്ത രഹസ്യാദി ഗ്രന്ഥങ്ങളിൽ എഴുതിയിട്ടുള്ളതാണ്. ഇവ ഗോസായിമതത്തിന്റെ മൂലതത്ത്വവുമാണ്. (1) ശ്രാവണമാസം വെളുത്ത പക്ഷത്തിലെ ഏകാദശി രാവിൽ സാക്ഷാൽ ഭഗവാൻ പറഞ്ഞതു് അക്ഷരംപ്രതി പറയുന്നു: ശ്രീകൃഷ്ണൻ ദേഹം വെടിഞ്ഞിട്ട് അയ്യായിരം വഷം കഴിഞ്ഞു. അദ്ദേഹത്തെ വല്ലഭൻ ശ്രാവണമാസം അദ്ധരാത്രിക്ക് എങ്ങനെ കാണും! (2) ''ഗോസായീ ശിഷ്യന്മാർ സർവസ്വവും സമർപ്പണം ചെയ്താൽ അവരുടെ ശരീരം ആത്മാവ് എന്നിവയുടെ സർവ ദോഷങ്ങളും ഇല്ലാതാകും''. ഇതു് മൂഢന്മാരെ ആകഷിച്ച് വല്ലഭ മതത്തിൽ ചേക്കാൻ വേണ്ടി ആവിഷ്കരിച്ച മിഥ്യാവാദമാണ്. ഗോസായീ ശിഷ്യന്മാരുടെയും ശിഷ്യകളുടേയും ദോഷമെല്ലാം നിവൃത്തമാകുമെങ്കിൽ രോഗദാരിദ്ര്യാതി പീഡകളുണ്ടാകുന്നതെങ്ങനെ? ആ പീഡകൾ അഞ്ചുവിധമാണത്രേ! (3) ഒന്നു്, സഹജ ദോഷം, സ്വാഭാവികമായി കാമക്രോധാദികളാലുണ്ടാകുന്നതു്, രണ്ടു്-ഏതെങ്കിലും ദേശകാലങ്ങളിൽ വിവിധപാപങ്ങൾ ചെയ്യുന്നതു്. മൂന്നു് —. ലോകത്തിൽ ഭക്ഷ്യാഭക്ഷ്യങ്ങളെന്നെണ്ണുന്നതും വേദോക്തമായ മിഥ്യാഭാഷണാദികളും. നാലു് - സംയോഗജം. ദുഷ്ടസംസർഗത്താലുണ്ടാകുന്ന മോഷണം, ജാരവൃത്തി, അമ്മ, ഭഗിനി, പുത്രി, പുത്രവധു ഗുരുപത്നി മുതലായവരുമായുള്ള സംയോഗജദോഷം അഞ്ചു്-അസ്പൃശ്യരെ സ്പർശിക്കൽ എന്ന സ്പർശജന്യദോഷം ഇവയെ ഗോസായീമതക്കാർ ഒരിക്കലും ഗണിക്കേണ്ട, യഥേഷ്ടം പ്രവർത്തിക്കാമെന്നർഥം. (4) ''ഗോസായിമതമല്ലാതെ മറ്റൊന്നുമേ, ഈ ദോഷനിവാരണത്തിനുപയുക്തമല്ല. അതിനാൽ സമർപ്പണം ചെയ്യാത്തതൊന്നും ഗോസായി ഉപഭോഗം ചെയ്യരുതു്''. ഇതിനാലാവാം ഇവരുടെ ധനവും പത്നി—പുത്രി, പുത്രവധുക്കളെയും സമർപ്പിക്കുന്നതു്. ഗോസായിയുടെ ചരണങ്ങളിൽ സമർപ്പിക്കാതെ ആരും സ്വപത്നിയേപ്പോലും സ്പർശിക്കരുതെന്നാണു് നിയമം! (5) അതിനാൽ ഗോസായിക്കു സമർപ്പിച്ചതിനു ശേഷമേയെന്തും അനുഭവിക്കാവൂ. എന്തെന്നാൽ ഉപയോഗിച്ചതൊന്നും

സമർപ്പിക്കാവുന്നതല്ല. (6) ഏതു കർമം ചെയ്യുമ്പോഴും ആദ്യം സർവ വസ്തുക്കളും ഗോസായിക്കു സമർപിച്ചതിനു ശേഷമേ ഉടമസ്ഥൻ സ്വീകരിക്കാവൂ. അതുപോലെ സർവവും ആദ്യം വിഷ്ണുവിനു സമർപിച്ചതിനു ശേഷമേ എടുക്കാവൂ. (7) ഗോസായിമതത്തിലേതല്ലാതെ മററു യാതൊരു മതക്കാരുടേയും ഒരു വാക്കുപോലും ഗോസായീശിഷ്യർ കേൾക്കരുതു്. സ്വീകരിക്കയുമരുതു്. ഇതു് യഥാർത്ഥ ഗോസായിയുടെ ലക്ഷണമാണു്. (8) ഇപ്രകാരം എല്ലാം സമർപിച്ചിട്ടു് അവയുടെ മദ്ധ്യത്തിൽ ബ്രഹ്മബുദ്ധി ചെയ്യണം. ഗംഗയിൽ അന്യജലം ചേർന്നാലും അതു് ഗംഗാജലമായിത്തീരുന്നു. സ്വമതത്തിൽ ഒട്ടേറെ ഗുണങ്ങളും അന്യമതങ്ങളിൽ ഒട്ടേറെ ദൂഷ്യങ്ങളുമുണ്ടു്. അതിനാൽ സ്വമതത്തിലെ ഗുണങ്ങളെപ്പററി വർണിക്കേണ്ടതു് ശിഷ്യന്മാരുടെ കടമയാണു്.

നോക്കൂ! ഗോസായിമതം ഇതരമതങ്ങളേക്കാളെല്ലാം സ്വാർത്ഥപരമല്ലേ? ബ്രഹ്മത്തിൻെറ ഒരു ലക്ഷണം പോലും അറിയാൻ വയ്യാത്ത നിങ്ങളെങ്ങനെ ശിഷ്യഗണങ്ങളെ ബ്രഹ്മസംബന്ധം ചെയ്യിക്കുമെന്നു് ആരെങ്കിലും ചോദിക്കുന്ന പക്ഷം ഞങ്ങൾതന്നെയാണു് ബ്രഹ്മമെന്നുത്തരം പറഞ്ഞേക്കും. അപ്പോൾ ബ്രഹ്മത്തിൻെറ ഗുണ കർമ സ്വഭാവങ്ങളൊന്നുമില്ലാത്ത നിങ്ങൾ കേവലം ഭോഗവിലാസത്തിനുവേണ്ടി ബ്രഹ്മം ചമഞ്ഞിരിക്കയാണോയെന്നുചോദിക്കേണ്ടതാണു്. ശിഷ്യഗണത്തെ തങ്ങൾക്കു സമർപിച്ചു് ശുദ്ധരാക്കുന്ന നിങ്ങൾ, നിങ്ങളുടെ ഭാര്യ, പുത്രി, പുത്രവധു മുതലായവരെ സമർപണം ചെയ്യാത്തതിനാൽ അശുദ്ധരാക്കിവച്ചിരിക്കയല്ലേ? അവരെ അന്യമതക്കാർക്കു് സമർപിക്കുക. വയ്യെങ്കിൽ മററുള്ളവരുടെ സ്ത്രീ - പുരുഷ - ധനാദികളെ സമർപണം വാങ്ങുന്ന സമ്പ്രദായം നിർത്തണം. ഇതുവരെ നടന്നതൊക്കെ പോകട്ടെ. ഇനിയെങ്കിലും നിങ്ങളുടെ ഈ മിഥ്യാവാദങ്ങളെല്ലാം വെടിഞ്ഞു് സുന്ദരവും ഈശ്വരോക്തവും വേദവിഹിതവുമായ സന്മാർഗത്തിൽ വന്നു് മനുഷ്യജന്മത്തെ സഫലമാക്കി, ധർമാർത്ഥകാമമോക്ഷങ്ങളാകുന്ന ഫലചതുഷ്ടയത്തെ പ്രാപിച്ചു് ആനന്ദമനുഭവിക്കുക.

നോക്കൂ! ഈ ഗോസായികൾ അവരുടെ മാർഗത്തെ പുഷ്ടിമാർഗമെന്നു പറയുന്നു. തിന്നുകുടിച്ചു് പുഷ്ടി പ്രാപിച്ചു് സകല സ്ത്രീ സംഗത്തിലൂടെ യഥേഷ്ടം ഭോഗകേളികളാടുന്നതാണു് ഈ പുഷ്ടിമാർഗം! വലിയ ദുഃഖദായികളായ ഭഗന്ദരം മുതലായ രോഗങ്ങൾ ബാധിച്ചു് നീറി നീറി മരിക്കേണ്ടിവരുന്ന കാര്യം അനുഭവിക്കുന്നവരല്ലേ അറിയൂ. സത്യം പറഞ്ഞാൽ ഇതു് പുഷ്ടിമാർഗ

മല്ല. കുഷ്ഠിമാർഗമാണ്. കുഷ്ഠരോഗിയുടെ ശരീരത്തിലെ ധാതുക്കൾ എങ്ങനെയാണോ ഉരുകിയഴുകിപ്പോയിട്ട് വിലപിച്ചു മരിക്കുന്നത് അതുപോലെയാണ് ഇവക്കും സംഭവിക്കുന്നത്. അതിനാൽ നരകമാർഗമെന്നുകൂടി ഇതിനു പേർ പറയുന്നതു ചേർച്ചയുള്ളതാണ്. എന്തെന്നാൽ ദുഃഖത്തിൻെറ പേരു് നരകമെന്നും സുഖത്തിൻേറതു് സ്വർഗമെന്നുമാണ്.

ഇപ്രകാരം മിഥ്യാജാലങ്ങൾ ഉണ്ടാക്കി അറിവില്ലാത്ത പാവം മനുഷ്യരെ വലയിൽ കുടുക്കുന്നു. എന്നിട്ട് തന്നെത്താൻ ശ്രീകൃഷ്ണൻ ചമഞ്ഞ് എല്ലാവരുടേയും യജമാനനായി നടിക്കുന്നു. ഗോലോകത്തിൽ നിന്നു് ഇവിടെ വന്നിട്ടുള്ള എല്ലാ ദിവ്യാത്മാക്കളേയും ഉദ്ധരിക്കുന്നതിനുള്ള പുരുഷോത്തമ ലീലയാണ് തൻെറ ജന്മമെന്നു പറയുന്നു. നമ്മുടെ ഉപദേശം സ്വീകരിക്കാത്തവർ ഗോലോകം പ്രാപിക്കില്ലെന്നും പേടിപ്പെടുത്തും. അവിടെ പുരുഷനായി ഒരു ശ്രീകൃഷ്ണനും ബാക്കിയെല്ലാം സ്ത്രീകളുമാണ്.

എത്ര വിചിത്രം ഗോസായിമതം! ഗോസായി ശിഷ്യന്മാരെല്ലാം ഗോപികളായിപ്പോകും. രണ്ടു ഭാര്യമാരുള്ളവൻെറ ഗതി മഹാദുർഗതിയാണ്. അപ്പോൾ ഒരു പുരുഷനു് കോടിക്കണക്കിനു സ്ത്രീകൾ പിന്മേയുണ്ടെങ്കിൽ ദുഃഖത്തിനവസാനമുണ്ടോ! ശ്രീകൃഷ്ണനതുല്യമായ സാമർഥ്യമുണ്ടെന്നും എല്ലാവരേയും പ്രസന്നചിത്തകളാക്കാൻ കഴിയുമെന്നുമാണെങ്കിൽ അദ്ദേഹത്തിൻെറ അദ്ധാംഗിനിയായ സ്വാമിനിയ്ക്കും അതേ സാമർഥ്യമുണ്ടായിരിക്കും. അദ്ധാംഗിനിക്കു് തുല്യശക്തി ഉണ്ടാവും. കാമവാസന സ്ത്രീ പുരുഷന്മാർക്കു തുല്യമോ, സ്ത്രീകൾക്കധികമോ ആയി ഈ ലോകത്തിൽ കാണുമ്പോൾ ഗോലോകത്തിലും അപ്രകാരമായിരിക്കുമല്ലോ. അപ്പോൾ അന്യസ്ത്രീകളുമായി സ്വാമിനി വളരെ വഴക്കുണ്ടാക്കുന്നുണ്ടായിരിക്കുമല്ലോ? എന്തെന്നാൽ സപത്നീഭാവം വളരെ ചീത്തയാണ്. അങ്ങനെ ഗോലോകം സ്വർഗത്തിനുപകരം നരകമായിക്കാണണം. മഹാ സ്ത്രീഗാമികൾ അധികവും ഭഗന്ദരാദി രോഗപീഡിതരായിരിക്കുന്നതുപോലെയാവാം ഗോലോകത്തിലും! ഛെ. ഛെ, ഇപ്രകാരമുള്ള ഗോലോകത്തിനേക്കാൾ ഭേദം സാധാരണ മർത്യലോകം തന്നെയാണ്. ഗോസായി ശ്രീകൃഷ്ണൻ ചമഞ്ഞു് അനേകം സ്ത്രീകളുമായി രമിച്ച് ഭഗന്ദര – പ്രമേഹാദി രോഗപീഡിതരാകുന്നെങ്കിൽ ഗോലോകത്തിലെ ശ്രീകൃഷ്ണനും ഇതു സംഭവിച്ചുകൂടേ? ഇല്ലെങ്കിൽ ശ്രീകൃഷ്ണ സ്വരൂപികളായ ഗോസായിമാർ എങ്ങനെ രോഗപീഡിതരാകുന്നു?

ചോദ്യം:- മർത്ത്യലോകത്തിൽ ലീലാവതാരം എടുക്കുന്നതു കൊണ്ടാണ് രോഗം വരുന്നതു്, ഗോലോകത്തിൽ രോഗമില്ലാത്തതുകൊണ്ടു് ഇതു സംഭവിക്കുകില്ല.

ഉത്തരം:- ''ഭോഗേ രോഗഭയമ്''' [202] എവിടെ ഭോഗമുണ്ടോ അവിടെ രോഗമുണ്ട്. ശ്രീകൃഷ്ണന് കോടാനുകോടി സ്ത്രീകളിൽ മക്കളുണ്ടാകുകയില്ലേ? ഉണ്ടാകുന്നെങ്കിൽ എല്ലാം ആണോ അതോ പെണ്ണോ? അതോ രണ്ടുമുണ്ടാകുന്നുവോ? പെണ്ണുതന്നെയാണെങ്കിൽ അവർ ആരെ വിവാഹം ചെയ്യും? അവിടെ ശ്രീകൃഷ്ണനല്ലാതെ മറ്റൊരു പുരുഷനില്ലല്ലോ. ഉണ്ടെങ്കിൽ നിങ്ങൾ നേരത്തേ പറഞ്ഞതു് പൊളിയായി. ഇനി ആണുതന്നെയാണെങ്കിലും ഇതു തന്നെ ഫലം. അവർ ആരെ വിവാഹം ചെയ്യും? വീട്ടിൽ തന്നെയോ? അതോ വേറെ വല്ലവരുടേയും പിള്ളേരുണ്ടോ? ഉണ്ടെങ്കിലും ഗോലോകത്തിൽ ഒരേയൊരു ശ്രീകൃഷ്ണൻ മാത്രമാണ് പുരുഷൻ എന്ന പ്രസ്താവം തെററും. സന്താനം ഉണ്ടാകുന്നതേയില്ലെന്നാണെങ്കിൽ ശ്രീകൃഷ്ണനിൽ നപുംസകത്വവും സ്ത്രീകളിൽ വന്ധ്യാത്വവും വന്നുകൂടും. ഇതെന്തൊരു ഗോലോകം! ഡൽഹിസുൽത്താൻെറ ബീവികളുടെ പടയോ?

ഇപ്പോൾ ഗോസായിമാർ സ്വശിഷ്യന്മാരുടേയും ശിഷ്യകളുടേയും തനു-മന-ധനങ്ങൾ അർപ്പണം ചെയ്യിക്കുന്നതും ശരിയല്ല. എന്തെന്നാൽ തനു (ശരീരം) വിവാഹാവസരത്തിൽ സ്ത്രീ പുരുഷന്മാർ പരസ്പരം സമർപ്പിച്ചുപോകുന്നതാണ്. മനസാകട്ടെ വീണ്ടും മറെറാരാൾക്കു സമർപ്പിക്കാവുന്നതല്ല. ശരീരത്തോടൊപ്പം അതും അർപ്പണം ചെയ്തുപോകുന്നു. അഥവാ മററാക്കെങ്കിലും സമർപ്പിക്കുന്നയാൾ വ്യഭിചാരിയായിപ്പോകും. ഇനി ധനം. അതും ഇങ്ങനെതന്നെ. അതായതു് മനസ്സില്ലാതെ ഒന്നും അർപ്പണം ചെയ്യാൻ സാധ്യമല്ല. ഈ ഗോസായികളുടെ മനോവൃത്തി, ശിഷ്യൻ സമ്പാദിക്കും നമ്മൾ സുഖിക്കുംഎന്നതാണ്. വല്ലഭ സമ്പ്രദായക്കാരായ ഗോസായികൾ തെലുങ്കുദേശത്തില്ല. അവക്ക്ആരെങ്കിലും അറിയാതെപോലും കന്യാദാനം ചെയ്താൽ ജാതിയിൽ നിന്നു ഭ്രഷ്ടു കല്പിക്കും. എന്തെന്നാൽഇവർ പതിതരും വിദ്യാഹീനരും രാപകൽ തെററുകളിൽ മുഴുകിക്കഴിയുന്നവരുമാണ്.

ഗോസായിയെ വീട്ടിൽ ക്ഷണിച്ചു വരുത്തിയാൽ ആ വീട്ടിൽ ചെന്ന് മരപ്പാവപോലെ അനങ്ങാതിരിക്കും. അനങ്ങുകയോ

---

202. ഭർത്തൃഹരി--വൈരാഗ്യ ശതകം--33.

മിണ്ടുകയോ ഇല്ല. വല്ലതും പറഞ്ഞുപോയാൽ മണ്ടനായാലോ? മൂർഖാണാംബലം മൗനമ് (മൂഢന് ബലം മൗനം). മിണ്ടിയാൽ പൂച്ച പുറത്താകും. എന്നാൽ സ്ത്രീകളുണ്ടെങ്കിൽ അവരെ മിഴിച്ചു നോക്കിയിരിക്കും. ഗോസായി നോക്കുന്നവർ ഭാഗ്യമുള്ളവരാണെന്നത്രേ വിശ്വാസം. നോട്ടം ലഭിക്കുന്നവരുടെ ഭർത്താവും സഹോദരരും ബന്ധുക്കളും മാതാപിതാക്കളും വളരെ സന്തുഷ്ടരാകുന്നു. സ്ത്രീകൾ ഗോസായിയെ കാൽതൊട്ടു വന്ദിക്കും. ഗോസായിക്കു് മനസ്സിനിഷ്ടപ്പെടുന്നവരുടെ വിരലിൽ കാലമർത്തും. അതു് എല്ലാവരും ധന്യമായ ഭാഗ്യമാണെന്നു കരുതും. ആ സ്ത്രീയെ ഭർത്താവുംപ്പെടെയുള്ളവർ ചേർന്നു് ഗോസായിയുടെ ചരണസേവനത്തിനയയ്ക്കുകയും ചെയ്യും. എന്തൊനും വീട്ടുകാർക്കു് ഇഷ്ടമല്ലെന്നു വന്നാൽ തന്റെ പിണിയാളുകൾ മുഖേന കാര്യം സാധിക്കും. സത്യം പറഞ്ഞാൽ ഇത്തരം പിണിയാളുകൾ അവരുടെ ക്ഷേത്രത്തിനു ചുററും എമ്പാടും പാർപ്പുണ്ടു്.

ഇവരുടെ ദക്ഷിണ വാങ്ങൽ രീതിയും രസകരമാണു്. ഇങ്ങനെ ചോദിക്കും. ''കൊണ്ടുവാ ദക്ഷിണ ഗോസായിക്കു്. ഭാര്യക്കു്. മകനു്, മകൾക്കു്. ശേവുകപ്രധാനിക്കു്, പാറാവുകാരനു്, ഗായകനു്, വിഗ്രഹത്തിനു്''. ഗോസായിയുംപ്പെടെയുള്ള ഈ ഏഴ് പേരാണു് പീടിക തുറന്നു വച്ചു് ദക്ഷിണ വാങ്ങി പുണ്യം വില്ക്കുന്നതെന്നു താല്പര്യം. ഗോസായിയുടെ ഏതെങ്കിലും ഭൃത്യൻ മരിക്കാറായാൽ അവന്റെ നെഞ്ചത്തു് ഗോസായി കാലു് വയ്ക്കും. കിട്ടുന്നതു് അടിച്ചെടുക്കും. ഇതു് മഹാബ്രഹ്മണ[203]ന്റേയോ ചുടലക്കാരന്റേയോ, മൃതബലിയിടുവിക്കുന്നവന്റെയോ പണിക്കു തുല്യമല്ലേ?

ചില ശിഷ്യന്മാർ ഗോസായിയെ വിളിച്ചു് മക്കളുടെ വിവാഹച്ചടങ്ങിൽ പാണിഗ്രഹണം നടത്തിക്കുന്നു. ചില ശിഷ്യന്മാർ കേസരീസ്നാനം നടത്തിക്കുന്നു. ഇതിനു് ഗോസായിയുടെ ദേഹത്തു് കുങ്കുമം പൂശുന്നു. പൂശുന്നതും സ്ത്രീകളാണു്. പിന്നീടു് ഒരു വലിയ പാത്രത്തിൽ പലകയിട്ടു് ഗോസായിയെ ഇരുത്തി, സ്ത്രീ പുരുഷന്മാർ ചേർന്നു് - വിശേഷിച്ചും സ്ത്രീകൾ - കുളിപ്പിക്കുന്നു. കുളി കഴിഞ്ഞുപീതാംബരമുടുത്തു് മെതിയടിയിൽ കയറുന്നതിനു മുമ്പു് കൗപീനം പാത്രത്തിലിടുന്നു. പാത്രത്തിലെ ജലം തീർഥജലമായി ശിഷ്യവർഗം ആചമനം ചെയ്യും. പിന്നീടു് വിശേഷാൽ

---

203. മഹാബ്രാഹ്മണൻ എന്നതിനു് ഇപ്പോൾ മൃതശരീരത്തിൽ നിന്നു് ഉണ്ണിയെടുക്കുന്ന വ്യക്തിയെന്നർഥമായിരിക്കുന്നു!

തയ്യാറാക്കിയ താംബൂലം ഗോസായിക്കു നല്കുന്നു. ഇതു് തിന്നു് ഒരു ഭാഗം കൊത്തു് വെള്ളിപ്പാത്രത്തിൽ തുപ്പുന്നു. ഇതിനു് 'മഹാ പ്രസാദ'മെന്നാണു് പറയുന്നതു്! ഇവർ എന്തു തരം മനുഷ്യരാണെന്നു് ആലോചിക്കുക. മൂഢതയും അനാചാരവും ഇത്ര കണ്ടാ കാമോ? പലരിൽ നിന്നു് സമർപ്പണം വാങ്ങും. എങ്കിലും വൈഷ്ണവരുടെ ഭക്ഷണമേ കഴിക്കൂ! ചിലർഅതുമില്ല. അയിത്തം ഓർത്തു് വിറകു പോലും കഴുകിയേ എടുക്കൂ! എന്നാൽ ഗോതമ്പുമാവ് ശക്കര, പഞ്ചസാര, നെയ്യ് മുതലായവ കഴുകാറില്ല. അല്ലാതെ തന്നെ അവയുടെ 'അശുദ്ധം' പോകുമത്രേ. അല്ലാതെന്തു ചെയ്യും! ഇവ കഴുകിയാൽ നഷ്ടപ്പെട്ടുപോകില്ലേ? ഞങ്ങൾ ശ്രീകൃഷ്ണനു് ചാർത്തുകയും പാടുകയും നിവേദിക്കയും മററും ചെയ്യാറുണ്ടെന്നിവർ പറയും. വാസ്തവത്തിൽ ഇവയെല്ലാം അവരുടെ സ്വന്ത സുഖത്തിനുവേണ്ടിയാണു്. മഹാ അനർത്ഥങ്ങളും കാട്ടിക്കൂട്ടാറുണ്ടു്. ഹോളിക്കു് പീച്ചാങ്കുഴലിൽ ചായവെള്ളം നിറച്ചു് സ്ത്രീകളുടെ നെഞ്ചത്തും നാഭിക്കും ചാമ്പിയൊഴിക്കും. ബ്രാഹ്മണർക്കു നിഷിദ്ധമായ രസവിക്രയം[204] ചെയ്യുന്നവരുമുണ്ടു്.

ചോദ്യം:- ഗോസായി ചപ്പാത്തി, പരിപ്പു്, കറി, ചോറു് പച്ചക്കറി, ലഡു മുതലായവ നേരിട്ടു വില്ക്കുന്നില്ല. ഭൃത്യന്മാരേക്കൊണ്ടു് വില്പിക്കുന്നതേയുള്ളു. പിന്നെന്താണു് ദോഷം?

ഉത്തരം:- ഭൃത്യന്മാർക്കു് ശമ്പളം കൊടുക്കുന്ന പക്ഷം അവർ ഈ ജോലി ചെയ്യുകയില്ല. വാസ്തവത്തിൽ ശമ്പളത്തിനു പകരം ചോറും പരിപ്പും മററും കൊടുക്കുകയാണു് ചെയ്യുന്നതു്. അവർ കൊണ്ടുപോയി അങ്ങാടിയിൽ വില്ക്കുന്നു. ഗോസായി തനിയേ കൊണ്ടുപോയി വിററിരുന്നെങ്കിൽ ഭൃത്യന്മാർ, ഈ നീചകർമ്മത്തിൽ നിന്നു രക്ഷപെട്ടേനെ. പാപഫലം ഗോസായിക്കുമാത്രം ലഭിക്കുമായിരുന്നു. ആദ്യം സ്വയം കുടുങ്ങുകയും പിന്നീടു് മററുള്ളവരെ കുടുക്കുകയുമാണു് ഗോസായി ചെയ്യുന്നതു്. നാഥദ്വാര മുതലായിടങ്ങളിൽ ഗോസായി തനിയേ വില്പന നടത്തുന്നുമുണ്ടു്. രസവിക്രയം[205] നീചകർമ്മമാണു്. ഉത്തമർക്കു ചേർന്നതല്ല. ആര്യാവർത്തത്തിന്റെ അധോഗതിക്കു് ഇത്തരക്കാരാണു് കാരണക്കാർ!

204. രസവിക്രയം – മോരും പാലും മററും വില്ക്കുന്നതു്. ബ്രാഹ്മണർക്കിതു നിഷിദ്ധമാണു്. ആപത്കാലത്തു് വൈശ്യവൃത്തി ചെയ്യാം. പക്ഷേ രസവിക്രയം പാടില്ല. (മനു. 10.83-86). 205. രസവിക്രയം പാടില്ല. പാലും മോരും മററും സൗജന്യമായി നല്കിയിരുന്ന പാരമ്പര്യമാണു് ഭാരതത്തിലേതു്. പരിഭാഷകൻ ഗുരുകുല വിദ്യാർത്ഥിയായിരുന്ന കാലത്തു് (1959 – 63) ഉത്ത

## സ്വാമി നാരായണമതഖണ്ഡനം

ചോദ്യം:- സ്വാമി നാരായണമതം എങ്ങനെയുണ്ട് ?

ഉത്തരം:- യാദൃശീ ശീതലാദേവീ താദൃശോ വാഹനഃ ഖരഃ ശീതളാദേവിക്കു ചേന്ന വാഹനം കഴുത![206] ഗോസായികൾ ധനാപഹരണത്തിനുപയോഗിക്കുന്ന ലീലാ വിശേഷങ്ങളെപ്പോലെയാണ് സ്വാമി നാരായണമതക്കാരുടേതും.

അയോധ്യയ്ക്കടുത്ത ഒരു ഗ്രാമത്തിലാണ് സഹജാനന്ദൻ ജനിച്ചതു്. അയാൾ ബ്രഹ്മചാരിയായി ഗുജറാത്തിലെ കച്ച്, ഭുജ് മുതലായിടങ്ങളിൽ ചുററിയടിച്ചിരുന്നു. മൂഢന്മാരായ സാധുക്കളുടെ പ്രദേശമാണതെന്ന് അയാൾ മനസ്സിലാക്കി. വളച്ചാൽ വളയുന്നവരാണ് അവിടത്തുകാരെന്നും ഗ്രഹിച്ചു. അവിടയാൾക്കു് മൂന്നുനാലു ശിഷ്യന്മാരെ ലഭിച്ചു. അവരന്യോന്യം ആലോചിച്ചുറപ്പിച്ച്, സഹജാനന്ദൻ നാരായണൻെറ അവതാരമാണെന്നും വലിയ സിദ്ധനാണെന്നും ചതുർഭുജരൂപം കൈക്കൊണ്ടു് പ്രത്യക്ഷപ്പെട്ടമെന്നും പറഞ്ഞു പരത്തി. അക്കാലത്തു് കാഠിയാവാസിൽ (കത്തിയവാർ) കാഠീജാതിയിൽപെട്ട ദാദാഖാചർ എന്നു പേരായ പർവതഭൂമിയുടെ ഒരു ജമീന്ദാർ ഉണ്ടായിരുന്നു. അയാളോടു് ആ ശിഷ്യന്മാർ പറഞ്ഞു. താങ്കൾക്കു് ചതുർഭുജരൂപം കാണണമെങ്കിൽ ഞങ്ങൾ സഹജാനന്ദനോടുപറയാം. വളരെ നല്ലതു്എന്നായി പാവം ദാദാഖാചർ. ഒരു മുറിയിൽ സഹജാനന്ദൻ കിരീടവും തെളുതെളാ തിളങ്ങുന്ന പട്ടുവസ്ത്രങ്ങളും മററും അണിഞ്ഞു്, ശംഖു ചക്രങ്ങൾ കൈകളിൽ വച്ച് മുകളിലേക്കുയർത്തി നിന്നു. മറെറാരാൾ പുറകിൽ നിന്നു് കക്ഷത്തിനടിയിലൂടെ കൈകൾ ഇട്ടു് ഗദാപത്മങ്ങൾ പിടിച്ചു നിന്നും ദാദാഖാചരോടു് ശിഷ്യന്മാർ പറഞ്ഞു:- ''കണ്ണടച്ചു പിടിച്ചു് ചെന്നു് ഒന്നു തുറന്നു് കണ്ടുകൊള്ളണം. ഉടനേ കണ്ണടയ്ക്കണം. കൂടുതൽ നോക്കിയാൽ നാരായണനു് കോപംവരും.' കളവു പുറത്താകരുതെന്നാണ് ശിഷ്യന്മാർ ഉദ്ദേശിച്ചതു്. അയാളെ കൂട്ടിക്കൊണ്ടുപോയി. മുറിയുടെ വാതിൽ തുറന്നു് അകത്തു കടന്നു് വിളക്കു തെളിച്ചു. അതാ നില്ക്കുന്നു സാക്ഷാൽ നാരായണൻ. പെട്ടെന്നു് വിളക്കണഞ്ഞു. എല്ലാവരും സാഷ്ടാംഗം നമസ്കരിച്ചു.

---

രേന്ത്യൻ ഗ്രാമങ്ങളിൽ പാലും മോരും തൈരും വിലയ്ക്കു കിട്ടുകയില്ലായിരുന്നു സൗജന്യമായിട്ടേ ലഭിച്ചിരുന്നുള്ളൂ. 206. ശീതളാദേവി വസൂരിയുടെ ദേവതയാണു്. വാഹനം കഴുതയും! 'ചക്കിക്കൊത്ത ചങ്കരൻ' എന്ന ചൊല്ലിനു സദൃശം.

  

മററൊരു വാതിലിലൂടെ പുറത്തു വന്നു. വരുംവഴി ശിഷ്യന്മാർ പറഞ്ഞു:- അങ്ങ് മഹാധന്യൻ! ഭാഗ്യവാൻ! ഉടനടി ഗുരുവിന്റെ ശിഷ്യനായിക്കൊള്ളുക. ഇങ്ങനെ പറഞ്ഞുകൊണ്ടു വരുമ്പോൾ സഹജാനന്ദൻ തന്റെ സ്ഥിരം ഇരിപ്പിടത്തിൽ ഇരിക്കുന്നതു കണ്ടു. ''ഇപ്പോൾ വേറെ രൂപം ധരിച്ചിരിക്കുന്നു'' എന്നായി ശിഷ്യന്മാർ. ദാദാഖാചർ വലയിൽ വീണു. അന്നു മുതൽ അവരുടെ മതം അവിടെ വേരുറച്ചു. ദാദാഖാചർ വലിയ ജന്മിയായിരുന്നു. അയാൾ ശിഷ്യനായി. സഹജാനന്ദൻ സഞ്ചാരം തുടങ്ങി. എല്ലാവർക്കും ഉപദേശങ്ങൾ നല്കി. പലരേയും സംന്യാസിമാരാക്കി. ചിലരെയെല്ലാം കണ്ഠനാഡിയിൽ തിരുമ്മി ബോധംകെടുത്തിയിട്ട്, നോക്കൂ ഇദ്ദേഹത്തെ സമാധിയിലാക്കിയിരിക്കുന്നു എന്നു പറയും. ഇങ്ങനെ പലതരം സൂത്രങ്ങൾകൊണ്ട് കാഠിയാവാഡിലെ സാധുക്കളെ പാട്ടിലാക്കി. അയാൾ മരിച്ചപ്പോൾ ശിഷ്യന്മാർ വളരെ പിത്തലാട്ടങ്ങൾ പ്രചരിപ്പിച്ചു.

ഇതിനു് ഒരുദാഹരണം പറയുന്നതു് ഉചിതമാണു്:- ഒരു മോഷ്ടാവു് ബന്ധിതനായി. അയാളുടെ മൂക്കുമുറിക്കാൻ ന്യായാധിപൻ വിധിച്ചു. മൂക്കുമുറിച്ചു കഴിഞ്ഞപ്പോൾ ആ കള്ളൻ ആടാനും പാടാനും ചിരിക്കാനും തുടങ്ങി. എന്തിനാണു് ചിരിക്കുന്നതെന്നു് ആളുകൾ ചോദിച്ചു.

''ഒന്നും പറയേണ്ട''

''അതെന്താണെടോ ?''

''ആശ്ചര്യം, ആശ്ചര്യം. ഇതെന്താണമ്മോ ? ഇങ്ങനെയുമുണ്ടോ ?''

''എന്തെടോ ? എന്താണാശ്ചര്യം ?''

''സാക്ഷാൽ നാരായണൻ! ചതുർഭുജൻവിഷ്ണു അതാ നില്ക്കുന്നു. സന്തോഷം. ആടാതിരിക്കുന്നതെങ്ങനെ? പാടാതിരിക്കുന്നതെങ്ങനെ? അഹോ ഭാഗ്യം! സാക്ഷാദ്ദർശനം.''

''ഞങ്ങൾക്കു കാണാൻ വയ്യാത്തതെന്തു്?''

''മൂക്കിന്റെ മറവുകൊണ്ടു്, മൂക്കു മുറിച്ചപ്പോഴല്ലേ മറ മാറിയതു്! സാക്ഷാൽ ചതുർഭുജ നാരായണൻ.''

അവരിലൊരു മൂഢൻ, മൂക്കു പോയാൽ പോകട്ടെ നാരായണനെ നിശ്ചയമായും കാണണം എന്നു തീരുമാനിച്ചു. അയാൾ പറഞ്ഞു: ''എന്റെ മൂക്കു മുറിക്കു്. നാരായണനെ കാണിക്കു്.''

മൂക്കു മുറിച്ചിട്ടു് ചെവിയിൽ പറഞ്ഞു:-

''നീയും എന്നേപ്പോലെ ആടിപ്പാടു്. ഇല്ലെങ്കിൽ ആളുകൾ നമ്മെ രണ്ടു പേരെയും കളിയാക്കും.'' ഇനി മൂക്കു തിരിച്ചുകിട്ടുകയില്ല.

അതുകൊണ്ടു് അങ്ങനെ ചെയ്യുകയാമെന്നു് നിശ്ചയിച്ചു് പറഞ്ഞു: ''ഹാഹാ! നാരായണൻ'' തുടന്നു് പലരും മൂക്കു മുറിച്ചു. മുറിമൂക്കന്മാർ ആയിരക്കണക്കിനായി. ആ സമ്പ്രദായത്തിനു് നാരായണ ദർശി എന്നു് പേരും ഇട്ടു. ഇങ്ങനെയുള്ള നാരായണദർശികളെപ്പററി ഒരു മൂഢനായ രാജാവു കേട്ടു. അവരെ വിളിപ്പിച്ചു. രാജാവു അടുത്തു വന്നപ്പോൾ അവരിൽ ചിലർ ആടാനും പാടാനും തുടങ്ങി. എന്താണ കാര്യമെന്നു രാജാവ് ചോദിച്ചപ്പോൾ പറഞ്ഞു:-

''സാക്ഷാൽ നാരായണദർശനം''

''ഞാൻ കാണാത്തതെന്തുകൊണ്ടു്?'' രാജാവ് ചോദിച്ചു.

''മൂക്കുള്ളപ്പോൾ കാണാൻ ഒക്കുകയില്ല. മൂക്കു മുറിച്ചാൽ നാരായണൻ പ്രത്യക്ഷനാകും''.

കാര്യം ശരിയാണെന്നു വിചാരിച്ച രാജാവ് ജോത്സ്യരെ വരുത്തി മൂക്കു മുറിക്കാനുള്ള മുഹൂർത്തം കുറിക്കാൻ ആജ്ഞാപിച്ചു.

'ഉത്തരവ്. അന്നദാതാവായ പൊന്നുതമ്പുരാനേ! വരുന്ന ദശമിനാൾ രാവിലെ എട്ടു നാഴിക പുലരുമ്പോൾ മൂക്കുമുറിക്കാനും നാരായണ ദർശനത്തിനും ശുഭ മുഹൂർത്തമാണു്'. എന്നായി ജോത്സ്യൻ! നോക്കൂ! മൂക്കു മുറിക്കാനും മുഹൂർത്തം പറയുന്നവരാണിവർ,

രാജാവ് നാരായണദർശനത്തിനു് തയാററായി. മുറിമൂക്കന്മാർക്കെല്ലാം വേണ്ട സൗകര്യങ്ങൾ ചെയ്തുകൊടുത്തു. സന്തുഷ്ടരായ അവർ ആട്ടവും പാട്ടും തുടന്നു. രാജാവിൻെറ ദിവാനും മററു ചില ബുദ്ധിമാന്മാർക്കും ഈ പോക്കു് രസിച്ചില്ല. രാജാവിൻെറ നാലു തലമുറകൾക്കു് മുമ്പു് ഉപദേശം കൊടുത്തു വന്ന തൊണ്ണൂറുകാരനായ ഒരു മുൻ ദിവാനുണ്ടായിരുന്നു. അദ്ദേഹത്തിൻെറ പ്രപൗത്രനാണു് ഇപ്പോഴത്തെ ദിവാൻ. ഇയാൾ മുത്തശ്ശൻെറ അടുത്തുചെന്നു് വിവരങ്ങളെല്ലാം പറഞ്ഞു. 'അവർ ചതിയന്മാരാണു്. നീ എന്നെ രാജാവിൻെറ അടുത്തു് കൊണ്ടുപോകൂ' എന്നായി വൃദ്ധൻ. അങ്ങനെ ചെയ്തു. രാജാവ് വളരെ സന്തോഷത്തോടെ മുറിമൂക്കന്മാരുടെ കഥ പറഞ്ഞു. 'മഹാരാജാവേ! ഒന്നിലും പെട്ടെന്നു് എടുത്തു ചാടരുതു്. പരീക്ഷിക്കാതെ ചെയ്താൽ പശ്ചാത്തപിക്കേണ്ടി വരും'. എന്നു് വൃദ്ധൻ ഉപദേശിച്ചു.

രാജാവ്:- ഈ ആയിരം പേർ കള്ളം പറയുമോ?

ദിവാൻ:- കള്ളമോ നേരോ പറയട്ടെ. പരീക്ഷിക്കാതെ എങ്ങനെയാണു് നേരോ കള്ളമോ എന്നറിയുക?

രാജാവ്:- എങ്ങനെ പരീക്ഷിക്കും ?

ദിവാൻ:- വിദ്യ, സൃഷ്ടിക്രമം, പ്രത്യക്ഷം മുതലായ പ്രമാണങ്ങളാൽ.

രാജാവ്:- പഠിച്ചിട്ടില്ലാത്തവൻ എങ്ങനെ പരീക്ഷിക്കും ?

ദിവാൻ:- വിദ്വത്സംഗത്താൽ ജ്ഞാനം വർദ്ധിപ്പിച്ചിട്ട്.

രാജാവ്:- വിദ്വാന്മാരെ ലഭിച്ചില്ലെങ്കിലോ ?

ദിവാൻ:- ശ്രമിച്ചാൽ കിട്ടാത്തതൊന്നുമില്ല.

രാജാവ്:- എന്തു ചെയ്യണമെന്ന് താങ്കൾ തന്നെ പറയൂ.

ദിവാൻ:- ഞാൻ വൃദ്ധനാണ്, വീട്ടിലിരിക്കുന്നയാൾ, ഇനി കുറച്ചു ദിവസം കൂടി ആയുസ്സ് കാണും. അതുകൊണ്ട് ആദ്യപരീക്ഷണം ഞാൻ ചെയ്യാം. പിന്നീട് ഉചിതമായതു പോലെയും ചെയ്യും.

രാജാവ്:- കൊള്ളാം, നല്ലകാര്യം. ജോത്സ്യരേ! ദിവാൻജിയുടെ മൂക്കു മുറിക്കാൻ മുഹൂർത്തം നോക്കൂ.

ജോത്സ്യർ:- ഉത്തരവ്. ഈ വെളുത്ത പഞ്ചമിനാൾ പത്തുനാഴിക പുലരുമ്പോൾ നല്ല മുഹൂർത്തമാണ്.

പഞ്ചമി നാളിൽ പത്തു നാഴിക പുലരുന്നതിനുമുമ്പ് ദിവാൻ രാജാവിനോടു പറഞ്ഞു. ആയിരം-രണ്ടായിരം സൈനികരുമായി പുറപ്പെടണം.

രാജാവ്:- അവിടെ സൈന്യമെന്തിനു് ?

ദിവാൻ:- രാജ്യകാരങ്ങളേപ്പററി അങ്ങ് അത്ര പരിചിതനല്ല. ഇപ്പോൾ ഞാൻ പറയുന്നതുപോലെ ചെയ്താലും.

രാജാവ്:- ശരി! ആരവിടെ! സൈന്യം പുറപ്പെടാൻ തയാറാകാൻ ഉത്തരവ് നല്കുക.

ഒമ്പതര നാഴിക പുലന്നപ്പോൾ രാജാവ് എല്ലാവരുമൊന്നിച്ച് എഴുന്നെള്ളി. അവരെക്കണ്ട് മുറിമൂക്കന്മാർ ആട്ടവും പാട്ടും തിരുതകൃതിയിലാക്കി. രാജാവും പരിവാരവും ആസനസ്ഥരായി. മുറിമൂക്കന്മാരുടെ മഹന്തിനെ-ഈ പ്രസ്ഥാനത്തിൻെറ സ്ഥാപകനെ-വിളിച്ച് രാജാവ് പറഞ്ഞു. ''ഇന്നു നമ്മുടെ ദിവാൻജിക്കു് നാരായണദർശനം നല്കുക. 'ആകട്ടെ' എന്നു മഹന്ത്. പത്തു നാഴിക പുലന്നു. ഒരുവൻ ഒരു പാത്രം കൊണ്ടുവന്നു് മൂക്കിനുതാഴെ പിടിച്ചു. പേനാക്കത്തികൊണ്ടു് മൂക്കു മുറിച്ചു. ദിവാൻെറ മൂക്കിൽ നിന്നു് രക്തധാര ഒഴുകി. ഇതിനിടയിൽ ആ ചതിയൻ ദിവാനോടു് ചിരിച്ചു തുള്ളിക്കൊണ്ടു് നാരായണദർശനം കിട്ടി എന്നു പറയൂ. പറഞ്ഞില്ലെങ്കിൽ എല്ലാവരും കളിയാക്കും'. എന്നു പറഞ്ഞിട്ട്

പിൻവാങ്ങി. ദിവാൻ ഒരു തുവാലയെടുത്ത് മൂക്കുതുടച്ചു. ദിവാൻ ജിയോട്ട് രാജാവ് ചോദിച്ചു. 'നാരായണനെ കാണാമോ വയ്യാ യോ? പറയൂ' ദിവാൻ രാജാവിൻെറ കാതിൽ മന്ത്രിച്ചു. ഒരു കുന്തവും കാണാനില്ല. ഈ ചതിയന്മാർ ആയിരക്കണക്കിനു് ആളുകളെ ചതിച്ചു'. ഇനിയെന്തു വേണമെന്നു് രാജാവ് ചോദിച്ചു. 'ഇവക്ക് കഠിനമായ ശിക്ഷ നല്കണം. ജീവപര്യന്തം തടവുശിക്ഷ നല്കണം. എല്ലാവരേയും ചതിച്ച ഈ ചതിയനെ കഴുതപ്പുറത്തു കയററി കഠിനമായി പീഡിപ്പിച്ച് കൊല്ലണം'. രാജാവിൻെറ കാതിൽ ദിവാൻ മന്ത്രിക്കുന്നതു കണ്ട അവർ ഭയന്നു് ഓട്ടമാരംഭിച്ചു സേന വളഞ്ഞിരുന്നതിനാൽ ഓടാൻ കഴിഞ്ഞില്ല. രാജാവ് ആജ്ഞാപിച്ചു:– 'എല്ലാററിനേയും പിടിച്ച് തടവിലാക്കു. ഇവരുടെ നേതാവിനെ പിടിച്ച് മുഖത്തു കരിതേച്ച്, പഴഞ്ചെരിപ്പു മാല അണിയിക്കു. എന്നിട്ട് കഴുതപ്പുറത്തു കയററി പട്ടണത്തിൽ ചുററിക്കുക. വഴിയിൽ കുട്ടികളേക്കൊണ്ടു് മണ്ണും ചാരവും എറിയിക്കുക. കവലതോറും ചെരിപ്പുകൊണ്ടു് അടികൊടുപ്പിച്ച് നായ്ക്കളെക്കൊണ്ടു് കടിപ്പിച്ച് കൊല്ലുക. അല്ലെങ്കിൽ മററുള്ളവരും ഇതുപോലെയുള്ള പ്രവൃത്തി ചെയ്യാൻ ഭയപ്പെടാതാകും'. ഇങ്ങനെ ചെയ്തതിനു ശേഷം മൂക്കുമുറിയൻ മതം അവസാനിച്ചു.

ഇതുപോലെ വേദവിരുദ്ധരായ വിവിധ സമ്പ്രദായക്കാർ പരധനം അപഹരിക്കുന്നതിൽ അതിചതുരന്മാരാണു്. ഇതു് 'സമ്പ്രദായ'ക്കാരുടെ ലീലയാണു്.

സ്വാമി നാരായണമതക്കാർ ധനാപഹരണത്തിനു് പലതരം വഞ്ചനകളും സൂത്രങ്ങളും പ്രയോഗിക്കാറുണ്ടു്. അറിവില്ലാത്തവരെ വഞ്ചിക്കുന്നതിനു വേണ്ടി 'മരണസമയത്തു് വെള്ളക്കുതിരപ്പുറത്തു കയറിവന്ന സഹജാനന്ദൻ മുക്തി നൽകിയെന്നും', നിത്യവും ഈ ക്ഷേത്രത്തിൽ ഒരു തവണ വരാറുണ്ട്എന്നും മററും പറഞ്ഞുപരത്താറുണ്ടു്. ഉത്സവം നടക്കുമ്പോഴ ക്ഷേത്രത്തിനുള്ളിൽ പൂജാരി പാക്കുകയും താഴെ കച്ചവടം നടത്തുകയും ചെയ്യുന്നു. ക്ഷേത്രത്തിൽ നിന്നു് പീടികയിലേക്കു് ദ്വാരമുണ്ടു്. ആരെങ്കിലും തേങ്ങാ കാഴ്ചവച്ചാൽ ഉടനേ അതു് ദ്വാരത്തിലൂടെ പീടികയിലെത്തും. ഒരു നാളീകേരം തന്നെ ദിവസം ആയിരക്കണക്കിനു തവണവില്ക്കുന്നു. ഇതുപോലെ ഓരോ സാധനവും. ശിഷ്യന്മാരെ അവരവരുടെ ജാതിക്കനുസരിച്ചു തൊഴിൽ ചെയ്യിക്കുന്നു. ക്ഷുരകൻ ക്ഷുരകവൃത്തി, കുശവൻ കുശവവൃത്തി, ശില്പി ശില്പജോലി, വൈശ്യൻ വൈശ്യവൃത്തി, ശൂദ്രൻ

ശൂദ്രവൃത്തി എന്നിങ്ങനെ. ഇവരുടെ അനുയായികൾക്ക് കരം ചുമത്തി കോടിക്കണക്കിന് രൂപ സമാഹരിച്ചുകൊണ്ടിരിക്കുന്നു. സ്ഥാനാരോഹണം ചെയ്യുന്നവർ വിവാഹം കഴിക്കുന്നു. ആഭരണങ്ങളണിയുന്നു. വീട്ടിൽ വിളിച്ചു വരുത്തിയാൽ ഗോസായികളേപ്പോലെ പെരുമാറുകയും ദക്ഷിണ വാങ്ങുകയും ചെയ്യുന്നു.

സ്വയം സത്സംഗികളെന്നും മററുള്ളവരെ കുസംഗികളെന്നുമാണ് ഇവർ വിളിക്കുന്നത്. തങ്ങളുടെ കൂട്ടത്തിൽ പെടാത്തവർ എത്ര വലിയ പണ്ഡിതനോ ധാർമികനോ ആയാലുംശരി അവരെ ബഹുമാനിക്കുകയോ സത്കരിക്കുകയോ ഇല്ല. മററു മതസ്ഥരെ ബഹുമാനിക്കുന്നതു് പാപമായി ഗണിക്കുന്നതാണ് കാരണം. പുറമേ ഇവരുടെ സംന്യാസികൾ സ്ത്രീകളെ നോക്കുകയില്ല. എന്നാൽ ഗുപ്തമായി എന്തെല്ലാം ലീലാവിലാസങ്ങളാണ് നടത്തുന്നതെന്നു് അറിഞ്ഞുകൂടാ. ചിലയിടങ്ങളിൽ സംന്യാസിമാരുടെ പരസ്ത്രീഗമനം പ്രസിദ്ധമായിട്ടുണ്ട്.

ഇവരിൽ വലിയ സംന്യാസിമാർ മരിച്ചാൽ രഹസ്യമായി പൊട്ടക്കിണറുകളിൽ ഇട്ടു മൂടിയ ശേഷം ഉടലോടെ അദ്ദേഹം വൈകുണ്ഠത്തിൽ പോയി' എന്നു പരസ്യപ്പെടുത്തും. സഹജാനന്ദൻ വന്നാണ് കൊണ്ടുപോയതു്; ഞങ്ങൾ ഇദ്ദേഹം ഇവിടെ വസിക്കുന്നതാണ് നല്ലതു് എന്നു പറഞ്ഞുനോക്കി. അപ്പോൾ സഹജാനന്ദൻ പറഞ്ഞു:– 'ഇല്ല. ഇദ്ദേഹത്തെ വൈകുണ്ഠത്തിൽ വളരെ ആവശ്യമുണ്ട്. അതുകൊണ്ട് കൊണ്ടുപോകുന്നു'. ഞങ്ങൾ സഹജാനന്ദനേയും വിമാനത്തേയും കണ്ണുകൊണ്ടു് കണ്ടു. മരിക്കാൻ കിടന്നയാളിനെ വിമാനത്തിൽ കയററിയിരുത്തി. മുകളിലേക്കുയരവേ പുഷ്പവൃഷ്ടി നടത്തി.

ഏതെങ്കിലും സംന്യാസി അസുഖമായി അത്യാസന്ന നിലയിൽ കിടക്കുന്ന പക്ഷം അയാൾ 'ഞാൻ നാളെ രാത്രി വൈകുണ്ഠത്തിൽ പോകും' എന്നു പറയും. ആ രാത്രിയിൽ അയാൾ ചാകാതെ ബോധമററു കിടക്കുകയാണെങ്കിലും എടുത്തു് കിണററിലിട്ടുകളയും. പറഞ്ഞതു് അസത്യമായിപ്പോകുമല്ലോ എന്നോർത്താവാം ഇങ്ങനെ ചെയ്യുന്നതു്. ഗോസായി മരിക്കുമ്പോൾ ശിഷ്യന്മാർ പറയുന്നതു് ''ലീലാവിസ്താരം കഴിഞ്ഞുപോയി'' എന്നാണ്. ഗോസായികളുടേയും നാരായണമതക്കാരുടേയും മന്ത്രം ഒന്നുതന്നെ. 'ശ്രീകൃഷ്ണഃ ശരണം മമ!' ശ്രീകൃഷ്ണനാണ് എന്റെ ശരണം അഥവാ ഞാൻ കൃഷ്ണനെശരണം പ്രാപിക്കുന്നു എന്നാണിതിനർത്ഥം. എന്റെ

ശരണമാണ് ശ്രീകൃഷ്ണന്, എന്നും ഇതിനർഥം വരാവുന്നതാണ്.[207] ഈ മതങ്ങളെല്ലാം വിദ്യാഹീനങ്ങളാകയാൽ തല തിരിഞ്ഞതും ശാസ്ത്രവിരുദ്ധവുമായ വാക്യരചന നടത്തുന്നു. എന്തെന്നാൽ അവക്കറിവിന്റെ നിയമങ്ങൾ പരിചിതമല്ല[208].

## മാധ്വമത നിരൂപണം

ചോദ്യം:-- മാധ്വമതം നല്ലതല്ലേ?

ഉത്തരം:— മററു മതാവലംബികളെപ്പോലെയാണ് മാധ്വരും. ഇവരും ചക്രാങ്കിതരാണ്. മററു ചക്രാങ്കിതരുമായി ഇവക്കുള്ള വ്യത്യാസം രാമാനുജാനുയായികൾ ഒരു തവണ ചക്രാങ്കിതരാകുമ്പോൾ മാധ്വർ വർഷംതോറും ചക്രാങ്കിതരായിക്കൊണ്ടിരിക്കുന്നെന്നതാണ്. മാധ്വർ നെററിയിൽ കറുത്ത വരയിടുന്നു. മററവർ മഞ്ഞവരയും. ഒരു മാധ്വപണ്ഡിതനുമായി ഒരു മഹാത്മാവ് വാദപ്രതിവാദം നടത്തി:—

മഹാത്മാവ്:— നിങ്ങളെന്തിനാണ് ഈ കറുത്ത രേഖയും ചന്ദ്രക്കലപോലെ തിലകവും അണിയുന്നതു്?

ശാസ്ത്രി:— ഇതു് അണിയുന്നതിനാൽ ഞങ്ങൾ വൈകുണ്ഠം പ്രാപിക്കും. ശ്രീകൃഷ്ണന്റെ നിറം കറുപ്പായിരുന്നു. അതിനാൽ ഞങ്ങൾ കറുത്ത തിലകം അണിയുന്നു.

മഹാത്മാവ്:— കറുത്ത വരയും തിലകവുമണിഞ്ഞാൽ വൈകുണ്ഠത്തിൽ എത്തുമെങ്കിൽ മുഖം മുഴവൻ കറുപ്പ് ചാത്തിയാൽ എവിടാണെത്തുക? വൈകുണ്ഠത്തിനപ്പുറം എത്തുമോ?[209] ശ്രീകൃഷ്ണന്റെ ശരീരം കറുത്തതായിരുന്നതുപോലെ നിങ്ങളുടെ ശരീരവും മുഴവൻ കറുപ്പണിയാത്തതെന്തു്? അങ്ങനെയായാൽ ശ്രീകൃഷ്ണസദൃശരാകാമല്ലോ. ഇവരും മററുള്ളവരേപ്പോലെതന്നെ.

## ലിങ്ഗാങ്കിത മത ഖണ്ഡനം

ചോദ്യം!- ലിങ്ഗാങ്കിതമതം എങ്ങനെയുണ്ടു്?

ഉത്തരം:- ചക്രാങ്കിതരേപ്പോലെയുണ്ടു്. ചക്രാങ്കിതർ-ചക്രംകൊണ്ടു് പാടു വീഴ്ത്തുകയും നാരായണനെയൊഴികെ മററാരെയും വിശ്വസിക്കാതിരിക്കുകയും ചെയ്യുന്നതുപോലെ ലിങ്ഗാങ്കിതർ ലിംഗത്തിന്റെ ചൂട്ടികുത്തുകയും മഹാദേവനെയൊഴികെ

207. ശ്രീകൃഷ്ണഃ മമ ശരണമ് എന്നന്വയിച്ചാൽ ഈ അർഥമാകും. 208 ഒരു വാക്യത്തിൽ വിപരീതാർഥം വരുന്നതു് ശരിയല്ല. ശ്ലേഷാലങ്കാരത്താൽ വിഭിന്നാർഥങ്ങൾ വരുന്നതാകട്ടെ ഭൂഷണവുമാണ്. മന്ത്രങ്ങളുടെ വിഭിന്നാർഥങ്ങൾ ഉദാഹരണം. 209. പേജ് 559 രണ്ടാം പാരഗ്രാഫ് നോക്കുക.

മററാരെയും പൂജിക്കാതിരിക്കുകയും ചെയ്യുന്നു. ലിങ്ഗാങ്കിതർ, ഒരു ശിലാലിങ്ഗം സ്വർണത്തിലോ വെള്ളിയിലോ പൊതിഞ്ഞു് കഴുത്തിലണിയുന്നെന്ന വിശേഷതയുണ്ടു്. വെള്ളം കുടിച്ചാലും, അതിനെ കാണിച്ചിട്ടേ കുടിക്കൂ. ഇവരുടെ മന്ത്രങ്ങൾ ശൈവരുടേ തുപോലെയാണു്.

## ബ്രാഹ്മസമാജവും പ്രാർഥനാസമാജവും

ചോദ്യം:- ബ്രാഹ്മസമാജവും പ്രാർഥനാസമാജവും നല്ലതോ ചീത്തയോ?

ഉത്തരം:- കുറെയെല്ലാം നല്ലതും ഒട്ടധികം ചീത്തയുമാണു്.

ചോദ്യം:- ബ്രാഹ്മസമാജവും പ്രാർഥനാസമാജവും ഏററവും നല്ലതാണു്. എന്തെന്നാൽ ഇവരുടെ നിയമങ്ങൾ വളരെ നല്ലതാകുന്നു.

ഉത്തരം:- നിയമങ്ങൾ എല്ലാ അംശങ്ങളിലും നല്ലതല്ല. എന്തെന്നാൽ വേദവിദ്യാഹീനരായ ആളുകളുടെ സങ്കല്പങ്ങൾ എങ്ങനെ തീർത്തും ശരിയാകും? ബ്രാഹ്മസമാജവും പ്രാർഥനാസമാജവും ക്രിസ്ത്യാനികളാകുന്നതിൽനിന്നു് കുറേപ്പേരെ രക്ഷിക്കുകയും, കുറേയൊക്കെ വിഗ്രഹാരാധനാദികളിൽ നിന്നകററിനിർത്തുകയും, കള്ള ഗ്രന്ഥങ്ങളുടെ കെട്ടിൽ നിന്നു് ഊരുകയും മററുമായി കുറേ നല്ലതു ചെയ്തു. എന്നാൽ,

## ഇവരുടെ 16 ദോഷങ്ങൾ

1. ഇവരിൽ സ്വദേശഭക്തി വളരെ കുറവാണു്. ക്രിസ്ത്യാനികളുടെ ആചാരങ്ങൾ വളരെയേറെ സ്വീകരിച്ചിട്ടുണ്ടു്. ഭക്ഷണ പാന നിയമങ്ങൾ വിവാഹാദി നിയമങ്ങൾ ഇവയും മാററിയിട്ടുണ്ടു്.

2. സ്വന്തം ദേശത്തെ പ്രശംസിക്കയും പൂർവ്വികരെ പുകഴ്ത്തുകയും ചെയ്യാത്തതു പോകട്ടെ, വയറുനിറയെ നിന്ദിക്കുന്നുമുണ്ടു്. പ്രഭാഷണങ്ങളിൽ ക്രിസ്ത്യാനികളേയും ഇംഗ്ലീഷുകാരെയും വാഴ്ത്തുകയാണു് ഇവരുടെ ജോലി. ബ്രഹ്മാദി ഋഷിമാരെപ്പററി മിണ്ടുകപോലുമില്ല. പ്രത്യുത, ഇംഗ്ലീഷുകാരല്ലാതെ സൃഷ്ടിയിലിതഃ പര്യന്തം ഒററ വിദ്വാനും ഉണ്ടായിട്ടില്ലെന്നു് ഇവർ പറയുന്നു. ആര്യാവർത്തക്കാർ ആദി മുതല്ക്കേ മൂഢരായിരുന്നു; ഇവർ ഒരിക്കലും ഉന്നതരായിട്ടില്ലത്രേ!

3. വേദത്തേയും മററും ബഹുമാനിക്കില്ലെന്നതു പോകട്ടെ, നിന്ദിക്കാതിരിക്കുകയുമില്ല. ബ്രാഹ്മസമാജത്തിൻെറ ഉദ്ദേശം, ലക്ഷ്യം എന്നിവ എഴുതിയിരിക്കുന്ന പുസ്തകത്തിലെ മഹാത്മാക്ക

ളുടെ പട്ടികയിൽ യേശു, മോശ, മുഹമ്മദ്, നാനക്, ചൈതന്യൻ എന്നിവരെ പെടുത്തിയിട്ടുണ്ട്. ഒരു ഋഷിയേയോ മഹർഷിയേയോ ഉൾപ്പെടുത്തിയിട്ടില്ല. ഇതിൽ നിന്നു് പേരെഴുതിയിരിക്കുന്നവരുടെ മതാനുയായികളാണു് ഇവരെന്നു് തെളിയുന്നു. ഈ ആര്യാവർത്തത്തിൽ ജനിച്ചു് ഈ ദേശത്തിലെ അന്നപാനാദികൾ കഴിച്ചുകൊണ്ടിരിക്കുന്ന ഇവർ തങ്ങളുടെ മാതാപിതാക്കൾ, പിതാമഹന്മാർ മുതലായവരുടെ മാർഗം വിട്ട്, വിദേശീയ മതങ്ങളിലേക്കു് ചായ്വു കാട്ടുന്നതും ബ്രാഹ്മസമാജികളും പ്രാർഥനാ സമാജക്കാരും ഇന്നാട്ടിലെ സംസ്കൃതവിദ്യാരഹിതരായ തങ്ങൾ മഹാവിദ്വാന്മാരാണെന്നു് പ്രകടനം നടത്തുന്നതും, ഇംഗ്ലീഷു പഠിച്ചു് പണ്ഡിതമ്മന്യരായി ധൃതിയിൽ ഒരു മതമുണ്ടാക്കാൻ യത്നിക്കുന്നതും മനുഷ്യനു് സ്ഥിരതയും അഭിവൃദ്ധിയും ഉണ്ടാക്കുന്ന പ്രവൃത്തികളാകുന്നതെങ്ങനെയാണു്?

4. ഇംഗ്ലീഷുകാർ, യവനർ, അന്ത്യജർ, എന്നിവരുമായി ഭക്ഷണം കഴിക്കുന്നതിൽ ഒരു വ്യത്യാസവും കല്പിക്കുന്നില്ല. ഉണ്ടും തിന്നും കുടിച്ചും ജാതിഭേദം തകർത്താൽ നമ്മുടെ ദേശം നന്നാകുമെന്നു് ഇവർ കരുതുന്നതായി തോന്നുന്നു. അങ്ങനെ ചെയ്താൽ എങ്ങനെ നന്നാകും? ചീത്തയാവുകയേ ഉള്ളൂ.

ചോദ്യം:— ജാതിഭേദം ഈശ്വരകൃതമോ മനുഷ്യകൃതമോ?

ഉത്തരം:- ഈശ്വരകൃതവും മനുഷ്യകൃതവുമായ ജാതിഭേദമുണ്ട്.

ചോദ്യം:- ഈശ്വരകൃതമേതു്, മനുഷ്യകൃതമേതു്?

ഉത്തരം:- മനുഷ്യൻ, മൃഗം, പക്ഷി, വൃക്ഷം, ജലജന്തു മുതലായ ജാതികൾ ഈശ്വരകൃതമാണു്. മൃഗങ്ങളിൽ പശു, കുതിര, ആന മുതലായ ജാതികൾ, വൃക്ഷങ്ങളിൽ അരയാൽ, പേരാൽ, മാവ് മുതലായവ, പക്ഷികളിൽ ഹംസ - കാക - ബകാദികൾ, ജലജന്തുക്കളിൽ, മത്സ്യ-തിമിംഗിലാദികൾ മുതലായ ജാതിഭേദങ്ങൾ ഈശ്വരകൃതമാണു്. ഇതുപോലെയാണു് മനുഷ്യരിലെ ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്ര അന്ത്യജാദി. ജാതിഭേദങ്ങൾ. എന്നാൽ മനുഷ്യരിൽ ബ്രാഹ്മണാദികളെ സാമാന്യജാതിയിലല്ല സാമാന്യവിശേഷാത്മക[210] ജാതിയിലാണു് ഗണിക്കുന്നതു്. മുമ്പ

210. ഇവിടെ നൈയായികരുടെ സാമാന്യ വിശേഷാത്മകജാതിയെന്നല്ല വിവക്ഷ. അവരുടെ മതമനുസരിച്ച് അശ്വം ആന മുതലായവയും സാമാന്യ വിശേഷാത്മക ജാതിയാണു്. ഇവിടത്തെ വിവക്ഷ, ബ്രാഹ്മണാദികൾ ശാസ്ത്രീയപാരിഭാഷികജാതിയാകയാൽ സാമാന്യമനുഷ്യജാതിയിലെ വിശേ

വർണാശ്രമ വ്യവസ്ഥയിൽ എഴുതിയതുപോലെ ഗുണകർമ സ്വഭാവത്താൽ വർണവ്യവസ്ഥ അംഗീകരിക്കേണ്ടതു് അവശ്യമാണ്. മുമ്പു പറഞ്ഞവണ്ണം അവരുടെ ഗുണകർമ സ്വഭാവങ്ങൾ നോക്കി ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രാദി വർണങ്ങളുടെ പരീക്ഷണം നടത്തി വിഭജിക്കേണ്ടതു് രാജാക്കന്മാരുടേയും വിദ്വാന്മാരുടേയും കൃത്യമാണ്. ഇതാണ് മനുഷ്യകൃതത്വം.

ആഹാരഭേദത്തിലും ഈശ്വരകൃതത്വവും മനുഷ്യകൃതത്വവും ഉണ്ടു്. സിംഹം മാംസാഹാരിയും, എരുമ സസ്യാഹാരിയുമാണ്. ഇതു് ഈശ്വരകൃതം. ദേശകാല വസ്തുഭേദത്താൽ ആഹാരഭേദം ഉണ്ടാകുന്നതു് മനുഷ്യകൃതം.

## യൂറോപ്പുകാരുടെ ഗുണദോഷ നിരൂപണം

ചോദ്യം:- നോക്കൂ. യൂറോപ്പുകാർ ഷൂസും, കോട്ടും, പാൻറ്സും ധരിക്കയും, ഹോട്ടലുകളിൽ ആരുണ്ടാക്കിയതെന്നു നോക്കാതെ ഭക്ഷിക്കയും ചെയ്യുന്നതുകൊണ്ടു് അവർ ഉന്നതിയെ പ്രാപിക്കുന്നു.

---

ഷജാതിയെന്നാണ്. അതുകൊണ്ടു് സാമാന്യ വിശേഷാത്മക ജാതിയായി. മഹാഭാഷ്യത്തിൽ, അഷ്ടാധ്യായിലെ ജാതേരസ്ത്രീവിഷയാദയോപധാത് എന്ന 4. 1. 63-ാം സൂത്രം വ്യാഖ്യാനിക്കവേ ജാതിയുടെ ലക്ഷണം—

> ആകൃതിഗ്രഹണാ ജാതിർലിങ്ഗാനാം ന ച സർവഭാക്
> സകൃദാഖ്യാത നിർഗ്രാഹ്യാ ഗോത്രം ച ചരണൈഃ സഹ

എന്നാണെന്നു് എഴുതിയിട്ടുണ്ട്. ഇതിനു് കൈയടൻെറ വ്യാഖ്യാനം ഇപ്രകാരമാണ്:- ''ആകൃതിർഗ്രഹണം യസ്യാഃ സാ ആകൃതിഗ്രഹണാ, അവയവസന്നിവേശ വ്യങ്ഗ്യേത്യർഥഃ. ഏതേന ഗോത്വാദിജാതിർ ലക്ഷിതാ ബ്രാഹ്മണത്വാദിസ്തു ന സംഗ്രഹീതാ. ബ്രാഹ്മണാ ക്ഷത്രിയാദീനാം സംസ്ഥാനസ്യ സദൃശത്വാദിതി. തത്സംഗ്രഹായാഹ-ലിങ്ഗാനാമിതി.'' താത്പര്യം:- ആകൃതി അഥവാ ശരീര-അവയവ രചനാ വിശേഷത്താൽ ഉണ്ടാകുന്ന ജ്ഞാനമാണ് ജാതി. ഗോത്വം അശ്വത്വം എന്നിവപോലെ. ബ്രാഹ്മണ ക്ഷത്രിയാദികളുടെ ശരീര-അവയവ രചനയിൽ സമാനതയുണ്ട്. അതിനാൽ 'ബ്രാഹ്മണൻ' എന്നു പറഞ്ഞാൽ ജാതിയായി ഗണിക്കാനാവില്ല. അതിനാൽ പറയുന്നു-എല്ലാ ലിങ്ഗങ്ങളിലും പ്രയുക്തമാകാത്തതും ജാതിസംജ്ഞയിൽ വരും. ബ്രാഹ്മണക്ഷത്രിയാദികൾ ഉദാഹരണം. ഈ ഉദ്ധരണത്തിൽ നിന്നു് ബ്രാഹ്മണാദികൾ ശരീരാകൃതികൊണ്ടറിയാവുന്ന ജാതിയിൽ പെടുന്നില്ലെന്നു വ്യക്തം. ന്യായകാരൻെറ 'സമാനപ്രസവാത്മികാ ജാതിഃ' (2. 2. 68) എന്ന സൂത്രവും ആകൃതികൊണ്ടു് ഗ്രഹിക്കാവുന്ന ജാതിയെപ്പററിയാണ്. സാമാന്യമായ ജാതിലക്ഷണം കൊണ്ടു് ബ്രാഹ്മണാദികൾ ജാതി വാചകമല്ലെങ്കിലും ശാസ്ത്രീയ കാര്യസിദ്ധിക്കുവേണ്ടി-ഉദാഹരണത്തിനു് വ്യാകരണ ശാസ്ത്രത്തിൽ-'ബ്രാഹ്മണി' എന്നും മററു സ്ത്രീപ്രത്യയം ചേർക്കുന്നതിനു് വിശേഷരൂപേണ ജാതി എന്നു പറഞ്ഞുവെന്നേയുള്ളൂ. ചരണ-ഗോത്രവാചികളായ ജാതിസംജ്ഞകളും 'വിശേഷ ജാതിയിൽ' പെടും.

ഉത്തരം:- ഇതു നിങ്ങളുടെ തെററായ വിശ്വാസമാണ്. മുസൽമാന്മാരും, അന്ത്യജരും ആരുണ്ടാക്കിയതായാലും ഭക്ഷിക്കുന്നു, എന്നിട്ടും അവർ ഉന്നതരാവാത്തതെന്തു്? യൂറോപ്പുകാരിൽ ബാല്യ വിവാഹമില്ല. ആൺപെൺഭേദമില്ലാതെ വിദ്യാഭ്യാസം നല്കുന്നു സ്വയംവര വിവാഹം നടക്കുന്നു, ചീത്തയാളുകളുടെ ഉപദേശം ലഭിക്കുന്നില്ല വിദ്വാന്മാരായി ആരുടെയും പിത്തലാട്ടത്തിൽ പെടാതിരിക്കുന്നു, പരസ്പരം ആലോചിച്ചും, സഭയിൽ ചർച്ച ചെയ്തു നിശ്ചയിച്ചും കാര്യങ്ങൾ നടത്തുന്നു, സ്വജാതികളുടെ ഉയർച്ചയ്ക്കു വേണ്ടി ശരീരവും മനസ്സും ധനവും അർപ്പിക്കുന്നു, ആലസ്യംവെടിഞ്ഞു് കർമനിരതരായിരിക്കുന്നു. ഇവയാണ് അവരുടെ ഉയർച്ചയ്ക്കു നിദാനം. നോക്കൂ! അവരുടെ ദേശത്തുണ്ടാക്കിയ ബൂട്സ് മാത്രമേ കാര്യാലയത്തിലും കച്ചേരിയിലും ഇട്ടുകൊണ്ടു് കയറുവാൻ പാടുള്ളൂ. ഇവിടെയുണ്ടാക്കിയതു് അകത്തു കടത്തുകയില്ല. അവരുടെ ദേശത്തുണ്ടാക്കിയ ചെരുപ്പിനോടുള്ളത്രയും ബഹുമാനവും സ്നേഹവും ഇതരദേശക്കാരായ മനുഷ്യർക്കുപോലും നല്കുന്നില്ല. യൂറോപ്യന്മാർ ഇവിടെ വന്നിട്ടു് ഏതാനും ശതവർഷങ്ങളായി. ഇതുവരെയും അവർ തങ്ങളുടെ വസ്ത്രധാരണ രീതി തുടരുന്നു. അവരുടെ ദേശത്തെ ആചാരരീതികളൊന്നും ഇവിടെയും മാററാതെ അനുവർത്തിക്കുന്നു. നിങ്ങളിൽ വളരെപ്പേരും അവരെ അനുകരിക്കുന്നു. ഇതിൽ നിന്നു് നിങ്ങൾ ബുദ്ധിയില്ലാത്തവരും അവർ ബുദ്ധിമാന്മാരുമാണെന്നു സിദ്ധിക്കുന്നില്ലേ? അനുകരിക്കുന്നതു് ബുദ്ധിയുള്ളവരുടെ ലക്ഷണമല്ല. അതുപോലെ ഏതു ജോലിയിലിരിക്കുന്നുവോ ആ ജോലി യഥോചിതം ചെയ്യുന്നു. ആജ്ഞാനുവർത്തികളായിരിക്കുന്നു. സ്വന്തം നാട്ടുകാരെ വ്യാപാരാദികളിൽ സഹായിക്കുന്നു. ഇത്തരം ഗുണങ്ങളും നല്ല പ്രവൃത്തിയുംകൊണ്ടാണു് അവർ ഉയരുന്നതു്. ബൂട്ട്സും, കോട്ടും, പാൻറ്സും ധരിക്കുക ഹോട്ടലിൽ ഭക്ഷിക്കുക മുതലായ സാധാരണയോ ചീത്തയോ ആയ കാര്യങ്ങൾകൊണ്ടല്ല. ഇവരിലും ജാതിഭേദം ഉണ്ടു്. എത്ര വലിയ സ്ഥാനത്തിരിക്കുന്നയാളായാലും ശരി, അന്യദേശക്കാരിയോ അന്യമതസ്ഥയോ ആയ സ്ത്രീയെ, അഥവാ യൂറോപ്യൻ സ്ത്രീ അന്യപുരുഷനെ, വിവാഹം കഴിച്ചാൽ അപ്പോൾ തന്നെ അവരെ എന്തിനെങ്കിലും ക്ഷണിക്കുന്നതോ, കൂടിരുന്നു ഭക്ഷണം കഴിക്കുന്നതോ മററുള്ളവർ നിർത്തിക്കളയുന്നു. ഇതു ജാതിഭേദമല്ലെങ്കിൽ പിന്നെന്താണു്? ഞങ്ങളിൽ ജാതിഭേദമില്ലെന്നു് സാധുക്കളായ നിങ്ങളെ പറഞ്ഞു വിശ്വസിപ്പിക്കുകയാണു്. നിങ്ങളതു്

വിശ്വസിക്കുകയും ചെയ്യുന്നു. അതിനാൽ എന്തു ചെയ്യുന്നതും നല്ല വണ്ണം ആലോചിച്ചു വേണം. പിന്നീടു് പശ്ചാത്താപത്തിനു് ഇട വരരുതു്.

നോക്കൂ! വൈദ്യനും ഔഷധവും രോഗിക്കാണു് ആവശ്യം. രോഗരഹിതനല്ല. വിദ്യയുള്ളവൻ രോഗരഹിതനും വിദ്യാരഹിതൻ അവിദ്യാരോഗഗ്രസ്തനുമാണു്. ആ രോഗവിമുക്തിക്കു് സത്യവിദ്യവും സത്യോപദേശവും വേണം. തിന്നുന്നതിലു, കുടിക്കുന്നതിലുമാണു് ധർമ്മമിരിക്കുന്നതെന്ന തോന്നൽ അജ്ഞാനത്തിൽ നിന്നുണ്ടാകുന്ന രോഗമാണു്. ഭക്ഷണം കഴിക്കുന്നതിൽ എന്തെങ്കിലും അനാചാരം കാട്ടുന്നവർ ഭ്രഷ്ടരായെന്നു പറയും. അവരുമായി സംസാരിക്കയോ സഹകരിക്കുകയോ ചെയ്യുന്നില്ല. ഈ സ്ഥിതിക്കു് നിങ്ങളുടെ അറിവെല്ലാം സ്വാർത്ഥതയ്ക്കു വേണ്ടിയോ പരമാർത്ഥത്തിനുവേണ്ടിയോ എന്നു പറയുക. നിങ്ങളുടെ അറിവു് അജ്ഞാനികൾക്കു് പ്രയോജനപ്പെടുമ്പോഴാണു് പരമാർത്ഥം പ്രാപ്തമാവുന്നതു്. അവർ പ്രയോജനപ്പെടുത്തുന്നില്ല എന്നു പറയുന്നതു് ശരിയല്ല. അതു് നിങ്ങളുടെ കുററമാണു്, അവരുടേതല്ല. നിങ്ങൾ നന്നായി പെരുമാറുമെങ്കിൽ അവർ നിങ്ങളെ സ്നേഹിക്കുകയും നിങ്ങളുടെഉപദേശങ്ങൾ കേൾക്കുകയും ഉപകൃതരാവുകയും ചെയ്യും. നിങ്ങൾ ആയിരക്കണക്കിനു ജനങ്ങളുടെ പ്രയോജനം നഷ്ടപ്പെടുത്തി സ്വയം സുഖിച്ചു. അതുകൊണ്ടു് നിങ്ങൾ വലിയ അപരാധികളാണു്. അന്യനു് ഉപകാരം ചെയ്യുന്നതു് ധർമ്മവും പരഹാനി വരുത്തുന്നതു് അധർമ്മവുമാണു്. അതിനാൽ വിദ്വാന്മാർ എല്ലായ്പോഴും വേണ്ട വിധം പ്രവർത്തിച്ചു് അജ്ഞാനികളെ ദുഃഖസാഗരത്തിൽ നിന്നു കരകയററുന്നതിനു് ഒരു തോണിയെന്നവണ്ണം വർത്തിക്കണം. തികഞ്ഞ മൂഢന്മാരെപ്പോലെ അർത്ഥമില്ലാത്ത കർമ്മങ്ങൾ ചെയ്യരുതു. പകരം അന്യർക്കും തനിക്കും ദിനംപ്രതി ഉയർച്ചയുണ്ടാകുന്ന കർമ്മങ്ങൾ മാത്രമേ ചെയ്യാവൂ.

5. ചോദ്യം:- ഈശ്വരപ്രണീതവും മുഴുവനും സത്യവുമായ പുസ്തകമൊന്നും ഇല്ലെന്നാണു് ഞങ്ങളുടെ വിശ്വാസം. എന്തെന്നാൽ മനുഷ്യന്റെ ബുദ്ധി നിർഭ്രാന്തമല്ല. അവൻ രചിച്ച പുസ്തകങ്ങളിലും തെററുകൾ ഉണ്ടായിരിക്കും. അതുകൊണ്ടു് ഞങ്ങൾ എല്ലാവരിൽ നിന്നും സത്യത്തെ ഗ്രഹിക്കുന്നു. അസത്യത്തെ ത്യജിക്കുന്നു. വേദത്തിലേതോ ബൈബിളിലേതോ ഖുർആനിലേതോ മററേതെങ്കിലും ഗ്രന്ഥത്തിലേതോ ആകട്ടെ സത്യം ഞങ്ങൾക്കു സ്വീകാര്യവും അസത്യം ഏതിലേതായാലും ത്യാജ്യവുമാണു്.

ഉത്തരം:- നിങ്ങൾ സത്യഗ്രാഹികളാവാനാഗ്രഹിക്കുന്നതേതു കൊണ്ടോ അതുകൊണ്ടുതന്നെ നിങ്ങൾ അസത്യഗ്രാഹികളുമാകുന്നുണ്ട്. മനുഷ്യൻ നിർഭ്രാന്തനല്ല എന്നു പറയുമ്പോൾ തന്നെ മനുഷ്യരായ നിങ്ങളും ഭ്രാന്തിസഹിതരാണെന്നു വരുന്നു. അങ്ങനെയുള്ളവരുടെ വാക്കുകൾ തീർത്തും പ്രാമാണികമല്ല. അതിനാൽ നിങ്ങളുടെ വാക്കുകളും വിശ്വസനീയമല്ല, അങ്ങനെയെങ്കിൽ വിഷം കലന്ന ഭക്ഷണംപോലെ നിങ്ങളുടെ വാക്കുകളും ത്യാജ്യമാണ്. നിങ്ങളുടെ പ്രാമാണിക ഗ്രന്ഥം രചിച്ചയാളിന്റെ വാക്കുകളും ഇതുപോലെ ത്യജിക്കേണ്ടതാണ്. 'കിഴക്കുനിന്നു വന്നതുമില്ല ഒററാലിൽ കിടന്നതുമില്ല' എന്ന സ്ഥിതിയിലാണ് നിങ്ങൾ. നിങ്ങൾ സർവജ്ഞരല്ലാത്തതുപോലെ മററു മനുഷ്യരും സർവജ്ഞരല്ല. തന്നിമിത്തം ചിലപ്പോൾ സത്യത്തെ ത്യജിച്ച് അസത്യത്തെ സ്വീകരിക്കാനും ഇടയായേക്കാം. അതുകൊണ്ട് സർവജ്ഞനായ പരമാത്മാവിന്റെ വാണിയുടെ സഹായം അല്പജ്ഞരായ നമുക്കെല്ലാം കൂടിയേ കഴിയൂ. വേദ വ്യാഖ്യാനത്തിൽ എഴുതി വന്നതിനെ അതുപോലെ[211] അവശ്യം സ്വീകരിക്കേണ്ടതാണ്. അല്ലെങ്കിൽ യതോഭ്രഷ്ടസ്തതോഭ്രഷ്ടഃ- ഇല്ലത്തുമില്ല അമ്മാത്തുമില്ല--എന്ന അവസ്ഥയാകും. എല്ലാ സത്യങ്ങളും വേദങ്ങളിൽ ഉണ്ട്, അസത്യം ഒന്നുമില്ല എന്നിരിക്കെ അതിനെ സ്വീകരിക്കുന്നതിൽ ശങ്കിക്കുന്നത് തനിക്കും മററുള്ളവക്കും ഹാനിയുണ്ടാക്കുക മാത്രമാണ്. ഇതു നിമിത്തമാണ് നിങ്ങളെ ഇന്നാട്ടുകാർ ഭാരതീയരായിപ്പോലും ഗണിക്കാത്തത്. നിങ്ങൾ ആര്യാവർത്തത്തിന്റെ ഉയച്ചയ്ക്ക് കാരണക്കാരാവുകയുമില്ല. കാരണം, നിങ്ങൾ ഇരിക്കുന്ന കൊമ്പ് മുറിക്കുന്നവരാണ്. ഇതുകൊണ്ട് സ്വയമോ മററുള്ളവക്കോ ഉപകാരം ചെയ്യാമെന്നു വിചാരിക്കുന്നെങ്കിൽ അതസാധ്യമെന്നറിയണം. ആരുടെയെങ്കിലും മാതാപിതാക്കൾ രണ്ടു പേർ ലോകത്തിലുള്ള കുട്ടികളെയെല്ലാം വളത്താൻ തുടങ്ങിയാൽ? വളത്താൻ സാധിക്കുകയില്ലെന്നു മാത്രമല്ല അക്കാരണത്താൽ സ്വന്തം കുട്ടികൾ നഷ്ടപ്പെട്ടു പോവുകയും ചെയ്യും. ഇതാണ് നിങ്ങളുടെ ഇപ്പോഴത്തെ സ്ഥിതി. വേദാദിസത്യശാസ്ത്രങ്ങളെ അംഗീകരിക്കാതെ നിങ്ങൾ എങ്ങനെയാണ് സ്വന്തം വാക്കുകളിലെ സത്യാസത്യങ്ങൾ പരീക്ഷിക്കുന്നതും ഭാരതത്തിന്റെ ഉയച്ച കൈവരുത്തുന്നതും?

ദേശത്തിനുണ്ടായിരിക്കുന്ന രോഗത്തിനുള്ള ഔഷധം നിങ്ങളുടെ പക്കൽ ഇല്ല. യൂറോപ്യന്മാർ നിങ്ങളെ അംഗീകരിക്കുന്നില്ല.

211. പേജ് 318–319.

ഭാരതീയർ നിങ്ങളെ അന്യമതക്കാരായിട്ടാണ് കാണുന്നത്. ഇനിയെങ്കിലും കാര്യം മനസ്സിലാക്കി വേദാദികളംഗീകരിച്ച് ദേശോന്നതിക്ക യത്നിക്കുന്നത് നന്നായിരിക്കും. സത്യം ഈശ്വരനിൽ നിന്നു പ്രകാശിക്കുന്നെന്നു് നിങ്ങൾ പറയുന്നു. പിന്നെന്തുകൊണ്ട്, ഋഷിമാരുടെ ആത്മാവിൽ ഈശ്വരനാൽ പ്രകാശിതമായ സത്യാർഥമായി വേദങ്ങളെ അംഗീകരിക്കുന്നില്ല ? നിങ്ങൾ വേദം പഠിച്ചിട്ടില്ല, പഠിക്കാനാഗ്രഹിക്കുന്നുമില്ല എന്നതാണ് കാരണം. പിന്നെങ്ങനെയാണ് നിങ്ങൾക്ക് വേദോക്തമായ ജ്ഞാനം ഉണ്ടാവുന്നത് ?

6. ഉപാദാനകാരണമില്ലാതെയാണ് ജഗദുത്പത്തിയെന്നും, ജീവാത്മാവ് ഉണ്ടായതാണെന്നും, ക്രിസ്ത്യാനികളേയും മുസൽമാന്മാരെയും പോലെ ഇവർ വിശ്വസിക്കുന്നു. ഇതിനുത്തരം, സൃഷ്ട്യുത്പത്തി, ജീവേശ്വരന്മാർ [212] എന്നിവ വ്യാഖ്യാനിച്ചിരിക്കുന്നിടത്തുണ്ട്. കാരണമില്ലാതെ കാര്യം ഉണ്ടാകുന്നത് സർവഥാ അസംഭവ്യമാണ്. അതുപോലെ ഉണ്ടായതു് നശിക്കാതിരിക്കുന്നതും അസംഭവ്യമാണ്.

7. പശ്ചാത്താപവും [213] പ്രാർഥനയും കൊണ്ട് പാപ നിവൃത്തിയുണ്ടാകുമെന്ന വിശ്വാസവും നിങ്ങളുടെ ദോഷമാണ്. ഈ വിശ്വാസം ലോകത്തിൽ പാപം വർധിപ്പിച്ചിട്ടുണ്ട്. പുരാണ വിശ്വാസികൾ തീർഥയാത്രകൊണ്ടും, ജൈനർ നവകാരമന്ത്രജപം തീർഥയാത്ര എന്നിവകൊണ്ടും, ക്രിസ്ത്യാനികൾ യേശുവിലുള്ള വിശ്വാസം കൊണ്ടും, മുസൽമാന്മാർ തൗബാഹ് ചെയ്യുന്നതു

---

212. സൃഷ്ട്യുത്പത്തി എട്ടാം സമുല്ലാസം. ജീവേശ്വര വിഷയം ഏഴാം സമുല്ലാസം. 213. പശ്ചാത്താപവും പ്രായശ്ചിത്തവും തമ്മിൽ അന്തരമുണ്ട്. പശ്ചാത്താപവും പ്രാർഥനയും ഭാവിയിൽ ദുഷ്കർമങ്ങൾ ചെയ്യാതിരിക്കുവാൻ സഹായിക്കുന്നു. ഇക്കാരണത്താൽ പൂർവകൃതമായ ദുഷ്കർമങ്ങളുടെ ഫലങ്ങളിൽ നിന്നു് രക്ഷ കിട്ടുകയില്ല. പ്രായശ്ചിത്തം കൊണ്ട് ദുഷ്കർമ കർത്താക്കൾ ശാരീരികവും മാനസികവുമായ കഷ്ടം എത്ര കണ്ടു് അനുഭവിക്കുന്നുവോ അത്രയും ദുഷ്കർമഫലത്തിൽ നിന്നു് രക്ഷ പ്രാപിക്കും. ശാസ്ത്രകാരന്മാർ പ്രായശ്ചിത്ത വ്യവസ്ഥ ചെയ്തിരിക്കുന്നതു് ഇക്കാരണത്താലാണ്. ഇതു തന്നെ നീതിന്യായക്കോടതിയുടെ ശിക്ഷയിലും സംഭവിക്കുന്നു. ചെയ്ത തെററിന് നീതിന്യായക്കോടതിയുടെ ശിക്ഷ അനുഭവിച്ചാൽ ഈശ്വരീയ നീതിന്യായത്തിൽ വീണ്ടും ശിക്ഷ അനുഭവിക്കേണ്ടതില്ല. ഒരു തെററിന് രണ്ടു തവണ ശിക്ഷാനുഭവം ഇല്ല. ന്യായാധിപന്റെ സർവജ്ഞതാരാഹിത്യം നിമിത്തം ശിക്ഷയിൽ ഏററക്കുറവുകൾ വന്നുകൂടും. ഈ അവസ്ഥയിൽ അവശേഷിക്കുന്ന ഏററക്കുറവുകൾ പരിഹരിക്കുന്നതു് ഈശ്വരീയ നീതിന്യായ വ്യവസ്ഥയുടെ ഭാഗമാണ്.

കൊണ്ടും, ഫലാനുഭവം കൂടാതെ പാപമോചനം ലഭിക്കുമെന്നു വിശ്വസിക്കുന്നു. ഇതുകൊണ്ട് പാപം ഭയം കൂടാതെ ചെയ്യുന്നതു് വളരെ വദ്ധിച്ചിരിക്കുന്നു. ഇക്കാര്യത്തിൽ ബ്രാഹ്മ-പ്രാർഥനാ സമാജക്കാർ പൗരാണികരേയും മററും പോലെയാണു്. വേദത്തിൻെറ അനുജ്ഞ, ഫലമനുഭവിക്കാതെ പാപ പുണ്യങ്ങളിൽ നിന്നു് നിവൃത്തിയുണ്ടാവുകയില്ല എന്നാണു്. അതനുസരിക്കുന്നവർ സദാ പാപവിമുഖരും ധർമോന്മുഖരും ആയിരിക്കും. ഫലാനുഭവമില്ലാതെ നിവൃത്തമാകുമെന്നാണെങ്കിൽ ഈശ്വരൻ അന്യായകാരിയാണെന്നു വന്നുകൂടും.

8. നിങ്ങൾ ജീവാത്മാവിനു് അത്യന്തം ഉന്നതി പ്രാപിക്കാമെന്നു പറയുന്നു. ഇതൊരിക്കലും സാധ്യമല്ല. സീമയുള്ള ജീവാത്മാവിൻെറ ഗുണകർമ സ്വഭാവങ്ങളുടെ ഫലവും സീമയുള്ളതായിരിക്കും.

ചോദ്യം:– ഈശ്വരൻ ദയാലുവാണു്. സീമയുള്ള കർമങ്ങൾക്കും നിസ്സീമമായ ഫലം നല്കും.

ഉത്തരം:- അങ്ങനെ ചെയ്താൽ ഈശ്വരൻെറ ന്യായം നഷ്ടമാകും. സത്കർമങ്ങളുടെ പുരോഗതിക്കു് ആരും യത്നിക്കയുമില്ല. കുറച്ചു് സത്കർമത്തിനു് അനന്തമായ ഫലം ലഭിക്കുമെങ്കിൽ പശ്ചാത്താപവും പ്രാർഥനയുംകൊണ്ടു് എത്രയെങ്കിലും പാപം ഇല്ലാതാകും. ഇത്തരം കാര്യങ്ങൾ ധർമഹാനി വരുത്തും. പാപകർമങ്ങൾ വദ്ധിക്കുകയും ചെയ്യും.

ചോദ്യം:- ഞങ്ങൾ സ്വാഭാവിക ജ്ഞാനത്തെ[214] വേദത്തേക്കാൾ വലിയതായി കരുതുന്നു. നൈമിത്തികമായ ജ്ഞാനത്തെ വിലവയ്ക്കുന്നില്ല. ഈശ്വരദത്തമായ സ്വാഭാവിക ജ്ഞാനം നമ്മിലില്ലെങ്കിൽ വേദങ്ങളെങ്ങനെ പഠിക്കയും പഠിപ്പിക്കയും മനസ്സിലാക്കുകയും മനസ്സിലാക്കിക്കുകയും ചെയ്യും? അതിനാൽ ഞങ്ങളുടെ മതമാണു് വളരെ നല്ലതു്.

ഉത്തരം:- ഈ വാദം നിരർഥകമാണു്. എന്തെന്നാൽ ആരെങ്കിലും തരുന്ന ജ്ഞാനം സ്വാഭാവികജ്ഞാനമല്ല. സ്വാഭാവിക ജ്ഞാനം സഹജ ജ്ഞാനമാണു്. അതു് ഏറുകയോ കുറയുകയോ ഇല്ല. അതു നിമിത്തം ആരും ഉന്നതി പ്രാപിക്കുകയില്ല. കാട്ടുമനുഷ്യരിലും സ്വാഭാവിക ജ്ഞാനമുണ്ടു്. എങ്കിലും അവർ ഉയച്ച നേടുന്നില്ല. എന്നാൽ നൈമിത്തിക ജ്ഞാന

214. ഇതു് ആധുനിക മതമാണു്. ഇതിന്മേലാണു് കാൾമാർക്സിൻേറയും ഫ്രായിററിൻേറയും സിദ്ധാന്തങ്ങൾ കെട്ടിപ്പടുത്തിരിക്കുന്നതു്.

മാണ്ട് ഉന്നതിക്കുകാരണം. നോക്കൂ! ബാല്യാവസ്ഥയിൽ കർത്തവ്യാകർത്തവ്യങ്ങളോ ധർമാധർമങ്ങളോ നമുക്കൊട്ടും അറിവില്ലായിരുന്നു, നാം വിദ്വാന്മാരിൽ നിന്നു് പഠിച്ചതിനുശേഷമാണ്ട് ധർമാധർമങ്ങളും കർത്തവ്യാകർത്തവ്യങ്ങളും മനസ്സിലാക്കാനായതു്. അതിനാൽ സ്വാഭാവിക ജ്ഞാനത്തിനെ സർവോപരിയാണെന്നു് കരുതുന്നതു് ശരിയല്ല.

9. നിങ്ങൾ പൂർവജന്മവും പുനർജന്മവും അംഗീകരിക്കാത്തതു് ക്രിസ്ത്യാനികളേയും മുസ്ലീങ്ങളേയും അനുകരിച്ചാവാം. ഇതിന്നുത്തരവും പുനർജന്മവ്യാഖ്യാനത്തിൽ നിന്നു ഗ്രഹിക്കുക.[215] എന്നാൽ ജീവൻ ശാശ്വത – നിത്യൻ – നാണെന്നും അതിൻെറ കർമവും പ്രവാഹരൂപത്തിൽ നിത്യമാണെന്നും മാത്രം മനസ്സിലാക്കുക. കർമവും കർമവാനും തമ്മിൽ നിത്യബന്ധമുണ്ട്. ജീവാത്മാവു് ഒന്നും ചെയ്യാതെ വെറുതേയിരിക്കുകയാണോ? ഈശ്വരനും വെറുതേയിരിക്കുകയാണെന്നേ നിങ്ങൾ പറയുന്നതു കേട്ടാൽ തോന്നൂ. പൂർവാപരജന്മങ്ങൾ ഇല്ലെന്നുവന്നാൽ കൃതഹാനി, അകൃതാഭ്യാഗമം, നൈർഘൃണ്യം, വൈഷമ്യം എന്നീദോഷങ്ങൾ ഈശ്വരനിൽ വന്നു കൂടും. ജന്മമില്ലെങ്കിൽ പാപപുണ്യഫലങ്ങളനുഭവിക്കാനാകാതെ വരുന്നു. മററൊരാളിനു് സുഖമോ ദുഃഖമോ ലാഭമോ ചേതമോ വരുത്തിവച്ചാൽ അതിനുതക്കവണ്ണം ഫലം ശരീരം ധരിക്കാതെ പ്രാപ്തമാകുന്നില്ല. രണ്ടാമതു് – പൂർവജന്മത്തിലെ പാപപുണ്യങ്ങളില്ലെങ്കിൽ ഈ ജന്മത്തിൽ സുഖദുഃഖങ്ങൾ എങ്ങനെയുണ്ടാകാനാണ്ട്? പൂർവജന്മത്തിലെ പാപപുണ്യങ്ങളനുസരിച്ചല്ല ഇവയെങ്കിൽ ഈശ്വരൻ അന്യായകാരിയും, ചെയ്ത കർമത്തിനു ഫലലബ്ധി ഇല്ലാതെയാവുകയും ചെയ്യും. അതിനാൽ നിങ്ങളുടെ ഈ വാദവും ശരിയല്ല.

10 ഈശ്വരനെയല്ലാതെ, ദിവ്യഗുണമുള്ള പദാർത്ഥങ്ങളേയും വിദ്വാന്മാരേയും നിങ്ങൾ ദേവന്മാരായി കരുതുന്നില്ല. ഇതും ശരിയല്ല എന്തെന്നാൽ ഈശ്വരൻ മഹാദേവനാണ്ട്. വേറെ ദേവന്മാരില്ലെങ്കിൽ ദേവദേവനായ മഹാദേവൻ എന്നെന്തിനു പറയണം?

11 അഗ്നിഹോത്രാദി കർത്തവ്യ കർമങ്ങൾ കർത്തവ്യമല്ലെന്നു കരുതുന്നതു് നല്ലതല്ല.

12 ഋഷി – മഹർഷിമാരുടെ ഉപകാരങ്ങൾ വിസ്മരിച്ചു് യേശുവിൻെറയും മററും പിന്നാലേ കുനിക്കൂടുന്നതു് നല്ലതല്ല.

---

215. ഒമ്പതാം സമുല്ലാസം. പേജ് 389 മുതൽ.

  

13 കാരണവിദ്യയായ വേദങ്ങളെക്കൂടാതെ മററു കാര്യവിദ്യകളെ അംഗീകരിക്കുകയെന്നതു് അസംഭവ്യമാണു്.

14 വിദ്യയുടെ ചിഹ്നങ്ങളായ യജ്ഞോപവീതം ശിഖ എന്നിവ വെടിഞ്ഞു് കൃസ്ത്യാനികളേയും മുസ്ലീങ്ങളേയും പോലെ നടക്കുന്നതു് വെറുതേയാണു്. പാൻറ്സും മററും ധരിക്കയും മെഡലുകളും മററും ധരിക്കാൻ ആഗ്രഹിക്കുകയും ചെയ്യുന്നവക്കു് യജ്ഞോപവീതം വലിയ ഭാരമായിപ്പോയോ?

15 ബ്രഹ്മാഋഷി മുതൽ ഇങ്ങോട്ടു് മഹാവിദ്വാന്മാർ ആര്യാവത്തത്തിലുണ്ടായിട്ടുണ്ടു്. അവരെ പുകഴ്ത്താതെ സായ്പന്മാരെ സ്തുതിച്ചു നടക്കുന്നതു് പക്ഷപാതവും പ്രീണനവുമല്ലെങ്കിൽ പിന്നെന്താണെന്നു പറയണം?

16 ബീജാങ്കുരം പോലെ, ജഡചേതന സംയോഗത്താൽ ബീജോത്പത്തി അംഗീകരിക്കുന്നതും, ഉത്പത്തിക്കു മുമ്പു് ജീവതത്ത്വം ഉണ്ടായിരുന്നില്ലെന്നും, ഉണ്ടായതു് നശിക്കുന്നില്ലെന്നും വിശ്വസിക്കുന്നതും പൂർവാപര വിരുദ്ധമാണു്. ഉത്പത്തിക്കു മുമ്പു് ചേതന-ജഡവസ്തുക്കൾ ഇല്ലായിരുന്നെങ്കിൽ ജീവൻ എവിടെ നിന്നു വന്നു? ഏതിനേററയെല്ലാം സംയോഗമാണു സംഭവിച്ചതു്? ഇവ രണ്ടും സനാതനമാണെന്നു പറയുന്നതു ശരിയാണു്. എന്നാൽ സൃഷ്ടിക്കു മുമ്പു് ഈശ്വരനല്ലാതെ മററൊരു തത്ത്വവുമില്ലായിരുന്നെന്ന താങ്കളുടെ പക്ഷം നിലനില്ക്കാതെ പോകുന്നു.

അതിനാൽ ഉയച്ചയാഗ്രഹിക്കുന്നവർ ആയ്യസമാജത്തിനോടു ചേന്നു് അതിൻെറ ഉദ്ദേശ്യമനുസരിച്ചു് പ്രവത്തിക്കാൻ തയ്യാറാകണം. അല്ലെങ്കിൽ ഒരു നേട്ടവും ഉണ്ടാവുകയില്ല. ഏതു ദേശത്തിലെ പദാർഥങ്ങൾ കൊണ്ടാണോ സ്വശരീരം ഉണ്ടാക്കിയിരിക്കുന്നതും, ഇപ്പോഴും പാലിക്കപ്പെടുന്നതും, മേലിലും പാലിക്കപ്പെടുന്നതും, അതിൻെറ ഉയച്ചയ്ക്കു് ശരീരം, മനസ്സ് ധനം എന്നിവ അപ്പിച്ചു് എല്ലാവരും, യോജിച്ചു് പരസ്പര പ്രീതിയോടെ യത്നിക്കണം. അതിനാൽ ആര്യസമാജത്തേപ്പോലെ ആര്യാവത്ത ദേശത്തിൻെറ ഉന്നതിക്കു് മററൊന്നും കാരണമാവുകയില്ല. ഈ സമാജത്തെ സഹായിക്കുമെങ്കിൽ വളരെ നല്ല കാര്യമാണതു്. സമാജത്തിൻെറ സൗഭാഗ്യം വദ്ധിപ്പിക്കേണ്ടതു് സമൂഹത്തിൻെറ കടമയാണു്, വ്യക്തിയുടേതു മാത്രമല്ല.

ചോദ്യം:- താങ്കൾ എല്ലാവരേയും ഖണ്ഡിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ അതാതിൻെറ നിലയ്ക്കു് എല്ലാ മതങ്ങളും നല്ല

താണ്. ആരേയും ഖണ്ഡനം ചെയ്തു കൂടാ. ഖണ്ഡിച്ചിട്ട്, മെച്ചമായെന്താണ് താങ്കളുപദേശിക്കുന്നത്? മെച്ചമായുപദേശിക്കുന്നെങ്കിൽ താങ്കളേക്കാരം അധികമോ തുല്യമോ യോഗ്യതയുള്ള ആരും ഇല്ലായിരുന്നെന്നോ ഇല്ലെന്നോ കരുതുന്നുണ്ടാവുമല്ലോ? ഇങ്ങനെ അഭിമാനിക്കുന്നത് താങ്കരംക്ക് ഉചിതമല്ല. എന്തെന്നാൽ ഈശ്വരൻെറ സൃഷ്ടിയിൽ ഒന്നിനൊന്ന് തുല്യമോ ന്യൂനമോ ആയി പലതുമുണ്ട്. ഡംഭ് കാട്ടുന്നത് ഒട്ടും ഉചിതമല്ല.

ഉത്തരം:- ധർമം എല്ലാവക്കും ഒന്നുതന്നെയോ പലതോ? പലതാണെന്നു പറയുന്ന പക്ഷം ഒന്ന് മററൊന്നിന് വിരുദ്ധമോ അവിരുദ്ധമോ? വിരുദ്ധമാണെങ്കിൽ ഏതെങ്കിലും ഒന്നേ ധർമമായിരിക്കൂ. അവിരുദ്ധമാണെങ്കിൽ വിഭിന്നമായിരിക്കുന്നതിൽ അർഥമില്ല. അതിനാൽ ധർമം ഒന്നാണ്, അനേകമല്ല.

ഇവിടെ വിശേഷമായിപ്പറയുന്നതിത്രമാത്രമാണ്:— എല്ലാ സമ്പ്രദായങ്ങളുടേയും ഉപദേശങ്ങരം ഏതെങ്കിലും ഭരണാധിപൻ സമാഹരിച്ചാൽ, ആയിരത്തിലൊട്ടും കുറയുകയില്ല. എന്നാൽ ഇവയിൽ മുഖ്യമായി പുരാണി, കൃസ്ത്യാനി, ജൈനി, കുറാനി എന്നീ നാലിനമേ ഉണ്ടായിരിക്കൂ. എല്ലാ സമ്പ്രദായങ്ങളും ഈ നാലിലൊന്നിൽ പെടും.

ഏതെങ്കിലും രാജാവ്[216] തൻെറ സഭയിൽ ഈ ആയിരത്തേയും വിളിച്ചു കൂട്ടി ''ഞാനിതുവരെ ഏതെങ്കിലും ഗുരുവിനേയോ ധർമത്തേയോ സ്വീകരിച്ചിട്ടില്ല. എല്ലാ ധർമങ്ങളിലും ഉത്തമം ആരുടേതാണ്? ഞാൻ സ്വീകരിക്കേണ്ടതേതാണ്? വാമമാർഗി ആദ്യം പറയട്ടെ''. എന്നു പറയുന്നുവെന്നു സങ്കല്പിക്കുക.

വാമമാർഗി:- ഞങ്ങളുടേതു്.

ജിജ്ഞാസു:- ഈ 999-ം എങ്ങനെയുണ്ട്?

വാ. മാ:-എല്ലാവരും കള്ളന്മാർ. നരകഗാമികരം. കാലാത് പരതരം നഹി എന്നു കേട്ടിട്ടില്ലേ? ഈ പ്രമാണത്താൽ ഞങ്ങളുടേതിൽ മെച്ചമായ ധർമമില്ലെന്നു നിശ്ചയം.

ജി:- താങ്കളുടെ ധർമം എന്താണ്?

വാ. മാ:- ഭഗവതിയെ സേവിക്ക, മദ്യമാംസാദി പഞ്ചമകാരങ്ങരം സേവിക്ക, രുദ്രയാമലാദി തന്ത്രങ്ങരം ചെയ്ക, ഇത്യാദി. നിനക്ക് മുക്തി വേണോ, നമ്മുടെ ശിഷ്യനായിക്കൊരംക.

---

216. മഹർഷിയുടെ കാലത്തു് 600 ലധികം രാജാക്കന്മാർ ഭാരതത്തിലുണ്ടായിരുന്നു.

ജി:- ശരി. മററു മഹാത്മാക്കളോടുകൂടി ചോദിച്ചറിയട്ടെ. പിന്നീട് എനിക്കു് ശ്രദ്ധയും ഇഷ്ടവും തോന്നുന്നയാളിന്റെ ശിഷ്യനാകും.

വാ. മാ:- ഹേയ്! എന്തിനീ അബദ്ധത്തിൽ ചാടുന്നു? ഇവർ നിങ്ങളെ കബളിപ്പിച്ച് വലയിൽ കുടുക്കും. ആരുടെയടുത്തും പോകണ്ട. ഞങ്ങളുടെശിഷ്യനാവു്. അല്ലെങ്കിൽ പശ്ചാത്തപിക്കും. നോക്കൂ! ഞങ്ങളുടെ മതത്തിൽ ഭോഗവും മോക്ഷവും രണ്ടും ഉണ്ടു്.

ജി:- ശരി. നോക്കിവരാം.

പിന്നീട് ശൈവന്റെ അടുത്തുചെന്നു് ചോദിച്ചപ്പോഠം അവരും ഇതേ ഉത്തരം പറഞ്ഞു. വിശേഷാൽ പറഞ്ഞതിത്ര മാത്രം:– ''ശിവനെ വിശ്വസിക്കാതെ, ഭസ്മരുദ്രാക്ഷധാരണവും, ലിങ്ഗ പൂജയും ചെയ്യാതെ മുക്തി ഒരിക്കലും ലഭിക്കുകയില്ല.''

ഇവരെ വിട്ട് നവീന വേദാന്തിയുടെ അടുത്തു ചെന്നു.

ജിജ്ഞാസു:- മഹാത്മൻ! അവിടത്തെ ധർമമെന്താണു്?

വേദാന്തി:- നാം ധർമാധർമങ്ങളൊന്നും കണക്കാക്കുന്നില്ല. നാം സാക്ഷാൽ ബ്രഹ്മമാണു്. നമുക്കു് ധർമമെന്തു്, അധർമമെന്തു്? ഈ ജഗത്തു് മിഥ്യ. ജ്ഞാനിയാവണോ, ശുദ്ധ ചൈതന്യമം കണോം, ബ്രഹ്മമെന്നു് സ്വയം നിനയ്ക്കു. ജീവനെന്നഭാവംകള നിത്യ മുക്തനാവും.

ജിജ്ഞാസു-: നിങ്ങഠം നിത്യമുക്ത ബ്രഹ്മമാണെങ്കിൽ ബ്രഹ്മ ത്തിന്റെ ഗുണകർമ സ്വഭാവങ്ങഠം നിങ്ങളിലില്ലാത്തതെന്തു്? എന്തിനീ ശരീരത്തിൽ ബന്ധിതനായിരിക്കുന്നു?

വേ:- നിങ്ങഠം ശരീരം കാണുന്നു, ഇല്ലേ? അതാണു് ഭ്രാന്തി. നമ്മഠം ഒന്നും കാണുന്നില്ല. ബ്രഹ്മമല്ലാതെ.

ജി:- കാണുന്നതാരു്? ആരെ കാണുന്നു?

വേ:- ബ്രഹ്മം കാണുന്നു, ബ്രഹ്മത്തെ ബ്രഹ്മം കാണുന്നു.

ജി:- ങേ! രണ്ടു ബ്രഹ്മമുണ്ടോ?

വേ:- ഇല്ല. തന്നെ, താൻ കാണുന്നു.

ജി:- ഒരുവനു് അവന്റെ തോളിൽ കയറാമെന്നോ? നിങ്ങ ളുടെ ഈ പറച്ചിലിൽ ഒന്നുമില്ല. ഭ്രാന്തല്ലാതെ.

പിന്നീട് ജൈനികളുടെ അടുത്തു ചെന്നു ചോദിച്ചു. അവരും അങ്ങനെതന്നെ പറഞ്ഞു. വിശേഷാൽ ഇത്രയും കൂടി പറഞ്ഞു. ''ജിന ധർമമൊഴികെ മററല്ലാം പൊട്ട. ജഗത് കർത്താവായ അനാദി ഈശ്വരനില്ല. ജഗത്തു് അനാദി കാലം മുതൽ ഇങ്ങനെ

ഉണ്ടാക്കിവച്ചതാണ്. ഇങ്ങനെ തുടരും. നീ വാ. നമ്മുടെ ശിഷ്യനാവ്. നമ്മൾ സമ്യക്തവീ_എല്ലാ വിധത്തിലും നല്ലവർ_ആണ്. നല്ല കാര്യങ്ങൾ സ്വീകരിക്കുന്നു. ജൈന മാർഗമല്ലാത്തതെല്ലാം മിഥ്യാത്വീയാണ്''.

പിന്നീട് കൃസ്ത്യാനികളുടെ അടുത്തു ചെന്നു. അവരോടും വാമമാർഗികളോടു ചോദിച്ചതുപോലെ ചോദ്യങ്ങൾ ചോദിച്ചു. അവർ പറഞ്ഞതുപോലെ ഉത്തരവും കിട്ടി. വിശേഷാൽ ഇത്രമാത്രം കൂടി പറഞ്ഞു_: ''മനുഷ്യരെല്ലാം പാപികളാണ്. സ്വന്തം സാമർത്ഥ്യംകൊണ്ട് പാപമുക്തി കിട്ടുകയില്ല. ക്രിസ്തുവിൽ വിശ്വസിച്ച് പവിത്രരാകാതെ മുക്തിയില്ല. യേശു എല്ലാവർക്കും വേണ്ടി സ്വയം കുരിശിലേറി കനിവു കാട്ടി, നീ ഞങ്ങളുടെ ശിഷ്യനായിക്കൊള്ളു.''

ഇതുകേട്ടശേഷം ജിജ്ഞാസു മൗലവിസാഹേബിന്റെ അടുത്തു ചെന്നു. അവിടെയും ചോദ്യോത്തരങ്ങളുണ്ടായി, ഇത്രയും കൂടി പറഞ്ഞു. ''സർവശക്തനായ അല്ലാഹു, അവന്റെ പ്രവാചകൻ, ഖുർആൻ ശരീഫ് ഇവയല്ലാതെ മററു മുക്തിമാർഗമില്ല ഇതിൽ വിശ്വസിക്കാത്തവർ നാസ്തികരും കാഫിറുകളുമാണ്. അവർ വാജിബുൽകത്ൽ (ശിരച്ഛേദം ചെയ്യപ്പെടേണ്ടവർ) ആണ്.

ജിജ്ഞാസു വൈഷ്ണവരുടെ അടുത്തു ചെന്നു. അവർ വിശേഷാൽ പറഞ്ഞതു് ഇതാണ്. ''ഞങ്ങളുടെ തിലകക്കുറി കണ്ട് യമരാജൻ ഭയക്കുന്നു.'' ജിജ്ഞാസു വിചാരിച്ചു_ഈച്ചയും കൊതുകും പോലീസുകാരനും കള്ളനും കൊള്ളക്കാരനും ശത്രുക്കളും ഭയപ്പെടുന്നില്ല. പിന്നാണോ യമഭടന്മാർ !

വീണ്ടും മുന്നോട്ടുനടന്ന് ഓരോമതക്കാരുടേയും അടുത്തുചെന്നു. എല്ലാവരുംതങ്ങളുടേതാണ് സത്യമെന്നുപറഞ്ഞു. ചിലർഞങ്ങളുടെ കബീർ സത്യം, ചിലർ നാനക് സത്യം, ചിലർ ദാദു ചിലർ വല്ലഭൻ ഇനി ചിലർ സഹജാനന്ദൻ, മററു ചിലർ മാധവൻ മുതലായവരെ വലിയവരും അവതാരങ്ങളുമായി വാഴ്ത്തി. ആയിരത്തോടുംചോദിച്ചു, അവരുടെ പരസ്പര വിരോധം കണ്ട്, ഇവരിലാരും ഗുരുവായി സ്വീകരിക്കാൻ യോഗ്യരല്ല എന്ന് നിശ്ചയിച്ചു. എന്തെന്നാൽ ഓരോന്നും കള്ളമാണെന്ന് മററ് 999 പേർ സാക്ഷി പറഞ്ഞു. കള്ളക്കച്ചവടക്കാരനും, വേശ്യയും, തെല്ലാലുകാരനും അവരവരുടെചരക്കുകൾ നന്നെന്നും മററുള്ളവരുടേതു് ചീത്ത എന്നും പറയുന്നതു പോലെയാണിവർ പറയുന്നതുമെന്നറിഞ്ഞ്:-

1. തദ്വിജ്ഞാനാർഥം, സ ഗുരുമേവാഭിഗച്ഛേത്.
സമിത്പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠമ്.

2. തസ്മൈ സവിദ്വാനുപസന്നായ സമ്യക്പ്രശാന്തചിത്തായ ശമാന്വിതായ യേനാക്ഷരം പുരുഷം വേദ സത്യം പ്രോവാച താം തത്ത്വതോ ബ്രഹ്മവിദ്യാമ്.[217]

1. ആ സത്യത്തെ അറിയുന്നതിന് സമിത്പാണി അതായത് തൊഴുകൈയോടെ അരിക്തഹസ്തനായി[218] വേദജ്ഞനും ബ്രഹ്മനിഷ്ഠനും, പരമാത്മാവിനെ അറിയുന്നയാളുമായ ഗുരുവിൻെറ അടുത്തു് ചെല്ലണം. ഈ അന്ധവിശ്വാസികളുടെ വലയിൽ വീഴരുതു്. 2. അങ്ങനെ ജിജ്ഞാസു വിദ്വാൻെറ പക്കലെത്തിയാൽ ആ ശാന്ത ചിത്തനായ ജിതേന്ദ്രിയൻ, സമീപസ്ഥനായ ജിജ്ഞാസുവിന് യഥാർഥ ബ്രഹ്മവിദ്യ അഥവാ ഈശ്വരൻെറ ഗുണകർമ സ്വഭാവങ്ങളും ഉപദേശിക്കണം. ഏതെല്ലാം സാധനകളാൽ ആ ശ്രോതാവിന് ധർമാർഥ കാമമോക്ഷങ്ങളും, പരമാത്മാവ് എന്നിവയെ അറിയാൻ കഴിയുമോ, അവയെന്തെന്നു് ബോധിപ്പിച്ചു കൊടുക്കണം.

ഇപ്രകാരമുള്ള ആളിൻെറ അടുത്തെത്തി പറഞ്ഞു – മഹരാജ്! ഈ സമ്പ്രദായങ്ങളുടെ ബഹളത്തിൽ പെട്ട് എൻെറ മനസ്സ് ഭ്രാന്തമായിരിക്കുന്നു. എന്തെന്നാൽ ഞാൻ ഇവയിൽ ഏതിലെങ്കിലും ശിഷ്യത്വം സ്വീകരിച്ചാൽ 999 പേരുടെ വിരോധം സമ്പാദിക്കണം. 999 ശത്രുക്കളും ഒരു മിത്രവും ഉള്ളയാളിന് ഒരിക്കലും സൗഖ്യം ഉണ്ടാവുകയില്ല. അതിനാൽ ഞാനെന്തു ചെയ്യണമെന്നു് അങ്ങ് ഉപദേശിക്കണം.

ആപ്തവിദ്വാൻ– ഈ മതങ്ങളെല്ലാം അവിദ്യാജന്യവും വിദ്യാവിരോധികളുമാണ്. മൂഢരും പാമരരും കാടന്മാരുമായ മനുഷ്യരെ കബളിപ്പിച്ചു വശീകരിച്ച് അവരെ വലയിൽകുടുക്കി ഇവർ സ്വന്തം പ്രയോജന സിദ്ധിക്കുപയോഗിക്കുന്നു. ആ പാവങ്ങളും അവരുടെ മനുഷ്യജന്മത്തിൻെറ ഫലം ലഭിക്കാതെ ജന്മം പാഴാക്കുന്നു. ഏതിൽ എല്ലാവരുടേയും അഭിപ്രായം ഒന്നാണോ അതത്രേ വേദമതം. അതത്രേ കൈക്കൊള്ളേണ്ടതു്. പരസ്പരവിരോധം ഉള്ളതു് വെനഞ്ഞെടുത്ത അസത്യവും തന്നിമിത്തം ത്യാജ്യവുമാണ്.

ജിജ്ഞാസു:- ഇതെങ്ങനെ പരീക്ഷിച്ചറിയും ?

---

217. മുണ്ഡകോപനിഷത്. 1.2, 12–13. 218. കൈകളിൽ സമർപ്പണ വസ്തുവുമായി. സമിധ (യജ്ഞവിറക്) സുലഭവും ഐകരൂപ്യമുള്ളതുമാകയാൽ ഉപനിഷത്കാരൻ അതു് സമർപ്പണ വസ്തുവാക്കിയതാണ്. അരിക്തഹസ്തൻ = ശൂന്യമല്ലാത്ത കൈകളുള്ളവൻ.

ആപ്തവിദ്വാൻ:- നീ പോയി ഇനിപറയുംവണ്ണം എല്ലാവരോടും ചോദിക്കുക, അവരുടെയെല്ലാം മറുപടി ഒന്നായിരിക്കും.

അയാൾ ആ ആയിരം പേരുടെ കൂട്ടത്തിൽ ചെന്നു് പറഞ്ഞു:- "എല്ലാവരും കേൾക്കണം. സത്യഭാഷണത്തിലാണോ ധർമ്മം. മിഥ്യാഭാഷണത്തിലാണോ? " എല്ലാവരും ഒററസ്വരത്തിൽ പറഞ്ഞു:- "സത്യഭാഷണത്തിലാണു് ധർമ്മം, മിഥ്യാഭാഷണത്തിൽ അധർമ്മമാണു്" അതുപോലെ വിദ്യാഭ്യാസത്തിൽ, ബ്രഹ്മചര്യപാലനത്തിൽ, പൂർണയുവാവസ്ഥയിൽ വിവാഹിതരാകുന്നതിൽ സത്സംഗത്തിൽ, പുരുഷാർത്ഥത്തിൽ, സത്യവ്യവഹാരത്തിൽ എല്ലാമാണോ ധർമ്മം, അതോ അവിദ്യാഗ്രഹണം, ബ്രഹ്മചര്യമില്ലായ്മ, വ്യഭിചാരം, കുസംഗം, മടി, അസത്യവ്യവഹാരം, ചതിവും കാപട്യവും, ഹിംസ, പരഹാനി മുതലായവയിലോ? എല്ലാവരും ഒന്നിച്ചുചേർന്നു് പറഞ്ഞു" വിദ്യാഭ്യാസാദികൾ ധർമ്മവും അവിദ്യാഗ്രഹണാദികൾ അധർമ്മവുമാണു്." അപ്പോൾ ജിജ്ഞാസു എല്ലാവരോടുമായി പറഞ്ഞു:- "നിങ്ങൾ ഇപ്രകാരം ഒററക്കെട്ടായി സത്യധർമ്മത്തിൻെറ ഉന്നതിയ്ക്കും മിഥ്യാമാർഗ്ഗത്തിൻെറ അവനതിയ്ക്കുമായി എന്തുകൊണ്ടു് പ്രവർത്തിക്കുന്നില്ല? എല്ലാവരുംകൂടി പറഞ്ഞു:- ഞങ്ങളങ്ങനെ ചെയ്താൽ ഞങ്ങളെ ആരു ഗൗനിക്കും? ഞങ്ങളുടെ ശിഷ്യന്മാർ പറഞ്ഞാൽ കേൾക്കില്ല. വയററുപ്പിഴപ്പ് മുട്ടും. അനുഭവിക്കുന്ന ആനന്ദങ്ങളെല്ലാം കൈവിട്ടുപോകും. അതുകൊണ്ടാണു് അറിയാമായിട്ടും സ്വന്തമതങ്ങളുടെ പ്രചാരണം ചെയ്യുന്നതു്. "കാട്ടിലെ തടി, തേവരുടെ ആന, വലിക്കട്ടെ തടി" എന്നതാണു് കാര്യം. നോക്കൂ. ലോകത്തിൽ നേരും ചൊവ്വുമുള്ള മനുഷ്യനെ ആരും വകവയ്ക്കില്ല. ചതിവും വഞ്ചനയുമായി നടക്കുന്നവനേ വിലയുള്ളു.

ജിജ്ഞാസു:- ഇത്തരം കള്ളത്തരങ്ങളിലൂടെ മററുള്ളവരെ കൊള്ളയടിക്കുന്നതിനു് രാജാവു് ശിക്ഷനല്കാത്തതെന്താണു്?

മതക്കാർ:- ഞങ്ങൾ രാജാവിനേയും ശിഷ്യനാക്കിക്കഴിഞ്ഞിരിക്കുന്നു. വേണ്ടതെല്ലാം ചെയ്തിട്ടുണ്ടു്. വിട്ടുപോവില്ല.

ജി:- നിങ്ങൾ കാപട്യം കൊണ്ടു് മററുള്ളവരെ വഞ്ചിക്കുന്നു. ഈശ്വരനു മുമ്പിൽ എന്തു സമാധാനം പറയും? ഘോരനരകത്തിൽ വീഴും. ചെറിയ ജീവിതത്തിനു് ഇത്രവലിയ അപരാധം ചെയ്യുന്നതു് എന്തുകൊണ്ടു് ത്യജിക്കുന്നില്ല?

മ:- വരുന്നിടത്തു വച്ചു കാണാം. നരകം, ഈശ്വര ശിക്ഷ എന്നിവയൊക്കെ വരുമ്പോഴാകട്ടെ. ഇപ്പോൾ ആനന്ദിക്ക തന്നെ!

ആളുകൾ ഞങ്ങൾക്കാവശ്യമായ ധനാദികളെല്ലാം തരുന്നു. പിടിച്ചു പറിക്കുന്നില്ല. പിന്നെ രാജാവെന്തിനു ശിക്ഷിക്കണം ?

ജി:- ഏതെങ്കിലും ചെറിയ കുട്ടികളെ വഞ്ചിച്ച് ധനം അപഹരിച്ചാൽ അവർക്കു ശിക്ഷ ലഭിക്കുന്നു. അതുപോലെ നിങ്ങൾക്കെന്താണ് കിട്ടാത്തതു്? എന്തെന്നാൽ ''അജ്ഞോ ഭവതിവൈ ബാലഃ പിതാ ഭവതി മന്ത്രദഃ'' (മനു.)[219] ജ്ഞാനമില്ലാത്തയാൾ ബാലനും, ജ്ഞാനം നല്കുന്നയാൾ പിതാവും (വൃദ്ധനും) എന്നു പറയപ്പെടുന്നു. ബുദ്ധിമാന്മാരായ വിദ്വാന്മാർ നിങ്ങളുടെ വലയിൽ പെടുകയില്ല. ബാലസദൃശരായ അജ്ഞാനികളെ കൊള്ളയടിക്കുന്ന നിങ്ങൾക്ക് രാജ്യം ശിക്ഷ നല്കേണ്ടതു തന്നെയാണ്.

മ:- രാജാവും പ്രജകളും എല്ലാം ഞങ്ങളുടെ മതത്തിലാണെങ്കിൽ ആരു് ഞങ്ങൾക്ക് ശിക്ഷ നല്കാനാണ്? അങ്ങനെ വല്ല വ്യവസ്ഥയും വരട്ടെ, അപ്പോൾ ഇതെല്ലാംവിട്ട് വേറെ പരിപാടി നോക്കിക്കൊള്ളാം.

ജി:- നിങ്ങൾ വെറുതേയിരുന്ന് പരധനം ധൂർത്തടിക്കുന്നു വല്ലോ. വിദ്യാഭ്യാസം ചെയ്തിട്ട് ഗൃഹസ്ഥരുടെ കുട്ടികളെ പഠിപ്പിച്ചിരുന്നെങ്കിൽ നിങ്ങൾക്കും അവർക്കും പ്രയോജനപ്പെട്ടേനെ.

മ:- ബാല്യം മുതൽ മരണം വരെയുള്ള സകല സുഖങ്ങളും വെടിഞ്ഞ് പഠിക്കുക, അന്യരെ പഠിപ്പിക്ക, ഉപദേശിക്ക, ഇതു കൊണ്ടെല്ലാം ഞങ്ങൾക്കെന്തു ഗുണം? ഇതൊന്നുമില്ലാതെ ലക്ഷക്കണക്കിനു രൂപ ഞങ്ങൾക്കു കിട്ടുന്നു. സുഖമായി കഴിയുന്നു. ഇതു വിട്ടുകളയുകയോ ?

ജി:- ഇതിന്റെ ഫലം ചീത്തയായിരിക്കും. നിങ്ങൾക്ക് മഹാരോഗം വരുന്നു വേഗം മരിക്കുന്നു. ബുദ്ധിമാന്മാർ നിന്ദിക്കുന്നു. പിന്നെയുമെന്തുകൊണ്ട് മനസ്സിലാക്കുന്നില്ല ?

മ:- എന്റെ സഹോദരാ!

1 ടകാ ധർമഷ്ടകാ കർമ ടകാഹി പരമംപദമ്
യസ്യ ഗൃഹേ ടകാ നാസ്തി ഹാ! ടകാ ടകടകായതേ.

2 ആണാ അംശകലാഃ പ്രോക്താ രൂപ്യോഽസൗ ഭഗവാൻ സ്വയമ്
അതസ്തം സർവഇച്ഛന്തി രൂപ്യം ഹി ഗുണവത്തമമ്.

1. (ടകാ (തുട്ട്) ധർമം, ടകാ കർമം. ടകായാണ് പരമപദം. ആരുടെ വീട്ടിൽ ടകായില്ല, അയാൾ ഹാ ! ടകടകായെന്നു് നട്ടം

219. മനുസ്മൃതി. 2.53

തിരിയും.) നീ പയ്യൻ. ലോകകാര്യങ്ങളറിവില്ല. തുട്ടില്ലാതെ ധർമമില്ല. തുട്ടില്ലാതെ കർമമില്ല തുട്ടില്ലാതെ പരമപദപ്രാപ്തിയില്ല. വീട്ടിൽ പണമില്ലെങ്കിൽ, നല്ലവസ്തുക്കൾ കണ്ടാൽ ഹ! എൻെറ കൈയിൽ തുട്ടില്ലല്ലോ എന്നോർത്തു് നട്ടം തിരിയും.

2. എല്ലാവരും പതിനാറുകലകളുള്ള അദൃശ്യനായ ഭഗവാനേപ്പററി പറയുകയും കേൾക്കുകയും ചെയ്യുന്നു. അവനെ കാണാനേയില്ല. എന്നാൽ പതിനാറു് അണകളും അതിൻെറ അംശകലകളും[220] ഉള്ള രൂപയാണു് സാക്ഷാൽ ഭഗവാൻ. അതിനാൽ ഏവരും രൂപയെ അന്വേഷിക്കുന്നു. എല്ലാകാര്യങ്ങളും സിദ്ധിക്കുന്നതു് രൂപകൊണ്ടാണല്ലോ.

ജി:- ശരിതന്നെ. നിങ്ങളുടെ ഉള്ളുകള്ളി വെളിവായി. ഈ കാപട്യം കാട്ടുന്നതുമുഴവൻ സുഖത്തിനുവേണ്ടിയാണു്. എന്നാൽ ഇതുകൊണ്ടു് ലോകത്തിനു നാശമേ ഉണ്ടാവൂ. സത്യോപദേശത്താൽ ലോകത്തിനു നന്മയുണ്ടാകുമ്പോൾ അസത്യോപദേശം കൊണ്ടു് നാശമേ ഉണ്ടാവൂ. നിങ്ങൾക്കു് ധനം മതിയെങ്കിൽ പണിചെയ്തോ വ്യാപാരം ചെയ്തോ ധനം സമ്പാദിച്ചുകൂടേ ?

മ:- അതിനു പരിശ്രമിക്കണം. നഷ്ടം വരികയും ചെയ്യും. ഇതിൽ ഞങ്ങൾക്കു് നഷ്ടം വരികയേ ഇല്ല. സദാ ലാഭം തന്നെ ലാഭം. തുളസിയിലയിട്ടു് തീർത്ഥം നല്കും. മാല കെട്ടികൊടുക്കും. ശിഷ്യനായിക്കഴിഞ്ഞാൽ ജന്മംമുഴവൻ മൃഗത്തേപ്പോലെ പണിയെടുക്കും. നടക്കാനാഗ്രഹിക്കുംപടി നടക്കാം.

ജി:- ഇവർ നിങ്ങൾക്കിത്രയും ധനം തരുന്നതെന്തിനാണു് ?

മ:- ധർമം, സ്വർഗം, മുക്തി എന്നിവയ്ക്കു്.

ജി:- നിങ്ങളോ മുക്തരല്ല. മുക്തിയെന്താണന്നറിവില്ല. മുക്തി സാധനങ്ങളെന്തെന്നും അറിവില്ല. പിന്നെ നിങ്ങളുടെ ശിഷ്യന്മാക്കെന്തു കിട്ടാനാണു് ?

മ:- ഈ ലോകത്തിൽ കിട്ടുമോ എന്നോ? ഇല്ല. പരലോകത്തിൽ കിട്ടും. ഞങ്ങൾക്കു തരുന്നതിനുസരിച്ചും സല്കരിക്കുന്നതിനുസരിച്ചും പരലോകത്തു് കിട്ടും.

ജി:- തരുന്നവർക്കെന്തും ലഭിക്കട്ടെ. വാങ്ങുന്ന നിങ്ങൾക്കു് നരകമല്ലേ കിട്ടൂ?

മ:- ഞങ്ങൾ നിത്യവും ഭജിക്കുന്നു. ഭജിപ്പിക്കുന്നു. ഇതിൻെറ സുഖം ഞങ്ങൾക്കു കിട്ടും.

---

220. ബ്രിട്ടീഷ് നാണയവ്യവസ്ഥയിൽ രൂപയ്ക്കു് 16 അണയും അണയ്ക്കു് 12 പൈസയും ആണു് ഉണ്ടായിരുന്നതു്. 16 കലയും 12 അംശകലയുമെന്നർത്ഥം.

ജി:- നിങ്ങളുടെ ഭജനം തുട്ടിനുവേണ്ടിയാണ്. അതെല്ലാം ഇവിടെത്തന്നെ കിടക്കും. ഈ തീററിപ്പോററുന്ന ശരീരവും ഭസ്മമായി ഇവിടെ കിടക്കും. ഈശ്വര ഭജനം ചെയ്താൽ ആത്മശുദ്ധിയെങ്കിലും കിട്ടും.

മ:- ഞങ്ങരം അശുദ്ധരാണോ ?

ജി:- അകം മുഴവൻ മലിനമാണ്.

മ:- നിങ്ങളെങ്ങനെയറിഞ്ഞു?

ജി:- നിങ്ങളുടെ നടപ്പും പ്രവൃത്തിയുംകൊണ്ട്.

മ:- മഹാത്മാക്കളുടെ പ്രവൃത്തി ആനപ്പല്ലുപോലെയാണ്. ആനയ്ക്ക് തിന്നാനും, വെളിയിൽ കാണിക്കാനും വെവ്വേറെ ദന്തങ്ങളുള്ളതുപോലെ, ആന്തരികമായി ഞങ്ങരം പവിത്രരാണ്. പുറമേയുള്ളത് ലീലാമാത്രം.

ജി: അകമേ ശുദ്ധരാണെങ്കിൽ പുറമേയും ശുദ്ധരായിരിക്കും. അതിനാൽ നിങ്ങരം അകമേയും മലിനരാണ്.

മ:- ഞങ്ങളെങ്ങനെയുമാകട്ടെ, ഞങ്ങളുടെ ശിഷ്യന്മാർ നല്ലവരാണ്.

ജി:- നിങ്ങരം ഗുരുക്കന്മാർക്കു ചേന്നവണ്ണമാവും, ശിഷ്യന്മാരും.

മ:- ഒരു മതം മാത്രം ഒരിക്കലും ഉണ്ടാവുകയില്ല. എന്തെന്നാൽ മനുഷ്യരുടെ ഗുണകർമ്മ സ്വഭാവങ്ങരം ഭിന്നമാണ്.

ജി:- ബാല്യാവസ്ഥയിൽ ഒരേതരം ശിക്ഷണം നല്കുകയും സത്യഭാഷണാദി ധർമ്മങ്ങരം ഗ്രഹിക്കയും മിഥ്യാ ഭാഷണാദി അധർമ്മങ്ങരം ത്യജിക്കയും ചെയ്താൽ ഏകമതമാവുമെന്നു നിശ്ചയം. രണ്ടു മതങ്ങരം അതായതു് ധർമ്മാത്മാക്കരം അധർമ്മാത്മാക്കരം എന്നിവർ എന്നുമുണ്ടായിരുന്നു. എന്നും ഉണ്ടായിരിക്കുകയും ചെയ്യും. എന്നാൽ ധർമ്മാത്മാക്കരം അധികവും അധർമ്മികരം കുറവും ആണെങ്കിൽ ലോകത്തിൽ സൗഖ്യം വർദ്ധിക്കും. അധർമ്മികരം കൂടുതലായാൽ ദുഃഖവും. എല്ലാ വിദ്വാന്മാരും ഒരേ രീതിയിലുപദേശിച്ചാൽ ഏകമതമെന്നതു സഫലമാകാൻ വലിയ വിളംബം വരികയില്ല.

## കലിയുഗം

മതക്കാർ:- ഇക്കാലം കലിയുഗമാണ്. സത്യയുഗത്തിലെ കാര്യം എന്തിനു പറയുന്നു ?

ജിജ്ഞാസു:- കലിയുഗം കാലവാചിയാണ്. കാലം നിഷ്ക്രിയമായതുകൊണ്ടു് ധർമ്മാധർമ്മങ്ങളാചരിക്കുന്നതിൽ സാധകമോ

ബാധകമോ അല്ല. പക്ഷേ നിങ്ങൾ കലിയുഗമൂർത്തികളുടെ[221]രൂപം ധരിച്ചിരിക്കയല്ലേ? മനുഷ്യൻ സ്വയം സത്യയുഗവും കലിയുഗവും ആകാതിരുന്നെങ്കിൽ ലോകത്തിൽ ധർമാത്മാക്കളോ അധർമി കളോ ഉണ്ടാവുകയില്ലായിരുന്നു. ഇതെല്ലാം സംസർഗ ഗുണമോ ദോഷമോ ആണ്. സ്വാഭാവികമല്ല.

ഇത്രയും പറഞ്ഞിട്ട് ജിജ്ഞാസു ആപ്തന്റെ അടുത്തുപോയി. താങ്കൾ എന്നെ ഉദ്ധരിച്ചു. അല്ലായിരുന്നെങ്കിൽ ഞാനും ഏതെങ്കിലും വലയിൽ പെട്ട് തകർന്നുപോയേനെ. മേലാൽ ഞാൻ ഈ കപടമൂർത്തികളെ ഖണ്ഡിക്കുകയും വേദോക്തമായ സത്യമതത്തിന്റെ മണ്ഡനം ചെയ്യുകയും ചെയ്യാം.

ആപ്തൻ:- സത്യത്തിന്റെ മണ്ഡനവും അസത്യത്തിന്റെ ഖണ്ഡനവും ചെയ്ത്, പഠിപ്പിച്ചും കേൾപ്പിച്ചും സത്യോപദേശത്താൽ ഉപകാരം ചെയ്യേണ്ടതു് എല്ലാ മനുഷ്യരുടെയും വിശേഷിച്ച് വിദ്വാന്മാരുടെയും സംന്യാസിമാരുടെയും കർത്തവ്യമാണ്.

## ബ്രഹ്മചാരികളും സംന്യാസിമാരും

ചോദ്യം:- ബ്രഹ്മചാരികളും സംന്യാസിമാരും എപ്രകാരമുണ്ട്?

ഉത്തരം: ഈ ആശ്രമങ്ങൾ ശരിയാണ്. എന്നാൽ ഇക്കാലത്തു് ഇവയിലും വലിയ കുഴപ്പങ്ങളുണ്ട്. എത്രയോപേർ ബ്രഹ്മചാരിയെന്നു പേരിട്ട് ജടയും മുടിയും വളർത്തി സിദ്ധരായി ജപവും പുരശ്ചരണവുമായി കഴിയുന്നു. വിദ്യാഭ്യാസം ചെയ്യുകയേയില്ല. വിദ്യാഭ്യാസം ചെയ്യുന്നതുകൊണ്ടാണ് 'ബ്രഹ്മചാരി'ത്വം ലഭിക്കുന്നതു്. ബ്രഹ്മത്തിൽ-വേദത്തിൽ-ചരിക്കുന്നതിൽ-പഠിക്കുന്നതിൽ ഒരു പരിശ്രമവും ചെയ്യുന്നില്ല. അത്തരം ബ്രഹ്മചാരികൾ അജഗളസ്തനം പോലെ[222] പ്രയോജനരഹിതരാണ്. അതുപോലെതന്നെയാണ് വിദ്യാഹീനരായ സംന്യാസികൾ. ദണ്ഡും കമണ്ഡലുവും എടുത്തു് ഭിക്ഷാംദേഹികളായി ചുറ്റുകയല്ലാതെ വേദമാർഗത്തി

221. സത്യയുഗത്തിൽ ധർമത്തിനു പ്രധാനതയും കലിയുഗത്തിൽ അധർമത്തിനു് പ്രാധാന്യവും പൗരാണികർ അംഗീകരിക്കുന്നു. ഐതരേയ ബ്രാഹ്മണത്തിൽ ''കലിഃ ശയാനോ ഭവതി സംജിഹാനസ്തു ദ്വാപരഃ. ഉത്തിഷ്ഠൻ ത്രേതാ ഭവതി കൃതം സംപദ്യതേ ചരൻ.'' ഉറക്കക്കാരൻ കലി. ഉണർന്നു കിടക്കുന്നതു് ദ്വാപരൻ. ഉണർന്നു നില്ക്കുന്നതു് ത്രേതാ. ഗതിശീലൻ കൃതയുഗം എന്നുപറയുന്നു. മനുഷ്യരുടെ അവസ്ഥയാണിതു്. കർമശീലനായിരിക്കുന്നതു് കൃതയുഗം അലസത കലിയും.

222. ധർമാർത്ഥകാമമോക്ഷാണാം യസ്യൈകോ ƒപി ന വിദ്യതേ
അജഗളസ്തനസ്യേവ തസ്യജന്മ നിരർത്ഥകമ് (ചാണക്യനീതി. 13.10)

ൻെറ ഉന്നതിക്കുവേണ്ടി ഒന്നും ചെയ്യുകയില്ല. ചെറുപ്പത്തിൽ തന്നെ സംന്യാസമെടുത്ത് നാടുചുററും, വിദ്യാഭ്യാസം നിർത്തിക്കളയും. ഇത്തരം ബ്രഹ്മചാരികളും സംന്യാസിമാരും അങ്ങുമിങ്ങും നടന്നു് സ്ഥലതീർത്ഥശിലാവിഗ്രഹാദികൾ പൂജിക്കയും, അറിവുണ്ടായാലും മൌനികളായി നടക്കുകയും ഏകാന്തവാസം ചെയ്ത് ഇഷ്ടംപോലെ തിന്നും കുടിച്ചും ഈർഷ്യാദ്വേഷങ്ങളിൽ മുഴുകി ഉറങ്ങിയും കുചേഷ്ടകൾ കാട്ടിയും നാശംനീക്കുന്നു. കാഷായവും ദണ്ഡും ധരിച്ചതുകൊണ്ടു് സ്വയം കൃതകൃത്യരായി, സർവോത്കൃഷ്ടരെന്നു നടിച്ച് യാതൊരു സത്കർമവും ചെയ്യാതെ നടക്കുന്ന ബ്രഹ്മചാരികളും സംന്യാസികളും ഭൂമിക്കു ഭാരം തന്നെയാണു്. ജഗത്തിൻെറ നന്മയ്ക്കായി പ്രവർത്തിക്കുന്ന സംന്യാസികൾ ഉത്തമന്മാർ തന്നെ.

ചോദ്യം:- ഗിരി, പുരി, ഭാരതി മുതലായ ഗോസായികൾ നല്ലവരല്ലേ? അവർ കൂട്ടംചേർന്നു നടക്കുകയും, നൂററുക്കണക്കിനു സംന്യാസികളെ ആനന്ദിപ്പിക്കുകയും അദ്വൈതപ്രചാരം നടത്തുകയും ചെയ്യുന്നു ഒട്ടൊക്കെ പഠിക്കയും പഠിപ്പിക്കയും ചെയ്യുന്നുമുണ്ടു്. അതിനാൽ അവർ നല്ലവരല്ലേ?

ഉത്തരം:- ഈ പത്തുപേരുകൾ[223] പിന്നീടു് ഭാവനയിൽ നിന്നുണ്ടാക്കിയതാണു്. സനാതനമല്ല അവരുടെ മണ്ഡലങ്ങൾ (കൂട്ടം) വെറും ഭക്ഷണത്തിനുവേണ്ടിയുള്ളതാണു്. വളരെപ്പേരും ഭക്ഷണത്തിനുവേണ്ടിയാണു് മണ്ഡലത്തിൽ ഉൾപ്പെടുന്നതു്. ഡംഭുള്ളവരായതിനാൽ ഒരാളിനെ മഹന്താക്കുന്നു. സന്ധ്യയ്ക്കു് പ്രധാനിയായ മഹന്തു് സിംഹാസനത്തിലിരിക്കുന്നു. മററുള്ള ബ്രാഹ്മണരും സംന്യാസികളും കൈകളിൽ പുഷ്പവുമായി നിന്നു് ''നാരായണം പദ്മഭവം വസിഷ്ഠം ശക്തിംച തത്പുത്ര പരാശരംച വ്യാസം ശുകം ഗൗഡപദം മഹാന്ത''മെന്നും മററും ചൊല്ലി ''ഹരഹര'' വിളിച്ച് പുഷ്പമിട്ടു് സാഷ്ടാംഗം നമസ്കരിക്കുന്നു. അങ്ങനെ ചെയ്യാത്തവർക്കു് അവിടെ സ്ഥാനമില്ല. ഈ ഡംഭുകാട്ടുന്നതു് പ്രദർശനത്തിനാണു്. ഇതുകണ്ടു് ആളുകൾ ബഹുമാനിക്കുകയും ധനം കിട്ടുകയും വേണം.

എത്രയോ മഠാധിപന്മാർ ഗൃഹസ്ഥത്തിലിരുന്നു് സംന്യാസികളാണെന്നു നടിക്കുന്നു, ഒരു പ്രവൃത്തിയും ചെയ്യുകയില്ല. സംന്യാസിയുടെ കർമങ്ങളെപ്പററി അഞ്ചാം സമുല്ലാസത്തിൽ വിവരിച്ചി

223. പത്തുതരം സംന്യാസികൾ-തീർത്ഥ, ആശ്രമ, സരസ്വതീ, പുരീ, ഭാരതീ വനം, അരണ്യം, ഗിരി, പർവതം, സാഗരം.

ട്ടുണ്ട്. അവ ചെയ്യാതെ വെറുതേ സമയം പാഴാക്കുന്നു. സദുപദേശം ചെയ്യുന്നവരോടും വിരോധം പ്രകടിപ്പിക്കുന്നു. ഇവർ മിക്കവരും ഭസ്മരുദ്രാക്ഷങ്ങൾ ധരിക്കുകയും ചിലർ ശൈവരാണെന്ന് അഭിമാനിക്കയും ചെയ്യുന്നു.

ശാസ്ത്രാർഥം (ശാസ്ത്രീയവാദപ്രതിവാദം) നടത്തുമ്പോൾ ശാങ്കരമതത്തെ അനുകൂലിക്കുകയും ചക്രാങ്കിതാദി മതങ്ങളെ ഖണ്ഡിക്കുകയും ചെയ്യുന്നു. വേദമാർഗത്തിന്റെ ഉന്നതിക്കു യത്നിക്കുകയോ അനാചാരങ്ങളെ എതിർക്കുന്നതിനു ശ്രമിക്കുകയോ ചെയ്യുന്നില്ല. ഈ സംന്യാസിമാർ, ഖണ്ഡനമണ്ഡനങ്ങൾ പ്രയോജനപ്രദമല്ലെന്നു കരുതുന്നു. ഞങ്ങൾ മഹാത്മാക്കളാണ് എന്നാണ് ഭാവം, ഇത്തരക്കാരും ഭൂമിക്കു ഭാരമാണ്. ഈ സ്ഥിതി വന്നതു കൊണ്ടാണ് വേദമാർഗവിരോധികളായ വാമമാർഗാദി സമ്പ്രദായങ്ങളും ക്രിസ്ത്യൻ, മുസ്ലീം, ജൈനാദികളും വർധിച്ചതും വർധിച്ചുകൊണ്ടിരിക്കുന്നതും, വേദമാർഗം നശിക്കുന്നതും. എന്നിട്ടും ഇവരുടെ കണ്ണു തുറക്കുന്നില്ല. പരോപകാര ബുദ്ധിയും, കർത്തവ്യ കർമങ്ങൾ ചെയ്യുന്നതിനു ഉത്സാഹവുമില്ലാതെങ്ങനെ തുറക്കുവാനാണ്? ആൾക്കാരുടെ ബഹുമാനം, ഭക്ഷണപ്രിയം എന്നിവയാണ് ഇവർക്കുവലുത്. ലോകനിന്ദയെ ഇവർ വളരെ ഭയപ്പെടുന്നു. ലോകൈഷണ = ജനങ്ങളുടെ ആദരവ് ആഗ്രഹിക്കുക, വിത്തൈഷണ = ധനത്തിനാഗ്രഹിക്കുക, പുത്രൈഷണ = പുത്രന്മാരിലെന്നവണ്ണം ശിഷ്യന്മാരിൽ മോഹമുണ്ടാകുക എന്നീ മൂന്നു ഏഷണ (ആഗ്രഹം) യും ത്യജിക്കാതെ എങ്ങനെയാണ് സംന്യാസം സാർഥകമാകുന്നത്? പക്ഷപാതമില്ലാതെ വേദോപദേശം ചെയ്ത് ലോകോപകാരത്തിനുവേണ്ടി രാപകൽ ദത്തശ്രദ്ധരായിരിക്കുന്നവരത്രേ യഥാർഥ സംന്യാസികൾ. അവനവന്റെ കടമകൾ നിറവേററാതെ സംന്യാസിയെന്നും മററും പേരു് ധരിക്കുന്നതു് വ്യർഥമാണ്. അഥവാ ഗൃഹസ്ഥന്മാർ സ്വാർഥസിദ്ധിക്കുവേണ്ടി പരിശ്രമിക്കുന്നതിലുമധികം താല്പര്യത്തോടെ സംന്യാസിമാർ പരോപകാരനിരതരായിരുന്നാലും എല്ലാ ആശ്രമങ്ങളും അഭിവൃദ്ധിയെ പ്രാപിക്കുന്നതാണ്.

## സംന്യാസിമാരോട്

നോക്കൂ ! നിങ്ങളുടെ കൺമുമ്പിലല്ലേ അനാചാരജടിലമായ മതങ്ങൾ പെരുകുന്നതു്? അനേകർ ക്രിസ്ത്യാനികളും മുസൽമാന്മാരുമാകുന്നുണ്ട്. നിങ്ങൾക്കു് സ്വയം രക്ഷിക്കുന്നതിനോ, മററുള്ളവരെ കൂട്ടത്തിൽ ചേർക്കുന്നതിനോ കഴിവില്ല. ആഗ്രഹിച്ചെങ്കി

ലല്ലേ കഴിവുണ്ടാവൂ? ഇന്നും ഭാവികാലത്തും ഉന്നതിയെ ലാക്കാക്കി പ്രവത്തിക്കാതിരുന്നാൽ ആര്യാവത്തത്തിനും ഇതരദേശങ്ങൾക്കും അഭിവൃദ്ധിയുണ്ടാവുകയില്ല. അഭിവൃദ്ധിക്കു നിദാനമായ വേദശാസ്ത്രാദികളുടെ പഠനവും പാഠനവും; ബ്രഹ്മചര്യാദി ആശ്രമങ്ങളുടെ അനുഷ്ഠാനവും സത്യോപദേശവും ചെയ്യാതെ ദേശത്തിനു് ഉയച്ച്യുണ്ടാവുകയില്ല.[224] ജാഗ്രതയായിരിക്കുക. അനേകം സംന്യാസിമാർ കള്ളക്കച്ചവടക്കാരേപ്പോലെ പുത്രദാനം ചെയ്യാൻ സിദ്ധിയുണ്ടെന്നും മററും പറഞ്ഞു് ആളുകളെ വിശ്വസിപ്പിക്കുന്നു. അവരുടെ അടുത്തു് അനേകം സ്ത്രീകൾ ഒത്തുകൂടി തൊഴുതു് പുത്രലാഭമുണ്ടാകാൻ പ്രാർത്ഥിക്കുന്നു. സംന്യാസി പുത്രലാഭമുണ്ടാകട്ടെയെന്നു് ആശീർവദിക്കുന്നു. അവരിലാക്കാനും പുത്രനുണ്ടായാൽ ആശീർവാദത്തിൻെറ ശക്തിനിമിത്തമാണതെന്നു് വിശ്വസിക്കുന്നു. പന്നിക്കും പട്ടിക്കും കഴുതയ്ക്കും പിടക്കോഴിക്കും മററും കുഞ്ഞുകുട്ടികളുണ്ടാകുന്നതു് ഏതു സംന്യാസി ആശീർവദിച്ചിട്ടാണെന്നു ചോദിച്ചാൽ ഉത്തരം മുട്ടും. ജീവൻ നല്കാൻ കഴിവുള്ളവൻ സ്വയം മരിക്കുന്നതെങ്ങനെ ?

മായാജാലം രചിച്ച് ബുദ്ധിമാന്മാരേപ്പോലും വെട്ടിൽ വീഴ്ത്തുന്ന പോക്കിരികളുണ്ടു്. ധനസാരിയിലെ കവച്ച്ക്കാർ ഉദാഹരണം. അവർ അഞ്ചോ ഏഴോ പേർ ചേന്നു് സംഘമായി ദൂരസ്ഥലങ്ങളിലെത്തുന്നു. അവരിൽ ആകഷ്ണീയതയുള്ളയാളിനെ സിദ്ധനാക്കുന്നു. ധനാഢ്യരുള്ള ഏതെങ്കിലും ഗ്രാമത്തിൻെറയോ പട്ടണത്തിൻെറയോ സമീപമുള്ള വിജനസ്ഥലത്തു് താവളമടിക്കുന്നു. ഇവരുടെ ദല്ലാളന്മാർ ആളുകളെ സമീപിച്ച് ''ഇന്ന സിദ്ധനെ ഇവിടെങ്ങാനും കണ്ടോ?'' എന്നു ചോദിക്കും. ഏതു സിദ്ധൻ? എങ്ങനെയുള്ള സിദ്ധൻ? എന്നും മററും ആളുകൾ ചോദിക്കുമ്പോൾ ദല്ലാൾ പറയും–''മഹാസാധുപുരുഷനാണു്. മനസ്സിൽ കാണുന്നതു് ഇങ്ങോട്ടു ചോദിക്കും. വാ കൊണ്ടു പറഞ്ഞാൽ കാര്യം നടന്നതുതന്നെ.'' ''മഹായോഗിയാണു് ഒന്നു കണ്ടെത്താൻ നാടും വീടും വിട്ടു് ഇറങ്ങിത്തിരിച്ചതാണു് ഞങ്ങൾ. ഇങ്ങോട്ടു പോന്നിട്ടുണ്ടെന്നു കേട്ടു.'' ആളുകൾ പറയും:–''സിദ്ധനെ കണ്ടെത്തിയാൽ ഞങ്ങളെയും അറിയിക്കണം. ദശ്നം കഴിക്കാം. പലതും ചോദിച്ച

224. വേദാദികളഭ്യസിക്കുന്നതു നിന്നപ്പോൾ സിദ്ധാന്തജ്ഞാനം ഇല്ലാതായി. സിദ്ധാന്തജ്ഞാനം ഇല്ലാതായപ്പോൾ സത്യാസത്യങ്ങൾ നിർണയിക്കാൻ കഴിവില്ലാതെ ഏതസംബന്ധവും ശരിവയ്ക്കാൻ നിർബന്ധിതരായി. കൗശലക്കാക്കു് കുശാലായി. ഈ ദുരവസ്ഥ മാററുവാൻ യത്നിക്കേണ്ടവർ തന്നെ അന്ധപരമ്പരകൾക്കു് അന്ധതയിലേക്കു് വഴി കാട്ടുന്നു, എന്നു താല്പര്യം.

റിയാമല്ലോ? ഇങ്ങനെ അവിടെല്ലാം നടന്നു് പ്രചാരണം നടത്തും. ഓരോരുത്തരോടും സിദ്ധന്റെ കാര്യം പറയും. സന്ധ്യക്കു് സിദ്ധനും ദല്ലാളന്മാരും ഒത്തുകൂടും. തിന്നു കുടിച്ചു് ഉറങ്ങും. മൂന്നു നാലു ദിവസം ഈ പരിപാടി തുടരും. പിന്നീടു് ഏതെങ്കിലും ധനാഢ്യനെ സമീപിച്ചു് ''സിദ്ധനെ കണ്ടു. നിങ്ങൾക്കു് കാണണമെങ്കിൽ വരൂ'' എന്നു ക്ഷണിക്കും. പുറപ്പെടുന്നു എന്നു കണ്ടാൽ തന്ത്രപൂർവം എന്താണഭിലാഷമെന്നു് ചോദിക്കും. പുത്രലാഭം, ധനലാഭം, രോഗനിവാരണം, ശത്രുനാശം എന്നിങ്ങനെ ഏതെങ്കിലും ഒന്നായിരിക്കും. അതറിഞ്ഞുവയ്ക്കും. ഇതു് സിദ്ധനെ അറിയിക്കുന്നതു് ചില നിശ്ചിത അടയാളങ്ങൾ കൊണ്ടാണു്. ധനേച്ഛയുള്ളവരെ ഇടതുവശത്തും, പുത്രലാഭം ഇച്ഛിക്കുന്നവരെ മുൻവശത്തും, രോഗശാന്തി വേണ്ടവരെ വലതുവശത്തും, ശത്രുനാശം ആഗ്രഹിക്കുന്നവരെ പിൻഭാഗത്തും കൊണ്ടുചെന്നിരുത്തും. സിദ്ധനെ നമസ്കരിക്കുമ്പോൾ തന്നെ തന്റെ സിദ്ധത്വം വെളിവാക്കിക്കൊണ്ടു് ഉച്ചത്തിൽ പറയും:-''എന്താ? നാം ഇവിടെ പുത്രന്മാരെ വച്ചിരിക്കുന്നോ? നീ പുത്രനുവേണ്ടി വന്നിരിക്കുന്നതുകൊണ്ടു ചോദിച്ചതാണു്.'' ഇതുപോലെ ധനേച്ഛയുള്ളവനോടു് ''എന്താ നാം മടിശ്ശീല നിറച്ചു വച്ചിരിക്കുന്നോ? പണത്തിനു വന്നിരിക്കുന്നു! സംന്യാസിയുടെ പക്കൽ ധനം എവിടെനിന്നു വരും?'' രോഗിയോടു ചോദിക്കും-''നാം വൈദ്യനോ ഹേ! നീ ദീനം മാററാൻ ഇങ്ങോട്ടോ? ഏതെങ്കിലും വൈദ്യരുടെ അടുത്തു ചെല്ലു്.'' അയാളുടെ ബന്ധുക്കളിൽ പെട്ടവരാരെങ്കിലുമാണു് രോഗിയെങ്കിൽ അതിനു് പ്രത്യേകം അടയാളം ഉണ്ടാകും. അച്ഛനാണു് രോഗമെങ്കിൽ പെരുവിരലും, അമ്മയ്ക്കാണെങ്കിൽ ചൂണ്ടുവിരലും, സഹോദരനാണെങ്കിൽ നടുവിരലും ഭാര്യയ്ക്കാണെങ്കിൽ മോതിരവിരലും കുഞ്ഞുങ്ങൾക്കാണെങ്കിൽ ചെറുവിരലും അനക്കിക്കാട്ടും. അതു കണ്ടു് സിദ്ധൻ, അച്ഛനോ അമ്മയ്ക്കോ സഹോദരനോ ഭാര്യയ്ക്കോ പുത്രിയ്ക്കോ രോഗമാണു്, അല്ലേ? എന്നു ചോദിക്കും. അപ്പോൾ അവരെല്ലാം സിദ്ധനിൽ അതിയായി വിശ്വസിക്കും. ദല്ലാളന്മാർ പറയും-''എങ്ങനെയിരിക്കുന്നു? നാം പറഞ്ഞതുപോലെ തന്നെയല്ലേ?''

ഗൃഹസ്ഥൻ:- അതെയതെ. നിങ്ങൾ പറഞ്ഞതുപോലെ തന്നെ. വലിയ ഉപകാരം. നമ്മുടെയും ഭാഗ്യത്തിനാണു് ഈ മഹാത്മാവിനെ കണ്ടതു്. ഞങ്ങൾ ദർശനം കഴിച്ചു് കൃതാർത്ഥരായി.

ദല്ലാറം:- കേറംക്കു സഹോദര ! ഈ മഹാത്മാവ് മനസ്സിന നുസരിച്ച് പ്രവത്തിക്കും. ഇവിടെ അധികനാറം തങ്ങുമെന്ന തോന്നുന്നില്ല. ആശീർവാദമോ മറേറാ വാങ്ങണമെങ്കിൽ ഇദ്ദേ ഹത്തെ മനസുകൊണ്ടും ശരീരംകൊണ്ടും ധനം കൊണ്ടും വേണ്ട വണ്ണം സേവിക്കുക. സേവനം കൊണ്ടല്ലേ സേവനം ലഭിക്കൂ? ആരോടാണ് പ്രസാദിക്കുകയെന്നാക്കറിയാം. എന്തു വരവും നല്കി ക്കളയും-പ്രസാദിച്ചാൽ. സിദ്ധന്മാരുടെ മനസ്സപാരം തന്നെ.'' ഇത്തരം സ്തുതിവചനങ്ങറം കേറംക്കുമ്പോറം സിദ്ധനെ സ്തുതിച്ചു കൊണ്ട് ഗൃഹസ്ഥന്മാർ വീട്ടിലേക്കുപോകും. ദല്ലാളന്മാരും കൂടെ ച്ചെല്ലും. ആരും പൂച്ച പുറത്താക്കാതിരിക്കാനാണിതു്. അവരുടെ മിത്രങ്ങളെയാരെയെങ്കിലും കണ്ടാൽ അവരോടും സിദ്ധനെപ്പററി പ്രശംസിക്കും. ഇങ്ങനെ ദല്ലാളന്മാരുടെകൂടെ പോകുന്നവരും അവര വരുടെ അനുഭവങ്ങറം മററുള്ളവരോടു പറയും. ഇന്നയിടത്തു് ഒരു വലിയ സിദ്ധൻ വന്നിട്ടുണ്ടെന്നു് നഗരത്തിൽ പാട്ടാകുമ്പോറം ഒട്ടേറെയാളുകറം ഉത്സവസ്ഥലത്തെത്തുന്നതുപോലെ അവിടെ പാഞ്ഞെത്തുകയായി. തിരക്കു വദ്ധിച്ച് പലരും ഒരേസമയം സിദ്ധൻെറ അടുത്തു ചെല്ലുമ്പോറം പഴയപടി ഉത്തരം നല്കാൻ വിഷമിക്കും. അപ്പോറം സിദ്ധൻ ''എല്ലാവരുംകൂടി എന്നെ ഉപദ്ര വിക്കരുതു്'' എന്നു പറഞ്ഞു് മൗനം ഭജിക്കും. ഉടനെ ദല്ലാളന്മാർ ''എല്ലാവരും കൂടി ഉപദ്രവിച്ചാൽ അദ്ദേഹം സ്ഥലം വിട്ടുപോകും'' എന്നും മററും പറയുവാൻ തുടങ്ങുന്നു. അവരിൽപെട്ട വലിയ ധന വാന്മാർ ദല്ലാളന്മാരെ വിളിച്ച്, ഞങ്ങളുടെ മനസിലുള്ള കാര്യം പറയുമെങ്കിൽ വിശ്വസിക്കാമെന്നു പറയും. അപ്പോറം ദല്ലാളന്മാർ ചോദിച്ചറിഞ്ഞു് അവരെ കൊണ്ടുപോയി മുമ്പു പറഞ്ഞ നിർദ്ദിഷ്ട സ്ഥാനങ്ങളിൽ ഇരുത്തും. സിദ്ധൻ കാര്യം മനസ്സിലാക്കി പ്രവ ചനം നടത്തും, അതുകേട്ട് അവിടെക്കൂടിയിരിക്കുന്നവരും സിദ്ധനെ പ്രകീർത്തിക്കുകയായി. പഴം, മധുരപലഹാരം, വസ്ത്രം, പണം എന്നിങ്ങനെ വിവിധ സാധനങ്ങറം ആളുകളിൽ നിന്നു കൈക്ക ലാക്കുന്നു, ആളുകളുടെ വിശ്വാസം നിലനില്ക്കുവോളം ഇതു തുടരുന്നു. കണ്ണുംപൂട്ടി വിശ്വസിക്കുന്നവക്കു് പുത്രദാനവും ഭസ്മം നല്കലും മററും തുടരും. ആയിരക്കണക്കിനു രൂപ വാങ്ങിയിട്ട് പറയും ''സത്യ മായ ഭക്തിയുണ്ടോ, പുത്രൻ ജനിക്കും.''

## രക്ഷാമാർഗം

ഇങ്ങനെ കൊള്ളക്കാർ നിരവധി തരത്തിലുണ്ട്. വിദ്വാന്മാ ക്കല്ലാതെ മററാക്കും ഇവരെ പരീക്ഷിച്ചറിയാൻ ആവുകയില്ല.

വേദാദിവിദ്യകൾ പഠിക്കുകയും സത്സംഗം ചെയ്യുകയും ചെയ്താൽ മാത്രമേ സ്വയം വലയിൽ വീഴാതിരിക്കുന്നതിനും അന്യരെ രക്ഷിക്കുന്നതിനും കഴിയുകയുള്ളു. എന്തെന്നാൽ അറിവാണ് മനുഷ്യന്റെ കണ്ണ്. വിദ്യയില്ലാതെ അറിവുണ്ടാവുകയില്ല. ബാല്യാവസ്ഥ മുതൽ ഉത്തമമായ ശിക്ഷണം ലഭിക്കുന്നയാൾമാത്രമേ വിദ്വാനാവൂ. ചീത്തക്കൂട്ടുകെട്ടിൽ പെടുന്നവൻ ദുഷ്ടനും, പാപിയും, മഹാമൂഢനുമായി വലിയ ദുഃഖങ്ങളനുഭവിക്കുന്നു. അതുകൊണ്ടാണ് ''ജ്ഞാനി യത്രേ ബ്രഹ്മമാന്യൻ'' എന്നു് പറയുന്നതും.

നവേത്തി യോ യസ്യ ഗുണപ്രകർഷം, സതസ്യനിന്ദാംസതതം കരോതി
യഥാ കിരാതീ കരികുംഭജാതാ മുക്താഃ പരിത്യജ്യ ബിഭർത്തി ഗുഞ്ജാഃ.[225]

എന്നൊരു കവി പാടിയിട്ടുണ്ട്. ഒരുവന്റെ ഗുണങ്ങൾ അറിയാത്തവൻ. അവനെ നിരന്തരം നിന്ദിക്കുന്നു. കാട്ടാളത്തി, ആനയുടെ മസ്തകത്തിലെ മുത്തുകളുപേക്ഷിച്ച് കുന്നിക്കുരുമാല ധരിക്കുന്നതുപോലെ, വിദ്വാനും ജ്ഞാനിയും ധർമിഷ്ഠനും സത്പുരുഷസംഗമുള്ളവനും, യോഗിയും പുരുഷാർഥിയും ജിതേന്ദ്രിയനും സുശീലനുമായ ആൾ മാത്രമേ ധർമാർഥ കാമമോക്ഷങ്ങൾ പ്രാപിച്ച് ഈ ജന്മത്തിലും പരജന്മത്തിലും ആനന്ദിക്കുകയുള്ളു.

## ഉപസംഹാരം

ആര്യാവർത്തത്തിലെ മതമതാന്തരങ്ങളെപ്പററി ചുരുക്കിപറഞ്ഞു കഴിഞ്ഞു. ഇനിയെഴുതുന്ന ആര്യാവർത്തീയ രാജാക്കന്മാരുടെ ചരിത്രം എല്ലാ സജ്ജനങ്ങളുടെയും അറിവിനായി പ്രകാശിപ്പിക്കുകയാണ്. യുധിഷ്ഠിര മഹാരാജാവുമുതൽ യശപാലമഹാരാജാവുവരെയുള്ള ആര്യാവർത്തീയ രാജാക്കന്മാരുടെ ചരിത്രമാണിതിലുള്ളത്. സ്വായംഭുവ മനു[226]മുതൽ യുധിഷ്ഠിരമഹാരാജവുവരെയുള്ളവരുടെ ചരിത്രം മഹാഭാരതാദികളിൽ എഴുതിയിട്ടുണ്ട്. കൂടാതെ ഇനി പറയുന്നതിൽ നിന്നു് സജ്ജനങ്ങൾക്ക് ഇവിടത്തെ ചരിത്രത്തെപ്പററി ഒട്ടു് അറിയാൻ കഴിയുന്നതാണ്.

---

225. വൃദ്ധചാണക്യൻ-11.12. 226. സ്വായംഭുവമനുവിന്റെപുത്രൻ ഇക്ഷ്വാകമുതൽ ഭാരതയുദ്ധകാലം വരെ ഏകദേശം 100 തലമുറയുണ്ട്. സംസ്കൃതവ്യാകരണ നിയമപ്രകാരം പിതൃനാമത്തിൽ നിന്നു് പുത്രപൗത്രന്മാരുടെ പേരു പറയുന്ന പ്രത്യയങ്ങൾ നിമിത്തം ഈ പരമ്പരയുടെ ക്രമം മൂന്നുനാലു സ്ഥലങ്ങളിലൊഴികെ എങ്ങും തെററിയെന്നു പറയുക അസാധ്യമാണ്. അതിനാൽ ഭാരതീയ ചരിത്രത്തിന്റെ കാലഗണനയിൽ വിശേഷാൽ ഗവേഷണം നടക്കേണ്ടതാണ്.

ഈ വിഷയം രാജപുട്ടാണയിൽ മേവാർ രാജ്യത്തിലെ ഉദയപ്പൂരിലുള്ള ചിത്തോർഗഢിൽനിന്ന പുറപ്പെട്ടിരുന്നതെന്നു് എല്ലാവക്കുമറിയാവുന്ന 'വിദ്യാർഥി' കൂടിച്ചേന്ന 'ഹരിശ്ചന്ദ്രചന്ദ്രിക', 'മോഹനചന്ദ്രിക' എന്നീ പാക്ഷിക പത്രികകളിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതിൽ നിന്നു് ഉദ്ധരിക്കുന്നതാണു്. ഇതുപോലെ നമ്മുടെ ആര്യസജ്ജനങ്ങളും, ചരിത്രവും ഇതര വിദ്യാഗ്രന്ഥങ്ങളും ഗവേഷണം ചെയ്ത കണ്ടെത്തി പ്രകാശിപ്പിച്ചാൽ ദേശത്തിനു വലിയ പ്രയോജനമുണ്ടാകും. ആ പത്രികയുടെ പത്രാധിപർ തൻെറസ്നേഹിതനിൽ നിന്നുലഭിച്ചതും വിക്രമാബ്ദം 1782 ൽ[227] എഴുതിയതുമായ ഒരു ഗ്രന്ഥത്തിൽ നിന്ന സമാഹരിച്ച് വിക്രമാബ്ദം 1939 ൽ മാർഗശീർഷത്തിലെ രണ്ടു ലക്കങ്ങളിലായി പ്രകാശിപ്പിച്ചതുമാണു് ഈ പട്ടിക.

## ആര്യാവത്തത്തിലെ രാജവംശാവലി

ഇന്ദ്രപ്രസ്ഥത്തിൽ ആര്യവംശം യശപാലരാജാവിൻെറ കാലംവരെ രാജ്യം ഭരിച്ചു. അതിൽ ശ്രീമൻ യുധിഷ്ഠിര മഹാരാജാവു മുതൽ യശപാല രാജാവു വരെ തലമുറയായി 124 രാജാക്കന്മാർ 4157 വഷ്വു, 9 മാസവും 24 ദിവസവും വാണെന്നനുമാനിക്കാം. അതിൻെറ പട്ടിക:– യുധിഷ്ഠിര മഹാരാജാവിൻെറ വംശം 30 തലമുറ, 1770 വഷം 11 മാസം 10 ദിവസം എന്നു് അനുമാനം. അതിൻെറ വിശദാംശം:–

| | രാജാവു് | വർഷം | മാസം | ദിവസം | | രാജാവു് | വർഷം | മാസം | ദിവസം |
|---|---|---|---|---|---|---|---|---|---|
| 1 | യുധിഷ്ഠിരൻ | 36 | 8 | 25 | 11 | ഭുവനപതി | 69 | 5 | 5 |
| 2 | പരീക്ഷിത്തു് | 60 | 0 | 0[228] | 12 | രണജീതു് | 65 | 10 | 4 |
| 3 | ജനമേജയൻ | 84 | 7 | 23 | 13 | ഋഷകൻ | 64 | 7 | 4 |
| 4 | അശ്വമേധൻ | 82 | 8 | 22 | 14 | സുഖദേവൻ | 62 | 0 | 24 |
| 5 | ദ്വിതീയരാമൻ | 88 | 2 | 8 | 15 | നരഹരിദേവൻ | 51 | 10 | 2 |
| 6 | ഛത്രമലൻ | 81 | 11 | 27 | 16 | സുചിരഥൻ | 42 | 11 | 2 |
| 7 | ചിത്രരഥൻ | 75 | 3 | 18 | 17 | ശൂരസേനൻ (ദ്വ) | 58 | 10 | 8 |
| 8 | ദുഷ്ടശൈല്യൻ | 75 | 10 | 24 | 18 | പർവതസേനൻ | 55 | 8 | 10 |
| 9 | ഉഗ്രസേനൻ | 78 | 7 | 21 | 19 | മേധാവി | 52 | 10 | 10 |
| 10 | ശൂരസേനൻ | 78 | 7 | 21 | 20 | സോനചീരൻ | 50 | 8 | 21 |

227. എ. ഡി. 1724-25, 1881–82 എന്നിവയാണു് പരാമശിതമായ വിക്രമാബ്ദങ്ങളം. മാർഗശീഷം = ജനവരി ഫെബ്രുവരി. 228. ഇതു് പരീക്ഷിത്തിൻെറ ആയുഷ്കാലമാണു്. ഭരിച്ചതു് 24 വഷമാണെന്നു് പണ്ഡിത്ഭഗവദ്ദത്തു്.

| | രാജാവ് | വർഷം | മാസം | ദിവസം | | രാജാവ് | വർഷം | മാസം | ദിവസം |
|---|---|---|---|---|---|---|---|---|---|
| 21 | ഭീമദേവൻ | 47 | 9 | 20 | 26 | ഉദയപാലൻ | 38 | 9 | 0 |
| 22 | നൃഹരിദേവൻ | 45 | 11 | 23 | 27 | ഭുവനമലൻ | 40 | 10 | 26 |
| 23 | പൂർണമലൻ | 44 | 8 | 7 | 28 | ദമാതൻ | 32 | 0 | 0 |
| 24 | കർദവീ | 44 | 10 | 8 | 29 | ഭീമപാലൻ | 58 | 5 | 8 |
| 25 | അലംമികൻ | 50 | 11 | 8 | 30 | ക്ഷേമകൻ | 48 | 11 | 21 |

ക്ഷേമകൻെറ പ്രധാനമന്ത്രിയായിരുന്ന വിശ്രുവസ് ക്ഷേമകനെ കൊന്നു് രാജാവായി. വിശ്രുവസിൻെറ 14 തലമുറ 500 വർഷവും 3 മാസവും 17 ദിവസവും ഭരിച്ചതിൻെറ പട്ടിക:—

| | രാജാവ് | വർഷം | മാസം | ദിവസം | | രാജാവ് | വർഷം | മാസം | ദിവസം |
|---|---|---|---|---|---|---|---|---|---|
| 1 | വിശ്രുവസ് | 17 | 3 | 29 | 8 | കദ്രുതൻ | 42 | 9 | 24 |
| 2 | പുരസേനി | 42 | 8 | 21 | 9 | സജ്ജൻ | 32 | 2 | 14 |
| 3 | വീരസേനി | 52 | 10 | 7 | 10 | അമരചൂഡൻ | 27 | 3 | 16 |
| 4 | അനങ്ഗശായി | 47 | 8 | 23 | 11 | അമീപാലൻ | 22 | 11 | 25 |
| 5 | ഹരിജിത് | 35 | 9 | 17 | 12 | ദശരഥൻ | 25 | 4 | 12 |
| 6 | പരമസേനി | 44 | 2 | 23 | 13 | വീരസാലൻ | 31 | 8 | 11 |
| 7 | സുഖപാതാളൻ | 30 | 2 | 21 | 14 | വീരസാലസേനൻ | 40 | 0 | 14 |

വീരസാലസേനൻെറ പ്രധാനമന്ത്രി വീരമഹസ് വീരസാലസേന രാജാവിനെ വധിച്ച് രാജ്യം കൈക്കലാക്കി. 16 തലമുറകളായി 445 വർഷം 5 മാസം 3 ദിവസം ഭരിച്ചു. അതിൻെറ പട്ടിക:—

| | രാജാവ് | വർഷം | മാസം | ദിവസം | | രാജാവ് | വർഷം | മാസം | ദിവസം |
|---|---|---|---|---|---|---|---|---|---|
| 1 | വീരമഹസ് | 35 | 10 | 8 | 9 | തേജപാലൻ | 28 | 11 | 10 |
| 2 | അജിതസിംഹൻ | 27 | 7 | 19 | 10 | മാണിക്യചന്ദ്രൻ | 37 | 7 | 21 |
| 3 | സർവദത്തൻ | 28 | 3 | 10 | 11 | കാമസേനി | 42 | 5 | 10 |
| 4 | ഭുവനപതി | 15 | 4 | 10 | 12 | ശത്രുമർദ്ദനൻ | 8 | 11 | 13 |
| 5 | വീരസേനൻ ൧ | 21 | 2 | 13 | 13 | ജീവനലോകൻ | 28 | 9 | 17 |
| 6 | മഹീപാലൻ | 40 | 8 | 7 | 14 | ഹരിരാവൻ | 26 | 10 | 29 |
| 7 | ശത്രുശാലൻ | 26 | 4 | 3 | 15 | വീരസേനൻ ൨ | 35 | 2 | 20 |
| 8 | സംഘരാജൻ | 17 | 2 | 10 | 16 | ആദിത്യകേതു | 23 | 11 | 13 |

മഗധയിലെ ആദിത്യകേതു രാജാവിനെ പ്രയാഗയിലെ ധന്ധരൻ എന്ന രാജാവ് വധിച്ച് രാജ്യഭരണം തുടങ്ങി. 9 തലമുറകളായി 374 വർഷം 11 മാസം 26 ദിവസം ഭരിച്ചു. അതിൻെറ വിവരണം:—

| | രാജാവ് | വർഷം | മാസം | ദിവസം | | രാജാവ് | വർഷം | മാസം | ദിവസം |
|---|---|---|---|---|---|---|---|---|---|
| 1 | ധന്ധരൻ | 42 | 7 | 24 | 3 | സനരച്ചീ | 50 | 10 | 19 |
| 2 | മഹർഷി | 41 | 2 | 29 | 4 | മഹായുദ്ധൻ | 30 | 3 | 8 |

| രാജാവ് | വർഷം | മാസം | ദിവസം | രാജാവ് | വർഷം | മാസം | ദിവസം |
|---|---|---|---|---|---|---|---|
| 5 ദുരനാഥൻ | 28 | 5 | 25 | 8 ആരീലകൻ | 52 | 10 | 8 |
| 6 ജീവനരാജൻ | 45 | 2 | 5 | 9 രാജപാലൻ | 36 | 0 | 0 |
| 7 രുദ്രസേനൻ | 47 | 4 | 28 | | | | |

രാജപാലനെ സാമന്തനായ മഹാൻപാലൻ വധിച്ച് ഒരു തലമുറയിൽ 14 വർഷം മാത്രം ഭരിച്ചു. മഹാൻപാലനെ അവന്തികയിലെ (ഉജ്ജൈനി) വിക്രമാദിത്യമഹാരാജാവ് ആക്രമിച്ച വധിച്ച് 1 തലമുറയിൽ 39 വർഷം മാത്രം ഭരിച്ചു. വിക്രമാദിത്യനെ ശാലിവാഹനന്റെ ഒരു മാടമ്പിയായ പൈഠണത്തിലെ സമുദ്രപാലയോഗി വധിച്ച് രാജ്യം കൈയടക്കി. 16 തലമുറകളിൽ 372 വർഷം 4 മാസം 27 ദിവസം ഭരിച്ചു. വിവരണം:–

| രാജാവ് | വർഷം | മാസം | ദിവസം | രാജാവ് | വർഷം | മാസം | ദിവസം |
|---|---|---|---|---|---|---|---|
| 1 സമുദ്രപാലൻ | 54 | 2 | 20 | 9 അമൃതപാലൻ | 36 | 10 | 13 |
| 2 ചന്ദ്രപാലൻ | 36 | 5 | 4 | 10 ബലീപാലൻ | 12 | 5 | 27 |
| 3 സഹായപാലൻ | 11 | 4 | 11 | 11 മഹീപാലൻ | 13 | 8 | 4 |
| 4 ദേവപാലൻ | 27 | 1 | 28 | 12 ഹരീപാലൻ | 14 | 8 | 4 |
| 5 നരസിംഹപാലൻ | 18 | 0 | 20 | 13 സീസപാലൻ | 11 | 10 | 13 |
| 6 സാമപാലൻ | 27 | 1 | 17 | 14 മദനപാലൻ | 17 | 10 | 19 |
| 7 രഘുപാലൻ | 22 | 3 | 25 | 15 കർമപാലൻ | 16 | 2 | 2 |
| 8 ഗോവിന്ദപാലൻ | 27 | 1 | 17 | 16 വിക്രമപാലൻ | 24 | 11 | 13 |

വിക്രമപാല രാജാവ്[229] പശ്ചിമദേശത്തിലെ മലുഖ്ചന്ദ് ബോഹ്രാ എന്ന രാജാവിനെ ആക്രമിച്ച യുദ്ധത്തിൽ മലുഖ്ചന്ദ്, വിക്രമപാലനെ വധിച്ച് ഇന്ദ്രപ്രസ്ഥത്തിലെ രാജാവായി. 10 തലമുറകളിൽ 191 വർഷവും 1 മാസവും 16 ദിവസവും ഭരിച്ചു. ഇതിന്റെ വിശദാംശങ്ങൾ:–

| രാജാവ് | വർഷം | മാസം | ദിവസം | രാജാവ് | വർഷം | മാസം | ദിവസം |
|---|---|---|---|---|---|---|---|
| 1 മലുഖ്ചന്ദ് | 54 | 2 | 10 | 4 രാമചന്ദ് | 13 | 11 | 8 |
| 2 വിക്രമചന്ദ് | 12 | 7 | 12 | 5 ഹരീചന്ദ് | 14 | 9 | 24 |
| 3 അമീൻചന്ദ് | 10 | 0 | 5 | 6 കല്യാണചന്ദ് | 10 | 5 | 4 |

229. വിക്രമപാലന്റെ പൂർവികനായ സമുദ്രപാലൻ, സമുദ്രഗുപ്തനായിരുന്നെന്ന് പണ്ഡിത് ഭഗവദ്ദത്ത് സമുദ്രഗുപ്തൻ, ചന്ദ്രഗുപ്തൻ, ദേവഗുപ്തൻ (സ്കന്ദഗുപ്തൻ) എന്നിങ്ങനെ പാലൻ എന്നിടത്ത് 'ഗുപ്ത' പദം ചേർക്കുന്നു. ഈ വംശാവലി അനുസരിച്ച് സമുദ്രപാലൻ ആന്ധ്രയിലെ ശാലിവാഹനന്റെ സാമന്തനായിരുന്നു. ഗുപ്തന്മാർക്ക് 'ആന്ധ്രഭൃത്യ'രെന്ന പര്യായനാമവും ഉണ്ട്.

| രാജാവ് | വർഷം | മാസം | ദിവസം | രാജാവ് | വർഷം | മാസം | ദിവസം |
|---|---|---|---|---|---|---|---|
| 7 ഭീമചന്ദ് | 16 | 2 | 9 | 9 ഗോവിന്ദചന്ദ് | 31 | 7 | 12 |
| 8 ലോവചന്ദ് | 26 | 3 | 22 | 10 റാണി പത്മാവതി[230] | 1 | 0 | 0 |

റാണി പത്മാവതിക്ക് സന്താനമില്ലായിരുന്നു. അവർ മരിച്ചു. അപ്പോൾ മന്ത്രിമാരെല്ലാംകൂടിച്ചേർന്ന് ഹരിപ്രേമവൈരാഗിയെ സിംഹാസനാരൂഢനാക്കിവച്ച് മന്ത്രിമാർ ഭരണമാരംഭിച്ചു. 4 തലമുറകളിലായി 50 വഷ്വം 21 ദിവസവും ഭരിച്ചു. അതിങ്ങനെയാണ്:–

| | | | | | | | |
|---|---|---|---|---|---|---|---|
| 1 ഹരിപ്രേമൻ | 7 | 5 | 16 | 3 ഗോപാലപ്രേമൻ | 15 | 7 | 28 |
| 2 ഗോവിന്ദപ്രേമൻ | 20 | 2 | 8 | 4 മഹാബാഹു | 6 | 8 | 29 |

മഹാബാഹു രാജ്യം ത്യജിച്ച് തപസ്സുചെയ്യാൻ വനത്തിൽ പോയി. ഇതു് ബംഗാളിലെ രാജാവായ ആധീസേനൻ അറിഞ്ഞു് ഇന്ദ്രപ്രസ്ഥത്തിലെത്തി രാജാവായി. ഇതിൽ 12 തലമുറ 151 വഷ്വം 11 മാസവും 2 ദിവസവും രാജ്യം ഭരിച്ചു. വിവരണം:–

| | | | | | | | |
|---|---|---|---|---|---|---|---|
| 1 ആധീസേനൻ | 18 | 5 | 21 | 7 കല്ല്യാണസേനൻ | 4 | 8 | 21 |
| 2 വിലാവലസേൻ | 12 | 4 | 2 | 8 ഹരിസേനൻ | 12 | 0 | 25 |
| 3 കേശവസേനൻ | 15 | 7 | 12 | 9 ക്ഷേമസേനൻ | 8 | 11 | 15 |
| 4 മാഘസേനൻ | 12 | 4 | 2 | 10 നാരയണസേനൻ | 2 | 2 | 29 |
| 5 മയൂരസേനൻ | 20 | 11 | 27 | 11 ലക്ഷ്മീസേനൻ | 26 | 10 | 0 |
| 6 ഭീമസേനൻ | 5 | 10 | 9 | 12 ദാമോദരസേനൻ | 11 | 5 | 19 |

ദാമോദരസേനൻ തൻെറ മാടമ്പികളെ വളരെ ക്ലേശിപ്പിച്ചു. അവരിൽ ഒരാളായ ദീപസിംഹമാടമ്പി സൈന്യത്തെ കൂട്ടി യുദ്ധം ചെയ്തു് രാജാവിനെ കൊന്നു് സിംഹാസനം കൈയടക്കി. 6 തലമുറയിൽ 107 വഷം 6 മാസം 22 ദിവസം ഭരിച്ചു. വിവരണം:—

| | | | | | | | |
|---|---|---|---|---|---|---|---|
| 1 ദീപസിംഹൻ | 17 | 1 | 26 | 4 നരസിംഹൻ | 45 | 0 | 15 |
| 2 രാജസിംഹൻ | 14 | 5 | 0 | 5 ഹരിസിംഹൻ | 13 | 2 | 29 |
| 3 രണസിംഹൻ | 9 | 8 | 11 | 6 ജീവനസിംഹൻ | 8 | 0 | 1 |

230. ഗോവിന്ദചന്ദിൻെറ ഭാര്യ.

ജീവനസിംഹൻ എന്തോ കാര്യത്തിന് തൻെറ സൈന്യത്തെ മുഴുവൻ വടക്കോട്ടയച്ചു. ഇതറിഞ്ഞ വൈരാടരാജാവായ പൃഥ്വീരാജ് ചഹവാൺ ജീവനസിംഹനെ ആക്രമിച്ചു വധിച്ച് ഇന്ദ്രപ്രസ്ഥ രാജാവായി[231] 5 തലമുറയിൽ 86 വർഷം 20 ദിവസം രാജ്യം ഭരിച്ചു. വിവരണം:—

| രാജാവ് | വർഷം | മാസം | ദിവസം | രാജാവ് | വർഷം | മാസം | ദിവസം |
|---|---|---|---|---|---|---|---|
| 1 പൃഥ്വീരാജ് | 12 | 2 | 19 | 4 ഉദയപാലൻ | 11 | 7 | 3 |
| 2 അഭയ പാലൻ | 14 | 5 | 17 | 5 യശപാലൻ | 36 | 4 | 27 |
| 3 ദുർജനപാലൻ | 11 | 4 | 14 | | | | |

യശപാല രാജാവിനെ [232] ശഹാബുദ്ദീൻ ഗൗറി എന്ന ഗസ്നി സുൽത്താൻ ആക്രമിച്ചു കീഴടക്കി പ്രയാഗയിലെ ഒരു കോട്ടയിൽ ബന്ധനസ്ഥനാക്കി. ഇതു് വിക്രമാബ്ദം 1249 ലായിരുന്നു.[233] പിന്നീട് ഇന്ദ്രപ്രസ്ഥത്തിൽ-ദില്ലിയിൽ-ശഹാബുദ്ദീൻ സുൽത്താൻ

---

231. ചരിത്രപുസ്തകങ്ങളിൽ പൃഥ്വീരാജിനെ ശഹാബുദ്ദീൻ ഗോറി പലതവണ ആക്രമിച്ചു 'പരാജയപ്പെട്ട്' തിരിച്ചു പോയെന്നും 1249-ാം വിക്രമാബ്ദത്തിൽ, തമ്മിൽത്തല്ലുകാരണം തോല്പിച്ച് അന്ധനാക്കി കൊണ്ടുപോയെന്നും ഗോറി ദില്ലി സുൽത്താനായെന്നും കാണാം. മുഗൾ രാജ്യം 45 തലമുറയിൽ 613 വർഷം നിലനിന്നു. ഈ അടിക്കുറിപ്പ് മൂലഗ്രന്ഥത്തിലില്ല. 5-ാം പതിപ്പിൽ പണ്ഡിത് ലേഖ്റാം എഴുതി ചേർത്തതാകാം. ഈ പട്ടികതന്നെയും മഹർഷിയുടേതല്ല എന്നു് നേരത്തെ അദ്ദേഹം എഴുതിയിട്ടുണ്ട്.

232. പൃഥ്വീരാജനെ ഗൗറിയാണു് തോല്പിച്ചതെന്നു് ചരിത്രം. ഇതു് വിക്രമാബ്ദം 1249 (1172 എ. ഡി. ) ലാണു്.

233. ഇവിടെ മറ്റൊരു തെറ്റുകൂടി ശ്രദ്ധിക്കേണ്ടതായുണ്ട്. കലിവത്സരം യുധിഷ്ഠിരൻെറ ഭരണാന്ത്യത്തിൽ ശ്രീകൃഷ്ണ സ്വർഗാരോഹണ ശേഷമാണാരംഭിക്കുന്നതു്. വിക്രമാബ്ദം കലി 3044 ന ശേഷമാണാരംഭിച്ചതു്. ഇതു് ഭാരതീയ ഗണിത ശാസ്ത്രത്തിൽ സർവസമ്മതമാണ്. കലി 3044 നോടു് വിക്രമാബ്ദം 1249 ചേർത്താൽ 4293 വർഷമാകും. പട്ടികയുടെ ആരംഭത്തിൽ 124 രാജാക്കന്മാരുടെ കാലം 4157 വർഷം 9 മാസം 14 ദിവസം എന്നു പറയുന്നുണ്ട്. ഈ 4157 വർഷം 9 മാസം 14 ദിവസത്തിൽ നിന്ന് യുധിഷ്ഠിരൻെറ ഭരണകാലമായ 36 വർഷം 8 മാസം 25 ദിവസം കുറച്ചാൽ 4121 വർഷം 19 ദിവസം ബാക്കിവരും. വിക്രമാബ്ദം 1249 വരെ കലി 4293 വർഷമാകും. പറഞ്ഞ വംശാവലി പ്രകാരം മാസദിവസങ്ങൾ വിട്ടാൽ 172 വർഷത്തിൻെറ അന്തരംവരും. അതായതു് ഈ വംശാവലി തീർത്തും ശരിയല്ല. തിരുത്തൽ വേണമെന്നർത്ഥം. അതു് മറ്റു വംശാവലികൾ ലഭിച്ചാൽ മാത്രം സാധിക്കുന്നതു

ഭരണമാരംഭിച്ചു. 53 തലമുറകൾ 754 വർഷ,[234] 1 മാസം 17 ദിവസം ഭരിച്ചു. ഇതു് ചരിത്രപുസ്തകങ്ങളിൽ പലതിലും വിസ്തരിച്ചെഴുതിയിട്ടുണ്ടു്. അതിനാൽ ഇവിടെ എഴുതുന്നില്ല.

ഇനി ബൗദ്ധ_ജൈന മതങ്ങളെപ്പററി എഴുതാം.

ശ്രീമദ്ദയാനന്ദ സരസ്വതീസ്വാമികൾ രചിച്ച
സത്യാർഥപ്രകാശത്തിലെ ആര്യാവർത്തീയ
മതമതാന്തരങ്ങളെ ഖണ്ഡനമണ്ഡനം
ചെയ്യുന്ന പതിനൊന്നാം
സമുല്ലാസം കഴിഞ്ഞു.

---

മാണു്. 234. ഇവിടെ നിശ്ചയമായും തെററുണ്ടു്. വിക്രമാബ്ദം 1249 നോടു് 754 വർഷം കൂട്ടിയാൽ 2003 വിക്രമാബ്ദമാകും. ഇംഗ്ലീഷുകാർ 1803 എ. ഡി. യിൽ (വിക്രമാബ്ദം 1860) ദില്ലിയിൽ അധികാരമുറപ്പിച്ചു. പിന്നീടു് മുഗൾ ഭരണം നാമമാത്രമായിരുന്നു. എ. ഡി. 1857ൽ (വിക്രമാബ്ദം 1914) ഇംഗ്ലീഷുകാർ പൂർണമായ അധികാരം സ്ഥാപിച്ചു. അതിനാൽ ഇവിടെയും ഏറെക്കുറെ 100–125 വർഷത്തിന്റെ വ്യത്യാസം വരുന്നുണ്ടു്.



# അനുഭൂമിക (2)

ആര്യാവർത്തത്തിലെ മനുഷ്യരിൽ നിന്നു് സത്യാസത്യങ്ങളെ വാസ്തവമായി നിർണയിപ്പിക്കുന്നതിനുതകുന്ന വേദവിദ്യ ഒഴിഞ്ഞു്, അവിദ്യ പരന്നു്, മതമതാന്തരങ്ങൾ ഉണ്ടായതാണു് ജൈനാദി വിദ്യാ വിരുദ്ധ മതങ്ങളുടെ പ്രചാരത്തിനു നിമിത്തമായതു്. വാല്മീകിരാമായണത്തിലോ മഹാഭാരതത്തിലോ ജൈനികളെപ്പററി നാമമാത്രമായിപ്പോലും എഴുതിയിട്ടില്ല. ജൈനികളുടെ ഗ്രന്ഥങ്ങളിൽ വാല്മീകിരാമായണത്തിലും മഹാഭാരതത്തിലും വർണിച്ചിട്ടുള്ള രാമൻെറയും കൃഷ്ണൻെറയും മററും കഥകൾ വളരെ വിസ്തരിച്ചു വർണിച്ചിട്ടുണ്ടു്. ഈ മതത്തിൻെറ ഉത്ഭവം അവയ്ക്കു ശേഷമാണെന്നു് ഇതു് തെളിയിക്കുന്നു. തങ്ങളുടെ മതം വളരെ പുരാതനമാണെന്നു് ജൈനികൾ പറയുന്നതു് ശരിയാണെങ്കിൽ, വാല്മീകിരാമായണത്തിലും മററും അവരുടെ കഥകൾ അവശ്യം ഉണ്ടായിരുന്നേനെ. അതിനാൽ ജൈനമതം ഈ ഗ്രന്ഥങ്ങൾക്കു ശേഷമുണ്ടായതാണു്.

ജൈന ഗ്രന്ഥങ്ങളിലെ കഥകൾ എടുത്താണു് വാല്മീകിരാമായണവും, മററു ഗ്രന്ഥങ്ങളും എഴുതിയതെന്നു് ആക്കെങ്കിലും പറയാവുന്നതാണു്. നിങ്ങളുടെ ഗ്രന്ഥങ്ങളുടെ പേരുപോലും അതിലില്ലാത്തതെന്താണെന്നും നിങ്ങളുടെ ഗ്രന്ഥങ്ങളിൽ ഉള്ളതെന്താണെന്നും അവരോടു ചോദിക്കണം. പിതാവിൻെറ ജന്മം പുത്രനു കാണാനാകുമോ? ഒരിക്കലുമില്ല. ജൈന ബൗദ്ധമതങ്ങൾ ശൈവ ശാക്താദി മതങ്ങൾക്കുശേഷം ഉണ്ടായതാണെന്നത്രേ ഇതിൽ നിന്നു സിദ്ധിക്കുന്നതു്.

ഈ 12-ാം സമുല്ലാസത്തിൽ ജൈനമതത്തെപ്പററി എഴുതിയിട്ടുള്ളതെല്ലാം അവരുടെ ഗ്രന്ഥങ്ങളെ ആസ്പദമാക്കിയാണു്. ഇതു് കണ്ടു് ജൈനികൾ ചൊടിക്കരുതു്. ഇവരുടെ മതത്തെപ്പററി നാം എഴുതിയതെല്ലാം സത്യാസത്യ നിർണയത്തിനുവേണ്ടിയാണു്; വിരോധിക്കുന്നതിനോ ഹാനിയുണ്ടാക്കുന്നതിനോ വേണ്ടിയല്ല.

ഈ ലേഖനം ജൈനരോ, ബൗദ്ധരോ മററാരെങ്കിലുമോ കണ്ടാൽ എല്ലാവർക്കും സത്യവും അസത്യവും നിർണയിക്കുന്നതിനു വേണ്ടി ചിന്തിക്കാനും എഴുതാനും സമയം ലഭിക്കുകയും കാര്യം ബോധിക്കുകയും ചെയ്യും. വാദിയും പ്രതിവാദിയുമായി പ്രീതി

യോടെ വാദിക്കയോ എഴുതുകയോ ചെയ്യാതെ സത്യാസത്യ നിർണയം സാധ്യമല്ല. വിദ്വാന്മാർക്ക് സത്യമേത് അസത്യമേത് എന്നു നിശ്ചയമില്ലാതെ വന്നാൽ പിന്നെ വിദ്വാന്മാരല്ലാത്തവർക്ക് മഹാന്ധകാരത്തിൽ പെട്ടുഴലുകയല്ലാതെ വഴിയില്ല. അതിനാൽ സത്യത്തിൻെറ ജയം അസത്യത്തിൻെറ ക്ഷയം എന്നിവയ്ക്കായി മൈത്രിയോടെ വാദിക്കയും എഴുതുകയും ചെയ്യേണ്ടതു് മനുഷ്യ ജാതിയിൽപെട്ട നമ്മുടെ മുഖ്യകർമ്മമാണ്. അങ്ങനെ ചെയ്യില്ലെ ങ്കിൽ മനുഷ്യരുടെ ഉന്നതി ഒരിക്കലും ഉണ്ടാവുകയില്ല.

ബൗദ്ധ-ജൈന മതങ്ങളെപ്പററിയുള്ള ഈ ലേഖനം അവർക്കു മാത്രമല്ല, ഇതര മതസ്ഥർക്കും ലാഭപ്രദവും ബോധദായകവും ആയി രിക്കും. എന്തെന്നാൽ ഇവർ അവരുടെ മതഗ്രന്ഥങ്ങൾ, എഴു താനോ വായിക്കാനോ പഠിക്കാനോ അന്യമതസ്ഥർക്കു നല്കുന്നില്ല. എൻെറയും ബോംബേ ആര്യസമാജത്തിൻെറ കാര്യദർശി സേഠ് സേവക്‌ലാൽ കൃഷ്ണദാസിൻെറയും വൻ പരിശ്രമം കൊണ്ടാണ് ഗ്രന്ഥങ്ങൾ ലഭ്യമായതു്. കാശിയിലെ 'ജൈനപ്രഭാകര' യന്ത്രാല യത്തിലെ പ്രകാശനങ്ങളും ബോംബെയിൽ അച്ചടിച്ച 'പ്രകരണ രത്നാകരം' എന്ന ഗ്രന്ഥവും നിമിത്തം എല്ലാവർക്കും ജൈനമതത്തേ പ്പററി അല്പമൊക്കെ അറിയുവാൻ പ്രയാസമില്ലാതായിട്ടുണ്ട്. സ്വന്തം മതത്തിലെ ഗ്രന്ഥങ്ങൾ തനിയേ നോക്കുന്നതും, ഇതര മത സ്ഥരെ കാണിക്കാതിരിക്കുന്നതും അന്യത്രേത്ു നോക്കാതിരിക്കു ന്നതും എന്തു വിദ്വത്തമാണെന്നറിവില്ല! ''ഈ ഗ്രന്ഥങ്ങളിൽ അസംഭവ്യ കാര്യങ്ങളുണ്ട്. മററാരാനും കണ്ടുപോയാൽ ഖണ്ഡിക്കും. അന്യ മതക്കാരുടെ ഗ്രന്ഥങ്ങൾ നമ്മുടെ മതക്കാർ കണ്ടുപോയാൽ നമ്മുടെ മതത്തിൽ ശ്രദ്ധകുറയും'' എന്നിങ്ങനെ ഈ ഗ്രന്ഥങ്ങളുണ്ടാ ക്കിയവർ ശങ്കിച്ചിരിക്കണം.

എന്തുമാകട്ടെ! സ്വന്തം ദോഷങ്ങൾ കാണാത്തവരും അന്യരുടെ ദോഷങ്ങളിൽ വളരെ ഉത്സാഹമുള്ളവരുമായ അനേകം മനുഷ്യ രുണ്ട്. ഇതു് ന്യായമല്ല. സ്വന്തം ദോഷങ്ങൾ കണ്ട് ദൂരീകരിച്ച ശേഷം അന്യരുടെ ദോഷങ്ങൾ കാണാൻ പുറപ്പെടാവൂ. ബൗദ്ധ – ജൈനമത വിഷയങ്ങൾ എല്ലാ സജ്ജനങ്ങളുടെയും മുമ്പാകെ അവ തരിപ്പിക്കുന്നു. സ്വയം സത്യം കണ്ടെത്തുക.

ബുദ്ധിമാന്മാരോട്ട് ഇതിലേറെയെന്തെഴുതിയറിയിക്കാൻ!

# പന്ത്രണ്ടാം സമുല്ലാസം

## ഇനി നാസ്തികമതത്തിൽ പെട്ട ചാർവാക, ബൗദ്ധ ജൈന മത ഖണ്ഡന മണ്ഡന വിഷയം വ്യാഖ്യാനിക്കാം.

### ചാർവാക മതം

വേദങ്ങളിലും ഈശ്വരനിലും യജ്ഞാദി ഉത്തമ കർമങ്ങളിലും വിശ്വാസമില്ലാത്ത ബൃഹസ്പതി എന്നു പേരായ ഒരാൾ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ മതം നോക്കിയാലും:—

യാവജ്ജീവം സുഖം ജീവേന്നാസ്തി മൃത്യോരഗോചരഃ
ഭസ്മീഭൂതസ്യ ദേഹസ്യ പുനരാഗമനം കുതഃ.[1]

മനുഷ്യരും മറ്റു ജീവികളുമൊന്നും മൃത്യുവിന് അഗോചരങ്ങളല്ല. അതായത് എല്ലാവരും മരിക്കുമെന്നർഥം. അതിനാൽ ശരീരമുള്ളതുവരെ കാലം സുഖമായികഴിയണം. ധർമാചരണം കഷ്ടതയേറിയതാണെങ്കിലും ധർമം വെടിഞ്ഞു ജീവിച്ചാൽ പുനർജ്ജന്മത്തിൽ മഹാദുരിതമുണ്ടാകുമെന്നു പറഞ്ഞാൽ ചാർവാകൻ ഇങ്ങനെ ഉത്തരം പറയും:— ''പാവം മനുഷ്യരേ! മരണശേഷം ശരീരം ഭസ്മമാകും. തിന്നും കുടിച്ചും ജീവിച്ചവരാരും വീണ്ടും ലോകത്തിൽ വരുന്നില്ല''. അതിനാൽ കഴിയുന്നതും ആനന്ദിക്കുക. ലോകത്തിൽ നീതിപൂർവം നടക്കുക, ഐശ്വര്യം വർദ്ധിപ്പിക്കുക, ഇഷ്ടമുള്ള സുഖമെല്ലാം അനുഭവിക്കുക. ഈ ലോകമേയുള്ളു, പരലോകമില്ല എന്നറിയുക'',

''പൃഥിവി, ജലം, അഗ്നി, വായു എന്നീ നാലു ഭൂതങ്ങൾ പരിണമിച്ചാണ് ശരീരമുണ്ടായത്. ഇതിൽ ഇവയുടെ സംയോഗംനിമിത്തം ചൈതന്യം ഉണ്ടാകുന്നു. മാദകവസ്തുക്കൾ ഭക്ഷിച്ചാൽ ലഹരിയുണ്ടാകുന്നതുപോലെ[2] ജീവൻ ശരീരത്തോടുകൂടി ഉണ്ടായി.

1. ഈ സമുല്ലാസത്തിലെ ചാർവാക–ബൗദ്ധമത പ്രമാണങ്ങൾ സായണാചാര്യകൃതമായ സർവദർശന സംഗ്രഹത്തിൽ നിന്നെടുത്തതാണ്. ഈ മതങ്ങളെപ്പറ്റിയുള്ള പുസ്തകങ്ങൾ അന്ന് ലഭ്യമായിരുന്നില്ല. ജൈനമത ചർച്ചയിലും സർവദർശനസംഗ്രഹം ഉപയോഗിച്ചിട്ടുണ്ട്. ഇതു് വാസുദേവ ശാസ്ത്രി അഭ്യങ്കർ എഴുതിയ ടിപ്പണിയോടു കൂടി 1924 ൽ പ്രസിദ്ധീകരിച്ച സർവദർശന സംഗ്രഹത്തിൽ ചാർവാക ദർശനം പേജ് 2 ൽ ഉണ്ട്. ഇനി ടിപ്പണിയിൽ നല്കുന്ന പേജ് നമ്പർ ഇതിലേതാണ്. 2. തത്ര പൃഥിവ്യാദീനി ഭൂതാനി ചത്വാരി തത്ത്വാനി. തേഭ്യ ഏവ ദേഹാകാര പരിണതേഭ്യഃ കിണ്വാദിഭ്യോ മദശക്തിവച്ചൈതന്യമുപജായതേ. തേഷു വിനഷ്ടേഷു സത്സു സ്വയം വിനശ്യതി. (ചാ. ദ. പേജ് 2)

അതിൻെറ നാശത്തോടുകൂടി സ്വയം ഇല്ലാതാകുന്നു. പിന്നാർക്കാണ് പാപപുണ്യങ്ങളുടെ ഫലം ലഭിക്കുന്നത് ?

''തച്ചൈതന്യ വിശിഷ്ടദേഹ ഏവ ആത്മാ, ദേഹാതിരിക്ത ആത്മനി പ്രമാണാഭാവാത്.''[3] ഈ ശരീരത്തിൽ നാലു ഭൂതങ്ങളുടെ സംയോഗത്താൽ ഉണ്ടാകുന്ന ജീവാത്മാവ് അവയുടെ വിയോഗത്തിൽ നശിക്കുന്നു. എന്തെന്നാൽ മരിച്ചതിനുശേഷം ആത്മാവ് പ്രത്യക്ഷമല്ല. ഞങ്ങൾ പ്രത്യക്ഷപ്രമാണത്തെ മാത്രമേ വകവയ്ക്കുന്നുള്ളു.[4] പ്രത്യക്ഷമില്ലെങ്കിൽ അനുമാനാദികൾ ഇല്ലതന്നെ. മുഖ്യമായ പ്രത്യക്ഷത്തിൻെറ മുമ്പിൽ അനുമാനാദികൾ ഗൗണമായതിനാൽ അവയെ സ്വീകരിക്കുന്നില്ല. സുന്ദരിയുടെ ആലിംഗനത്താൽ ആനന്ദലബ്ധിയുണ്ടാകുന്നതു് പുരുഷാർഥത്തിൻെറ ഫലമാണ്.[5]

ഉത്തരം:– പൃഥിവി മുതലായ ഭൂതങ്ങളെല്ലാം ജഡമാണ്. അതിൽ നിന്നു് ചേതനം ഒരിക്കലും ഉണ്ടാവുകയില്ല. ഇപ്പോൾ മാതാപിതാക്കളുടെ സംയോഗത്തിൽ നിന്നു് ദേഹോത്പത്തി ഉണ്ടാകുന്നതുപോലെ സൃഷ്ടിയുടെ തുടക്കത്തിൽ മനുഷ്യരുടേയും മററും ശരീരാകൃതി, കർത്താവായ ഈശ്വരനില്ലാതെ സംഭവിക്കുന്നതേയല്ല. ലഹരിയുടേതുപോലയല്ല ചേതനത്തിൻെറ ഉത്പത്തിയും വിനാശവും സംഭവിക്കുന്നതു്. എന്തെന്നാൽ ലഹരിയുണ്ടാകുന്നതു് ചേതനത്തിനാണ് ജഡത്തിനല്ല.[6]

പദാർഥം നഷ്ടം[7]–അദൃഷ്ടം–ആകും, എന്നാൽ ഒരിക്കലും ഒന്നിൻെറയും അഭാവം ഉണ്ടാകുകയില്ല.[8] ഇപ്രകാരം അദൃശ്യമാകുന്നതുകൊണ്ട് ജീവൻെറ അഭാവം ഉണ്ടെന്നു് അംഗീകരിക്കരുതു്. ദേഹത്തോടു കൂടിയിരിക്കുമ്പോൾ ജീവാത്മാവ് പ്രകടീഭവിക്കുന്നു. ശരീരം ത്യജിക്കുമ്പോൾ ശരീരം മൃതമാകുകയും മുമ്പ് ചേതനമായിരുന്നതുപോലെ ആകാതിരിക്കുകയും ചെയ്യുന്നു. ഇതു് ബൃഹദാരണ്യകത്തിൽ പറഞ്ഞിട്ടുണ്ട്–''നാഹം മോഹം ബ്രവീമി അനുച്ഛിത്തിധർമായമാത്മേതി.[9] യാജ്ഞവല്ക്യൻ പറയുന്നു:– ഹേ മൈത്രേയി!

---

3. ചാ. ദ. പേജ് 3. 4 പ്രത്യക്ഷൈക പ്രമാണവാദിതയാ ƒനുമാനാദേരനങ്ഗീകാരേണ പ്രാമാണ്യാഭാവാത്. (ടി. പേജ് 3.) 5. അംഗനാദ്യാലിംഗജന്യം സുഖമേവ പുരുഷാർഥ. (ടി) 6. മദ്യത്തിനു് ലഹരിപിടിക്കുന്നില്ല. മദ്യം കഴിക്കുന്ന ചേതനത്തിനു മാത്രമേ ലഹരിയുണ്ടാകുന്നുള്ളു. മദകാരണമാകയാൽ മദ്യമെന്നു പറയുന്നു. 7. ണശ് അദർശനേ (ധാതു പാഠം 4.83) കാണാതാവുന്നതാണ് 'നഷ്ടം'. 8. ഗീത 2.16 നോക്കുക. 9. മൂലപാഠം- നവാ അരേ ƒഹം മോഹം ബ്രവീമ്യ വിനാശീ വാ അരേ ƒയ മാത്മാനുച്ഛിത്തിധർമാ. (4.5 14)

ഞാൻ മോഹത്താലല്ല പറയുന്നതു്. എന്നാൽ ആത്മാവു് അവിനാശിയാണു്. അതിൻെറ ചേഷ്ടയാലാണു് ശരീരചേഷ്ടകാം നടക്കുന്നതു്.''

ജീവൻ ശരീരത്തിൽ നിന്നു വേർപെട്ടു കഴിഞ്ഞാൽ ശരീരത്തിൽ യാതൊരു ജ്ഞാനവും ഉണ്ടാവുകയില്ല. ആത്മാവു് ശരീരത്തിൽ നിന്നു ഭിന്നമല്ലെങ്കിൽ മൃത്യുവിനു ശേഷം ശരീരത്തിൽ ജ്ഞാനത്തിൻെറ അഭാവംപാടില്ല. അതിനാൽ ഏതിൻെറസംയോഗത്താൽ ശരീരത്തിൽ ചൈതന്യവും വിയോഗത്താൽ ജഡതയും ഉണ്ടാകുന്നുവോ അതു് ദേഹത്തിൽ നിന്നു ഭിന്നമാകുന്നു.

കണ്ണു് എല്ലാം കാണുന്നെങ്കിലും സ്വയം കാണാത്തതുപോലെ എല്ലാം പ്രത്യക്ഷീഭവിപ്പിക്കുന്ന തന്നെ, തനിക്കു് ഇന്ദ്രിയങ്ങളാൽ പ്രത്യക്ഷമാക്കുക സാധ്യമല്ല. സ്വന്തം കണ്ണുകൊണ്ടു് ഘട_പടാദി സകല വസ്തുക്കളേയും കാണുന്നതുപോലെ, കണ്ണിനേയും തൻെറ ജ്ഞാനത്താൽ കാണുന്നു. ദ്രഷ്ടാവു് സദാ ദ്രഷ്ടാവായിത്തന്നെ ഇരിക്കുന്നു. ഒരിക്കലും ദൃശ്യമാകുന്നില്ല. ആധാരമില്ലാതെ ആധേയം, കാരണമില്ലാതെ കാര്യം, അവയവി ഇല്ലാതെ അവയവം കർത്താവില്ലാതെ കർമം എന്നിവ നിലനില്ക്കാത്തതുപോലെ കർത്താവില്ലാതെ പ്രത്യക്ഷം എങ്ങനെ ഉണ്ടാകാനാണു്?

സുന്ദരിയായ സ്ത്രീയോടു സമാഗമം ചെയ്യുന്നതാണു് പുരുഷാർഥഫലമെങ്കിൽ ക്ഷണിക സുഖമായ അതിൽ നിന്നു് ദുഃഖം ഉണ്ടാകുന്നതും പുരുഷാർഥ ഫലമാണെന്നു വരും. അങ്ങനെയായാൽ സ്വർഗസുഖത്തിൻെറ ഹാനി നിമിത്തം ദുഃഖം അനുഭവിക്കേണ്ടി വരുന്നു. ദുഃഖത്തെ ഇല്ലാതാക്കുന്നതിനും സുഖം വർധിപ്പിക്കുന്നതിനും പ്രയത്നിക്കണമെന്നു് പറയുന്ന പക്ഷം മുക്തിസുഖം ഇല്ലാതാകും. അതിനാൽ അതു് പുരുഷാർഥ ഫലമല്ല.

ചാർവാകൻ_ ദുഃഖസംയുക്തമായ സുഖത്തെ ത്യജിക്കുന്നവൻ മൂഢനാണു്. ധാന്യം വേണ്ടവൻ ഉമി കളഞ്ഞു് ധാന്യം എടുക്കുന്നതുപോലെ ഈ ലോകത്തിൽ സുഖത്തെ സ്വീകരിക്കുകയും ദുഃഖത്തെ ത്യജിക്കുകയും ചെയ്യണം. ഈ ലോകത്തു് ലഭിക്കുന്ന സുഖത്തെ ത്യജിച്ചിട്ടു് ഇല്ലാത്ത സ്വർഗത്തിലെ സുഖം ആഗ്രഹിച്ചു് ചതിയന്മാർ ഉണ്ടാക്കിയ വേദങ്ങളിൽ പറയുന്ന അഗ്നിഹോത്രാദി കർമങ്ങളും ഉപാസനയും ജ്ഞാനകാണ്ഡത്തിൻെറ അനുഷ്ഠാനവും പരലോകത്തിനുവേണ്ടി അനുഷ്ഠിക്കുന്നവർ അജ്ഞാനികളാണു്. നിശ്ചയമായും ഇല്ലാത്ത പരലോകം ആഗ്രഹിക്കുന്നതു് മൂഢന്മാരുടെ പണിയാണു്. എന്തെന്നാൽ_

അഗ്നിഹോത്രം ത്രയോ വേദാസ്ത്രിദണ്ഡം ഭസ്മ ഗുണ്ഠനമ്
ബുദ്ധിപൗരുഷഹീനാനാം ജീവികേതി ബൃഹസ്പതിഃ. [10]

ചാർവാകമതപ്രവാചകനായ ബൃഹസ്പതി പറയുന്നു:— അഗ്നിഹോത്രം, മൂന്നു വേദം, ത്രിദണ്ഡം, ഭസ്മലേപനം ഇവയെല്ലാം ബുദ്ധിഹീനരും പുരുഷാർത്ഥ രഹിതരുമായ ആളുകളുടെ നിത്യവൃത്തിക്കുള്ള മാർഗങ്ങളാണ്. എന്നാൽ, മുള്ളുകൊള്ളുക മുതലായ ദുഃഖങ്ങൾ നരകവും, ഐഹിക രാജാവ് ഈശ്വരനും, ദേഹനാശം മോക്ഷവുമാണ്. മറ്റൊന്നുമില്ല. [11]

ഉത്തരം:— വിഷയസുഖങ്ങൾ മാത്രമാണ് പുരുഷാർത്ഥഫലമെന്നു നിനച്ച് വിഷയ ദുഃഖ നിവാരണത്തിൽ മാത്രം കൃതകൃത്യതയും സ്വർഗ പ്രാപ്തിയും കാണുന്നത് മൂഢതയാണ്. അഗ്നിഹോത്രാദി യജ്ഞങ്ങളിൽ വായുവും വൃഷ്ടിയും ജലവും ശുദ്ധിയായി ആരോഗ്യപ്രാപ്തിയുണ്ടാവുകയും തദ്വാരാ ധർമാർത്ഥ കാമ മോക്ഷങ്ങൾ സിദ്ധിക്കുകയും ചെയ്യുന്നു. അതറിയാതെ വേദം, ഈശ്വരൻ വേദോക്തമായ ധർമം എന്നിവയെ നിന്ദിക്കുന്നത് വഞ്ചനയാണ്. ത്രിദണ്ഡം, ഭസ്മധാരണം മുതലായവയെ ഖണ്ഡിച്ചത് ശരിയാണ്.

മുള്ളു കൊള്ളുന്ന ദുഃഖം നരകമാണെങ്കിൽ അതിലുപരിയായ മഹാരോഗാദികൾ എന്തുകൊണ്ട് നരകമല്ല? ഐശ്വര്യവാനും പ്രജാപാലനത്തിൽ സമർത്ഥനുമായ രാജാവിന് മഹത്വം നൽകുന്നത് ശരിയാണെങ്കിലും അന്യായം ചെയ്യുന്ന പാപിയാണ് രാജാവെങ്കിൽ അയാളെ ഈശ്വരതുല്യം അംഗീകരിക്കുന്നെങ്കിൽ നിങ്ങളെപ്പോലെ മൂഢന്മാരില്ല തന്നെ. ശരീരനാശമാണ് മുക്തിയെങ്കിൽ നിങ്ങളും കഴുത, പട്ടി മുതലായവയും തമ്മിൽ എന്താണ് വ്യത്യാസം?

ചാർവാകൻ:—

1 അഗ്നിരുഷ്ണോ ജലം ശീതം ശീതസ്പർശസ്തഥാനിലഃ
കേനേദം ചിത്രിതം തസ്മാദ് സ്വഭാവാസ്തദ്വ്യവസ്ഥിതിഃ

2 ന സ്വർഗോ നാ ഽപവർഗോ വാ നൈവാത്മാ പാരലൗകികഃ
നൈവ വർണാശ്രമാദീനാം ക്രിയാശ്ചഫലദായികാഃ

3 പശുശ്ചേന്നിഹിതഃ സ്വർഗം ജ്യോതിഷ്ടോമേ ഗമിഷ്യതി
സ്വപിതായജമാനേന തത്ര കസ്മാന്ന ഹിംസ്യതേ.

10. ചാ. ദ. പേജ് 5. 11. കണ്ടകാദിവ്യഥാജന്യം ദുഃഖം നിരയ ഉച്യതേ ലോകസിദ്ധോ ഭവേദ്രാജാ പരേശോ നാപരഃസ്മൃതഃ. ദേഹസ്യ നാശോ മുക്തിസ്തു ന ജ്ഞാനം മുക്തിരിഷ്യതേ. (ചാ. ദ. പേജ് 6–7).

4 മൃതാനാമപിജന്തൂനാം ശ്രാദ്ധം ചേത്തൃപ്തികാരണമ്
ഗച്ഛതാമിഹജന്തൂനാം വ്യർത്ഥം പാഥേയകല്പനമ്.

5 സ്വർഗസ്ഥിതാ യദാ തൃപ്തിം ഗച്ഛേയുസ്തത്ര ദാനതഃ
പ്രാസാദസ്യോപരിസ്ഥാനാമത്ര കസ്മാന്ന ദീയതേ

6 യാവജ്ജീവേത്സുഖം ജീവേദൃണം കൃത്വാ ഘൃതം പിബേത്
ഭസ്മീഭൂതസ്യ ദേഹസ്യ പുനരാഗമനം കുതഃ.

7 യദി ഗച്ഛേത്പരം ലോകം ദേഹാദേഷ വിനിർഗതഃ
കസ്മാദ് ഭൂയോ ന ചായാതി ബന്ധുസ്നേഹ സമാകുലഃ

8 തതശ്ച ജീവനോപായോ ബ്രാഹ്മണൈർവിഹിതസ്ത്വിഹ.
മൃതാനാം പ്രേതകാര്യാണി ന ത്വന്യദ് വിദ്യതേ ക്വചിത്.

9 ത്രയോ വേദസ്യ കർത്താരോ ഭണ്ഡധൂർത്ത നിശാചരാഃ
ജർഫരീ തുർഫരീത്യാദി പണ്ഡിതാനാം വചഃ സ്മൃതമ്

10 അശ്വസ്യാത്രഹി ശിശ്നന്തു പത്നീഗ്രാഹ്യം പ്രകീർത്തിതമ്.
ഭണ്ഡൈസ്തദ്വത്പരം ചൈവ ഗ്രാഹ്യജാതം പ്രകീർത്തിതമ്

11 മാംസാനാംഖാദനം തദ്വന്നിശാചര സമീരിതമ്.[12]

1 ചാർവാകരും ആഭാണകരും ബൗദ്ധ-ജൈനന്മാരും ജഗദുത്പത്തി സ്വാഭാവികമാണെന്ന് കരുതുന്നു. സ്വാഭാവിക ഗുണങ്ങളുള്ള ദ്രവ്യങ്ങൾ സംയോജിച്ച് എല്ലാ പദാർത്ഥങ്ങളും ഉണ്ടാകുന്നു. ജഗത്തിന് സ്രഷ്ടാവായി ആരുമില്ല.[13]

2 എന്നാൽ ഇവരിൽ ചാർവാകർ അങ്ങനെ കരുതുന്നെങ്കിലും പരലോകവും ജീവാത്മാവും ഉണ്ടെന്ന് ബൗദ്ധ-ജൈനന്മാർ വിശ്വസിക്കുന്നു. ചാർവാകർ ഈ വാദം സ്വീകരിക്കുന്നില്ല. ഈ മതക്കാർ അല്പസ്വല്പഭേദമൊഴിവാക്കിയാൽ മററുകാര്യങ്ങളിലെല്ലാം തുല്യരാണ്. സ്വർഗമില്ല, നരകമില്ല, പരലോകത്തുപോകുന്ന ആത്മാവുമില്ല. വർണാശ്രമധർമപാലനം ഒട്ടും ഫലപ്രദവുമല്ല.

3. പശുവിനെക്കൊന്ന് യജ്ഞത്തിൽ ഹോമിക്കുന്നതുകൊണ്ട് അത് സ്വർഗത്തിൽ പോകുമെങ്കിൽ യജ്ഞം ചെയ്യുന്നവൻ

---

12. ചാ.ദ. പേജ് 13, 14, 15. 13. ഇത് ഭാവാർത്ഥമാണ്. ശബ്ദാർത്ഥം: ''അഗ്നി ഉഷ്ണവും ജലം ശീതളവും വായു ശീതസ്പർശമുള്ളതുമാണ്. ഈ വൈചിത്ര്യം ആരാണ് ചിത്രീകരിച്ചത്? അതിനാൽ സ്വാഭാവികമായിത്തന്നെ അതാതിന്റെ ഗുണങ്ങളാൽ യുക്തമായി സ്ഥിതി ചെയ്യുന്നു എന്നു മനസിലാക്കണം''. ശ്വേതാശ്വതരോപനിഷത്തിന്റെ ആരംഭത്തിൽ (1.2) ''കാലഃ സ്വഭാവോ നിയതിര്യദൃച്ഛാ'' എന്ന് സ്വഭാവേന സൃഷ്ട്യുത്പത്തി എന്ന പക്ഷം അവതരിപ്പിച്ചിട്ട് പിന്നീട് അതിനെ ഖണ്ഡിച്ചിട്ടുണ്ട്.

സ്വന്തം പിതാവിനെ കൊന്നു ഹോമിച്ച് സ്വർഗത്തിലയയ്ക്കാത്ത തെന്താണ് ?

4. മരിച്ച ജീവികൾ ശ്രാദ്ധവും തർപ്പണവുംകൊണ്ട് തൃപ്ത രാകുമെങ്കിൽ പരദേശത്തു പോകുന്ന അവസരത്തിൽ അന്നം വസ്ത്രം ധനം മുതലായവ എന്തിനു കൊണ്ടുപോകുന്നു ? മരിച്ചയാളിന്റെ പേരിൽ തർപ്പണം ചെയ്യുന്ന പദാർത്ഥങ്ങൾ സ്വർഗത്തിലെത്തുമെ ങ്കിൽ പരദേശയാത്ര ചെയ്യുന്നവർക്കുവേണ്ടി ബന്ധുക്കൾക്ക് വീട്ടിൽ അർപ്പണം ചെയ്ത് ദേശാന്തരങ്ങളിൽ എത്തിക്കാവുന്നതുമാണ്. ഇങ്ങനെയെത്തിക്കാനാവുകയില്ലെങ്കിൽ എങ്ങനെ സ്വർഗത്തിലു മെത്തും ?

5 മർത്ത്യലോകത്തിൽ ദാനം ചെയ്യുന്നതുകൊണ്ട് സ്വർഗവാ സികൾ തൃപ്തരാകുമെങ്കിൽ താഴത്തെനിലയിൽ വിളമ്പിവെച്ചാൽ മുകളിലെ നിലയിലിരിക്കുന്നയാളിനു വിശപ്പടങ്ങണമല്ലോ!

6 അതിനാൽ ജീവിച്ചിരിക്കുന്നത്രയും കാലം സുഖമായി ജീവിക്കുക. വീട്ടിലൊന്നുമില്ലെങ്കിൽ കടം വാങ്ങി ആനന്ദിക്കുക. കടം വീട്ടേണ്ട ആവശ്യം വരികയില്ല എന്തെന്നാൽ തിന്നുകയും കുടിക്കുകയും ചെയ്ത ശരീരത്തിന് പുനരാഗമനമില്ല. പിന്നെ ആരു ചോദിക്കാൻ, ആരുകൊടുക്കാൻ ?

7. മരണസമയത്ത് ജീവൻ ശരീരം വിട്ട് പരലോകം പ്രാപിക്കുന്നെന്ന് ആളുകൾ പറയുന്നത് മിഥ്യയാണ്. അങ്ങനെ യാണെങ്കിൽ കുടുംബമോഹത്തിൽപ്പെട്ട് ജീവൻ വീട്ടിൽ തിരി ച്ചെത്താത്തതെന്തുകൊണ്ട് ?

8. അതിനാൽ ഇതെല്ലാം ബ്രാഹ്മണർ അവരുടെ നിത്യവൃ ത്തിക്കു വേണ്ടി ഉണ്ടാക്കിയ ഉപായങ്ങളാണ്. പത്തുബലി മുത ലായ മരണാനന്തരക്രിയകളും ഇങ്ങനെ തന്നെ.

9. വേദങ്ങളുണ്ടാക്കിയവർ കപടഭക്തരും, ചതിയരും, രാക്ഷ സരുമാണ്. ജർഫരി, തുർഫരി, മുതലായവയെല്ലാം പുരോഹി തരുടെ അജ്ഞതയെ കുറിക്കുന്നു.

10. ഈ പോക്കിരികളുടെ രചന നോക്കു. ''അശ്വലിംഗം സ്ത്രീ ഗ്രഹിക്കട്ടെ. യജമാനപത്നിയെ സമാഗമിപ്പിക്കുക. കന്യക യോടു കേളീവചനങ്ങൾ പറയട്ടെ'' ഇതെല്ലാം അവർക്കേ എഴുതി വയ്ക്കാൻ കഴിയൂ.

11. മാംസഭക്ഷണമാകാം എന്ന വേദഭാഗം രാക്ഷസർ എഴു തിയതാണ്.

ഉത്തരം:– 1. ചേതനമായ ഈശ്വരൻ നിർമിക്കാതെ ജഡ വസ്തുക്കൾ തനിയേ പരസ്പരം ക്രമമായി യോജിച്ച് ഒന്നും ഉണ്ടാവുകയില്ല. സ്വഭാവേനയുണ്ടാകുന്നതാണെങ്കിൽ വീണ്ടും, സൂര്യചന്ദ്രന്മാരും പൃഥിവിയും നക്ഷത്രാദികളും ഉണ്ടാകാത്തതെന്തുകൊണ്ട്?

2 സ്വർഗം, സുഖഭോഗങ്ങളുടെയും നരകം യാതനകളുടെയും പേരാണ്. ജീവാത്മാവില്ലെങ്കിൽ സുഖദുഃഖങ്ങളുടെ ഭോക്താവ് ആരാണ്? ഇപ്പോൾ സുഖദുഃഖങ്ങളുടെ ഭോക്താവ് ജീവാത്മാവായിരിക്കുന്നതുപോലെ പരജന്മത്തിലും ആയിരിക്കും. വർണാശ്രമികളുടെ സത്യഭാഷണം, പരോപകാരം മുതലായ ക്രിയകളും നിഷ്ഫലമാകുമോ? ഒരിക്കലുമില്ല.

3. 4. 5 മൃഗങ്ങളെ കൊന്ന് ഹോമിക്കുവാൻ വേദശാസ്ത്രങ്ങളിലെങ്ങും വിധിയില്ല. മരിച്ചവർക്ക് ശ്രാദ്ധതർപണങ്ങൾ നടത്തുന്നതും കപോലകല്പിതമാണ്. ഇവ വേദാദി സത്യശാസ്ത്രങ്ങൾക്ക വിരുദ്ധമാകയാൽ ഭാഗവതാദി പുരാണക്കാരുടെ മതമാണ്. അതിനാൽ ഇവയെ ഖണ്ഡനം ചെയ്തിരിക്കുന്നതിനെ ഖണ്ഡിക്കാനാവുകയില്ല.

6. ഉള്ള വസ്തുവിന് ഒരിക്കലും അഭാവം ഇല്ല- ഉള്ള ജീവൻെറ അഭാവം ഉണ്ടാകാൻ വയ്യ. ദേഹം ഭസ്മമാകും. ജീവൻ ആവുകയില്ല ജീവൻ മററൊരു ശരീരത്തിൽ പോകുന്നു. അതിനാൽ കടം വാങ്ങി മററുവസ്തുക്കൾ ഉപഭോഗം ചെയ്ത് തിരിച്ചുകൊടുക്കാതിരുന്നാൽ നിശ്ചയമായും പാപിയായി രണ്ടാം ജന്മത്തിൽ നരകമനുഭവിക്കും. ഇതിൽ സന്ദേഹമില്ല

7. 8. ദേഹത്തിൽ നിന്നും വേർപെട്ട ജീവന് സ്ഥാനാന്തരവും ശരീരാന്തരവും സംഭവിക്കുന്നു. അതിന് പൂർവജന്മത്തെപ്പററിയോ കുടുംബാദികളെപ്പററിയോ യാതൊരറിവും ഉണ്ടാവുകയില്ല. പ്രേതകർമങ്ങളും മററും പുരോഹിതന്മാർ ആദായത്തിനു വേണ്ടി ഉണ്ടാക്കിയതാണ്. വേദോക്തമല്ലാത്തതുകൊണ്ട് അവയെഖണ്ഡിക്കണം.

9. ചാർവാകാദികൾ വേദാദിസത്യ ശാസ്ത്രങ്ങൾ കാണുകയോ കേൾക്കുകയോ പഠിക്കുകയോ ചെയ്തിരുന്നെങ്കിൽ "കപടഭക്തരും ചതിയരും രാക്ഷസരുമായവരാണ് വേദാദിസത്യശാസ്ത്രങ്ങൾ നിർമിച്ചതെന്നു പറയുകയില്ലായിരുന്നു. കപടഭക്തരും ചതിയരും രാക്ഷസതുല്യരുമായ മഹീധരാദി[14] വ്യാഖ്യാതാക്കൾ

14 മഹീധരാദികൾ എന്നതിന് മഹീധരനെപ്പോലെയുള്ള എന്നർഥം. മഹീധരനു വളരെ മുമ്പുതന്നെ ഭ്രഷ്ടഭാഷ്യങ്ങൾ ഉണ്ടായിത്തുടങ്ങിയിരുന്നു.

ഉണ്ടായിട്ടുണ്ടു്, അവരുടെ ചതിയാണ്. വേദങ്ങളുടേതല്ല. ചാർവാകരും ആഭാണകരും ബൗദ്ധ-ജൈനരും നാലുവേദങ്ങളുടേയും മൂലസംഹിത കാണുകയോ കേൾക്കുകയോ ഏതെങ്കിലും വിദ്വാന്മാരിൽ നിന്നു പഠിക്കുകയോ ചെയ്തിട്ടില്ലാത്തതു കഷ്ടമാണ്. അതിനാൽ നഷ്ടബുദ്ധികളുമായി വേദനിന്ദ പുലമ്പുവാൻ തുടങ്ങി. ദുഷ്ടരായ വാമമാർഗികളുടെ പ്രമാണശൂന്യമായ വ്യാഖ്യാനങ്ങൾ കണ്ടു് വേദവിരോധികളായി അവിദ്യയുടെ അഗാധമായ സമുദ്രത്തിൽ പതിച്ചു പോയല്ലോ.

10. നല്ല കാര്യം തന്നെ! സ്ത്രീയെക്കൊണ്ടു് അശ്വലിങ്ഗം ഗ്രഹിപ്പിച്ചു് സമാഗമിപ്പിക്കലും, യജമാന പുത്രിയെ ഉപഹസിക്കലും മററും വാമമാർഗികളെക്കൊണ്ടല്ലാതെ മററു മനുഷ്യർക്കു ചേർന്നതേയല്ല. ഈ മഹാപാപികളായ വാമമാർഗികളല്ലാതെ ആരെങ്കിലും ഭ്രഷ്ടവും വിപരീതവും അശുദ്ധവുമായ വേദവ്യാഖ്യാനം ചെയ്യുമോ? യാതൊന്നും ആലോചിക്കാതെ വെറുതേ വേദനിന്ദയ്ക്കു തുനിയുന്ന ഈ ചാർവാകരുടെ കാര്യം കഷ്ടം തന്നെ. ഒട്ടെങ്കിലും സ്വബുദ്ധി പ്രയോഗിച്ചു കൂടേ? എന്തു ചെയ്യാനാണ്? അതുങ്ങൾക്ക് സത്യാസത്യ നിർണയം ചെയ്തു് സത്യത്തെ മണ്ഡനം ചെയ്യാനും അസത്യത്തെ ഖണ്ഡനം ചെയ്യാനും തക്ക അറിവില്ലാതെ പോയി.

11. വാമമാർഗികളായ വ്യാഖ്യാതാക്കളാണ് മാംസ ഭക്ഷണത്തെ അനുകൂലിച്ചതും. അതിനാൽ അവരെ രാക്ഷസരെന്നു പറയുന്നതു് ഉചിതം തന്നെ. എന്നാൽ വേദങ്ങളിലെങ്ങും മാംസഭക്ഷണം വിധിച്ചിട്ടില്ല. അതിനാൽ ഇത്തരം മിഥ്യകളുടെ പാപം വേദങ്ങൾ കാണുകയോ കേൾക്കുകയോ ചെയ്യാതെ തോന്നിയപടി നിന്ദിച്ച ആ ഭാഷ്യക്കാർക്കു തന്നെ സന്ദേഹമെന്യേ കിട്ടും. വേദത്തെനിന്ദിച്ചവരും നിന്ദിക്കുന്നവരും നിശ്ചയമായും അവിദ്യയുടെ അന്ധകാരത്തിൽ വീണു്, സുഖത്തിനു പകരം എത്രകണ്ടു് ദുഃഖിക്കുന്നതും അധികമല്ലെന്നതാണു് സത്യം. അതിനാൽ വേദാനുകൂലമായി നടക്കുന്നതത്രേ മനുഷ്യർക്കു് ഉചിതം.

വെറുതേ കപോലകല്പിതമായതെല്ലാം മെനഞ്ഞെടുത്തു് യഥേഷ്ടം മദ്യപാനം, മാംസാഹാരം, പരസ്ത്രീഗമനം മുതലായ ദുഷ്ടകർമങ്ങൾ ചെയ്യുകയെന്ന സ്വാർത്ഥസിദ്ധിക്കു വേണ്ടി വാമമാർഗികൾ വേദത്തെ കളങ്കപ്പെടുത്തി. ഇതു കണ്ടാണ് ചാർവാകരും ബൗദ്ധരും ജൈനരും വേദനിന്ദ ചെയ്യാനാരംഭിച്ചതു്. എന്നിട്ടു് വേദവിരുദ്ധവും നിരീശ്വരവുമായ നാസ്തികമതപ്രചാരണം ആരംഭിച്ചു. ചാർവാകാദികൾ വേദങ്ങളുടെ മൗലികാർത്ഥം അന്വേഷിച്ചിരുന്നെ

ങ്കിൽ, കള്ളഭാഷ്യങ്ങൾ കണ്ട് വേദാർത്ഥത്തിൽ നിന്നു് വേറിട്ടു നില്ക്കുമായിരുന്നില്ല. എന്തു ചെയ്യാം! വിനാശകാലേ വിപരീത ബുദ്ധിഃ.[15] നാശത്തിന്റെ നെല്ലിപ്പലക കാണാറാകുമ്പോൾ മനുഷ്യന്റെ ബുദ്ധി വിപരീതമായേ പോകൂ.

ഇനി ഈ ചാർവാകാദികൾ ഏതെല്ലാം തരത്തിലുണ്ടെന്നു് എഴുതാം. ഇവർ മിക്കവാറും കാര്യങ്ങളിൽ ഒരുപോലെയാണു്. എന്നാൽ ചാർവാകർ ദേഹോത്പത്തിയോടുകൂടി ജീവോത്പത്തിയും അതിന്റെ നാശത്തോടുകൂടി ജീവന്റെയും നാശവും അംഗീകരിക്കുന്നു. പുനർജന്മവും പരലോകവും അംഗീകരിക്കുന്നില്ല. പ്രത്യക്ഷപ്രമാണമല്ലാതെ മറ്റൊന്നിനേയും സ്വീകരിക്കുന്നില്ല പറയുന്നതിൽ പ്രഗത്ഭർ എന്നും; വൈതണ്ഡികർ എന്നുമാണു് ചാർവാക ശബ്ദത്തിനർത്ഥം. ബൗദ്ധരും-ജൈനരും പ്രത്യക്ഷാദിനാലുപ്രമാണങ്ങൾ. അനാദിയായജീവാത്മാവ്, പുനർജന്മം, പരലോകം, മുക്തി എന്നിവയിൽ വിശ്വസിക്കുന്ന ബൗദ്ധ-ജൈനരും ചാർവാകരും തമ്മിലുള്ള അന്തരം ഇത്രമാത്രമാണു്. നാസ്തികത, വേദ-ഈശ്വര നിന്ദ, പരമതദ്വേഷം, ആറു യത്നങ്ങൾ, ജഗത്കർത്താവില്ലെന്ന വാദം എന്നിവയിലെല്ലാം ഇവർ തുല്യരാണു്. ഇതാണു് ചാർവാകമതത്തിന്റെ സംക്ഷിപ്ത സ്വരൂപം.

## ബൗദ്ധമതം

ഇനി ബൗദ്ധമതത്തെ സംബന്ധിച്ച് സംക്ഷിപ്തമായി എഴുതാം.

കാര്യകാരണഭാവാദ്വാ സ്വഭാവാദ്വാ നിയാമകാത്,
അവിനാഭാവനിയമോ ദർശനാന്തര ദർശനാൽ[16]

കാര്യകാരണ ഭാവം അഥവാ കാര്യം കണ്ടു് കാരണം, കാരണംകണ്ടു് കാര്യം, മുതലായവയുടെ സാക്ഷാത്കാരം ഉണ്ടാകുന്നതു് പ്രത്യക്ഷവും, മററുള്ളവ അനുമാനവുമാകുന്നു. ഇവകൂടാതെ ജീവികളുടെ പ്രവർത്തനങ്ങൾ പൂർണ്ണമാവുകയില്ല. ഇപ്രകാരമുള്ള ലക്ഷണനിന്നു ഭിന്നമായ ബൗദ്ധശാഖ ഉണ്ടായിട്ടുള്ളതു്. അനുമാനത്തിനു് പ്രാധാന്യം നല്കിയാണു് ചാർവാകരിൽ

---

15. ചാണക്യ നീതി 16.15.

16 സർവദർശന സംഗ്രഹം-ബൗദ്ധമതം പേജ് 16ൽ ചിത്സുഖകൃതമായതത്ത്വദീപികയിൽ ധർമകീർത്തിയുടേതായി ഉദ്ധൃതം. ഈ പ്രകരണത്തിൽ സർവദർശനസംഗ്രഹത്തിൽ നിന്നാണു് മുഖ്യമായും ഉദ്ധരണികൾ. ഗ്രന്ഥകാരന്റെ കാലത്തു് ബൗദ്ധ ഗ്രന്ഥങ്ങൾ സുലഭമായിരുന്നില്ല.

## നാല് ബൗദ്ധശാഖകൾ

ബൗദ്ധർ നാലു പ്രകാരത്തിലുണ്ട്.[17] മാധ്യമികം, യോഗാചാരം, സൗത്രാന്തികം, വൈഭാഷികം എന്നിവയാണ് ആ ഭേദങ്ങൾ. ബുദ്ധ്യാ നിവർത്തതേ സ ബൗദ്ധഃ-- ബുദ്ധിയാൽ സിദ്ധിക്കുന്നത്- അവനവന്റെ ബുദ്ധിയിൽ വരുന്നത് വിശ്വസിക്കുക, വരാത്തത് വിശ്വസിക്കാതിരിക്കുക, ഇതത്രേ ബൗദ്ധലക്ഷണം. ഇവരിൽ ഒന്നാമത്തെ കൂട്ടരായ മാധ്യമികർ എല്ലാം ശൂന്യമാണെന്ന് വിശ്വസിക്കുന്നു. അതായത് എന്തു പദാർഥങ്ങളുണ്ടോ അവയെല്ലാം ശൂന്യം അതായത് അവ ആദിയിൽ ഉണ്ടായിരുന്നില്ല. അവസാനം ഉണ്ടായിരിക്കുകയുമില്ല. മധ്യത്തിൽ പ്രതീതമാകുന്നതുതന്നെ പ്രതീതിസമയത്താണ്. പിന്നീട് ശൂന്യമാകും. കുടം ഉണ്ടാകുന്നതിനു മുമ്പ് അതു് ഇല്ലായിരുന്നു. ഉടച്ചുകളഞ്ഞാൽ പിന്നെ ഇല്ലതാനും. കുടം ഉണ്ട് എന്ന അറിവും അതിന്റെ ഉടച്ചിലിനോടെ ഇല്ലാതാകുന്നു. അതിനാൽ ശൂന്യം മാത്രമാണ് ഏകതത്ത്വം.

രണ്ടാമത്തെ കൂട്ടരായ യോഗാചാരക്കാരുടെ സിദ്ധാന്തം ബാഹ്യശൂന്യതയാണ്. പദാർഥങ്ങൾ അന്തരികജ്ഞാനത്തിലാണ്, ബാഹ്യജ്ഞാനത്തിലല്ല ഭാസിക്കുന്നത്. കുടത്തെ അകമേ അറിയാവുന്നതുകൊണ്ടത്രേ 'ഇതു കുടമാണ്' എന്നു മനുഷ്യൻ പറയുന്നത്. ആന്തരിക ജ്ഞാനമില്ലെങ്കിൽ ഇതു പറയുവാൻ സാധ്യമല്ല.

മൂന്നാമത്തെ സൌത്രാന്തികർ ബാഹ്യാർഥത്തിന്റെ അനുമാനത്തിൽ വിശ്വസിക്കുന്നു. എന്തെന്നാൽ ബാഹ്യമായി ഒന്നുംതന്നെ സാംഗോപാംഗം പ്രത്യക്ഷമാകുന്നില്ല. ഏകദേശം പ്രത്യക്ഷപ്പെടുന്നതുകൊണ്ട് ശേഷം അനുമാനിക്കുന്നതേയുള്ളു എന്നാണിവരുടെ മതം.

നാലാമത്തെ വൈഭാഷികർ പറയുന്നത് പ്രത്യക്ഷമാകുന്നതെല്ലാം പുറമേയാണ്, അകമേയല്ല എന്നാണ്. അയം നീലഃ ഘടഃ (ഇതു് നീലക്കുടം) എന്നതിൽ പ്രതീതിയാൽ നീലനിറമുള്ള കുടം പുറമേ പ്രതീതമാകുന്നു. ഇതാണവരുടെ മതം.

---

17. തേ ബൗദ്ധാശ്ചതുർ വിധയാ ഭാവനയാ പരമപുരുഷാർഥം കഥയന്തി. തേ ച മാധ്യമിക - യോഗാ ചാര — സൗത്രാന്തിക വൈഭാഷിക സംജ്ഞാഭിഃ പ്രസിദ്ധാ ബൗദ്ധാ യഥാക്രമം സർവ്വശൂന്യത്വ-ബാഹ്യാർഥശൂന്യത്വ-ബാഹ്യാർഥാനുമേയത്വ ബാഹ്യാർഥ പ്രത്യക്ഷവാദാൻ ആതിഷ്ഠന്തേ. (ടി പേജ് 19)

ഇവരുടെയെല്ലാം ഗുരു ബുദ്ധൻ, തന്നെയെങ്കിലും ശിഷ്യന്മാരുടെ ബുദ്ധിഭേദം നിമിത്തമാണ് പല ശാഖകൾ ഉണ്ടായത്. സൂര്യൻ അസ്തമിച്ചാൽ ജാരന്മാർ പരസ്ത്രീഗമനവും വിദ്വാന്മാർ സത്യഭാഷണാദി ശ്രേഷ്ഠ കർമങ്ങളും ചെയ്യുന്നു. സമയം ഒന്നുതന്നെ; അവനവന്റെ ബുദ്ധിയനുസരിച്ച് വിഭിന്ന ചേഷ്ടകൾ ചെയ്യുന്നു.[18]

ഇവരിൽ മാധ്യമികർ എല്ലാം ക്ഷണികമാണെന്നു വിശ്വസിക്കുന്നു. ഓരോ ക്ഷണത്തിലും ബുദ്ധി പരിണമിക്കുന്നതുകൊണ്ടും കഴിഞ്ഞ ക്ഷണത്തിലെ അറിവ് വരുംക്ഷണത്തിൽ ഇല്ലാതാകുന്നു. അതിനാലെല്ലാം ക്ഷണികമാണത്രേ. രണ്ടാമത്തെ കൂട്ടരായ യോഗാചാരക്കാർ എല്ലാ പ്രവൃത്തിയും ദുഃഖരൂപമാണെന്ന മതക്കാരാണ്. പ്രാപ്തികൊണ്ട് സന്തുഷ്ടിയില്ല. ഒന്നു പ്രാപ്തമായാൽ മറ്റൊന്നിന്റെ പ്രാപ്തിക്ക് യത്നമാരംഭിക്കും. അതിനാൽ എല്ലാ പ്രവൃത്തികളും ദുഃഖരൂപങ്ങളാണ്. മൂന്നാമത്തെ സൗത്രാന്തികർ എല്ലാ പദാർഥങ്ങളും സ്വലക്ഷണങ്ങളാൽ ലക്ഷിതമാകുന്നെന്നു വിശ്വസിക്കുന്നു. പശുവിന്റെ ചിഹ്നങ്ങൾകൊണ്ട് പശു, കുതിരയുടെ ലക്ഷണങ്ങൾകൊണ്ട് കുതിര എന്നിങ്ങനെ തിരിച്ചറിയുന്നു. ഇങ്ങനെ ലക്ഷ്യത്തിൽ തന്നെ ലക്ഷണം സദാ ഉണ്ട്. നാലാമത്തെ വൈഭാഷികർ 'ശൂന്യം' ഒരു പദാർഥമാണെന്നു വിശ്വസിക്കുന്നു. മാധ്യമികർ എല്ലാം ശൂന്യമാണെന്ന് സിദ്ധാന്തിച്ചിട്ടുണ്ട്. വൈഭാഷിക പക്ഷവും തത്തുല്യമാണ്. ഇങ്ങനെ ബൗദ്ധരിൽ അനേകം വിഭിന്ന പക്ഷങ്ങളുണ്ട്.[19]

ഉത്തരം:– എല്ലാം ശൂന്യമാണെങ്കിൽ ശൂന്യത്തെ ശൂന്യമെന്നറിയുന്നയാൾ ശൂന്യമാകാൻ വഴിയില്ല. കൂടാതെ, എല്ലാം ശൂന്യമാണെങ്കിൽ ശൂന്യത്തിനു ശൂന്യത്തെ അറിയാനാവില്ല. അപ്പോൾ ശൂന്യത്തിന്റെ ജ്ഞാതാവ്, ജ്ഞേയം എന്നീ രണ്ടു പദാർഥങ്ങൾ സിദ്ധമാകുന്നു. യോഗാചാരക്കാർ ബാഹ്യശൂന്യത്വം സിദ്ധാന്തിക്കു

18. യദ്യപി ഭഗവാൻ ബുദ്ധ ഏക ഏവ ബോധയിതാ തഥാപി ബോധവ്യാനാം ബുദ്ധിഭേദാച്ചാതുർവിധ്യം. യഥാഗതോ സ്തമർക ഇത്യുക്തേ ജാരചോരാനൂചാനാദയഃ സ്വേഷ്ട ചേഷ്ടാനുസാരേണാഭിസരണ പരസ്വ ഹരണ സദാചരണാദി സമയം ബുധ്യന്തേ. (ബൗ. ദ. 19) 19 ഇവിടെ മൂലഗ്രന്ഥത്തിൽത്തന്നെ എന്തോ ഭ്രഷ്ടപാഠം ഉണ്ടായിട്ടുണ്ടെന്ന് യുധിഷ്ഠിരമീമാംസകനെപ്പോലെയുള്ള പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. സർവം ക്ഷണികം ക്ഷണികമ്, സർവം ദുഃഖം ദുഃഖമ് സ്വലക്ഷണം സ്വലക്ഷണമ്, ശൂന്യം ശൂന്യമ് (പേജ് 19) എന്നാണ് ബുദ്ധന്റെ ഉപദേശം. ഇതിന്റെ വ്യാഖ്യാനം കൊടുത്തിരിക്കുന്നതു് ശരിയാണെങ്കിലും ചിലഭാഗങ്ങൾ കൂടുതലായി വന്നുപോയിട്ടുണ്ട്.

മ്പോൾ പ്രത്യക്ഷമായികാണുന്ന പർവതവും മററും അവരുടെ ഉള്ളി ലാണ്. അങ്ങനെയെങ്കിൽ ഹൃദയത്തിൽ പർവതത്തിന് ഇടമെവിടെ? അപ്പോൾ പർവതം ബാഹ്യമാണെന്നും അതിൻെറ ജ്ഞാനമാണ് ആത്മാവിലുണ്ടാകുന്നതെന്നും വരുന്നു. സൗത്രാന്തികർ പദാർത്ഥങ്ങളുടെ പ്രത്യക്ഷത്തെ മാനിക്കുന്നില്ലെങ്കിൽ അവരുടെ വാക്കുകളും അനുമേയമല്ലാതെ പ്രത്യക്ഷമാവുകയില്ല. പ്രത്യക്ഷമല്ലെങ്കിൽ അയം ഘടഃ (ഈ കടം) എന്ന പ്രയോഗം സാധുവല്ല. അയം ഘടൈകദേശഃ ഇതു് കുടത്തിൻെറ ഭാഗമാണ് എന്നു പറയണം. ഭാഗം കുടമാവുകയില്ല, മുഴുവനും ഉണ്ടെങ്കിലേ കുടമാവൂ. ഇതു് കുടമാണ് എന്നുള്ളതു് പ്രത്യക്ഷമാണ്. അനുമേയമല്ല, എന്തെന്നാൽ എല്ലാ അവയവങ്ങളിലും അവയവി ഒന്നാണ്. അതു പ്രത്യക്ഷമാണെങ്കിൽ കുടത്തിൻെറ അവയവവും പ്രത്യക്ഷമാണ്. അവയവസഹിതമായ കുടം പ്രത്യക്ഷമാകുന്നെന്നു താത്പര്യം.

നാലാമത്തെ വൈഭാഷികർ ബാഹ്യപദാർത്ഥങ്ങളെ പ്രത്യക്ഷമാണെന്നു മാനിക്കുന്നു. ഇതും ശരിയല്ല. എന്തെന്നാൽ ജ്ഞാനവും ജ്ഞാതാവും എവിടെയുണ്ടോ അവിടെയാണ് പ്രത്യക്ഷം. പ്രത്യക്ഷവിഷയം വെളിയിലാണെങ്കിലു, അതിൻെറ ആകാരജ്ഞാനമുണ്ടാകുന്നതു് ആത്മാവിനാണ്. അതുപോലെ എല്ലാ വസ്തുക്കളും അവയുടെ ജ്ഞാനവും ക്ഷണികമാണെങ്കിൽ പ്രത്യഭിജ്ഞ- ഞാൻ അങ്ങനെ ചെയ്തു എന്ന സ്മരണ–ഉണ്ടാകുകയില്ല. എന്നാൽ മുമ്പ് കണ്ടതും കേട്ടതും സ്മരിക്കാൻ കഴിയുന്നതിനാൽ ക്ഷണികവാദവും ശരിയല്ല.

എല്ലാം ദുഃഖമാണ് സുഖമേയില്ല എന്നാണെങ്കിൽ സുഖത്തെ അപേക്ഷിച്ചല്ലാതെ ദുഃഖം സിദ്ധിക്കുകയേ ഇല്ല. രാത്രിയെ അപേക്ഷിച്ച് പകലും പകലിനെ അപേക്ഷിച്ച് രാത്രിയും ഉണ്ടാകുന്നതു പോലെയാണിതു്. അതിനാൽ എല്ലാം ദുഃഖമാണെന്ന സിദ്ധാന്തം ശരിയല്ല.

സ്വലക്ഷണം മാത്രം സ്വീകരിച്ചാൽ, നേത്രം രൂപത്തിൻെറ ലക്ഷണവും, രൂപം ലക്ഷ്യവുമാണ്. കുടത്തിൻെറ രൂപം കുടത്തിൻെറ രൂപലക്ഷണവും, കണ്ണ് ലക്ഷ്യത്തിൽനിന്നു ഭിന്നവും ആണ്. ഗന്ധം പൃഥിവിയിൽ നിന്നു ഭിന്നമല്ലാത്തതുമാണ്. ഇങ്ങനെ ലക്ഷ്യലക്ഷണങ്ങൾ ഭിന്നാഭിന്നങ്ങളാണെന്നു കരുതണം.

ശൂന്യത്തിൻെറ ഉത്തരം മുമ്പുപറഞ്ഞു. ശൂന്യത്തെ അറിയുന്ന ആൾ ശൂന്യത്തിൽ നിന്നു ഭിന്നം തന്നെ.

## ദുഃഖരൂപിയായ സംസാരം-ജൈനബൗദ്ധസിദ്ധാന്തം

സർവസ്യ സംസാരസ്യ ദുഃഖാത്മകത്വം സർവതീർഥങ്കര സമ്മതമ്.[20]

ലോകമെല്ലാം ദുഃഖരൂപം, ദുഃഖത്തിൻെറ ഇരിപ്പിടം, ദുഃഖത്തിൻെറ സാധനരൂപമെന്നു സങ്കല്പിച്ച് ലോകത്തെവെടിയുകയെന്നതാണ് ബൗദ്ധരുടെ സിദ്ധാന്തം. ചാർവാക സിദ്ധാന്തത്തിനു പരിയായി ഇവർ മുക്തി, അനുമാനം, ജീവാത്മാവ് എന്നിവയെ കൂടി അംഗീകരിക്കാതിരിക്കുന്നു.

തീർഥങ്കരരാണെന്നു് ബൗദ്ധർ അംഗീകരിക്കുന്നവരെ ജൈനരും അംഗീകരിക്കുന്നു. അതിനാൽ ഇരുവരും ഒന്നുതന്നെ നേരത്തേ പറഞ്ഞ സാധനാ ചതുഷ്ടയം അഥവാ നാലുഭാവനകളാൽ എല്ലാ വാസനകളിൽ നിന്നും നിവൃത്തമായി ശൂന്യരൂപമായ നിർവാണ പ്രാപ്തി_മുക്തി-യാണ് ഇവർ അംഗീകരിക്കുന്ന ലക്ഷ്യം.

സ്വശിഷ്യന്മാർക്ക് ഇവർ യോഗവും, ആചാരവും ഉപദേശിക്കുന്നു. അപ്രാപ്താർഥങ്ങളെ പ്രാപിക്കുന്നതിനുള്ള പര്യനുയോഗത്തിന് യോഗമെന്നും ഗുരുപദേശം അംഗീകരിക്കുന്നതിന് ആചാരമെന്നും പറയുന്നു. അനാദിയായ ബുദ്ധി, വാസന നിമിത്തം വിവിധതരത്തിൽ പ്രകാശിതമാകുന്നുവെന്നവർ വിശ്വസിക്കുന്നു. അതിൽ ഇനിപറയുന്ന അഞ്ചു സ്കന്ധങ്ങളുണ്ട്.

ഒന്നാമത്തേത്_ ''രൂപവിജ്ഞാനവേദനാ സംജ്ഞാ സംസാര സംജ്ഞകാ''. ഇന്ദ്രിയങ്ങളിൽ നിന്ന് രൂപം മുതലായ വിഷയങ്ങളെ ഗ്രഹിക്കുന്നു. അതു് രൂപസ്കന്ധം. രണ്ടാമത്തേത് ആലയവിജ്ഞാനം അഥവാ പ്രവൃത്തിവൈഭവമറിയുന്ന വ്യവഹാരമായ വിജ്ഞാനസ്കന്ധമാണ്. മൂന്നാമത്തേതു് രൂപസ്കന്ധം, വിജ്ഞാനസ്കന്ധം എന്നിവയിൽ നിന്നുളവാകുന്ന സുഖദുഃഖാദി പ്രതീതികളാകുന്ന വ്യവഹാരമായ വേദനാസ്കന്ധവും നാലാമത്തേതു്, പശു മുതലായ സംജ്ഞകളുടെ ബന്ധം അതാതു് പേരുള്ളവയുമായി ചേർത്തറിയുന്ന സംജ്ഞാസ്കന്ധവും അഞ്ചാമത്തേതു് വേദനാസ്കന്ധത്തിൽനിന്നു് ഉണ്ടാകുന്ന രാഗദ്വേഷാദി ക്ലേശങ്ങളും ധർമാധർമവ്യവഹാരവും ചേർന്ന സംസ്കാരസ്കന്ധവുമാണ്.

### തീർഥങ്കരവിശ്വാസം - ദ്വാദശായതനപൂജ

1 ദേശനാ ലോകനാഥാനാം സത്വാശയ വശാനുഗഃ
ഭിദ്യന്തേ ബഹുധാലോകേ ഉപായൈർ ബഹുഭിഃകില

20: സർവദർശന സംഗ്രഹം—ബൗദ്ധദർശനം പേജ് 28.

2 ഗംഭീരോത്താന ഭേദേന ക്വചിച്ചോഭയലക്ഷണഃ
ഭിന്നാഹി ദേശനാ ഭിന്ന ശൂന്യതാ ദ്വയലക്ഷണാ.
'ദ്വാദശായതനപൂജാ ശ്രേയസ്കരീതി ബൗദ്ധാമന്യന്തേ'
3 അർത്ഥാനുപാർജ്ജ്യ ബഹുശോ ദ്വാദശായതനാനിവൈ
പരിതഃ പൂജനീയാനി കിമന്യൈരിഹ പൂജിതഃ.
4 ജ്ഞാനേന്ദ്രിയാണി പഞ്ചൈവ തഥാകർമേന്ദ്രിയാണിച
മനോബുദ്ധിരിതി പ്രോക്തം ദ്വാദശായതനം ബുധൈഃ.

അർത്ഥം:- 1. ജ്ഞാനികളും വിരക്തരും ജീവന്മുക്തരും ലോകനാഥരുമായ ബുദ്ധാദി തീർത്ഥങ്കരന്മാരുടെ തത്ത്വസ്വരൂപമെന്തെന്നറിയുന്നവരുടെ, ഭിന്നവസ്തുക്കളുടെ ഉപദേശം നൽകുന്നവരുടെ, വളരെ വ്യത്യസ്തവും, വിവിധോപായങ്ങളാൽ പറയപ്പെട്ടതുമായ ഉപദേശങ്ങളും സ്വീകരിക്കണം.

2. വളരെ ഗംഭീരവും പ്രസിദ്ധഭേദങ്ങളാൽ പറയപ്പെട്ടതും ഗുപ്തവും, ന്യൂനലക്ഷണയുക്തമായി മുമ്പു പറയപ്പെട്ടവയും ആയ ഗുരുപദേശങ്ങളെ മനനം ചെയ്യണം.

3 ദ്വാദശായതന പൂജ മോക്ഷദായാണെന്നു് ബൗദ്ധർ വിശ്വസിക്കുന്നു. അതിനുവേണ്ടി ധനവും പദാർത്ഥങ്ങളും ഒരുക്കി ദ്വാദശായതനങ്ങൾ പന്ത്രണ്ടു് സ്ഥാനവിശേഷങ്ങൾ ഉണ്ടാക്കി സർവപ്രകാരേണയും പൂജിക്കണം. മററു പൂജകൾ കൊണ്ടു് പ്രയോജനമൊന്നും ഇല്ല

4. ഇവരുടെ ദ്വാദശായതനപൂജ ഇതാണു്:- ചെവി, ത്വക്കു്, കണ്ണു്, നാക്കു്, മൂക്കു് എന്നീ അഞ്ചു് ജ്ഞാനേന്ദ്രിയങ്ങൾ, വായ, കൈ, കാലു്, ഗുഹ്യേന്ദ്രിയം, ഉപസ്ഥേന്ദ്രിയം എന്നീ കർമ്മേന്ദ്രിയങ്ങൾ ബുദ്ധി മനസ്സ് എന്നിവയെ സത്കരിക്കണം. അതായതു് ഇവയെ ആനന്ദത്തിൽ പ്രവൃത്തമാക്കണം. ഇത്യാദിയാണു് ബൗദ്ധമതം.

## ദുഃഖമാണെങ്കിൽ പ്രവൃത്തി എന്തിനു്?

ലോകമെല്ലാം ദുഃഖരൂപമാണെങ്കിൽ, ഇവിടെ ജീവികളുടെ പ്രവർത്തനമൊന്നും ഉണ്ടാകരുതായിരുന്നു. ലോകത്തു് ജീവികളുടെ പ്രവർത്തനം പ്രത്യക്ഷമാകയാൽ സംസാരം ദുഃഖരൂപമല്ലെന്നു് വരുന്നു. ഇതിൽ സുഖവും ദുഃഖവും ഉണ്ടു്. ബൗദ്ധർ പറയുന്നതു പോലെയാണെങ്കിൽ ഭക്ഷണപാനീയങ്ങൾ കഴിക്കുന്നതും, പഥ്യാചരണവും ഔഷധസേവനവും ചെയ്തു് ശരീരം സംരക്ഷിക്കുന്നതിൽ സുഖം അനുഭവിക്കുന്നതും എന്തിനാണു്? ഞങ്ങൾ പ്രവൃത്തരാകുന്നെ

ങ്കിലും ഇതു ദുഃഖം തന്നെയാണ്' എന്നുപറയുന്ന പക്ഷം, ഇതു സംഭവ്യമേയല്ലെന്നാണുത്തരം. എന്തെന്നാൽ ജീവൻ സുഖമെന്തെന്നറിഞ്ഞു് പ്രവൃത്തമാവുകയും ദുഃഖമെന്തെന്നറിഞ്ഞു് നിവൃത്തമാവുകയും ചെയ്യുന്നു. ലോകത്തിൽ ധർമക്രിയകൾ, വിദ്യ, സത്സംഗം മുതലായ ശ്രേഷ്ഠപ്രവൃത്തികളെല്ലാം സുഖപ്രദങ്ങളാണ്. ബൗദ്ധന്മാരല്ലാതെ, ലോകത്തിൽ വിദ്വാന്മാരാരും ഇതു് ദുഃഖചിഹ്നമായി കരുതുന്നില്ല.

ഈ അഞ്ചു സ്കന്ധങ്ങൾ തീർത്തും അപൂർണമാണ്. ഇങ്ങനെ ഓരോ സ്കന്ധങ്ങൾ ഉണ്ടാക്കിയാൽ ഓരോന്നിനും അനേകം പിരിവുകൾ ഉണ്ടാക്കാവുന്നതാണ്. ബൗദ്ധർ തീർഥങ്കരന്മാരെ ഉപദേഷ്ടാക്കളും ലോകനാഥന്മാരും ആയി കാണുന്നു. നാഥനാഥനായ പരമാത്മാവിനെ സ്വീകരിക്കുന്നില്ല. ഈ തീർഥങ്കരന്മാർക്കു് ഉപദേശം നല്കിയതാരാണ്? സ്വയം ജ്ഞാനമുണ്ടായി എന്നാണെങ്കിൽ അതു് അസംഭവ്യമാണ്. കാരണമില്ലാതെ കാര്യമുണ്ടാവുകയില്ല. സ്വയം ജ്ഞാനപ്രാപ്തിയുണ്ടാകുമെങ്കിൽ വിദ്യാഭ്യാസം ചെയ്യാതെയും വിദ്വാന്മാരുമായി സംസർഗം കൂടാതെയും അവരിൽ ധാരാളം വിദ്വാന്മാരുണ്ടാകാത്തതെന്താണ്? അങ്ങനെ ഉണ്ടാകുന്നില്ലെങ്കിൽ ഇപ്പറഞ്ഞതു്, സന്നിപാതജ്വരക്കാരന്റെ അസത്യവും യുക്തിരഹിതവും ആയ പിച്ചും പേയും പുലമ്പലാണ്. ഉള്ള വസ്തു ഒരിക്കലും ശൂന്യമല്ല. വെറും സൂക്ഷ്മരൂപത്തെ പ്രാപിക്കൽ മാത്രമേ സംഭവിക്കുന്നുള്ളു. അതിനാൽ ഈ സിദ്ധാന്തവും യുക്തിഭദ്രമല്ല. ബൗദ്ധരുടെ ശൂന്യരൂപാദ്വൈതതത്ത്വോപദേശവും[21] ശരിയല്ല. ഉള്ള വസ്തു ഒരിക്കലും ശൂന്യമല്ല. സൂക്ഷ്മകാരണരൂപമാകാവുന്ന

---

21. നവീന വേദാന്തത്തിന്റെ ആദിപ്രവാചകനായ ശങ്കരാചാര്യരുടെ ഗുരുവിന്റെ ഗുരുവായ ഗൗഡപാദർ ബൗദ്ധസിദ്ധാന്തങ്ങളാൽ പ്രഭാവിതനായിരുന്നു. അവരുടെ ശൂന്യവാദത്തിനു് വൈദികരൂപം നല്കി അദ്വൈതവാദത്തിനു് ജീവൻ കൊടുത്തതദ്ദേഹമാണ്. അദ്ദേഹത്തിന്റെ മാണ്ഡൂക്യകാരികയിലെ പല കാരികകളും അർഥപരമായോ ശബ്ദപരമായോ ബൗദ്ധഗ്രന്ഥങ്ങളിൽ ഉണ്ടു്. ശങ്കരാചാര്യരുടെ ഭാഷ്യങ്ങളൊഴിവാക്കിക്കൊണ്ടു് ഇതു് അധ്യയനം ചെയ്താൽ, ഗൗഡപാദാചാര്യർ ബുദ്ധന്റെ വലിയ ഭക്തനായിരുന്നെന്നു ഗ്രഹിക്കാം. സാംഖ്യപ്രവചനഭാഷ്യകാരനായ വിജ്ഞാനഭിക്ഷു നവീന വേദാന്തികളെ പ്രച്ഛന്നബൗദ്ധരെന്നു വിളിച്ചതു് വെറുതേയല്ല. സാംഖ്യപ്രവചന ഭാഷ്യത്തിന്റെ തുടക്കത്തിൽ പദ്മപുരാണത്തിൽനിന്നു് ഏതാനും ശ്ലോകങ്ങൾ പകർത്തിയിട്ടുണ്ടു്. അതിലൊരു ശ്ലോകാർധമാണ്—മായാവാദം അസദ് ശാസ്ത്രം പ്രച്ഛന്നം ബൗദ്ധമേവ ച-എന്നതു്.

താണ്. അതിനാൽ ഈ പ്രസ്താവവും ശരിയല്ല ദ്രവ്യാപാർജനം കൊണ്ട് മുൻ പറഞ്ഞ ദ്വാദശായതന പൂജ ചെയ്യുംമെങ്കിൽ, പത്തു പ്രാണൻ, പതിനൊന്നാമത്തെ ജീവാത്മാവ് എന്നിവയെ എന്തു കൊണ്ട് പൂജിക്കുന്നില്ല? ഇന്ദ്രിയങ്ങളും അന്തഃകരണം എന്നിവയെ പൂജിച്ചാൽ മോക്ഷം ലഭിക്കുമെന്നു വിശ്വസിക്കുന്ന ബൗദ്ധന്മാർക്കും വിഷയാസക്തർക്കും തമ്മിലെന്താണു ഭേദം? വിഷയങ്ങളിൽ നിന്നു മുക്തിയില്ലെങ്കിൽ പിന്നെന്താണ് മുക്തി? ഇവർ സ്വന്തം അവിദ്യയെ വദ്ധിപ്പിച്ചതിന് സമാനമായ ഉദാഹരണം മറ്റെങ്ങുംതന്നെ ഇല്ല.

നിശ്ചയമായും വേദേശ്വരനിന്ദ ചെയ്തതിൻെറ ഫലമാണിവർക്കുകിട്ടിയതു്. ഒന്നാമതു് ലോകമെല്ലാം ദുഃഖപൂർണമാണെന്നു് സങ്കല്പിച്ചു. പിന്നീട് ദ്വാദശായതന പൂജ സംഘടിപ്പിച്ചു. മുക്തി നല്ലതുകണ്ണം ഈ ദ്വാദശായതന പൂജയിലെ വസ്തുവകകൾ ലോകബാഹ്യമാണോ? കണ്ണടച്ച് രത്നം തെരഞ്ഞാലോ തെരയാനാഗ്രഹിച്ചാലോ ആർക്കെങ്കിലും രത്നം കിട്ടുമോ? വേദം ഈശ്വരൻ എന്നിവയെ നിഷേധിക്കുന്ന ഇവരുടെ കേളീവിലാസം ഇങ്ങനെയായിപ്പോയി. സുഖമാഗ്രഹിക്കുന്നെങ്കിൽ വേദത്തെയും ഈശ്വരനെയും ആശ്രയിച്ച് സ്വന്തം ജന്മം സഫലമാക്കുക.

## –വിവേക വിലാസത്തിലെ ബൗദ്ധസിദ്ധാന്തം–

'വിവേകവിലാസ'ത്തിൽ ബൗദ്ധമതത്തെപ്പററി ഇങ്ങനെയെഴുതുന്നു:–

1 ബൗദ്ധാനാം സുഗതോദേവോ വിശ്വഞ്ച ക്ഷണഭംഗുരമ്
ആര്യസത്വാഖ്യയാ തത്ത്വചതുഷ്ടയമിദം ക്രമാത്.

2 ദുഃഖമായതനം ചൈവ തതഃ സമുദയോ മതഃ
മാർഗശ്ചേത്യസ്യ ച വ്യാഖ്യാ ക്രമേണ ശ്രൂയതാമതഃ.

3 ദുഃഖസംസാരിണ സ്കന്ധാസ്തേച പഞ്ചപ്രകീർത്തിതാഃ
വിജ്ഞാനം വേദനാ സംജ്ഞാ സംസ്കാരോ രൂപമേവച.

4 പഞ്ചേന്ദ്രിയാണി ശബ്ദാദ്യാ വിഷയാ പഞ്ചമാനസമ്
ധർമായതനമേതാനി ദ്വാദശായതനാനിതു.

5 രാഗാദീനാം ഗണോയഃ സ്യാത്സമുദേതി നൃണാം ഹൃദി.
ആത്മാത്മീയ സ്വഭാവാഖ്യഃ സ സ്യാത്സമുദയഃ പുനഃ

6 ക്ഷണികാഃ സർവസംസ്കാരാ ഇതിയാ വാസനാസ്ഥിരാ
സ മാർഗ ഇതി വിജ്ഞേയ സചമോക്ഷോഽഭിധീയതേ

7 പ്രത്യക്ഷാനുമാനം ച പ്രമാണം ദ്വിതയം തഥാ
ചതുഃ പ്രസ്ഥാനികാ ബൗദ്ധാഃ ഖ്യാതാ വൈഭാഷികാദയഃ
8 അർഥോ ജ്ഞാനാന്വിതോ വൈഭാഷികേണബഹുമന്യതേ
സൗത്രാന്തികേന പ്രത്യക്ഷഗ്രാഹ്യോർഥോ ന ബഹിർമതഃ
9 ആകാര സഹിതാ ബുദ്ധിര്യോഗാചാരസ്യ സംമതാ
കേവലാം സംവിദം സ്വസ്ഥാം മന്യന്തേ മധ്യമാഃ പുനഃ
10 രാഗാദിജ്ഞാന സന്താന വാസനാച്ഛേദ സംഭവാ
ചതുർണാമപിബൗദ്ധാനാം മുക്തിരേഷാ പ്രകീർതിതാ
11 കൃത്തിഃ കമണ്ഡലുർമൗണ്ഡ്യം ചീരം പൂർവാഹ്നഭോജനമ്
സംഘോ രക്താംബരത്വം ച ശിശ്രിയേ ബൗദ്ധഭിക്ഷുഭിഃ.[22]

1. ബൗദ്ധരുടെ സുഗതദേവനായ ബുദ്ധഭഗവാനാണ് പൂജ്യദേവൻ. ജഗത്ത് ക്ഷണഭംഗുരമാണ്, ആര്യപുരുഷ, ആര്യസ്ത്രീ, തത്ത്വങ്ങളുടെ ആഖ്യാനം (സംജ്ഞാദിപ്രസിദ്ധി) ഈ നാലാംനു് ബൗദ്ധർ അംഗീകരിക്കുന്ന പദാർഥങ്ങളാം.

2. ഈ ജഗത്ത് സുഖദുഃഖ സമ്മിശ്രമാണ്. ശരീരം ദുഃഖത്തിൻെറ ഗൃഹമാണ്. തദനന്തരം സമുദയം അഥവാ രാഗാദികളുണ്ടാകുന്നു. പിന്നീട് മാർഗവും. ഇതിൻെറ ക്രമമായ വ്യാഖ്യാനം കേൾക്കുക.

3. ലോകത്തിൽ ദുഃഖമേയുള്ളു. മുമ്പുപറഞ്ഞ പഞ്ചസ്കന്ധങ്ങളാം[23] അറിയുക.

4. പഞ്ചജ്ഞാനേന്ദ്രിയങ്ങളാം, അവയുടെ ശബ്ദാദി വിഷയങ്ങളഞ്ച്, മനസ് (ബുദ്ധി അഥവാ അന്തഃകരണം) ധർമത്തിൻെറ സ്ഥാനം എന്നീ പന്ത്രണ്ട് ആയതനങ്ങളാം.

5. മനുഷ്യഹൃദയത്തിൽ രാഗദ്വേഷാദികളുണ്ടാകുന്നത് സമുദയം. ആത്മാവ്, ആത്മാവിനെ സംബന്ധിച്ചത്, സ്വഭാവം എന്നിവ ആഖ്യാ. ഇതിൽനിന്ന് വീണ്ടും സമുദയമുണ്ടാകുന്നു.

6. എല്ലാ സംസ്കാരവും ക്ഷണികമാണ്. വാസന സ്ഥിരമാകുന്നതാണ് ബൗദ്ധമാർഗം. അതു തന്നെ, ശൂന്യതത്ത്വം-ശൂന്യരൂപം-ആകുന്നതത്രേ മോക്ഷം.

7. ബൗദ്ധർ പ്രത്യക്ഷം, അനുമാനം എന്നീ പ്രമാണങ്ങളാം മാത്രമേ കൈക്കൊള്ളുന്നുള്ളു. വൈഭാഷികം സൗത്രാന്തികം, യോഗാചാരം, മാധ്യമികം എന്നിങ്ങനെ ഇവർ നാലു പ്രകാരത്തിലുണ്ട്.

22 വിവേകവിലാസം 8, 265-275. സർവദർശനസംഗ്രഹം-ബൗദ്ധദർശനം. പേജ് 46-47ൽ ഉദ്ധൃതം. 23. പേജ് 635 നോക്കുക.

8. ഇവരിൽ വൈഭാഷികർ ജ്ഞാനത്തിൽ ഉള്ള അർത്ഥത്തിനെ പൊരുളായി ഗണിക്കുന്നു. എന്തെന്നാൽ ജ്ഞാനത്തിൽ ഇല്ലാത്തതു് ഉള്ളതാണെന്നു് സിദ്ധപുരുഷന്മാർക്കു് അംഗീകരിക്കാൻ വയ്യ- സൗത്രാന്തികർ പ്രത്യക്ഷപദാർത്ഥം അകമേയാണു്, പുറമേയല്ല എന്നു സിദ്ധാന്തിക്കുന്നു.

9. ആകാരസഹിതവും വിജ്ഞാനയുക്തവുമാണു് ബുദ്ധിയെന്ന സിദ്ധാന്തക്കാരാണു് യോഗാചാരർ. മാധ്യമികരാകട്ടെ, തങ്ങളിലടങ്ങുന്ന ജ്ഞാനത്തെ മാത്രമല്ലാതെ പദാർത്ഥത്തെ അംഗീകരിക്കുന്നില്ല.

10. രാഗാദിജ്ഞാന പ്രവാഹത്തിന്റെ വാസന നശിക്കുമ്പോൾ ഉണ്ടാകുന്നതാണു് മുക്തിയെന്നു് നാലു ബൗദ്ധരും പറയുന്നു.

11 മൃഗചർമ്മം, കമണ്ഡലു, മുണ്ഡനം, വല്ക്കലവസ്ത്രം, പൂർവാഹ്നത്തിൽ-12 മണിക്കുമുമ്പ്-ഭക്ഷണം, ഒററയ്ക്കു്പാക്കായ്ക, (സംഘം) ചുവന്ന വസ്ത്രധാരണം ഇവയെല്ലാമാണു് ബൗദ്ധസന്യാസികളുടെ ലക്ഷണം.

ഉത്തരം.- ബൗദ്ധരുടെ സുഗതബുദ്ധൻ മാത്രമാണു്ദേവനെങ്കിൽ അദ്ദേഹത്തിന്റെ ഗുരു ആരായിരുന്നു? വിശ്വം ക്ഷണഭംഗുരമാണെങ്കിൽ, പതിവായി കാണുന്ന പദാർത്ഥങ്ങൾ കാണുമ്പോൾ 'ഇതു് ഇന്നതാണു്' എന്ന സ്മരണ ഉണ്ടാകരുതാത്തതാണു്. ക്ഷണഭംഗുരമാണെങ്കിൽ ആ വസ്തു തന്നെ ഇല്ലാതാകും. പിന്നെ എന്തിന്റെ സ്മരണയാണുണ്ടാവുക? ക്ഷണികവാദമാണു് ബൗദ്ധമാർഗമെങ്കിൽ ഇവരുടെ മുക്തിയും ക്ഷണഭംഗുരമായിരിക്കണം. ജ്ഞാനയുക്തമായ അർത്ഥമാണു് ദ്രവ്യമെങ്കിൽ ജഡദ്രവ്യത്തിലും ജ്ഞാനം ഉണ്ടായിരിക്കണം. അവയുടെ ഗമനാദിക്രിയകൾ എന്തിലാസ്പദിച്ചിരിക്കുന്നു. വെളിയിൽ ദൃശ്യമാകുന്നതു് എങ്ങനെയാണു് മിഥ്യയാകുന്നതു്? ബുദ്ധിയ്ക്കു്ആകാരമുണ്ടെങ്കിൽ അതു്ദൃശ്യമാകേണ്ടതാണു്. കേവലം ജ്ഞാനമേ ആത്മാവിലുള്ളു എങ്കിൽ—പദാർത്ഥങ്ങളെ അംഗീകരിക്കാതെ അവയുടെ ജ്ഞാനത്തെ മാത്രം അംഗീകരിക്കുന്നപക്ഷം—അറിയേണ്ട പദാർത്ഥം ഇല്ലാതെ അതിന്റെ അറിവു് ഉണ്ടാവുന്നതേയല്ല. വാസനാനാശമാണു് മുക്തിയെങ്കിൽ സുഷുപ്തിയും മുക്തിയാകണം. ഇതെല്ലാം വിദ്യാവിരുദ്ധങ്ങളാകയാൽ തിരസ്കരണീയമാണു്.

ഇങ്ങനെ സംക്ഷേപമായി ബുദ്ധമതത്തെപ്പററി വിവരിച്ചു. ബുദ്ധിമാന്മാരും ചിന്താശക്തരുമായവർ ഇവരുടെമതവും അറിവും

എന്താണെന്നു് മനസ്സിലാക്കട്ടെ. ഇവയെല്ലാം ജൈനരും അംഗീകരിക്കുന്നു.

## ജൈനമതം

ഇനി ബൗദ്ധ—ജൈനമതങ്ങളുടെ വർണ്ണനയാവാം. പ്രകരണരത്നാകരം ഒന്നാം ഭാഗത്തിനെപ്പററി നയചക്രസാരത്തിൽ[24] ഇപ്രകാരം എഴുതുന്നു.

"സമയഭേദമനുസരിച്ച് ബൗദ്ധർ നവീനതയെ ആസ്പദമാക്കി ആകാശം, കാലം, ജീവൻ, പുദ്ഗലം എന്നീ നാല് ദ്രവ്യങ്ങളെ സ്വീകരിക്കുന്നു. ജൈനർ ധർമാസ്തികായം, അധർമാസ്തികായം, ആകാശാസ്തികായം, പുദ്ഗലാസ്തികായം, ജീവാസ്തികായം, കാലം എന്നിങ്ങനെ ആറു ദ്രവ്യങ്ങളെയും സ്വീകരിക്കുന്നു. ഇതിൽ കാലത്തിനെ അസ്തികായമായി ഗണിക്കുന്നില്ല. ഔപചാരികമായി അതൊരു ദ്രവ്യ[25]മാണെന്നല്ലാതെ വാസ്തവത്തിലല്ലാത്തതാണു് കാരണം.''

അവയിൽ 1. ധർമികാസ്തികായം— ഗതിപരിണാമിത്വത്താൽ പരിണാമത്തെ പ്രാപിക്കുന്ന ജീവനും പുദ്ഗലവും ഗതിയുടെ സാമീപ്യത്താൽ സ്തംഭിക്കുന്നതിന്റെ 'ഹേതു'വിനു് ധർമാസ്തികായമെന്നു പറയുന്നു. അതു് അസംഖ്യം പ്രദേശങ്ങളിൽ, പരിമാണങ്ങളിൽ ലോകങ്ങളിൽ വ്യാപിച്ചിരിക്കുന്നു.[26]

2. അധർമാസ്തികായം— സ്ഥിരതയാൽ പരിണാമിയായിട്ടുള്ള ജീവൻ, പുദ്ഗലം എന്നിവയുടെ സ്ഥിതിയ്ക്കു് ആശ്രയഹേതുവാണിതു്.[27]

3. ആകാശാസ്തികായം— എല്ലാദ്രവ്യങ്ങൾക്കും ആധാരവും, അവഗാഹനം പ്രവേശനം നിഷ്ക്രമണം ആദിയായ ക്രിയകൾ ചെയ്യുന്ന ജീവ-പുദ്ഗലങ്ങൾക്കു് ക്രിയകൾ ചെയ്യാൻ ഹേതുവുമായിരിക്കുന്നതിന്റെ പേരാണിതു്.

---

24. നയചക്രസാരം പ്രകരണരത്നാകരത്തിന്റെ ടീകയാണു്. 25. തത്ര പഞ്ചാനാം പ്രദേശപിണ്ഡത്വാത് അസ്തികായത്വം കാലസ്യപ്രദേശാഭാവാത് അസ്തികായതാ നാസ്തി, തത്ര കാല ഉപചാരതയൈവ ദ്രവ്യമ് ന വസ്തു വൃത്യാ. (പ്രകരണരത്നാകരം. 177) 26. തത്ര ഗതി പരിണതാനാം ജീവപുദ്ഗലാനാം ഗത്യുപഷ്ടംഭ ഹേതുർ ധർമാസ്തികായഃ സ ചാസംഖ്യേയ പ്രദേശലോക പ്രദേശ പരിമാണഃ. (ടീ. 178) 27. സ്ഥിതി പരിണതാനാം ജീവപുദ്ഗലാനാം സ്ഥിത്യുപഷ്ടംഭഹേതുരധർമാസ്തികായഃ. സ ചാസംഖ്യേയ പ്രദേശലോക പരിമാണഃ (ടീ 178)

ഇതു് സർവവ്യാപിയാണ്.[28]

4. പുദ്ഗലാസ്തികായം— കാരണ രൂപമായ സൂക്ഷ്മ–നിത്യ ഏകരസ–വർണഗന്ധ-സ്പർശ- കാര്യലിംഗവും വളരുക നശിക്കുക എന്നീ സ്വഭാവയുക്തവുമാണിതു്.[29]

5. ജീവാസ്തികായം— ചേതനാലക്ഷണയുക്തവും, ജ്ഞാന ദർശനങ്ങളുടെ ആശ്രയവും അനന്തപര്യായങ്ങളാൽ പരിണമിക്കുന്നതും കർത്താവും ഭോക്താവും ആണിതു്.[30]

6. കാലം – ഈ അഞ്ചു് അസ്തികായങ്ങളുടെ പരത്വം അപരത്വം, നവീനത, പ്രാചീനത എന്നീ ചിഹ്നങ്ങളോടു കൂടിയതും പ്രസിദ്ധ വർത്തമാന രൂപപര്യായങ്ങളാൽ യുക്തവുമാണിതു്[31].

സമീക്ഷകൻ— നാലു ദ്രവ്യങ്ങൾ പ്രതിക്ഷണം പുതുമയാർജിക്കുമെന്ന ബൗദ്ധവാദം കള്ളമാണ്. ആകാശം, കാലം, ജീവൻ, പരമാണു എന്നിവ ഒരിക്കലും പുതിയതോ പഴയതോ ആവുകയില്ല. എന്തെന്നാൽ ഇവ അവിനാശിയും, കാരണരൂപവും, അനാദിയുമാണ്. പിന്നെങ്ങനെ ഇവയിൽ പുതുമയും പഴക്കവും വരും?

അതുപോലെ ജൈനികളുടെ വിശ്വാസവും ശരിയല്ല. ധർമാധർമങ്ങൾ ഗുണമാണ്, ദ്രവ്യമല്ല. ഇവ രണ്ടും ജീവാസ്തികായത്തിൽ വന്നിരിക്കുന്നു. അതിനാൽ ആകാശം, പരമാണു, ജീവൻ, കാലം എന്നിവയെ ദ്രവ്യമായി കരുതിയിരുന്നെങ്കിൽ ശരിയായിരുന്നു.

വൈശേഷികത്തിൽ ഒമ്പതു് ദ്രവ്യങ്ങൾ പറഞ്ഞിരിക്കുന്നതാണ് ശരി. പൃഥിവി മുതലായ പഞ്ചതത്ത്വങ്ങൾ കാലം, ദിക്ക് ആത്മാവ്, മനസ് എന്നീ ഒമ്പതു പ്രത്യേക പദാർഥങ്ങൾ നിശ്ചി

28. സർവദ്രവ്യാണാമാധാര ഭൂതോഽവഗാഹകത്വ ഭാവാനാം ജീവ പുദ്ഗലനാം അവഗാഹോപഷ്ടംഭക ആകാശാസ്തികായഃ. സചാനന്തപ്രദേശോ ലോകാലോക പരിമാണഃ യത്ര ജീവാദയോ വർതന്തേ സ ലോകഃ തത്ര പരമലോകഃ കേവലാകാശപ്രദേശവ്യയരൂപഃ സ ചാനന്തപ്രദേശ പരിമാണഃ (ടി. 178) 29. ഏകരസവർണ ഗന്ധോ ദ്വിസ്പർശഃ കാര്യലിംഗീച. പൂരണഗലന സ്വഭാവ പുദ്ഗലാസ്തികായഃ സ ച പരമാണുരൂപഃ. (ടി. 178) ഇതിന്റെ ഭാഷാന്തരം ഇങ്ങനെയാവണം—ഏതിൽ ഏകരസവർണഗന്ധങ്ങളുണ്ടോ, രണ്ടു തരം സ്പർശമുണ്ടോ, കാര്യം ഏതിന്റെ ചിഹ്നമായിരിക്കുന്നുവോ വളരുക, നശിക്കുക എന്നിവ സ്വഭാവമായിരിക്കുന്നുവോ അതത്രേ പുദ്ഗലാസ്തികായം. പരമാണുരൂപമാണതു്. 30. ചേതനാ ലക്ഷണോജീവഃ, ചേതനാ ച ജ്ഞാന ദർശനോപയോഗീ അനന്ത പര്യായ പരിണാമി കർതൃക ഭോക്തൃത്വാദി ലക്ഷണോ ജീവാസ്തികായഃ (ടി. 179) 31. പഞ്ചാസ്തികായാനാം പരത്വാപരത്വേ നവ പുരാണാദിലിംഗ വ്യക്തവൃത്തിവർത്തരൂപ പര്യായഃ കാലഃ (ടി, 180)

തമായിരിക്കുന്നു. ജീവനെ മാത്രം ചേതനമായി കരുതുകയും ഈശ്വരനെ സ്വീകരിക്കാതിരിക്കുകയും ചെയ്യുന്നതു് ജൈന_ബൗദ്ധരുടെ തെററായ, പക്ഷപാതജന്യമായ കാര്യമാണു്.

## സപ്തഭങ്ഗങ്ങളും സ്യാദ്വാദവും

ബൗദ്ധരും ജൈനരും അംഗീകരിക്കുന്നസപ്തഭംഗി സ്യാദ്വാദം എന്നിവയെപ്പററി പറയാം.

ഒന്നാമത്തെ ഭങ്ഗം 'സൻഘടഃ' ആണു്. കുടം അതിൻെറ വർത്തമാനതയോടു കൂടിയതാണു്. അതായതു് കുടമുണ്ടു്. കുടത്തിൻെറ അഭാവത്തിനു വിരുദ്ധമാണിതു്.

രണ്ടാമത്തേതു് 'അസൻഘടഃ'. കുടം ഇല്ല. ഒന്നാമത്തേതു് കുടത്തിൻെറ ഉണ്മ. ഇതു് കുടത്തിൻെറ ഇല്ലായ്മയാൽ രണ്ടാം ഭങ്ഗമായി.

മൂന്നാമത്തേതാണു് 'സന്നസന്നഘടഃ'. ഇതു് കുടമാണു്, എന്നാൽ മുണ്ടല്ല. കുടത്തിൻെറ ഉണ്മയും മുണ്ടിൻെറ ഇല്ലായ്മയും പ്രതിപാദിക്കുന്നു.

നാലാമത്തേതു്- ഘടോ ഽഘടഃ. കുടമാണു് എന്നാൽ അകുടവുമാണു്. കുടത്തിൽ മറെറാന്നിൻെറ അഭാവം ഉണ്ടു്. അതിനെ മുൻനിർത്തി-അഭാവം നിമിത്തം-കുടമല്ല എന്നും പറയുന്നു. ഒരുമിച്ചു് അതിനു് രണ്ടു പേരു്-ഘടം, അഘടം ഉണ്ടാകുന്നു.

അഞ്ചാമത്തേതു്— കുടത്തിനെ പടമെന്നു പറയരുതു്. കുടത്തിൽ കുടത്വം വ്യക്തം. പടത്വം അവ്യക്തം. ആദ്യത്തേതു് വക്തവ്യം. മറേറതു് അവക്തവ്യം.

ആറാമത്തേതു്— ഘടമല്ലാത്തതിനെ ഘടമെന്നു പറയരുതു്. കുടം കണ്ടാൽ കുടമാണെന്നു പറയാം. പടം കുടമാണു് എന്നു പറയരുതു്.

ഏഴാമത്തേതു്— പറയാൻ ഇഷ്ടമുണ്ടെങ്കിലും ആ വസ്തു അതല്ലാതിരിക്കുകയാണു് സപ്തമഭങ്ഗം. ഇതുപോലെ—

1 സ്യാദസ്തി ജീവോ ഽയം ഇതി പ്രഥമോ ഭങ്ഗഃ
2 സ്യാന്നാസ്തി ജീവോ ദ്വിതീയോ ഭങ്ഗഃ
3 സ്യാദവക്തവ്യോ ജീവ സ്തൃതീയോ ഭങ്ഗഃ [32]

32. ഇവിടെ 3-ം 4-ം, അന്യോന്യം മാറിപ്പോയിട്ടുണ്ടു്. സ്യാദസ്തിനാസ്തിരൂപോ ജീവസ്തൃതീയോഭങ്ഗഃ, സ്യാദവക്തവ്യോ ജീവശ്ചതുർത്ഥോഭങ്ഗഃ എന്നു വരേണ്ടതാണു്.

4 സ്യാദസ്തി നാസ്തി രൂപോ ജീവഃശ്ച തുർഥോ ഭങ്ഗഃ

5 സ്യാദസ്തി ച അവക്തവ്യോ ജീവഃ പഞ്ചമോ ഭങ്ഗഃ

6 സ്യാന്നാസ്തി ച അവക്തവ്യോ ജീവഃ ഷഷ്ഠോ ഭങ്ഗഃ

7 സ്യാദസ്തി നാസ്തി ച അവക്തവ്യോ ജീവഃ ഇതി
സപ്തമോ ഭങ്ഗഃ

1. ജീവൻ എന്നു പറയുമ്പോൾ ജീവനിൽ ജീവനു വിരുദ്ധമായ ജഡപദാർഥങ്ങളുടെ അഭാവം എന്നതു് ഒന്നാം ഭങ്ഗമാണു്.

2. ജീവൻ ജഡത്തിലല്ല എന്ന പ്രസ്താവവുമുണ്ടാകുന്നു. ഇതു് രണ്ടാം ഭങ്ഗമാണു്.

3. ജീവൻ പറയത്തക്കതല്ല. ഇതു് മൂന്നാം ഭങ്ഗം.

4. 'ജീവൻ ശരീരം ധരിക്കുമ്പോൾ പ്രസിദ്ധനും, ശരീരംവിട്ടുമ്പോൾ അപ്രസിദ്ധനുമാണു്'' എന്നു പറയുന്നതു് ചതുർഥഭങ്ഗം.

5. 'ജീവൻ ഉണ്ടു്, എന്നാൽ വർണിക്കാവുന്നതല്ല' എന്നുപറയുന്നതു് പഞ്ചമഭങ്ഗം.

6. ജീവൻ പ്രത്യക്ഷപ്രമാണം കൊണ്ടു് വർണിക്കാവുന്നതല്ല. അതിനാൽ ചക്ഷുസിനു് പ്രത്യക്ഷമല്ല എന്നു പറയുന്നതു് ആറാം ഭങ്ഗമാണു്.

7. ഒരു സമയം അനുമാനപ്രമാണം കൊണ്ടു് ജീവനുണ്ടെന്നും അപ്പോൾത്തന്നെ അദൃശ്യമായതുകൊണ്ടും ഒരുപോലെ ഇരിക്കാത്തതുകൊണ്ടും, പ്രതിക്ഷണം പരിണമിക്കുന്നതുകൊണ്ടും, അതുപോലെ ഈ ജീവൻ ഉണ്ടു്, ഇല്ല; ഇല്ല, ഉണ്ടു്; എന്നിങ്ങനെയുള്ള വ്യവഹാരവും പാടില്ലാത്തതാണു്. ഇതാണു് ഏഴാം ഭങ്ഗം.

ഇങ്ങനെ നിത്യത്വസപ്തഭങ്ഗിയും അനിത്യത്വസപ്തഭങ്ഗിയും സാമാന്യധർമം, വിശേഷധർമം, ഗുണപരിണാമം എന്നിവയനുസരിച്ചു് പ്രയുക്തമാകുന്നു.[33] ദ്രവ്യ. ഗുണ, കർമ, സ്വഭാവങ്ങൾ, പര്യായങ്ങൾ എന്നിവയ്ക്കു് അതിരില്ലാത്തതിനാൽ സപ്തഭങ്ഗങ്ങൾക്കും അതിരില്ല.[34] "ഇതാണു് ബൗദ്ധജൈനാദികളുടെ സ്യാദ്വാദവും സപ്തഭങ്ഗിന്യായവും.[35]

സമീക്ഷകൻ– ഈ പ്രസ്താവമെല്ലാംകൂടി അന്യോന്യാഭാവത്തിൽ സാധർമ്യ വൈധർമ്യങ്ങളുന്നയിച്ചു് സാധിക്കാവുന്നതേ

33. ഏവം നിത്യത്വ സപ്ത ഭങ്ഗീ അനിത്യത്വ സപ്ത ഭങ്ഗീ ഏവം സാമാന്യധർമാണാം വിശേഷധർമാണാം ഗുണാനാം പര്യായാണാം പ്രത്യേകം സപ്തഭങ്ഗീ. (പ്രകരണ രത്നാകരം – 193) 34. ഏവം പഞ്ചാസ്തികായേ പ്രത്യസ്തികായമനന്തഃ, സപ്ത ഭങ്ഗ്യോ ഭവന്തി (ടി. 193). 35. ബൗദ്ധർ സ്യാദ്വാദവും സപ്തഭങ്ഗിന്യായവും അംഗീകരിക്കുന്നില്ല.

യുള്ളു. ഈ സരളപ്രക്രിയ കളഞ്ഞു് കഠിനരചന നടത്തിയതു് അജ്ഞാനികളെ വലയിൽ വീഴ്ത്താനാണു്. നോക്കൂ—ജീവനിൽ അചേതനത്തിൻെറയും അചേതനത്തിൽ ജീവൻെറയും അഭാവം ഉണ്ടേയുണ്ടു്. ജീവനും ജഡവും വർത്തിക്കുന്നവയാകയാൽ അതിൽ സാധർമ്യവും, ചേതനവും അചേതനവുമാകയാൽ വൈധർമ്യവും അതായതു് ജീവനിൽ ചൈതന്യത്തിൻെറ-'അസ്തി'- ഉണ്മയും, ജഡത്തിൽ -നാസ്തി- ഇല്ലായ്മയും ഉണ്ടു്. ഇതുപോലെ ജഡത്തിൽ ജഡത്വമുണ്ടു്. ചേതനത്വമില്ല. ഇതുകൊണ്ടു് ഗുണകർമ സ്വഭാവങ്ങളുടെ സമാനധർമവും, വിരുദ്ധ ധർമവും ചിന്തിച്ചു് ഇവയുടെയെല്ലാം സപ്തഭങ്ഗിയും സ്യാദ്വാദവും വേഗം ഗ്രഹിക്കാവുന്നതാണു്. പിന്നെന്തിനീ വളച്ചുകെട്ടു് ?

ഇനി ജൈനമതത്തെപ്പററി മാത്രം എഴുതാം.

1. ചിദചിത് ദ്വേ പരേ തത്ത്വേ വിവേകസ്തദ്വിവേചനമ്.
 ഉപാദേയമുപാദേയം ഹേയം ഹേയം ച കുർവതഃ.
2. ഹേയം ഹി കർത്തൃരാഗാദി തത്കാര്യ മവിവേകിനഃ
 ഉപാദേയം പരം ജ്യോതിരുപയോഗൈകലക്ഷണമ്.

1. ജൈനർ, ചിത് അചിത് = ചേതനം, ജഡം എന്നീ പരതത്ത്വങ്ങളെ മാത്രം അംഗീകരിക്കുന്നു. ഇവയുടെ വിവേചനമത്രേ വിവേകം. സ്വീകാര്യമായതിനെ സ്വീകരിച്ചു്, ത്യാജ്യമായവയെ നിരാകരിക്കുന്നയാളാണു് വിവേകി.

2. ജഗത്കർത്താവിനോടു് രാഗം, ജഗത് സ്രഷ്ടാവുണ്ടു് എന്ന വിശ്വാസം എന്നീ അവിവേകങ്ങൾ ത്യജിക്കണം. യോഗലക്ഷിതവും പരമജ്യോതിസ്വരൂപവുമായ ജീവനെ മാത്രം സ്വീകരിക്കണം.

ജീവനെയല്ലാതെ മററൊരു ചേതനതത്ത്വമായ ഈശ്വരനെ സ്വീകരിക്കുന്നില്ല. അനാദിസിദ്ധമായ ഈശ്വരനില്ലെന്നാണു് ബൗദ്ധ—ജൈനരുടെ വിശ്വാസം.

## ബൗദ്ധ-ജൈനർ ഒന്നു്-രാജാശിവപ്രസാദ്

''ഇതിഹാസതിമിരനാശക'' മെന്നഗ്രന്ഥത്തിൽ രാജാശിവപ്രസാദ് ഇവരെപ്പററി എഴുതുന്നതിപ്രകാരമാണു്-'ഇവർക്കു് രണ്ടുപേരുകളുണ്ടു്. ബൗദ്ധർ എന്നും ജൈനർ എന്നും. ഇവ പര്യായപദങ്ങളാണു്. എന്നാൽ ബൗദ്ധരിൽ വാമമാർഗികളും മദ്യമാംസാഹാരികളുമായവരുണ്ടു്. അവരോടു് ജൈനർക്കു് വിരോധമുണ്ടു്. എന്നാൽ

മഹാവീരൻ, ഗണധരനായ ഗൗതമൻ എന്നിവരുടെ പേരു് ബൗദ്ധർ, ബുദ്ധൻ എന്നു വച്ചിരിക്കുന്നു. ജൈനികം ഗണധരൻ എന്നും ജിനവരൻ എന്നും.''

ഇവരിൽ ജൈനരേപ്പററി രാജാശിവപ്രസാദ് ഇതിഹാസതിമിരനാശകം മൂന്നാം ഖണ്ഡത്തിൽ ഇങ്ങനെയെഴുതുന്നു– ആയിരം വർഷം മുമ്പ് ജീവിച്ചിരുന്ന ശങ്കരാചാര്യക്കു മുമ്പ് ഭാരതവർഷം മുഴുവനും ബൗദ്ധരോ-ജൈനരോ ആണുണ്ടായിരുന്നതു്.

ഇതിനൊരു കുറിപ്പ്:- ബൗദ്ധമെന്നു പറഞ്ഞതിനു്, മഹാവീരന്റെയും ഗണധരഗൗതമന്റെയും കാലംമുതൽ ശങ്കരാചാര്യരുടെ കാലംവരെ ഭാരതവർഷമൊട്ടാകെ പ്രചരിച്ചിരുന്ന വേദവിരുദ്ധ മതമെന്നാണർത്ഥം. അശോകന്റെയും സമ്പ്രതിരാജാവിന്റെയും മതമായിരുന്നിതു്. ഇതിൽനിന്നു് ജൈനർ ഒരു തരത്തിലും ഒഴിവാകുന്നില്ല. ജിനനിൽ നിന്നു് ജൈനവും ബുദ്ധനിൽ നിന്നു് ബൗദ്ധവും ഉണ്ടായി. രണ്ടും പര്യായപദങ്ങളാണു്. നിഘണ്ടുക്കളിൽ രണ്ടിനും ഒരർത്ഥം പറഞ്ഞിരിക്കുന്നു. ഗൗതമനെ ഇരുകൂട്ടരും അംഗീകരിക്കുന്നു. അല്ലെങ്കിൽ 'ദീപവംശം' മുതലായ പഴയബൗദ്ധഗ്രന്ഥങ്ങളിൽ ശാക്യമുനിയായ ഗൗതമബുദ്ധനെ മഹാവീരൻ എന്നെഴുതിയിരിക്കുന്നതെന്തിനാണു്? ആ കാലത്തു് രണ്ടും ഒരു മതമായിരുന്നിരിക്കണം. ഗൗതമമതക്കാരെ ജൈനർ എന്നെഴുതാതെ ബൗദ്ധർ എന്നു് എഴുതിയതു് അന്യദേശക്കാർ ജൈനരെ ബൗദ്ധരെന്നു വിളിച്ചുപോന്നതു കൊണ്ടുമാത്രമാണു്.

## അമരകോശം

അമരകോശത്തിൽ ഇങ്ങനെ എഴുതിയിരിക്കുന്നു:–

1 സർവജ്ഞഃസുഗതോ ബുദ്ധോ ധർമരാജസ്തഥാഗതഃ
സമന്തഭദ്രോ ഭഗവാൻ മാരജില്ലോകജിജ്ജിതഃ

2 ഷഡഭിജ്ഞോ ദശബലോഽദ്വയവാദീ വിനായകഃ
മുനീന്ദ്രഃ ശ്രീഘനഃ ശാസ്താ മുനിഃ ശാക്യമുനിസ്തു സഃ

3 സ ശാക്യസിംഹഃ സർവാർത്ഥഃസിദ്ധഃ ശൗദ്ധോദനിശ്ച സഃ
ഗൗതമശ്ചാർക്കബന്ധുശ്ച മായാദേവീ സുതശ്ച സഃ
(അമരകോശം 1-ാംകാണ്ഡം, സ്വർഗവർഗഃ 8–10)[36]

36. അമരകോശകാരനായ അമരസിംഹന്റെ മതം ജൈനമോ, ബൗദ്ധമോ, വൈദികമോ എന്ന സംശയം ഇന്നും തീർന്നിട്ടില്ല. പണ്ഡിതന്മാർക്കു് ഈ വിഷയത്തിൽ ഐകമത്യമില്ല. മലയാളത്തിലെ പ്രശസ്തമായ അമരം പാരമേശ്വരീ കർത്താവായ ടി. സി. പരമേശ്വരൻ മൂസ്സതു്, അമരസിംഹൻ ജൈനനാണെന്ന പക്ഷക്കാരനാണു്. അമരം പാരമേശ്വരിക്കു് പണ്ഡിതോചിതമായി എഴുതി

നോക്കു. ബുദ്ധൻ, ജിനൻ, ബൗദ്ധനും ജൈനനും എല്ലാം ഒരേ പേരല്ലേ? അതോ അമരസിംഹനും തെററു പററിപ്പോയോ?

അവിദ്വാന്മാരായ ജൈനർ സ്വന്തവും അന്യവും അറിവില്ലാതെ വല്ലതും പുലമ്പിക്കൊണ്ടിരിക്കുന്നു. എന്നാൽ, ബുദ്ധൻ ജിനൻ, ബൗദ്ധം–ജൈനം എന്നിവ പര്യായപദങ്ങളാണെന്ന് വിദ്വാന്മാരായ ജൈനർക്കറിയാം.

## മറെറതാനും ജൈനസിദ്ധാന്തങ്ങൾ

ജീവനാണ് ഈശ്വരനാകുന്നത്. തീർത്ഥങ്കരർ മുക്തി പ്രാപിക്കുകയും ഈശ്വരരാവുകയും ചെയ്യുന്നു. അനാദിയായ ഒരീശ്വരനില്ല. സർവജ്ഞൻ, വീതരാഗൻ, അർഹൻ, കേവലീ, തീർത്ഥംകൃതൻ, ജിനൻ എന്നീയാറും നാസ്തികരുടെ[37] ദേവന്മാരുടെ പേരാണ്.

ചന്ദ്രസൂരി എന്നയാളിന്റെ 'ആപ്തനിശ്ചയാലങ്കാരം' എന്ന ഗ്രന്ഥത്തിൽ ഇങ്ങനെയെഴുതുന്നു–

1 സർവജ്ഞോ വീതരാഗാദിദോഷസ്ത്രൈലോക്യ പൂജിതഃ
യഥാസ്ഥിതാർത്ഥവാദീ ച ദേവോ ऽർഹൻ പരമേശ്വരഃ[38]

ഇതുതന്നെ തൌതാതിത[39]ന്മാരും എഴുതിയിരിക്കുന്നു.

---

യിരിക്കുന്ന അവതാരികയിൽ ശ്രീ വടക്കുംകൂർ രാജരാജവർമ്മ, അമരസിംഹൻ വൈദിക ബ്രാഹ്മണനാണെന്ന് സംശയമെന്യേ പ്രസ്താവിച്ചിരിക്കുന്നു. വൈദികബ്രാഹ്മണരാണ് ജൈനരായതെന്നകാര്യം മറക്കുവാൻ പാടില്ല. ഏതു് മതത്തേയും ഉൾക്കൊള്ളുവാൻ കഴിയുന്ന വൈദികമതത്തിന്റെ അനുയായികൾ, ആ ഉൾക്കൊള്ളൽ പ്രക്രിയയ്ക്കിടയിൽ പരമതത്തിന്റെ നിറം ബുദ്ധിയിലും വൃത്തിയിലും പ്രകടിപ്പിക്കും. ഇന്നും ബൗദ്ധ ജൈനമതങ്ങളുടെ സ്വാധീനം വൈദികമതത്തിൽ കൊടികുത്തി വാഴുന്നുണ്ട്. ബൗദ്ധ-ജൈനർ അഭിന്നരായിരിക്കെ, അമരസിംഹൻ ജൈനനായാലും ബൗദ്ധനായാലും കുഴപ്പമില്ല. അദ്ദേഹം ജൈന–ബൗദ്ധന്മാരുടെ കൂട്ടത്തെ സ്വാധീനമുണ്ടായിരുന്ന ബ്രാഹ്മണനോ ക്ഷത്രിയനോ ആയിരിക്കാനാണ് വഴി. 'സിംഹ'ശബ്ദം ബ്രാഹ്മണനാമത്തിൽ അക്കാലത്തും ഇന്നും പ്രചുരമല്ല എന്നതും സ്മരണീയം. ഇക്കാലത്തു് ഭാരതീയബുദ്ധി 'ആംഗ്ലോഇന്ത്യൻ' ബുദ്ധിയായിരിക്കുന്നതുപോലെ അക്കാലത്തു് വൈദിക ബുദ്ധി, ബൗദ്ധ നിറമുള്ളതായിരുന്നു. അമരകോശത്തിലെ ശ്ലോകസംഖ്യ പലതരത്തിലാണെന്നു കാണാം. അമരം പാരമേശ്വരിയിൽ ഈ ശ്ലോകസംഖ്യ 13-14_15 ആണു്. ദയാനന്ദമഹർഷി അമരകോശത്തെ പ്രാമാണികപാഠ്യഗ്രന്ഥമായി അംഗീകരിച്ചിട്ടില്ല.

37. നാസ്തികരുടെ = ബൗദ്ധജൈനരുടെ. 38. സർവദർശന സംഗ്രഹത്തിലെ അർഹത ദർശനം–പേജ് 56 ൽ. 39. തുതാതിതൻ എന്നതു് കുമാരിലഭട്ടന്റെ വേറൊരു പേരാണു്. ബൗദ്ധ പര്യായമല്ല. സർവദർശന സംഗ്രഹത്തിൽ

2 സർവജ്ഞോ ദൃശ്യതേ താവന്നേദാനീമസ്മദാദിഭിഃ
ദൃഷ്ടോ ന ചൈകദേശോഽസ്തി ലിങ്ഗം വാ യോഽനുമാപയേത്
3 ന ചാഗമവിധിഃ കശ്ചിന്നിത്യസർവജ്ഞബോധകഃ
ന ച തത്രാർത്ഥവാദാനാം താത്പര്യമപി കല്പ്യതേ.
4 ന ചാന്യാർത്ഥ പ്രധാനൈസ്തൈസ്തദസ്തിത്വം വിധീയതേ
ന ചാനുവദിതും ശക്യഃ പൂർവമന്യൈരബോധിതഃ[40]

1. രാഗാദിദോഷരഹിതനും ത്രിലോകങ്ങളിലും പൂജിതനും, യഥാവത് പദാർത്ഥങ്ങൾ പറയുന്നവനും ആയ അർഹദേവൻ തന്നെയാണ് ഈശ്വരൻ.

2 ഇപ്പോൾ നാം ഈശ്വരനെ കാണുന്നില്ല. അതിനാൽ സർവജ്ഞനും അനാദിയുമായ ഈശ്വരൻ പ്രത്യക്ഷനല്ല. പ്രത്യക്ഷപ്രമാണം ചേരാത്തതുകൊണ്ട് അനുമാനവും ചേരുകയില്ല. എന്തെന്നാൽ ഒട്ടൊരംശം പ്രത്യക്ഷമായതിൽ മാത്രമേ അനുമാനം ചേരൂ.[41]

3. പ്രത്യക്ഷവും അനുമാനവും ഇല്ലെങ്കിൽ ആഗമം അതായത് നിത്യനും അനാദിയും സർവജ്ഞനുമായ പരമാത്മാവു ബോധിപ്പിച്ച ശബ്ദപ്രമാണവും ഉണ്ടാവുകയില്ല. മൂന്നു പ്രമാണങ്ങളും ഇല്ലെങ്കിൽ അർത്ഥവാദം അഥവാ, സ്തുതി, നിന്ദ പരകൃതിയെന്ന പരചരിതവർണ്ണന, പുരാകല്പം,[42] അഥവാ,ഇതിഹാസത്തിന്റെ താത്പര്യം എന്നിവയും ചേരാത്തതാവും.

4. അന്യാർത്ഥപ്രധാനം അതായത് ബഹുവ്രീഹി സമാസത്തിനെപ്പോലെ പരോക്ഷമായും പരമാത്മസിദ്ധി ഉണ്ടാക്കാവുന്നതല്ല. അപ്പോൾ അനുവാദം-ഏററുപറച്ചിൽ-എന്നതും ഈശ്വരകാര്യത്തിൽ സാധ്യമല്ല. ഉപദേഷ്ടാക്കളിൽ നിന്നു കേൾക്കാതെ ഏററു പറയുക എന്നതു് ഊഹിക്കാൻ പോലും കഴിയുകയില്ല.[43]

---

(പേജ് 302) യാവന്തോ യാദൃശ്യായേചാ എന്ന കാരിക ഉദ്ധൃതമാണ്. ഇതു് തൌതാതിതരുടേതാണെന്നു പറയുന്നു. ഈ കാരിക കമാരിലഭട്ടന്റെ ശ്ലോകവാർത്തികത്തിന്റെ 527-ാം പേജിൽ (ചൗഖംബാസീരീസ്, കാശി) അതുപടി കാണാം. മററനേകം തെളിവുകളുമുണ്ടിതിനു്. 40. സർവ ദർശന സംഗ്രഹത്തിലെ അർഹത ദർശനം—പേജ് 56 ൽ 41. തൌതാതിതർ – കമാരിലഭട്ടന്റെ അനുയായികളായ മീമാംസകരും സർവ്വജ്ഞനായ ഈശ്വരനില്ലെന്ന മതക്കാരുമാണ്. അവരുടെ 'സർവ്വജ്ഞ' ഖണ്ഡനാർത്ഥമാണീ ശ്ലോകം. തൌതാതിതർ വേദാനുയായികളാണെങ്കിലും സർവജ്ഞനായ ഈശ്വരനെ സ്വീകരിക്കാത്തതു പോലെ ജൈനരായ ഞങ്ങളും സ്വീകരിക്കുന്നില്ലെന്നു താത്പര്യം.

42. സ്തുതിർനിന്ദാപരകൃതിഃ പുരാകല്പ ഇത്യർത്ഥവാദഃ (ന്യായം-2-1-64)

43. ഇവിടെ ഉദ്ധൃതമായ അന്യാർത്ഥപ്രധാനൈഃ എന്നതിന്റെ അർത്ഥം

ഇവയുടെ പ്രത്യാഖ്യാനം അഥവാ ഖണ്ഡനം - അനാദിയായ ഈശ്വരൻ ഇല്ലെങ്കിൽ അർഹൻദേവൻെറ മാതാപിതാക്കളുടേയും മററും ശരീരത്തിൻെറ കർത്താ ആരുണ്ടാകും? സംയോഗകർത്താവിനെ കൂടാതെ എല്ലാഅവയവങ്ങളുമുള്ളതും യഥോചിതം പ്രവർത്തിക്കുന്നതുമായ ഒരു ശരീരം ഉണ്ടാക്കാൻ സാധ്യമേയല്ല. ശരീരം നിർമ്മിതമായിരിക്കുന്ന പദാർഥങ്ങൾ ജഡമാകയാൽ അവസ്സ് ഉത്തമരചനായുക്തമായ ശരീരമായിത്തീരാൻ കഴിയുന്നതല്ല. എന്തെന്നാൽ അവയിൽ ഉണ്ടാകാനുള്ള ജ്ഞാനമില്ല. രാഗാദിദോഷങ്ങളുണ്ടായിരിക്കുകയും പിന്നീട് അവ ഇല്ലാതാവുകയും ചെയ്യുന്ന ഈശ്വരൻ ഒരിക്കലും ഈശ്വരനല്ല. എന്തെന്നാൽ ഏതു നിമിത്തത്താൽ രാഗാദികളിൽ നിന്നു മുക്തിയുണ്ടാകുന്നുവോ അതു് വിട്ടൊഴിയുമ്പോൾ അതിൻെറ കാര്യമായ മുക്തിയുമില്ലാതാകും. അങ്ങനെ ആ മുക്തി അനിത്യമാകും. അല്പവും അല്പജ്ഞവും ആയതു് ഒരിക്കലും സർവവും സർവജ്ഞവും ആവുകയില്ല. ജീവൻെറ സ്വരൂപം ഏകദേശിയും, ഗുണകർമസ്വഭാവങ്ങൾ പരിമിതവും ആണ്. അതു് എല്ലാ വിദ്യകളിലും എല്ലാ വിധത്തിലും യഥാർഥ വക്താവാവുകയില്ല. അതിനാൽ നിങ്ങളുടെ തീർഥങ്കരൻ ഒരിക്കലും ഈശ്വരനല്ല.

## പരമാത്മാവ് - യോഗത്തിൽ പ്രത്യക്ഷം

നിങ്ങൾ പ്രത്യക്ഷമായതിനെ മാത്രമേ വിശ്വസിക്കുന്നുള്ളവോ? അപ്രത്യക്ഷത്തെ വിശ്വസിക്കില്ലേ? കാതുകൊണ്ട് രൂപവും കണ്ണുകൊണ്ട് ശബ്ദവും ഗ്രഹിക്കാനാകാത്തതുപോലെ അനാദിയായ പരമാത്മാവിനെ ദർശിക്കുന്നതിന് ഇന്ദ്രിയങ്ങൾ സമർഥമല്ല. ശുദ്ധാന്തഃകരണവും വിദ്യയും യോഗാഭ്യാസവും

---

ഇങ്ങനെയാണ് — അന്യതാത്പര്യബോധകമായ ഏതെങ്കിലും അർഥവാദവാക്യത്തിൽ സർവജ്ഞൻെറ അസ്തിത്വത്തിന് അനുവാദമുണ്ടായാലും, മററു പ്രമാണങ്ങളാൽ അബോധിതമായ അർഥം (സർവജ്ഞത്വം) എങ്ങനെ അനുവാദം ചെയ്യാനാകും ? എന്തെന്നാൽ സിദ്ധിച്ചതിൻെറ അനുവാദം മാത്രമേയുളവാകൂ. മഹർഷി ബഹുവ്രീഹി സമാസം നിർദ്ദേശിച്ചതും ശരിയാണ്. ബഹുവ്രീഹിയിൽ പതിതപർണഃ എന്നുപറഞ്ഞാൽ ഇലവീണതു് എന്നർഥം വൃക്ഷമാണ് ഇവിടെ വിവക്ഷ. ഇലകൊഴിഞ്ഞതു് ഇല കൊഴിച്ചിൽ എന്നിവയല്ലാതെ മററൊന്നിനെ ഗ്രഹിക്കയാണിവിടെ ചെയ്യുന്നതു്. അതുപോലെ പരോക്ഷഭൂതമായ പരമാത്മാവിലെ പരമ-ആത്മാ എന്നിവയുടെ സാമാന്യാർഥത്തിൽ നിന്നന്യമായ ഒന്നിനെ ഗ്രഹിക്കാമോ ? 'പതിതപർണഃ യിൽ വാച്യവസ്തു പ്രത്യക്ഷമാണ്. എന്നാൽ പരമാത്മാവിൽ അതങ്ങനെയല്ല.

കൊണ്ടേ പവിത്രാത്മാവിനു് പരമാത്മാവിനെ ദർശിക്കാൻ കഴിയുകയുള്ളു. പഠിക്കാതെ വിദ്യയുടെ പ്രയോജനങ്ങൾ ലഭിക്കാത്തതുപോലെ യോഗാഭ്യാസവും വിജ്ഞാനവും ഇല്ലാതെ പരമാത്മാവിനെ കാണാനും ആവുകയില്ല.

ഭൂമിയുടെ രൂപാദിഗുണങ്ങൾ മാത്രം കണ്ടറിഞ്ഞു് ഭൂമിയുണ്ടെന്നു് പ്രത്യക്ഷമായി തിട്ടപ്പെടുത്തുന്നതുപോലെ ഈശ്വരന്റെ രചനാവിശേഷങ്ങളായ ചിഹ്നങ്ങൾ സൃഷ്ടിയിൽകണ്ടുകൊണ്ടു് പരമാത്മാവിനെ പ്രത്യക്ഷമാക്കാം. പാപാചരണം ചെയ്യാൻ തുടങ്ങുമ്പോൾ അകമേനിന്നുണ്ടാകുന്ന ഭയവും ശങ്കയും ലജ്ജയും അന്തര്യാമിയായ പരമാത്മാവു നിമിത്തമുണ്ടാകുന്നതാണു്. ഇതുകൊണ്ടും പരമാത്മാവു് പ്രത്യക്ഷമാകുന്നു. പിന്നെ അനുമാനമുണ്ടെന്നതിലെന്താണു സംശയം? പ്രത്യക്ഷവും അനുമാനവും സിദ്ധിക്കുന്നതോടുകൂടി ആഗമവും സിദ്ധിക്കുന്നു. അതു് നിത്യനും അനാദിയും സർവജ്ഞനുമായ ഈശ്വരൻ ബോധിപ്പിക്കുന്നതാണു്. അതിനാൽ ശബ്ദപ്രമാണവും ഈശ്വരനിലാണു്. മൂന്നു പ്രമാണങ്ങളാൽ ഈശ്വരനെ അറിയാൻ ജീവനു കഴിയുന്നുവെങ്കിൽ അർഥവാദവും—ഗുണപ്രശംസ ചെയ്തു് വാഴ്ത്തൽ—ശരിയായിചേരും. എന്തെന്നാൽ നിത്യപദാർഥങ്ങളുടെ ഗുണകർമ സ്വഭാവവും നിത്യമായിരിക്കും. അവയെ പ്രശംസിക്കുന്നതിൽ പ്രതിബന്ധമൊന്നുമില്ല.

മനുഷ്യരുടെ പ്രവൃത്തികളിൽപോലും കർത്താവില്ലാതെ ഒരു കാര്യവും നടക്കുകയില്ലാത്തതുപോലെ ഈ മഹത്കാര്യവും കർത്താവില്ലാതെ നടക്കുമെന്നതു് തീർത്തും അസംഭവ്യമാണു്. കാര്യമിങ്ങനെയിരിക്കെ, ഈശ്വരനുണ്ടെന്നതിൽ മൂഢനുപോലും സന്ദേഹം ഉണ്ടാകാൻ വയ്യ. പരമാത്മാവിനെപ്പററി ഉപദേശിക്കുന്നവരുടെ വാക്കുകൾ കേട്ടാൽ പിന്നീടതു് ഏററുപറയുന്നതു് സരളമാകും. അതിനാൽ പ്രത്യക്ഷാദിപ്രമാണങ്ങൾകൊണ്ടു് ഈശ്വരഖണ്ഡനം ചെയ്യുന്നതും മററും അനുചിതമാണു്.

ചോദ്യം:— 1 അനാദേരാഗമസ്യാർഥോ നച സർവജ്ഞ ആദിമാൻ
കൃത്രിമേണ ത്വസത്യേന സ കഥം പ്രതിപാദ്യതേ.
2 അഥ തദ്വചനേനൈവ സർവജ്ഞോ$f$ന്യൈഃ പ്രദീയതേ
പ്രകല്പ്യേത കഥം സിദ്ധിരന്യോ$f$ന്യാശ്രയയോസ്തയോ.
3 സർവജ്ഞോക്തതയാ വാക്യം സത്യം തേന തദസ്തിതാ.
കഥം തദുഭയം സിദ്ധ്യേത് സിദ്ധമൂലാന്തരാദൃതേഃ."

44. അർഹന്തദർശനം പേജ്—56–57

1. ആദിയുള്ള സർവജ്ഞൻ അനാദിശാസ്ത്രത്തിന്ന് വിഷയമാവുകയില്ല. എന്തെന്നാൽ താൻ ഉണ്ടാകുന്നതിനു മുമ്പേ ഉണ്ടായ അതിൽ തൻെറ കാര്യം എങ്ങനെ വരും? അസത്യവചനങ്ങളാൽ അതിനെ എങ്ങനെ പ്രതിപാദിക്കും?.

2. ഈശ്വരൻെറ വചനങ്ങൾകൊണ്ടുതന്നെ ഈശ്വരസിദ്ധിയുണ്ടാകുമെങ്കിൽ, അനാദിയായ ഈശ്വരനിൽ നിന്നു് അനാദി ശാസ്ത്രത്തിൻെറ സിദ്ധിയും അനാദിശാസ്ത്രത്തിൽ നിന്നു് അനാദിയായ ഈശ്വരൻെറ സിദ്ധിയും അന്യോന്യാശ്രയ ദോഷമുണ്ടാകുന്നതാണു്.

3. എന്തെന്നാൽ സർവജ്ഞൻെറ വചനമാകയാൽ വേദം സത്യമായിരിക്കയും, ആ വേദവചനത്താൽ ഈശ്വരസിദ്ധിയുണ്ടാകുകയുമാണെങ്കിൽ ഇതെങ്ങനെ സിദ്ധിക്കാനാണു്? ശാസ്ത്രത്തിൻെറയും ഈശ്വരൻെറയും സിദ്ധിയ്ക്കു് മൂന്നാമതൊരു പ്രമാണം വേണം. ഇതു് സ്വീകരിക്കാത്തപക്ഷം അനവസ്ഥാദോഷം വന്നുഭവിക്കും.

ഉത്തരം:— ഞങ്ങൾ ഈശ്വരനേയും ഈശ്വരൻെറ ഗുണകർമ സ്വഭാവങ്ങളേയും അനാദിയാണെന്നു് അംഗീകരിക്കുന്നു. അനാദിയും നിത്യവുമായവയിൽ ഒരിക്കലും അന്യോന്യാശ്രയദോഷം വരികയില്ല. കാര്യത്തിൽ നിന്നു് കാരണജ്ഞാനവും കാരണത്തിൽ നിന്നു് കാര്യജ്ഞാനവും ഉണ്ടാകുന്നു. കാര്യത്തിൽ കാരണത്തിൻെറയും കാരണത്തിൽ കാര്യത്തിൻെറയും സ്വഭാവം നിത്യമാണു്. അതുപോലെ ഈശ്വരനും ഈശ്വരൻെറ ഗുണകർമസ്വഭാവങ്ങളും നിത്യമാകയാൽ ഈശ്വരപ്രണീതമായ വേദത്തിൽ അനവസ്ഥാദോഷം വരികയില്ല.

നിങ്ങൾ തീർഥങ്കരന്മാരെ ഈശ്വരനായി കരുതുന്നതു് ഒരിക്കലും യുക്തമല്ല. മാതാപിതാക്കളില്ലാതെ അവരുടെ ശരീരം തന്നെ ഉണ്ടാവുകയില്ല എങ്കിൽ ശരീരമില്ലാതെ അവരെങ്ങനെ തപശ്ചര്യയിലൂടെ ജ്ഞാനവും മുക്തിയും നേടും? അതുപോലെ സംയോഗത്തിനു് നിശ്ചയമായും ആദിയുണ്ടു്, വിയോഗമില്ലാതെ സംയോഗമില്ല. അതിനാൽ അനാദിയും സൃഷ്ടികർത്താവുമായ ഈശ്വരനിൽ വിശ്വസിക്കുക.

നോക്കു, ഒരാൾ എത്രയോ സിദ്ധനായിരുന്നാലും ശരീരാദികളുടെ രചനാവൈഭവം പൂർണമായി അറിയുകയില്ല. സിദ്ധിയെ പ്രാപിച്ച ജീവാത്മാവിനും സുഷുപ്തിയിൽ ഒരു ജ്ഞാനവും ഉണ്ടാ

യിരിക്കുകയില്ല. ജീവൻ ദുഃഖത്തെ പ്രാപിക്കുമ്പോൾ ജ്ഞാനവും കുറയുന്നു. ഇങ്ങനെ പരിച്ഛിന്ന സാമർഥ്യയുക്തനും, ഏകദേശവാസിയും ആയതിനെ ഈശ്വരനാണെന്നു സങ്കല്പിക്കാൻ ഭ്രാന്തബുദ്ധികളായ ജൈനർക്കല്ലാതെ മററാർക്കും സാധ്യമല്ല. തീർഥങ്കരന്മാർ മാതാപിതാക്കളിൽ നിന്നാണ് ജനിച്ചതെന്നു പറയുന്നപക്ഷം, ആ മാതാപിതാക്കൾ ആരിൽ നിന്നു ജനിച്ചു? അവരുടെ മാതാപിതാക്കൾ ആരിൽ നിന്നു ജനിച്ചു? ഇങ്ങനെ അനവസ്ഥാദോഷം വന്നുകൂടുന്നു.

## ആസ്തിക-നാസ്തിക സംവാദം

പ്രകരണ രത്നാകരം രണ്ടാം ഭാഗത്തിലെ ആസ്തിക നാസ്തിക സംവാദമെന്ന ഭാഗത്തിലെ ചോദ്യോത്തരങ്ങൾ ഇവിടെഎഴുതാം.[45] മഹാജൈനികൾ ഇതു് സമ്മതിച്ചംഗീകരിച്ചതും ബോംബയിൽ മുദ്രണം ചെയ്തതുമാണ്.[46]

നാസ്തികൻ:- ഈശ്വരന്റെ ഇച്ഛകൊണ്ട് ഒന്നും നടക്കുകയില്ല. എല്ലാം നടക്കുന്നതു് കർമംകൊണ്ടാണ്.

ആസ്തികൻ:- കർമമാണ് എല്ലാററിനും കാരണമെങ്കിൽ കർമം ചെയ്യുന്നതാരു്? ജീവാത്മാവാണ് കർമം ചെയ്യുന്നതെങ്കിൽ അതിനു കാരണമായ ശ്രോത്രാദി ഇന്ദ്രിയങ്ങൾ എവിടെനിന്നുണ്ടായി? അനാദികാലമായി, സ്വഭാവേന ഉണ്ടാകുന്നതാണെങ്കിൽ അനാദിവസ്തുക്കളെ പരിത്യജിക്കാനാവാതെ നിങ്ങളുടെ മതത്തിൽ സദാമുക്തിയുടെ അഭാവം ഉണ്ടായിരിക്കും. പ്രാഗഭാവം[47] പോലെ കർമം അനാദിയും സാന്തവും ആണെന്നു പറയുന്നപക്ഷം യാതൊരു പ്രയത്നവും കൂടാതെ ഏവരും കർമത്തിൽ നിന്നു നിവൃത്തരായിത്തീരും. ഈശ്വരൻ ഫലദാതാവല്ലെങ്കിൽ ജീവാത്മാവ് പാപ

---

45. പ്രകരണരത്നാകരത്തിലെ 177–211 പേജുകളിലാണിതു്. ഇവിടെ സംക്ഷേപിച്ചിരിക്കുന്നു. ആസ്തികനു പകരം നാസ്തികൻ എന്നും മറിച്ചും മാററിയിട്ടുണ്ട്. അതായതു് പ്രകരണരത്നാകരത്തിലെ പൂർവപക്ഷം ഉത്തരപക്ഷമായും ഉത്തരപക്ഷം പൂർവപക്ഷമായും മാററിയിരിക്കുന്നു. 46. പ്രകരണ രത്നാകരം രണ്ടാം ഭാഗം ശാഹ് ഭീംസിംഗ് മാണക് എന്നയാൾ ബോംബെ നിർണയസാഗര പ്രസിൽ നിന്നു് വിക്രമാബ്ദം 1933ൽ (എ. ഡി. 1875) പ്രകാശനം ചെയ്തു. 47. പ്രാഗഭാവം–കുടമുണ്ടാകുന്നതിനു മുമ്പ് കുടത്തിന്റെ അഭാവം അനാദിയായി ഉണ്ടായിരുന്നു. ആ മണ്ണിൽ നിന്നു് മുമ്പൊരിക്കൽ അതീതകാലത്തു് കുടമുണ്ടായതാവാം. പക്ഷേ ഇപ്പോൾ അഭാവം അനാദിയാണ്. നമുക്കറിവില്ലാത്തതുകൊണ്ടു്! കുടമുണ്ടായപ്പോൾ ആ അനാദിയായ അഭാവം അവസാനിച്ചു. ഇതത്രേ സാന്തവും അനാദിയുമായ അഭാവം.

ഫലമായ ദുഃഖത്തെ ഒരിക്കലും സ്വേച്ഛയാ സ്വീകരിക്കുകയില്ല. കള്ളന്മാർ മോഷണത്തിനുള്ള ശിക്ഷ സ്വയം അനുഭവിക്കുകയല്ല, രാജ്യവ്യവസ്ഥയനുസരിച്ച് അനുഭവിക്കയേയുള്ളു. അതുപോലെ ഈശ്വരൻ അനുഭവിപ്പിക്കുന്നതുകൊണ്ടാണ് ജീവാത്മാവ് പാപ പുണ്യഫലങ്ങൾ അനുഭവിക്കുന്നത്. അന്യഥാ കർമസങ്കരം[48] മുണ്ടായി ഒരുവൻെറ കർമഫലം മററൊരുവൻ അനുഭവിക്കുവാൻ ഇടയാകും.

നാസ്തികൻ:- ഈശ്വരൻ അക്രിയനാണ്. എന്തെന്നാൽ കർമം ചെയ്യുന്നപക്ഷം കർമഫലവും അനുഭവിക്കണം. അതിനാൽ കൈവല്യം പ്രാപിച്ചമുക്തന്മാരെ ഞങ്ങൾ അക്രിയരായി പരിഗണിക്കുന്നതുപോലെ നിങ്ങളും കരുതണം.

ആസ്തികൻ:- ഈശ്വരൻ അക്രിയനല്ല. സക്രിയനാണ് ചേതനമാകയാൽ എന്തുകൊണ്ട് കർത്താവായിക്കൂടാ? കർത്താവിനു് ക്രിയയിൽനിന്നു് വേറിട്ടുനില്ക്കാനും സാധ്യമല്ല. നിങ്ങളുടെ തീർഥങ്കരരായ കൃത്രിമ ഈശ്വരന്മാർ ജീവാത്മാവിൽ നിന്നുണ്ടായതാണെന്നു നിങ്ങൾ വിശ്വസിക്കുംപടി വിദ്വാന്മാരാരും വിശ്വസിക്കുന്നില്ല. ഏതെങ്കിലും നിമിത്തത്തിൽ നിന്നുണ്ടാകുന്നതു് അനിത്യവും പരാധീനവും ആയിരിക്കും. ഈശ്വരൻ ആകുന്നതിനുമുമ്പ് അതു് ജീവനായിരുന്നു. പിന്നീട് ഏതോനിമിത്തത്താൽ ഈശ്വരനായി. എങ്കിൽ അതു് വീണ്ടും ജീവൻ ആകും. സ്വന്തം ജീവത്വസ്വഭാവത്തെ ഒരിക്കലും വെടിയുവാൻ കഴിയുകയില്ല. ജീവാത്മാവ് അനന്തകാലമായുള്ളതാണ്. അനന്തകാലം വരെ നിലനില്ക്കുകയും ചെയ്യും. അതിനാൽ അനാദിയും സ്വയംസിദ്ധനുമായ ഈശ്വരനെ വിശ്വസിക്കയാണുചിതം.

നോക്കു, ഈ സമയത്തും ജീവാത്മാക്കൾ പാപപുണ്യങ്ങൾ ചെയ്യുന്നു, സുഖദുഃഖങ്ങളനുഭവിക്കുന്നു. ഈശ്വരൻ ഇതൊരിക്കലും ചെയ്യുന്നില്ല. ഈശ്വരൻ ക്രിയാവാനല്ലായിരുന്നെങ്കിൽ ഈ ജഗത്തിനെയെല്ലാം എങ്ങനെ ഉണ്ടാക്കുമായിരുന്നു? കർമം പ്രാഗഭാവംപോലെ അനാദിയും സാന്തവും ആണെന്നു് വിശ്വസിച്ചാൽ കർമം സമവായ ബന്ധത്തിൽ[49] വരികയില്ല. സമവായ

48. കർമം അചേതനമാണ്. അതിനാൽ കർമത്തിനു് അതിൻെറ കർത്താവിനെ അറിഞ്ഞുകൂടാ. അതിനാൽ എവിടെയെങ്കിലും ബന്ധപ്പെട്ടാൽ കർമസങ്കരം ഉണ്ടാകുന്നു. 49. ദാർശനിക സംയോഗം രണ്ടു തരത്തിലാണ്. ഒന്നു് സംയോഗജം. മറേറതു് സാമവായികം. സമവായബന്ധം ഗുണവും ഗുണിയും കർമവും, കർമവാനും, അവയവവും അവയവിയും, ജാതിയും വ്യക്തിയും തമ്മിലുമുള്ളതാണ്. ഇതു് നിത്യമാണ്.

ബന്ധമില്ലാത്തതു് സംയോഗജമായി അനിത്യമായിത്തീരും മുക്തിയിൽ ക്രിയാരഹിതനാണെങ്കിലോ? മുക്തജീവൻ ജ്ഞാനവാനോ അല്ലാത്തതോ? ജ്ഞാനവാനെങ്കിൽ അന്തഃക്രിയാവാനായി. മുക്തിയിൽ കല്ലുപോലെ ജഡമാകുമോ? ഒരിടത്തു് ഒന്നും ചെയ്യാതെ വീണുകിടക്കുമോ? എങ്കിലെന്താണു മുക്തി? അന്ധകാരത്തിലും ബന്ധനത്തിലും വീണുപോകലാണിതു്!

നാസ്തികൻ:- ഈശ്വരൻ വ്യാപകനല്ല. വ്യാപകനാണെങ്കിൽ എല്ലാ വസ്തുക്കളും ചേതനമാകാത്തതെന്തു്? ബ്രാഹ്മണൻ ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ മുതലായ ഉത്തമ-മധ്യമ-നികൃഷ്ട അവസ്ഥകളെങ്ങനെ വന്നുകൂടി? എല്ലാററിനും ഈശ്വരൻ ഒരുപോലെ വ്യാപകനാണെങ്കിൽ വലുപ്പച്ചെറുപ്പം ഉണ്ടായിക്കൂടാത്തതാണു്.

ആസ്തികൻ:- വ്യാപ്യവും വ്യാപകനും ഒന്നല്ല. വ്യാപ്യം ഏകദേശിയും, വ്യാപകൻ സർവദേശിയുമാണു്. ആകാശം എല്ലാററിലും വ്യാപകമാണു്. ഭൂമി മുതലായ സർവഘടപടാദികളും[50] വ്യാപ്യവും ഏകദേശിയുമാണു്. പൃഥിവിയും ആകാശവും ഒന്നല്ലാത്തതുപോലെ ഈശ്വരനും ജഗത്തും ഒന്നല്ല. എല്ലാ ഘടപടാദികളിലും ആകാശം വ്യാപകമാണെങ്കിലും ഘടപടാദികൾ ആകാശമല്ല. അതുപോലെ ചേതനനായ ഈശ്വരൻ എവിടെയും വ്യാപകനാണെങ്കിലും എല്ലാവസ്തുക്കളും ചേതനമല്ല. വിദ്വാനും മൂഢനും ധർമിഷ്ഠനും അധർമിയും ഒരുപോലല്ലാത്തതുപോലെ വിദ്യാദി സദ്ഗുണങ്ങൾ, സത്യഭാഷണം, സത്യകർമം, സത്സ്വഭാവം മുതലായവയുടെ ന്യൂനാധിക്യമനുസരിച്ച് ബ്രാഹ്മണ വൈശ്യ ശൂദ്ര അന്ത്യജാദികളെ വലുതും ചെറുതുമായി ഗണിക്കുന്നു. വർണവ്യവസ്ഥ നാലാം സമുല്ലാസത്തിൽ വ്യാഖ്യാനിച്ചിട്ടുള്ളതു് നോക്കുക

നാസ്തികൻ:-- ഈശ്വര രചനയാലാണു് സൃഷ്ടിയുണ്ടാകുന്നതെങ്കിൽ മാതാപിതാക്കളുടെ ആവശ്യമെന്തു്?

ആസ്തികൻ:— ഈശ്വരീയ സൃഷ്ടിയുടെ കർത്താവ് ഈശ്വരനാണു്. ജൈവസൃഷ്ടികളുടേതല്ല. ജീവികളുടെ കർത്തവ്യകർമം ഈശ്വരൻ ചെയ്യുകയില്ല. ജീവനേ ചെയ്യൂ. വൃക്ഷ-ഫല-ഔഷധാദികൾ ഈശ്വരനുണ്ടാക്കി. അവയെടുത്തു് ഇടിച്ചും പൊടിച്ചും ആവശ്യമായ പദാർഥങ്ങളുണ്ടാക്കി ഭക്ഷിക്കാതിരുന്നാൽ, പകരം

50. ഘടം പടം എന്നിവ രണ്ടു വസ്തുക്കളെ സൂചിപ്പിക്കാൻ ഉപയോഗിക്കുന്ന ദാർശനിക സംജ്ഞകളാണു്. കുടം, തുണി എന്നർഥം.

ഈശ്വരൻതന്നെ ഇതെല്ലാം ചെയ്യുമോ? ജീവാത്മാക്കൾ ചെയ്യാത്ത പക്ഷം ജീവിതമേ ഉണ്ടാവില്ല. അതിനാൽ ആദിസൃഷ്ടിയിൽ ജീവൻെറ ശരീരങ്ങളും അതിൻെറ കരുക്കളും ഉണ്ടാക്കുന്നതു് ഈശ്വരാധീനവൃത്തിയും, പിന്നീടു് പുത്രാദികളുടെ ഉത്പത്തി ജീവാധീനപ്രവൃത്തിയുമാണ്.[51]

നാസ്തികൻ:- പരമാത്മാവ് ശാശ്വതനും അനാദിയും ചിദാനന്ദവും ജ്ഞാനസ്വരൂപവും ആയിരിക്കെ ജഗത്തിൻെറ നൂലാമാലകളിലും ദുഃഖത്തിലും എന്തിനു വന്നുപെടുന്നു. ആനന്ദം വിട്ടെറിഞ്ഞു് ദുഃഖത്തെ സ്വീകരിക്കുകയെന്നതു് സാധാരണ മനുഷ്യർ പോലും ചെയ്യുകയില്ല. പിന്നെ ഈശ്വരനെങ്ങനെ ചെയ്യും?

ആസ്തികൻ:- പരമാത്മാവ് ഒരുനൂലാമാലയിലും ദുഃഖത്തിലും വന്നുപെടുന്നില്ല. സ്വന്തം ആനന്ദം ത്യജിക്കുന്നുമില്ല. നൂലാമാലകളിലും ദുഃഖത്തിലും വന്നുപെടുവാൻ ഏകദേശിയായതിനേ കഴിയൂ. സർവദേശിക്കു് സാധ്യമല്ല. അനാദിയും ചിദാനന്ദവും ജ്ഞാനസ്വരൂപവുമായ പരമാത്മാവിനല്ലാതെ മററാർക്കു് ഈ ജഗത്തുണ്ടാക്കാൻ കഴിയും? ജഗത്തുണ്ടാക്കാൻ ജീവാത്മാവിനു് സാമർഥ്യമില്ല. സ്വയം ഉണ്ടാകാൻ ജഡത്തിനു് സാധ്യവുമല്ല, സാമർഥ്യവുമില്ല. പരമാത്മാവുതന്നെ ജഗത്തുണ്ടാക്കുകയും സദാ ആനന്ദത്തിൽ വർത്തിക്കുകയും ചെയ്യുന്നു എന്നു് ഇതിൽ നിന്നു് സിദ്ധമായി. പരമാത്മാവ് പരമാണുക്കളെക്കൊണ്ടു് സൃഷ്ടിക്കുന്നതുപോലെ, മാതാപിതാക്കളാകുന്ന നിമിത്തകാരണം കൊണ്ടും ഉത്പത്തിക്കുള്ള ശട്ടങ്ങളും നിയമവും ഉണ്ടാക്കിവച്ചിരിക്കുന്നു.

നാസ്തികൻ:- ഈശ്വരൻ മുക്തിരൂപിയായ സുഖത്തെ ത്യജിച്ചു് ജഗത്സൃഷ്ടി-പാലനം-പ്രളയം മുതലായ ഭാരങ്ങളേററതെന്തിനു്?

ആസ്തികൻ:- ഈശ്വരൻ സദാ മുക്തനാണു്. ഏകദേശികളും ബന്ധന സദൃശമായ മുക്തിയെ പ്രാപിച്ച തീർഥങ്കരന്മാരെപ്പോലെയല്ല സനാതനനായ ഈശ്വരൻ. അനന്തമായ ഗുണകർമ സ്വഭാവങ്ങളുള്ള പരമാത്മാവ് അതിതുച്ഛമായ ഈ ജഗത്തിനെ രചിച്ചു് പാലിച്ചു് പ്രളയിപ്പിക്കുന്നുവെങ്കിലും ബന്ധനത്തിൽ വരുന്നില്ല. എന്തെന്നാൽ ബന്ധനവും മോക്ഷവും സാപേക്ഷികമാണു്. ബന്ധനത്തെ അപേക്ഷിച്ചു് മുക്തിയും മുക്തിയെ അപേക്ഷിച്ചു് ബന്ധനവും ഭവിക്കുന്നു. ഒരിക്കലും ബദ്ധനല്ലാത്തതിനു് മുക്തിയെന്താണു്.? ഏകദേശിയായ ജീവൻ മാത്രമേ എപ്പോഴും

51. പേജ് 349 മുതൽ നോക്കുക.

ബദ്ധനോ മുക്തനോ ആകുന്നുള്ളൂ. അനന്തനും സർവദേശിയും, സർവവ്യാപകനുമായ ഈശ്വരൻ ബന്ധനത്തിലോ നൈമിത്തികമായ മുക്തിയിലോ നിങ്ങളുടെ തീർത്ഥങ്കരന്മാരെപ്പോലെ വന്നു വീഴുന്നില്ല. അതിനാൽ പരമാത്മാവ് എപ്പോഴും തന്നെ മുക്തനാണ്.

നാസ്തികൻ:— മാദകവസ്തുക്കൾ ഉപയോഗിക്കുമ്പോൾ മദം തനിയേ ഉണ്ടാകുന്നതു പോലെ ജീവൻ കർമഫലം അനുഭവിച്ചു കൊള്ളും. ഇതിൽ ഈശ്വരന് കാര്യമൊന്നുമില്ല.

ആസ്തികൻ:— കള്ളന്മാരും കുററവാളികളും ദുഷ്ടന്മാരും സ്വയം കാരാഗൃഹ വാസമോ തൂക്കു ശിക്ഷയോ സ്വീകരിക്കുകയില്ല. സ്വീകരിക്കാൻ ആഗ്രഹിക്കയുമില്ല. രാജ്യത്തെ ന്യായ വ്യവസ്ഥ പ്രകാരം ബലാല്ക്കാരമായി പിടികൂടി ശിക്ഷിക്കയാണു പതിവ്. ഇതുപോലെ ജീവനും ഈശ്വരൻ സ്വന്തം ന്യായവ്യവസ്ഥ പ്രകാരം സ്വന്തം സ്വന്തം കർമങ്ങൾക്കനുസരിച്ച് യഥായോഗ്യം ശിക്ഷ നല്കുന്നു. ഒരു ജീവനും സ്വന്തം ദുഷ്കർമത്തിൻെറ ഫലമനുഭവിക്കാൻ ആഗ്രഹിക്കുന്നില്ല. അതിനാൽ പരമാത്മാവിൻെറ ന്യായാധീശത്വം ഉണ്ടായേ കഴിയൂ.

നാസ്തികൻ:— ജഗത്തിൽ ഒരീശ്വരനല്ലുള്ളതു്. മറിച്ച് എത്ര മുക്ത ജീവാത്മാക്കളുണ്ടോ അവരെല്ലാം ഈശ്വരന്മാരാണ്.

ആസ്തികൻ:— ഇതു വെറുതേ പറയുകയാണ്. എന്തെന്നാൽ ഒരിക്കൽ ബദ്ധനായി മുക്തിയെ പ്രാപിക്കുന്നയാൾ വീണ്ടും ബന്ധനത്തിൽപെടും. സ്വഭാവേന മുക്തരല്ലാത്തതാണ് കാരണം. നിങ്ങളുടെ ഇരുപത്തിനാലു തീർത്ഥങ്കരന്മാരും ബദ്ധരായിരുന്നു. പിന്നീട് മുക്തരായി. വീണ്ടും ബദ്ധരാകും. കൂടാതെ അനേകം ഈശ്വരന്മാരുണ്ടായാൽ ജീവികളെപ്പോലെ അവരും കലഹിക്കും.

നാസ്തികൻ:— മൂഢാത്മാവേ! ജഗത്തിന് കർത്താവില്ല. സ്വയം സിദ്ധമാണീ ജഗത്തു്.

ആസ്തികൻ:— ഇതു് ജൈനികളുടെ എത്രയോ മഹാ മൂഢ വിശ്വാസമാണ്! കർത്താവില്ലാതെ എന്തെങ്കിലും കർമമോ കർമമില്ലാതെ എന്തെങ്കിലും കാര്യമോ ലോകത്തിൽ ഉണ്ടായിക്കാണുന്നുണ്ടോ ? ഗോതമ്പ് വയലിൽ വച്ചുതന്നെ സ്വയം പൊടിഞ്ഞ് അപ്പമായി ജൈനരുടെ വയററിൽ ചെന്നു എന്നു പറയുന്നതിനു സമാനമാണ്. പഞ്ഞി ഒരിക്കലും തനിയേ നൂലും തുണിയും അംഗവസ്ത്രവും, രണ്ടാംമുണ്ടും, വേഷ്ടിയും തലപ്പാവുമായിവരുന്നില്ല.

ഇങ്ങനെ സംഭവിക്കായ്കയാൽ ഈശ്വര കർത്തൃത്വമില്ലാതെ വിവിധ ജഗത്തും രചനാ വിശേഷവൈവിധ്യവും എങ്ങനെയുണ്ടാകാനാണ് ?

ശാഠ്യം പിടിച്ച് ജഗത്ത് സ്വയംസിദ്ധമാണെന്ന് വിശ്വസിച്ചാൽ മുമ്പു പറഞ്ഞ വസ്തുങ്ങളും മററും കർത്താവില്ലാതെ പ്രത്യക്ഷമാക്കിത്തരണം. അങ്ങനെ ചെയ്യാനാവില്ലെങ്കിൽ നിങ്ങളുടെ പ്രമാണരഹിതമായ വാക്കുകൾ ഏതു് ബുദ്ധിമാനാണ് വിശ്വസിക്കുക ?

നാസ്തികൻ;- ഈശ്വരൻ വിരക്തനോ മോഹിതനോ? വിരക്തനെങ്കിൽ ജഗത്തിന്റെ നൂലാമാലകളിൽ പെട്ടതെന്തിനു്? മോഹിതനെങ്കിൽ ജഗത് നിർമാണത്തിനു് സമർത്ഥനാവുകയുമില്ല.

ആസ്തികൻ:- ഈശ്വരനിൽ ഒരിക്കലും വിരക്തിയും മോഹവും ഇല്ല. സർവവ്യാപകനായ ഈശ്വരൻ ഏതിനെ തള്ളും ഏതിനെ കൊള്ളും ? ഈശ്വരനേക്കാൾ ഉത്തമമോ ഈശ്വരനു് അപ്രാപ്യമോ ആയി ഒരു വസ്തുവുമില്ല. അതിനാൽ ഒന്നിലും മോഹമില്ല. വിരക്തിയും ആസക്തിയും ജീവാത്മാവിനു ചേരും. ഈശ്വരനു ചേരുകയില്ല.

നാസ്തികൻ:– ഈശ്വരനെ ജഗത്കർത്താവും ജീവന്റെ കർമഫലദാതാവും ആയി കരുതിയാൽ, ഈശ്വരൻ പ്രാപഞ്ചിക ദുഃഖത്തിൽപെട്ട് ദുഃഖിതനാവും.

ആസ്തികൻ:– വിവിധ കർമങ്ങളുടെ കർത്താവും, ജീവികളുടെ ഫലദാതാവും ധാർമികനും ന്യായാധീശനുമായ വിദ്വാൻ കർമങ്ങളിൽപെടുകയോ പ്രാപഞ്ചികനാവുകയോ ചെയ്യുന്നില്ലെങ്കിൽ അനന്ത സാമർത്ഥ്യയുക്തനായ ഈശ്വരൻ എങ്ങനെ പ്രാപഞ്ചികനോ ദുഃഖിതനോ ആകും ? നിങ്ങൾ നിങ്ങളേപ്പോലെയും തീർത്ഥങ്കരന്മാരെപ്പോലെയും ഈശ്വരനെ കരുതുന്നുണ്ടാവാം. ഇതെല്ലാം അവിദ്യനിമിത്തമാണ്. അതിൽനിന്നു വിടുതൽ ആഗ്രഹിക്കുന്നെങ്കിൽ വേദാദിസത്യശാസ്ത്രങ്ങളെ ആശ്രയിക്കുക. വിഭ്രമജാലത്തിൽ പെട്ടുഴലുന്നതെന്തിനാണ്.

## ജൈനരുടെ ജഗത്ത്

ജൈനർ ജഗത്തിനെ എന്തായി കരുതുന്നുവെന്ന് അവരുടെ സൂത്രങ്ങളിൽ പറഞ്ഞിരിക്കുന്നതുപോലെ വിവരിക്കാം. ഒന്നാമതു് സംക്ഷേപമായി മൂലാർത്ഥം പറയുകയും പിന്നീട് നേരും കള്ളവും എന്തെന്നു സമീക്ഷയും ചെയ്യാം.

മൂലം:_ സാമി അണാഇ അണന്തേ ചഉഗഈ സംസാരഘോര-
കാന്താരേ
മോഹാഇ കമ്മഗുരുഠിഇ വിവാഗവസഉ ഭമഇ ജീവോ.[52]
(പ്രകരണരത്നാകരം, 2_ാംഭാഗം, സമ്യക്ത്വസ്വരൂപസ്തവം, സൂ:2)

ഇതു് പ്രകരണരത്നാകരം രണ്ടാംഭാഗം എന്നഗ്രന്ഥത്തിൽ സമ്യക്ത്വപ്രകാശം എന്ന പ്രകരണത്തിൽ ഗൗതമനും മഹാവീരനു മായുള്ള സംവാദമാണു്. ഇതിൻെറ സംക്ഷിപ്തവും ഉപയുക്തവുമായ അർഥമിതാണു്:– ഈ സംസാരം അനാദിയും അനന്തവുമാണു്. ഇതിൻെറ ഉത്പത്തി ഉണ്ടായിട്ടില്ല. നാശമുണ്ടാവുകയുമില്ല. അതാ യതു് ആരും സൃഷ്ടിച്ചതല്ല ഇതെന്നർഥം. അതുകൊണ്ടാണു് ആസ്തി കനാസ്തിക സംവാദത്തിൽ, ഹേ മൂഢ! ജഗത്തിൻെറ കർത്താവായി ആരുമില്ല. ഒരിക്കലും ഉണ്ടായതല്ല, ഒരിക്കലും നശിക്കയുമില്ല എന്നു പറഞ്ഞതു്.[53]

സമീക്ഷകൻ_ സംയോഗത്താൽ ഉണ്ടാകുന്നതു് ഒരിക്കലും അനാദിയും അനന്തവും ആകുകയില്ല. ഉത്പത്തിയും വിനാശവും ഉണ്ടാകാതെ കർമം ഇല്ല. ജഗത്തിൽ ഉണ്ടാകുന്നവയെല്ലാം ഉത് പത്തി വിനാശങ്ങളോടുകൂടിയതാണെന്നുകാണാം. പിന്നെങ്ങനെ യാണു് ജഗത്തു് ഉത്പത്തി വിനാശങ്ങളില്ലാത്തതാകുന്നതു്. അതിനാൽ നിങ്ങളുടെ തീർഥങ്കരന്മാർക്കു് ശരിയായ ബോധമില്ലാ യിരുന്നു. ഉണ്ടായിരുന്നെങ്കിൽ ഇത്തരം അസംഭവ്യകാര്യങ്ങളെ ങ്ങനെയെഴുതി?

നിങ്ങൾ ഗുരുക്കന്മാർക്കു ചേർന്ന ശിഷ്യന്മാർ തന്നെ. നിങ്ങളുടെ വാക്കുകൾ കേൾക്കുന്നവർക്കു് ഒരിക്കലും പദാർഥജ്ഞാനം ഉണ്ടാവു കയില്ല. പ്രത്യക്ഷമായി സംയുക്തപദാർഥം കണ്ടിട്ടും അതിൻെറ ഉത്പത്തി വിനാശങ്ങൾ അംഗീകരിക്കാത്തതെന്തു്? അതായതു് ഇവരുടെ ഗുരുക്കന്മാർക്കും ജൈനികൾക്കും ഭൂമിശാസ്ത്രവും ജ്യോതി ശാസ്ത്രവും അറിവില്ലായിരുന്നു. ഇപ്പോഴും ഇവർക്കു് അറിവില്ല. ഉണ്ടായിരുന്നെങ്കിൽ ഇനിയെഴുതുന്ന അസംഭവ്യകാര്യങ്ങൾ വിശ്വ സിക്കയും പറയുകയും ചെയ്യുന്നതെങ്ങനെ?

---

52. അർഥം ഇപ്രകാരമാണു്:– ഹേ സ്വാമിൻ ! ഈ അനാദിയും അനന്തവും നാലുഗതികളുള്ളതുമായ സംസാരരൂപിയായ ഘോരവനത്തിൽ മോഹനീ യാദി കർമങ്ങളുടെ ഉത്കൃഷ്ടസ്ഥിതിവിപാകത്തിൽ-ഫലത്തിനു വശീഭൂത മായി ജീവൻ ഭ്രമണം ചെയ്യുന്നു. 53. മൂഢാത്മാവേ, ജഗത്തിനു കർത്താവില്ല. സ്വയംസിദ്ധമാണീ ജഗത്തു്. (മുൻപേജ് നോക്കുക)

ഈ സൃഷ്ടിയിൽ 'പൃഥിവീകായം' പൃഥിവി ജീവൻെറ ശരീരമാണ്. ജലകായാദികളും ജീവനാണ് എന്നു കരുതുന്നു. ഇതു് ആർക്കും സ്വീകരിക്കാവുന്നതല്ല. ഇനിയുമുണ്ട് മിഥ്യാ വാക്കുകൾ. ജൈനികൾ ഈശ്വരനായും സമ്യക്ജ്ഞാനികളായും കരുതുന്ന തീർത്ഥങ്കരന്മാരുടെ മിഥ്യാ പ്രലപനങ്ങൾക്ക് ഏതാനും ഉദാഹരണം പറയാം.

രത്നസാരം 1-ാം ഭാഗം 145-ാം പേജിൽ-ജൈനർ അംഗീകരിക്കുന്ന ഗ്രന്ഥമാണിതു്-1879 ഏപ്രിൽ 28-ാം തിയതി ബനാറസിൽ ജൈനപ്രഭാകര പ്രസിൽ നാനക്ചന്ദ്ജതി അച്ചടിപ്പിച്ച് പ്രകാശനം ചെയ്തതാണ് — അതിൽ കാലത്തിൻെറ വ്യാഖ്യാനം ഇങ്ങനെ നല്കുന്നു:-

"അതായതു്, സമയത്തിനു് സൂക്ഷ്മകാലമെന്നു പേർ. അസംഖ്യാത സമയത്തിനു് ആവലി എന്നും പറയുന്നു. ഒരുകോടി അറുപത്തേഴുലക്ഷത്തി എഴുപതിനായിരത്തി ഒരുനൂററിപ്പതിനഞ്ച് (16770115) ആവലികൾ ഒരു മുഹൂർത്തവും, മുപ്പതു മുഹൂർത്തം ഒരു ദിവസവും പതിനഞ്ചു ദിവസം ഒരു പക്ഷവും രണ്ടു പക്ഷം ഒരു മാസവും പന്ത്രണ്ടു മാസം ഒരു വർഷവുമാണ്. അതുപോലെ എഴുപതുലക്ഷത്തി അമ്പത്താറായിരംകോടി വർഷം ഒരു പൂർവവും അസംഖ്യാത പൂർവം ഒരു പല്യോപമ കാലവുമാണ്. അസംഖ്യാതമെന്നതിൻെറ സാരമിതാണ്—: നാലുകോശം[54] ചതുരത്തിൽ അത്രയും ആഴത്തിൽ ഒരു കിണർ കുഴിച്ചു് അതിൽ ജുഗലിയ മനുഷ്യരുടെ രോമം ഇനി പറയുംവണ്ണം തയ്യാറാക്കി നിറയ്ക്കണം. ജുഗലിയ മനുഷ്യരുടെ രോമങ്ങൾ ഇന്നുള്ള മനുഷ്യരുടെ രോമത്തേക്കാൾ നാലായിരത്തിതൊണ്ണൂററാറംശം ചെറുതാണ്. അതായതു് ജുഗലിയ മനുഷ്യരുടെ നാലായിരത്തിതൊണ്ണൂററാറു രോമങ്ങൾ ചേർന്നെങ്കിലേ ഇപ്പോഴുള്ള മനുഷ്യൻെറ ഒരു രോമമാകൂ. ജുഗലിയ മനുഷ്യൻെറ ഒരംഗുലം നീളമുള്ള മുടി ഏഴു തവണ എട്ടെട്ടു കഷണങ്ങളാക്കണം. അപ്പോൾ ഇരുപതുലക്ഷത്തി തൊണ്ണൂറേഴായിരത്തി നൂററമ്പത്തിരണ്ട് കഷണമാകും. (2097152) ഇപ്രകാരമുള്ള ഓരോ കഷണങ്ങൾകൊണ്ട് മുമ്പു പറഞ്ഞ കിണർ നിറയ്ക്കണം. അതിൽ നിന്നു് നൂറുകൊല്ലം ഇടവിട്ടു് ഓരോ കഷണം എടുക്കണം. കഷണമെല്ലാം എടുത്തു തീർന്നു് കിണർ ഒഴിയുമ്പോൾ അത്രയും കാലത്തിനു് സംഖ്യാതകാലം എന്നു പറയും. അവയിൽ നിന്നു് ഓരോ

54. ഏകദേശം 2 മൈൽ

ക്ഷണവും അനവധി ക്ഷണങ്ങളാക്കി, മുകളിൽക്കൂടി ചക്രവർത്തിയുടെ പട കടന്നുപോയാൽക്കൂടി അമരാത്തവണ്ണം കിണററിൽകുത്തിനിറയ്ക്കണം. പിന്നീട് ഓരോ ക്ഷണം വീതം നൂറു കൊല്ലത്തിലൊരിക്കൽ എടുക്കണം. കിണർ ഒഴിയുമ്പോൾ അസംഖ്യാതം പൂർവങ്ങളായി. അതിൽ നിന്ന് പല്യോപമകാലവം ഗണിക്കാവുന്നതാണ്.

പത്തുകോടികോടി പല്യോപമകാലം കഴിയുമ്പോൾ ഒരു സാഗരോപമകാലമായി. പത്തുകോടി സാഗരോപമകാലം ഒരു ഉത്സർപ്പണി. ഒരു ഉത്സർപ്പണിയും ഒരു അവസർപ്പണിയും[55] കൂടുന്നതു് ഒരു കാലചക്രം. അനന്തകാലചക്രം കഴിയുമ്പോൾ ഒരു 'പുദ്ഗലപരാവൃത്ത'മാകും.

അനന്തകാലമെന്നു പറയുന്നതെന്താണ്? സിദ്ധാന്ത പുസ്തകങ്ങളിൽ നവദൃഷ്ടാന്തങ്ങളാൽ കാലസംഖ്യ ഗണിച്ചിട്ടുണ്ട്. അതിനു ശേഷമുള്ളതു് അനന്തകാലമാണ്. അനന്തപുദ്ഗല പരാവൃത്ത കാലം ജീവൻ കറങ്ങിത്തിരിയുന്നു. ഇത്യാദിയാണ് സിദ്ധാന്തങ്ങൾ.

ഗണിതജ്ഞന്മാരേ കേട്ടാലും. ജൈനഗ്രന്ഥങ്ങളിൽ നിന്നു് കാലസംഖ്യ ഗണിക്കാനാകുമോ ഇല്ലയോ? ഇതെല്ലാം സത്യമാണെന്നു വിശ്വസിക്കാനാകുമോ? തീർത്ഥങ്കരന്മാർ പഠിച്ച ഗണിതവിദ്യയാണിതു്! ഇങ്ങനെയെല്ലാം ഇവരുടെ മതത്തിൽ ഒട്ടേറെ ഗുരു ശിഷ്യന്മാരുണ്ട്. അവരുടെ അജ്ഞാനത്തിനു് ഒരതിരുമില്ല.

ഇനിയും അന്ധകാരം കാണുക. രത്നസാരം ഒന്നാം ഭാഗത്തിന്റെ 134-ാം പേജിൽ മുതൽ കുറെ അമ്മൂമ്മക്കഥകൾ ഉണ്ട്. ഇവ ജൈന സിദ്ധാന്തങ്ങളും ഋഷഭദേവൻ മുതൽക്കുള്ള ഇരുപത്തിനാല് തീർത്ഥങ്കരന്മാരുടെ വചനസാരസംഗ്രഹവുമാണ് ഇതുപോലെ 148-ാം പേജിൽ എഴുതിയിരിക്കുന്നു:—

''പൃഥിവീകായത്തിലെ ജീവന്മാരാണ് മണ്ണും കല്ലും മററും. അതിനുള്ളിൽ ഉള്ള ജീവാത്മാവിന്റെ ശരീരപരിമാണം ഒരംഗുലത്തിന്റെ അസംഖ്യാതാംശം അഥവാ അത്യന്ത സൂക്ഷ്മമാണ്. അതിന്റെ ആയുസ് അങ്ങേയററം ഇരുപത്തീരായിരം വർഷമാണ്.''

55. ഇവിടെ അവസർപ്പണിയുടെ കാലം നിർദ്ദേശിച്ചിട്ടില്ല. ഉത്സർപ്പണി എന്നതു കഴിഞ്ഞു് അത്രയുംകാലം ഒരു അവസർപ്പണി എന്നു കൂടി വേണ്ടതായിരുന്നു. മൂലത്തിന്റെ പകപ്പിൽ വിട്ടുപോയതാവാം.

തുടന്ന് അവിടെത്തന്നെ "മരത്തിന്റെ ഒരു ശരീരത്തിൽ അനന്ത ജീവന്മാരുണ്ട്. അവയെ സാധാരണ വനസ്പതികളായി ഗണിക്കുന്നു. കന്ദമൂലപ്രമുഖവും, അനന്തകായപ്രമുഖവും ആയവയെ സാധാരണ വനസ്പതിയുടെ ജീവൻ എന്നു പറയണം. അതിന്റെ ആയുസ്സ് അനന്തമുഹൂർത്തമാണ്." ഇവിടെ നേരത്തേ എഴുതിയ മുഹൂർത്തം സ്മരണീയം.

"ഒരു ശരീരത്തിൽ ഒരിന്ദ്രിയം മാത്രമുള്ള അതായത് സ്പർശേന്ദ്രിയം മാത്രമുള്ളതിൽ ഒരു ജീവൻ വസിക്കുന്നു. അതിനെ പ്രത്യേക വനസ്പതിയെന്നു പറയുന്നു. അതിന്റെ ദേഹം ഒരായിരം യോജനയാണ്. പുരാണക്കാരുടെ യോജന 4 കോശമാണ്. ജൈനികളുടേതാകട്ടെ. പതിനായിരം ദശസഹസ്രം കോശമാണ്. അങ്ങിനെ നാലായിരം കോശമുള്ള ശരീരമാണത്. അതിന്റെ ആയുസ്സ് കൂടിയാൽ പതിനായിരം വർഷമാണ്."

"ഇനി രണ്ടിന്ദ്രിയങ്ങളുള്ള ജീവൻ ആണ്. അതിന്ന് ശരീരവും മുഖവും ഉണ്ട്. ശംഖ്, കവടി, പേൻ മുതലായവയാണിത്. അതിന്റെ ശരീരവലുപ്പം ഏററവും കൂടിയത് നാല്പത്തെട്ട് കോശമാണ്. ആയുസ്സ് കൂടിയാൽ പന്ത്രണ്ടുവർഷവും".

സമീക്ഷകൻ:— ഇവിടെ വലിയ തെററുപററി. ഇത്രയും വലിയ ശരീരത്തിന്ന് ആയുസ്സ് കൂട്ടി എഴുതാമായിരുന്നു. നാല്പത്തെട്ടുകോശം വലുപ്പമുള്ള പേൻ ജൈനരുടെ ദേഹത്തു കയറിക്കാണും. അവർ കണ്ടുംകാണും. ഇത്രയും വലിയ പേനിനെ കാണാൻ മററാക്കു് എവിടെയാണ് ഭാഗ്യം!

ഇനിയും കാണു ആന്ധ്യം! രത്നസാരം ഒന്നാംഭാഗം 150-ാം പേജിൽ– "തേ൦, മൂട്ട, ചെള്ള്, ഈച്ച എന്നിവയ്ക്കു് ഓരോ യോജനയാണ് ശരീരം. ആയുസ്സ് ആറുമാസവും."

സമീക്ഷകൻ:– നന്നാലും കോശം വലുപ്പമുള്ള തേളിനെ മററാരും കണ്ടിരിക്കയില്ല. എട്ടുമൈലുള്ള തേളും ഈച്ചയും ജൈനമതത്തിലുണ്ട്. ഈ തേളും ഈച്ചയും അവരുടെ വീട്ടിലാവാം പാപ്പ്! അവരല്ലാതെ ലോകത്തിലാരും ഇവയെ കണ്ടിരിക്കയില്ല. ഇത്തരമൊരു തേ൦ ജൈനിയെ കടിച്ചാൽ അയാളുടെ ഗതിയെന്താകും!

ജലചാരികളായ മത്സ്യങ്ങളുടെ ശരീരയളവ് ഒരായിരം യോജന–പതിനായിരം കോശം ഒരു യോജനയെന്ന കണക്കിൻ പ്രകാരം–ഒരുകോടി കോശമാണ്. ഒരുകോടി പൂർവവർഷങ്ങളാണ് ആയുസ്സ്!

സമീക്ഷകൻ:– ഇത്രയും വലിയ ജലജീവികളെ ജൈനിക ഉല്ലാതെ ആരും കണ്ടിരിക്കയില്ല.

നാല്ക്കാലിയായ ആനയുടേയും മററും ശരീരത്തിന്ന് രണ്ടുമുതൽ ഒമ്പതു കോശംവരെയണ്ട് വലുപ്പം. ആയുസ്സ്" എൺപത്തിനാലായിരം വഷ്വും.

സമീക്ഷകൻ:- ഇത്ര വലിയ ജീവികളേയും ജൈനർ കണ്ടിരിക്കാം! വിശ്വസിക്കുന്നുമുണ്ടാകാം. ബുദ്ധിമാന്മാക്കാക്കും വിശ്വസിക്കാൻ വയ്യ.

ജലചാരികളും ഗർഭജങ്ങളുമായ ജീവികളുടെ ശരീരത്തിന്ന് ഒരായിരം യോജനയാണ്_ഒരുകോടികോശം_വലുപ്പം. ആയുസ്സ് ഒരുകോടി പൂർവവഷ്ങ്ങളും.

ഇത്ര വലിയ ശരീരവും ആയുസ്സുമുള്ളവയെ ജൈനാചാര്യന്മാർ സ്വപ്നത്തിൽ കണ്ടിരിക്കാം. ഒരിക്കലും സംഭവിക്കാത്ത മഹാകള്ളങ്ങളല്ലേ ഇതെല്ലാം?

## ജൈനരുടെ ഭൂമിശാസ്ത്രം

ഇനി ഇവരുടെ ഭൂമിയുടെ വലുപ്പം നോക്കുക. രത്നസാരം ഒന്നാംഭാഗം 152_ാം പേജിൽ ''ഈ ദൃശ്യവല്ലാത്തലോകത്തിൽ അസംഖ്യാതം ദ്വീപുകളും സമുദ്രങ്ങളും ഉണ്ട്. അസംഖ്യാതം എന്നതിന്ന് രണ്ടരസാഗരോപമകാലത്തിലുള്ളത്ര സമയം ദ്വീപുകളും സമുദ്രങ്ങളും എന്നാണർഥം.'' ഈ പൃഥിവിയിൽ ഒന്നാമത്തേതായ ജംബുദ്വീപ് എല്ലാദ്വീപുകളുടേയും നടുക്കാണ്. ഇതിന്ന് ഒരു ലക്ഷം യോജന അഥവാ ഒരർബുദം കോശമാണ്[56] വിസ്തീർണ്ണം. ഇതിന്നു നാലുചുററും ലവണ സമുദ്രമാണ്. അതിൻെറ വിസ്തീർണ്ണം രണ്ടുലക്ഷം യോജന അഥവാ രണ്ടർബുദം കോശവും. ഈ ജംബുദ്വീപിൻെറ നാലുവശത്തും ധാതകീഖണ്ഡമെന്ന ദ്വീപുണ്ട്. ഇതിന്ന് നാലുലക്ഷംയോജന_നാലർബുദം കോശം-വിസ്താരമുണ്ട്. അതിന്നു പിന്നിൽ കാലോദധി എന്ന സമുദ്രമാണ്. അതിൻെറ വിസ്തീർണ്ണം എട്ടുലക്ഷം യോജന—എട്ടർബുദം കോശം—ആണ്. അതിന്നുപിന്നിൽ പുഷ്കരാവത്തമെന്ന ദ്വീപുണ്ട്. അതിൻെറ വിസ്തീർണ്ണം പതിനാറ് ലക്ഷം യോജന—പതിനാറ് അർബുദം കോശം—ആണ്. ആ ദ്വീപിൻെറ ഉള്ളിൽ കുന്നും കഴിയുമാണ്. പകുതിസ്ഥലത്തു് മനുഷ്യർ വസിക്കുന്നു. അതിന്നുമപ്പുറം അസംഖ്യാതം ദ്വീപുകളും സമുദ്രങ്ങളുമുണ്ട്. അവയിൽ തിര്യക്‌വർഗം പാക്കുന്നു.

---

56. ഒരർബുദം പത്തുകോടിയാണ്.

രത്നസാരം ഒന്നാംഭാഗം 153ാം പേജിൽ ''ജംബുദ്വീപിൽ ഒരു ഹിമവന്തം, ഒരു ഐരണ്ഡവന്തം, ഒരു ഹരിവഷം, ഒരു രമ്യകം, ഒരു ദേവകുരു, ഒരു ഉത്തരകുരു എന്നിങ്ങനെ ആറു പ്രദേശങ്ങളുണ്ട്.

സമീക്ഷകൻ:- ഭൂമിശാസ്ത്രമറിയാവുന്നവർ കേൾക്കണം. ഭൂമിയുടെ അളവെടുത്തതിൽ നിങ്ങൾക്കോ ജൈനക്കോ തെററിയതു്? ജൈനക്കാണെങ്കിൽ നിങ്ങളവക്കു പറഞ്ഞുകൊടുക്കുക. നിങ്ങൾക്കു തെററിയെങ്കിൽ അവരിൽനിന്നു് ഗ്രഹിച്ചുകൊള്ളുക. തെല്ലൊന്നു ചിന്തിച്ചാൽ ഒരുകാര്യം വ്യക്തമാകും. ജൈനികളുടെ ആചാര്യന്മാരും ശിഷ്യന്മാരും ഭൂമിശാസ്ത്രമോ ജ്യോതിശ്ശാസ്ത്രമോ, കണക്കോ ഒട്ടും പഠിച്ചവരല്ല, ആയിരുന്നെങ്കിൽ ഈ നടക്കാത്ത കാര്യങ്ങൾ പുളുവടിക്കുമായിരുന്നോ?

ഇത്തരം അവിദ്വാന്മാർ, ജഗത്തിനു് കർത്താവില്ല എന്നും, ഈശ്വരനില്ല എന്നും മററും വിശ്വസിക്കുന്നതിലെന്താണാശ്ചര്യം ? ഇതുകൊണ്ടാണു് ജൈനികൾ അവരുടെ ഗ്രന്ഥങ്ങൾ വിദ്വാന്മാക്കോ അന്യമതസ്ഥക്കോ നൽകാത്തതു്. പ്രാമാണികരായ തീർഥങ്കരന്മാർ രചിച്ച സിദ്ധാന്തഗ്രന്ഥങ്ങളെന്നു് ഇവർ കരുതുന്ന ഈ ഗ്രന്ഥങ്ങളിൽ നിറയെ അവിദ്യായുക്തമായ കാര്യങ്ങളാണു്. അതുകൊണ്ടു് കാണാനനുവദിക്കുകയില്ല. കണ്ടാൽ കള്ളിവെളിച്ചത്താകുമല്ലോ. ഇവക്കല്ലാതെ, അല്പമെങ്കിലും ബുദ്ധിയുള്ളവക്കാക്കും ഒരിക്കലും ഈ പുളുവധ്യായങ്ങൾ സത്യമാണെന്നു തോന്നുകപോലും ഇല്ല.

## ജഗത്തിനെ അനാദിയാക്കാൻ!

ഈ നൂലാമാലകളെല്ലാം ഉണ്ടാക്കിയിരിക്കുന്നതു് ജഗത്ത് അനാദിയാണെന്നു് സ്ഥാപിക്കാനാണു്. പക്ഷേ ഇതെല്ലാം പച്ച കള്ളമാണു്. ജഗത്കാരണം അനാദി തന്നെ. എന്തെന്നാൽ ആ പരമാണു തുടങ്ങിയ തത്ത്വസ്വരൂപങ്ങൾ കർത്തൃരഹിതമാണു്. എന്നാൽ നിയമാനുസരണം 'ആകുന്നതിനോ അഴിയുന്നതിനോ' ഉള്ള സാമർഥ്യമേ ഇല്ല. ദ്രവ്യമെന്നു പേരുള്ളതാണു് പരമാണു. സ്വഭാവേന വെവ്വേറെ രൂപമുള്ളതും ജഡവുമാണതു്. സ്വയം എന്തെങ്കിലും യഥായോഗ്യം ആകാനവക്കു കഴിവില്ല. അതിനാൽ ഇതിനെക്കൊണ്ടു് ഉണ്ടാക്കുന്ന ചൈതന്യം നിശ്ചയമായും ഉണ്ടു്. ആ ഉണ്ടാക്കുന്നവൻ ജ്ഞാനസ്വരൂപനമാണു്".

പൃഥിവി, സൂര്യൻ മുതലായ ലോകങ്ങളെയെല്ലാം നിയമത്തിൽ നടത്തുന്നതു് അനാദിയും ചേതനവുമായ ഈശ്വരൻെറ

  

ജോലിയാണ്. അതിൽ സംയോഗ രചനാവിശേഷം കാണാം. ആ സ്ഥൂലജഗത്ത് ഒരിക്കലും അനാദിയല്ല. കാര്യജഗത്ത് നിത്യമെങ്കിൽ അതിൻെറ കാരണം ഉണ്ടാവില്ല. മറിച്ച് അതുതന്നെ കാര്യകാരണ രൂപമാകും. അങ്ങനെയാണെങ്കിൽ കാര്യവും കാരണവും ഒന്നായിരിക്കയാൽ അന്യോന്യാശ്രയം, ആത്മാശ്രയം, എന്നീ ദോഷങ്ങൾ വരും. തൻെറ തോളിൽ താൻ കയറുന്നതും, പിതാവും പുത്രനും ഒരാളായിരിക്കുന്നതും നടപ്പുള്ളതല്ല. അതിനാൽ ജഗത്കർത്താവ് ഉണ്ടെന്നു വിശ്വസിച്ചേ പററൂ.

ചോദ്യം:- ജഗത്കർത്താവ് ഈശ്വരനാണെങ്കിൽ ഈശ്വരൻെറ കർത്താവാരാണ്?

ഉത്തരം:- കർത്താവിൻെറ കർത്താവും കാരണത്തിൻെറ കാരണവും ഒരിക്കലും ഉണ്ടാവുകയില്ല. കർത്താവും കാരണവും ഉള്ളതുകൊണ്ടാണ് കാര്യം ഉണ്ടാകുന്നത്. സംയോഗവിയോഗങ്ങളുണ്ടാകാത്തതും ആദ്യസംയോഗവിയോഗങ്ങൾക്ക കാരണവും ആയതിന് കർത്താവോ കാരണമോ ഒരിക്കലുമില്ല. ഇതിൻെറ വ്യാഖ്യാനം എട്ടാം സമുല്ലാസത്തിൽ സൃഷ്ടിയുടെ വ്യാഖ്യാനത്തിലെഴുതിയിട്ടുള്ളതു നോക്കുക.[57]

ഈ ജൈനർക്ക് സ്ഥൂലകാര്യങ്ങൾ പോലും അറിവില്ലെങ്കിൽ പരമ സൂക്ഷ്മമായ സൃഷ്ടിവിദ്യ എങ്ങനെ ബോധിക്കാനാണ്? സൃഷ്ടി അനാദിയും അനന്തവുമാണെന്ന് വിശ്വസിക്കുന്ന ജൈനർ ദ്രവ്യപര്യായങ്ങളും അനാദിയും അനന്തവുമാണെന്നു കരുതുന്നു. ഓരോ ഗുണത്തിനും കാലത്തിനും പര്യായങ്ങളും, ഓരോ വസ്തുവിലും അനന്തപര്യായങ്ങളും ഉണ്ടെന്ന് പ്രകരണരത്നാകരത്തിൻെറ ഒന്നാം ഭാഗത്തിലുണ്ട്. ഇതൊരിക്കലും സംഭവ്യമല്ല. എന്തെന്നാൽ പരിണമിക്കുന്ന വസ്തുക്കളുടെ എല്ലാ അംഗങ്ങളും പരിണമിക്കും. അനന്തത്തിനുപകരം അസംഖ്യം എന്നു പറയുന്നതും ശരിയാവില്ല. ജീവാത്മാവിനെ സംബന്ധിച്ച് ശരിയായേക്കാം. ഈശ്വരനെ സംബന്ധിച്ച് ശരിയാവില്ല. ഓരോരോ ദ്രവ്യത്തിൽ അതാതിൻെറഓരോരോ കാര്യകരണ സാമർത്ഥ്യത്തെ അവിഭാജ്യ പര്യായങ്ങളാൽ അനന്ത സാമർത്ഥ്യമായി ഗണിക്കുന്നുതു് കേവലം അവിദ്യാജന്യമാണ്. ഒരു പരമാണുദ്രവ്യത്തിന് അതിരുണ്ട്. എങ്കിൽ അനന്ത വിഭാഗ രൂപ പര്യായങ്ങൾ അതിലെങ്ങനെ വർത്തിക്കും? അതുപോലെ ഓരോരോ ദ്രവ്യത്തിൽ അനന്ത ഗുണങ്ങളുണ്ടെന്നതും,

57. പേജ്-336 മുതൽ നോക്കുക.

ഒരു ഗുണത്തിന്റെ നിരവധി അവിഭക്ത പര്യായങ്ങളുണ്ടെന്ന സങ്കല്പവും വെറും ബാലിശമാണ്. അടിസ്ഥാനത്തിന് അന്തമുള്ളതിൽ വർത്തിക്കുന്നതിന് എന്തുകൊണ്ട് അന്തമില്ല? ഇങ്ങനെ നിരവധി മിഥ്യാജല്പനങ്ങൾ എഴുതിയിരിക്കുന്നു.

## ജീവ-ജഡങ്ങൾ

ജീവജഡങ്ങൾ എന്താണ് എന്നതിനെപ്പററി ജൈനരുടെ നിർണയമിപ്രകാരമാണ്:--

ചേതനാ ലക്ഷണോ ജീവഃ സ്യാദജീവസ്തദന്യകഃ
സത്കർമ പുദ്ഗലാഃ പുണ്യം പാപം തസ്യവിപര്യയഃ.[58]

ഇത് ജിനദത്തസൂരിയുടെ വചനവും, പ്രകരണരത്നാകരം ഒന്നാംഭാഗത്തിലും, നയചക്രസാരത്തിലുമെഴുതിയിട്ടുള്ളതുമാണ്. ചേതനാലക്ഷണം ജീവന്റേതും ചേതനാരഹിതം അജീവം-ജഡവുമാണ്. സത്കർമരൂപിയായ പുദ്ഗലം പുണ്യവും പാപകർമരൂപമായ പുദ്ഗലം പാപവും ചെയ്യിക്കുന്നു.

സമീക്ഷകൻ_ ജീവജഡങ്ങളുടെ ലക്ഷണം ശരിയാണെങ്കിലും ജഡമായ പുദ്ഗലം പാപപുണ്യയുക്തമാകാൻ വഴിയില്ല. പാപപുണ്യങ്ങൾ ചെയ്യുന്ന സ്വഭാവം ചേതനത്തിലേയുള്ളൂ. എത്രയെത്ര ജഡവസ്തുക്കളുണ്ടോ അവയെല്ലാം പാപപുണ്യരഹിതമാണെന്നു കാണാം. ജീവൻ അനാദിയാണെന്ന വിശ്വാസം ശരിയാണ്. എന്നാൽ ആ അല്പനും അല്പജ്ഞനുമായ ജീവാത്മാവ് മുക്തിദശയിൽ സർവജ്ഞനാകുന്നു എന്നു വിശ്വസിക്കുന്നതു ശരിയല്ല. അല്പവും അല്പജ്ഞവുമായതിന്റെ സാമർഥ്യവും എപ്പോഴും അതിരുള്ളതായിരിക്കും.

ജഗത്തു്, ജീവൻ, ജീവന്റെ കർമവും ബന്ധവും എന്നിവ അനാദിയാണെന്നു് ജൈനർ വിശ്വസിക്കുന്നു. എന്തെന്നാൽ സംയോഗജന്യമായ ജഗത്തിന്റെ കാര്യകാരണങ്ങളും പ്രവാഹേന കാര്യവും, ജീവന്റെ കർമവും ബന്ധവും പ്രവാഹത്താലല്ലാതെ സ്വരൂപത്തിൽ അനാദിയല്ല. ആണെന്നു വിശ്വസിച്ചാൽ കർമ—ബന്ധങ്ങളിൽ നിന്നു വിട്ടതലുണ്ടെന്നെങ്ങനെ വിശ്വസിക്കാം? അനാദിയായതു് ഒരിക്കലും വിട്ടുപോവുകയില്ല. അനാദിയായതും നശിക്കുമെങ്കിൽ നിങ്ങളുടെ എല്ലാ അനാദിവസ്തുക്കളുടേയും നാശം പ്രസക്തമാകും. അപ്പോൾ കർമത്തിന്റെ നാശവും പ്രസക്തമാകും. അനാദി നിത്യമാണെങ്കിൽ കർമവും ബന്ധവും നിത്യമാകും. കർമ

58. ആർഹതദർശനം-87.

ങ്ങളിൽ നിന്നുള്ള വിടുതലാണ് മുക്തിയെങ്കിൽ, എല്ലാ കർമങ്ങളിൽ നിന്നുമുള്ള വിടുതൽ മുക്തിയുടെ നിമിത്തമാകും. അപ്പോൾ മുക്തി നൈമിത്തികമാകും. അതു് സദാ നിലനില്ക്കുകയുമില്ല. കർമവും കർത്താവും തമ്മിൽ നിത്യബന്ധം ഉണ്ടാവുകയാൽ കർമവും ഒരിക്കലും വിട്ടുമാറാത്തതാകും. അപ്പോൾ നിങ്ങളുടെയും തീർഥങ്കരരുടേയും മുക്തി നിത്യമാണെന്നു പറഞ്ഞതു് ശരിയല്ലാതാകും.

ചോദ്യം:– ധാന്യത്തിന്റെ ഉമിപോയാലോ, അഗ്നിസംസർഗമുണ്ടായാലോ അതു മുളയ്ക്കാത്തതുപോലെ മുക്തി നേടിയ ജീവൻ വീണ്ടും ജനനമരണ രൂപിയായ സംസാരത്തിൽ വരികയില്ല.

ഉത്തരം:– ജീവനും കർമവുമായുള്ള ബന്ധം ഉമിയും ബീജവുമായുള്ളതുപോലെയല്ല. ഇവിടെ സമവായ ബന്ധമാണുള്ളതു്. അനാദികാലം മുതൽ ജീവനും അതിന്റെ കർമകർത്തൃത്വ ശക്തിയുമായി ബന്ധമുണ്ടു്. അതിൽ കർമം ചെയ്യാനുള്ള ശക്തി ഇല്ലെന്നു വരികിൽ ജീവൻ ശിലാതുല്യനാകും. മുക്തി അനുഭവിക്കാനും ശക്തിയില്ലാതാകും. അനാദികാലത്തെ കർമബന്ധനത്തിൽ നിന്നു വിട്ടു് ജീവൻമുക്തനാകുമെങ്കിൽ നിങ്ങളുടെ നിത്യമുക്തിയിൽനിന്നു വിട്ടും ബന്ധനത്തിൽ വീഴും. കർമരൂപിയായ മുക്തിസാധനങ്ങളിൽ നിന്നു വിട്ടും ജീവൻ മുക്തനാകുമെങ്കിൽ നിത്യമുക്തിയിൽ നിന്നു വിട്ടു് ബന്ധനത്തിലും പെടാവുന്നതാണു്. സാധനങ്ങളാൽ സിദ്ധമായ വസ്തു ഒരിക്കലും നിത്യമാവുകയില്ല. സാധനസിദ്ധമല്ലാതെ മുക്തിയുണ്ടെങ്കിൽ കർമങ്ങളില്ലാതെ ബന്ധനവുമാകാം. വസ്ത്രങ്ങളിൽ പിടിക്കുന്ന അഴുക്കു്, കഴുകുമ്പോൾ പോയി, വീണ്ടും പിടിക്കുകയും ചെയ്യുന്നു. അതുപോലെ മിഥ്യാത്വം മുതലായ ഹേതുക്കളാലും രാഗദ്വേഷാദികളെ ആശ്രയിച്ചും ജീവൻ കർമരൂപമായ ഫലത്തെ അനുഭവിക്കുന്നു. യഥാർഥമായ ജ്ഞാനം, ദർശനം, സത്സ്വഭാവം എന്നിവകൊണ്ടു് നിർമലമാവുന്നെന്നും, മാലിന്യകാരണങ്ങളാൽ മാലിന്യമുണ്ടാകുന്നെന്നുമാണെങ്കിൽ സംസാരിയായ ജീവൻ മുക്തനാണെന്നും മുക്തജീവൻ സംസാരിയാണെന്നും കരുതേണ്ടിവരും. എന്തെന്നാൽ മാലിന്യം നിമിത്തങ്ങളാൽ മാറുന്നുവെങ്കിൽ നിമത്തങ്ങളാൽ മാലിന്യം പുരളുകയും ചെയ്യും. അതിനാൽ ജീവന്റെ ബന്ധവും മുക്തിയും പ്രവാഹത്താൽ അനാദിയാണെന്നു കരുതുകയല്ലാതെ അനാദിയും അനന്തവുമായി അനാദിയാണെന്നു കരുതരുതു്.

ചോദ്യം:– ജീവൻ ഒരിക്കലും നിർമലമല്ലായിരുന്നു. മാലിന്യത്തോടുകൂടിയതായിരുന്നു.

ഉത്തരം:– ഒരു കാലത്ത് നിർമ്മലമായിരുന്നതിനു മാത്രമേ വീണ്ടും നിർമ്മലമാകാൻ കഴിയൂ. വസ്ത്രത്തിൽ പററുന്ന അഴുക്ക് കഴുകിക്കളയാം. അതിൻെറ സ്വാഭാവികമായ വെണ്മ കളയാനാവുകയില്ല. മാലിന്യം വീണ്ടും പുരളും. ഇതുപോലെയാണു് മുക്തിയിലും.

ചോദ്യം:- ജീവൻ പൂർവാർജിതകർമത്താൽ ശരീരധാരണം ചെയ്യുന്നു. ഈശ്വരനു് ഇതിൽ പങ്കുണ്ടെന്നു കരുതുന്നതു് വെറുതെയാണു്.

ഉത്തരം:– കർമം മാത്രമാണു് ശരീരധാരണത്തിൽ നിമിത്തം, ഈശ്വരനല്ലാ എങ്കിൽ അതിദുഃഖമുള്ള ചീത്തജന്മങ്ങളൊന്നും ജീവാത്മാവു് ഒരിക്കലും എടുക്കുകയേ ഇല്ല. എപ്പോഴും നല്ലനല്ല ജന്മങ്ങളേ എടുക്കൂ കർമം പ്രതിബന്ധകമാണെന്നാണെങ്കിൽ, രാജാവു് ശിക്ഷനല്ലാതെ കള്ളൻ സ്വയംവന്നു് ജയിലിൽ കയറാത്തതുപോലെയും, സ്വയം തൂക്കിലേറാത്തതുപോലെയും ജീവനു് ശരീരം നല്കാനും കർമഫലം നല്കാനും ഈശ്വരനുണ്ടെന്നു നിങ്ങളും വിശ്വസിച്ചുകൊൾക.

ചോദ്യം:- മദം – ലഹരി – പോലെ കർമഫലവും സ്വയം പ്രാപ്തമാകുന്നു. ഫലം നല്കാൻ മററൊരാളിൻെറ ആവശ്യമില്ല.

ഉത്തരം:– അങ്ങനെയാണെങ്കിൽ, മദ്യപാനം ധാരാളം ചെയ്യുന്നവർക്കു് കുറച്ചും പരിചയമില്ലാത്തവർക്കു് കൂടുതലും ലഹരി പിടിക്കുന്നതുപോലെ നിത്യവും വളരെ പാപപുണ്യങ്ങൾ ചെയ്യുന്നവർക്കു് കുറച്ചും വല്ലപ്പോഴുംകുറച്ചു ചെയ്യുന്നവർക്കു് കൂടുതലും ഫലം ലഭിക്കണം. അല്പം കർമം ചെയ്യുന്നവർക്ക് കൂടുതൽ ഫലം കിട്ടണം.

ചോദ്യം:– ഓരോരുത്തരുടേയും സ്വഭാവമനുസരിച്ചല്ലേ ഫലം ലഭിക്കുന്നതു്.?

ഉത്തരം:– സ്വഭാവത്താലാണെങ്കിൽ അതിൽനിന്നു വിടുകയോ അതുലഭിക്കുകയോ ഇല്ല. ശുദ്ധവസ്ത്രത്തിൽ നിമിത്തത്താൽ അഴുക്കു പുരളുന്നു, നിമിത്തത്താൽ കഴുകപ്പെടുന്നു. ഇങ്ങനെ കരുതുകയാവും ഉത്തമം.

ചോദ്യം:– സംയോഗമില്ലാതെ കർമപരിണാമത്തെ പ്രാപിക്കുകയില്ല. പാലിൽ പുളി ചേരാതെ തൈരാവുകയില്ലാത്തതു പോലെ. ജീവനും കർമവും ചേർന്നു് കർമപരിണാമം ഉണ്ടാകുന്നു.

ഉത്തരം:– പാലും പുളിയും ചേർക്കുന്നതു് മററൊരാളാണു്. അതുപോലെ ജീവനും കർമവുമായി ചേർക്കുന്നതിനു് ഈശ്വരൻ

വേണം. എന്തെന്നാൽ ജഡവസ്തു നിയമപൂർവം സ്വയം ചേരുകയില്ല. ജീവൻ അല്പജ്ഞനാകയാൽ സ്വയം കർമഫലത്തെ പ്രാപിക്കുവാൻ കഴിവില്ല. ഈശ്വരനാൽ വ്യവസ്ഥാപിതമായ സൃഷ്ടിക്രമമില്ലാതെ കർമഫലവ്യവസ്ഥ സാധ്യമല്ലെന്ന് ഇതിനാൽ സിദ്ധിക്കുന്നു.

ചോദ്യം:— കർമത്തിൽ നിന്നു മുക്തനാകുന്നയാളല്ലേ ഈശ്വരൻ.

ഉത്തരം:— അനാദികാലം മുതൽ ജീവൻ കർമവുമായി ചേർന്നിരിക്കുന്നതാണെങ്കിൽ അതിൽ നിന്ന് ഒരിക്കലും മുക്തിയില്ല.

ചോദ്യം:— കർമത്തിൻെറ ബന്ധത്തിന് ആദിയുണ്ട്.

ഉത്തരം:— ആദിയുള്ളതാണെങ്കിൽ കർമത്തിൻെറ സംയോഗം അനാദിയല്ല. സംയോഗത്തിനുമുമ്പ് ജീവൻ കർമഹീനനായിരിക്കണം. നിഷ്കർമമായതിന് കർമം ബാധിച്ചാൽ മുക്തനും ബാധിക്കും. കർമവും കർത്താവും തമ്മിൽ സമവായ ബന്ധം അഥവാ നിത്യബന്ധം ഉണ്ടാവും. അത് ഒരിക്കലും വിടുകയില്ല. അതിനാൽ ഒമ്പതാം സമുല്ലാസത്തിൽ എഴുതിയിരിക്കുന്നത് അംഗീകരിക്കുകയാണ് ഉചിതം.

ജീവൻ സ്വന്തം സാമർഥ്യവും ജ്ഞാനവും എത്രകണ്ട് വർധിപ്പിച്ചാലും അതിൽ പരിമിതജ്ഞാനവും സാമർഥ്യവുമേ ഉണ്ടാകൂ. ഒരിക്കലും ഈശ്വരതുല്യമാവുകയില്ല. എത്രകണ്ട് സാമർഥ്യം വർധിപ്പിക്കുന്നതു് ഉചിതമോ, അത്രയും യോഗത്താൽ വർധിപ്പിക്കാവുന്നതാണ്.

ജൈനികളുടെ അർഹതന്മാർ ശരീരപരിമാണമനുസരിച്ച് ജീവാത്മാവിൻെറ വലുപ്പം അംഗീകരിക്കുന്നല്ലോ.[59] അങ്ങനെയാണെങ്കിൽ ആനയുടെ ജീവൻ കീടത്തിലും കീടത്തിൻെറ ജീവൻ ആനയിലും എങ്ങനെ ഒതുങ്ങുമെന്ന് അവരോട് ചോദിക്കണം. ഇതും മൗഢ്യമാണ്. ജീവൻ ഒരുസൂക്ഷ്മപദാർഥമാണ്. അതിനൊരു പരമാണുവിലും വസിക്കാം. എന്നാൽ അതിൻെറ ശക്തികൾ ശരീരത്തിൽ പ്രാണൻ, വിദ്യുത്, നാഡികൾ മുതലായവയുമായി സംയോജിച്ചിരിക്കുന്നു. അതുകൊണ്ടാണ് ശരീരത്തിലെല്ലാം വർത്തിക്കുന്നു എന്നറിയുന്നതു്. സത്സംഗംകൊണ്ട് നല്ലതും, കുസംഗംകൊണ്ട് ചീത്തയുമായിത്തീരുന്നു.

59. ആത്മാപ്രത്യക്ഷാദിപ്രമാണസിദ്ധഃ ചൈതന്യരൂപഃ പരിണാമീ കർത്താ സാക്ഷാത് ഭോക്താ സ്വദേഹ പരിമാണഃ (പ്രകരണരത്നസാരം ഭാഗം 1.)

ജൈനർ ധർമം ഇപ്രകാരമാണെന്നു കരുതുന്നു:-

മൂലം:- രേ ജീവ ഭവ ദുഹാഇ ഇക്കം ചിയ ഹരഇ ജിണമയം ധമ്മം

ഇയരാണം പരമംതോ സുഹകജ്ജേ മൂഢാ മുസിഓസി.

(പ്രകരണരത്നാകരം ഭാഗം 2. ഷഷ്ടീശതകം 60, സൂത്രാങ്കം 3.)

സംക്ഷിപ്താർഥം:- എടോ ജീവാ, ഒരേയൊരു ജൈനമതം, ശ്രീവീതരാഗഭാഷിത ധർമം, മാത്രമേ സംസാര സംബന്ധിതമായ ജനനജരാമരണാദിദുഃഖങ്ങളെ ഹരിക്കുന്നതായുള്ളു. ഇതുപോലെ ശ്രേഷ്ഠദേവന്മാരും സദ്ഗുരുക്കന്മാരും ജൈനമതക്കാർ മാത്രമാണ്. ഇതരർ-വീതരാഗനായ ഋഷഭദേവൻ മുതൽ മഹാവീരൻ വരെയുള്ള വീതരാഗരായ ദേവന്മാരിൽ നിന്ന് ഭിന്നരായ-ഹരി, ഹരൻ, ബ്രഹ്മാവ് മുതലായവരെല്ലാം ദുർദേവതകളാണ്. നന്മയ്ക്കായി അവരെ ഭജിക്കുന്നവർ വഞ്ചിക്കപ്പെടുന്നു.

ഇതിൻെറസാരം ഇത്രമാത്രമാണ്-ജൈനമതത്തിലെ ശ്രേഷ്ഠദേവന്മാരെയും സദ്ഗുരുക്കന്മാരെയും വിട്ട് മററ് ദുർദേവതകളേയും ദുഷ്ടഗുരുക്കന്മാരെയും സേവിച്ചാൽ ഒരു നന്മയും ഉണ്ടാവുകയില്ല.

സമീക്ഷകൻ:- ഇവരുടെ മതഗ്രന്ഥങ്ങൾ എത്ര നിന്ദാഭരിതമാണെന്ന് വിദ്വാന്മാർ ചിന്തിക്കേണ്ടതാണ്.

മൂലം:-അരിഹം ദേവോ സുഗുരു സുദ്ധം ധമ്മം ച പഞ്ചനവക്കരോ

ധന്നാണം കയച്ഛാണം നിരന്തരം വസഇ ഹിയയമ്മി.

(ടീ. 2. 60. 1)

സംക്ഷിപ്താർഥം- ദേവേന്ദ്രപൂജിതനായ അർഹന്തനേക്കാൾ ഉത്തമമായി മററൊന്നില്ല. ദേവദേവനും ശ്രീമാനും ജ്ഞാനക്രിയാശാലിയും ശാസ്ത്രോപദേഷ്ടാവും, ശുദ്ധനും, നിഷ്കളങ്കനും, ദയാലുവും ജ്ഞാനത്തിൻെറയും നന്മയുടെയും ഉറവിടവുമായ ശ്രീജിനനും അദ്ദേഹമുപദേശിച്ച ധർമവുമാണ് ദുർഗതിയിൽപെട്ട പ്രാണികളെ സമുദ്ധരിക്കുന്നത്. മററ് ഹരിഹരാദികളുടെ ധർമം സംസാരത്തിൽ നിന്നു ഉദ്ധരിക്കാൻ പോരുന്നതല്ല. അഞ്ച് വാഴ്ത്തപ്പെട്ട അർഹന്തന്മാർക്കും ബന്ധുക്കൾക്കും നമസ്കാരം. നാല് ഗുണങ്ങൾ വാഴ്ത്തപ്പെട്ടവയാണ്. അവ, ദയ, ക്ഷമ, സമ്യക്ത്വജ്ഞാനം, ദേവദർശനവും സത്സ്വഭാവവും എന്നിവയാണ്.

സമീക്ഷകൻ:- മനുഷ്യനോടില്ലാത്ത ദയയല്ല. ക്ഷമയും അങ്ങനെ തന്നെ. ജ്ഞാനത്തിനു പകരം അജ്ഞാനവും ദേവദർശനത്തിനുപകരം അന്ധാകാരവും, സത്സ്വഭാവത്തിനു പകരം പട്ടിണി കിടക്കലും എങ്ങനെ നല്ലവയാകും? ദയയും ക്ഷമയും നല്ലവയാണെങ്കിലും പക്ഷപാതത്തിൽ പെട്ടുകഴിഞ്ഞാൽ ക്ഷമ അക്ഷമയും ദയ ദയയില്ലായ്മയും ആയിപ്പോകും. യാതൊരു ജീവിയേയും ദുഃഖിപ്പിക്കാതിരിക്കുകയാണ് ഇതിന്റെ പ്രയോജനം. പക്ഷേ അസാധ്യമാണിതു്. എന്തെന്നാൽ ദുഷ്ടന്മാരെ ശിക്ഷിക്കുന്നതും ദയയിൽ പെടുന്നതാണ്. ഒരു ദുഷ്ടനു് ശിക്ഷനല്കാതിരുന്നാൽ ആയിരം മനുഷ്യർക്കു് ദുഃഖമുണ്ടാകും. അതിനാൽ ആ ദയ ദയയില്ലായ്മയും ക്ഷമ അക്ഷമയുമാകും.

എല്ലാ ജീവികൾക്കും ദുഃഖനാശവും സുഖപ്രാപ്തി ഉണ്ടാകാനുള്ള ഉപായത്തിനു് ദയയെന്നു പറയുന്നതു് ശരിയാണ്. വെള്ളം അരിച്ചു കുടിക്കുന്നതും ക്ഷുദ്രജീവികളെ രക്ഷിക്കുന്നതും മാത്രമല്ല, ദയ. ഇപ്രകാരമുള്ള ദയ ജൈനികൾ പറയുന്നെന്നേയുള്ളൂ ചെയ്യുന്നില്ല. ഏതു മതത്തിൽ പെട്ടവനുമാകട്ടെ, മനുഷ്യരോടു ദയവുകാട്ടി അവരെ അന്നപാനാദികൾ നല്കി സല്കരിക്കുന്നതും, ഇതരമതസ്ഥരായ വിദ്വാന്മാരെ ബഹുമാനിച്ചു ശുശ്രൂഷിക്കുന്നതും ദയയല്ലേ? ഇവർക്കു യഥാർഥ ദയ ഉണ്ടായിരുന്നെങ്കിൽ വിവേകസാരം എന്ന ഗ്രന്ഥത്തിന്റെ 221-ാം പേജിൽ എഴുതിയിരിക്കുന്നതു് ശരിയാകുമോ?

1. പരമതസ്തുതിചെയ്യുക, 2. അവരെ വന്ദിക്കുക, 3. ആലപനം; അവരോടു സംസാരിക്കുക, 4. സംലപനം; വീണ്ടുംവീണ്ടും അവരോടു സംസാരിക്കുക, 5. അവർക്കു് അന്നവസ്ത്രാദിദാനം ചെയ്ക, 6. ഗന്ധപുഷ്പാദിദാനം ചെയ്ക എന്നീ ആറ് യതനകൾ-ആറുവിധപ്രവൃത്തികൾ ജൈനികൾ ചെയ്യാൻ പാടില്ല.

സമീക്ഷകൻ:- ജൈനികൾക്കു് മററുള്ളവരോട് എത്രകണ്ടു് ദയയില്ലായ്മയും വെറുപ്പും ദ്വേഷവും ഉണ്ടെന്നു് ബുദ്ധിമാന്മാർ ആലോചിക്കണം. മററുമതസ്ഥരോട് ഇത്രകണ്ടു് നിർദ്ദയരായ ജൈനരെ ദയാഹീനരെന്നേ പറയാവൂ. എന്തെന്നാൽ സ്വന്തക്കാരെ മാത്രം ശുശ്രൂഷിക്കുന്നതു് വിശേഷ ധർമ്മമാവില്ല. അവരുടെ മതക്കാർ അവരുടെ സ്വന്തക്കാരാണ്. അതിനാൽ അവരെ ശുശ്രൂഷിക്കുന്നു. അന്യരെ വെറുക്കുന്നു. ഏതു ബുദ്ധിമാനാണ് ഇവരെ ദയാലുക്കൾ എന്നു പറയാനാവുക?

വിവേകസാരം 108-ാംപേജിൽ ഇങ്ങനെ എഴുതിയിരിക്കുന്നു: — "മഥുരയിലെ രാജാവിന്റെ നമുചീ എന്ന ദിവാനെ ജൈനയതികൾ തങ്ങളുടെ വിരോധിയാണെന്നറിഞ്ഞു് കൊന്നുകളയുകയും ആലോയണ (പ്രായശ്ചിത്തം) ചെയ്ത് ശുദ്ധമാകയും ചെയ്തു."

സമീക്ഷകൻ:— ഇതു് ദയയുടെയും ക്ഷമയുടെയും നാശകർമ്മമല്ലേ? പരമതസ്ഥരുടെ ജീവഹാനിവരെ ചെയ്യുന്ന വൈരബുദ്ധികളെ ദയാലുവെന്നതിനു പകരം ഹിംസകരെന്നല്ലേ വിളിക്കേണ്ടതു്?

## നാലു മുക്തിസാധനങ്ങൾ

ഇനി സമ്യക്ദർശനാദികളുടെ ലക്ഷണം "ആർഹത പ്രവചന സംഗ്രഹം", "പരമാഗമനസാരം" എന്നിവയിൽ പറയുന്നതു നോക്കാം:— "സമ്യക് ശ്രദ്ധാൻ, സമ്യക് ദർശൻ, ജ്ഞാനം, ചാരിത്രം എന്നിവ നാലാണു് മോക്ഷസാധനങ്ങൾ". ഇവയെ യോഗദേവൻ വ്യാഖ്യാനിച്ചിട്ടുണ്ടു്.

"ജീവാദിദ്രവ്യങ്ങൾ ഏതുരൂപത്തിൽ സ്ഥിതി ചെയ്യുന്നവെന്നു് ജൈനഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നുവോ-അതിനു വിപരീതമായ അഭിനിവേശാദികളില്ലാതെ-ശ്രദ്ധയും പ്രീതിയും പുലർത്തുന്നതിനു് സമ്യക്ശ്രദ്ധാൻ എന്നും സമ്യക്ദർശനമെന്നും പറയുന്നു."

"രുചിർ ജിനോക്തതത്ത്വേഷു സമ്യക്ശ്രദ്ധാന മുച്യതേ"[60]

ജൈനപ്രതിപാദിതമായ തത്ത്വങ്ങളിൽ അധികം ശ്രദ്ധയുണ്ടായിരിക്കണം. മറ്റുള്ളവയിൽ ഉണ്ടായിരിക്കരുതെന്നർത്ഥം.

യഥാവസ്ഥിതതത്ത്വാനാം സംക്ഷേപാദ്വിസ്തരേണവാ
യോബോധസ്തമത്രാഹുഃ സമ്യഗ്ജ്ഞാനം മനീഷിണഃ[61]

ജീവാദിതത്ത്വങ്ങൾ എപ്രകാരമാണോ അവയുടെ സംക്ഷിപ്തമോ വിസ്തൃതമോ ആയ ബോധമുണ്ടാകുന്നതിനു് സമ്യക്ജ്ഞാനമെന്നു പറയുന്നു.

"സർവഥാഽവദ്യയോഗാനാം ത്യാഗശ്ചാരിത്രമുച്യതേ
കീർത്തിതം തദഹിംസാദിവ്രതഭേദേന പഞ്ചധാ[62]
അഹിംസാസൂനൃതാസ്തേയബ്രഹ്മചര്യാപരിഗ്രഹാഃ"

എല്ലാ പ്രകാരത്തിലും, നിന്ദനീയമായ അന്യമതബന്ധങ്ങളുടെ ത്യാഗമാണു് ചാരിത്രം. അഹിംസാദി വ്യത്യസ്തങ്ങളായ അഞ്ചു വ്രതങ്ങളുണ്ടു്. ഒന്നു് അഹിംസ. ഒരു പ്രാണിയേയും ഹിംസിക്കായ്ക. രണ്ടു്, സൂനൃതാ. പ്രിയവാക്കുകൾ പറയുക. മൂന്നു് അസ്തേയം. മോഷ്ടിക്കാതിരിക്കുക. നാലു്, ബ്രഹ്മചര്യം. ഉപ

60. ആപ്തദർശനം-62. 61. ആപ്തദർശനം-63. 62. ടി. 65.

സ്ഥേന്ദ്രിയസംയമനം - അഞ്ച്, അപരിഗ്രഹം. സർവവസ്തുക്കളും ത്യജിക്കുക.

സമീക്ഷകൻ:- ഇവയിൽ മിക്കവയും നല്ലകാര്യങ്ങളാണ്. അഹിംസ; കളവ് മുതലായ നിന്ദ്യകാര്യങ്ങൾ ഉപേക്ഷിക്കുക ഇതെല്ലാം നല്ലതു തന്നെ. എന്നാൽ അന്യമതങ്ങളെ നിന്ദിക്കുക മുതലായ ദോഷങ്ങൾ നിമിത്തം നല്ലതും ചീത്തയായി. ''അന്യ ഹരിഹരാദികളുടെ ധർമം ലോകത്തെ ഉദ്ധരിക്കുന്നതല്ല'' മുതലായ പരമാർശങ്ങൾ, അവരുടെ പുസ്തകങ്ങൾ നോക്കാതെ ചീത്തയാണെന്നുപറയുകയാണ്. ഇതു് ചില്ലറ നിന്ദയാണോ? അതുപോലെ മുകളിൽ വിവരിച്ച അസംഭവ്യങ്ങളായ കാര്യങ്ങൾ പറഞ്ഞ തീർഥങ്കരന്മാരെ സ്തുതിക്കുന്നതും വെറും ശാഠ്യം മാത്രമാണ്.

## ജൈനമതത്തിലെ ധർമപ്രശംസ:-

മൂലം:- ജഇ ന കുണസി തവ ചരണം ന പഠസി ന ഗുണേസി ദേസി നോ ദാണമ്.

താ ഇത്തിയം സക്കിസി ജംദേവോ ഇക്ക അരിഹന്തോ.

(പ്രകരണ ഭാ. 2. 60. 2)

സംക്ഷിപ്താർഥം:- മനുഷ്യാ! നിനക്ക് തപസ്വിയാകാനോ സത്സ്വഭാവിയാകാനോ, പണ്ഡിതനാകാനോ, മേധാവിയാകാനോ സത്പാത്രത്തിൽ ദാനം ചെയ്യാനോ കഴിയുന്നില്ലെങ്കിലും, ആരാധനക്ക് ഒരേയൊരു അർഹനായ അർഹന്തനെന്ന ഏകദേവന് ആരാധനയർപ്പിക്കാനും ജൈനധർമത്തിൽ വിശ്വസിക്കാനും കഴിഞ്ഞാൽ അതുമതി. നിന്റെ ഉദ്ധരണത്തിനുള്ള ഏക വഴിയാണതു്.

സമീക്ഷകൻ:- സത്സ്വഭാവമില്ലെങ്കിലും, പഠിക്കാനോ ദാനം ചെയ്യാനോ കഴിഞ്ഞില്ലെങ്കിലും ''ജൈനമതം സത്യമാണെന്നു'' മാത്രം പറയുന്നതുകൊണ്ട് അയാൾ ഉത്തമനാകുമോ? അന്യമതസ്ഥരായ ശ്രേഷ്ഠർ നികൃഷ്ടരുമാകുമോ? ഇങ്ങനെ പറയുന്നവരുടെ ഭ്രാന്തും ബാലബുദ്ധിയും എന്താണാവോ! ഇതിൽനിന്നു വ്യക്തമാകുന്നതു് ഇവരുടെ ആചാര്യന്മാർ സ്വാർഥികളായിരുന്നു എന്നും പൂർണവിദ്വാന്മാരല്ലായിരുന്നെന്നുമാണ്. എല്ലാവരേയും നിന്ദിക്കാത്തപക്ഷം ഇവരുടെവലയിൽ ആരെങ്കിലും പെടുകയോ സ്വന്തം ഇഷ്ടം സാധിക്കുകയോ ചെയ്യുമായിരുന്നില്ല. ജൈനമതം അധോഗതിക്കുള്ള വഴിയാണെന്നും വൈദികധർമം മാത്രമേ ഉദ്ധരിക്കുകയുള്ളു എന്നും സിദ്ധിക്കുന്നു. ഹരിഹരാദിദേവന്മാർ നല്ലവരും ഇവരുടെ ഋഷഭദേവനും മറ്റും ദുർദേവതകളാണെന്നും പറഞ്ഞാൽ ഇവർക്കെന്തു തോന്നും? ദ്വേഷം തോന്നുകയില്ലേ?

ഇവരുടെ ആചാര്യന്മാർക്കും വിശ്വാസികൾക്കും പററിയ തെററുകൾ ഇനിയുമുണ്ട്:-

മൂലം:- ജിണവര ആണാഭംഗം ഉമഗ്ഗ ഉസ്സുക്ത ലേസ ദേസണഉ ആണാ ഭഗേ പാവംതാ ജിണമയ ദുക്കരം ധമ്മമ്.

(പ്രകരണ-ഭാ. 2 60. 11)

സം:അർഥം:- ഉന്മാർഗം ഉത്സൂത്രം എന്നിവയുടെ ലേഖനങ്ങൾ ആരെയെങ്കിലും കാണിക്കുന്നതുകൊണ്ട് ജിനവരന്മാരുടെ, അഥവാ വീതരാഗരായ തീർഥങ്കരരുടെ ആജ്ഞാലംഘനം സംഭവിക്കുന്നു. അത് ദുഃഖഹേതുവായ പാപമാണ്. ജിനവരൻ അരുളിയ സമ്യക്ത്വം മുതലായ ധർമങ്ങൾ ഗ്രഹിക്കുവാൻ വിഷമമാണ്. അതിനാൽ ജിനവരന്റെ ആജ്ഞയ്ക്കു ഭംഗം വരാത്തവണ്ണം പ്രവർത്തിക്കണം.

സമീക്ഷകൻ:- സ്വയം പ്രശംസിക്കുക, സ്വന്തം മതമാണ് ശ്രേഷ്ഠമെന്നു പറയുക, മററുള്ളവയെ നിന്ദിക്കുക എന്നിവ മൂഢന്മാരുടെ പ്രവൃത്തിയാണ്. മററു വിദ്വാന്മാർ പ്രശംസിക്കുന്നെങ്കിൽ അതാണ് ശരി. കള്ളന്മാർക്കും സ്വയം പ്രശംസിക്കുവാൻ കഴിയും. അതുകൊണ്ട് അവർ പ്രശംസനീയരാകുന്നുണ്ടോ? അതുപോലെയാണ് ഇവരുടെ കാര്യവും.

## ജൈനികളേപ്പോലെ പക്ഷപാതക്കാരില്ല.

മൂലം:- ബഹുഗുണ വിജ്ഝാ നില ഓ ഉസ്സുത്തഭാസീ-
തഹാവിമുത്തവോ
ജഹ വരമണിജ്ജുത്തോ വിഗ്ഘ വിഗ്ധകരോ വിസഹരോ-
ലോയേ. (ടി. 2. 18)

സം. അർഥം:- വിഷസർപത്തിന്റെ ശിരോരത്നം ത്യാജ്യമായിരിക്കുന്നതുപോലെ ജൈനമതത്തിലല്ലാത്തയാൾ എത്ര വലിയ ധാർമികനോ പണ്ഡിതനോ ആയാലും ശരി അയാളെ ത്യജിക്കുന്നതാണ് ജൈനക്ക് ഉചിതം.

സമീക്ഷകൻ:- എത്ര തെററാണിതെന്നു നോക്കൂ. ഇവരുടെ ശിഷ്യന്മാരും ആചാര്യന്മാരും വിദ്വാന്മാരായിരുന്നെങ്കിൽ, വിദ്വാന്മാരെ ഇഷ്ടപ്പെട്ടേനെ. ഇവരുടെ തീർഥങ്കരന്മാർ സഹിതം ഏവരും അവിദ്വാന്മാരാകയാൽ വിദ്വാന്മാരെ നിന്ദിക്കാതെന്തു ചെയ്യും? സ്വർണം അഴുക്കിലോ പൊടിയിലോ കിടന്നാലും ആരാനും ഉപേക്ഷിക്കുമോ? ജൈനികളെപ്പോലെ പക്ഷപാതികളും ദുരാഗ്രഹികളുമായി ആരുമില്ലെന്നു് ഇതിൽ നിന്നു തെളിയുന്നു.

മൂലം:- അഇസയ പാവിയ പാവാ ധമ്മിഅ പബ്വേസു തോവി
പാവരയാ
നചലന്തി സുദ്ധ ധമ്മാ ധന്നാ കിവിപാവ പവ്വേസു (ടി. 2. 29)

**സം. അർഥം:-** അന്യസിദ്ധാന്തക്കാരായ കുലിംഗികളെ അതായത് ജൈനധർമ വിരോധികളെ, ജൈനർ കണ്ണിപോലും കണ്ടുകൂടാ.

**സമീക്ഷകൻ:-** ഇതെത്രയോ പാമരതയാണെന്ന് ബുദ്ധിമാന്മാർ ചിന്തിക്കണം. സത്യമായ ധർമത്തിൽ വിശ്വസിക്കുന്നവന് ആരെയും ഭയപ്പെടേണ്ട കാര്യമില്ല. ഇവരുടെ ആചാര്യന്മാർക്ക് തന്നെ തങ്ങളുടെ മതം മണൽകൊട്ടാരമാണെന്നറിയാമായിരുന്നു. ആരെങ്കിലും കണ്ടാൽ തകർന്നു തരിപ്പണമാകും. അതിനാൽ എല്ലാവരേയും നിന്ദിക്കുക, മൂഢരെ വലയിൽ വീഴ്ത്തുക!

**മൂലം:-** നാമം പി തസ്സ അസുഹം ജേണ നിദിഠാഇഈ മിച്ഛപവ്വായീ.
ജേസിം അണുസംഗാഉ ധമ്മീണവി ഹോഇ പാവ മഇ.
(ടി. 2.27)

**സം. അർഥം:-** ജൈനമതത്തിനു വിരുദ്ധമായ ധർമങ്ങളെല്ലാം മനുഷ്യരെ പാപികളാക്കുന്നവയാണ്, അതിനാൽ മററുമതങ്ങളൊന്നും വിശ്വസിക്കാതെ ജൈനമതത്തിൽ വിശ്വസിക്കുന്നതാണ് ശ്രേഷ്ഠം.

**സമീക്ഷകൻ:-** എല്ലാവരോടും വൈരം, വിരോധം, ഈർഷ്യ, നിന്ദ മുതലായ ദുഷ്ടകർമങ്ങളുടെ സാഗരത്തിൽ മുങ്ങുന്നതാണ് ജൈനധർമമെന്ന് ഇതിൽനിന്നു തെളിയുന്നു. ജൈനികളെപ്പോലെ പരമതനിന്ദ ചെയ്യുന്നവരും അധർമികളുമായി മററാരും ഉണ്ടാവില്ല. ഒരു വശത്ത് മറെറല്ലാവരേയും നിന്ദിക്കുക, മറുവശത്ത് സ്വയം അതിപ്രശംസ ചെയ്യുക എന്നിവ ശാന്മാരുടെ പണിയല്ലേ? വിവേകമുള്ളവർ, ഏതു മതത്തിലേയുമാകട്ടെ, നല്ലതു് നല്ലതെന്നും ചീത്ത ചീത്തയെന്നുമല്ലേ പറയൂ?

**മൂലം;-** ഹാഹാ ഗുരുഅ അകജ്ഝ സാമീ നഹു അത്ഥി കസ്സ പുക്കരിമോ
കഹ ജിണ വയന കഹ സുഗുരു സാവയാ കഹ ഇയ
അകജ്ഝം. (ടി. 2. 35)

**സം. അർഥം:-** സർവജ്ഞ വചനമായ ജിനഭാഷിതങ്ങളും ജൈനസദ്ഗുരുക്കന്മാരും ജൈനധർമവും എവിടെ? ഇതിനു വിപരീതമായ അന്യദുർഗ്ഗുരുക്കന്മാരും ഉപദേശകരും എവിടെ? അതായതു് ഞങ്ങളുടേതു് സദ്ഗുരുക്കന്മാരും സദ്ദേവകളും സദ്ധർമികളും അന്യരുടേതു് ദുർഗ്ഗുരുക്കന്മാരും ദുർദ്ദേവതകളും അധർമികളുമാണ്.

**സമീക്ഷകൻ:-** ഇതു്, തൻപിള്ള പൊൻപിള്ള മറെറല്ലാം ചാപിള്ള എന്നു പറയുന്നതു പോലെയാണ്. ഇവർ ഭിന്നമതാനുയായികളെ മാനിക്കുന്നതു് പാപമായി എണ്ണുന്നു.

സർപ്പത്തിൻെറ ശിരോരത്നം ത്യജിക്കുകയാണുചിതമെന്ന് നേരത്തെ എഴുതിയതുപോലെ, ഇതര ധർമാവലംബികളെ ത്യജിക്കണമത്രേ. ഇതിലധികം നിന്ദിക്കുന്നതു നോക്കുക:—

മൂലം:- സപ്പോ ഇക്കം മരണം കുഗുരു അണന്താഇ ദേഹ മരണാഇ
തോ വരിസപ്പം ഗഹിയം മാ കുഗുസേവണം ഭദ്ദമ്. (ടി. 2.36)

സം. അർഥം:— ജൈനരിൽ നിന്നു ഭിന്നരായ എല്ലാ ദുർഗുരുക്കന്മാരും സപ്പത്തേക്കാൾ ചീത്തയാണ്. അവരെ കാണുകയോ ശുശ്രൂഷിക്കയോ സംഗമിക്കയോ ചെയ്യരുത്. എന്തെന്നാൽ പാമ്പുകടിച്ചാൽ ഒരിക്കലേ മരിക്കൂ. അന്യമതസ്ഥരായ ദുർഗുരുക്കന്മാരുടെ സംഗം കൊണ്ട് അനേകം തവണ ജനനമരണങ്ങളുണ്ടാകും. അതിനാൽ നല്ലവരേ! അവരുടെയടുക്കൽ ചെന്നു നില്ക്കുക പോലുമരുത്. അതു നിമിത്തം ദുഃഖസാഗരത്തിൽ പതിക്കാനിടയാകും.

സമീക്ഷകൻ:— നോക്കുക! ജൈനികളേപ്പോലെ ഭ്രാന്തചിത്തരും കഠോരദ്വേഷികളും പരനിന്ദകരുമായവരാരും അന്യമതസ്ഥരിടയിൽ ഉണ്ടായിരിക്കുകയില്ല. അന്യരെ നിന്ദിക്കയും സ്വയം പ്രശംസിക്കയും ചെയ്തില്ലെങ്കിൽ തങ്ങളെ ആരും ബഹുമാനിക്കുകയോ സേവിക്കുകയോ ചെയ്യുകയില്ലെന്നിവർ വിചാരിച്ചിരിക്കാം. പക്ഷേ ഇതവരുടെ ദൗർഭാഗ്യമായിപ്പോയി. എന്തെന്നാൽ സജ്ജന സംസർഗവും സത്സംഗവും കൂടാതെ യഥാർഥ ജ്ഞാനവും സത്യധർമപ്രാപ്തിയും ഒരിക്കലും ഉണ്ടാവുകയില്ല. അതിനാൽ വിദ്യാവിരുദ്ധമായ മിഥ്യകളെ വെടിഞ്ഞ് വേദോക്തമായ സത്യധർമങ്ങളെ സ്വീകരിക്കുന്നതാവും ജൈനികൾക്ക് മംഗളപ്രദം.

മൂലം:— കിം ഭണിമോ കി കരിമോ താണ ഹയാസണ ധിടം
ദുട്ഠാണമ്
ജേദംസി ഊണലിംഗം ഖിവം തിനരയസ്മി മുദ്ധജണം.
(ടി. 2 40)

സം. അർഥം:— മംഗളപ്രതീക്ഷ നശിച്ച്, ധാർഷ്ട്യത്തോടെ വർജ്യമായ ദുഷ്ടാചാരങ്ങൾ മാത്രം ചെയ്യുന്നതിൽ അതിചതുരരായ ദുഷ്ടരോടെന്തു പറയാനാണ്? എന്തുചെയ്യാനാണ്. അവർ ഇട്ട കയ്യു കടിക്കുന്നവരാണ്. ഉപകാരം ചെയ്യുന്നവരെ കൊന്നുതിന്നുന്നവരെപ്പോലെയാണ് ദുർഗുരുക്കന്മാർ. അവക്കുപകാരം ചെയ്യുന്നത് സ്വയം നാശം വരുത്തിവയ്ക്കലാണ്. അതിനാൽ അവരിൽനിന്ന കന്നിരിക്കുക.

സമീക്ഷകൻ:- ജൈനികളെപ്പോലെ മററുള്ളവരും ചിന്തിച്ചിരുന്നെങ്കിൽ ജൈനക്കു് എന്തു ദുർഗതിയാകുമായിരുന്നു! ആരും അവരെ സഹായിക്കുകയില്ലെങ്കിൽ എന്തു കഷ്ടപ്പാടുണ്ടാകും! മററു

ള്ളവരുടെ സ്ഥിതിയും ഇതുതന്നെയാണെന്നു് അവർ എന്തുകൊണ്ടു് കരുതുന്നില്ല!

മൂലം:- ജഹജഹ തുട്ടഇ ധമ്മോ ജഹജഹ ദട്ഠാണ ഹോഇ അഇ ഉദഠം
സമട്ടിട്ഠിജിയാണം തഹതഹ ഉല്ലസഇ സമത്തം. (ടി.2 42)

സം:അർത്ഥം:- ദർശനഭ്രഷ്ടരും, വിവിധ ആചാരക്കാരും മററുമായ ദുഷ്ടവിപ്രന്മാരുടെ പൂജാസല്ക്കാരങ്ങളിൽ അവരുടെ ശക്തിയും മററും വദ്ധിക്കുന്നെങ്കിലും, ജൈനാത്മാക്കളുടെ സമൃഗ്ദൃഷ്ടികളായ ജീവാത്മാക്കളുടെ സമ്യക്ത്വം വിശേഷാൽ വെളിവാകുന്നെന്നതു് വളരെ ആശ്ചര്യംതന്നെ!

സമീക്ഷകൻ:- ഈ ജൈനരെക്കാളധികം ഈഷ്യ്യയും ദ്വേഷവും വൈരബുദ്ധിയും വേറെ ആക്കെങ്കിലുമുണ്ടോ എന്നു നോക്കൂ. മററു മതങ്ങളിലും ഈഷ്യാദ്വേഷാദികളുണ്ടെങ്കിലും ജൈനികളിലുള്ളതു പോലെ എങ്ങുമില്ല. ദ്വേഷം പാപത്തിൻെറ കാരണമാണു്. അപ്പോൾ ജൈനമതത്തിൽ പാപാചരണം ഉള്ളതിലത്ഭുതമില്ല.

മൂലം:- സംഗോവി ജാണ അഹിഉ തേസിം ധമ്മാഇജേ പകുവ്വന്തി
മുത്തൂണചോരസംഗം കരന്തി തേചോരിയം പാവാ (ടി. 2.75)

സം. അർത്ഥം:- ഇതിൻെറ മുഖ്യപ്രയോജനം ഇതാണു്:-കള്ളന്മാരുമായി സംസർഗമുള്ളവൻ നാസികാഛേദനം മുതലായ ശിക്ഷകൾ കാര്യമാക്കാത്തതുപോലെ ജൈനേതരമായ കള്ള മതങ്ങളിൽ ഉള്ളവർ സ്വന്തം അധഃപതനത്തെ ഗണ്യമാക്കുന്നില്ല.

സമീക്ഷകൻ:- തന്നേപ്പോലെയാണു് മററുള്ളവരെന്നു് മനുഷ്യൻ കരുതുന്നു. മററുമതങ്ങളെല്ലാം നികൃഷ്ടവും ജൈനമതം മാത്രം ഉത്തമമെന്നും പറയുന്നതിലെന്താണർത്ഥം? മനുഷ്യരിൽ അതിയായ അജ്ഞാനവും ദുഷ്ടസംസർഗ്ഗത്താൽ ഭ്രഷ്ടബുദ്ധിയും ഉണ്ടായിരിക്കുവോളം, മററുള്ളവരോടുള്ള ഈഷ്യാദ്വേഷാദിദുഷ്ടതകൾ വിട്ടുമാറുകയില്ല. ജൈനമതത്തിലെ പരദ്വേഷം പോലെ മറെറങ്ങുമേ ഇല്ല.

മൂലം:- ജച്ഛ പസുമഹിസലരകാ പവ്വം ഹോമന്തി പാവനവമീഏ
പൂഅന്തി തംപി സഡ്ഢാ ഹാ ഹീലാ വീയരായസ്സ (ടി. 2. 76)

സം. അർത്ഥം:- പൂർവസൂത്രത്തിൽ ജൈനരല്ലാത്തവരെല്ലാം മിഥ്യാത്വികളും തങ്ങൾ സമ്യക്ത്വികളും-മറെറല്ലാരും പാപികൾ തങ്ങൾ പുണ്യാത്മാക്കൾ-എന്നു പറഞ്ഞു. അതിനാൽ മിഥ്യാത്വികളുടെ മതത്തെ അംഗീകരിക്കുന്നയാൾ പാപിയാണു്.

സമീക്ഷകൻ:- മററുള്ളവരുടെവ്രതങ്ങളായ ചാമുണ്ഡി, കാളി, കാലഭൈരവൻ മുതലായവരുടെ പാപനവമി അഥവാ ദുർഗാനവമി തുടങ്ങിയ വ്രതങ്ങൾ ചീത്തയാണെങ്കിൽ നിങ്ങളുടെ പജ്ജുഷണം ആദിയായ വ്രതങ്ങളും ചീത്തയല്ലേ? അവ ദുരിതപൂർണവുമാണ്. വാമമാർഗികളുടെ അനാചാരങ്ങളെ ഖണ്ഡിച്ചതു് ഉചിതം തന്നെ എന്നാൽ ശാസനദേവി, മരുതദേവി മുതലായവരെയും വിശ്വസിക്കാതെ ഖണ്ഡനം ചെയ്യേണ്ടതായിരുന്നു. ഞങ്ങളുടെ ദേവിമാർ ഹിംസിക്കുന്നവരല്ലെന്നു പറഞ്ഞേക്കാം. ശാസനദേവി ഒരു മനുഷ്യൻെറയും ഒരു ആടിൻെറയും കണ്ണുകൾ ചൂഴ്ന്നു് എടുത്തതാണ്. പിന്നെങ്ങനെയാണ് അവർ രാക്ഷസിയും, ദുർഗയുടേയും കാളിയുടേയും സഹോദരിയുമല്ലാതിരിക്കുക? സ്വന്തം പഞ്ചഖാണം മുതലായവ്രതങ്ങൾ അതിശ്രേഷ്ഠമെന്നും നവമിയും മററും ദുഷ്ടമെന്നും പറയുന്നതു് തികഞ്ഞ മൗഢ്യമാണ്. മററുള്ളവരുടെ ഉപവാസത്തെ നിന്ദിക്കുക, സ്വന്തം ഉപവാസത്തെ സ്തുതിക്കുക, എന്നതു് മൗഢ്യം തന്നെ. സത്യഭാഷണം മുതലായവ്രതങ്ങളെടുക്കുന്നതേവക്കും ഉത്തമമാണ്. ജൈനരുടേതായാലും ആരുടേതായാലും ഉപവാസം വ്രതമല്ല.

മൂലം:-- വേസാണ വംദിയാണ മാഹണ ടുംബാണ ജരക സിരകാണം
ഭത്താ ഭരകട്ഠാണം വിയാണം ജന്തി ദൂരേണം (ടി . 2 . 82)

സം. അർഥം:- വേശ്യകൾ, കൂത്താടികൾ, ഗായകർ, ബ്രാഹ്മണർ, ഗണേശാദികൾ, ദേവിമാർ, മുതലായവരെ പൂജിക്കുന്ന ഭക്തരും ഇവരിൽ വിശ്വസിക്കുന്നവരും എല്ലാം തമസ്സിൽ മുങ്ങുന്നവരും മുക്കുന്നവരുമാണ്. എന്തെന്നാൽ ആ ദേവന്മാരിൽ നിന്നു് എല്ലാം കിട്ടുമെന്നു് അവർ വിശ്വസിക്കയും വീതരാഗരായ ജൈനരിൽ നിന്നു് അകന്നു പോകയും ചെയ്യും.

സമീക്ഷകൻ:- മററുള്ളവരുടെ ദേവന്മാർ കൊള്ളരുതാത്തവരും തങ്ങളുടേതു് ശ്രേഷ്ഠരുമാണെന്നു പറയുന്നതു് പക്ഷപാതമാണ്. വാമമാർഗികളുടെ ദേവന്മാരെ നിഷേധിക്കുമ്പോൾത്തന്നെ 'ശ്രാദ്ധദിനകൃത്യം' വശം. 46ൽ ഇങ്ങനെയെഴുതിയിരിക്കുന്നു:- ''ശാസനദേവി രാത്രിയിൽ ഭക്ഷണം കഴിച്ച ഒരുവൻെറ ചെകിട്ടത്തു് അടിക്കുകയും കണ്ണുചൂഴ്ന്നെടുത്തു് പകരം ആടിൻെറ കണ്ണുവച്ചുകൊടുക്കുകയും ചെയ്തു. ഈ ദേവി എന്തുകൊണ്ടു് ഹിംസക്കാരിയല്ല? രത്നസാരം ഒന്നാംഭാഗം 67_ാം വശത്തു് ''മരുതദേവി പ്രതിമയായി നിന്നുകൊണ്ടു് വഴിപോക്കരെ സഹായിച്ചു''വെന്നു് എഴുതിയിട്ടുണ്ട്. ഈ ദേവിയേയും നിഷേധിക്കാത്തതെന്തു്?

മൂലം:- കിംസോംപി ജണണി ജാഓ ജാണോ ജണണികിം
ഗഓ വിദ്ധിം

ജഇ മിച്ഛരഓ ജാഓ ഗുണേസു തഹ മഛരം വഹഇ (ടി.2.81)

സം. അർത്ഥം: ജൈനവിരുദ്ധരായ മിഥ്യാമതക്കാർ എന്തിനു ജന്മമെടുത്തു? ജനിച്ചെങ്കിലും വളർന്നിട്ടെന്തു? അതായതു ശീഘ്രം നശിച്ചാൽ നന്നായി എന്നർത്ഥം.

സമീക്ഷകൻ:- ഇവരുടെ വീതരാഗഭാഷിതമായ ദയാധർമം നോക്കൂ. മററുമതക്കാർ ജീവിക്കുകപോലും അരുതു! ഇവരുടെ ദയ വെറും പറച്ചിൽ മാത്രമാണു. ഉണ്ടെങ്കിൽത്തന്നെ മനുഷ്യരോടല്ല, ക്ഷുദ്രജന്തുക്കളോടും മൃഗങ്ങളോടും മാത്രമാണു.

മൂലം:- സുദ്ധേ മഗ്ഗേജായാ സുഹേണ ഗച്ഛന്തി സുദ്ധ മഗ്ഗം മി.
ജേ പുണ അമഗ്ഗജായാ മഗ്ഗേ ഗച്ഛംതിതേ ചുയ്യം (ടി 2.83)

സം. അർത്ഥം:- ജൈനകുലത്തിൽ ജനിച്ചവർ മുക്തിപ്രാപി ച്ചാൽ ആശ്ചര്യമില്ല. ജൈനരല്ലാത്ത മിഥ്യാമതക്കാരാരെങ്കിലും മുക്തിപ്രാപിച്ചാൽ അതു വലിയ ആശ്ചര്യമാണു. ഇതിന്നർത്ഥം, ജൈനികളല്ലാതാരും മുക്തരാവുകയില്ല, അന്യർ നരകത്തിലേ പോകൂ എന്നാണു.

സമീക്ഷകൻ:- ജൈനമതത്തിൽ ദുഷ്ടരും നരകഗാമികളു മില്ലേ? എല്ലാവരും മുക്തി പ്രാപിക്കും. മററാരും പ്രാപിക്കയില്ല! ഇതു വെറും പേപറച്ചിലല്ലേ? അറിവില്ലാത്തവരാരെങ്കിലും ഇതു വിശ്വസിച്ചേക്കും.

മൂലം:- തിച്ഛയരാണം പൂആ സംമത്ത ഗുണാണകാരിണീ ഭണിയാ
സാവിയ മിച്ഛത്തയരീ ജിണസമയേ ദേസിയ പൂആ (ടി.2.90)

സം. അർത്ഥം:- ജൈനമതക്കാരുടെ വിഗ്രഹാരാധനയാണു കേമം. മററുള്ളവരുടേതു നിസ്സാരം. ജൈനമാർഗം അവലംബിക്കു ന്നവൻ തത്ത്വജ്ഞാനിയാണു. അല്ലാത്തവൻ തത്ത്വജ്ഞാനിയല്ല.

സമീക്ഷകൻ:- ബലേഭേഷ്! എന്തുപറയാൻ! നിങ്ങളുടെ വിഗ്രഹങ്ങൾ വൈഷ്ണവാദികളുടേതുപോലെ കല്ലും തടിയും കൊണ്ടു ണ്ടാക്കിയതല്ലേ? നിങ്ങളുടേതുപോലെ വൈഷ്ണവരുടേയും മററും വിഗ്രഹാരാധനയും മിഥ്യയാണു. സ്വയം തത്ത്വജ്ഞാനിയാകയും മററുള്ളവരെ തത്ത്വ-അജ്ഞാനികളാക്കുകയും ചെയ്യുന്നതു കാണു മ്പോൾ നിങ്ങളുടെ മതത്തിൽ തത്ത്വജ്ഞാനമേ ഇല്ലെന്നു മനസ്സി ലാക്കാം.

മൂലം:- ജിണ ആണാഏ ധമ്മോ ആണാരഹി ആണാഫുടം അഹമുത്തി
ഇയ മുണി ഊണയ തത്തം ജിണ ആണാഏ കുണഹ ധമ്മം (ടി.2.92)

സം. അർഥം: ജിനദേവൻെറ ആജ്ഞ, ദയാ ക്ഷമാദിധർമം എന്നിവയൊഴികെയുള്ളവ എല്ലാം അധർമമാണ്.

സമീക്ഷകൻ:- എത്ര അന്യായം! ജൈനരല്ലാതൊരുത്തനും സത്യവാദിയായ ധർമാത്മാവായില്ലേ? ആ ധാർമികജനത്തെ മാനിക്കേണ്ടേ? ജൈനമതസ്ഥരുടെ വായും നാക്കും മാത്രം തൊലി കൊണ്ടുണ്ടാക്കിയതും മററുള്ളവരുടേതു് അല്ലാത്തതുമാണെങ്കിൽ ഇതു ശരിയാവാം. സ്വന്തം ഗ്രന്ഥങ്ങൾ, സംന്യാസിമാർ മുതലായവരെ പുകഴ്ത്തുന്നതു കേട്ടാൽ ഇവർ ആത്മപ്രശംസയിലും ഒരു പടികൂടി കടന്നിരിക്കുന്നതുകാണാം.

മൂലം:- വന്നേമി നാരയാളവി ജേസി ദ്ദരകാഇ സംഭരം താണമ്.
ഭവ്വാണ ജണഇ ഹരിഹര രിദ്ധി സമിദ്ധീ വി ഉദ്ധോസം
(ട1.2.95)

സം. അർഥം:- ഹരിഹരാദിദേവന്മാരുടെ വിഭൂതി നരകഹേതുവാണ്. അതു കാണുമ്പോൾ ജൈനികൾക്കു രോമാഞ്ചമുണ്ടാകുന്നു. രാജാജ്ഞയെ ധിക്കരിക്കുന്നവർ മരണംവരെ ദുഃഖിക്കുന്നതുപോലെ ജിനേന്ദ്രൻെറ ആജ്ഞ ലംഘിക്കുന്നവർ ജനനമരണദുഃഖങ്ങളിൽ പെട്ടുഴലുന്നു.

സമീക്ഷകൻ:- നോക്കൂ! ജൈനരുടെ കാപട്യം വെളിവായില്ലേ? ഹരിഹരാദികളെ ഉപാസിക്കുന്നവരുടെ ഉയർച്ചയും ഐശ്വര്യവും സഹിക്കായ്കയാലാണിവർക്കു് രോമാഞ്ചമുണ്ടാകുന്നതു്. ഇവരുടെ ഐശ്വര്യം തങ്ങൾക്കും ദാരിദ്ര്യം അവർക്കും ലഭിക്കണമെന്നാണാഗ്രഹം! രാജാജ്ഞയുടെ ഉദാഹരണം നല്കുന്നതു് ഇവർ കള്ളപ്രശംസ ചെയ്യുന്നവരും ഭീരുക്കളുമായതുകൊണ്ടാണ്. രാജാവിൻെറ കള്ളത്തരവും അംഗീകരിക്കണമെന്നോ? ഈർഷ്യയും ദ്വേഷവും ജൈനികളെപ്പോലെ മററാർക്കുമേയില്ല.

മൂലം:- ജോ ദേഇ സുദ്ധ ധമ്മം സോപരമപ്പാ ജയമ്മി നഹ അന്നോ
കിം കപ്പട്ടുമ്മ സരീസോ ഇയര തരൂ ഹോഇ കളയാവി
(ട1.2.101)

സം. അർഥം:- ജൈനധർമവിരുദ്ധർ മൂഢന്മാരാണ്. ജൈനേന്ദ്രൻ അരുളിയ ധർമത്തെ ഉപദേശിക്കുന്ന സംന്യാസിയും ഗൃഹസ്ഥനും ഗ്രന്ഥകർത്താവും തീർഥങ്കരർക്കു തുല്യരാണ്. അവർക്കുതുല്യരായി ആരുമില്ല.

സമീക്ഷകൻ:- എന്തുകൊണ്ടില്ല? ബാലബുദ്ധികളല്ലായിരുന്നെങ്കിൽ ജൈനർ ഇതൊന്നും വിശ്വസിച്ച് ഇരിക്കുകയില്ലായിരുന്നു. വേശ്യയുടെ ആത്മപ്രശംസപോലെയാണിതു്.

മൂലം:- മൂല ജിണിദം ദേവോ തവ്വയണം ഗുരുജണം മഹാസയാണം
സേസം പാവടംഠാണം പരമപ്പാണം ച വജ്ജേമി.
(ടി.2.103)

സം.അർഥം:- ജിനേന്ദ്രദേവനേയും, അദ്ദേഹത്തിൻെറ സിദ്ധാന്തങ്ങളേയും, ജൈനമതത്തിൻെറ ഉപദേഷ്ടാക്കളേയും ത്യജിക്കുന്നതു് ജൈനികരംക്കുചിതമല്ല.

സമീക്ഷകൻ:- ഇതു് ജൈനികളുടെ ശാഠ്യം, പക്ഷപാതം, അജ്ഞാനം എന്നിവയുടെ ഫലമല്ലെങ്കിൽ പിന്നെന്താണു്? എന്നാൽ ജൈനികളുടെ ഏതാനും ചിലകാര്യങ്ങളൊഴികെ മററെല്ലാംതന്നെ ത്യാജ്യമാണു്. കുറച്ചെങ്കിലും ബുദ്ധിയുള്ളവർ, ഇവരുടെ ദിവ്യഗ്രന്ഥങ്ങളേയും ഉപദേഷ്ടാക്കളേയും കണ്ടു്, കേട്ടു്, ചിന്തിക്കുന്നപക്ഷം ത്യജിച്ചു കളയുകതന്നെ ചെയ്യും.

മൂലം:- വയണേ വി സുഗുരു ജിണവല്ലഹസ്സ കേസീം ന ഉല്ലസഇ സമ്മം
അഹ കഹ ദിണമണി തേയം ഉല്ലആണം ഹരഇഅംധത്തം
(ടി.2 108)

സം.അർഥം:- ജൈനവചനത്തിനു് അനുകൂലമായി നടക്കുന്നവൻ പൂജ്യനും വിരുദ്ധൻ അപൂജ്യനുമാണു്. ജൈനഗുരുക്കളെ മാനിക്കുകയെന്നാൽ മററുള്ളവരെ മാനിക്കായ്കയാണു്

സമീക്ഷകൻ:- മററു് അജ്ഞാനികളെ മൃഗങ്ങളേപ്പോലെ ജൈനർ ശിഷ്യരാക്കി ബന്ധിക്കാതിരുന്നാൽ, അവർ രക്ഷപെട്ടു് സ്വന്തം മുക്തിമാർഗം അന്വേഷിക്കുമായിരുന്നു. ആരെങ്കിലും നിങ്ങളെ ദുർഗ്ഗുരുവെന്നോ ദുർമാർഗിയെന്നോ, തട്ടിപ്പുകാരനെന്നോ ദുരുപദേഷ്ടാവെന്നോ, വിളിച്ചാൽ എത്രയോ ദുഃഖമുണ്ടാകും? നിങ്ങരം അന്യർക്കു് ഇത്തരം ദുഃഖമുണ്ടാക്കുന്നവരാകയാൽ നിങ്ങളുടെ മതത്തിൽ വളരെയേറെ നിസ്സാരകാര്യങ്ങരം നിറഞ്ഞിരിക്കുന്നു.

മൂലം:- ജ രജ്ജധാനഇൗണം കാരണഭൂയ ഹവംതി വാവാരാ.
തേ വിഹ അഇപാബജ്ജയാ ധന്നാ ഛഡ്ഡംതി ഭവദിയാ
(ടി.2.119)

സം.അർഥം:- മൃത്യുപര്യന്തം ദുഃഖമുണ്ടായാലും, കൃഷിവ്യാപാരാദികരം ജൈനർ ചെയ്യുകയേ അരുതു്. എന്തെന്നാൽ ഇവ നരകത്തിലേക്കു നയിക്കുന്നവയാണു്.

സമീക്ഷകൻ:- നിങ്ങളെന്തിനു് വ്യാപാരാദികരം ചെയ്യുന്നുവെന്നു് ഇനി നിങ്ങളാരെങ്കിലും ജൈനികളോടു ചോദിക്കണം. അവരിതുപേക്ഷിക്കാത്തതെന്താണു്? ഉപേക്ഷിച്ചാൽ ജീവിതം

അസാദ്ധ്യമാകും. നിങ്ങളുടെ ഉപദേശം കേട്ട് മററുള്ളവരും ഉപേക്ഷിച്ചാൽ നിങ്ങൾ എന്തു ഭക്ഷിച്ചു ജീവിക്കും? ഇത്തരം അനാചാരങ്ങൾ ഉപദേശിച്ചു കൂടാത്തതാണ്. എന്തുചെയ്യാൻ! വിദ്യയും സത്സംഗവും ഇല്ലാതെ പാവങ്ങൾ വായിൽ തോന്നിയതെല്ലാം ജല്പിക്കുകയാണ്.

മൂലം:– ത ഇയാ ഹമാണ അഹമാ കാരണരഹിയാ അനാണ ഗവ്വേണ

ജേ ജപംതി ഉസ്സുത്തം തേസിം ഖേി ദ്ധിച്ചു പംഡിച്ചം.

(ടി.2.121)

സം.അർഥം:– ജൈനാഗമങ്ങൾക്കു വിരുദ്ധമായശാസ്ത്രങ്ങളെ അംഗീകരിക്കുന്നവർ അധമരിലധമരാണ്. എന്തെങ്കിലും നേട്ടമുണ്ടാകുമെങ്കിൽപോലും ജൈനമതത്തിനു വിരുദ്ധമായി പറയുകയോ കേൾക്കുകയോ പാടില്ല. എന്തെങ്കിലും പ്രയോജനമുണ്ടായാലും അന്യമതങ്ങളെ ത്യജിക്കണം.

സമീക്ഷകൻ:– നിങ്ങളുടെ പൂർവികർ മുതൽ ഇപ്പോഴുള്ളവർ വരെ അന്യമതങ്ങളെ ദൂഷിക്കുകയെന്നതല്ലാതെ മററൊന്നും ചെയ്തിട്ടില്ല ചെയ്യുകയുമില്ല. ജൈനർ, തരം കിട്ടുന്നിടത്തെല്ലാം വല്ലപ്രയോജനവും സിദ്ധിക്കുമെന്നു കണ്ടാൽ, ആരുടേയും ശിഷ്യത്വം സ്വീകരിച്ചുകളയും. പിന്നെ ഇങ്ങനെ വൻകാര്യങ്ങൾ പറയുന്നതിൽ ലജ്ജയില്ലാത്തതാണത്ഭുതം! കഷ്ടം തന്നെ.

മൂലം:– ജം വീരജിണസ്സ ജിഓ മിരഈ ഉസ്സുത്ത ലേസദേ സണഓ

സാഗര കോഡാകോഡിം ഹിംഡഇ അഇഭീമഭവ വരണ്ണേ.

(ടി.2 122)

സം.അർഥം:– ജൈനികളിൽ ഉള്ളതുപോലെ ഞങ്ങളിലും ധർമമുണ്ടെന്നു് ആരാനും പറയുന്നപക്ഷം കോടാനകോടി വർഷം അയാൾ നരകത്തിൽ കിടന്നിട്ട് നീചജന്മമെടുക്കും.

സമീക്ഷകൻ:– ബലേ ഭേഷ്! വിദ്യാ ശത്രുക്കളേ! നിങ്ങളുടെ മിഥ്യാവചനങ്ങളെ ആരും ഖണ്ഡിക്കരുതെന്നു വിചാരിച്ചല്ലേ ഈ ഭയങ്കരവാക്യം എഴുതിവച്ചതു്? അതു് അസംഭവ്യമാണ്. നിങ്ങളെ എത്രമാത്രമാണുപദേശിക്കുക! മററുള്ളവരെ ആക്ഷേപിച്ചും അസത്യങ്ങൾ പ്രചരിപ്പിച്ചും തൻകാര്യം നേടാൻ കച്ചകെട്ടിയിരിക്കുന്ന നിങ്ങൾക്കതു് വരപ്രസാദമാണ്!

മൂലം:– ദൂരേ കരണം ദൂരമ്മി സാഹണം തഹ പഭാവണ ദൂരേ

ജിണധമ്മ സദ്ദഹാണം പി തിരകദ്ദരകാഇ നിട്ഠവഇ.

സം.അർഥം:– ''ജൈനധർമങ്ങളൊന്നും അനുഷ്ഠിച്ചില്ലെങ്കിലും ''ജൈനധർമം സത്യം മററെല്ലാം മിഥ്യ''എന്നു മാത്രം ശ്രദ്ധാപൂർവം പറയുന്ന പക്ഷം അയാൾ ദുഃഖങ്ങളെ തരണം ചെയ്യും.

**സമീക്ഷകൻ:-** മൂഢന്മാരെ വലയിൽ പെടുത്തുവാൻ ഇതില്പരിയെന്തുവേണം? എന്തെന്നാൽ ഒന്നും ചെയ്യേണ്ട. മുക്തി തനിയേകിട്ടും! ഇതിലധികം അജ്ഞാനയുക്തമായ മതമേതുള്ളു!

**മൂലം:-** കളയാ ഹോഹി ദിവസോ ജളയാ സുഗുരുണ പായ മൂലമ്മി
ഉത്സുത്ത ലേസവിസലവ രഹിഓ നിസുണേസു ജിണധമ്മം
(ടി. 2.128)

**സം.അർത്ഥം:-** ''ജൈന ഗ്രന്ഥങ്ങൾ മാത്രം കേൾക്കും, ഉത്സൂത്രങ്ങൾ അഥവാ അന്യമതഗ്രന്ഥങ്ങൾ ശ്രവിക്കുകയേ ഇല്ല'' എന്നിങ്ങനെ മനസ്സിൽ ശ്രദ്ധാപൂർവം വിചാരിച്ചാൽ മതി, ദുഃഖസാഗരത്തിൽ നിന്നു കരകയറാം.

**സമീക്ഷകൻ:-** ഇതും സാധുക്കളെ വലയിൽ വീഴ്ത്താനുള്ളതാണ്. ആ വിചാരംകൊണ്ട് ദുഃഖസാഗരത്തിൽ നിന്നു കയറുകയില്ല. പൂർവജന്മത്തിലെ സഞ്ചിതപാപങ്ങളുടെ ദുഃഖരൂപിയായ ഫലങ്ങൾ അനുഭവിച്ചു തീർത്തേ പററൂ ഇത്തരം വിദ്യാവിരുദ്ധമായകാര്യങ്ങൾ എഴുതിവയ്ക്കാതിരുന്നെങ്കിൽ വേദാദിശാസ്ത്രങ്ങൾ കണ്ടും കേട്ടും സത്യാസത്യങ്ങളറിഞ്ഞ് ഇവരുടെഅവിദ്യാരൂപിയും സാരഹീനവുമായ ഗ്രന്ഥങ്ങളെ ത്യജിച്ചേനെ. ഇവരുണ്ടാക്കിവച്ചിരിക്കുന്ന വലയിൽ നിന്ന് ഒരു പക്ഷേ ബുദ്ധിമാനും സത്സംഗിയുമായ ആരെങ്കിലും രക്ഷപെട്ടെങ്കിലായി. ജഡബുദ്ധികൾക്ക് ഇവരിൽ നിന്നു മോചനം കഠിനം തന്നെ.

**മൂലം:-** ജഹ്മാ ജേണഹിം ഭണിയം സുയ വവഹാരം വിസോഹിയം തസ്സ
ജാഇയ വിസുദ്ധ ബോഹി ജിണആണാ രാഹഗത്താഓ
(ടി.2.138)

**സം. അർത്ഥം:-** ജിനാചാര്യൻ ഉപദേശിച്ച സൂത്രം, നിരുക്തി, വൃത്തി, ഭാഷ്യം, ചൂർണിക എന്നിവ അനുസരിക്കുന്നവർ സദ് പ്രവൃത്തികൾ ചെയ്യുകയും ദുഃഖങ്ങൾ സഹിക്കുകയും ചെയ്യുന്നതുകൊണ്ട് സത്സ്വഭാവികളായി സൗഖ്യം പ്രാപിക്കുന്നു. അന്യമതഗ്രന്ഥങ്ങൾ വായിച്ചാൽ ഇതസാധ്യമാണ്.

**സമീക്ഷകൻ:-** വിശന്നു പൊരിയുക മുതലായ കഷ്ടങ്ങൾ സഹിക്കുന്നതാണോ സത്സ്വഭാവം? അങ്ങനെയാണെങ്കിൽ ക്ഷാമംകൊണ്ടും ദാരിദ്ര്യംകൊണ്ടും വിശന്നുവലയുന്നവർ ശുദ്ധരായി ശുഭഫലങ്ങൾ നേടേണ്ടതാണ്. അവരോ നിങ്ങളോ ഇങ്ങനെ നേടുന്നില്ല. മറിച്ച് പിത്തം കോപിച്ചും മററും രോഗികളായി ദുഃഖിക്കുന്നതേയുള്ളു. ന്യായാചരണം, സത്യഭാഷണം, ബ്രഹ്മചര്യം മുതലായവയാണ് ധർമം. അസത്യം പറയുക, അന്യായം ചെയ്ക തുടങ്ങിയവ പാപമാണ്. എല്ലാവരോടും പ്രീതിപൂർവം പരോപ

കാർത്ഥം വർത്തിക്കുന്നതത്രേ ശുഭമായ സത്സ്വഭാവം. ജൈനമതക്കാരുടെ പട്ടിണികിടക്കലും മററും ധർമ്മമല്ല. ഈ സൂത്രാദികൾ വിശ്വസിച്ചാൽ അല്പം സത്യവും അധികം അസത്യവും കൈവന്നു് എന്നേയ്ക്കും ദുഃഖസാഗരത്തിൽപെട്ടു് ഉഴലുകയേ ഉള്ളൂ.

മൂലം:– ജഇ ജാണിസി ജിണ്ണനാഹോ ലോയായാരാ വിപര കഏ ഭൂഓ
താ തം തം മന്നംതോ കഹ മന്നസി ലോഅ ആയാരം.
(ടി. 2.148)

സം.അർത്ഥം:– ഉത്തമരായ ഭാഗ്യവാന്മാർ ജൈനധർമ്മത്തെ സ്വീകരിക്കുന്നു. അല്ലാത്തവരുടെ ഭാഗ്യം നഷ്ടപ്പെടുന്നു.

സമീക്ഷകൻ:– ഇതു് അബദ്ധവും അസത്യവുമല്ലേ? അന്യമതങ്ങളിൽ ഭാഗ്യവാന്മാരും ജൈനരിൽ നിർഭാഗ്യവാന്മാരും ആരുമില്ലേ? പരസ്പരം കലഹിക്കരുതെന്നും അന്യോന്യം സ്നേഹപൂർവം വർത്തിക്കണമെന്നും പറയുന്നുണ്ടല്ലോ.[63] മററുള്ളവരുമായി കലഹിക്കുന്നതു് തെററാണെന്നു് ജൈനർ കരുതുന്നില്ലെന്നല്ല ഇതിൽ നിന്നു ഗ്രഹിക്കേണ്ടതു്? ഇതും അയുക്തമല്ലേ? സജ്ജനങ്ങൾ പരസ്പരം സ്നേഹത്തോടെ വർത്തിക്കുകയും ദുഷ്ടന്മാർക്കു് ശിക്ഷണം നല്കി സുശിക്ഷിതരാക്കുകയും ചെയ്യുന്നു. ബ്രാഹ്മണർ, ത്രിദണ്ഡികൾ പരിവ്രാജകാചാര്യന്മാർ അഥവാ താപസർ, സംന്യാസികൾ മുതലായവരെല്ലാം ജൈനരുടെ ശത്രുക്കളാണെന്നു് എഴുതിയിരിക്കുന്നു.[64] നോക്കൂ. എല്ലാവരേയും ശത്രുഭാവത്തിൽ കാണുകയും നിന്ദിക്കുകയും ആണെങ്കിൽ ജൈനരുടെ ദയാക്ഷമാദിധർമ്മങ്ങൾ എന്താണു്? അന്യരെ ദ്വേഷിക്കുന്നതിനേക്കാൾ വലിയ ഹിംസയില്ല. ജൈനികളേപ്പോലെ ദ്വേഷമൂർത്തികൾ വളരെക്കുറച്ചേ കാണൂ. ഹരിഹരാദിവഞ്ചകർ സന്നിപാതജ്വരക്കാരും അവരുടെ ധർമം വിഷതുല്യവുമാണെന്നും എഴുതിയിരിക്കുന്നു.[65] ഋഷഭദേവൻ മുതൽ മഹാവീരൻ വരെയുള്ള 24 തീർത്ഥങ്കരന്മാർ രാഗികളും ദ്വേഷികളും വഞ്ചകരും ജൈനർ സന്നിപാതജ്വരക്കാരും അവരുടെ ധർമം നരകവും വിഷതുല്യവും ആണെന്നു പറഞ്ഞാൽ ജൈനക്കു് എത്ര അസുഖം തോന്നും? അതിനാൽ ജൈനർ നിന്ദ, പരമതദ്വേഷം എന്നീ മഹാക്ലേശങ്ങളിൽപെട്ടു് ഉഴലുകയാണു്. ഇവ പരിത്യജിച്ചാൽ നന്നു്.

മൂലം:– ഏഗോ ആഗ്ഗുരു ഏഗോ വിസാവഗീ ചേഇ അണി വിവഹാണി
തച്ഛ യജം ജിണ്ണദവ്വം പരുപ്പരം തം ന വിച്ഛന്തി (ടി. 2.150)

63. ഇതു് ഈ ഗാഥയുടെ അർത്ഥമല്ല. 149-ാം ഗാഥയുടേതാണു്. 64. ടി. 2.148നു് ഗുണരത്നാകര ടീകയിൽ എഴുതിരിക്കുന്നു. 65. ടി.2.962

സം. അർത്ഥം:- എല്ലാ ഭക്തന്മാരുടേയും ദൈവവും ഗുരുവും ധർമവും ഒന്നുതന്നെ. ചൈത്യവന്ദനം അഥവാ ജൈനബിംബങ്ങൾ, ക്ഷേത്രങ്ങൾ വസ്തുക്കൾ എന്നിവ സംരക്ഷിക്കേണ്ടതും ജൈനപ്രതിമകളെ പൂജിക്കേണ്ടതും ധർമമാണ്.

സമീക്ഷകൻ:- നോക്കൂ, വിഗ്രഹാരാധനയുടെ ബഹളം തുടങ്ങിയതു തന്നെ ജൈനരിൽ നിന്നാണ്. അന്ധവിശ്വാസങ്ങളുടെ ഈററില്ലവും ജൈനമതം തന്നെ.

## — വിഗ്രഹാരാധനാരീതികൾ —

ശ്രാദ്ധദിനകൃത്യം എന്ന ഗ്രന്ഥത്തിന്റെ ഒന്നാം വശത്ത് വിഗ്രഹാരാധനയുടെ പ്രമാണം കാണാം. നോക്കുക:--

൧. നവകാരേണ വിബോഹോ. ൨. അനുസരണം സാവഉ. ൩. വയിഇം ഇമേ ര് ജോഗോ. ൪. ചിയവന്ദണഗോ ന്ത. യച്ഛ രഖാണം തുവിഹി പുഛം.

൧. ഭക്തന്മാർചേന്ന് ഒന്നാം നടയിൽ നവകാരം ജപിക്കണം. ൨. രണ്ടാം നടയിലും നവകാരം ജപിച്ചിട്ട് ഞാൻ ആരാധകനാണെന്ന് സ്മരിക്കണം. ൩. മൂന്നാം നടയിൽ അന്നു വ്രതം എത്രയെന്നു ചിന്തിക്കണം. ൪. നാലാം നടയിൽ ഇങ്ങനെ സ്മരിക്കണം.- "നാല് പുരുഷാർത്ഥങ്ങളിൽ പ്രധാനം മുക്തിയാണ്. അതിന്റെ കാരണം ജ്ഞാനാദികളാണ്. അതിന്റെ ലംഘനം ഇല്ലാതാക്കി നിർമ്മലമാക്കിയാൽ ഔപചാരികമായി യോഗമെന്നു പറയാവുന്ന ആറ് കാരണങ്ങൾ ലഭിക്കും. അതാണ് യോഗം." അഞ്ചാമത്തെ നടയിൽ ചൈത്യ വന്ദന അഥവാ വിഗ്രഹത്തെ നമസ്കരിച്ച് പൂജിക്കണം. ആറാമത്തെ പ്രത്യാഖ്യാനനടയിൽ 'നവകാരസീ പ്രമുഖം' വിധിപൂർവം ഞാൻ പറയുന്നുണ്ട് എന്നിങ്ങനെ ധ്യാനിക്കണം.

വേറെയും പല വിധികൾ ഈ ഗ്രന്ഥത്തിലുണ്ട്. അത്താഴ സമയത്ത് ജിനബിംബത്തെ-തീർത്ഥങ്കര വിഗ്രഹത്തെ-പൂജിക്കണം. നടപൂജയും ചെയ്യണം. നടപൂജസ്സ വളരെ പാഴ്ചടങ്ങുകളുണ്ട്. ക്ഷേത്രങ്ങളുണ്ടാക്കുന്നതും ജീർണോദ്ധാരണം നടത്തുന്നതും മുക്തിപ്രദമാണ്. ക്ഷേത്രങ്ങളിൽ വളരെ ഭക്തിയോടെ ഇരുന്നു വേണം പൂജനടത്തേണ്ടതു്. 'നമോ ജിനേന്ദ്രേഭ്യഃ' തുടങ്ങിയ മന്ത്രങ്ങൾ ചൊല്ലികൊണ്ട് കളിക്കണം. ജലചന്ദന പുഷ്പ ധൂപ ദീപനൈഃ എന്നു പറഞ്ഞു് അർച്ചിക്കണം.

രത്നസാരം ഒന്നാം ഭാഗം 12-ാംപേജിൽ വിഗ്രഹാരാധനയുടെ ഫലം "രാജാവിനോ പ്രജകൾക്കോ പൂജചെയ്യുന്നയാളിനെ തടയാനാവുകയില്ല" എന്നതാണെന്നെഴുതിയിരിക്കുന്നു.

**സമീക്ഷകൻ:- ഇതെല്ലാം കപോലകല്പിതമാണ്. വളരെ ജൈനപൂജകരെ രാജാവ് തടഞ്ഞിട്ടുണ്ട്.**

മൂന്നാംപേജിൽ ഇങ്ങനെ എഴുതിയിട്ടുണ്ട്_''വിഗ്രഹാരാധന കൊണ്ട് മഹാരോഗങ്ങളും വൻദോഷങ്ങളും മാറും. അഞ്ചു പണത്തിനു പൂവുവാങ്ങി അർച്ചിച്ചയാൾ പതിനെട്ടു രാജ്യങ്ങൾക്കധിപനായി. അയാളുടെ പേരാണ്, കുമാരപാൽ.[66]

സമീക്ഷകൻ:_ ഇതെല്ലാം കള്ളവും വിഡ്ഢികളെ പ്രലോഭിപ്പിക്കാൻ പറയുന്നതുമാണ്. പൂജിച്ചുപൂജിച്ച് ജൈനികളും രോഗികളായിത്തീരുന്നു. ഒരു തുണ്ടു രാജ്യം പോലും വിഗ്രഹപൂജകൊണ്ട് കിട്ടുകയില്ല. അഞ്ചു പണത്തിന് പുഷ്പാഞ്ജലി നടത്തിയാൽ രാജ്യം കിട്ടുമെങ്കിൽ അയ്യഞ്ചു പണം വീതം മുടക്കി പുഷ്പാർച്ചന ചെയ്ത് ലോകം മുഴുവൻ സ്വന്തം രാജ്യമാക്കാത്തതെന്താണ്? എന്തിന് ശിക്ഷകൾ അനുഭവിക്കുന്നു? വിഗ്രഹാരാധനകൊണ്ട് സംസാര സാഗരം തരണം ചെയ്യാമെങ്കിൽ, ജ്ഞാനം, സമ്യഗ്ദർശനം, സത്സ്വഭാവം എന്നിവയെന്തിന്?

അവിടെത്തന്നെ 13_ാംപേജിൽ എഴുതുന്നു:_ ''ഗോതമന്റെ മോതിരത്തിൽ അമൃതം, സ്മരണകൊണ്ട് ഇച്ഛാപ്രാപ്തി''

സമീക്ഷകൻ:_ അങ്ങനെയാണെങ്കിൽ ജൈനരെല്ലാം അമരത്വം പ്രാപിക്കണമായിരുന്നു. അങ്ങനെയാവുന്നില്ല. ഇതെല്ലാം അജ്ഞരെ പ്രലോഭിപ്പിക്കാനുള്ള അടവുകളാണ്. അല്ലാതെ ഇതിലൊന്നും ഒരു തത്ത്വവുമില്ല.

അവിടെത്തന്നെ 52_ാം പേജിൽ പൂജിക്കാനുള്ള ശ്ലോകം എഴുതിയിരിക്കുന്നു:_

ജലചന്ദന (പുഷ്പ) ധൂപനൈരഥ ദീപാക്ഷതകൈർനൈവേദ്യ വസ്ത്രൈഃ
ഉപചാരവരൈർവയം ജിനേന്ദ്രാൻ രുചിരൈരദ്യ മുദാ യജാമഹേ.

''ഞങ്ങൾ ജലം, ചന്ദനം, അരി, പുഷ്പം, ധൂപം, ദീപം, നൈവേദ്യം, വസ്ത്രം, അതിശ്രേഷ്ഠ ഉപചാരങ്ങൾ എന്നിവയാൽ ജൈനേന്ദ്രരെ_തീർഥങ്കരരെ_പൂജിക്കാം''

സമീക്ഷകൻ:_ ഇതുകൊണ്ടാണ് വിഗ്രഹാരാധനയുടെയാരംഭം ജൈനരിൽ നിന്നാണെന്നു പറഞ്ഞത്. വിവേകസാരത്തിന്റെ 21_ാം വശത്ത് ''ജൈനക്ഷേത്രത്തിൽ മോഹം കടക്കുകയില്ല, ഭവസാഗരത്തിനക്കരെകടത്തുന്നതാണത്''' എന്നും 51_52 വശങ്ങളിൽ ''വിഗ്രഹാരാധനകൊണ്ട് മുക്തിയുണ്ടാകുന്നു. ജൈനക്ഷേത്രത്തിൽ പോയാൽ സദ്ഗുണങ്ങൾ കൈവരും എന്നും ജലചന്ദനാദികളാൽ

66. കുമാരപാൽ ഗുജറാത്തിലെ ഒരു ചെറിയ രാജാവായിരുന്നു. (എ. ഡി 12–ാം നൂററാണ്ടിൽ.)

തീർത്ഥങ്കരന്മാരെ പൂജിക്കുന്നവർ നരകം വെടിഞ്ഞു് സ്വർഗത്തെ ത്തുമെന്നും 55-ാം വശത്തു് ജൈനക്ഷേത്രത്തിൽ ഋഷഭദേവൻ മുതലായ തീർത്ഥങ്കരന്മാരെ പൂജിക്കുന്നവർക്കു് ധർമാർത്ഥകാമമോക്ഷങ്ങൾ സിദ്ധിക്കുമെന്നും 61-ാം വശത്തു് ജൈനവിഗ്രഹങ്ങൾ പൂജിച്ചാൽ ജഗത്തിലെ സർവവിധ ക്ലേശങ്ങളും വിട്ടൊഴിയുമെന്നും എഴുതിയിട്ടുണ്ടു്.

സമീക്ഷകൻ!- അവിദ്യായുക്തമായ അസംഭവകാര്യങ്ങൾ പറയുന്നതു കേൾക്കൂ. പാപാദി ദുഷ്കർമങ്ങളും മററും ഇങ്ങനെ വെടിയാമെങ്കിൽ. മോഹമില്ലായ്മയും, ഭവസാഗരത്തിൽനിന്നു് രക്ഷയും, നരകംവിട്ടു് സ്വർഗപ്രാപ്തിയും, ധർമാർത്ഥകാമമോക്ഷപ്രാപ്തിയും ഉണ്ടാകുമെങ്കിൽ എല്ലാ ജൈനരും സർവപദാർത്ഥങ്ങളും പ്രാപിച്ച് സുഖവാന്മാരാകാത്തതെന്താണു്?

ഈ വിവേകസാരത്തിൻെറ മൂന്നാംവശത്തു് ഇങ്ങനെ എഴുതിയിട്ടുണ്ടു് - ''ജൈനവിഗ്രഹം സ്ഥാപിക്കുന്നവൻ അവൻെറയും അവൻെറ കുടുബത്തിൻെറയും ജീവിതമാർഗം സ്ഥാപിക്കുന്നു''. 225-ാം വശത്തു് ''ശിവൻ, വിഷ്ണു, മുതലായവരുടെ വിഗ്രഹങ്ങൾ പൂജിക്കുന്നതു് ചീത്തയും നരകത്തിലേക്കുള്ള വഴിയും ആണെന്നു്'' എഴുതിയിട്ടുണ്ടു്.

സമീക്ഷകൻ:- ശിവൻെറയും മററും വിഗ്രഹങ്ങൾ നരകത്തിലേക്കു് കൊണ്ടുപോകുന്നതാണെങ്കിൽ ജൈനവിഗ്രഹങ്ങൾ അങ്ങനെയുള്ളവയല്ലേ? ഞങ്ങളുടെ വിഗ്രഹങ്ങൾ ത്യാഗികളും. ശാന്തരും, ശുഭമുദ്രായുക്തവും ആകയാൽ നല്ലവയാണെന്നും ശിവൻേറയും മററും അങ്ങനെ അല്ലാത്തതിനാൽ ചീത്തയും ആണെന്നു പറഞ്ഞേക്കാം. അവരോടു് പറയാനുള്ള ഉത്തരം ഇതാണു്:- നിങ്ങളുടെ വിഗ്രഹങ്ങൾ ലക്ഷക്കണക്കിനു രൂപ വിലപിടിപ്പുള്ള ക്ഷേത്രങ്ങളിലാണു് നില്ക്കുന്നതു്. ചന്ദന കേസരാദി വിലപിടിപ്പുള്ളവയാണു് വഴിപാടായി കിട്ടുന്നതു്. പിന്നെങ്ങനെയാണു് അവർ ത്യാഗികളാകുന്നതു്? ശിവൻെറ വിഗ്രഹങ്ങൾ വെളിസ്ഥലത്തും നില്ക്കുന്നുണ്ടു്. അവരല്ലേ ത്യാഗികൾ? ശാന്തരാണെന്നു പറയുന്നതു് ശരി. ജഡവസ്തുക്കൾ നിശ്ചലമാകയാൽ ശാന്തം തന്നെ. എല്ലാ മതങ്ങളിലേയും വിഗ്രഹാരാധന വ്യർത്ഥമാണു്.

ചോദ്യം:- ഞങ്ങളുടെ വിഗ്രഹങ്ങൾ വസ്ത്രാഭരണാദികൾ അണിയുന്നില്ല. അതിനാൽ നല്ലവയാണു്.

ഉത്തരം:- എല്ലാവരുടെ മുമ്പാകെ നഗ്നവിഗ്രഹങ്ങൾ സ്ഥാപിക്കുന്നതു് മൃഗീയമാണു്.

ചോദ്യം:- സ്ത്രീയുടെ പ്രതിമയോ ചിത്രമോ കാണുന്ന പുരുഷനു് കാമോത്പത്തിയുണ്ടാകുന്നതുപോലെ സംന്യാസിമാരുടേയും യോഗികളുടെയും വിഗ്രഹം കണ്ടാൽ ശുഭഗുണങ്ങൾ ഹൃദയത്തിൽ ഉദിക്കും.

ഉത്തരം:- ശിലാദിവിഗ്രഹത്തിൽനിന്നു് നല്ലഗുണങ്ങൾ പകന്നു കിട്ടുമെങ്കിൽ അവയുടെ ജഡത മുതലായ തിന്മകളും പകന്നുകിട്ടും. ജഡബുദ്ധിയായാൽ സർവനാശമാണു് ഫലം. കൂടാതെ വിദ്വാന്മാരുമായി ബന്ധമില്ലാതെ വരുന്നതു നിമിത്തം മൂഢതയും വദ്ധിക്കും. 11-ാം സമുല്ലാസത്തിൽ എഴുതിയ ദോഷങ്ങൾ[67] എല്ലാ വിഗ്രഹാരാധനക്കാക്കും ബാധകമാണു്. അതുപോലെ ജൈനികൾ വിഗ്രഹാരാധനയെന്ന പേരിൽ കാട്ടിക്കൂട്ടുന്ന പേക്കൂത്തുകൾപോലെ അവരുടെ മന്ത്രങ്ങളിലും ഒട്ടേറെ അസംഭവ്യകാര്യങ്ങൾ എഴുതിവച്ചിട്ടുണ്ടു്. രത്നസാരം എന്ന ഗ്രന്ഥത്തിന്റെ ഒന്നാം വശത്തു് എഴുതിയിരിക്കുന്ന മന്ത്രം നോക്കുക:- ''നമോ അരിഹംതാണം നമോ സിദ്ധാണം നമോ ആയരിയാണം നമോ ഉബജ്ഝായാണം നമോ ലോ ഏ സബ്ബ സാഹൂണം. ഏസോ പഞ്ച നമുക്കാരോ സവ്വ പാവപ്പണാസണോ മംഗലാചാണം ച സബ്ബേസിം പഢമം ഹവഇ മംഗലമ്.'' ഈ മന്ത്രത്തിനു് വലിയ മാഹാത്മ്യമുണ്ടത്രേ. എല്ലാ ജൈനരുടെയും ഗുരുമന്ത്രമാണിതു്. ഇതിന്റെ മാഹാത്മ്യം വർണിച്ചിരിക്കുന്നതു കണ്ടാൽ പുരാണങ്ങളിലും തന്ത്രങ്ങളിലും നാടകങ്ങളിലും മററുമുള്ള കഥകൾ തോററുപോകും

ശ്രാദ്ധദിനകൃത്യം മൂന്നാംവശത്തു് ഇപ്രകാരം കാണുന്നു:- നമുക്കാരം തഇ പഢേ. (9) ജവ്വകബ്ബം മംതാണ മംതോ പരമോ ഇമുത്തി ധേയാണധേയം പരമം ഇമുത്തി. തത്താണതത്തം പരമം പവിത്തം സംസാര സത്താണ ദുഹാ-ഇയാണം. (10) താണം അംനംതു നോ അത്ഥി ജീവാണം ഭവസായരേ. ബുഡ്ഡും താണം ഇമം മുത്തും നമുക്കാരം സുപോപയമ്. (11) കബ്ബം അത്തേഗജമ്മം തരസം ചിആണം ദുഹാണം സാരീരി അമാണസാണസാണമ്. കത്തോയ ഭവ്വോണ ഭിവജ്ജനാസോ ന ജാവപത്തോ നവകാര മന്തോ. (12)

അർത്ഥം:- ഈ മന്ത്രങ്ങൾ പവിത്രങ്ങളായ പരമമന്ത്രങ്ങളാണു്. ധ്യാനയോഗ്യമായവയിൽ ശ്രേഷ്ഠമാണു്. തത്ത്വങ്ങളിൽ തത്ത്വമാണു്. സമുദ്രത്തിനക്കരെകടക്കുവാൻ നൗക എപ്രകാരമോ അപ്രകാരമാണു്. ദുഃഖപീഡിതമായ സംസാരം തരണം ചെയ്യുവാൻ ജീവാത്മാക്കൾക്കീ നവകാരമന്ത്രം. (9-10)

ഈ നവകാരമന്ത്രങ്ങൾ നൗകക്കുതുല്യമാണു്. ഇതിനെ വെടിയുന്നവൻ സംസാരസാഗരത്തിൽ മുങ്ങിപ്പോകുന്നു. ഇതിനെ ഗ്രഹിക്കുന്നവരാകട്ടെ ദുഃഖങ്ങളെ തരണം ചെയ്യുന്നു. ജീവാത്മാക്കളെ ദുഃഖത്തിൽ നിന്നകററി, സർവപാപവും നശിപ്പിച്ചു്, മുക്തികാരണമായിട്ടുള്ളതു് ഈ മന്ത്രമല്ലാതെ മറെറാന്നില്ല. (11)

67. പേജ് 493-495.

ഭവസാഗരത്തിൽപെട്ട വിവിധജന്മങ്ങളെടുക്കുന്ന ജീവന് ശാരീരികവും മാനസികവുമായ ദുഃഖങ്ങളകററി ഭവസാഗരത്തിൽ നിന്നു കരകയറുവാൻ ഇതേയുള്ളു. നവകാരമന്ത്രത്തെ പ്രാപിക്കാതെ ജീവന് ഭവസാഗരതരണമില്ല. (12) ഈ അർത്ഥം സൂത്രങ്ങളിൽ പറഞ്ഞതാണ്. അഗ്നി തുടങ്ങിയ അഷ്ടമഹാഭയങ്ങളിൽ നിന്നു രക്ഷിക്കുന്നതും ഈ മന്ത്രമല്ലാതെ മററൊന്നല്ല. നവരത്നങ്ങളിൽ വൈഡൂര്യമണിപോലെയും ശത്രുജയത്തിന് എതിരററ ശസ്ത്രംപോലെയും, എല്ലാററിനും താക്കോൽപോലെയുമുള്ളതാണിതു്. ദ്വാദശാംഗിയെന്ന മഹാപൂജയുടെ രഹസ്യവും ഈ നവകാരമന്ത്രമാണ്.

ഈ മന്ത്രത്തിൻെറ അർത്ഥമിതാണ്:- നമോ അരിഹന്താണമ് = എല്ലാതീർത്ഥങ്കരന്മാർക്കും നമസ്കാരം. നമോ സിദ്ധാണമ് = എല്ലാ ജൈനസിദ്ധന്മാർക്കും നമസ്കാരം. നമോ ആയരിയാണമ് = എല്ലാ ജൈനാചാര്യന്മാർക്കും നമസ്കാരം. നമോ ഉബജ്ഝായാണമ് = എല്ലാ ജൈന ഉപാധ്യായന്മാർക്കും നമസ്കാരം. നമോ ലോഏ സബ്ബസാഹൂണമ് = ജൈനമതത്തിലെ എത്ര സാധുക്കൾ ഈ ഭൂമിയിലുണ്ടോ അവർക്കെല്ലാം നമസ്കാരം.

മന്ത്രത്തിൽ 'ജൈന' സംജ്ഞ ഇല്ലെങ്കിലും ജൈന ഗ്രന്ഥങ്ങളിലെല്ലാം ജൈനമതമൊഴികെയുള്ള ഒരു മതക്കാരനും നമസ്കാരം പാടില്ലെന്നു പറഞ്ഞിരിക്കയാൽ ഇതുതന്നെയാണ് ശരിയായ അർത്ഥം.

തത്ത്വവിവേകം 169-ാം പേജിൽ ''ആരു്, കല്ലും മരവും ദേവൻ എന്നുകരുതി പൂജിക്കുന്നുവോ അവർക്ക് സദ്ഫലങ്ങൾ ലഭിക്കുന്നു'' എന്നെഴുതിയിട്ടുണ്ട്.

സമീക്ഷകൻ:- എങ്കിൽ പിന്നെ ദർശനം നടത്തി എല്ലാവരും സുഖരൂപിയായ ഫലങ്ങൾ പ്രാപിക്കാത്തതെന്താണ്?

രത്നസാരം ഒന്നാംഭാഗം 10ാം പേജിൽ പാർശ്വനാഥൻെറ വിഗ്രഹം ദർശിച്ചാൽ താപം നശിക്കും എന്നെഴുതിയിരിക്കുന്നു. കല്പസൂത്രഭാഷ്യത്തിൽ 51-ാം പേജിൽ ''ഒന്നേകാൽ ലക്ഷം ക്ഷേത്രങ്ങളുടെ ജീർണോദ്ധാരണം നടത്തി'' എന്നെഴുതിയിട്ടുണ്ട്. ഇങ്ങനെ വിഗ്രഹാരാധനയെപ്പററി വളരെയേറെ എഴുതിവച്ചിട്ടുണ്ട്. വിഗ്രഹാരാധനയുടെ മൂലകാരണം ജൈനമതമാണെന്ന് ഇതിൽനിന്നെല്ലാം ഗ്രഹിക്കാവുന്നതാണ്.

ഇനി ഈ ജൈന സംന്യാസിമാരുടെ ലീലകൾകണ്ടാലും:- വിവേകസാരം 228-ാം പുറത്ത് എഴുതിയിരിക്കുന്നു-''ഒരു ജൈന സംന്യാസി കോശയെന്ന വേശ്യയുമായി സംഭോഗം ചെയ്തതിനു

ശേഷം ത്യാഗിയായി സ്വർഗലോകം പ്രാപിച്ചു.'' വിവേകസാരം 101-ാം പുറത്തു് ഇങ്ങനെ കാണാം.-'അർണക മുനി ചാരിത്ര രഹിതനായി വളരെവഷം ദത്തസേട്ടിന്റെ വീട്ടിൽ വിഷയഭോഗങ്ങൾ ചെയ്തതിനുശേഷം ദേവലോകത്തുപോയി. ശ്രീകൃഷ്ണന്റെ പുത്രനായ ഢ ഢണമുനിയെ കുറുക്കച്ചി പിടിച്ചുകൊണ്ടുപോയി, പിന്നെ അയാൾ ദേവനാവുകയും ചെയ്തു.'

വിവേകസാരം 158-ാം പുറത്തു് ''ജൈനസംന്യാസി ചിഹ്നധാരി-വേഷധാരി-മാത്രമായാലും ശുദ്ധചരിതനോ ദുശ്ചരിതനോ ആയാലും ശ്രാവകർ പൂജിക്കണം'' എന്നെഴുതിയിരിക്കുന്ന 168-ാം പുറത്തു് ''ജൈനസാധു ദുശ്ചരിതനായാലും അന്യമതത്തിലെ സംന്യാസിമാരേക്കാൾ ശ്രേഷ്ഠനാണു്'' എന്നെഴുതിയിട്ടുണ്ടു്. 171-ാം പുറത്തിങ്ങനെ കാണാം:- ജൈനസാധു ദുരാചാരിയും, ചാരിത്ര്യഹീനനും ആണെങ്കിലും ശ്രാവകർ അദ്ദേഹത്തെ സേവിച്ചുകൊള്ളണം.'' 216-ാം പുറത്തു് - ''ഒരു കള്ളൻ അഞ്ചുപിടി മുടി പറിച്ചു് ചാരിത്ര്യഗ്രഹണം ചെയ്തു് വളരെ കഷ്ടപ്പെടുകയും പശ്ചാത്തപിക്കുകയും ചെയ്തു. ആറാം മാസത്തിൽ കേവലജ്ഞാനം പ്രാപിച്ചു് സിദ്ധനായി''എന്നുകാണാം.

സമീക്ഷകൻ:- ഈ സംന്യാസികളുടെയും ഗൃഹസ്ഥന്മാരുടെയും ലീലാവിലാസം നോക്കുക. മഹാ ദുഷ്കൃത്യങ്ങൾ ചെയ്തിട്ടും സദ്ഗതി പ്രാപിച്ചുവത്രേ!

വിവേകസാരം 106-ാം പുറത്തു് എഴുതിയിരിക്കുന്നു:- ''ശ്രീകൃഷ്ണൻ മൂന്നാം നരകത്തിൽ പോയി.'' 145ൽ-''ധന്വന്തരി നരകത്തിൽ പോയി''. 48-ൽ ജോഗി, ജംഗമകാജി, മുല്ലാ എന്നിവർ അജ്ഞാനത്തിൽ പെട്ടു്, വളരെ തപസ്സുചെയ്തിട്ടും യാതന അനുഭവിച്ചിട്ടു, ദുർഗതി പ്രാപിച്ചു എന്നെല്ലാം എഴുതിയിട്ടുണ്ടു്.

രത്നസാരം ഒന്നാംഭാഗം 170-ാംവശത്തു് എഴുതിയിരിക്കുന്നു;- ഒമ്പതു് വാസുദേവന്മാർ, അതായതു് ത്രിപൃഷ്ഠവാസുദേവൻ, ദ്വിപൃഷ്ഠവാസുദേവൻ, സ്വയംഭൂവാസുദേവൻ, പുരുഷോത്തമവാസുദേവൻ, സിംഹപുരുഷവാസുദേവൻ, പുരുഷപുണ്ഡരീകവാസുദേവൻ, ദത്തവാസുദേവൻ, ലക്ഷ്മണവാസുദേവൻ, ശ്രീകൃഷ്ണവാസുദേവൻ എന്നിവരെല്ലാം പതിനൊന്നു്, പന്ത്രണ്ടു്, പതിന്നാലു്, പതിനഞ്ചു്, പതിനെട്ടു്, ഇരുപതു്, ഇരുപത്തിരണ്ടു് എന്നീ ക്രമത്തിലെ തീർഥങ്കരന്മാരുടെ കാലത്താണു് നരകത്തിൽ പോയതു്. ഒമ്പതു് പ്രതിവാസുദേവന്മാർ[68] അതായതു് അശ്വഗ്രീവപ്രതിവാസുദേവൻ, താരകപ്രതിവാസുദേവൻ, മോദകപ്രതിവാസുദേവൻ, മധു

68. വിഷ്ണുവിന്റെ പ്രതിദ്വന്ദി. വിഷ്ണു കൊല്ലുകയോ കൊല്ലിക്കയോ ചെയ്യു.

പ്രതിവാസുദേവൻ, നിശ്ശുംഭപ്രതിവാസുദേവൻ, ബലീപ്രതിവാസുദേവൻ. പ്രഹ്ലാദപ്രതിവാസുദേവൻ, രാവണപ്രതിവാസുദേവൻ, ജരാസിന്ധുപ്രതിവാസുദേവൻ എന്നിവരെല്ലാം നരകത്തിൽ പോയി''.

കല്പസൂത്രഭാഷ്യത്തിൽ ഋഷഭദേവൻ മുതൽ മഹാവീരൻ വരെയുള്ള 24 തീർഥങ്കരന്മാർ എല്ലാം മോക്ഷം പ്രാപിച്ചു എന്നെഴുതിയിട്ടുണ്ട്.

**സമീക്ഷകൻ:-** ഇവരുടെ ഈ കെട്ടുകഥകളെപ്പററി ബുദ്ധിമാന്മാർ ചിന്തിച്ചുനോക്കട്ടെ. ജൈന സംന്യാസിമാരും ഗൃഹസ്ഥന്മാരും തീർഥങ്കരന്മാരും, വ്യഭിചാരികളും കള്ളന്മാരുമായിരുന്നിട്ടും സ്വർഗത്തിലെത്തിയത്രേ. ശ്രീകൃഷ്ണനെപ്പോലുള്ള മഹാധാർമികരായ മഹാത്മാക്കൾ എല്ലാവരും നരകത്തിൽ പോയിപോലും! ഇങ്ങനെ പറയുന്നതെത്ര നികൃഷ്ടമാണ്.

വാസ്തവം പറഞ്ഞാൽ നല്ലവരായ ആളുകൾ ജൈനികളുമായി ഇടപെടുകയോ അവരെ ദർശിക്കുകയോ അരുത്. അവരുമായി സംസർഗം ചെയ്താൽ അവരുടെ ദോഷങ്ങൾ പകരും. ഈ നിർബന്ധബുദ്ധികളും ദുരാഗ്രഹികളുമായി സംസർഗം ചെയ്താൽദോഷമേ വന്നു ഭവിക്കൂ. എന്നാൽ ജൈനികളിൽനല്ലവരുമായി സംസർഗം ചെയ്യുന്നതു് ഒട്ടും ദോഷകരമല്ല.

വിവേകസാരത്തിന്റെ 55-ാം പുറത്തു് എഴുതിയിരിക്കുന്നതിപ്രകാരമാണ് -- ''ഗംഗാദിതീർഥങ്ങൾ, കാശി മുതലായ ക്ഷേത്രങ്ങൾ എന്നിവിടങ്ങളിൽ തീർഥാടനംനടത്തുന്നതുകൊണ്ട് പരമാർഥമൊന്നും സിദ്ധിക്കുകയില്ല. എന്നാൽ ഗിർനാർ, പാലീടാണാ, ആബു മുതലായ ജൈനതീർഥങ്ങൾ മുക്തിവരെ നല്കാൻ പോന്നവയാണ്.

**സമീക്ഷകൻ:-** ശൈവവൈഷ്ണവാദികളുടെ ക്ഷേത്രങ്ങളും തീർഥങ്ങളും എപ്രകാരമാണോ ജഡവസ്തുക്കളായിരിക്കുന്നതു് അതുപോലെതന്നെയാണ് ജൈനികളുടേതും. ഇവയിലൊന്നിനെ സ്തുതിക്കുന്നതും മറെറാന്നിനെ നിന്ദിക്കുന്നതും വ്യർഥമാണ്.

രത്നസാരം ഒന്നാംഭാഗം 23-24 വശങ്ങളിൽ ഇങ്ങനെകാണാം- ''മഹാവീരതീർഥങ്കരൻ ഗൗതമനോടു പറയുന്നു:- ഊർദ്ധ്വലോകത്തിൽ സിദ്ധശില എന്നൊരു സ്ഥലമുണ്ട്. അതു് സ്വർഗ്ഗപുരിക്കുമുകളിൽ നാല്പത്തഞ്ചുയോജന നീളത്തിൽ, അത്രതന്നെ വിസ്താരത്തിൽ എട്ടുയോജന വണ്ണത്തിൽ ഉള്ളതാണ്. അതു് മുത്തുമാലയെക്കാൾ പശുവിൻപാലിനേക്കാൾ വെണ്മയും പ്രകാശവുമുള്ളതാണ്. സ്വർണത്തേക്കാൾതിളക്കവും കണ്ണാടിയേക്കാൾ നിർമലവുമാണ്. ഇതു് പതിനാലാം ലോകത്തിന്റെ മുകൾഭാഗത്താണ്. അതിനും

മുകളിൽ ശിവപുരമെന്ന സ്ഥാനമുണ്ട്. അതിലും മുക്തപുരുഷന്മാർ തിങ്ങിഞെരുങ്ങാതെ വസിക്കുന്നു. അവിടെ ജനനമരണ ദുഃഖങ്ങളില്ല. ആനന്ദമേയുള്ളൂ. വീണ്ടുമവർ ജനനമരണങ്ങളിൽ വരുന്നില്ല. എല്ലാ കർമ്മങ്ങളിൽനിന്നും മുക്തരാണവർ.'' ഇതത്രേ ജൈനരുടെ മുക്തി.

സമീക്ഷകൻ:- അന്യമതങ്ങളിൽ സ്വർഗവർണനപലതരത്തിലുണ്ട്. കൈലാസം, വൈകുണ്ഠം, ശ്രീപുരം, ഗോലോകം മുതലായവ പുരാണങ്ങളുടേയും, നാലാംആകാശം ക്രിസ്ത്യാനികളുടേയും ഏഴാം ആകാശം മുസ്ലീങ്ങളുടേയും മുക്തിസ്ഥാനങ്ങളാണ്. അതുപോലെ തന്നെയല്ലേ ജൈനികളുടെ സിദ്ധശിലയും ശിവപുരിയും? മുകളിൽ എന്നു ജൈനികൾ പറയുന്നിടം അതിനു മുകളിലുള്ളവർക്ക് താഴെയായിരിക്കും. ഭൂമിയിൽ നമുക്കുതാഴെ പാർക്കുന്നവർക്ക് നാം ആപേക്ഷികമായി താഴെയാണ്. മുകളും താഴെയും വ്യവസ്ഥാപിത പദാർഥങ്ങളല്ല. ആര്യാവർത്തത്തിലെ ജൈനികൾ മുകളിലെന്നു പറയുന്നിടം അമേരിക്കാവാസികൾക്ക് താഴെയാണ്. താഴെയെന്നു പറയുന്നിടം അവർക്കു മുകളിലുമാണ്. ആ ശില നാല്പത്തഞ്ചു ലക്ഷത്തിന്റെ ഇരട്ടി, തൊണ്ണൂറുലക്ഷം കോശം വലുതാണെങ്കിലും ശരി അതിലെ മുക്തർ ബന്ധനത്തിലാണ്. ആ ശിലയ്ക്കു പുറത്തിറങ്ങിപ്പോയാൽ അവരുടെ മുക്തി ഇല്ലാതായിപ്പോകുമല്ലോ. അതുപോലെ എപ്പോഴും അതിൽ ഇരിക്കുന്നതിൽ പ്രീതിയും പുറത്തുപോകുന്നതിൽ അപ്രീതിയും ഉണ്ടാകും. പ്രീതിയും അപ്രീതിയുമുള്ളതിനെ മുക്തിയെന്നു പറയാനാകുമോ? ഒമ്പതാം സമുല്ലാസത്തിൽ വർണിച്ചിരിക്കുന്ന തരത്തിലാണ് മുക്തിയെന്നു കരുതുന്നതാണ് ശരി. ജൈനികളുടെ മുക്തി ഒരുതരം ബന്ധനമാണ്. മുക്തിവിഷയത്തിൽ ജൈനരും ഭ്രമജാലത്തിൽപെട്ടിരിക്കുകയാണ്. ശരിയായ വേദാർഥജ്ഞാനത്തിലൂടെയല്ലാതെ മുക്തിയെന്തെന്നു അറിയുവാൻ കഴിയുന്നതല്ല.

ഇനി ഇവരുടെ ഏതാനും അസംഭവ്യ പ്രസ്താവങ്ങളെഴുതാം. വിവേകസാരത്തിന്റെ 78-ാം പുറത്ത് എഴുതിയിരിക്കുന്നു:- ''ഒരു കോടി അറുപതുലക്ഷം കലശങ്ങൾകൊണ്ട് മഹാവീരനെ ജന്മസമയത്ത് സ്നാനം ചെയ്യിച്ചു''. 136-ാം വശത്ത്, ദശാർണരാജാവ്, മഹാവീരന്റെ ദർശനാർഥം പോയി. അദ്ദേഹം തെല്ലൊന്നഹങ്കരിച്ചു. അതുമാററാനായി അവിടെ 16,77,72,16,000 ഇന്ദ്രസ്വരൂപികളും 13,37,05,72,00,00,000 ഇന്ദ്രാണികളും വന്നെത്തിയതു കണ്ട് രാജാവിനു ആശ്ചര്യമായി.

സമീക്ഷകൻ:- ഇത്രയും ഇന്ദ്രന്മാർക്കും ഇന്ദ്രാണികൾക്കും നില്ക്കാൻ ഇങ്ങനെ എത്ര ഭൂഗോളങ്ങൾ വേണ്ടിവരും!

ശ്രാദ്ധദിനകൃത്യം, ആത്മനിന്ദാഭാവന, 31-ാം പുറത്ത് എഴുതി

യിരിക്കുന്നു:- ''ബാവഡികളും[69] കിണറും കുളങ്ങളും കുഴിപ്പിക്കരുതു്''

സമീക്ഷകൻ:- എല്ലാവരും ജൈനരാവുകയും ആരും കുളവും കിണറും ഒന്നും കുഴിപ്പിക്കാതിരിക്കുകയുമാണെങ്കിൽ ലോകർ എങ്ങനെ വെള്ളം കുടിയ്ക്കും?

ചോദ്യം:- കുളവും മറ്റും കുഴിപ്പിച്ചാൽ അതിൽ ജീവികൾ വീഴും. കുഴിപ്പിക്കുന്നവക്കു് പാപമുണ്ടാകും, അതിനാൽ ഞങ്ങൾ ജൈനികൾ ഇതൊന്നും ചെയ്യുകയില്ല.

ഉത്തരം:- നിങ്ങൾക്കീ ബുദ്ധിനാശം വന്നതെങ്ങനെ? ക്ഷുദ്ര ജീവികൾ വീണു മരിക്കുന്നപാപം ഗണിക്കുമ്പോൾ, വലിയജീവികളായ പശുവും മററുമൃഗങ്ങളും വെള്ളം കുടിക്കുമ്പോൾ ലഭിക്കുന്ന പുണ്യം എന്തുകൊണ്ടു് എണ്ണുന്നില്ല?

തത്ത്വവിവേകം 196-ാം പുറത്തു് ഇപ്രകാരം എഴുതിയിട്ടുണ്ടു്:- ഒരുനഗരത്തിൽ നന്ദമണികാരൻ എന്ന സേട്ടു് ബാവഡി കുഴിപ്പിച്ചു. അയാൾ ധർമഭ്രഷ്ടനാവുകയും പതിനാറുരോഗങ്ങൾക്കു് അധീനനാവുകയും ചെയ്തു. മരിച്ചു് ആ ബാവഡിയിൽ തന്നെ തവളയായി പിറന്നു. മഹാവീരൻെറ ദർശനത്തോടെ അയാൾക്കു് പൂർവജാതിസ്മരണയുണ്ടായി. മഹാവീരൻ പറയുന്നു:- ഞാൻ വരുന്നെന്നുകേട്ടു്, പൂർവജന്മത്തിലെ ആചാര്യനെന്നറിഞ്ഞു് വന്ദിക്കുവാൻ വരവേ, ശ്രേണികൻെറ കുതിരയുടെ ചവിട്ടേററു് മരിച്ചു് ശുഭധ്യാനയോഗത്താൽ ദർദ്ദുരാങ്കൻ എന്ന വൻമഹത്വങ്ങളുള്ള ദേവനായി. ജ്ഞാനശക്തിയാൽ എൻെറ സാന്നിധ്യം അറിഞ്ഞു് വരികയും മാഹാത്മ്യം പ്രകടിപ്പിച്ചു്, വന്ദിച്ചു് മടങ്ങുകയും ചെയ്തു.

സമീക്ഷകൻ:- ഇപ്രകാരമുള്ള അസംഭവ്യമിഥ്യകൾ പറയുന്ന മഹാവീരനെ സർവോത്തമനെന്നു കരുതുന്നതിൽ കവിഞ്ഞ മഹാഭ്രാന്തു് മറെറന്തുള്ളു!

ശ്രാദ്ധദിനകൃത്യം 36-ാം പുറത്തു് എഴുതുന്നു:- ''മരിച്ചവൻെറ വസ്ത്രം സംന്യാസി എടുക്കട്ടെ''.

സമീക്ഷകൻ:- നോക്കു! സംന്യാസി മഹാബ്രാഹ്മണനു[70] തുല്യനായി! വസ്ത്രം സംന്യാസിക്കു്! ആഭരണം ആർക്കുള്ളതു്? വിലകൂടുതലുള്ളതിനാൽ വീട്ടിൽ വയ്ക്കുമായിരിക്കും. അപ്പോൾ സംന്യാസിയ്ക്കു് എന്തു പദവി?

രത്നസാരം ഒന്നാംഭാഗം 105-ാം പുറത്തു് കാണുന്നതു്:- വറ

69. ബാവഡി ഒരുതരം 'കുളക്കിണർ' ആണു്. കിണററിനുള്ളിലേക്കു് പടികൾ കെട്ടിയിറക്കിയിരിക്കും. അതിലൂടെ ഇറങ്ങി വെള്ളംകോരിയെടുക്കാം.

70. മഹാബ്രാഹ്മണൻ എന്ന പ്രയോഗം ചുടലക്കാരൻ എന്ന അർത്ഥത്തിൽ പ്രയോഗിക്കുന്ന ഹിന്ദിപദമാണു്.

ക്കുകയും ഇടിക്കുകയും പൊടിക്കുകയും പാകം ചെയ്യുകയും ചെയ്യുന്നതിൽ പാപമുണ്ട്.''

സമീക്ഷകൻ:– ഇവരുടെ അറിവില്ലായ്മ നോക്കൂ. ഈ കർമങ്ങളൊന്നും ചെയ്യില്ലെങ്കിൽ മനുഷ്യരും മററും എങ്ങനെ ജീവിക്കും? ജൈനികളും പീഡിതരായി ചത്തു പോവുകയേ ഉള്ളൂ.

രത്നസാരം ഒന്നാം ഭാഗം 104-ാം പുറത്ത് എഴുതിയിരിക്കുന്നതു നോക്കുക:– ''പൂന്തോട്ടം ഉണ്ടാക്കിയാൽ തോട്ടക്കാരനു ഒരു ലക്ഷം പാപം ഉണ്ടാകും.''

സമീക്ഷകൻ:– തോട്ടക്കാരനു ലക്ഷം പാപമുണ്ടായാലും അനേകം ജീവികൾക്ക് ഇലകളും പഴങ്ങളും പൂക്കളും കൊണ്ട് ആനന്ദം ലഭിക്കും. അപ്പോൾ കോടിപുണ്യവും ലഭിക്കും. ഇതു കാണുന്നതേയില്ല. ഇതെത്ര അജ്ഞതയാണ്!

തത്ത്വവിവേകം 202–ാം പുറത്ത് എഴുതിയിരിക്കുന്നു:– ''ലബ്ധി എന്ന സംന്യാസി അറിയാതെ ഒരു വേശ്യാഗൃഹത്തിൽ ചെന്നു കയറി ധർമബോധനം നടത്തി ഭിക്ഷ യാചിച്ചു. ഇവിടെ ധർമമൊന്നും ഇല്ല. അർഥംകൊണ്ടുള്ള ഇടപാടുകളേയുള്ളൂ എന്നായി വേശ്യ. ലബ്ധി[71] ഉടനേ തന്നെ പന്ത്രണ്ടരലക്ഷം സ്വർണനാണയങ്ങൾ അവിടെ വർഷിച്ചു.

സമീക്ഷകൻ:– ഇതു ബുദ്ധിഹീനന്മാർക്കല്ലാതാർക്കാനും വിശ്വസിക്കുവാൻ കഴിയുമോ?

രത്നസാരം ഒന്നാംഭാഗം 67-ാം പുറത്ത് എഴുതിയിരിക്കുന്നു:– ''ഒരു ശിലാവിഗ്രഹം കുതിരപ്പുറത്തുകയറി സഞ്ചരിക്കുകയും സ്മരിക്കുന്നവരെ ചെന്നു രക്ഷിക്കുകയും ചെയ്യുന്നു.''

സമീക്ഷകൻ:– പറയൂ ജൈനരേ! നിങ്ങളുടെ വീടുകളിൽ ഇപ്പോഴും ചോരന്മാരുടെയും കൊള്ളക്കാരുടെയും ഭീഷണിയില്ലേ? സ്മരിച്ച് ശിലാവിഗ്രഹത്തെ വരുത്തി രക്ഷനേടാതെ പോലീസിലും മററും പരാതി കൊടുക്കാൻ മണ്ടിനടക്കുന്നതെന്തിനാണ്?

## ശ്വേതാംബരരും ദിഗംബരരും

ഇനി ഇവരുടെ സംന്യാസിമാരുടെ ലക്ഷണം എഴുതാം:—

1 ''സരജോഹരണാ ഭൈക്ഷ ഭുജോ ലുഞ്ചിത മൂർധജാഃ
ശ്വേതാംബരാഃ ക്ഷമാശീലാ നിഃസംഗാ ജൈനസാധവഃ.
2 ലുഞ്ചിതാഃ പിച്ഛികാ ഹസ്താഃ പാണിപാത്രാ ദിഗംബരാഃ.
ഊർധ്വാശിനോ ഗൃഹേ ദാതുർദ്വിതീയാഃ സ്യുർജിനർഷയഃ.
3 ഭുങ്ക്തേ ന കേവലീ ന സ്ത്രീ മോക്ഷമേതി ദിഗംബരാഃ
പ്രാഹുരേഷാമയം ഭേദോ മഹാൻ ശ്വേതാംബരൈഃ സഹ. [72]

71. ലബ്ധിയെന്നതിനു സിദ്ധൻ എന്നാണർഥം. ഈ സിദ്ധന്റെ പേരു നന്ദിഷേണൻ എന്നായിരുന്നു. 72. സർവദർശനസംഗ്രഹം - ആർഹത ദർശനം. ശ്ലോകം 10-12

ജൈനസംന്യാസിമാരുടെ ലക്ഷണം പറയുവാൻ ജിനദത്ത സൂരി രചിച്ചതാണീ ശ്ലോകങ്ങൾ. സരജോ ഹരണഃ = ചാമരം ധരിക്കുക ഭിക്ഷയെടുത്ത് ഭക്ഷിക്കുക, തലയിലെ രോമങ്ങൾ ലുഞ്ചനം (പിഴുതെടുക്കുക) ചെയ്യുക, ശ്വേതവസ്ത്രം ധരിക്കുക, ക്ഷമയോടെ ജീവിക്കുക, ആരോടും സംസർഗമില്ലാതിരിക്കുക എന്നീ ലക്ഷണങ്ങളുള്ള ജൈനികളെ ശ്വേതാംബരർ എന്നും ജതികൾ എന്നും പറയുന്നു.

രണ്ടാമത്തേത് ദിഗംബരർ. ഇവർ വസ്ത്രം ധരിക്കുന്നില്ല. തല മുടി പിഴുതുകളയുകയും കൈവശം ഒരു രോമച്ചൂല് വയ്ക്കുകയും, ആരെങ്കിലും ഭിക്ഷനല്കിയാൽ കയ്യിൽ വാങ്ങി ഭക്ഷിക്കുകയും ചെയ്യുന്നു. ഈ ദിഗംബരർ മറ്റൊരുകൂട്ടം സംന്യാസിമാരാണ്. ഭിക്ഷനല്കുന്ന ഗൃഹസ്ഥൻ ഭക്ഷിച്ചതിനുശേഷം മാത്രം ഭക്ഷിക്കുന്നവരാണ് ജിനഷികൾ എന്നു പറയുന്ന മൂന്നാമത്തെ കൂട്ടം സംന്യാസികൾ.

ദിഗംബരരും ശ്വേതാംബരരും തമ്മിൽ ഇത്രയേ ഭേദമുള്ളു-ദിഗംബരർ സ്ത്രീകൾക്ക് മുക്തിയില്ലെന്ന പക്ഷക്കാരാണ്. ശ്വേതാംബരർ ഉണ്ടെന്ന പക്ഷക്കാരും. ഇവർ ഒററയ്ക്ക് ഭക്ഷിക്കുന്നവരുമല്ല. ജൈനരുടെ കേശലുഞ്ചനം സർവത്ര പ്രസിദ്ധമാണ്. അഞ്ചുപിടി മുടി പിഴണം എന്നും മററും എഴുതിവച്ചിട്ടുണ്ട്. വിവേകസാരം 216-ാം വശത്ത് ''അഞ്ചു പിടി മുടി പിഴുത് ചാരിത്ര്യം ഗ്രഹിച്ചു. അതായത് അഞ്ചു പിടി മുടി പിഴുത് സംന്യാസിയായി'' എന്നു കാണുന്നു കല്പസൂത്രഭാഷ്യം 108-ാം പുറത്ത് കേശലുഞ്ചനം ചെയ്ത് പശുവിന്റെ രോമംപോലെയാക്കുക എന്നെഴുതിയിട്ടുണ്ട്.

സമീക്ഷകൻ:- ജൈനർ പറയട്ടെ-നിങ്ങളുടെ ദയ എന്ന ധർമം എവിടെ പോയി? ഇതു് ഹിംസയല്ലേ? തനിയേ ആകട്ടെ, ഗുരുവാകട്ടെ, മററാരാനുമാകട്ടെ എന്തു കഷ്ടതയാണ് ഈ ലുഞ്ചനം കൊണ്ട് ആ ജീവൻ അനുഭവിക്കുന്നതു്! ജീവികളെ വേദനിപ്പിക്കുന്നതിനാണ് ഹിംസയെന്നുപറയുന്നതു്.

വിവേകസാരം 7-8 വശങ്ങളിൽ എഴുതിയിരിക്കുന്നു:-'വിക്രമാബ്ദം 1633ലാണ് ശ്വേതാംബരരിൽനിന്നു് ഢൂംഢിയ എന്ന കൂട്ടരും അവരിൽ നിന്നു് തേരാപന്ഥികൾ എന്ന വിഭാഗവും ഉണ്ടായതു്. ഢൂംഢിയകൾ വിഗ്രഹാരാധനക്കാരല്ല. ഭക്ഷണം സ്നാനം എന്നിവയ്യൊഴികെ സദാ ഒരു തുണിക്കഷണംകൊണ്ട് വായ മൂടിക്കെട്ടുന്നു. ജതികൾ മുതലായവർ പുസ്തകം വായിക്കുമ്പോൾ വാമൂടിക്കെട്ടുന്നു. മററു സമയങ്ങളിൽ കെട്ടുന്നില്ല.

ചോദ്യം:- വായ്മൂടി കെട്ടേണ്ടതുതന്നെ. എന്തെന്നാൽ വായുകായത്തിൽ അതായതു് വായുവിൽ സൂക്ഷ്മശരീരികളായ ജീവികൾ ഉണ്ട്. അവ വായിൽ നിന്നു വരുന്ന ചൂടിൽ ചത്തുപോകും.

അതിൻെറ പാപം മുഖത്ത് തുണി കെട്ടാത്തവക്കുണ്ടാകും. അതിനാൽ മുഖത്ത് തുണികെട്ടുന്നതു തന്നെയാണ് നല്ലതു്.

ഉത്തരം:- ഇതു് അറിവിൻെറയും പ്രത്യക്ഷാദിപ്രമാണങ്ങളുടെയും വെളിച്ചത്തിൽ യുക്തമല്ല. ജീവൻ വാദ്ധക്യമോ മൃത്യുവോ ഇല്ലാത്തതാണ്. അതിനാൽ വായിലെ ചൂടുകൊണ്ട് അവ മരിക്കുകയില്ല. ജീവൻ ഇത്തരത്തിലുള്ളതാണെന്ന് നിങ്ങളും അംഗീകരിക്കുന്നുണ്ടല്ലോ.

ചോദ്യം:- ജീവൻ മരിക്കുകയില്ല. എന്നാൽ മുഖത്തെ ഉഷ്ണവായു കൊണ്ട് അവയ്ക്ക് പീഡയുണ്ടാകും. ആ പീഡയുണ്ടാകുന്നയാളിന് അതുകൊണ്ട് പാപമുണ്ടാകും. അതിനാൽ വാ മൂടിക്കെട്ടുന്നതാണ് നല്ലതു്.

ഉത്തരം:- ഇതു് ശരിയല്ല. പീഡിപ്പിക്കാതെ ഒരു ജീവിക്കും ഒട്ടും ജീവിക്കുവാൻ കഴിയുകയില്ല. വായിലെ വായു ഏററാൽ ജീവികൾക്ക് പീഡയുണ്ടാകുമെന്ന നിങ്ങളുടെ അഭിപ്രായപ്രകാരം സഞ്ചരിക്കുക, ഇരിക്കുക, കൈകാലുകൾ ചലിപ്പിക്കുക, കണ്ണു മിഞ്ചുക മുതലായവകൊണ്ടും വളരെ പീഡയുണ്ടാകും അതിനാൽ നിങ്ങൾക്കും ജീവികൾക്ക് പീഡയുണ്ടാക്കുന്നതിൽ നിന്നൊഴിഞ്ഞുനില്ക്കാൻ സാധ്യമല്ല.

ചോദ്യം:- കഴിവതും പീഡ നല്കാതെ ജീവികളെ രക്ഷിക്കണം. കഴിയാത്തിടത്തു് നാം അതിന് അശക്തരാണ്. വായു നിറയെ ജീവികളാണ്. വാ മൂടാതിരുന്നാൽ വളരെ ജീവികൾ മരിക്കും. മൂടുമ്പോൾ കുറച്ചേ മരിക്കൂ.

ഉത്തരം:- ഇതും യുക്തിശൂന്യമായ പറച്ചിലാണ് തുണികെട്ടുന്നതുകൊണ്ടു് ജീവികൾക്ക് കൂടുതൽ ദുരിതമുണ്ടാകും. വായ്ക്കൽ തുണികെട്ടുന്നതുകൊണ്ടു്, വായിലെ വായു തങ്ങിനിന്ന് താഴേയ്ക്കോ വശത്തുക്കൂടെയോ, മൗനമായിരിക്കുമ്പോൾ മൂക്കിലൂടെയോ ഒന്നിച്ച് ശക്തിയായി പ്രവഹിക്കും. അപ്പോൾ ചൂട് കൂടുതലായിരിക്കയാൽ നിങ്ങളുടെ അഭിപ്രായ പ്രകാരം, കൂടുതൽ പീഡയ്ക്കു കാരണമാകും. മുറിയുടെ ജന്നലും വാതിലും എല്ലാം അടച്ചിടുകയോ തുണിയിടുകയോ ചെയ്യുമ്പോൾ ചൂട് വദ്ധിക്കും. തുറന്നിരുന്നാൽ അത്രയും ചൂടുണ്ടാവുകയില്ല. അതുപോലെ മുഖത്ത് തുണികെട്ടുമ്പോൾ ചൂടധികമാകും. കെട്ടാതിരുന്നാൽ കൂടുകയില്ല. അപ്പോൾ നിങ്ങളുടെ അഭിപ്രായപ്രകാരം കൂടുതൽ കഷ്ടത ജീവികൾക്കുണ്ടാകും. മൂടിക്കെട്ടുമ്പോൾ കൂടുതൽ ശക്തിയോടെ വായു പുറത്തുവരികയും ജീവികൾക്ക് അധികം ദുരിതമുണ്ടാവുകയും ചെയ്യും. ഒരാൾ കുഴലില്ലാതെ തീയൂതിയാൽ വായു പ്രവഹിക്കുന്നതിലധികം ശക്തിയോടെ കുഴലിലൂടെ ഊതിയാൽ പ്രവഹിക്കും.. അതുപോലെ മുഖത്ത് തുണി കെട്ടിയാൽ വായിൽ വായു തടയുന്നതിനാൽ മൂക്കിലൂടെ ശക്ത

മായി പ്രവഹിക്കുകയും ജീവികാംക്ക് കൂടുതൽ ദുഃഖമുണ്ടാക്കുകയും ചെയ്യും. അതിനാൽ വായ്മൂൽ തുണികെട്ടുന്നവരേക്കാം വലിയ ധർമാത്മാക്കാം കെട്ടാത്തവരാണ്. കൂടാതെ തുണികെട്ടിയാൽ അക്ഷരങ്ങാം വേണ്ടവണ്ണം ഉച്ചരിക്കുവാൻ കഴിയുകയില്ല. അനുനാസികമല്ലാത്ത അക്ഷരങ്ങാം അനുനാസികമായി ഉച്ചരിക്കുന്നതുകൊണ്ടുള്ള ദോഷവും നിങ്ങാംക്കുണ്ടാകും. തുണികെട്ടുന്നതുകൊണ്ട് ദുർഗന്ധവും വർധിക്കും. ശരീരത്തിനുള്ളിൽ ദുർഗന്ധമാണുള്ളത്. ശരീരത്തിൽ നിന്നുപോകുന്ന വായു ദുർഗന്ധയുക്തമായതുകൊണ്ട് ഇതു് പ്രത്യക്ഷമാണ്. അതിനെ തടയുന്നതുകൊണ്ട് ദുർഗന്ധം വർധിക്കും. അടച്ചിട്ട ശൗചാലയം കൂടുതൽ ദുർഗന്ധമുള്ളതും തുറന്നതു് കുറവുള്ളതുമായിരിക്കുന്നതുപോലെ വായ്മൂൽ തുണികെട്ടി പല്ലുതേക്കാതെ, കുളിക്കാതെ, മുണ്ടലക്കാതെ നടക്കുന്നതും കൊണ്ട് നിങ്ങളുടെ ശരീരത്തിൽ കൂടുതൽ ദുർഗന്ധവും ലോകത്തിൽ വിവിധ രോഗങ്ങളുണ്ടായി ജീവികാംക്ക് പീഡയുണ്ടാകുന്നതുകൊണ്ടുള്ള പാപം നിങ്ങാംക്ക് കിട്ടും.

മേളകളിലും മററും ദുർഗന്ധം വർധിച്ച് വിഷൂചികയും മററും പടർന്നുപിടിച്ച് ജീവികാം ദുഃഖിക്കുന്നു. ദുർഗന്ധം കുറയുംതോറും രോഗവും കുറയും. ജീവികാംക്ക് പീഡകുറയും. അതിനാൽ കൂടുതൽ ദുർഗന്ധം വമിപ്പിക്കുന്ന നിങ്ങാം അപരാധികളും വായ്മൂടാതെ, പല്ലുതേക്കയും കുളിക്കുകയും മുണ്ടലക്കുകയും മററും ചെയ്യുന്നവർ നിങ്ങളേക്കാം നല്ലവരുമാണ്. അന്ത്യജരുടെ ദുർഗന്ധവുമായി സഹവസിക്കുന്നതിൽ നിന്നകന്നു നില്ക്കുന്നതു് വളരെ നല്ലതാണ്. സഹവസിക്കുന്നവരുടെ ബുദ്ധി പവിത്രമായിരിക്കുന്നില്ല. അതുപോലെ നിങ്ങളോടു സഹവസിക്കുന്നവരുടെ ബുദ്ധിയും വർധിക്കുന്നില്ല. രോഗാധിക്യവും ബുദ്ധിഹീനതയും ഉണ്ടായാൽ ധർമാനുഷ്ഠാനത്തിന് ബാധകമാകും. അതുപോലെയാവാം, ദുർഗന്ധയുക്തരായ നിങ്ങാംക്കും നിങ്ങളോടു സഹവസിക്കുന്നവക്കും! പല്ലുതേക്കാത്ത നിങ്ങളുടെ വായ അത്യന്തം ദുർഗന്ധപൂർണമായിരിക്കും. നിങ്ങാം ആരുടെയെങ്കിലും സമീപമോ ആരെങ്കിലും നിങ്ങളുടെ അടുത്തോ വന്നാൽ നാററമല്ലാതെ മറെറന്തുണ്ടാകും! ഇത്യാദി.

ചോദ്യം:– അടച്ചിട്ട വീട്ടിൽ എരിയുന്ന തീയുടെ ചൂട് വെളിയിൽ ചെന്ന് അന്യജീവികാംക്ക് ഉപദ്രവം ചെയ്യാത്തതുപോലെ ഞങ്ങാം വായടപ്പ് കെട്ടി വായുവിനെ തടഞ്ഞു് വെളിയിലുള്ള ജീവികാംക്ക് കുറച്ചു ദുഃഖംമാത്രം നല്കുന്നു. വായടപ്പ് കെട്ടുന്നതുകൊണ്ട് പുറത്തുള്ള ജീവികാംക്ക് പീഡയുണ്ടാകുന്നില്ല. മുൻപിൽ അഗ്നിജ്വലിക്കുമ്പോാം കൈപ്പടംകൊണ്ട് മുഖത്തു് അധികം ചൂടേൽക്കുന്നതു് തടയാവുന്നതാണല്ലോ. വായുവിലെ ജീവികാം ശരീരമുള്ളവയാകയാൽ അവയ്ക്ക് നിശ്ചയമായും പീഡയുണ്ടാകും.

ഉത്തരം:– നിങ്ങളീപ്പറയുന്നതു് ബാലിശമാണു്. അകത്തെ വായുവിനു് പുറത്തേവായുവുമായി സന്ധിക്കത്തക്കതുപോലെ ഛിദ്രങ്ങളില്ലെങ്കിൽ അകമേ തീയെരിയുകയില്ല. ആക്കെങ്കിലും ഇതു് പ്രത്യക്ഷമായി കാണണമെങ്കിൽ ചൂളയിൽ തീ കത്തിച്ചു് അതിന്റെ ദ്വാരങ്ങളെല്ലാം അടച്ചുനോക്കുക. തീ ഉടനേ കെടും. ഭൂമിയിലെ ജീവികൾക്കു് പുറമേയുള്ള വായുവുമായി സമ്പക്മില്ലാതെ ജീവിക്കുവാൻ കഴിയുകയില്ല. അതുപോലെ തീയും കത്തുകയില്ല. ഒരു വശത്തുനിന്നും അഗ്നിയുടെ വേഗം തടഞ്ഞാൻ മറു വശത്തുകൂടി അതിവേഗം ജ്വലിക്കും. കൈപ്പത്തികൊണ്ടു് ചൂടുതടഞ്ഞാൽ മുഖത്തു് അധികം ചൂടേല്ക്കുകയില്ലെങ്കിലും കൈപ്പത്തിയിൽ കൂടുതൽ ചൂടുതട്ടും. അതിനാൽ നിങ്ങൾ പറഞ്ഞതു ശരിയല്ല.

ചോദ്യം:- വലിയവരോടു് ചെറിയവർ ചെവിയിൽ സംസാരിക്കുന്നതു് വാ പൊത്തിക്കൊണ്ടാണു്. തുപ്പൽ തെറിക്കാതിരിക്കുന്നതിനും ദുർഗന്ധം അറിയാതിരിക്കുന്നതിനും വേണ്ടിയാണിതു്. പുസ്തകം വായിക്കുമ്പോൾ തുപ്പൽ വീണു് അതു് എച്ചിലായിപ്പോകും. ഏതായാലും വായടപ്പു് കെട്ടുന്നതു് നല്ലതാണു്.

ഉത്തരം:– ജീവരക്ഷയ്ക്കു് വായടപ്പുകെട്ടുന്നതു വെറുതേയാണെന്നിതിൽ നിന്നു വ്യക്തമാകുന്നു. വലിയ ആളുകളോടു ചെവിയിൽ സംസാരിക്കുമ്പോൾ വായ്ക്കൽ കൈവയ്ക്കുന്നതു് രഹസ്യം ആരും കേൾക്കാതിരിക്കുന്നതിനാണു്. പരസ്യമായ കാര്യം പറയുമ്പോൾ ആരും വായ്ക്കൽ കൈ വയ്ക്കാറില്ല. രഹസ്യം പറയാനാണിതെന്നു വ്യക്തം.

വായ്ക്കൽ കൈപൊത്തുന്നതുകൊണ്ടു് വേറെ പ്രയോജനങ്ങളും ഉണ്ടു്. ചിലരുടെ മുൻപിൽവച്ചു് രഹസ്യം പറയുമ്പോൾ വായ്ക്കൽ കൈവയ്ക്കാത്തപക്ഷം വായുപരക്കുന്നതുപോലെ രഹസ്യവും പരക്കും. എന്നാൽ രണ്ടുപേർ തമ്മിൽ ഏകാന്തമായി സംസാരിക്കുമ്പോൾ വായ്ക്കൽ കൈവയ്ക്കാത്തതു് രഹസ്യം കേൾക്കാൻ മററാരുമില്ലാത്തതുകൊണ്ടാണു്. വലിയവരുടെ ദേഹത്തു് തുപ്പൽ തെറിക്കരുതെന്നേയുള്ളോ? ചെറിയവരുടെ ദേഹത്തു് തെറിക്കാമോ? തുപ്പൽ വീഴുന്നതിൽ നിന്നു് ഒഴിയാൻ സാദ്ധ്യമല്ല. ദൂരെനിന്നു സംസാരിച്ചാലും വായുവിലൂടെ ഉമിനീരിന്റെ ത്രസരേണുക്കൾ വ്യാപിക്കും. ഇതു് ദോഷമായെണ്ണുന്നതു് അജ്ഞതയാണു്.

വായിലെ ചൂടു കൊണ്ടു് ജീവികൾ മരിക്കുമെന്നോ അവയ്ക്കു് പീഡയുണ്ടാകുമെന്നോ പറയുന്നപക്ഷം, മീനംമേടമാസത്തിലെ സൂര്യന്റെ ചൂടുകൊണ്ടു് വായുവിലെ ഒററ ജീവിപോലും മരിക്കാതെ ശേഷിക്കുകയില്ല. ആ ചൂടുകൊണ്ടും ജീവൻ മരിക്കില്ല. എന്തെന്നാൽ ജീവൻ മരിക്കുന്നതല്ല. അതിനാൽ നിങ്ങളുടെ ഈ സിദ്ധാന്തം കള്ളമാണു്. നിങ്ങളുടെ തീർഥങ്കരന്മാർ വിദ്വാന്മാരായിരുന്നെങ്കിൽ ഇത്തരം പൊള്ളത്തരങ്ങൾ പറയുമായിരുന്നില്ല.

നോക്കൂ, ജീവന്ന് പീഡയുണ്ടാകുന്നത് അതിന്റെ പ്രവൃത്തി അവയവങ്ങളുമായി ബന്ധപ്പെട്ടിരിക്കുമ്പോഴാണ്. ഇതിന്ന് പ്രമാണം "പഞ്ചാവയവ യോഗാത് സുഖസംവിത്തിഃ"[73] എന്ന സാംഖ്യസൂത്രമാണ്. അഞ്ചിന്ദ്രിയങ്ങൾക്കും അഞ്ചു വിഷയങ്ങളോട് ബന്ധമുള്ളപ്പോഴാണ് സുഖദുഃഖങ്ങൾ ജീവന്ന് അനുഭൂതമാകുന്നതെന്നർത്ഥം. ബധിരനെ ഭർത്സിക്കുന്നതും, അന്ധന്റെ മുൻപിൽ കൂടി സർപ്പമോ, കടുവയോ ഭയപ്പെടുത്തുന്ന മററുജീവികളോ പോകുന്നതും, പീനസ രോഗിയെക്കൊണ്ട് മണപ്പിക്കുന്നതും, സ്വാദറിയാത്തവനെ രുചിപ്പിക്കുന്നതും വെറുതെയാണ്. അതുപോലെയാണ് ജീവികളുടെ വ്യവസ്ഥയും. നോക്കൂ! മനുഷ്യജീവൻ സുഷുപ്താവസ്ഥയിലായിരിക്കുമ്പോൾ അതിന്ന് സുഖമോ ദുഃഖമോ അറിയാൻ കഴിയുന്നില്ല. ശരീരത്തിനുള്ളിൽ വർത്തിക്കുന്നെങ്കിലും ബാഹ്യാവയവങ്ങളോട് ബന്ധം ഇല്ലാത്തതുകൊണ്ടാണിത്. വൈദ്യന്മാർ, അഥവാ ആധുനിക ഡാക്ടറന്മാർ മയക്കുമരുന്നു കൊടുത്ത് രോഗികളെ ശസ്ത്രക്രിയചെയ്യുമ്പോൾ അവർക്ക് വേദന തോന്നാത്തതുപോലെ വായുകായ ജീവികൾക്കും സ്ഥാവരശരീരമുള്ളജീവികൾക്കും സുഖദുഃഖങ്ങളുണ്ടാകുന്നില്ല. മൂർച്ഛിതനായ ജീവി സുഖദുഃഖങ്ങൾ അനുഭവിക്കാത്തതുപോലെ വായുകായത്തിലെയും മററും ജീവികൾ അത്യന്തം മൂർച്ഛിതരാകയാൽ സുഖദുഃഖങ്ങൾ അറിയുന്നില്ല. പിന്നെങ്ങനെയാണ് അവയ്ക്ക് പീഡയുണ്ടാകുന്നെന്നു പറയുന്നത്? അവയ്ക്ക് സുഖദുഃഖങ്ങളുടെ പ്രാപ്തിയേ പ്രത്യക്ഷമല്ലാതിരിക്കെ അനുമാനാദികൾക്കും പ്രസക്തിയില്ല.

ചോദ്യം:— അവ ജീവാത്മാക്കളായിരിക്കെ സുഖദുഃഖങ്ങൾ എന്തുകൊണ്ടുണ്ടാകുന്നില്ല?

ഉത്തരം:— കേൾക്കൂ പാവം സഹോദരാ! നിങ്ങൾ സുഷുപ്തിയിലായിരിക്കുമ്പോൾ സുഖദുഃഖങ്ങൾ അറിയാത്തതെന്താണ്? സുഖദുഃഖപ്രാപ്തിയുടെ ഹേതു 'സംബന്ധ'മാണെന്ന് പ്രസിദ്ധം. ശസ്ത്രക്രിയയുടെ ഉദാഹരണം പറഞ്ഞുവല്ലോ. അതുപോലെ അതിമൂർച്ഛിതരായ ജീവികൾക്കെങ്ങനെ സുഖദുഃഖങ്ങൾ ഉണ്ടാകും? അവയ്ക്ക് അവയുടെ പ്രാപ്തിയ്ക്കുതകുന്ന സാധനങ്ങളൊന്നും ഇല്ല.

ചോദ്യം:— നോക്കൂ. ഞങ്ങൾ പച്ചക്കറികൾ, കന്ദങ്ങൾ, വേരുകൾ ഇവയൊന്നും ഭക്ഷിക്കുന്നില്ല. പച്ചക്കറികളിൽ അനേകവും, കന്ദമൂലങ്ങളിൽ അനന്തവും ജീവാത്മാക്കളുണ്ട്. അവ ഭക്ഷിച്ചാൽ ആ ആത്മാക്കളെ കൊല്ലാനും പീഡിപ്പിക്കാനും ഇടയാവുകയും അങ്ങനെ ഞങ്ങൾ പാപികളാവുകയും ചെയ്യും.

ഉത്തരം:— ഇതു നിങ്ങളുടെ കടുത്ത അജ്ഞാനമാണ്. പച്ചക്കറികൾ ഭക്ഷിച്ചാൽ ജീവികളെ കൊല്ലുകയും പീഡിപ്പിക്കയും

73. 5–27

ചെയ്യാനിടയാകുമെന്ന് എങ്ങനെ വിശ്വസിക്കും? പീഡയുണ്ടാകുന്നത് പ്രത്യക്ഷമായി കാണാമോ? കാണാമെങ്കിൽ ഞങ്ങളേയും കാണിക്കൂ. കാണാനോ കാണിക്കാനോ സാധിക്കുകയില്ലതന്നെ. പ്രത്യക്ഷമല്ലെങ്കിൽ അനുമാനമോ ഉപമാനമോ ശബ്ദപ്രമാണമോ ഒരിക്കലും ബാധകമാവുകയില്ല. നേരത്തേ പറഞ്ഞുവന്ന കാര്യങ്ങൾ തന്നെ ഇവിടെയും ഉത്തരമാണ്. അത്യന്താന്ധകാരത്തിൽ,[74] മഹാസുഷുപ്തിയിൽ, മഹാമത്തതയിൽ കഴിയുന്ന ജീവാത്മാവിന് സുഖദുഃഖങ്ങൾ അനുഭൂതമാകുമെന്നു പറയുന്നതിൽ നിന്ന് നിങ്ങൾക്കിത്തരം യുക്തികളും വിദ്യാവിരുദ്ധമായ ഉപദേശവും നൽകിയ തീർഥങ്കരന്മാരുടെ അജ്ഞത വെളിവാകുന്നുണ്ട്. വീട് നശിച്ചു എന്നു പറഞ്ഞാൽ അതിനുള്ളിലുള്ളവ എങ്ങനെ നശിക്കാതെ അഹന്തമായിരിക്കും? ഇതുപോലെ കിഴങ്ങുകൾ നശിക്കുന്നത് നാം കാണുന്നു. അപ്പോൾ അതിലെ ജീവാത്മാക്കൾ നശിക്കുകയില്ലേ? ഇതിൽ നിന്ന് നിങ്ങളുടെ വാദം ഒട്ടും കഴമ്പില്ലാത്തതാണെന്നു കാണാം.

ചോദ്യം:- നിങ്ങൾ വെള്ളം ചൂടാക്കാതെ കുടിക്കുന്നത് മഹാപാപമാണ്. ഞങ്ങൾ ചൂടാക്കിയേ കുടിക്കൂ. അങ്ങനെ നിങ്ങളും ചെയ്യണം.

ഉത്തരം:- ഇതും മണ്ടത്തരമാണ്. വെള്ളം തിളപ്പിക്കുമ്പോൾ അതിലെ ജീവികളും ചാവും. അവയുടെ ശരീരവും അതിൽ കിടന്നു വെന്ത് ജീരകവെള്ളം പോലെയാകും. ആ ശരീരങ്ങളുടെ അമ്ലമാണ് നിങ്ങൾ കുടിക്കുന്നത്. ഇതുകൊണ്ട് നിങ്ങൾ മഹാപാപികളാണ്. പച്ചവെള്ളം കുടിക്കുന്നവരെ ഈ ദോഷം ബാധിക്കുകയില്ല. വെള്ളം വയററിൽ ചെല്ലുമ്പോഴേക്കുണ്ടാകാവുന്ന ചെറു ചൂടേററ് സൂക്ഷ്മജീവികൾ മൂക്കിൽക്കൂടി പുറത്തേക്കു പോയേക്കാം. ജലകായ ജീവികൾക്കും മുൻപു പറഞ്ഞതുപോലെ സുഖദുഃഖങ്ങൾ അനുഭൂതമാവുകയില്ല. അതിനാൽ ഇതുകൊണ്ട് ആർക്കും പാപം ഉണ്ടാവുകയേ ഇല്ല.

ചോദ്യം:- വയററിലെ ചൂടേററു ജീവന്മാർ പുറത്തുപോകും പോലെ ചൂടാക്കുമ്പോഴും പോകുകയില്ലേ?

ഉത്തരം:- പോകുകതന്നെ ചെയ്യും. എന്നാൽ നിങ്ങളുടെ വാദമനുസരിച്ച് വായിലെ ചൂടേററാൽ ജീവന്മാർ ചാവും. ചൂടുപിടിപ്പിച്ചാൽ ചാവും. അല്ലെങ്കിൽ ചിലപ്പോൾ വളരെ പീഡയേററു പുറത്തേക്കു പോയേക്കും. അവയുടെ ശരീരം വെള്ളത്തിൽ വെന്തു ചേരും. ഇതുകൊണ്ട് നിങ്ങൾ കൂടുതൽ പാപികളാവുകയില്ലേ?

ചോദ്യം:- ഞങ്ങൾ സ്വയം വെള്ളം തിളപ്പിക്കുകയില്ല.

74. അസുര്യാ നാമതേ ലോകാ അന്ധേന തമസാവൃതാഃ (യജു.40.3) അന്ധതമസ് =മഹാന്ധകാരം ആത്മാ-ഇന്ദ്രിയ-വിഷയ ബന്ധരാഹിത്യം.

ഗൃഹസ്ഥന്മാരോട് വെള്ളം തിളപ്പിക്കാൻ പറയുകയുമില്ല. അതി നാൽ ഞങ്ങൾക്ക് പാപമില്ല.

**ഉത്തരം:—** നിങ്ങൾ ചൂടുവെള്ളം വാങ്ങുകയോ കുടിക്കുകയോ ചെയ്യാത്ത പക്ഷം ഗൃഹസ്ഥന്മാർ അതെന്തിനു ചൂടാക്കണം? അതി നാൽ പാപത്തിനവകാശികൾ നിങ്ങൾ തന്നെന്നുമാത്രമല്ല. അധികപാപത്തിനുമവകാശികൾ തന്നെ. ഏതെങ്കിലും ഒരാളി നോട് വെള്ളം തയ്യാറാക്കി വയ്ക്കാൻ പറഞ്ഞാൽ ഒരിടത്തു മാത്രമേ ചെയ്യൂ. സ്വാമി ഏതുവീട്ടിലാണ് വരുന്നതെന്ന് അറിവില്ലാത്ത ഗൃഹസ്ഥർ അവരവരുടെ വീടുകളിലെല്ലാം വെള്ളം തിളപ്പിച്ചു വയ്ക്കും. ഈ പാപത്തിന് മുഖ്യ അവകാശികൾ നിങ്ങൾ തന്നെ.

കൂടാതെ—കൂടുതൽ വിറകും മററും കത്തിച്ചുകളയുന്നതുകൊണ്ട് മുൻപെഴുതിയതുപോലെ പാചകം, കൃഷി, വ്യാപാരം മുതലായവ ചെയ്ത് കൂടുതൽ പാപികളായിത്തീരുന്നു. വെള്ളം തിളപ്പിക്കുവാൻ മുഖ്യകാരണക്കാർ നിങ്ങളാണ്. തണുത്തതു കുടിക്കരുത്, തിളപ്പി ച്ചതേ കുടിക്കാവൂ എന്നുപദേശിക്കുന്നതുകൊണ്ട് നിങ്ങളും പാപ ത്തിന് ഭാഗഭാക്കുകളാണ്. നിങ്ങൾ പറയുന്നതനുസരിക്കുന്നവരും പാപികളായിത്തീരുന്നു.

നോക്കൂ! നിങ്ങൾ മഹാ അജ്ഞാനത്തിൽ പെട്ടിരിക്കയല്ലേ? ചെറുകീടങ്ങളോടു ദയകാട്ടുക, അന്യമതസ്ഥരെ നിന്ദിക്കയും ഉപ കാരം ചെയ്യാതിരിക്കയും ചെയ്ക ഇവ പാപമല്ലേ? നിങ്ങളുടെ തീർത്ഥങ്കരന്മാരുടെ വാക്കുകൾ ശരിയാണെങ്കിൽ സൃഷ്ടിയിൽ എന്തിനാണിത്രയും മഴയും, നദീപ്രവാഹങ്ങളും, ജലരാശിയും ഈശ്വരൻ സൃഷ്ടിച്ചത്? സൂര്യനെയും സൃഷ്ടിക്കരുതായിരുന്നു. ഇവ നിമിത്തം കോടാനുകോടി ജീവന്മാർ നിങ്ങളുടെ സിദ്ധാന്തമനു സരിച്ച് മരിച്ചടിയുന്നുണ്ടാകണം. നിങ്ങൾ വിശ്വസിക്കുന്ന ഈശ്വ രൻ ദയവായി സൂര്യൻെറ ചൂടും മേഘത്തിൻെറ നീക്കവും എന്തു കൊണ്ട് നിയന്ത്രിക്കുന്നില്ല? മുൻപ് പറഞ്ഞതുപോലെ പ്രവൃത്തി യൊന്നും ചെയ്യാതെ കന്ദമൂലാദികളിൽ വർത്തിക്കുന്ന ജീവന്മാർക്ക് സുഖദുഃഖങ്ങളൊന്നും ഉണ്ടാകാൻ പാടില്ല. എല്ലായ്പ്പോഴും എല്ലാ ജീവന്മാരിലും ദയവുകാട്ടുന്നതും ദുഃഖകാരണമായിരിക്കും. എന്തെ ന്നാൽ നിങ്ങളുടെ മതമനുസരിച്ച് എല്ലാവരും മനുഷ്യരാവുകയും, കള്ളന്മാർക്കും കൊള്ളക്കാർക്കും ആരും ശിക്ഷ നല്കാതിരിക്കുകയുമാണെ ങ്കിൽ എത്ര വലിയ പാപമാണ് ഉണ്ടാകാവുന്നത്! അതിനാൽ ദുഷ്ടന്മാർക്ക് യോജിച്ച ശിക്ഷ നല്കുന്നതിലും ശ്രേഷ്ഠന്മാരെ പരി പാലിക്കുന്നതിലുമാണ് ദയ. ഇതിനുവിപരീതമായി ചെയ്യുന്ന പക്ഷം ദയ-ക്ഷമ എന്നിവയുടെ രൂപത്തിലുള്ള ധർമം നശിക്കുന്ന തായിരിക്കും.

എത്രയോ ജൈനികൾ കച്ചവടം നടത്തുകയും, അതിൽ കള്ളം പറയുകയും, പരധനം കവരുകയും, ദീനരെ ചൂഷണം ചെയ്യുകയും

മററുമായ ദുഷ്കർമങ്ങൾ ചെയ്യുന്നു! അവയെ നിവാരണം ചെയ്യുന്നതിനു് എന്തുകൊണ്ടു് ഉപദേശം നല്കുന്നില്ല? വായ്മൂടി കെട്ടുക തുടങ്ങിയ തട്ടിപ്പുകളിൽ മാത്രം പെട്ടു കഴിയുന്നതെന്തിനു്?

നിങ്ങൾ ശിഷ്യന്മാരെയും ശിഷ്യകളെയും സ്വീകരിക്കുമ്പോൾ കേശലുഞ്ചനം. വളരെനാൾ ഉപവാസം മുതലായവ ചെയ്യിച്ചു് വളരെ പീഡിപ്പിക്കുന്നില്ലേ? പീഡകൾ ഏററുവാങ്ങി, ആത്മഹത്യ അഥവാ ആത്മദ്രോഹം ചെയ്യുന്നവരായ നിങ്ങൾ എന്തുകൊണ്ടു് ഹിംസകരാകുന്നില്ല?

ആന കുതിര, ഒട്ടകം, കാള മുതലായവയെ സവാരിക്കുപയോഗിക്കുന്നതും മനുഷ്യരെ കൂലിപ്പണിക്കു നിയോഗിക്കുന്നതും പാപമായെണ്ണാത്തതെന്തുകൊണ്ടു്? നിങ്ങളുടെ ശിഷ്യന്മാർ വളച്ചൊടിച്ച കാര്യങ്ങളെ സത്യമാക്കാൻ കഴിവില്ലാത്തവരാണെങ്കിൽനിങ്ങളുടെ തീർഥങ്കരന്മാർക്കും കഴിവില്ല.

നിങ്ങൾ കഥാപ്രവചനങ്ങൾ നടത്തുമ്പോൾ ശ്രോതാക്കളായി വരുന്നവർ നിമിത്തം നിങ്ങളുടെ മതമനുസരിച്ചു് വഴിയിൽ പല ജീവന്മാരും മരിച്ചേക്കാം. ഇതുകൊണ്ടു് നിങ്ങൾ ഈ പാപത്തിൻെറ മുഖ്യകാരണക്കാരാവുകയില്ലേ? ഇത്രയും പറഞ്ഞതിൽ നിന്നു്, ജല, സ്ഥല, വായുക്കളിലെ സ്ഥാവര ശരീരികളായ അത്യന്തം മൂച്ഛിതരായ ജീവാത്മാക്കൾക്കു് ദുഃഖമോ സുഖമോ ഒരിക്കലും ഉണ്ടാകുന്നതല്ല, എന്നു മനസ്സിലായല്ലോ.

## തീർഥങ്കരന്മാരുടെ ശരീരവും ആയുസ്സും

ജൈനികളുടെ ഏതാനും അസംഭവ്യ കഥകൾകൂടി എഴുതാം. കേൾക്കണം എന്നു മാത്രമല്ല, നമ്മുടെ ഒരു മാറ് മുന്നര മാറിൻെറ 'ധനുഷ്' ആണെന്നും ഓക്കണം. കാലയളവ് നേരത്തേ എഴുതിയിട്ടുള്ളതുമാണു്.[75]

രത്നസാരം ഒന്നാംഭാഗം വശം 166-167ൽ ഇങ്ങനെ എഴുതിയിരിക്കുന്നു:—

| | തീർഥങ്കരൻെറ പേരു് | ശരീരവലിപ്പം (ധനുഷ്) | ആയുസ് പൂർവവഷം[76] |
|---|---|---|---|
| 1 | ഋഷഭദേവൻ | 500 | വഷം 8400000 |
| 2 | അജിതനാഥൻ | 450 | 7200000 |
| 3 | സംഭവനാഥൻ | 400 | 6000000 |
| 4 | അഭിനന്ദനൻ | 350 | 5000000 |
| 5 | സുമതിനാഥൻ | 300 | 4000000 |
| 6 | പത്മപ്രഭൻ | 140 | 3000000 |
| 7 | പാശ്വനാഥൻ | 200 | 2000000 |

75. പേജ് 659. 76. പേജ് 659. നോക്കുക.

| | തീർത്ഥങ്കരൻെറ പേര് | ശരീരവലിപ്പം (ധനുസ്) | ആയുസ് പൂർവവർഷം |
|---|---|---|---|
| 8 | ചന്ദ്രപ്രഭൻ | 150 | വർഷം 1000000 |
| 9 | സുവിധിനാഥൻ | 100 | 200000 |
| 10 | ശീതലനാഥൻ | 90 | 100000 |
| 11 | ശ്രേയാംസനാഥൻ | 80 | 8400000 |
| 12 | വാസു പൂജ്യസ്വാമി | 70 | 7200000 |
| 13 | വിമലനാഥൻ | 60 | 6000000 |
| 14 | അനന്തനാഥൻ | 50 | 3000000 |
| 15 | ധർമനാഥൻ | 45 | 1000000 |
| 16 | ശാന്തിനാഥൻ | 40 | 100000 |
| 17 | കന്ഥുനാഥൻ | 35 | 95000 |
| 18 | അമരനാഥൻ | 30 | 84000 |
| 19 | മല്ലീനാഥൻ | 25 | 55000 |
| 20 | മുനിസുവ്രതൻ | 20 | 30000 |
| 21 | നമിനാഥൻ | 14 | 10000 |
| 22 | നേമിനാഥൻ | 10 | 1000 |
| 23 | പാർശ്വനാഥൻ | 9 | 100 |
| 24 | മഹാവീരസ്വാമി | 7 | 100 |

സമീക്ഷകൻ:— ഈ ഇരുപത്തിനാലു തീർത്ഥങ്കരന്മാരാണ് ജൈനികളുടെ മതം നടപ്പാക്കിയ ആചാര്യന്മാരും ഗുരുക്കന്മാരും. ജൈനികൾ ഇവരെ ഈശ്വരന്മാരായി ഗണിക്കുന്നു. ഇവരെല്ലാം മോക്ഷം പ്രാപിച്ചവത്രേ.

മനുഷ്യർക്ക് ഇത്രയും വലുതായ ശരീരവും ആയുസ്സും ഉണ്ടാകുമോ എന്നു ബുദ്ധിമാന്മാർ ചിന്തിച്ചു നോക്കട്ടെ. ഈ ഭൂമിയിൽ ഇത്രയും വലിയ, കുറച്ചാളുകൾക്കേ പാർക്കാനാവൂ. ജൈനികളെ അനുകരിച്ച് പുരാണക്കാർ ഒരു ലക്ഷം, പതിനായിരം, ഒരായിരം വീതം വർഷം ആയുസ്സ് സങ്കല്പിച്ചിരിക്കുന്നതും അസംഭവ്യമായിരിക്കെ, ജൈനികളുടെ പ്രസ്താവം എങ്ങനെ ശരിയാകും.

ഇനിയും കേൾക്കൂ. കല്പഭാഷ്യം 4–ാം വശത്ത് കാണാം— ''നാഗകേതൻ ഗ്രാമത്തിൻെറ വലുപ്പമുള്ള കല്ല് വിരലിൽ പൊക്കി. കല്പഭാഷ്യം പേജ് 35–മഹാവീരൻ പെരുവിരൽ കൊണ്ട് ഭൂമിയെ അമർത്തിയപ്പോൾ ശേഷനാഗം വിറച്ചുപോയി! ടി. വശം 46–മഹാവീരനെ സർപ്പം കടിച്ചു. ചോരയ്ക്കു പകരം പാല് പുറത്തുവന്നു. ആ സർപ്പം എട്ടാം സ്വർഗ്ഗത്തിൽ പോയി. ടി. വശം 47–മഹാവീരൻെറ കാലിൽ പായസം വച്ചു. കാല് പൊള്ളിയില്ല. ടി. വശം 16-ചെറിയൊരു പാത്രത്തിൽ ഒട്ടകത്തെ കയററി ഇരുത്തി. രത്നസാരം 1–ാംഭാഗം വശം 14-ശരീരത്തിലെ

അഴുക്കുകളയരുതു്, ചൊറിയരുതു്. വിവേകസാരം 1-ാം ഭാഗം വശം 15- ദമസാരൻ എന്ന സംന്യാസി ക്രുദ്ധനായി 'ഉദ്വേഗജനക സൂത്രം' ജപിക്കയും നഗരത്തിനു തീപിടിപ്പിക്കയും ചെയ്തു. ഇദ്ദേഹം മഹാവീരതീർഥങ്കരൻെറ ഇഷ്ടഭാജനമായിരുന്നു. വിവേകസാരം ഭാഗം 1-വശം 127- ''രാജാവിൻെറ ആജ്ഞ നിശ്ചയമായും അനുസരിക്കണം.'' ടി-വശം 227- കോശയെന്ന വേശ്യ തളികയിൽ കടുക് കുമ്പാരം കൂട്ടി, അതിനു മുകളിൽ, പൂക്കളാൽ മൂടിയ സൂചികയും നിർത്തി അതിന്മേൽ നൃത്തം ചെയ്തു. കാലിൽ സൂചികൊണ്ടില്ല. കടുകിൻ കുമ്പാരം ചിതറിയുമില്ല!! തത്ത്വവിവേകം വശം 228-ൽ ''ഈ കോശാവേശ്യയോടൊത്തു് ഒരു സ്ഥൂലമുനി പന്ത്രണ്ടു വർഷം ഭോഗം ചെയ്തു. പിന്നീടു് ദീക്ഷയെടുത്തു് സദ്ഗതി പ്രാപിച്ചു. കോശയും ജൈനധർമം പാലിച്ചു് സദ്ഗതിയടഞ്ഞു. വിവേകസാരം ഭാഗം 1_വശം 185_ഒരു സിദ്ധൻെറ കഴുത്തിൽ അണിഞ്ഞിരുന്ന തുവാല ഒരു കച്ചവടക്കാരനു് ദിവസവും 500 നാണയം വീതം നല്കിപ്പോന്നു. വിവേകസാരം: 1_ാംഭാഗം വശം 228-ബലവാനായ പുരുഷൻെറ ആജ്ഞ, ദേവാജ്ഞ, ഘോരവനത്തിൽ കഷ്ടപ്പെട്ടു പാക്കുക, ഗുരു, മാതാപിതാക്കൾ, കുലഗുരു, ബന്ധുജനം, ധർമോപദേഷ്ടാവു് എന്നിവർ എതിർക്കുക എന്നീ അവസ്ഥകളിൽ ധർമന്യൂനത ഉണ്ടായാലും ധർമഹാനി സംഭവിക്കുന്നില്ല.''

സമീക്ഷകൻ:- ഇവരുടെ ഈ കള്ളക്കഥകൾ കേട്ടോ? 1. ഒരു മനുഷ്യനു് ഗ്രാമത്തിൻെറ വലുപ്പമുള്ള കല്ലു് വിരലിൽ തൂക്കാൻ എപ്പോഴെങ്കിലും കഴിയുമോ? 2. ഭൂമിയിൽ പെരുവിരൽ അമർത്തിയാൽ, ഭൂമി അനങ്ങുമോ? പിന്നെ, ഇല്ലാത്ത ശേഷനാഗം വിറയ്ക്കുന്നതെങ്ങനെ? 3. ശരീരം മുറിഞ്ഞാൽ പാലുവരുന്നതു് ആരാനും കണ്ടിട്ടുണ്ടോ? ഇന്ദ്രജാലം തന്നെ! അദ്ദേഹത്തെ കടിച്ച സർപ്പം സ്വർഗത്തും മഹാത്മാവായ ശ്രീകൃഷ്ണനും മറ്റും മൂന്നാം നരകത്തിലും പോയത്രേ! എത്ര ബാലിശ ജല്പനം! 4. മഹാവീരൻെറ കാലിൽ പായസം പാകം ചെയ്താൽ കാലുപൊള്ളാതിരിക്കുന്നതെങ്ങനെ? 5. ചെറിയപാത്രത്തിൽ ഒട്ടകം എങ്ങനെ കയറും? 6. ശരീരത്തിലെ അഴുക്കുകളയുകയും ചൊറിയുകയും ചെയ്യാത്തവർ ദുർഗന്ധരൂപിയായ മഹാനരകം അനുഭവിക്കുന്നുണ്ടാകും! 7. നഗരം തീകത്തിച്ച സംന്യാസിയുടെ ദയയും ക്ഷമയും എവിടെപ്പോയി? മഹാവീരൻെറ സംസർഗം കൊണ്ടും അയാൾ പവിത്രാത്മാവായില്ലെങ്കിൽ, അദ്ദേഹം മരിച്ചതിനുശേഷം ആശ്രയിക്കുന്നവരും പവിത്രരാകുകയില്ല. 8. രാജാവിൻെറ ആജ്ഞ അനുസരിക്കണം. പക്ഷേ ജൈനർ വണിക്കുകളാകയാലത്രേ രാജാവിനെ ഭയപ്പെട്ടു് ഇങ്ങനെ എഴുതി വച്ചതു്. 9. കോശാവേശ്യയുടെ ശരീരം എത്ര ലാഘവമുള്ളതായാലും കടുകുകുമ്പാരത്തിൽ സൂചിനാട്ടി നൃത്തം ചെയ്താൽ

സൂചികൊള്ളാതെയും കടുക് ഇളകാതെയും ഇരിക്കില്ല. മഹാകള്ള മാണ് ആ പറഞ്ഞതു്. 10. ഒരാറംകം ഒരവസ്ഥയിലും എന്തു വന്നാലും ശരി ധർമം വെടിയാവുന്നതല്ല. 11. ത്തുവാല തുണി യാണ്. അതെങ്ങനെ 500 നാണയം കൊടുക്കും? ഇങ്ങനെ ഇവ രുടെ നടക്കാത്ത കഥകളെഴുതിപ്പോയാൽ ജൈനരുടെ പുസ്തകക്കെട്ട പോലെ വളരെ വലുപ്പമുള്ളതായിത്തീരും. അതുകൊണ്ട് അധികം എഴുതുന്നില്ല. അതായതു് ഇവരുടെ ഗ്രന്ഥങ്ങളിൽ അല്പമൊഴികെ, മററെല്ലാം കള്ളക്കഥകൾ മാത്രമാണ്. നോക്കുക.—

ദോസസി ദോരവി പഢമേ. ദുഗുണാ ലവണാംമി ധായഇ സംഡേ
വാരസ സസി വാരസ രവി. തപ്പമി ഇം നിദിഠ സസി രവിണോ
തിഗുണാ പുബ്ബിലജയാ അണന്തരാണന്തരം മിഖിത്തമി
കാലോ ഏ ബയാലാ ബിസത്തരി പുസ്സര ദംമി.

(പ്രകരണ—ഭാഗം—4, സംഗ്രഹണീസൂത്രം 77_78)

ലക്ഷം യോജന_നാലുലക്ഷം കോശം—വിസ്തൃതമായ ജംബു ദ്വീപത്തിനെപ്പററി എഴുതി. ഒന്നാമത്തെ ദ്വീപ് അതാണ്. ഇതിൽ രണ്ടു ചന്ദ്രന്മാരും രണ്ടു സൂര്യന്മാരുമുണ്ട്. അതുപോലെ ലവണ സമുദ്രത്തിൽ ഇരട്ടി_നന്നാലുവീതമാണ് സൂര്യചന്ദ്രന്മാർ. ധാതകീഖണ്ഡത്തിൽ പന്ത്രണ്ടുവീതവുമാണ്. ഇതിൻെറ മൂന്നിരട്ടി മുപ്പത്തിയാറാണ്. അതിനോട്, ജംബുദ്വീപത്തിൻെറ രണ്ടും ലവണ സമുദ്രത്തിൻെറ നാലും കൂട്ടി നാല്പത്തിരണ്ടുവീതം സൂര്യചന്ദ്രന്മാർ കാലോദധിക്കടലിൽ ഉണ്ട്.

ഇതുപോലെ അടുത്തടുത്ത ദ്വീപുകളിലും കടലുകളിലും ആ നാല്പത്തിരണ്ടിൻെറ മൂന്നിരട്ടിയായ നൂററിരുപത്തിയാറു് വീത മുണ്ട്. അതിൽ ധാതകീഖണ്ഡത്തിൽ പന്ത്രണ്ട്, ലവണസമുദ്ര ത്തിൽ നാല്, ജംബുദ്വീപിൽ രണ്ട് എന്നിവ കൂട്ടി നൂററി നാല്പ ത്തിനാല് വീതം സൂര്യചന്ദ്രന്മാർ പുഷ്കര ദ്വീപത്തിൽ ഉണ്ട്. ഇതു് മനുഷ്യവാസമുള്ള പകുതി സ്ഥലത്തെ കണക്കാണ്. മനുഷ്യർ പാക്കാത്തിടത്ത് വളരെ സൂര്യചന്ദ്രന്മാരുണ്ട്. പുഷ്കര ദ്വീപിൻെറ മറുപകുതിയിലെ സൂര്യചന്ദ്രന്മാർ നിശ്ചലരാണ്. ഈ 144ൻെറ മൂന്നിരട്ടിയായ 432നോട് ജംബുദ്വീപത്തിലെ ഈരണ്ടും ലവണ സമുദ്രത്തിലെ നന്നാലും, ധാതകീഖണ്ഡത്തിലെ പന്ത്രണ്ടുവീതവും കാലോദധിയിലെ 42വീതവും സൂര്യചന്ദ്രന്മാരെ കൂട്ടമ്പോൾ 492 വീതം സൂര്യചന്ദ്രന്മാർ പുഷ്കരസമുദ്രത്തിലുണ്ട്. ഇതെല്ലാം ശ്രീജി നഭദ്രഗണീക്ഷമാ ശ്രമണൻ 'സംഘയണി'യിലും 'യോതിസകര ണ്ഡക പയന്ന'യിലും ചന്ദ്രപന്നതി, സൂരപന്നതി എന്നീ പ്രമുഖ സിദ്ധാന്തഗ്രന്ഥങ്ങളിലും പറഞ്ഞിട്ടുള്ളതാണ്.

സമീക്ഷകൻ:-ഭൂമിശാസ്ത്രവും ജ്യോതിഃശാസ്ത്രവും അറിയാവുന്നവർ കേൾക്കണം! ഈ ഭൂഗോളത്തിൽ ഒരുവശത്ത് 492-ം മറുവശത്തു് അസംഖ്യവും സൂര്യചന്ദ്രന്മാർ ഉണ്ടെന്നു് ജൈനർ വിശ്വസിക്കുന്നു. വേദമതാനുയായികളായ നിങ്ങൾ സൂര്യസിദ്ധാന്തം മുതലായ ജ്യോതിശ്ശാസ്ത്രഗ്രന്ഥങ്ങളുടെ അധ്യയനം കൊണ്ടു് ശരിയായ ഭൂ-വാന ശാസ്ത്രം ഗ്രഹിച്ചതു് നിങ്ങളുടെ ഭാഗ്യം. അല്ലെങ്കിൽ ജൈനികളുടെ മഹാ അന്ധകാരമതത്തിൽ പെട്ടു് ജന്മം മുഴുവനും ഇക്കാലത്തെ ജൈനികളെപ്പോലെ ഉഴലുമായിരുന്നു. ഈ അജ്ഞാനികൾ കരുതിയതു് വലിയ ജംബുദ്വീപിൽ ഒരു സൂര്യനും ചന്ദ്രനും പോരെന്നാണു്. ഇത്ര വലിയ ഭൂമിയെ മുപ്പതുനാഴിക കൊണ്ടു് സൂര്യചന്ദ്രന്മാർ ചുററുന്നതെങ്ങനെ? ഭൂമി ഇവരുടെ അഭിപ്രായത്തിൽ സൂര്യനേക്കാൾ വലുതാണു്. ഇവക്കുപററിയ ഏററവും വലിയ തെററ് ഇതാണു്.

ദോസസിദോരവി പംതി ഏഗന്തരിയാ ഛസംഠിസംഖായാ
മേരും പയാഹിണംതാ മാണസഖിത്തേ പരിഅഡംതി.

(പ്രകരണ-ഭാഗം 4-സംഗ്രഹണീസൂത്രം 79)

അർഥം:- മനുഷ്യലോകത്തിൽ സൂര്യചന്ദ്രന്മാരുടെ പങ്ക്തിയുടെ സംഖ്യ പറയുന്നു:- രണ്ടു ചന്ദ്രന്മാരും രണ്ടുസൂര്യന്മാരുംചേന്നതു് പങ്ക്തി(ശ്രേണി)യാണു്. അവർ ഓരോലക്ഷം യോജന, അതായതു് നാലുലക്ഷം കോശം അകലത്തിനുള്ളിൽസഞ്ചരിക്കുന്നു. ഒരു സൂര്യപങ്ക്തിയ്ക്കുള്ളിൽ ഒരു ചന്ദ്ര പങ്ക്തി, ചന്ദ്രപങ്ക്തിയിൽ ഒരു സൂര്യപങ്ക്തി എന്നിങ്ങനെ നാലു പങ്ക്തികളുണ്ടു്. ഓരോ ചന്ദ്രപങ്ക്തിയിലും 66 ചന്ദ്രന്മാരും ഓരോ സൂര്യപങ്ക്തിയിലും 66 സൂര്യന്മാരും ഉണ്ടു്. ഈ നാലുപങ്ക്തികളും ജംബുദ്വീപത്തിലെ മേരു പർവതത്തിനെ പ്രദക്ഷിണം വച്ചു് മനുഷ്യക്ഷേത്രത്തിൽ ഭ്രമണം ചെയ്യുന്നു. അതായതു് ജംബുദ്വീപത്തിലെ മേരുവിൽ നിന്നു് ഒരു സൂര്യൻ തെക്കോട്ടു സഞ്ചരിക്കുമ്പോൾ മററൊരു സൂര്യൻ വടക്കോട്ടു് സഞ്ചരിക്കുന്നു. അതുപോലെ ലവണസമുദ്രത്തിലും ഓരേ ദിക്കിലേക്കു് ഈ രണ്ടെണ്ണം സഞ്ചരിക്കുന്നു. അതുപോലെ 66 സൂര്യന്മാർ തെക്കോട്ടും 66 സൂര്യന്മാർ വടക്കോട്ടും അതാതിന്റെ ക്രമത്തിൽ ചരിക്കുന്നു. ഈ രണ്ടുദിശകളിലെ സൂര്യന്മാരെയെല്ലാംകൂടി കൂട്ടിയാൽ 132-ം അതുപോലെ 66 വീതം ഇരുവശത്തേക്കും ചരിക്കുന്ന ചന്ദ്രന്മാരെ കൂട്ടിയാൽ 132-ം മനുഷ്യലോകത്തിൽ ചരിക്കുന്നുണ്ടു്. ഇങ്ങനെ ചന്ദ്രന്മാരൊടൊപ്പം നക്ഷത്ര പങ്ക്തികളും ഒട്ടേറെയുണ്ടെന്നറിയണം.

സമീക്ഷകൻ:- നോക്കൂ സഹോദരാ! ഈ ഭൂമിയിൽ 132 സൂര്യന്മാരും 132 ചന്ദ്രന്മാരും ജൈനരുടെ വീടുകളിൽ പ്രകാശം ചൊരിയുന്നുണ്ടാവാം. എങ്കിലവർ എങ്ങനെ കഴിഞ്ഞുകൂടും? രാത്രിയിൽ

തണുത്തുവിറയ്ക്കുന്നുണ്ടാവും. ഇത്തരം അസംഭവ കാര്യങ്ങളിൽ ഭൂമിശാസ്ത്രവും ജോതിശാസ്ത്രവും അറിയാത്തയാളുകൾ പെട്ടുപോയേക്കാം. മററാരും പെടുകയില്ല. ഒരു സൂര്യൻ ഈ ഭൂമിയേപ്പോലെ മററനേകം ഭൂഗോളങ്ങളെപ്രകാശിപ്പിക്കുമെന്നിരിക്കെ, ഈ ചെറിയ ഭൂമിയുടെ കഥയെന്തുപറയാൻ! അതുപോലെ, ഭൂമി കറങ്ങാതിരിക്കുകയും സൂര്യൻ ഭൂമിയെ ഭ്രമണം ചെയ്യുകയുമാണെങ്കിൽ ദിനരാത്രങ്ങൾ വർഷങ്ങളോളം നീണ്ടുനില്ക്കുന്നവയാകും. സുമേരു, ഹിമാലയമല്ലാതെ മറെറാന്നല്ല. അതു് സൂര്യന്റെ മുമ്പിൽ, കുടത്തിന്റെ സമീപം കടുകുമണിയെന്നതുപോലെയുമില്ല. ഇക്കാര്യങ്ങളെല്ലാം ജൈനർ അവരുടെ മതത്തിൽ തുടരുവോളം ഗ്രഹിക്കുകയില്ല. സദാ അന്ധകാരത്തിൽ കഴിഞ്ഞുകൂടുകയേ ഉള്ളു.

സമത്തചരണ സഹിയാസവ്വം ലോഗം ഫുസേനിരവസേസം
സത്തയ ച ഉദസഭാഏ പംചയ സുയദേസവിരഈ ഏ.

[പ്രകരണ – ഭാഗം 4 – സംഗ്രഹണീസൂത്രം 135]

അർഥം:– സമ്യക് ചാരിത്ര്യത്തോടുകൂടിയ കേവലികൾ, കേവല സമുദ്ഘാതാവസ്ഥയിൽ പതിന്നാല് ലോകരാജ്യങ്ങളിലും സ്വന്തം ആത്മപ്രദേശം രചിച്ച് സഞ്ചരിക്കുന്നു.

സമീക്ഷകൻ:– ജൈനികൾ 14 രാജ്യങ്ങളംഗീകരിക്കുന്നു. അതിൽ 14–ാമത്തേതിന്റെ മുകളിൽ സർവാർഥസിദ്ധിഗോപുരത്തിന്റെ കൊടിയ്ക്കും മുകളിൽ കുറച്ചുദൂരെയുള്ള സിദ്ധശിലയ്ക്കും ദിവ്യാകാശത്തിനും ശിവപുരമെന്നു പറയുന്നു. കേവലികൾ, അഥവാ കേവലജ്ഞാനവും സർവജ്ഞതയും പൂർണപവിത്രതയും ലഭിച്ചവർ ആ ലോകത്തു പോകുന്നു. സ്വന്തം ആത്മപ്രദേശത്താൽ അവർ സർവജ്ഞരായി വർത്തിക്കുന്നു.

'പ്രദേശം' ഉള്ളതു് വിഭു – സർവവ്യാപി – അല്ല. വിഭുവല്ലാത്തവർ സർവജ്ഞരോ കേവലജ്ഞാനികളോ ആവുകയില്ല. ഏകദേശിയായ ആത്മാവ് പോകുകയും വരികയും ബദ്ധനും മുക്തനും ജ്ഞാനിയും അജ്ഞാനിയും ആയിരിക്കും. സർവവ്യാപിയായ സർവജ്ഞൻ ഒരിക്കലും അങ്ങനെയല്ല.

ജൈനികളുടെ തീർഥങ്കരർ ജീവരൂപികളും അല്പരും അല്പജ്ഞരുമായി സ്ഥിതിചെയ്തിരുന്നു. അവർ സർവവ്യാപക സർവജ്ഞരാവുകയേ ഇല്ല. എന്നാൽ അനാദിയും അനന്തനും സർവവ്യാപകനും സർവജ്ഞനും പവിത്രനും ജ്ഞാനസ്വരൂപിയുമായ പരമാത്മാവിനെ ജൈനർ അംഗീകരിക്കുന്നില്ല. അതിൽമാത്രമേ സർവജ്ഞാദി ഗുണങ്ങൾ യഥാതഥമായി ചേരുകയുള്ളൂ.

ഗ ബ്ഭനരതി തിപലിയാ ഊ. തിഗാഊ ഉക്കോസ തേ ജഹന്നേണം.
മുച്ഛിമ ദുഹാവി അന്തമുഹൂ. അംഗുല അസംഖ ഭാഗതണൂ [2.41]

അർഥം:- ഇവിടെ മനുഷ്യർ രണ്ടുതരമുണ്ട്. ഒന്ന് ഗർഭജർ. മറേറത്ത് അല്ലാതെയുണ്ടായവർ. ഗർഭജ മനുഷ്യരുടെ ആയുസ്സ് മൂന്ന് പല്യോപമ കാലവും[77] ശരീരം മൂന്നു കോശവുമാണ്.

സമീക്ഷകൻ:- മൂന്നു പല്യോപമകാലം ആയുസ്സും മൂന്നുകോശം വലിയ ശരീരവുമുള്ള വളരെ കുറച്ചു മനുഷ്യരേ ഈ ഭൂമിയിൽ പാർക്കാനാവൂ. മൂന്നു പല്യോപമകാലം വരെ ജീവിക്കുന്ന ഇവരുടെ മക്കളും മൂന്നുകോശം വലിപ്പമുള്ളവരായിരിക്കണം. ഇങ്ങനെയുള്ള രണ്ടുപേർക്ക് ബോംബെ നഗരത്തിലും - മൂന്നോ നാലോപേർക്ക് കല്കത്തയിലും വസിക്കാൻ കഴിഞ്ഞേക്കും. ഇങ്ങനെയാണെങ്കിൽ ചില നഗരങ്ങളിൽ ലക്ഷക്കണക്കിനു മനുഷ്യരുണ്ടെന്നെഴുതിയിരിക്കുന്ന ജൈനനഗരങ്ങളെത്ര ലക്ഷം കോശം വലുപ്പമുള്ളതായിരിക്കണം! ലോകത്തിലെല്ലാം കൂടി അത്തരം ഒരു നഗരവും ഉണ്ടാവാൻ സാധ്യതയില്ല.

പണയാൽ ലരകജോയണ വിരകംഭാ സിദ്ധിസിലഫലിഹ
വിമലാ
തദുവരി ഗജോയണം തേ ലോഗംതോ തച്ഛസിദ്ധംഇഈ [258]

അർഥം:- സർവാർഥ സിദ്ധിഗോപുരത്തിന്റെ ധ്വജത്തിനു പരി പന്ത്രണ്ടുയോജനയുള്ള സിദ്ധശിലയാണ്. അത് വീതിയിലും നീളത്തിലും ഉയരത്തിലും 45 ലക്ഷം യോജന വലുതാണ്. ഇത് എല്ലാം വെള്ളവെളുത്ത സുവർണമായ സ്ഫടികത്തിനുതുല്യം നിർമലമായ സിദ്ധശിലയുടെ സിദ്ധഭൂമിയാണ്. ഇതിനെ ചിലർ ഈഷത്, പ്രാഗ്ഭര എന്നുപറയുന്നു. ഈ സർവാർഥ സിദ്ധശില ഗോപുര (വിമാനം) ത്തിൽ നിന്നു് പന്ത്രണ്ടു യോജന ദൂരം അദൃശ്യമാണ്. അത് കേവലികളായ ബഹുശ്രുതർക്കു മാത്രമറിയാവുന്ന പരമാർഥമാണ്.

ഈ സിദ്ധശില സർവാർഥമധ്യഭാഗത്തിൽ എട്ടു യോജന വണ്ണമുള്ളതാണ്. അവിടെ നിന്നു് നാലു ദിശകളിലും നാല് ഉപദിശകളിലുമായി കുറഞ്ഞു കുറഞ്ഞ് ഈച്ചച്ചിറകുപോലെ കനം കുറഞ്ഞ് നിവർത്ത കുടയുടെ ആകൃതിയിലാണ് സിദ്ധശില സ്ഥാപിച്ചിരിക്കുന്നത്. ആ ശിലയ്ക്കുപരി ഒരു യോജന ദൂരത്തിൽ ലോകാന്തമുണ്ട്. അവിടെയാണ് സിദ്ധന്മാർ സ്ഥിതിചെയ്യുന്നത്.

സമീക്ഷകൻ:- ജൈനികളുടെ മുക്തിസ്ഥാനമായ സർവാർഥ സിദ്ധിഗോപുരത്തിന്റെ കൊടിക്കു മുകളിലെ 45 യോജനയുള്ള ശില എത്രയും നല്ലതും നിർമലവുമാകട്ടെ, അതിൽ വസിക്കുന്ന മുക്തജീവന്മാർ ഒരുതരത്തിൽ ബദ്ധരാണ്. എന്തെന്നാൽ ആ ശിലയ്ക്കു പുറത്തുപോയാൽ മുക്തിയുടെ സുഖത്തിൽ നിന്നു വിട്ടുപോകും. അകത്തുള്ളവർക്കാകട്ടെ, കാററുപോലും കിട്ടുകയില്ല. ഇതു വെറും

77. പേജ് 659 നോക്കുക.

സങ്കല്പവും അറിവില്ലാത്തവരെമയക്കാൻ കൊള്ളുന്നതും മാത്രമല്ലേ എന്നാലോചിക്കുക.

ജോയണ സഹസ്സമഹിയം. എഗിംദിയദേഹമുക്കോസം.
വിതി ചഉരിം ദിസ സരീയം. വാരസ ജോയണം
തികോസ ചഉകോസം. ജോയണ സഹസപണിം
ദിയ. ഉഹേ വൃച്ഛംത വിസേസംതു.

[പ്രകരണ-ഭാഗം 4-സംഗ്രാറണീ സൂത്രം 266-267]

അർത്ഥം:- സാമാന്യേന ഒരിന്ദ്രിയം മാത്രമുള്ള ജീവികൾക്ക് ഒരായിരം യോജനയുള്ള ശരീരം ഉത്കൃഷ്ടമാണ്. രണ്ടിന്ദ്രിയങ്ങളുള്ള ശംഖിനും മററും പന്ത്രണ്ടു യോജനയും മൂന്നിന്ദ്രിയങ്ങളുള്ള ഉറുമ്പിനും പുഴുവിനും മററും മൂന്നു കോശവും നാലിന്ദ്രിയങ്ങളുള്ള വണ്ടിനും മററും നാലുകോശവും പഞ്ചേന്ദ്രിയങ്ങളുള്ളവസ്സു് നാലായിരം കോശവും ശരീരമുള്ളവയായി അറിയണം.

സമീക്ഷകൻ;- നന്നാലു സഹസ്രം കോശം വലുപ്പമുള്ള ശരീരത്തോടു കൂടിയ എതാനും ശതം ആളുകളെക്കൊണ്ടു് ഈ ഭൂലോകം നിറഞ്ഞു കുമിയും. ആക്കും നടക്കാൻ പോലും സ്ഥലം ശേഷിക്കുകയില്ല. പിന്നെവിടെ പാക്കുമെന്നും വഴിനടക്കുമെന്നും ജൈനികളോടുചോദിക്കണം. ജൈനരുടെവീട്ടിൽ ഇവയെ പാപ്പിക്കുമെന്നു നമുക്കു നിശ്ചയിക്കാം. എന്നാൽ നാലായിരം കോശം വലിയ ശരീരമുള്ളവക്കു് പാർക്കാൻ ഒരാൾക്കു് മുപ്പത്തിരണ്ടായിരം കോശം വലുപ്പമുള്ള വീടുവേണം. ഇത്രയും വലിയ വീടുവയ്ക്കാൻ ജൈനികളുടെ എല്ലാ പണവും ചെലവഴിക്കണം. എന്നാലും വീടു പൂത്തിയാവുകയില്ല. എണ്ണായിരം കോശം നീളമുള്ള മച്ചിന്നു് തടി എവിടെ നിന്നാണാവോ കിട്ടുക! അതിനുള്ള തൂണു നാട്ടിക്കഴിഞ്ഞാൽ അകത്തു കയറുവാനും കൂടികഴിയുകയില്ല. ഇത്തരം കാര്യങ്ങളൊക്കെ പൊളിയാണു്.

തേ ഥൂലാ പല്ലേ വിഹ്സംഖിജ്ജാചേ വഹ്ംതിസവ്വേവി.
തേ ഇക്കിക്ക അസംഖേ. സഹ്മേ ഖമ്മേ പകപ്പേഹ.

(പ്രകരണ-ഭാഗം 4- ലഘുക്ഷേത്ര സമാസപ്രകരണം. സൂത്രം-4)

അർത്ഥം:- മുൻപു പറഞ്ഞ ഒരംഗുലം രോമത്തിൻെറ കഷണങ്ങൾകൊണ്ടു് നാലു കോശം വിസ്തീർണ്ണവും അത്രയും ആഴവും ഉള്ള കിണർ നിറയ്ക്കണം. അംഗുല വലുപ്പമുള്ള രോമഖണ്ഡങ്ങളെല്ലാം കൂടി ഇരുപതുലക്ഷത്തി എഴുപത്തീരായിരത്തി ഒരുനൂററി തൊണ്ണൂററിരണ്ടു് എണ്ണം വരും. ഏറിയാൽ 330762104 — 2465625 — 4219960—9753600,0000000 മുപ്പത്തിമൂന്നു കോടികോടി, ഏഴുലക്ഷത്തിഅറുപത്തീരായിരത്തി ഒരുനൂററിനാലു് കോടികോടി, ഇരുപത്തിനാലുലക്ഷത്തി അറുപത്തയ്യായിരത്തി അറുനൂററിരുപത്തഞ്ചു് കോടികോടി, നാല്പത്തിരണ്ടുലക്ഷത്തി പത്തൊമ്പതിനായിരത്തിതൊള്ളായിരത്തി അറുപതു് കോടികോടി തൊണ്ണൂ

റേഴലക്ഷത്തി അമ്പത്തി മൂവായിരത്തിഅറുനൂറ് കോടികോടി ഘനയോജന പല്യോപമത്തിലെ സ്ഥൂല രോമഖണ്ഡങ്ങളുടെ എണ്ണമാണ്. ഇതും സംഖ്യാതകാലമാണ്. മുൻപു പറഞ്ഞ രോമ ഖണ്ഡങ്ങളുടെ അസംഖ്യാത ഖണ്ഡം മനസിൽ സങ്കല്പിച്ചാൽ അസംഖ്യാത സൂക്ഷ്മരോമാണുവാകും.

സമീക്ഷകൻ;– നോക്കൂ! ഇവരുടെ എണ്ണത്തിൻെറ രീതി! ഒരം ഗുലം രോമത്തെ എത്ര കഷണമാക്കി! ഇതെണ്ണിത്തീർക്കാൻ കഴി യുമോ? എന്നിട്ട് മനസ്സിൽ അസംഖ്യം ഖണ്ഡങ്ങൾ സങ്കല്പിക്കുന്നു. മുൻപു പറഞ്ഞവ കൈകൊണ്ട് എണ്ണിത്തീർത്തതാണെന്നു നിർണ യിക്കാം! കൈകൊണ്ടാകായ്കയാൽ മനസ്സുകൊണ്ടെണ്ണി! ഒരം ഗുലം രോമത്തിനെ ഇത്രയും കഷണങ്ങളാക്കാൻകഴിയുന്നതാണോ?

ജംബുദ്വീപപമാണം ഗുലജോയണരലക വട്ടവിരകംഭീ.
ലവണാഈയാസേസാ. ബലയാഭാ ദുഗുണ ദുഗുണായ.
(പ്രകരണ - ഭാഗം 4 – ലഘുക്ഷേത്ര - സൂത്രം. 12)

അർഥം:– ഒന്നാമത്തെ ജംബുദ്വീപം ലക്ഷംയോജന വിസ്താ രമുണ്ട്. അകംപൊള്ളയാണ്. ബാക്കിയുള്ള ലവണാദി സപ്തസമു ദ്രങ്ങളിലെ ഏഴദ്വീപുകൾ ജംബുദ്വീപിൻെറ ഇരട്ടിഇരട്ടി വീതം വലുപ്പമുള്ളവയാണ്. ഈയൊരു പൃഥിവിയിൽ ജംബുദ്വീപം തുട ങ്ങിയ ഏഴദ്വീപുകളും ഏഴുസമുദ്രങ്ങളും ഉണ്ട്

സമീക്ഷകൻ:– ജംബുദ്വീപിനേക്കാൾ ഇരട്ടിയാണ് രണ്ടാമ ത്തേതെങ്കിൽ രണ്ടുലക്ഷം യോജന, മൂന്നാമത്തേതു് നാലുലക്ഷം, നാലാമത്തേതു് എട്ടുലക്ഷം അഞ്ചാമത്തേതു് പതിനാറുലക്ഷം ആറാ മത്തേതു് മുപ്പത്തിരണ്ടുലക്ഷം ഏഴാമത്തേതു് അറുപത്തിനാല് എന്നിങ്ങനെ വലുപ്പം വരികയും സമുദ്രങ്ങളും ഇങ്ങനെ ക്രമത്തിൽ വലുതായിരിക്കയും ചെയ്താൽ പതിനയ്യായിരം കോശം പരിധി യുള്ള ഭൂമി ഇതെങ്ങനെ കൊള്ളും? ഇതെല്ലാം ശുദ്ധപൊളിയാണ്.

കുരുനജ ചുലസീസഹസാ ഛച്ചേവന്തരനഈഉ പജ വിജയം
ദോദോ മഹാ നഈഉ ചഉദസ സഹസാഉ പത്തേയം.
(പ്രകരണ_ഭാഗം4_ലഘുക്ഷേത്രസമാ_സൂത്രം63)

സം: അർഥം:– കുരുക്ഷേത്രത്തിൽ എൺപത്തി നാലായിരം നദികളുണ്ട്

സമീക്ഷകൻ:– കുരുക്ഷേത്രം ചെറിയൊരു പ്രദേശമാണ്. അതു കാണാതെ ഈകള്ളം എഴുതിവയ്ക്കുവാൻ ഇവക്കു ലജ്ജ തോന്നി യില്ലല്ലോ.

ജാമുത്തരാഉ താഉ ഇഗേഗ സിംഹാസണാ അഇപുബ്ബം
ചഉസവി താസു നിയാസണ ദിസി ഭവജിണ മജ്ജണം ഹോഇ.
(പ്രകരണരത്നാകരം-ഭാഗം4- ലഘുക്ഷേത്ര സമാസപ്രകരണം സൂത്രം 119)

അർത്ഥം:- ആ ശിലയുടെ വിശേഷം തെക്കും വടക്കും ഓരോ സിംഹാസനം ഉണ്ടെന്നതാണ്. തെക്ക് അതിപാണ്ഡുകമ്പിളി, വടക്ക് അതിരക്തകമ്പിളി എന്നിങ്ങനെയാണ് ആ ശിലകളുടെ പേര്, അതിന്മേൽ തീർത്ഥങ്കരന്മാർ ഇരിക്കുന്നു.

സമീക്ഷകൻ:- ഇവരുടെ തീർത്ഥങ്കരന്മാരുടെ ജന്മദിവസം കൊണ്ടാടുന്നതിനുള്ള ശിലാപീഠങ്ങൾ നോക്കൂ. ഇവരുടെ മുക്തിയിലെ സിദ്ധശിലയും ഇത്തരമാണ് ഇങ്ങനെ പൊള്ളികൾ പലതും ഇവർ എഴുതിക്കൂട്ടിയിട്ടുണ്ട്, എത്രയുമെന്നുവച്ചാണെഴുതുക! എന്നാൽ ജലം അരിച്ചു കുടിക്കുക. സൂക്ഷ്മജീവികളോട് ദയകാട്ടുക, രാത്രിയിൽ ഭക്ഷിക്കാതിരിക്കുക എന്നീ മൂന്നുകാര്യങ്ങൾ നല്ലതുതന്നെ. ബാക്കിയെല്ലാം അസംഭവ്യങ്ങളാണ്.

ഇത്രയും എഴുതിയതിൽ നിന്ന് ബുദ്ധിമാന്മാർക്ക് വളരെ ഗ്രഹിക്കാം. ദൃഷ്ടാന്തത്തിനുമാത്രം ഇത്രയും എഴുതിയതാണ്, ഇവരുടെ അസംഭവകാര്യങ്ങളെല്ലാം എഴുതിയാൽ ഒരു പുരുഷായുസ്സു കൊണ്ടു പോലും വായിച്ചു തീരുകയില്ല. അതിനാൽ പാത്രത്തിലെ ഒന്നോ രണ്ടോ ചോറെടുത്തു ഞെക്കി വേവുനോക്കുന്നതുപോലെ, സ്വല്പം എഴുതിയതുവായിച്ച് സജ്ജനങ്ങൾക്ക് വളരെ ഗ്രഹിക്കാൻ കഴിയും. അധികം എഴുതേണ്ടകാര്യമില്ല. വിഹഗവീക്ഷണത്തിൽ നിന്ന് പൂർണമായ ആശയം ബുദ്ധിമാന്മാർക്കു ലഭിക്കും.

ഇനി ക്രിസ്തുമതത്തെപ്പററി എഴുതാം
ശ്രീമദ്ദയാനന്ദസരസ്വതീസ്വാമികൾ രചിച്ച
സത്യാർത്ഥപ്രകാശത്തിലെ, നാസ്തിക
മതങ്ങളായ ചാർവാക ബൗദ്ധ ജൈനമത
ങ്ങളുടെ ഖണ്ഡനമണ്ഡനം ചെയ്യുന്ന
പന്ത്രണ്ടാം സമുല്ലാസം കഴിഞ്ഞു.

# അനുഭൂമിക (3)

ബൈബിൾമതമെന്നു പറയുമ്പോൾ ക്രിസ്തുമതമെന്നു മാത്രമല്ല ഗ്രഹിക്കേണ്ടതു്. യഹൂദമതവും മററും ഇതിൽപെടും.[1] ഈ 13-ാം സമുല്ലാസത്തിൽ ക്രിസ്തുമതവിഷയമെഴുതുന്നതു് ഇക്കാലത്തു് ബൈബിൾ മതക്കാരിൽ മുഖ്യർ ക്രിസ്ത്യാനികളായതുകൊണ്ടാണു്. യഹൂദരും മററും മുഖ്യരല്ല. മുഖ്യമായതു ഗ്രഹിച്ചാൽ ഗൗണവും ഗ്രഹിക്കാം. അങ്ങനെ യഹൂദമതകാര്യവും അറിയാനാകും.

യഹൂദരും കൃസ്ത്യാനികളും മററും വിശ്വസിക്കുന്ന ബൈബിളിൽ നിന്നു മാത്രമാണു് ഇവരെപ്പററിയുള്ള കാര്യങ്ങൾ ഇവിടെ എഴുതുന്നതു്. ഈ പുസ്തകത്തെ ഇവർ സ്വന്തം ധർമകാരണമായി കരുതുന്നു. ഇവരുടെ മതക്കാരായ വലിയ പാതിരിമാർ ഈ ഗ്രന്ഥത്തിൻെറ വിവിധ തർജ്ജമകൾ ചെയ്തിട്ടുണ്ടു്. അവയിൽ ദേവനാഗരിയിലും സംസ്കൃതത്തിലുമുള്ളു് തർജ്ജമകൾ നോക്കിയപ്പോൾ എനിക്കു് പല സംശയങ്ങളും ഉണ്ടായി. അവയിൽ ചിലതുമാത്രമാണു് ഈ പതിമൂന്നാം സമുല്ലാസത്തിൽ വിദ്വാന്മാരുടെ പരിഗണനയ്ക്കായി എഴുതിയിട്ടുള്ളതു്.

ഈ ലേഖനം സത്യത്തിൻെറ വൃദ്ധിയ്ക്കും അസത്യത്തിൻെറ ഹ്രാസത്തിനുമല്ലാതെ ആരെയും ദുഃഖിപ്പിക്കാനോ, ദൂഷിക്കാനോ, മിഥ്യാദോഷം ആരോപിക്കുന്നതിനോ അല്ല. ഈ പുസ്തകം എന്തെന്നും ഇവരുടെ മതമെന്തെന്നും എല്ലാവരും അറിയുന്നതിനു വേണ്ടിയാണു് ഈ ലേഖനമെഴുതുന്നതു്.

മനുഷ്യസഹജമായ കാഴ്ച, കേൾവി, എഴുത്തു് എന്നിവയിലൂടെ പക്ഷപ്രതിപക്ഷങ്ങൾ ചച്ചചെയ്തു് ക്രിസ്തുമതത്തിൻെറ താരതമ്യ പഠനം നടത്തുകയാണു് ഈ ലേഖനത്തിൻെറ പ്രയോജനം. കൂടാതെ മനുഷ്യരുടെ ധർമവിഷയകമായ അറിവു വദ്ധിച്ചു് യഥായോഗ്യം സത്യാസത്യങ്ങളും കത്തവ്യാകത്തവ്യങ്ങളും നിർണയിച്ചു് സത്യം, കത്തവ്യം എന്നിവയെ സ്വീകരിക്കാനും അസത്യം, അകത്തവ്യം എന്നിവയെ വെടിയാനും ഇതു് പരപ്രേരണകൂടാതെ സഹായിക്കും. എല്ലാവരുടേയും മതവിഷയകമായ പുസ്തകങ്ങളേപ്പററി ഏവരും മനസ്സിലാക്കുകയും അനുകൂലമോ പ്രതികൂലമോ

---

1. ബൈബിളിലെ പഴയ നിയമമാണു് യഹൂദരുടെ പ്രാമാണിക ഗ്രന്ഥം.
2. നീലകണ്ഠശാസ്ത്രി എന്നയാൾ ക്രിസ്തുമതം സ്വീകരിച്ചു് ബൈബിളിനു് സംസ്കൃത പരിഭാഷ എഴുതിയിട്ടുണ്ടു്.

ആയി എന്തെങ്കിലും പറയുകയോ എഴുതുകയോ ചെയ്യുകയും വേണം. അല്ലെങ്കിൽ കേൾക്കണം. പഠിക്കുന്നതുകൊണ്ട് പണ്ഡിതനാകും പോലെ കേൾക്കുന്നതുകൊണ്ട് ബഹുശ്രുതനാകും. ശ്രോതാവിനു് മററൊരാളെ പഠിപ്പിക്കാൻ കഴിയുകയില്ലെങ്കിലും സ്വയം പഠിക്കാ നാകുമല്ലോ. ഒരു പക്ഷം ചേരുന്നവനു് തൻെറയോ അന്യരുടേയോ ഗുണദോഷങ്ങൾ അറിയാനാവുകയില്ല.

മനുഷ്യാത്മാവിനു് സത്യാസത്യനിർണയത്തിനുള്ളസാമർഥ്യ മുണ്ട്. തൻെറതു് എത്രകണ്ട് പഠിക്കുകയോ കേൾക്കുകയോ ചെയ്തി ട്ടുണ്ടോ അത്രയും നിശ്ചയിച്ചുറപ്പിക്കാം. അതുപോലെ തന്നെയാണു് പരമതങ്ങളെപ്പററിയുള്ള പഠനവും. പരമതം അറിയാതെ സംവാദം സാധ്യമല്ല. അജ്ഞാനിയായിരുന്നാൽ അബദ്ധത്തിൽ കുടുങ്ങുകയും ചെയ്യും. ഇങ്ങനെ സംഭവിക്കാതിരിക്കുന്നതിനാണു് ഈ ഗ്രന്ഥ ത്തിൽ പ്രചാരമുള്ള എല്ലാമതങ്ങളെയും പററി അല്പമായെങ്കിലും എഴുതുന്നതു്. ഇതിൽനിന്നു് ശേഷിച്ച വിഷയങ്ങളെപ്പററി നേരോ കള്ളമോ എന്നു് അനുമാനിക്കാനുമാവും. സർവമാന്യസത്യങ്ങൾ എവിടെയും ഒരുപോലാണു്. അസത്യവിഷയങ്ങൾ മാത്രമേ വിവാ ദാസ്പദമാവുകയുള്ളൂ. ഒന്നു നേരും മററൊന്നു കള്ളവുമാണെങ്കിലും ഒട്ടൊക്കെ വിവാദമുണ്ടാകും. വാദിപ്രതിവാദികൾ സത്യാസത്യ ങ്ങൾ നിർണയിക്കുന്നതിനു് വാദപ്രതിവാദം ചെയ്യുകൽ തീർച്ച യായും തീരുമാനമുണ്ടാകും.

ഇനി ഞാൻ ഈ 13-ാം സമുല്ലാസത്തിൽ ക്രിസ്തുമതസംബ ന്ധിയായി അല്പം എഴുതി എല്ലാവരുടെയും മുമ്പാകെ സമർപ്പി ക്കുന്നു. എങ്ങനെയുണ്ടെന്നു് ചിന്തിക്കുക.

വിചക്ഷണന്മാരോടേറെയെന്തു പറയാൻ!

# പതിമൂന്നാം സമുല്ലാസം

## – ഇനി ക്രിസ്തുമത വിഷയം വ്യാഖ്യാനിക്കാം –

ഇനി എഴുതുന്നതു് ക്രിസ്ത്യാനികളുടെ മതത്തെപ്പററിയാണു്. ഇവരുടെ മതം നിർദ്ദോഷവും ബൈബിൾ ഈശ്വരകൃതവുമാണോ എന്നു് ഇതിൽ നിന്നു് ഏവക്കും മനസ്സിലാക്കാം. ഒന്നാമതു് ബൈബിളിലെ പഴയ നിയമത്തെപ്പററി എഴുതാം.

### – ഉൽപ്പത്തി പുസ്തകം –

1 ആദിയിൽ ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചു. ഭൂമി പാഴായും[3] ശൂന്യമായും ഇരുന്നു. ആഴത്തിന്മീതെ ഇരുൾ ഉണ്ടായിരുന്നു, ദൈവത്തിൻെറ ആത്മാവു് വെള്ളത്തിന്മീതെ പരിവത്തിച്ചുകൊണ്ടിരുന്നു.[4] (1.1–2)

സമീക്ഷകൻ:– 'ആദി' എന്നു വച്ചാലെന്താണു്?

ക്രിസ്ത്യാനി:– സൃഷ്ടിയുടെ ആദ്യത്തെ ഉത്പത്തി.

സമീ:– ഇതാണോ ആദ്യസൃഷ്ടി? ഇതിനു മുൻപു് സൃഷ്ടി ഉണ്ടായിട്ടില്ലേ?

ക്രി:– ഉണ്ടായോ ഇല്ലയോ എന്നു് ഞങ്ങൾക്കറിവില്ല. ദൈവത്തിനറിയാം.

സമീ:– അറിയാൻ വയ്യെങ്കിൽ എന്തിനീ പുസ്തകത്തിൽ വിശ്വസിക്കുന്നു? സംശയനിവാരണത്തിനുതകാത്ത ഇതിനെ വിശ്വസിച്ചു് ആളുകളോടുപദേശം ചെയ്തു് ഈ സംശയപൂർണമായ മതത്തിൽ എന്തിനു് അവരെ പെടുത്തുന്നു? നിസ്സന്ദേഹം, എല്ലാ സംശയങ്ങളും നിവാരണം ചെയ്യുന്ന വേദമതം സ്വീകരിക്കാത്തതെന്താണു്? ഈശ്വരൻെറ സൃഷ്ടിവൃത്താന്തം അറിയാതെ ഈശ്വരനെ എങ്ങനെ അറിയും? ആകാശം എന്നുവച്ചാലെന്താണു്?

ക്രി:– തുറസ്സായ മുകൾഭാഗം.

---

3. , ഈ ബൈബിൾ വാക്യങ്ങൾ ബൈബിൾ സൊസൈററി ഓഫ് ഇൻഡ്യയുടെ 1974-ലെ പതിപ്പിൽ നിന്നാണു് എടുത്തിട്ടുള്ളതു്. ബൈബിളിൻെറ തർജുമകളിലെ ഭാഷ മാററാറുണ്ടു്, മലയാളത്തിലും C. R. L. സൊസൈററി 1983 ൽ ബൈബിളിൻെറ പുതിയൊരു തർജുമ പ്രസാധനം ചെയ്തിട്ടുണ്ടു്. 4. മോശയെ മിസ്രയിം ദേശത്തു നിന്നു പുറത്താക്കി. അതിനുമുൻപു് അവിടെ വേദങ്ങളാണു് പ്രചരിച്ചിരുന്നതു്. മിശ്ര [ഈജിപ്തു്] ദേശത്തിലെ വിദ്വാന്മാർക്കു് മഹദണ്ഡം ആപഃയിൽ ഗമിച്ചിരുന്നെന്നു് അറിയാമായിരുന്നു. ശതപഥബ്രാഹ്മണത്തിൽ (11\1,6 1 2) ആപയിൽ ഹിരണ്യാണ്ഡം പരിപ്ലവനം ചെയ്തിരുന്നെന്നു് കാണാം, ഈ ശുദ്ധമായ ശാസ്ത്രീയ തത്ത്വമറിയാതെ ബൈബിളിൽ ഹിരണ്യാണ്ഡത്തെ ദൈവമെന്നു പറഞ്ഞിരിക്കുകയാണു് വൈദിക വിചാരധാരയുടെ കലങ്ങിമറിഞ്ഞ തടമാണു് ബൈബിൾ.

സമീ:- ത്രസ്സായതിൻെറ ഉത്പത്തി എങ്ങനെ? എന്തെന്നാൽ അത് സർവവ്യാപിയും അതിസൂക്ഷ്മവും മുകളിലും താഴെയും ഒരു പോലെയുമാണ്. ആകാശം സൃഷ്ടിക്കുന്നതിന് മുൻപ് ശൂന്യതയും ത്രസ്സും ഇല്ലായിരുന്നോ? ഇല്ലായിരുന്നെങ്കിൽ ദൈവവും സൃഷ്ടികാരണവും ജീവാത്മാക്കളും എവിടെ വസിച്ചിരുന്നു? ആകാശമില്ലാതെ ഒരു വസ്തുവും സ്ഥിതി ചെയ്യുകയില്ല. അതിനാൽ നിങ്ങളുടെ ബൈബിൾ വാക്യം യുക്തമല്ല. ഈശ്വരനും ഈശ്വരീയ ജ്ഞാനകർമങ്ങളും പാഴോ അല്ലാത്തതോ?

ക്രി:- പാഴല്ലാത്തതു്.

സമീ:- എങ്കിൽ ഈശ്വരനുണ്ടാക്കിയ ഭൂമി പാഴാണെന്ന് ഇവിടെന്തിനെഴുതി?

ക്രി:- പാഴെന്നതിന് ഉയർന്നും താണും നിരപ്പല്ലാതെ ത്രസ്സായി കിടക്കുന്നതെന്നാണ് അർഥം.

സമീ:- പിന്നാരാണ് നിരപ്പാക്കിയതു്? ഇപ്പോഴും ഉയർച്ചയും താഴ്ചയും ഇല്ലേ? അതിനാൽ ഈശ്വരൻെറ പ്രവൃത്തി പാഴല്ല. എന്തെന്നാൽ അദ്ദേഹം സർവജ്ഞനാകയാൽ ഒരിക്കലും തെററോ കുററമോ പാളിച്ചയോ ഉണ്ടാവുകയില്ല. കൂടാതെ ഈശ്വരസൃഷ്ടി പാഴായിരുന്നെന്ന്[5] എഴുതിയിരിക്കുന്ന പുസ്തകം ഈശ്വരകൃതമാവുകയില്ല. ദൈവത്തിൻെറ ആത്മാവ് എന്തു പദാർഥമാണ്?

ക്രി:- ചേതനം.

സമീ:- അതു് സാകാരമോ നിരാകാരമോ? വ്യാപകമോ ഏകദേശിയോ?

ക്രി:- നിരാകാരം. ചേതനം. വ്യാപകം. എന്നാൽ ഏതേസിനായി പർവതത്തിലോ, നാലാം ആകാശത്തിലോ ഒക്കെ ആണ് വിശേഷാൽ പാപ്പ്.

സമീ:- നിരാകാരനാണെങ്കിൽ ആരാണ് കണ്ടതു്? വ്യാപകമായതു് ജലത്തിന്മീതെ പരിവർത്തിക്കുകയില്ല. ദൈവത്തിൻെറ ആത്മാവ് ജലത്തിന്മീതെ പരിവർത്തിച്ചപ്പോൾ ദൈവം എവിടായിരുന്നപ്പാ! ദൈവത്തിൻെറ ശരീരം മററെവിടെയോ ആയിരുന്നെന്ന് ഇതിൽ നിന്നു സിദ്ധിക്കുന്നു. അല്ലെങ്കിൽ ആത്മാവിൻെറ ഒരു കഷണത്തെ ജലത്തിന്മീതെ പരിവർത്തിപ്പിച്ചതാകാം. വ്യാപകനല്ലാത്തതിന് സൃഷ്ടി സ്ഥിതിപ്രളയങ്ങളും ധാരണ–പാലനങ്ങളും

---

5. ആകൃതിയില്ലാത്തതും ശൂന്യവുമായിരുന്നു എന്ന തർജ്ജമയും അശാസ്ത്രീയമത്രേ. ആകൃതിയില്ലാത്തതു് ശൂന്യമാകണമെന്നില്ല. ശൂന്യത്തിന് ആകൃതിയുണ്ടാവുകയുമില്ല. പിന്നീട് ആകൃതി ഉണ്ടായപ്പോൾ നേരത്തേ ശൂന്യത ഇല്ലായിരുന്നെന്നു വരും. ശൂന്യത ആ അവസ്ഥാവിശേഷമാണെങ്കിൽ, ആകൃതിയിലാകാത്ത പ്രകൃതിതത്ത്വങ്ങൾ പറയാനാകാത്ത ആകൃതിയിൽ ഉണ്ടായിരുന്നെന്നു സിദ്ധിക്കുന്നു. അപ്പോൾ ആകൃതിയില്ലാത്തതും ശൂന്യവും എന്ന പ്രയോഗം അബദ്ധമാകുന്നു.

ജീവന്റെ കർമ്മവ്യവസ്ഥയും ചെയ്യാൻ ഒരിക്കലും സാധിക്കുകയില്ല. ഏതൊന്ന് ഏകദേശിയാണോ അതിന്റെ ഗുണകർമസ്വഭാവങ്ങളും ഏകദേശിയായിരിക്കും. അങ്ങനെയൊന്ന് ദൈവമല്ല. ദൈവം സർവവ്യാപകനും, അനന്ത ഗുണകർമസ്വഭാവയുക്തനും സച്ചിദാനന്ദസ്വരൂപനും നിത്യ–ശുദ്ധ–ബുദ്ധ–മുക്ത–സ്വഭാവിയും അനാദി അനന്തം മുതലായ ലക്ഷണങ്ങളുള്ളതുമാണ്, എന്നു വേദത്തിൽ പറയുന്നു. അതിൽ വിശ്വസിക്കുക. നമുക്കുള്ള വഴി അതുമാത്രമാണ്.

2 വെളിച്ചം ഉണ്ടാകട്ടെ എന്നു ദൈവം കല്പിച്ചു. വെളിച്ചം ഉണ്ടായി. വെളിച്ചം നല്ലതു് എന്നു ദൈവം കണ്ടു. (1.3.4)

സമീ:– ഈശ്വരൻ പറഞ്ഞതു് ജീവനില്ലാത്ത വെളിച്ചം കേട്ടുവെന്നോ? കേട്ടെങ്കിൽ ഇന്നും സൂര്യന്റെയും ദീപത്തിന്റെയും അഗ്നിയുടെ പ്രകാശം എന്റെയും നിങ്ങളുടെയും വാക്കു കേൾക്കാത്തതെന്തു്? പ്രകാശം ജഡമാണ്. അതിനു് ആരുടെയും വാക്കു കേൾക്കുവാൻ കഴിവില്ല. ഈശ്വരൻ വെളിച്ചത്തെ കണ്ടപ്പോഴാണോ അതു് നല്ലതാണെന്നറിഞ്ഞതു്? നേരത്തേ അറിഞ്ഞുകൂടായിരുന്നോ? അറിയാമായിരുന്നെങ്കിൽ കണ്ടയുടനെ, നല്ലതു് എന്നു പറഞ്ഞതെന്തിനു്? അറിവില്ലായിരുന്നെങ്കിൽ അതു് ഈശ്വരനേയല്ല. അതിനാൽ നിങ്ങളുടെ ബൈബിൾ ഈശ്വരോക്തമോ അതിലെ ഈശ്വരൻ സർവജ്ഞനോ അല്ല.

3 ദൈവം വെള്ളങ്ങളുടെ മധ്യേ ഒരു വിതാനം ഉണ്ടാകട്ടെ; അതു വെള്ളത്തിനും വെള്ളത്തിനും തമ്മിൽ വേർപിരിവായിരിക്കട്ടെ എന്നു കല്പിച്ചു. വിതാനം ഉണ്ടാക്കീട്ടു് ദൈവം വിതാനത്തിനു കീഴുള്ള വെള്ളവും വിതാനത്തിൻമീതെയുള്ള വെള്ളവും തമ്മിൽ വേർപിരിച്ചു. അങ്ങനെ സംഭവിച്ചു. ദൈവം വിതാനത്തിനു് ആകാശം എന്നു പേരിട്ടു. സന്ധ്യയായി. ഉഷസ്സുമായി. രണ്ടാം ദിവസം. (1.6–8)

സമീ:– ആകാശവും വെള്ളവും ദൈവം പറഞ്ഞതു കേട്ടുവോ? വെള്ളത്തിൽ ആകാശമില്ലേ? ഇല്ലെങ്കിൽ ജലം എവിടെ സ്ഥിതി ചെയ്യും? ഒന്നാമത്തെ വാക്യത്തിൽ ആകാശത്തെ സൃഷ്ടിച്ചതാണ്. പിന്നീടു് വിതാനത്തിലൂടെ ആകാശത്തെ സൃഷ്ടിച്ചതു് വെറുതെയാണ്. സ്വർഗമെന്നു പറഞ്ഞ ആകാശം സർവവ്യാപകമാണ്. അതിനാൽ സർവത്ര സ്വർഗമായി. പിന്നെ, മുകളിൽ സ്വർഗമാണെന്നു പറയുന്നതു് വെറുതെയായി. സൂര്യൻ ഉണ്ടായിട്ടില്ലാത്ത സ്ഥിതിക്കു് രാവും പകലും എങ്ങനെ ഉണ്ടായി? ഇങ്ങനെ നടക്കാത്ത കാര്യങ്ങൾ ഇനിയുള്ള വാക്യങ്ങൾ നിറയെ ഉണ്ടു്.

4 അപ്പോൾ ദൈവം; നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യപ്രകാരം മനുഷ്യനെ ഉണ്ടാക്കുക:– ഇങ്ങനെ ദൈവം തന്റെ

സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു. ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു. ദൈവം അവരെ അനുഗ്രഹിച്ചു. [1 26.28]

സമീ:– ആദാമിനെ ഈശ്വരൻ തന്റെ രൂപത്തിൽ സൃഷ്ടിച്ചെങ്കിൽ ഈശ്വരന്റെ സ്വരൂപമായ പവിത്രത ജ്ഞാനസ്വരൂപം ആനന്ദമയം മുതലായ ലക്ഷണങ്ങൾക്കൊത്തവണ്ണം ആദാം എന്തുകൊണ്ട് ആയില്ല? ആയില്ലെങ്കിൽ തത്സദൃശമായല്ല സൃഷ്ടിച്ചതു്. ആദമിനെ സൃഷ്ടിച്ചപ്പോൾ തന്നെ ഈശ്വരൻ തന്റെ സ്വരൂപത്തെ ഉത്പത്തിയുള്ളതാക്കി. പിന്നെ അനിത്യനാകാത്തതെങ്ങനെ? ആദമിനെ എവിടെ നിന്നുണ്ടാക്കി?

ക്രി: മണ്ണിൽ നിന്നു്.

സമീ:– മണ്ണെവിടെ നിന്നുണ്ടാക്കി?

ക്രി:– സ്വന്തം സാമർഥ്യത്തിൽ നിന്നു്.

സമീ: ഈശ്വരന്റെ സാമർഥ്യം അനാദിയോ പുതിയതോ?

ക്രി: അനാദിയാണു്.

സമീ: അനാദിയാണെങ്കിൽ ജഗത്കാരണം സനാതനമായി. പിന്നെ അഭാവത്തിൽ നിന്നു ഭാവം ഉണ്ടായെന്നു് എന്തിനു പറയുന്നു?

ക്രി:– സൃഷ്ടിക്കുമുമ്പ് ഈശ്വരനല്ലാതൊരു വസ്തുവും ഇല്ലായിരുന്നു.

സമീ:– ഇല്ലായിരുന്നെങ്കിൽ ഈ ജഗത്തു് എവിടെ നിന്നുണ്ടായി? ഈശ്വരന്റെ സാമർഥ്യം ദ്രവ്യമോ ഗുണമോ? ദ്രവ്യമാണെങ്കിൽ ഈശ്വരനിൽ നിന്നു ഭിന്നമായൊരു പദാർഥം ഉണ്ടായിരുന്നെന്നു വരുന്നു. ഗുണമാണെങ്കിൽ, ഗുണത്തിൽ നിന്നു് ദ്രവ്യം ഉണ്ടാവുകയില്ല. രൂപത്തിൽ നിന്നു് അഗ്നിയും രസത്തിൽ നിന്നു് ജലവും ഉണ്ടാവുകയില്ല, ഈശ്വരനിൽ നിന്നാണു് ഉണ്ടായതെങ്കിൽ ഈശ്വരന്റെ ഗുണകർമസ്വഭാവങ്ങൾ തത്തുല്യമായി അവയ്ക്കും ഉണ്ടാകണം. അതില്ലാത്തതുകൊണ്ടു് ഈശ്വരനിൽ നിന്നുണ്ടായതല്ലെന്നു നിശ്ചയിക്കാം. എന്നാൽ ജഗത്കാരണമായ പരമാണു എന്നുംമററും പേരുള്ള ജഡവസ്തുവിൽ നിന്നാണുണ്ടായതു്. വേദാദിശാസ്ത്രങ്ങളിൽ ജഗദുത്പത്തിഎഴുതിയിരിക്കുന്നതുപോലെ, ഈശ്വരൻ ജഗത്തിനെ സൃഷ്ടിച്ചു എന്നു ഗ്രഹിക്കയാണു് വേണ്ടതു്. ആദമിന്റെ അകരൂപം ജീവനും ബാഹ്യരൂപം മനുഷ്യസദൃശവും ആണെങ്കിൽ അതുപോലെയല്ലേ ഈശ്വരന്റെരൂപവും? ആദമിനെ ഈശ്വരരൂപത്തിലാണു് സൃഷ്ടിച്ചതെങ്കിൽ ഈശ്വരൻ ആദമിനെപ്പോലെ തന്നെയിരിക്കും.

**5. യഹോവയായ ദൈവം നിലത്തെ പൊടി കൊണ്ടു് മനു**

ഷ്യനെ നിർമ്മിച്ചിട്ട് അവന്റെ മൂക്കിൽ ജീവശ്വാസം ഊതി, മനുഷ്യൻ ജീവനുള്ള ദേഹിയായിത്തീർന്നു അനന്തരം യഹോവയായ ദൈവം കിഴക്ക് ഏദെനിൽ ഒരു തോട്ടം ഉണ്ടാക്കി, താൻ സൃഷ്ടിച്ച മനുഷ്യനെ അവിടെ ആക്കി. കാണ്മാൻ ഭംഗിയുള്ളതും തിന്മാൻ നല്ല ഫലമുള്ളതുമായ ഓരോവൃക്ഷങ്ങളും തോട്ടത്തിന്റെ നടുവിൽ ജീവവൃക്ഷവും നന്മതിന്മകളെ കുറിച്ചുള്ള അറിവിന്റെ വൃക്ഷവും യഹോവയായ ദൈവം നിലത്തു നിന്നു മുളപ്പിച്ചു. (2. -7-9)

സമീ:- ഏദൻതോട്ടം നിർമ്മിച്ച് ആദമിനെ കുടിയിരുത്തിയപ്പോൾ അവനെ അവിടെ നിന്നു പുറത്താക്കേണ്ടി വരുമെന്ന് ദൈവത്തിനറിവില്ലായിരുന്നോ? ആദമിനെ മണ്ണുകൊണ്ടാണുണ്ടാക്കിയതെങ്കിൽ അത് ദൈവത്തിന്റെ സ്വരൂപം ആകുന്നില്ല. ആകുന്നെങ്കിൽ ഈശ്വരനും മണ്ണു കൊണ്ടുണ്ടാക്കപ്പെട്ടതാണ്. അവന്റെ മൂക്കിൽ ഊതിയ ശ്വാസം ഈശ്വരന്റെ രൂപമോ വേറെ വല്ലതുമോ? വേറെയാണെങ്കിൽ ആദത്തിന് ഈശ്വരന്റെ രൂപമല്ല. അല്ലെങ്കിൽ ഈശ്വരനും ആദത്തിനും ഒരേരൂപമാണ്. അങ്ങനെയാണെങ്കിൽ ആദത്തിനെപ്പോലെ ജനനം, മരണം, വൃദ്ധി, ക്ഷയം, വിശപ്പ്-ദാഹം എന്നിവ ഈശ്വരനും ഉണ്ടാകും. പിന്നെ അത് എങ്ങനെ ഈശ്വരനാകും? അതിനാൽ പഴയനിയമത്തിലെ ഈ കാര്യം ശരിയാണെന്നു തോന്നുന്നില്ല. അത് ഈശ്വരകൃതവുമല്ല.

6 ആകയാൽ യഹോവയായ ദൈവം മനുഷ്യന് ഒരു ഗാഢനിദ്ര വരുത്തി. അവൻ ഉറങ്ങിയപ്പോൾ അവന്റെ വാരിയെല്ലുകളിൽ ഒന്നെടുത്ത് അതിനു പകരം മാംസം പിടിപ്പിച്ചു. യഹോവയായ ദൈവം മനുഷ്യനിൽ നിന്നെടുത്ത വാരിയെല്ലിനെ ഒരു സ്ത്രീയാക്കി അവളെ മനുഷ്യന്റെ അടുക്കൽ കൊണ്ടുവന്നു. (2.21-22)

സമീ:- ആദത്തിനെ ഈശ്വരൻ മണ്ണുകൊണ്ടാണ് ഉണ്ടാക്കിയതെങ്കിൽ അവന്റെ സ്ത്രീയെ എന്തുകൊണ്ട് മണ്ണാൽ ഉണ്ടാക്കിയില്ല? സ്ത്രീയെ എല്ലിൽ നിന്നുണ്ടാക്കിയെങ്കിൽ ആദമിനെ എല്ലു കൊണ്ട് ഉണ്ടാക്കാഞ്ഞതു് എന്താണ്? നരനിൽ നിന്നുണ്ടായതു കൊണ്ട് നാരിയെന്നു പേരുവന്നെങ്കിൽ നാരിയിൽനിന്ന് നരനെന്നപേരും ഉണ്ടാകണം. അവർ തമ്മിൽ പരസ്പരസ്നേഹവും ഉണ്ടാകും. സ്ത്രീയോട് പുരുഷന് സ്നേഹമുണ്ടാകുന്നതുപോലെ പുരുഷനോട് സ്ത്രീയ്ക്കുമുണ്ടാകും. അറിവുള്ളവരേ കണ്ടാലും! ഈശ്വരന്റെ തത്ത്വവിദ്യ അല്ലെങ്കിൽ ഫിലോസഫി വിളങ്ങുന്നതു് എങ്ങനെയുണ്ട്? ആദത്തിന്റെ ഒരു വാരിയെല്ലുകൊണ്ടാണ് സ്ത്രീയെ സൃഷ്ടിച്ചതെങ്കിൽ എല്ലാ പുരുഷന്മാരുടെയും ഓരോ വാരിയെല്ല് കുറയാ

ത്തതെന്താണ്? ഒററ വാരിയെല്ലുകൊണ്ടുണ്ടാക്കിയ സ്ത്രീയുടെ ശരീരത്തിൽ ഒരു വാരിയെല്ല ഉണ്ടാകാവൂ താനും. ലോകമുണ്ടാക്കിയ വസ്തുക്കൾ കൊണ്ടു് സ്ത്രീശരീരം ഉണ്ടാക്കാൻ വയ്യായിരുന്നോ? ഇങ്ങനെ ബൈബിളിലെ സൃഷ്ടിക്രമം സൃഷ്ടിവിദ്യയ്ക്കു വിരുദ്ധമാണ്.

7 യഹോവയായ ദൈവം ഉണ്ടാക്കിയ എല്ലാ കാട്ടുജന്തുക്കളെക്കാളും പാമ്പ് കൗശലമേറിയതായിരുന്നു. അതു് സ്ത്രീയോട്: തോട്ടത്തിലെ യാതൊരു വൃക്ഷത്തിൻെറ ഫലവും നിങ്ങൾ തിന്നരുതെന്നു് ദൈവം വാസ്തവമായി കല്പിച്ചിട്ടുണ്ടോ എന്നു ചോദിച്ചു. സ്ത്രീ പാമ്പിനോട്: തോട്ടത്തിലെ വൃക്ഷങ്ങളുടെ ഫലം ഞങ്ങൾക്കു തിന്നാം. എന്നാൽ നിങ്ങൾ മരിക്കാതിരിക്കേണ്ടതിന്നു് തോട്ടത്തിൻെറ നടുവിലുള്ള വൃക്ഷത്തിൻെറ ഫലം തിന്നരുതു് തൊടുകയുമരുതു് എന്നു് ദൈവം കല്പിച്ചിട്ടുണ്ടു് എന്നു പറഞ്ഞു. പാമ്പ് സ്ത്രീയോട് നിങ്ങൾ മരിക്കയില്ല. നിശ്ചയം; അതു തിന്നുന്ന നാളിൽ നിങ്ങളുടെ കണ്ണു തുറക്കുകയും നിങ്ങൾ നന്മതിന്മകളെ അറിയുന്നവരായി ദൈവത്തെപ്പോലെ ആകുകയും ചെയ്യും എന്നു ദൈവം അറിയുന്നു എന്നു പറഞ്ഞു. ആ വൃക്ഷ ഫലം തിന്മാൻ നല്ലതും കാണ്മാൻ ഭംഗിയുള്ളതും ജ്ഞാനം പ്രാപിപ്പാൻ കാമ്യവും എന്നു സ്ത്രീ കണ്ടു് ഫലം പറിച്ചുതിന്നു ഭർത്താവിന്നും കൊടുത്തു. അവനും തിന്നു. ഉടനെ ഇരുവരുടെയും കണ്ണു തുറന്നു തങ്ങൾ നഗ്നരെന്നറിഞ്ഞു. അത്തിയില കൂട്ടിത്തുന്നി അരയാട ഉണ്ടാക്കി. (3. 1-7)

യഹോവയായ ദൈവം പാമ്പിനോടു കല്പിച്ചതു: നീ ഇതു ചെയ്കകൊണ്ടു് എല്ലാ കാട്ടുമൃഗങ്ങളിലും വച്ച് നീ ശപിക്കപ്പെട്ടിരിക്കുന്നു നീ ഉരസുകൊണ്ടുഗമിച്ചു നിൻെറ ആയുഷ്കാലമൊക്കെയും പൊടി തിന്നും. ഞാൻ നിനക്കും സ്ത്രീക്കും നിൻെറ സന്തതിക്കും അവളുടെ സന്തതിക്കും തമ്മിൽ ശത്രുത്വം ഉണ്ടാക്കും അവൻ നിൻെറ തല തകക്കും, നീ അവൻെറ കുതികാൽ തകക്കും. സ്ത്രീയോടു കല്പിച്ചതു: ഞാൻ നിനക്കു കഷ്ടവും ഗർഭധാരണവും ഏററവും വദ്ധിപ്പിക്കും നീ വേദനയോടെ മക്കളെ പ്രസവിക്കും. നിൻെറ ആഗ്രഹം നിൻെറ ഭർത്താവിനോടു ആകും. അവൻ നിന്നെ ഭരിക്കും. മനുഷ്യനോടു കല്പിച്ചതോ: നീ നിൻെറ ഭാര്യയുടെ വാക്കു അനുസരിക്കയും തിന്നരുതെന്നു ഞാൻ കല്പിച്ച വൃക്ഷഫലം തിന്നുകയും ചെയ്കകൊണ്ടു നിൻെറ നിമിത്തം ഭൂമി ശപിക്കപ്പെട്ടിരിക്കുന്നു. നിൻെറ ആയുഷ്കാലമൊക്കെയും നീ കഷ്ടതയോടെ അതിൽ നിന്നു അഹോവൃത്തി കഴിക്കും. മുള്ളും പറക്കാരയും നിനക്കു് അതിൽനിന്നു് മുളെക്കും. വയലിലെ സസ്യം നിനക്കു് ആഹാരമാകും. (3. 14–18)

സമീ:— ക്രിസ്ത്യാനികളുടെ ഈശ്വരൻ സർവജ്ഞനായിരുന്നെങ്കിൽ ഈ കുരുട്ടബുദ്ധിക്കാരനായ പാമ്പിനെ—ചെകുത്താനെ—എന്തിനുസൃഷ്ടിച്ചു? സൃഷ്ടിച്ചതുകൊണ്ട് ആ അപരാധത്തിനു് ഉത്തരവാദി ഈശ്വരനാണു്. എന്തെന്നാൽ ദുഷ്ടനായി സൃഷ്ടിച്ചതുകൊണ്ടാണല്ലോ ദുഷ്ടത കാട്ടിയതു്. പൂർവജന്മം അംഗീകരിക്കാത്തതുകൊണ്ട്, അപരാധമില്ലാതെ അതിനെ പാപിയായി സൃഷ്ടിച്ചതെന്തിനു്? വാസ്തവം പറഞ്ഞാൽ അതു് സർപ്പമായിരുന്നില്ല, മനുഷ്യനായിരുന്നു. മനുഷ്യനല്ലായിരുന്നെങ്കിൽ മനുഷ്യരുടെ ഭാഷ എങ്ങനെ സംസാരിക്കും? കള്ളനായി, മററുള്ളവരെ കള്ളത്തിൽ നടത്തുന്നവനെയാണു് ചെകുത്താൻ എന്നു പറയേണ്ടതു്. ഇവിടെ ചെകുത്താൻ സത്യവാദിയാണു്. അതുകൊണ്ടാണു് സ്ത്രീയെ കളിപ്പിക്കാതെ സത്യം പറഞ്ഞതു്. ഈശ്വരൻ ആദമിനോടും ഹവ്വയോടും, പഴം തിന്നാൽ നിങ്ങൾ മരിക്കുമെന്നു് കള്ളം പറഞ്ഞു. ജ്ഞാനവും അമരത്വവും നല്കുന്ന ആ പഴം തിന്നുന്നതിൽനിന്നു തടഞ്ഞതെന്തിനാണു്? തടഞ്ഞെങ്കിൽ ആ ഈശ്വരൻ കള്ളനും കളിപ്പിക്കുന്നവനുമാണു്. എന്തെന്നാൽ ആ മരത്തിൻെറ പഴം മനുഷ്യർക്കു് അറിവു നല്കുന്നതും സുഖം പകരുന്നതുമായിരുന്നു. അജ്ഞാനവും മൃത്യുവും നല്കുന്നതായിരുന്നില്ല. പഴംതിന്നരുതെന്നു വിലക്കാനാണെങ്കിൽ ആ മരം എന്തിനുണ്ടാക്കി? തനിക്കുവേണ്ടിയാണെങ്കിൽ, താൻ അജ്ഞാനിയും മരണധർമിയുമാണോ ? മററാക്കെങ്കിലും വേണ്ടിയാണെങ്കിൽ അവർ ആ പഴം തിന്നുന്നതിൽ തെററില്ല. എന്നാൽ ഇക്കാലത്തു് അറിവുതരുന്നതും മരണമില്ലാതാക്കുന്നതും ആയ മരങ്ങളൊന്നും കാണാനില്ല. ഈശ്വരൻ അതിൻെറ വിത്തുപോലും നശിപ്പിച്ചുവോ ?

ഇത്തരം കാര്യങ്ങൾ കൊണ്ടു് മനുഷ്യർ വഞ്ചകരും കള്ളന്മാരുമാകുമെങ്കിൽ ഈശ്വരനും അങ്ങനെയാവുകയില്ലേ? കളവും വഞ്ചനയും കാട്ടുന്നവർ കള്ളരും വഞ്ചകരുമാണല്ലോ. മൂവരേയും ശപിച്ചതു്, അപരാധം ചെയ്തതിനല്ല. അങ്ങനെ ഈശ്വരൻ അന്യായക്കാരനുമായി. കള്ളം പറഞ്ഞതും കളിപ്പിച്ചതും നിമിത്തം ശാപത്തിനവകാശി ഈശ്വരൻ ആയിരുന്നു. ആ 'ഫിലോസഫി' കേട്ടില്ലേ? വേദനയില്ലാതെ പ്രസവം നടക്കുമോ? പണിയെടുക്കാതെ ജീവിക്കാൻ ആർക്കുകഴിയും ? ആദ്യം മുൾമരങ്ങളില്ലായിരുന്നോ? വയലിലെ സസ്യം ആഹാരമാകുമെന്നു പറഞ്ഞതു് ശരിയാണെങ്കിൽ മാംസം തിന്നാമെന്നു് ബൈബിളിൽ പിന്നീടു് എഴുതിയിരിക്കുന്നതു് കള്ളമല്ലേ ? ഒന്നു സത്യമെങ്കിൽ മറേറതു കള്ളമാണു്.

ആദമിൻെറ പാപമൊന്നും തെളിയുന്നില്ലെങ്കിൽ, മനുഷ്യർ ആദമിൻെറ മക്കളായതുകൊണ്ടു് പാപികളാണെന്നു് എന്തിനു പറയുന്നു? ഈ പുസ്തകവും ഇതിലെ ഈശ്വരനും ബുദ്ധിമാന്മാൎക്കു് എങ്ങനെ സ്വീകാര്യമാകും?

8 യഹോവയായ ദൈവം: മനുഷ്യൻ നന്മതിന്മകളെ അറിയാൻ തക്കവണ്ണം, നമ്മിൽ ഒരുത്തനെപ്പോലെ ആയിത്തീൎന്നിരിക്കുന്നു. ഇപ്പോൾ അവൻ കൈനീട്ടി ജീവവൃക്ഷത്തിൻെറ ഫലം കൂടെ പറിച്ചുതിന്നു് എന്നേക്കും ജീവിപ്പാൻ സംഗതി വരരുതു് എന്നു കല്പിച്ചു. അവനെ എടുത്തിരുന്ന നിലത്തു കൃഷിചെയ്യേണ്ടതിന്നു യഹോവയായ ദൈവം അവനെ ഏദൻതോട്ടത്തിൽ നിന്നു പുറത്താക്കി ഇങ്ങനെ അവൻ മനുഷ്യനെ ഇറക്കിക്കളഞ്ഞു. ജീവൻെറ വൃക്ഷത്തിലേക്കുള്ള വഴികാപ്പാൻ അവൻ ഏദൻതോട്ടത്തിനു കിഴക്കു് കെരൂബുകളെ തിരിഞ്ഞു കൊണ്ടിരിക്കുന്ന വാളിൻെറ ജ്വാലയുമായി നിൎത്തി (3.22.24)

സമീ:– ജ്ഞാനത്തിൽ തനിക്കു തുല്യനായെന്ന ഈൎഷ്യയും ഭയവും ദൈവത്തിനു് എങ്ങനെ തോന്നിയോആവോ. ഇതു് ചിന്തിക്കാര്യമാണോ? ഈ ശങ്കതന്നെയെന്തിനു്? ഈ ദൈവത്തിനു തുല്യനായി ആരും ഒരിക്കലും ഉണ്ടാവുകയില്ല. ഈ ലേഖനത്തിൽനിന്നു തെളിയുന്നതു് അതു് മനുഷ്യനായിരുന്നു, ഈശ്വരനല്ല എന്നാണു്. ബൈബിളിൽ എവിടെങ്കിലും ദൈവത്തെപ്പററി എഴുതിയിട്ടുണ്ടെങ്കിൽ അവിടെയെല്ലാം മനുഷ്യതുല്യനായാണു് എഴുതുന്നതു്. ആദത്തിൻെറ ജ്ഞാനവൎദ്ധനവിൽ ദൈവം എത്ര ദുഃഖിതനായെന്നു നോക്കു. അമൃതവൃക്ഷത്തിൻെറ പഴം തിന്നുന്നതിൽ എത്ര ഈൎഷ്യയുണ്ടായി. ആദ്യമേ തോട്ടത്തിൽ പാൎപ്പിച്ചപ്പോൾ കുടിയിറക്കേണ്ടിവരുമെന്ന ഭവിഷ്യജ്ഞാനം ഇല്ലായിരുന്നോ? അങ്ങനെ ക്രിസ്ത്യാനികളുടെ ഈശ്വരൻ സർവജ്ഞനല്ലെന്നു വരുന്നു. ജ്വാലയുള്ള വാളുമായി കെരൂബുകളെ കാവൽ ഏൎപ്പെടുത്തുന്നതു് മനുഷ്യൻെറപണിയാണു്, ദൈവത്തിൻെറയല്ല.

9 കുറേക്കാലം കഴിഞ്ഞിട്ടു കയീൻ നിലത്തെ അനുഭവത്തിൽനിന്നു യഹോവെക്കു ഒരു വഴിപാടു കൊണ്ടുവന്നു. ഹാബേലും ആട്ടിൻകൂട്ടത്തിലെ കടിഞ്ഞൂലുകളിൽനിന്നു് അവയുടെ മേദസ്സിൽനിന്നു തന്നെ ഒരു വഴിപാടുകൊണ്ടുവന്നു. യഹോവ ഹാബെലിലും അവൻെറ വഴിപാടിലും പ്രസാദിച്ചു. കയീനിലും അവൻെറ വഴിപാടിലും പ്രസാദിച്ചില്ല. കയീന്നു ഏററവും കോപമുണ്ടായി അവൻെറ മുഖം വാടി. അപ്പോൾ യഹോവ കയീനോടു്: നീ

കോപിക്കുന്നതെന്തു്? നിന്റെ മുഖം വാടുന്നതും എന്തു് എന്നു ചോദിച്ചു (4-3, 4 5, 6)

സമീ:- ദൈവം മാംസഭുക്കല്ലെങ്കിൽ ഹാബെലിൽ പ്രസാദിച്ചു് ആട്ടിൻവഴിപാടു സ്വീകരിക്കയും കയീനെയും അവന്റെ വഴിപാടും സ്വീകരിക്കാതിരിക്കയും ചെയ്യുമോ ? ഇവരുടെ കലഹത്തിനും ഹാബെലിന്റെ മരണത്തിനും ദൈവമാണു് കാരണക്കാരൻ ഈ കൃസ്ത്യൻദൈവം മനുഷ്യരെപ്പോലെ സംസാരിക്കുന്നു. തോട്ടത്തിലേക്കു് വരവുംപോക്കും തോട്ടപ്പണിയും എല്ലാം മനുഷ്യന്റെ ജോലിയാണു്. ഇതിൽനിന്നെല്ലാം ബൈബിൾ മനുഷ്യകൃതമാണു് ദൈവത്തിന്റേതല്ല എന്നുതെളിയുന്നു.

10 പിന്നെ യഹോവ കയീനോടു്: നിന്റെ അനുജനായ ഹാബെൽ എവിടെ എന്നു ചോദിച്ചതിന്നു: ഞാൻ അറിയുന്നില്ല, ഞാൻ എന്റെ അനുജന്റെ കാവല്ക്കാരനോ എന്നു് അവൻ പറഞ്ഞു. അതിന്നു അവൻ അരുളിചെയ്തതു്: നീ എന്തു ചെയ്തു? നിന്റെ അനുജന്റെ രക്തത്തിന്റെ ശബ്ദം ഭൂമിയിൽനിന്നു് എന്നോടു നിലവിളിക്കുന്നു...ദേശം നീവിട്ടു ശാപഗ്രസ്തനായി പോകണം. (4.9.11)

സമീ:- കയീനോടു് അന്വേഷിക്കാതെതന്നെ ദൈവത്തിനു് ഹാബെലിന്റെ മരണത്തെപ്പററി അറിയാമായിരുന്നില്ലേ? രക്തത്തിന്റെ ശബ്ദം ഭൂമിയിൽ നിന്നു ആരോടെങ്കിലും നിലവിളിക്കുമോ? ഇതെല്ലാം അറിവില്ലായ്മയാണു്. ഈ പുസ്തകം ഈശ്വരനോ, ഏതെങ്കിലും വിദ്വാനോ ഉണ്ടാക്കിയതല്ല.

11 മെഥൂശലഹിനെ ജനിപ്പിച്ചശേഷം ഹാനോക്ക് മുന്നൂറു സംവത്സരം ദൈവത്തോടു കൂടെ നടന്നു (5.22)

ക്രിസ്ത്യാനികളുടെ ദൈവം മനുഷ്യനല്ലെങ്കിൽ ഹാനോക്കിന്റെ കൂടെ അവൻ എങ്ങനെ നടന്നു ? വേദത്തിൽ പറയുന്ന നിരാകാരനായ ഈശ്വരനെ സ്വീകരിച്ചാലേ ക്രിസ്ത്യാനികൾക്കും നന്മ വരൂ.

12 അവക്കു പുത്രിമാർ ജനിച്ചപ്പോൾ ദൈവത്തിന്റെ പുത്രന്മാർ മനുഷ്യരുടെ പുത്രിമാരെ സൗന്ദര്യമുള്ളവരെന്നു കണ്ടിട്ടു് തങ്ങൾക്കുബോധിച്ച ഏവരേയും ഭാര്യമാരായി എടുത്തു. അപ്പോൾ യഹോവ: മനുഷ്യനിൽ എന്റെ ആത്മാവു് സദാകാലവും വാദിച്ചു കൊണ്ടിരിക്കയില്ല. അവൻ ജഡം തന്നെയല്ലോ. എങ്കിലും അവന്റെ കാലം നൂററിരുപതു സംവത്സരമാകും എന്നു് അരുളിച്ചെയ്തു. അക്കാലത്തു ഭൂമിയിൽ മല്ലന്മാർ ഉണ്ടായിരുന്നു. അതിന്റെ ശേഷവും ദൈവത്തിന്റെ പുത്രന്മാർ മനുഷ്യരുടെ പുത്രിമാരുടെ

അടുക്കൽ ചെന്നിട്ട് അവർ മക്കളെ പ്രസവിച്ചു. ഇവരാകുന്നു പുരാതന കാലത്തെ വീരന്മാർ. കീർത്തിപ്പെട്ട പുരുഷന്മാർ തന്നേ. ഭൂമിയിൽ മനുഷ്യൻെറ ദുഷ്ടത വലിയതെന്നും അവൻെറ ഹൃദയവിചാരങ്ങളുടെ നിരൂപണമൊക്കെയും എല്ലായ്പോഴും ദോഷമുള്ളതത്രേ എന്നും യഹോവ കണ്ടു. താൻ ഭൂമിയിൽ മനുഷ്യനെ ഉണ്ടാക്കുക കൊണ്ടു യഹോവ അനുതപിച്ചു അതു് അവൻെറ ഹൃദയത്തിനു ദുഃഖമായി. ഞാൻ സൃഷ്ടിച്ചിട്ടുള്ള മനുഷ്യനെ ഭൂമിയിൽ നിന്നു നശിപ്പിച്ചുകളയും. മനുഷ്യനെയും മൃഗത്തെയും ഇഴജാതിയെയും ആകാശത്തിലെ പക്ഷികളെയും തന്നേ; അവയെ ഉണ്ടാക്കുകകൊണ്ടു ഞാൻ അനുതപിക്കുന്നു എന്നു യഹോവ അരുളിച്ചെയ്തു (6.2-7)

സമീ:- ദൈവത്തിൻെറ പുത്രന്മാർ ആരാണെന്നു് ക്രിസ്ത്യാനികളോടു ചോദിക്കണം. ദൈവത്തിൻെറ ഭാര്യ, ഭാര്യയുടെ അച്ഛനമ്മമാർ, അളിയൻ മുതലായവരാണ്? ആദമിൻെറ മക്കളുമായി വിവാഹം നടന്നതു കൊണ്ടു് ദൈവം അവരുടെ ബന്ധുവായി. അവരുടെ മക്കൾ കൊച്ചുമക്കളുമായി. ഇതെല്ലാം ദൈവത്തിനോ ദൈവത്തിൻെറ പുസ്തകത്തിനോ ചേർന്നതാണോ? വാസ്തവത്തിൽ ഏതോ കാട്ടുജാതിക്കാർ എഴുതിയതാണീപ്പുസ്തകം.

സർവജ്ഞതയും ഭവിഷ്യദ്ജ്ഞാനവും ഇല്ലാത്ത ദൈവം ദൈവമല്ല. സൃഷ്ടിച്ചപ്പോൾ, ഇനി മനുഷ്യർ ദുഷ്ടരായിരിക്കുമെന്നറിവില്ലായിരുന്നോ? പശ്ചാത്തപിക്കുക, അതിദുഃഖിതനാവുക, അറിയാതെചെയ്തിട്ടു് പശ്ചാത്തപിക്കുക എന്നിവയെല്ലാം ക്രിസ്ത്യാനികളുടെ ദൈവത്തിനല്ലാതെ വേദത്തിൽ പറയുന്ന ഈശ്വരനു ചേരുകയില്ല. ക്രിസ്ത്യാനികളുടെ ദൈവം പൂർണ്ണവിദ്വാനും യോഗിയുമല്ലായിരുന്നെന്നു് ഇതിൽനിന്നുതെളിയുന്നു. അന്യഥാശാന്തിയും വിജ്ഞാനവും കൊണ്ടു് ഇവയിൽനിന്നകന്നു നില്ക്കുമായിരുന്നു. കഷ്ടം. പക്ഷിമൃഗാദികളും ദുഷ്ടരായിപ്പോയോ? ദൈവത്തിനു് സർവ്വജ്ഞത ഉണ്ടായിരുന്നെങ്കിൽ ഇത്രയും ദുഃഖിതനാവുകയില്ലായിരുന്നു. അതിനാൽ ഇതു് ദൈവവുമല്ല, ബൈബിൾ ദൈവകൃതവുമല്ല. വേദോക്തവും, സർവ്വപാപക്ലേശദുഃഖശോകാദിരഹിതവും സച്ചിദാനന്ദസ്വരൂപവുമായ ഈശ്വരനെ ക്രിസ്ത്യാനികൾ ഇനിയെങ്കിലും അംഗീകരിച്ചാൽ അവരുടെ മനുഷ്യജന്മം സഫലമാക്കാം.

**13** പെട്ടകത്തിൻെറ നീളം മുന്നൂറുമുഴം വീതി അമ്പതു മുഴം ഉയരം മുപ്പതു മുഴം. നീയും നിൻെറ പുത്രന്മാരും ഭാര്യയും പുത്രന്മാരുടെ ഭാര്യമാരും പെട്ടകത്തിൽ കടക്കണം. സർവ ജീവികളിൽ

നിന്നും സർവജഡത്തിൽനിന്നും തന്നേ ഈരണ്ടീരണ്ടിനെ നിന്നോടുകൂടെ ജീവരക്ഷയ്ക്കായിട്ടു പെട്ടകത്തിൽ കയറേറണം. അവ ആണും പെണ്ണുമായിരിക്കേണം. അതതുതരം പക്ഷികളിൽനിന്നും അതതുതരം മൃഗങ്ങളിൽനിന്നും ഭൂമിയിലെ അതതുതരം ഇഴജാതികളിൽ നിന്നൊക്കേയും ഈരണ്ടീരണ്ടു ജീവരക്ഷയ്ക്കായിട്ടു നിന്റെ അടുക്കൽ വരേണം. നീയോ സകല ഭക്ഷണസാധനങ്ങളിൽ നിന്നു വേണ്ടുന്നതു എടുത്തു സംഗ്രഹിച്ചു കൊള്ളേണം. അതു നിനക്കും അവെക്കും ആഹാരമായിരിക്കേണം. ദൈവം തന്നോടു കല്പിച്ചതൊക്കെയും നോഹ ചെയ്തു. (6.15.18-22)

സമീ:– ഇത്തരം നടക്കാത്ത കാര്യങ്ങൾ പറയുന്നയാളിനെ വിദ്വാന്മാരാരാനും ഈശ്വരനായി കരുതുമോ? ഇത്രയും നീളവും, വീതിയും ഉയരവുമുള്ള പെട്ടകത്തിൽ കൊമ്പനും പിടിയും, ആൺ പെൺഒട്ടകങ്ങളും കോടാനുകോടി ഇതരജീവികളും ഭക്ഷണസാമഗ്രിയും കുടുംബങ്ങളും കൊള്ളുമോ ? ഇതു് മനുഷ്യനുണ്ടാക്കിയ പുസ്തകമാണു്. ഇതെഴുതിയയാൾ വിദ്വാനുമല്ലായിരുന്നു.

14 നോഹ യെഹോവെക്കു ഒരുയാഗപീഠം പണിതു. ശുദ്ധിയുള്ളസകല മൃഗങ്ങളിലും ശുദ്ധിയുള്ള എല്ലാ പറവകളിലും ചിലതു എടുത്തു യാഗപീഠത്തിന്മേൽ ഹോമയാഗം അർപ്പിച്ചു. യഹോവ സൗരഭ്യവാസന മണത്തപ്പോൾ യഹോവ തന്റെ ഹൃദയത്തിൽ അരുളിച്ചെയ്തതു: ഞാൻ മനുഷ്യന്റെ നിമിത്തം ഇനിഭൂമിയെ ശപിക്കയില്ല. മനുഷ്യന്റെ മനോനിരൂപണം ബാല്യം മുതൽ ദോഷമുള്ളതു ആകുന്നു. ഞാൻചെയ്തതുപോലെ സകലജീവികളേയും ഇനി നശിപ്പിക്കയില്ല. (8.20–21.)

സമീ:– വേദിയുണ്ടാക്കുക, ഹോമിക്കുക എന്നിവയെഴുതിയിരിക്കുന്നതിനാൽ ഇവ വേദത്തിൽ നിന്നു് ബൈബിളിൽ വന്നതാണെന്നു് നിശ്ചയിക്കാം. മണക്കാൻ ദൈവത്തിനു മൂക്കുണ്ടോ? ഈ ക്രിസ്ത്യൻ ദൈവം മനുഷ്യരെപ്പോലല്ലേ? ചിലപ്പോൾ ശപിക്കുന്നു. ചിലപ്പോൾ പശ്ചാത്തപിക്കുന്നു. ശപിക്കുമെന്നു ചിലപ്പോൾ പറയും. ആദ്യം ശപിച്ചു. പിന്നെയും ശപിക്കും. ആദ്യം എല്ലാത്തിനെയും കൊന്നു. ഇനിമേൽ കൊല്ലുകയില്ലെന്നും പറയുന്നു. ഇതെല്ലാം ബാലിശമാണു്. ഈശ്വരന്റെയോ വിദ്വാന്റെയോ വാക്കല്ല. വിദ്വാന്മാരുടെ വാക്കും പ്രതിജ്ഞയും സ്ഥിരമായിരിക്കും.

15 ദൈവം നോഹയെയും അവന്റെ പുത്രന്മാരെയും അനുഗ്രഹിച്ചു് അവരോടരുളിച്ചെയ്തതെന്തെന്നാൽ......ഭൂചര ജന്തുക്കളൊക്കെയും നിങ്ങൾക്കു് ആഹാരം ആയിരിക്കട്ടെ. പച്ച സസ്യം

പോലെ ഞാൻ സകലവും നിങ്ങൾക്ക് തന്നിരിക്കുന്നു. പ്രാണനായിരിക്കുന്ന രക്തത്തോടുകൂടെ മാത്രം മാംസം ഭക്ഷിക്കരുത്. (9-1 3, 4)

സമീ:- ഒന്നിനെ പ്രാണവേദനയനുഭപ്പിവിച്ച് മററുള്ളവർ ആനന്ദിച്ചുകൊള്ളാൻ ഉപദേശിക്കുന്ന ക്രിസ്ത്യൻദൈവം ദയാഹീനനല്ലേ? ഒരു മകനെക്കൊന്ന് മറെറാന്നിനെ ഊട്ടുന്ന അച്ഛനമ്മമാർ മഹാപാപികളല്ലേ? അങ്ങനെയാണിതും എല്ലാ പ്രാണികളും ഈശ്വരന് മക്കളാണ്. അങ്ങനല്ലാഞ്ഞാണ് ഇവരുടെ ദൈവം കശാപ്പുകാരനെപ്പോലെ പെരുമാറുന്നത്. മനുഷ്യരെയെല്ലാം ഈ ദൈവം കൊലയാളികളാക്കിയിരിക്കുന്നു. അങ്ങനെ ക്രിസ്ത്യൻ ദൈവം നിർദ്ദയനാകയാൽ എന്തുകൊണ്ട് പാപിയല്ല?

16 ഭൂമിയിൽ ഒക്കെയും ഒരേഭാഷയും ഒരേവാക്കും ആയിരുന്നു... അവർ തമ്മിൽ:- വരുവിൻ നാം ഭൂതലത്തിൽ ഒക്കെയും ചിതറിപ്പോകാതിരിപ്പാൻ ഒരു പട്ടണവും ആകാശത്തോളം എത്തുന്ന ഒരു ഗോപുരവും പണിക. നമുക്കു ഒരു പേരുമുണ്ടാക്കുക എന്നു അവർ പറഞ്ഞു. മനുഷ്യർ പണിത പട്ടണവും ഗോപുരവും കാണേണ്ടതിനു യഹോവ ഇറങ്ങി വന്നു. അപ്പോൾ യഹോവ: ഇതാ ജനം ഒന്നു, അവക്കെല്ലാവക്കും ഭാഷയും ഒന്നു. ഇതും അവർ ചെയ്തു തുടങ്ങുന്നു. അവർ ചെയ്‌വാൻ നിരൂപിക്കുന്നതൊന്നും അവക്കു അസാദ്ധ്യമാകയില്ല. വരുവിൻ നാം ഇറങ്ങിച്ചെന്നു അവർ തമ്മിൽ ഭാഷതിരിച്ചറിയാതിരിപ്പാൻ അവരുടെ ഭാഷ കലക്കിക്കളക എന്നു അരുളിച്ചെയ്തു. അങ്ങനെ യഹോവ അവരെ അവിടെ നിന്നു ഭൂതലത്തിലെങ്ങും ചിന്നിച്ചു. അവർ പട്ടണം പണിയുന്നതു വിട്ടുകളഞ്ഞു. (11. 1, 4-3)

സമീ:- ലോകത്തിൽ എല്ലായിടത്തും ഒരു ഭാഷയുണ്ടായിരുന്നപ്പോൾ മനുഷ്യർ പരസ്പരം അത്യന്തം ആനന്ദമനുഭവിച്ചിരിക്കണം. പക്ഷേ എന്തുചെയ്യാം? ഈ ക്രിസ്ത്യാനികളുടെ ഈഷ്യാലുവായ ദൈവം എല്ലാവരുടെയും ഭാഷകലക്കി സർവനാശമുണ്ടാക്കി. ഇതു വലിയ അപരാധമായിപ്പോയി. ചെകുത്താൻ ചെയ്തതിലും ചീത്തക്കാര്യമല്ലേയിതു്? സിനായ് പർവതത്തിൻെറ മുകളിലും മററുമാണ് ക്രിസ്ത്യൻ ദൈവത്തിൻെറ വാസമെന്നും ജീവികളുടെ ഉയർച്ച ആഗ്രഹിച്ചിരുന്നില്ലെന്നും ഇതിൽ നിന്നു വെളിവാകുന്നു. അറിവില്ലാത്തവനല്ലാതെ ഈശ്വരൻ ഇതു ചെയ്യുമോ? ഇതെങ്ങനെ ദൈവത്തിൻെറ പുസ്തകമാകും?

17 അവൻ തൻെറ ഭാര്യ സാറായിയോടു പറഞ്ഞതു: ഇതാ നീ സൗന്ദര്യമുള്ള സ്ത്രീയെന്നു ഞാൻ അറിയുന്നു. മിസ്രയീമ്യർ നിന്നെ

കാണുമ്പോഠം ഇവഠം എൻെറ ഭാര്യയെന്നു പറഞ്ഞ് എന്നെ കൊല്ലു കയും നിന്നെ ജീവനോടെ രക്ഷിക്കയും ചെയ്യും. നീ എൻെറ സഹോദരിയെന്നു പറയണം. എന്നാൽ നിൻെറനിമിത്തം എനിക്കു നന്മ വരികയും ഞാൻ ജീവിച്ചിരിക്കയും ചെയ്യും.

സമീ:- നോക്കൂ! ഒരു ഒരുമഹാപ്രവാചകനെന്നു ക്രിസ്ത്യാനി കളും മുസ്ലീങ്ങളും പുകഴ്ത്തുന്ന അബ്രഹാം പറയുന്നതു് നുണ യാണ്. ഇത്തരം പ്രവാചകരുള്ളവർക്കു് അറിവും സദ്ഗതിയും എങ്ങനെ കിട്ടും!

18. ദൈവം പിന്നെയും അബ്രഹാമിനോടു് അരുളിചെയ്തതു്: നീയും നിൻെറശേഷം തലമുറതലമുറയായി നിൻെറ സന്തതിയും എൻെറനിയമം പ്രമാണിക്കേണം. എനിയ്ക്കുംനിങ്ങഠംക്കും നിൻെറ ശേഷം നിൻെറസന്തതിക്കും മദ്ധ്യേയുള്ളതും നിങ്ങഠം പ്രമാണിക്കേ ണ്ടതുമായ എൻെറ നിയമം ആവിതു: നിങ്ങളിൽ പുരുഷപ്രജയൊ ക്കെയും പരിച്ഛേദന ഏല്ക്കേണം. നിങ്ങളുടെ അഗ്രചർമ്മം പരിച്ഛേ ദന ചെയ്യേണം. അതു് എനിക്കും നിങ്ങഠംക്കും മദ്ധ്യേയുള്ള നിയമ ത്തിൻെറ അടയാളം ആകും. തലമുറതലമുറയായി നിങ്ങളിൽ പുരു ഷപ്രജയൊക്കെയും എട്ടുദിവസം പ്രായമാകുമ്പോഠം പരിച്ഛേദന ഏല്ക്കേണം. വീട്ടിൽജനിച്ച ദാസനായാലും നിൻെറ സന്തതിയല്ലാ ത്തവനായി അന്യനോടു വിലയ്ക്കുവാങ്ങിയവനായാലും ശരി നിൻെറ വീട്ടിൽ ജനിച്ചദാസനും നീ വിലകൊടുത്തു വാങ്ങിയവനും പരിച്ഛേദന ഏറേറ കഴിയൂ. എൻെറ നിയമം നിങ്ങളുടെ ദേഹ ത്തിൽ നിത്യനിയമമായിരിക്കേണം. അഗ്രചർമ്മിയായ പുരുഷ പ്രജയെ പരിച്ഛേദന ഏല്ക്കാതിരുന്നാൽ ജനത്തിൽ നിന്നു ഛേദിച്ചു കളയേണം. അവൻ എൻെറ നിയമം ലംഘിച്ചിരിക്കുന്നു (17.9-14)

സമീ:- ദൈവത്തിൻെറ ഈ വിപരീതാജ്ഞ നോക്കൂ! പരി ച്ഛേദനകർമം ദൈവത്തിനു് ഇഷ്ടമാണെങ്കിൽ ആദി സൃഷ്ടിയിൽ ആ ചർമ്മം ഉണ്ടാക്കിയതെന്തിനാണ്. അതുണ്ടാക്കിയതു് കൺ പോളപോലെ രക്ഷാർത്ഥമാണ്. ആ ഗുഹ്യസ്ഥാനം അതിമൃദല മാണ്. അതിൽ ചർമ്മമില്ലെങ്കിൽ ഉറുമ്പു കടിച്ചാൽ പോലും കടുത്ത നൊമ്പരമുണ്ടാകും. മൂത്രശങ്കയ്ക്കുശേഷം വസ്ത്രത്തിൽ തുള്ളികഠം വീഴാ തിരിക്കകയും മററും ഇതിൻെറ ഉപയോഗമാണ്. അതു മുറിക്കുന്നതു് ചീത്തയാണ്. ഇപ്പോഠം ക്രിസ്ത്യാനികഠം ഈ നിയമം പാലിക്കാ ത്തതെന്താണ്? ഇതു നിത്യനിയമമാണല്ലോ. ഇതു തെററിച്ചതു് കൊണ്ടു് "നിയമത്തിൽ നിന്നു് ഒരു പ്രകാരത്തിലും കടുകോളം തെററരുതു്" എന്ന ക്രിസ്തുസാക്ഷ്യം തെററിപ്പോയി. ഇതൊന്നും ക്രിസ്ത്യാനികഠം ഒട്ടും ശ്രദ്ധിക്കുന്നില്ല.

19 ദൈവം അബ്രാഹാമിനോട് അരുളിച്ചെയ്തു തീർന്നശേഷം അവനെ വിട്ടുകയറിപ്പോയി. (17.22)

സമീ:- ദൈവം മനുഷ്യനോ പക്ഷിയോ ആവാം. മേൽകീഴും കീഴ്മേലും യാത്ര ചെയ്യുന്നു! ഈ ദൈവം ഇന്ദ്രജാലക്കാരനാണെന്നു തോന്നുന്നു.

20 അനന്തരം യഹോവ അവന്നു മമ്രേയുടെ തോപ്പിൽ വച്ചു പ്രത്യക്ഷനായി. വെയിലുറെച്ചപ്പോൾ അവൻ കൂടാരവാതില്ക്കൽ ഇരിക്കയായിരുന്നു. അവൻ തലപൊക്കിനോക്കിയപ്പോൾ മൂന്നു പുരുഷന്മാർ തന്റെ നേരെ നില്ക്കുന്നതുകണ്ടു. അവരെ കണ്ടപ്പോൾ അവൻ കൂടാരവാതില്ക്കൽ നിന്നു് അവരെ എതിരേല്പാൻ ഓടി ച്ചെന്നു് നിലം വരെ കുനിഞ്ഞു. യജമാനനേ എന്നോടു കൃപയു ണ്ടെങ്കിൽ അടിയനെ കടന്നു പോകരുതേ. അസാരം വെള്ളം കൊണ്ടുവന്നു് നിങ്ങളുടെ കാലുകളെ കഴുകട്ടെ. വൃക്ഷത്തിൻ കീഴിൽ ഇരിപ്പിൻ ഞാൻ ഒരുമുറി അപ്പം കൊണ്ടുവരാം. വിശപ്പ് അടക്കീട്ടു നിങ്ങൾക്കുപോകാം. ഇതിന്നായിട്ടല്ലോ നിങ്ങൾ അടിയന്റെ അടുക്കൽ കയറി വന്നതു എന്നു പറഞ്ഞു. നീ പറഞ്ഞതുപോലെ ആകട്ടെ എന്നു അവർ പറഞ്ഞു. അബ്രഹാം ബദ്ധപ്പെട്ടു കൂടാരത്തിൽ സാറയുടെ അടുക്കൽ ചെന്നു. നീ ക്ഷണത്തിൽ മൂന്നിടങ്ങഴി മാവു എടുത്തു കുഴച്ചു അപ്പമുണ്ടാക്കുക എന്നു പറഞ്ഞു. അബ്രഹാം പശുക്കൂട്ട ത്തിൽ ഓടിച്ചെന്നു ഇളയതും നല്ലതുമായൊരു കാളക്കുട്ടിയെ പിടിച്ച് ഒരുബാല്യക്കാരന്റെ പക്കൽ കൊടുത്തു അവൻ അതിനെ ക്ഷണത്തിൽ പാകം ചെയ്തു. പിന്നെ അവൻ വെണ്ണയും പാലും താൻ പാകം ചെയ്യിച്ച കാളക്കുട്ടിയെയും കൊണ്ടുവന്നു് അവരുടെ മുമ്പിൽ വച്ചു. അവരുടെ അടുക്കൽ വൃക്ഷത്തിൻ കീഴിൽ ശുശ്രൂ ഷിച്ചു നിന്നു. അവർ ഭക്ഷണം കഴിച്ചു. (18. 1–8)

സമീ:- നോക്കൂ സജ്ജനങ്ങളെ! ദൈവം കാളക്കിടാവിന്റെ മാംസം തിന്നുന്ന സ്ഥിതിയ്ക്കു് അവന്റെ ഉപാസകരെന്തിനു് പശു വിനെയും കിടാക്കളേയും തിന്നാതെ വിടണം? ദയയില്ലാത്ത, മാംസഭക്ഷണാതുരനായ ഒരുവൻ കൊലയാളിയായ മനുഷ്യന ല്ലാതെ, ദൈവമാകുമോ? ദൈവത്തിന്റെ കൂടെ ഉണ്ടായിരുന്ന മനു ഷ്യരാരാണെന്നു് അറിവില്ല– ഏതോ കാട്ടാളക്കൂട്ടം ഉണ്ടായിരുന്നു. അവരുടെ നേതാവായ മനുഷ്യനെയായിരിക്കാം ബൈബിളിൽ ദൈവമെന്നു പറയുന്നതു്. ഇങ്ങനെയെല്ലാം പറയുന്ന ഈ പുസ്തകം ഈശ്വരകൃതമല്ല. ഇങ്ങനെ ഒരു ഈശ്വരനുമില്ല.

21 യഹോവ അബ്രാഹാമിനോട്: വൃദ്ധയായ ഞാൻ പ്രസവിക്കുന്നതു വാസ്തവമോ എന്നു പറഞ്ഞു സാറാ ചിരിച്ചതു എന്തു? യഹോവയാൽ കഴിയാത്ത കാര്യം ഉണ്ടോ? (18–14)

സമീ:- ഇതെന്തു ദൈവം? കുട്ടികളെയും സ്ത്രീകളെയും പോലെ ഈ ക്രിസ്ത്യൻദൈവം എന്തുവേഗമാണ് മുഷിഞ്ഞു് ചീത്തപറയുന്നതു്!

22 യഹോവ സൊദോമിന്റെയും ഗൊമൊരയുടെയും മേൽ യഹോവയുടെസന്നിധിയിൽനിന്നു, ആകാശത്തുനിന്നുതന്നെ ഗന്ധകവുംതീയും വർഷിപ്പിച്ചു. ആ പട്ടണങ്ങൾക്കും പ്രദേശത്തിന്നുമുഴുവനും ആ പട്ടണങ്ങളിലെ സകല നിവാസികൾക്കും നിലത്തെ സസ്യങ്ങൾക്കും ഉന്മൂലനാശം വരുത്തി. (19. 24–25)

സമീ:- ബൈബിളിലെ ദൈവത്തിന്റെ കളി കണ്ടോ? കുട്ടികളോടുപോലും ദയയില്ലാത്ത ദൈവം! ഭൂമി തിരിച്ചുവച്ച് ഇവരെ കൊല്ലാൻ ഇവരെല്ലാരും അപരാധികളായിരുന്നോ? ന്യായം, ദയ വിവേകം എന്നിവക്കു വിരുദ്ധമാണിതു്. ഈശ്വരൻ ഇങ്ങനെ ചെയ്താൽ ഉപാസകർ എന്തുകൊണ്ടു ചെയ്യുകയില്ല?

23 വരിക, അപ്പനാൽ സന്തതിലഭിക്കേണ്ടതിന്നു അവനെ വീഞ്ഞു കുടിപ്പിച്ച് അവനോടു കൂടി ശയിക്ക എന്നുപറഞ്ഞു. അങ്ങനെ അന്നു രാത്രി അവർ അപ്പനെ വീഞ്ഞു കുടിപ്പിച്ചു: മൂത്തവൾ അകത്തു ചെന്നു് അപ്പനോടു കൂടെ ശയിച്ചു....നാം അവനെ ഇന്നു രാത്രിയും വീഞ്ഞുകുടിപ്പിക്ക....അകത്തു ചെന്നു അവനോടു കൂടെ ശയിക്ക....ഇങ്ങനെ ലോത്തിന്റെ രണ്ടു പുത്രിമാരും അപ്പനാൽ ഗർഭം ധരിച്ചു.

സമീ:- നോക്കു! മദ്യത്തിന്റെ ലഹരിയിൽ പിതാപുത്രിമാർ പോലും ദുഷ്കർമ്മത്തിൽ നിന്നു രക്ഷപെട്ടില്ല. ഇങ്ങനെയുള്ള മദ്യം കുടിക്കുന്ന ക്രിസ്ത്യാനികളും മററും ചെയ്യുന്ന ചീത്തകൾക്ക് അതിരുണ്ടോ? അതിനാൽ സജ്ജനങ്ങൾ മദ്യത്തിന്റെ പേരുപോലും പറയരുതു്.

24 അനന്തരം യഹോവ താൻ അരുളിച്ചെയ്തിരുന്നതു പോലെ സാറായെ സന്ദർശിച്ചു. താൻ വാഗ്ദത്തം ചെയ്തിരുന്നതു് യഹോവ സാറായ്ക്കു നിവർത്തിച്ചുകൊടുത്തു. സാറ ഗർഭിണിയായി (21,1–2)

സമീ:- സാറായെ സന്ദർശിച്ച് ഗർഭവതിയാക്കിയത്രേ. ഇതെങ്ങനെ? ഈശ്വരനും സാറായ്ക്കും മധ്യേ മററൊരു ഗർഭസ്ഥാപന കാരണം കാണുന്നില്ല. ദൈവകൃപയാലാവാം സാറാ ഗർഭിണിയായതു്.

25 അബ്രഹാം അതികാലത്തു് എഴുന്നേററു അപ്പവും ഒരു തുരുത്തി വെള്ളവും എടുത്തു് ഹാഗാരിൻെറ തോളിൽ വച്ചു. കുട്ടിയെയും കൊടുത്തു അവളെ അയച്ചു. അവരം പുറപ്പെട്ടു പോയി.... അവരം കുട്ടിയെ ഒരു കുറുങ്കാട്ടിൻതണലിൽ ഇട്ടു...എതിരെ ഇരുന്നു ഉറക്കെ കരഞ്ഞു ദൈവം ബാലൻെറ നിലവിളികേട്ടു. (21.14-17)

സമീ:– ക്രിസ്ത്യൻ ദൈവം ചെയ്തു വരുന്ന പണികരം കണ്ടോ. ആദ്യം അന്യായമായി സാറായുടെ ഭാഗത്തു നിന്നു. ഹാഗരിനെ വീടിനു പുറത്താക്കി. ഉറക്കെ നിലവിളിച്ചതു് ഹാഗാരായിരുന്നു ശബ്ദം കേട്ടതു് ബാലൻെറയും! ഇതെന്തദ്ഭുതം? ബാലനാണു് കരഞ്ഞതെന്നു് ദൈവം തെററിദ്ധരിച്ചതാവാം. ഇതെല്ലാം ദൈവത്തിൻെറ വാക്കോ, ദൈവവചനത്തിലെ അരുളപ്പാടോ എങ്ങനെയാകും? സാധാരണമനുഷ്യനു് എഴുതാവുന്ന ചില്ലറക്കാര്യങ്ങളൊഴികെ ബൈബിളിലെ മററെല്ലാം നിസ്സാരം തന്നെ.

26 അതിൻെറശേഷം ദൈവം അബ്രാഹാമിനെ പരീക്ഷിച്ചതു് എങ്ങനെയെന്നാൽ; അബ്രാഹാമെ എന്നു വിളിച്ചതിന്നു: ഞാൻ ഇതാ എന്നുഅവൻ പറഞ്ഞു അപ്പോരം അവൻ: നിൻെറ മകനെ നീസ്നേഹിക്കുന്ന നിൻെറ ഏകജാതനായ യിസ്ഹാക്കിനെ തന്നേ, കൂട്ടിക്കൊണ്ടു മോരിയാ ദേശത്തു ചെന്നു, അവിടെ ഞാൻ നിന്നോടു കല്പിക്കുന്ന ഒരു മലയിൽ അവനെ ഹോമയാഗം കഴിക്ക എന്നരുളിച്ചെയ്തു. ...തൻെറ മകൻ യിസ്ഹാക്കിനെ കെട്ടി യാഗപീഠത്തിന്മേൽ വിറകിന്മീതെ കിടത്തി. പിന്നെ അബ്രാഹാം കൈ നീട്ടി തൻെറ മകനെ അറുക്കേണ്ടതിന്നു കത്തി എടുത്തു. ഉടനെയഹോവയുടെ ദൂതൻ ആകാശത്തുനിന്നു അബ്രഹാമെ അബ്രഹാമെഎന്നു വിളിച്ചു: ഞാൻ ഇതാ എന്നവൻ പറഞ്ഞു: ബാലൻെറ മേൽ കൈവെക്കരുതു്. അവനോടു ഒന്നും ചെയ്യരുതു്. നിൻെറ ഏകജാതനായ മകനെ തരുവാൻ നീമടിക്കായ്ക കൊണ്ടു നീ ദൈവത്തെ ഭയപ്പെടുന്നുവെന്നു ഞാൻ ഇപ്പോരം അറിയുന്നു. (22.1–2,9–12)

സമീ:– ഇപ്പോരം ഒരുകാര്യം സ്പഷ്ടമായി. ബൈബിളിലെ ദൈവം അല്പജ്ഞനാണു്, സർവജ്ഞനല്ല. അബ്രഹാമും ഒരു ശുദ്ധഭോഷനായിരുന്നു. അല്ലെങ്കിൽ ഇങ്ങനെ ചെയ്യുമായിരുന്നില്ല. ബൈബിളിലെ ഈശ്വരൻ സർവജ്ഞനായിരുന്നെങ്കിൽ അബ്രാഹാമിൻെറ ദൈവഭയം സർവജ്ഞതയാൽ അറിഞ്ഞേനെ. അതിനാൽ ഈ ദൈവം സർവജ്ഞനല്ലെന്നു് നിർണയം.

27 ഞങ്ങളുടെ ശ്മശാനസ്ഥലങ്ങളിൽ വച്ചു് വിശേഷമായതിൽ മരിച്ചവരെ അടക്കിക്കൊരംക. (23.6)

സമീ:— ശവം കുഴിച്ചിടുന്നതുകൊണ്ട് വലിയ ഹാനിയുണ്ട്. അതു് അഴുകി വായുവിനെ ദുർഗന്ധമയമാക്കി രോഗം പരത്തുന്നു.

ചോദ്യം:— നമുക്കുപ്രിയപ്പെട്ടവരെ തീവയ്ക്കുന്നതു നന്നല്ല. കുഴിച്ചിടുന്നതു്, ഉറക്കാൻ കിടത്തുന്നതുപോലെയാകയാൽ അതത്രേ നന്നു്.

ഉത്തരം:— മരിച്ചവരോടു പ്രിയമുണ്ടെങ്കിൽ വീട്ടിൽ വച്ചുകൂടേ? എന്തിനു കുഴിച്ചിടുന്നു? പ്രിയപ്പെട്ട ജീവാത്മാവു് പോയിട്ടു്, ദുർഗന്ധമയമായ മണ്ണാണു് ശേഷിക്കുന്നതു്. അതിനോടു് എന്തു പ്രീതി? അഥവാ പ്രിയപ്പെട്ടതാണെങ്കിൽ മണ്ണിൽ മൂടുന്നതെന്തിനു്? നിന്നെ കുഴിച്ചുമൂടുമെന്നു് ആരോടെങ്കിലും പറഞ്ഞാൽ അവക്കതു് ഒരിക്കലും ഇഷ്ടമാവുകയില്ല. അവരുടെ വായിലും കണ്ണിലും ശരീരത്തും പൊടിയും കല്ലും മറ്റും വയ്ക്കുന്നതു, എന്തുതരം സ്നേഹമാണു്? പെട്ടിയിലടക്കി മൂടുന്നതുകൊണ്ട് ചീഞ്ഞളിഞ്ഞു് ദുർഗന്ധം വമിച്ച് ദാരുണമായ രോഗങ്ങളുണ്ടാകും. പിന്നൊന്നു്, ഒരു ശവം കുഴിച്ചിടാൻ ആറടി നീളവും നാലടി വീതിയുമുള്ള സ്ഥലമെങ്കിലും വേണം. ഈ കണക്കനുസരിച്ച് നൂറോ ലക്ഷമോ കോടിയോ ശവങ്ങളടക്കം ചെയ്യാൻ എത്ര ഭൂമി പാഴാക്കണം. അവിടെ വയലോ തോട്ടമോ, പാർപ്പിടമോ ഉണ്ടാക്കാനാവില്ല! അതുകൊണ്ട് കുഴിച്ചിടുന്നതാണു് ഏററം ചീത്ത. കുറേക്കൂടി ഭേദം വെള്ളത്തിലെറിയുകയാണു് ജലജന്തുക്കൾ കടിച്ചുകീറി തിന്നുകൊള്ളും. എന്നാലും ശേഷിക്കുന്ന എല്ലും മററും അഴുകി ലോകർക്കു ബുദ്ധിമുട്ടുണ്ടാകും. ഇതിലും നല്ലതു് കാട്ടിൽ തള്ളുന്നതാണു്. മാംസഭുക്കുകളായ പക്ഷിമൃഗാദികൾ വലിച്ചുകീറിത്തിന്നുകൊള്ളും. എങ്കിലും ശേഷിക്കുന്ന എല്ലും മജ്ജയും മലവും മററും അഴുകി ലോകത്തിനുകുറേ ദുരിതമുണ്ടാകും. ദഹിപ്പിക്കുന്നതാണു് ഏററവും നല്ലതു്. ശരീരം അണുരൂപത്തിൽ വായുവിൽ ലയിച്ചുകൊള്ളും.

ചോദ്യം:— ദഹിപ്പിച്ചാലും ദുർഗന്ധമുണ്ടാവുകയില്ലേ?

ഉത്തരം:— വേണ്ടവണ്ണം ദഹിപ്പിക്കാഞ്ഞാൽ കുറച്ചുണ്ടാവുമെങ്കിലും കുഴിച്ചിടുന്നതിലും കുറവായിരിക്കും. വിധിയാംവണ്ണം വേദോക്തമായ രീതിയിൽ ദഹിപ്പിക്കണം. മൃതശരീരത്തിൻെറ കൈപ്പൊക്കു് അഞ്ചുമുഴം നീളം, മൂന്നു മുഴംതാഴ്ച. മൂന്നരമുഴം വീതിയിൽ കുഴികുഴിക്കണം. തലഭാഗം ഉയർന്നും കാലിൻെറ ഭാഗം താണും മുക

6 ഭസ്മാന്തമ് ശരീരമ് (യജു 40.15) ഈ വേദവാക്യത്തിനനുസരിച്ച് ആശ്വലായനാദി ഗൃഹ്യസൂത്രങ്ങളിൽ (4.1.6-10) വിധിച്ചിരിക്കുംപടി വിരോധേ ത്വനപേക്ഷം സ്യാദസതി ഹ്യനുമാനമ് [1.3.2] വേദവിരുദ്ധമല്ലാത്ത ഗൃഹ്യശ്രൗത സൂത്രങ്ങൾ നോക്കി വേദാനുകൂല്യം അനുമാനിച്ച് ചെയ്യണമെന്നു് താത്പര്യം.

ളിലെ വീതിയുടെ പകുതി അടിയിൽ വരുംവണ്ണം ചരിച്ചും വേണം കുഴിക്കേണ്ടതു്. ശരീരത്തിൻെറ തുല്യതൂക്കം നെയ്യ്. സേറിനു് ഒരു മഞ്ചാടിക്കണക്കിനു കസ്തൂരി, ഒരുമീശം വീതം കേസരം, ഏററവും കുറഞ്ഞതു് അരമന്നു് ചന്ദനം[7] — കൂടുതൽ എത്രയുമാകാം — അകില്, തകരം, കപ്പൂരം മുതലായവയും. പ്ലാശ് മുതലായ വൃക്ഷങ്ങളുടെ വിറകു് കൊണ്ടു് വേദിയുണ്ടാക്കി മൃതദേഹം വച്ചു് വീണ്ടും ധാരാളം വിറകു് അടുക്കി മൂടി, നെയ്യിൻെറ ആഹുതിയർപ്പിച്ചു് ദഹിപ്പിക്കാനാണു് എഴുതിയിരിക്കുന്നതു്. ഇങ്ങനെ ദഹിപ്പിച്ചാൽ ഒട്ടും ദുർഗന്ധമുണ്ടാവുകയില്ല. ഇതിനു് അന്ത്യേഷ്ടി, നരമേധം, പുരുഷമേധം മുതലായ പേരുകളുണ്ടു്. വളരെ ദരിദ്രനായാലും ഇരുപതു സേറിൽ കുറച്ചു് നെയ്യാകരുതു്. ഇതു് ഇരന്നോ ബന്ധുക്കളുടെ ദാനമായോ അധികാരികളിൽ നിന്നോ സംഭരിക്കണം. ഇങ്ങനെയും കിട്ടാത്തപക്ഷം വെറും വിറകുമാത്രമുപയോഗിച്ചു ദഹിപ്പിക്കുന്നതു് കുഴിച്ചിടുന്നതിലും ഉത്തമമാണു്. ഒരു തുണ്ടു ഭൂമിയിലെ വേദിയിൽ കോടിക്കണക്കിനു ദാഹകർമം നടത്താം. ഭൂമി പാഴാവുകയില്ല. 'കുടീരം കണ്ടു ഭീരുക്കൾ പേടിക്കുകയുമില്ല. കുഴിച്ചിടുന്നതു് തീർത്തും നിഷിദ്ധമാണു്.

28 എൻെറ യജമാനനായ അബ്രഹാമിൻെറ ദൈവമായ യഹോവ വാഴ്ത്തപ്പെട്ടവൻ: അവൻ എൻെറ യജമാനനോടുള്ള, ദയയും വിശ്വസ്തതയും ഉപേക്ഷിച്ചിട്ടില്ല. ഈ യാത്രയിൽ യഹോവ എന്നെ എൻെറ യജമാനൻെറ സഹോദരന്മാരുടെ വീട്ടിലേക്കു നടത്തിക്കൊണ്ടു വന്നുവല്ലോ എന്നു പറഞ്ഞു (24, 27)

സമീ:— അവൻ അബ്രാഹാമിൻെറ മാത്രം ദൈവമായിരുന്നോ? ഇക്കാലത്തു് വഴികാട്ടികൾ മുമ്പേനടന്നു വഴികാട്ടുന്നതുപോലെ ഈശ്വരനും ചെയ്തെന്നോ? ഇപ്പോൾ ദൈവം വഴികാട്ടാത്തതെന്തു്? മനുഷ്യരോടു് സംഭാഷണം ചെയ്യാത്തതെന്തു്? ഇതൊന്നും ദൈവത്തിനോ ദൈവവചനമായ ഗ്രന്ഥത്തിനോ യോജിച്ചതല്ല. കാടന്മാർക്കു മാത്രം ചേരും.

29 യിശ്മായേലിൻെറ പുത്രന്മാരുടെ പേരുകൾ ആവിതു: യിശ്മായേലിൻെറ ആദ്യ ജാതൻ നെബായോത്തു്, കേദാർ, അദ്ബെയേൽ, മിബ്ശാം, മിശ്മാ, ദൂമാ, മശ്ശാ, ഹദാദ്, തേമാ, യതൂർ, നാഫീസ്, കേദെമാ. (25,13_15)

---

7. ഇവ പഴയ അളവും തൂക്കവുമാണു്. സേർ ഒരു കിലോയോളം വരും. മഞ്ചാടി അരഗ്ഗ്രാമും മീശം അതിൻെറ പകുതിയും, മന്നു് ഇരുപതു് കിലോഗ്രാമും ഏകദേശം വരും. ഈ കണക്കു് അസ്സലല്ല

സമീ:- ഈ യിശ്മായേൽ അബ്രാഹാമിന്ന് ദാസിയായ ഹാഗാറിൽ ജനിച്ച പുത്രനാണ്.

30 ഞാൻ അവയെക്കൊണ്ട് നിന്റെ അപ്പന്നു ഇഷ്ടവും രുചീകരവുമായ ഭോജനം ഉണ്ടാക്കും. നിന്റെഅപ്പൻ തിന്നു തന്റെ മരണത്തിന്നു മുമ്പെ നിന്നെ അനുഗ്രഹിക്കേണ്ടതിന്നു നീ അതു അവന്റെ അടുക്കൽ കൊണ്ടുചെല്ലേണം. ....... പിന്നെ റിബേക്കാ വീട്ടിൽ തന്റെ പക്കൽ ഉള്ളതായ മൂത്തമകൻ ഏശാവിന്റെ വിശേഷവസ്ത്രം എടുത്തു ഇളയമകൻ യാക്കോബിനെ ധരിപ്പിച്ചു. അവരം കോലാട്ടിൻ കട്ടികളുടെ തോൽ കൊണ്ടു അവന്റെ കൈകളും രോമമില്ലാത്ത കഴുത്തും പൊതിഞ്ഞു......അവൻ അപ്പന്റെ അടുക്കൽ ചെന്നു; അപ്പാ എന്നു പറഞ്ഞതിന്നു ഞാൻ ഇതാ, നീ ആർ, മകനേ എന്നു അവൻ ചോദിച്ചു. യാക്കോബ് അപ്പനോട്, ഞാൻ നിന്റെ ആദ്യജാതൻ ഏശാവ്; എന്നോടു കല്പിച്ചതു ഞാൻ ചെയ്തിരിക്കുന്നു, എഴുന്നേററു ഇരുന്നു എന്റെ വേട്ടയിറച്ചി തിന്നു എന്നെ അനുഗ്രഹിക്കേണമെ എന്നു പറഞ്ഞു (27.9-10,15,16,19.)

സമീ:- ഇങ്ങനെ കള്ളവും കാപട്യവും കൊണ്ട് ആശീർവാദം വാങ്ങി പിന്നീട് സിദ്ധനും പ്രവാചകനുമാണെന്നു നടിക്കുന്നു. ഇതാശ്ചര്യമല്ലേ? ക്രിസ്ത്യാനികളുടെ പൂർവികർ ഇത്തരക്കാരാണ്. പിന്നെങ്ങനെ ഗ്ലൂമാലുകരം കറയും?

31 യാക്കോബ് അതികാലത്തു എഴുന്നേററു തലയിണയായി വച്ചിരുന്ന കല്ല എടുത്തു തൂണായി നിർത്തി, അതിന്മേൽ എണ്ണ ഒഴിച്ചു. അവൻ ആ സ്ഥലത്തിന്നു ബഥേൽ എന്നു പേർ വിളിച്ചു ......ഞാൻ തൂണായി നിർത്തിയ ഈ കല്ല ദൈവത്തിന്റെ ആലയവുമാകം. (28.18-19 22)

സമീ:- കാടന്മാരുടെ പണിനോക്കു. കല്ലിനെ പൂജിച്ചു, പൂജിപ്പിച്ചു. ഇതിനെയാണ് മുസ്ലീങ്ങരം 'ബയത്തൽ മുകദ്ദസ'' (പുണ്യമേറിയ ബഥേൽ) എന്നുപറയുന്നതു്. ഇതാണോ ദേവാലയം? ഈ കല്ലിൽ മാത്രമേ ദൈവം ഉള്ളോ? കൊള്ളാം! കൊള്ളാം! എന്തു പറയാൻ! ക്രിസ്ത്യാനികളെ! കടുത്ത വിഗ്രഹാരാധകർ നിങ്ങരം തന്നെ.

---

തിരുത്ത്:- പേജ് 729ൽ മുകളിൽ നിന്ന് 12-ാം വരിയിൽ കല്ലും മധുരി വയ്ക്കുന്നതും എന്നത് കല്ലും ഇഷ്ടികയും കുമ്മായവും ഇടുന്നതും നെഞ്ചത്ത് കല്ലുവയ്ക്കുന്നതും എന്തു തരം സ്നേഹമാണ്? എന്നു തിരുത്തി വായിക്കണം.

32 ദൈവം റാഹേലിനെ ഓർത്തു. ദൈവം അവളുടെ അപേക്ഷ കേട്ടു. ദൈവം അവളുടെ ഗർഭത്തെ തുറന്നു, അവൾ ഗർഭം ധരിച്ചു ഒരു മകനെ പ്രസവിച്ചു. ദൈവം എന്റെ നിന്ദ നീക്കിക്കളഞ്ഞിരിക്കുന്നു എന്നു പറഞ്ഞു. (30.22-23)

സമീ:- കൊള്ളാം ക്രിസ്ത്യൻ ദൈവമേ! കേമൻ ഡാക്ടർ തന്നെ. ഗർഭപാത്രം തുറക്കുന്നതിനു് എന്തു് ഔഷധവും ശസ്ത്രവുമാണുണ്ടായിരുന്നതു്? ഇതെല്ലാം അന്ധതതന്നെ!

33 എന്നാൽ ദൈവം രാത്രി സ്വപ്നത്തിൽ അരാമ്യനായ ലാബാന്റെ അടുക്കൽ വന്നു് അവനോടു: നീ യാക്കോബിനോടു ഗുണമെങ്കിലും ദോഷമെങ്കിലും പറയാതിരുപ്പാൻ സൂക്ഷിച്ചു കൊൾക എന്നു കല്പിച്ചു.........ആകട്ടെ, നിന്റെ പിതൃഭവനത്തിന്നായുള്ള അതിവാഞ്ഛയാൽ നീ പുറപ്പെട്ടു പോന്നു. എന്നാൽ എന്റെ ദേവന്മാരെ മോഷ്ടിച്ചതു എന്തിന്നു? (31. 24, 30)

സമീ:- ഇതൊരു ഉദാഹരണം മാത്രമാണു്. അനേകം പേരുടെ അടുക്കൽ സ്വപ്നത്തിൽ വന്നു സംസാരിച്ചിട്ടുണ്ടു്. ജാഗ്രദവസ്ഥയിലും പലരും കാണുകയും, തീനും കുടിയും പോക്കും വരവും പലർക്കും ദൈവത്തോടൊപ്പം ചെയ്യാൻ കഴിഞ്ഞിട്ടുണ്ടെന്നും ബൈബിളിൽ എഴുതിയിട്ടുണ്ടു്. എന്നാൽ ഇപ്പോൾ ദൈവം ഉണ്ടോ ഇല്ലയോ എന്നറിവില്ല. എന്തെന്നാൽ ഇപ്പോൾആർക്കും സ്വപ്നത്തിലോ ഉണർവിലോ ദൈവത്തെ കാണാൻ കഴിയുന്നില്ല. ഈ കാട്ടുക്കൂട്ടം ശിലാവിഗ്രഹങ്ങളെ ദൈവമായി ആരാധിച്ചിരുന്നെന്നും തെളിയുന്നു. കൂടാതെ ഇവരുടെ ദൈവവും കല്ലിനെ ദൈവമായി കരുതിയിരുന്നെന്നു 'ദൈവങ്ങളെ മോഷ്ടിച്ചു' എന്ന പ്രയോഗത്തിൽ നിന്നു വന്നുകൂടുന്നു.

34 യാക്കോബു് തന്റെ വഴിക്കുപോയി. ദൈവത്തിന്റെ ദൂതന്മാർ അവന്റെ എതിരെ വന്നു. യാക്കോബു് അവരെ കണ്ടപ്പോൾ ഇതു ദൈവത്തിന്റെ സേന എന്നു പറഞ്ഞു. (32.1-2)

സമീ: ക്രിസ്ത്യൻ ദൈവം മനുഷ്യനാണെന്നതു് ഇപ്പോൾ അസന്നിഗ്ദ്ധമായി തെളിഞ്ഞു. എന്തെന്നാൽ അദ്ദേഹത്തിനു സൈന്യവും ഉണ്ടു്. സേനയുള്ളപ്പോൾ ആയുധവുമുണ്ടു്. പലേടവും ആക്രമിക്കുന്നുമുണ്ടാവാം. ഇല്ലെങ്കിൽ സൈന്യം കൊണ്ടെന്തുപ്രയോജനം?

35 യാക്കോബു് തനിയേ ശേഷിച്ചു. അപ്പോൾ ഒരു പുരുഷൻ ഉഷസ്സാകുവോളം അവനോടു മല്ലുപിടിച്ചു. അവനെ ജയിക്കയില്ല എന്നു കണ്ടപ്പോൾ അവൻ അവന്റെ തുടയുടെ തടം തൊട്ടു; ആക

യാൽ അവനോട്ട മല്ലുപിടിക്കയാൽ യാക്കോബിന്റെ തുടയുടെ തടം ഉളുക്കിപ്പോയി. എന്നെ വിടുക. ഉഷസ്സു ഉദിക്കുന്നുവല്ലോ എന്നു അവൻ പറഞ്ഞതിന്നു നീ എന്നെ അനുഗ്രഹിച്ചല്ലാതെ ഞാൻ നിന്നെ വിടുകയില്ല എന്നു അവൻ പറഞ്ഞു. നിന്റെ പേർ എന്തു് എന്നു് അവൻ അവനോട്ട ചോദിച്ചതിന്നു: യാക്കോബ് എന്നു് അവൻ പറഞ്ഞു, നീ ദൈവത്തോടും മനുഷ്യരോടും മല്ലുപിടിച്ചു ജയിച്ചതുകൊണ്ടു നിന്റെ പേർ ഇനി യാക്കോബ് എന്നല്ല യിസ്രായേൽ എന്നു വിളിക്കപ്പെടും എന്നു അവൻ പറഞ്ഞു. യാക്കോബ് അവനോട്ട: നിന്റെ പേർ എനിക്കു പറഞ്ഞുതരേണം എന്നു അപേക്ഷിച്ചു.: നീ എന്റെ പേർ ചോദിക്കുന്നതു എന്തു എന്നു അവൻ പറഞ്ഞു. അവിടെ വച്ചു അവനെ അനുഗ്രഹിച്ചു. ഞാൻ ദൈവത്തെ മുഖാമുഖമായി കണ്ടിട്ടും എനിക്കു ജീവഹാനി വന്നില്ല എന്നു യാക്കോബ് പറഞ്ഞു. ആ സ്ഥലത്തിനു പെനീയേൽ എന്നുപേരിട്ടു: അവൻ പെനീയേൽ കടന്നുപോകുമ്പോൾ സൂര്യൻ ഉദിച്ചു. എന്നാൽ തുടയുടെ ഉളുക്കു നിമിത്തം അവൻ മുടന്തി നടന്നു. അവൻ യാക്കോബിന്റെ തുടയുടെ തടത്തിലെ ഞരമ്പു തൊടുക കൊണ്ടു യിസ്രായേൽ മക്കൾ ഇന്നുവരെയും തുടയുടെ തടത്തിലെ ഞരമ്പു തിന്നാറില്ല. (32. 24–32)

സമീ:– ക്രിസ്ത്യൻ ദൈവം ഗോദാമല്ലൻ ആകയാലാകാം സാറാശ്ശും റാഹേലിനും പുത്രഭാഗ്യം നല്കിയതു്. ഇതു് ഈശ്വരനാണോ? ഒരാളിനോട്ട പേരു ചോദിക്കുക, സ്വന്തം പേരു പറയാതിരിക്കുക! ഇതെന്തു കളി? ദൈവം ഞരമ്പ് ഉളുക്കിച്ച് ജയിച്ചതിരിക്കട്ടെ, ഡാക്ടറായിരുന്നെങ്കിൽ ഞരമ്പു നേരെയാക്കിയേനെ. ഈ ദൈവത്തെ ഭജിച്ച യാക്കോബ് മുടന്തിയതുപോലെ മററു ഭക്തരും മുടന്തുന്നുണ്ടാകാം. ദൈവത്തെ പ്രത്യക്ഷമായി കാണണമെങ്കിലോ മല്ലയുദ്ധം ചെയ്യണമെങ്കിലോ ദൈവം ശരീരമുള്ളവനായിരിക്കണം. ഇതെല്ലാം ശുദ്ധബാലിശമാണ്.

36 ദൈവത്തിന്റെ മുഖം കാണുന്നതുപോലെ. (33.10)

സമീ:– ഈശ്വരനു മുഖമുണ്ടെങ്കിൽ മററവയവങ്ങളും കാണും. ജനന മരണങ്ങളുള്ളവനുമായിരിക്കും!

37 യഹൂദയുടെ ആദ്യജാതനായ ഏർ യഹോവെക്കു അനിഷ്ടനായിരുന്നതുകൊണ്ടു യഹോവ അവനെ മരിപ്പിച്ചു. അപ്പോൾ യഹൂദാ ഓനാനോട്ട: നിന്റെ ജ്യേഷ്ഠന്റെ ഭാര്യയുടെ അടുക്കൽചെന്നു ദേവരധർമം അനുഷ്ഠിച്ചു ജ്യേഷ്ഠന്റെ പേക്കു സന്തതിയെ ഉളവാ

ക്കുക എന്നു പറഞ്ഞു എന്നാൽ ആ സന്തതി തന്റേതായിരിക്കയില്ല എന്നു ഓനാൻ അറികകൊണ്ടു ജ്യേഷ്ഠന്റെ ഭാര്യയുടെ അടുക്കൽ ചെന്നപ്പോൾ ജ്യേഷ്ഠന്നു സന്തതിയെ കൊടുക്കാതിരിക്കേണ്ടതിന്നു നിലത്തു വീഴ്ത്തികളഞ്ഞു. അവൻ ചെയ്തതു യഹോവക്കു അനിഷ്ടമായിരുന്നതു കൊണ്ടു അവൻ ഇവനെയും മരിപ്പിച്ചു. (38.7–10)

സമീ:– നോക്കു! ഇതു മനുഷ്യരുടെ പണിയോ ഈശ്വരന്റെയോ? നിയോഗം ചെയ്ത സ്ഥിതിയ്ക്ക് എന്തിനു കൊന്നു? അവന്റെ ബുദ്ധി നേരെയാക്കാഞ്ഞതെന്ത്? വേദോക്തമായ നിയോഗനിയമം എങ്ങും ഉണ്ടായിരുന്നു. എല്ലാ ദേശങ്ങളിലും പ്രചാരത്തിലിരുന്നു എന്നു തീർച്ചയായി.

## – പുറപ്പാടുപുസ്തകം –

38. ആ കാലത്ത് മോശെ മുതിർന്നശേഷം അവൻ തന്റെ സഹോദരന്മാരുടെ അടുക്കൽ ചെന്നു അവരുടെ ഭാരമുള്ള വേലനോക്കി, തന്റെ സഹോദരന്മാരിൽ ഒരു എബ്രായനെ ഒരു മിസ്രയീമ്യൻ അടിക്കുന്നതുംകണ്ടു. അവൻ അങ്ങോട്ടും ഇങ്ങോട്ടും നോക്കീട്ടു ആരും ഇല്ലെന്നു കണ്ടപ്പോൾ മിസ്രയീമ്യനെ അടിച്ചുകൊന്നു മണലിൽ മറവു ചെയ്തു. പിറ്റേദിവസവും അവൻ ചെന്നപ്പോൾ രണ്ട് എബ്രായ പുരുഷന്മാർ തമ്മിൽ ശണ്ഠയിടുന്നതുകണ്ടു. അന്യായം ചെയ്തവനോടു: നിന്റെ കൂട്ടുകാരനെ അടിക്കുന്നതു എന്തു എന്നു ചോദിച്ചു. അതിന്നു അവൻ, പ്രഭുവും ന്യായാധിപതിയും ആക്കിയവൻ ആർ? മിസ്രയീമ്യനെ കൊന്നതുപോലെ എന്നെയും കൊല്ലുവാൻ ഭാവിക്കുന്നുവോ എന്നു ചോദിച്ചു. അപ്പോൾ കാര്യം പ്രസിദ്ധമായിപ്പോയല്ലോ എന്നു മോശെ പറഞ്ഞു പേടിച്ചു. ഫറവോൻ ഈ കാര്യം കേട്ടാറെ മോശയെ കൊല്ലുവാൻ അന്വേഷിച്ചു. മോശ ഫറവോന്റെ സന്നിധിയിൽനിന്ന് ഓടിപ്പോയി. (2.11-15)

സമീ:– കണ്ടോ! ബൈബിളിലെ പുണ്യാത്മാവും മതാചാര്യനുമായ മോശപോലും ക്രോധാദിദുർഗ്ഗുണയുക്തനും, കൊലയാളിയും കള്ളനെപ്പോലെ ശിക്ഷയിൽ നിന്നൊളിച്ചോടുന്നവനും ആയിരുന്നു കാര്യം മറച്ചുവയ്ക്കുന്ന ആളായിരുന്നതിനാൽ കള്ളം പറയുന്നയാളുമായിരിക്കണം. ഇത്തരമൊരാളാണ് ദൈവത്തെക്കണ്ടതും, യഹൂദമതം സ്ഥാപിച്ചതും! ദൈവവും മോശയെപ്പോലായി. ക്രിസ്ത്യാനികളുടെ മൂലപുരുഷൻ മോശമുതലുള്ളവർ കാടത്തത്തിലും അവിദ്യയിലും കഴിഞ്ഞിരുന്നവരാണ്.

39. നോക്കേണ്ടതിന്നു അവൻ വരുന്നതു യഹോവ കണ്ടപ്പോൾ ദൈവം മുൾപ്പടപ്പിന്റെ നടുവിൽ നിന്നു അവനെ മോശെ, മോശെ എന്നു വിളിച്ചു. അതിന്നു അവൻ ഇതാ ഞാൻ എന്നു പറഞ്ഞു. അപ്പോൾ അവൻ, ഇങ്ങോട്ടു അടുക്കരുതു നീ നില്ക്കുന്ന സ്ഥലം വിശുദ്ധ ഭൂമിയാകയാൽ കാലിൽ നിന്നു ചെരിപ്പു അഴിച്ചു കളക എന്നു കല്പിച്ചു.. (3-4,5)

സമീ.: നോക്കുക. മനുഷ്യനെ കൊന്നു് മണലിൽ മൂടുന്ന

ഇത്തരം മനുഷ്യനോട് ഈശ്വരന്റെ മൈത്രിയും ഇത്തരക്കാരെ പ്രവാചകനായി കാണുന്നതും കേമം തന്നെ. പവിത്രമായ സ്ഥലത്തു് ചെരിപ്പിടരുതെന്നു ദൈവം മോശയോടു കല്പിച്ചതു് നിങ്ങളെന്താണു പാലിക്കാത്തതു്?

ചോദ്യം:- ഞങ്ങൾ ചെരുപ്പിനു പകരം തൊപ്പിയൂരുന്നുണ്ടല്ലോ?

ഉത്തരം:- ഇതു നിങ്ങൾ ചെയ്യുന്ന രണ്ടാമത്തെ അപരാധമാണ്. തൊപ്പിയൂരാൻ ദൈവം പറഞ്ഞിട്ടുമില്ല നിങ്ങളുടെ പുസ്തകത്തിലുമില്ല. ഊരേണ്ടതു് ഊരാത്തതും വേണ്ടാത്തതു് ഊരുന്നതും നിങ്ങളുടെ പുസ്തകത്തിനു രണ്ടു വിരുദ്ധ പ്രവൃത്തികളായി.

ചോദ്യം:- ഞങ്ങളുടെ യൂറോപ്പുദേശത്തു് തണുപ്പധികമാണ്. അതാണ് ചെരുപ്പൂരാത്തതു്.

ഉത്തരം:- തലയിൽ തണുപ്പടിക്കില്ലേ? അതാണു കാര്യമെങ്കിൽ യൂറോപ്പിലങ്ങനെ ചെയ്താൽ മതി. ഞങ്ങളുടെ വീട്ടിലോ വിരിപ്പിലോ വരുമ്പോൾ ചെരുപ്പൂരണം, ഇല്ലെങ്കിൽ നിങ്ങളുടെ പുസ്തകത്തിനു വിരുദ്ധമാണതു്. അങ്ങനെ നിങ്ങൾ ചെയ്യരുതാ.

40 യഹോവ അവനോടു: നിന്റെ കയ്യിൽ ഇരിക്കുന്നതു എന്തു എന്നു ചോദിച്ചു. ഒരു വടി എന്നു അവൻ പറഞ്ഞു. അതു നിലത്തിടുക എന്നു കല്പിച്ചു. അവൻ നിലത്തിട്ടു. അതു ഒരു സർപ്പമായ്തീർന്നു; മോശെ അതിനെ കണ്ടു ഓടിപ്പോയി. യഹോവ മോശെയോടു; നിന്റെ കൈനീട്ടി അതിനെ വാലിന്നു പിടിക്ക എന്നു കല്പിച്ചു. അവൻ കൈനീട്ടി അതിനെ പിടിച്ചു. അതു അവന്റെ കയ്യിൽ വടിയായ്തീർന്നു......യഹോവ പിന്നെയും അവനോടു നിന്റെ കൈ മാർവ്വിടത്തിൽ ഇടുക എന്നു കല്പിച്ചു. അവൻ കൈ മാർവ്വിടത്തിൽ ഇട്ടു പുറത്തെടുത്തപ്പോൾ കൈ ഹിമം പോലെ വെളുത്തു കുഷ്ഠമുള്ളതായി കണ്ടു. നിന്റെ കൈ വീണ്ടും മാർവ്വിടത്തിൽ ഇടുക എന്നു കല്പിച്ചു. അവൻ കൈ വീണ്ടും മാർവ്വിടത്തിൽ ഇട്ടു. മാർവ്വിടത്തിൽ നിന്നു പുറത്തെടുത്തപ്പോൾ അതു വീണ്ടും അവന്റെ മറ്റെമാംസംപോലെ ആയി കണ്ടു ...നീ നദിയിലെ വെള്ളം കോരി ഉണങ്ങിയ നിലത്തു ഒഴിക്കേണം. നദിയിൽ നിന്നു കോരിയ വെള്ളം ഉണങ്ങിയ നിലത്തു രക്തമായ്തീരും. (4-2-4.,6,7,9)

സമീ:- നോക്കുക. എന്തു വേലത്തരങ്ങളാണ് ദൈവം കാട്ടുന്നതു്. ദാസൻ മോശെയും മോശമല്ല. അപ്പോഴിവരെ പിന്തുടരുന്നവരെങ്ങനിരിക്കും? ഇന്നത്തെ ചെപ്പടിവിദ്യക്കാർ ഇതിലും മോശമാണോ? ഈ ദൈവം വല്ലാത്ത കളിക്കാരൻ തന്നെ. വിദ്വാന്മാർ ഇതെല്ലാം എങ്ങനെ വിശ്വസിക്കും? എപ്പോഴും 'ഞാൻ ദൈവമാണ്. അബ്രഹാമിന്റെയും ഇസ്സാക്കിന്റെയും യാക്കുബിന്റെയും ദൈവമാണ്'' എന്നു് തന്നത്താൻ പുകഴ്ത്തിപ്പറഞ്ഞു നടക്കുന്നു. ഇതു് ഉത്തമക്കു ചേർന്നതല്ല. ഡംഭുള്ളവർക്കേ ചേരൂ.

41 പെസഹയെ അറുപ്പിൻ. ഈസോപ്പുചെടിയുടെ ഒരു കെട്ട എടുത്തു കിണ്ണത്തിലുള്ള രക്തത്തിൽ മുക്കി കിണ്ണത്തിലുള്ള രക്തം കുറുമ്പടിമേലും കട്ടളക്കാൽ രണ്ടിന്മേലും തേക്കണം. പിറെറന്നാൾ വെളുക്കുംവരെ നിങ്ങളിൽ ആരും വീട്ടിന്റെ വാതിലിന്നു പുറത്തിറങ്ങരുതു്. യഹോവ മിസ്രയീമ്യരെ ദണ്ഡിപ്പിക്കേണ്ടതിന്നു കടന്നു വരും. എന്നാൽ കുറുമ്പടിമേലും കട്ടളക്കാൽ രണ്ടിന്മേലും രക്തം കാണുമ്പോൾ യഹോവ വാതിൽ ഒഴിഞ്ഞു കടന്നു പോകും. നിങ്ങളുടെ വീടുകളിൽ നിങ്ങളെ ദണ്ഡിപ്പിക്കേണ്ടതിന്നു സംഹാരകൻ വരുവാൻ സമ്മതിക്കയുമില്ല. (12-21-23)

സമീ:- ഇതൊരു ചെപ്പടിവിദ്യപോലിരിക്കുന്നു. ഈ ദൈവം സർവജ്ഞനല്ല. രക്തമുദ്ര കണ്ടാലേ ഇസ്രായേൽ കുലം അറിയുവോ? ഇതു് ക്ഷുദ്രബുദ്ധിയായ മനുഷ്യന്റെ പ്രവൃത്തിക്കു തുല്യമാണു്. ഇതിൽ നിന്നെല്ലാം ഏതോ കാട്ടാളൻ എഴുതിയതാണിതെന്നു തെളിയുന്നു.

42 അർദ്ധരാത്രിയിലോ സിംഹാസനത്തിലിരുന്ന ഫറവോന്റെ ആദ്യജാതൻ മുതൽ കുണ്ടറയിൽ കിടന്ന തടവുകാരന്റെ ആദ്യജാതൻ വരെയും മിസ്രയീംദേശത്തിലെ ആദ്യജാതന്മാരെയും മൃഗങ്ങളുടെ കടിഞ്ഞൂലുകളെയും എല്ലാം യഹോവ സംഹരിച്ചു. ഫറവോനും അവന്റെ സകല ഭൃത്യന്മാരും സകല മിസ്രയീമ്യരും രാത്രിയിൽ എഴുന്നേററു. മിസ്രയീമിൽ വലിയൊരു നിലവിളി ഉണ്ടായി. ഒന്നുമരിക്കാതെ ഒരു വീട്ടും ഉണ്ടായിരുന്നില്ല.

സമീ:- ഭേഷ്. കൊള്ളാം. പാതിരാവിൽ കവച്ചക്കാരനെപ്പോലെ നിർദ്ദയനായ കൃസ്ത്യൻ ദൈവം ആബാലവൃദ്ധം നിരപരാധികളായ മനുഷ്യരെയും, മൃഗങ്ങളെയും കൊന്നു കളഞ്ഞു. ഒട്ടും ദയവു ചെയ്തില്ല. ഈജിപ്തിൽ കൂട്ടനിലവിളി തുടന്നിട്ടും കൃസ്ത്യൻ ദൈവത്തിന്റെ ചിത്തത്തിൽ നിന്നു നിഷ്ഠൂരത പോയില്ല. ഇതൊക്കെ ഈശ്വരനെന്നല്ല വെറുമൊരു സാധാരണ മനുഷ്യനു പോലും ചേർന്നതല്ല. ഇതു് ആശ്ചര്യമല്ല. മാംസാഹാരിണഃ കുതോ ദയഃ = (മാംസാഹാരികൾക്കു് എവിടെ ദയ) എന്നെഴുതപ്പെട്ടിട്ടുണ്ടു്. മാംസാഹാരിയായ കൃസ്ത്യൻ ദൈവത്തിനു് ദയവുമായെന്തു ബന്ധം?

43 യഹോവ നിങ്ങൾക്കുവേണ്ടി യുദ്ധം ചെയ്യും. നിങ്ങൾ മിണ്ടാതിരിപ്പിൻ എന്നു പറഞ്ഞു. മുമ്പോട്ടുപോകുവാൻ യിസ്രായേൽ മക്കളോടു പറക. വടി എടുത്തു നിന്റെ ഇടതുകൈ കടലിന്മേൽ നീട്ടി അതിനെ വിഭാഗിക്ക; യിസ്രായേൽ മക്കൾ കടലിന്റെ നടുവേ ഉണങ്ങിയ നിലത്തുകൂടി കടന്നു പോകും. (14,14-16)

സമീ:- ഇസ്രയേൽ മക്കളുടെ പിന്നാലെ ഇടയൻ ആട്ടിൻ പററത്തിനു പിന്നാലെയെന്നവണ്ണം നടന്ന ദൈവം ഇപ്പോൾ എവിടെപ്പോയി മറഞ്ഞു? അല്ലെങ്കിൽ കടലിനു നടുവിൽകൂടി

നാലുപാടും റയിൽപ്പാളം ഇട്ടുകൊടുത്തേനെ. എങ്കിലിപ്പോഴും അതു ലോകത്തിനുപകാരമായേനെ. വള്ളവും മററും ഉണ്ടാക്കാൻ മെനക്കെടേണ്ടി വരില്ലായിരുന്നു. പക്ഷെ, ക്രൂസ്ത്യൻ ദൈവം എവിടെ പോയ്മറഞ്ഞാവോ! ഇങ്ങനെ പല അസംഭവലീലകളും മോശെയോടൊത്തു് ദൈവം ആടിയിട്ടുണ്ടു്. ക്രിസ്ത്യൻ ദൈവവും, ദൈവസേവകനും അവരുടെ ഗ്രന്ഥവും എന്തെന്നറിയാൻ കഴിഞ്ഞതു നന്നായി. അതെല്ലാം നമ്മിൽനിന്നു് അകന്നിരിക്കുന്നതത്രേ നന്നു്.

44 നിന്റെ ദൈവമായ യഹോവയായ ഞാൻ തീക്ഷ്ണതയുള്ള ദൈവമാകുന്നു. എന്നെ പകെക്കുന്നവരിൽ പിതാക്കന്മാരുടെ അകൃത്യം മൂന്നാമത്തേയും നാലാമത്തേയും തലമുറ വരെ മക്കളുടെ മേൽസന്ദർശിക്കുകയും (20 5)

സമീ:- പിതാവിന്റെ കുററത്തിനു് നാലുതലമുറവരെ മക്കളെ ശിക്ഷിക്കുന്നതു് ശരിയെന്നു കരുതുന്നതു് എവിടത്തെ നീതിയാണു്? നല്ലവനായ അച്ഛനു് ചീത്തമകൻ ഉണ്ടാകാറില്ലെ?, മറിച്ചും? അപ്പോൾ നാലു തലമുറയെ എങ്ങനെ ശിക്ഷിക്കും? അഞ്ചാം തലമുറമുതൽ ദുഷ്ടന്മാരുണ്ടായാൽ അവരെ ശിക്ഷിച്ചുകൂടേ? തെററു ചെയ്യാത്തവനെ ശിക്ഷിക്കുന്നതു് അന്യായമാണു്.

45 ശബ്ബത്തു് നാളിനെ ശുദ്ധീകരിപ്പാൻ ഓർക്ക. ആറുദിവസം അദ്ധ്വാനിച്ചു നിന്റെ വേല ഒക്കെയും ചെയ്ക. ഏഴാം ദിവസം നിന്റെ ദൈവമായ യഹോവയുടെ ശബ്ബത്ത് ആകുന്നു...... അതുകൊണ്ടു് യഹോവ ശബ്ബത്തം നാളിനെ അനുഗ്രഹിച്ചു ശുദ്ധീകരിച്ചിരിക്കുന്നു. (20.8,11)

സമീ:- ഞായർ മാത്രമാണോ പരിശുദ്ധ ദിനം? മററാറു ദിവസങ്ങളും അശുദ്ധമോ? ദൈവം ആറുനാൾ കടുത്ത പരിശ്രമം ചെയ്തു് ഏഴാം നാൾ ക്ഷീണിച്ചുറങ്ങിപ്പോയോ? ഞായറാഴ്ചയെ ആശീർവദിച്ചെങ്കിൽ മററു ദിവസങ്ങളെ എന്തുചെയ്തു? ശപിച്ചോ? ഇതൊന്നും അറിവുള്ളവക്കു ചേർന്നതല്ല. പിന്നെങ്ങനെ ദൈവത്തിനു ചേരും? ഞായറാഴ്ചയിൽ എന്തു ഗുണക്കൂടുതലുണ്ടായിട്ടാണു് അന്നാളിനെ വാഴ്ത്തുകയും മററു നാളുകളെ ശപിക്കുകയും ചെയ്തതു്?

46 കൂട്ടുകാരന്റെ നേരെ കള്ളസാക്ഷ്യം പറയരുതു്. കൂട്ടുകാരന്റെ ഭവനത്തെ മോഹിക്കരുതു്. കൂട്ടുകാരന്റെ ഭാര്യയെയും അവന്റെ ദാസനെയും ദാസിയെയും അവന്റെ കാളയെയും കഴുതയെയും കൂട്ടുകാരനുള്ള യാതൊന്നിനെയും മോഹിക്കരുതു്. (20.16-17)

സമീ:- ഭേഷ്! ഇതിനാലാവാം ക്രൂസ്ത്യാനികൾ പരദേശികളുടെ സ്വത്തിന്മേൽ, ദാഹമുള്ളവൻ ജലത്തോടും വിശക്കുന്നവൻ ചോറിനോടും കാണിക്കുന്ന ആർത്തികാട്ടുന്നതു്. ഇതു തൻകാര്യം നേടാനും പക്ഷപാതം കാട്ടാനുമുള്ള വേലയാണു്. ക്രൂസ്ത്യൻ ദൈവം

ഇങ്ങനെയാവാനേ വഴുള്ളൂ. കൂട്ടുകാരൻ എന്നതിനു് മനുഷ്യരെല്ലാമെന്ന അർഥമെടുക്കേണ്ടതെന്നു് ആരെങ്കിലും വാദിച്ചാൽ അതും ശരിയാവില്ല. എന്തെന്നാൽ ഏതു ദാസനെയും ദാസിയെയും സ്ത്രീയെയുമാണു് കൂട്ടുകാരൻേറതല്ലാത്തതായി ഗണിക്കേണ്ടതു്? ഇതെല്ലാം സ്വാർഥികൾക്കു ചേരും. ദൈവത്തിനു ചേരുകയില്ല.

47 ഒരു മനുഷ്യനെ അടിച്ചുകൊല്ലുന്നവൻ മരണശിക്ഷ അനുഭവിക്കേണം. അവൻ കരുതിക്കൂട്ടാതെ അങ്ങനെ അവൻെറ കയ്യാൽ സംഭവിപ്പാൻ ദൈവം സംഗതിവരുത്തിയതായാൽ അവൻ ഓടിപ്പോകേണ്ടുന്ന സ്ഥലം ഞാൻ നിയമിക്കും. (21. 12, 13)

സമീ:- ദൈവത്തിൻെറ ഈ ന്യായം സത്യമെങ്കിൽ മോശ ഒരാളെ തച്ചുകൊന്നു് മണലിൽമൂടിയിട്ടു് ഓടിപ്പോയതിനു് ശിക്ഷ നല്ലാഞ്ഞതെന്തു്? മോശയ്ക്കു് കൊല്ലാൻ ദൈവം സംഗതിവരുത്തിയതാണെങ്കിൽ അതു പക്ഷപാതമായിപ്പോയി. എന്തെന്നാൽ മോശയുടെ രാജാവിനെ നീതിനടത്താൻ അനുവദിച്ചില്ല. അതെന്താണു്?

48 യഹോവെക്കു സമാധാനയാഗങ്ങളായി കാളകളെയും അർപ്പിച്ചു. മോശെ രക്തത്തിൽ പാതി എടുത്തു പാത്രങ്ങളിൽ ഒഴിച്ചു. രക്തത്തിൽ പാതി യാഗപീഠത്തിന്മേൽ തളിച്ചു.... മോശെ രക്തമെടുത്തു ജനത്തിന്മേൽ തളിച്ചു. ഈ സകല വചനങ്ങളും ആധാരമാക്കി യഹോവ നിങ്ങളോടു ചെയ്തിരിക്കുന്ന നിയമത്തിൻെറ രക്തം ഇതാ എന്നു പറഞ്ഞു.

പിന്നെ യഹോവ മോശയോടു: നീ എൻെറ അടുക്കൽ പർവതത്തിൽ കയറിവന്നു അവിടെ ഇരിക്ക; ഞാൻ നിനക്കു കല്പലകകളും നീ അവരെ ഉപദേശിക്കേണ്ടതിന്നു ഞാൻ എഴുതിയ ന്യായ പ്രമാണങ്ങളും കല്പനകളും തരും എന്നു അരുളിച്ചെയ്തു. (24-5.6.8.12)

സമീ:- നോക്കുക, ഇതെല്ലാം കാട്ടുമനുഷ്യർക്കു ചേർന്നതു മാത്രമല്ലേ? ദൈവം കാളബലി സ്വീകരിക്കുന്നതും വേദിയിൽ രക്തം തളിക്കുന്നതും കാടത്തവും പരിഷ്കാരമില്ലായ്മയുമല്ലേ? ദൈവം കാളബലി സ്വീകരിക്കുമെങ്കിൽ ഭക്തന്മാർ പശുവിൻെറയും കാളയുടെയും ബലിപ്രസാദം കൊണ്ടു് വയറുനിറയ്ക്കുന്നതിലെന്താ തെററു്! ലോകത്തിനു് ഹാനിയുണ്ടാക്കാതിരിക്കുന്നതെന്തിനു്! ബൈബിളിൽ നിറയെ ഇത്തരം വൃത്തികേടുകളാണു്. എന്നാൽ വേദങ്ങളിൽ ഇങ്ങനെയൊന്നുമേ ഇല്ല. ക്രൈസ്തവ ദൈവം മലകളിൽ പാർത്തിരുന്ന ഗിരിവർഗക്കാരനായിരുന്നെന്നും തെളിയുന്നു. ആ ദൈവത്തിനു് മഷിയും പേനയും കടലാസും ഉണ്ടാക്കാൻ അറിവില്ലായിരുന്നതിനാലാണു് കല്പലകകളിൽ എഴുതിയെഴുതിക്കൊടുത്തതു്. കാടന്മാരുടെയിടയിൽ ദൈവം ചമഞ്ഞു് ഇരിക്കയും ചെയ്തു.

49 നിനക്കു എന്റെ മുഖം കാൺമാൻ കഴികയില്ലാ. ഒരു മനുഷ്യനും എന്നെ കണ്ടു ജീവനോടെ ഇരിക്കയില്ല എന്നും അവൻ കല്പിച്ചു. ഇതാ എന്റെ അടുക്കൽ ഒരു സ്ഥലമുണ്ട്. അവിടെ ആ പാറമേൽ നീ നില്ക്കേണം. എന്റെ തേജസ്സുകടന്നുപോകുമ്പോൾ ഞാൻ നിന്നെ പാറയുടെ ഒരു പിളർപ്പിൽ ആക്കി ഞാൻ കടന്നു പോകുവോളം എന്റെ കൈകൊണ്ടു നിന്നെ മറെക്കും. പിന്നെ എന്റെ കൈ നീക്കും. നീ എന്റെ പിൻഭാഗം കാണും. എന്റെ മുഖമോ കാണാവതല്ല എന്നും യഹോവ അരുളിച്ചെയ്തു.

സമീ:- നോക്കൂ! ക്രിസ്ത്യൻ ദൈവം വെറും മനുഷ്യനെപ്പോലെ ശരീരധാരി! മോശയെ കബളിപ്പിച്ച് ദൈവമാണെന്നു നടിക്കുന്നു, പിൻവശം കണ്ടാൽ രൂപമറിയില്ല എങ്കിൽ കൈകൊണ്ടു മറച്ചു കാണുകയുമില്ല. ദൈവം കൈകൊണ്ടു മറയ്ക്കാൻ വന്നപ്പോൾ കയ്യുടെ രൂപം മോശ കണ്ടുകാണുകയില്ലേ ?

## ലേവ്യപുസ്തകം

50 യഹോവ സമാഗമന കൂടാരത്തിൽ വെച്ചു മോശയെ വിളിച്ചു അവനോടരുളിച്ചെയ്തതു്: നീ യിസ്രായേൽ മക്കളോടു സംസാരിച്ചു അവരോടു പറയേണ്ടതു എന്തെന്നാൽ നിങ്ങളിൽ ആരെങ്കിലും യഹോവെക്കു വഴിപാടു കഴിക്കുന്നു എങ്കിൽ കന്നുകാലികളോ ആടുകളോ ആയ മൃഗങ്ങളെ വഴിപാടു കഴിക്കേണം.

സമീ:- ക്രിസ്ത്യൻ ദൈവം കന്നുകാലികളെ വഴിപാടായി സ്വീകരിക്കുന്നു, ബലിയർപ്പിക്കാൻ ഉപദേശിക്കുന്നു. കന്നുകാലികളുടെ ചോരയും മാംസവും കിട്ടാൻ അത്യാർത്തിയല്ലേ ഇതു്? ഈ ദൈവത്തിനെ ഹിംസിക്കാത്തവരുടെയും ഈശ്വരന്റെയും കൂട്ടത്തിൽ പെടുത്തണോ മാംസപ്രിയനായ കൗശലക്കാരന്റെ കൂട്ടത്തിൽ പെടുത്തണോ എന്നു് ആലോചിക്കുക.

51 അവൻ യഹോവയുടെ സന്നിധിയിൽ കാളക്കിടാവിനെ അറുക്കേണം. അഹരോന്റെ പുത്രന്മാരായ പുരോഹിതന്മാർ അതിന്റെ രക്തം കൊണ്ടുവന്നു സമാഗമന കൂടാരത്തിന്റെ വാതില്ക്കൽ ഉള്ള യാഗപീഠത്തിന്മേൽ ചുററും തളിക്കേണം. അവൻ ഹോമയാഗമൃഗത്തെ തോലുരിച്ചു ഖണ്ഡം ഖണ്ഡമായി മുറിക്കേണം. പുരോഹിതനായ അഹരോന്റെ പുത്രന്മാർ യാഗപീഠത്തിന്മേൽ തീ ഇട്ടു തീയുടെമേൽ വിറകു അടുക്കേണം. പിന്നെ അഹരോന്റെ പുത്രന്മാരായ പുരോഹിതന്മാർ ഖണ്ഡങ്ങളും തലയും മേദസ്സും യാഗപീഠത്തിൽ തീയുടെ മേലുള്ള വിറകിന്മീതെ അടുക്കിവെക്കേണം. അതിന്റെ കുടലും കാലും അവൻ വെള്ളത്തിൽ കഴുകേണം. പുരോഹിതൻ സകലവും യാഗപീഠത്തിന്മേൽ ഹോമയാഗമായി ദഹിപ്പിക്കേണം. അതു യഹോവെക്കു സൗരഭ്യവാസനയായ ദഹനയാഗം. (1.5–9)

സമീ:- ദൈവത്തിന്റെ സമക്ഷം ഭക്തന്മാർ കാളയെ അറുക്കുക, അറപ്പിക്കുക, ചോര നാലുപാടും തളിക്കുക, അഗ്നിയിൽ

ഹോമിക്കുക. ഈശ്വരൻ ആ മണം ആസ്വദിക്കുക ഇതെല്ലാം കശാപ്പുശാലയിലേതിൽ കുറഞ്ഞതൊന്നുമല്ല. ഇതിൽ നിന്നു് ബൈബിൾ ഈശ്വരകൃതമല്ലെന്നും, ഈ കാടത്തക്കളി കളിക്കുന്നയാൾ ഈശ്വരനല്ലെന്നും തെളിയുന്നു.

52 യഹോവ പിന്നെയും മോശെയോടു അരുളിച്ചെയ്തതു അഭിഷിക്തനായ പുരോഹിതൻ ജനത്തിന്മേൽ കുറ്റംവരത്തക്കവണ്ണം പാപം ചെയ്തു എങ്കിൽ താൻ ചെയ്ത പാപം നിമിത്തം അവൻ യഹോവെക്കു പാപയാഗമായി ഊനമില്ലാത്ത ഒരു കാളക്കിടാവിനെ അർപ്പിക്കേണം. അവൻ ആ കാളയെ സമാഗമനകൂടാരത്തിന്റെ വാതില്ക്കൽ യഹോവയുടെ സന്നിധിയിൽ കൊണ്ടുവന്നു കാളയുടെ തലയിൽ കൈവച്ചു യഹോവയുടെ സന്നിധിയിൽ കാളയെ അറുക്കേണം- (4.1,3,4)

സമീ:- പാപത്തിന്റെ പ്രായശ്ചിത്തം നോക്കുക. സ്വയം പാപം ചെയ്യുക, പശു മുതലായ ഉത്തമമൃഗങ്ങളെ കൊല്ലുക, ദൈവം കൊല്ലിക്കുക! ഇതൊക്കെ ചെയ്യുന്നതിനെ ദൈവമാണെന്നു കരുതി അതിന്റെ കൃപയാൽ മുക്തി പ്രതീക്ഷിക്കുന്ന നിങ്ങൾ ക്രിസ്ത്യാനികൾ ധന്യർതന്നെ!!

53 ഒരു പ്രമാണി പാപം ചെയ്താൽ......അവൻ ഊനമില്ലാത്ത ഒരു ആൺകോലാട്ടിനെ വഴിപാടായി കൊണ്ടുവരേണം - യഹോവസന്നിധിയിൽ...... അതിനെ അറുക്കേണം. അതും ഒരു പാപയാഗം.

സമീ:- ബലേഭേഷ്! അങ്ങനെയാണെങ്കിൽ ന്യായാധിപന്മാരും സേനാധിപന്മാരും മററു പാപം ചെയ്യാൻ എന്തിനു പേടിക്കണം? അവക്കു് ഇഷ്ടം പോലെ പാപം ചെയ്യാമല്ലോ. പ്രായശ്ചിത്തമായി പശുവിനെയോ കിടാവിനെയോ ആടിനെയോ കൊന്നാൽമതി. വെറുതെയല്ല, ക്രിസ്ത്യാനികൾ പക്ഷിമൃഗാദികളെ കൊല്ലാൻ മടിക്കാത്തതു്. ക്രിസ്ത്യൻ സഹോദരന്മാരെ! ഈ കാടൻ മതം വെടിഞ്ഞു് സത്യവും ധർമയുക്തവുമായ വേദമതം സ്വീകരിച്ച് നന്മ വരുത്തുക.

54 ആട്ടിൻകുട്ടിക്കു അവന്നു വകയില്ലെങ്കിൽ താൻചെയ്ത പാപംനിമിത്തം അവൻ രണ്ടു കുറുപ്രാവിനെയോ രണ്ടുപ്രാവിൻകുഞ്ഞിനെയോ ഒന്നിനെ പാപയാഗമായും മറേറതിനെ ഹോമയാഗമായും യഹോവെക്കു കൊണ്ടുവരേണം. അതിന്റെ തല കഴുത്തിൽ നിന്നു പിരിച്ചു പറിക്കേണം. എന്നാൽ രണ്ടായി പിളക്കരുതു്......ഇങ്ങനെ പുരോഹിതൻ അവൻ ചെയ്ത പാപം നിമിത്തം അവന്നു വേണ്ടി പ്രായശ്ചിത്തം കഴിക്കേണം. എന്നാൽ അതു അവനോടു ക്ഷമിക്കും......രണ്ടു കുറുപ്രാവിന്നോ രണ്ടു പ്രാവിൻ കുഞ്ഞിന്നോ അവന്നു വകയില്ലെങ്കിൽ പാപം ചെയ്തവൻ പാപയാഗത്തിനു ഒരിടങ്ങഴി നേരിയമാവു

വഴിപാടായി കൊണ്ടുവരേണം. അതു പാപയാഗം ആകകൊണ്ടു അതിന്മേൽ എണ്ണ ഒഴിക്കരുതു....എന്നാൽ അതു അവനോടു ക്ഷമിക്കും. (5-7,8,10,11,13)

സമീ:- നോക്കുക ക്രിസ്ത്യാനികളിൽ ധനാഢ്യർക്കും ദരിദ്രർക്കും പാപം ചെയ്യാൻ ഭയമേ വേണ്ട. എന്തെന്നാൽ ഇവരുടെ ദൈവം പാപത്തിനു പ്രായശ്ചിത്തം ഏർപ്പെടുത്തിട്ടുണ്ട്. ക്രിസ്ത്യാനികളുടെ ബൈബിളിലെ ഏററവും അദ്ഭുതം, പ്രയാസം കൂടാതെ പാപം തീരുമെന്നതാണ്. ഒരു പാപം ചെയ്താൽ, ഏതെങ്കിലും ജന്തുവിനെ കൊന്ന് ആനന്ദത്തോടെ മാംസം തിന്നാൽ മതി, പാപം ഒഴിയും! കഷ്ടം! പ്രാവിന്റെ കഴുത്തു ഞെരിച്ചാൽ അതു കിടന്നു പിടയും. എന്നാലും ക്രിസ്ത്യാനികൾക്കു ദയവില്ല. എന്തിനു ദയ? ഇവരുടെ ദൈവത്തിന്റെ ഉപദേശം ഹിംസ ചെയ്യാനാണ്. എല്ലാ പാപങ്ങൾക്കും ഇത്തരം പ്രായശ്ചിത്തമുള്ളപ്പോൾ ക്രിസ്തുവിനെ വിശ്വസിച്ചാൽ പാപം ഒഴിയുമെന്നു പറയുന്നതു് വീമ്പല്ലേ?

55 അർപ്പിച്ച പുരോഹിതന്നു ഹോമയാഗമൃഗത്തിന്റെ തോൽ ഇരിക്കേണം. അടുപ്പത്തുവച്ചു ചുടുന്ന ഭോജനയാഗം ഒക്കെയും ഉരുളിയിലും ചട്ടിയിലും ഉണ്ടാക്കുന്നതു ഒക്കെയും അർപ്പിക്കുന്ന പുരോഹിതന്നു ഇരിക്കേണം.

(7-8,9)

സമീ:- ഇവിടത്തെ കാളീക്ഷേത്രങ്ങളിലെ പൂജാരികളുടെ പോപ്പുകളിയാണ് ഏററവും വിചിത്രമെന്നായിരുന്നു എന്റെ അറിവ്. എന്നാൽ ക്രിസ്ത്യൻ ദൈവത്തിന്റെയും പൂജാരികളുടെയും പോപ്പുലീല അതിന്റെ ആയിരം മടങ്ങുണ്ട്. തോലുവിററുപണമുണ്ടാക്കിയും ഇറച്ചിതിന്നും സുഖിച്ചുകാണും. ഇപ്പോഴും സുഖിക്കുന്നുണ്ടാവാം. രണ്ടുമക്കളിൽ ഒരുവനെ കൊന്ന് അപരന്നു തിന്നാൻ ഏതു പിതാവാണ് കൊടുക്കുക? ഈശ്വരന്ന് മററു പക്ഷിമൃഗാദി

8 കിടാക്കൾ, ആട്ടിൻകുട്ടി, പ്രാവ്, ധാന്യപ്പൊടി തുടങ്ങിയവയെല്ലാം കാഴ്ച വാങ്ങാൻ ഏർപ്പാടുണ്ടാക്കിയ ദൈവം മഹാൻ തന്നെ! പ്രാവിൻ കുഞ്ഞിന്റെ കഴുത്തു ഞെരിച്ചു വാങ്ങുന്നതാണ് അദ്ഭുതം. ആ പരിശ്രമംകൂടി ഒഴിവാക്കിയിരിക്കുന്നു ഇതെല്ലാം കാണുമ്പോൾ ഏതോ കൗശലക്കാരനായ കാട്ടാളൻ പർവ്വതത്തിൽ കയറികൂടി താൻ ദൈവമാണെന്ന് പരസ്യപ്പെടുത്തിയതാണെന്ന നിഗമനത്തിനു കരുത്തുകൂടുന്നു. അജ്ഞരായ കാട്ടുമനുഷ്യർ അയാളെ ദൈവമായി കരുതിക്കാണും. യുക്തികൾ പ്രയോഗിച്ച് അയാൾ പക്ഷിമൃഗാദികൾ ധാന്യങ്ങൾ മുതലായവ കൊണ്ടുവരുവിച്ച് സുഖിച്ചിരിക്കാം. അയാളുടെ ദൂതന്മാർ മാലാഖ ചമഞ്ഞു വിലസി! കിടാക്കളെയും, ആട്, പ്രാവ്, ധാന്യം മുതലായവയെയും കാഴ്ചവാങ്ങുന്ന ബൈബിളിലെ ദൈവം എവിടെ, സർവ്വവ്യാപിയും സർവജ്ഞനും അനാദിയും നിരാകാരനും സർവശക്തിമാനും ന്യായകാരിയുമായ വേദോക്ത ദൈവം എവിടെ എന്നു നല്ലവരായ ആളുകൾ ചിന്തിക്കണം. (ദ. സ.)

കളും ഒരുപോലെ പുത്രസമാനമാണ്. ഈശ്വരൻ അങ്ങനെ ചെയ്യു കയേ ഇല്ല. ഈ പുസ്തകം ഈശ്വരകൃതമോ ഇതിലെഴുതിയിരിക്കു ന്നതു് ഈശ്വരനോ, ഇതിൻെറ അനുയായികൾ ധർമജ്ഞരോ അല്ല തന്നെന്നു് വ്യക്തം. എഴുതിയാലൊടുങ്ങാത്തവിധം അബദ്ധപ്പ ഞ്ചാംഗങ്ങൾ നിറഞ്ഞതാണ് ലേവ്യപുസ്തകം ഉൾപ്പെടെയുള്ള ബൈബിൾ മുഴുവനും.

## സംഖ്യാപുസ്തകം

56 യഹോവയുടെ ദൂതൻ വാൾ ഊരിപിടിച്ചുകൊണ്ടു വഴിയിൽ നില്കു ന്നതു കഴുതകണ്ടു. കഴുത വഴിയിൽ നിന്നുമാറി വയലിലേക്കു പോയി. കഴു തയെ വഴിയിലേക്കു തിരിക്കേണ്ടതിന്നു ബിലേയാം അതിനെ അടിച്ചു....... അപ്പോൾ യഹോവ കഴുതയുടെ വായ് തുറന്നു. അതു ബിലെയാമിനോടു നീ എന്നെ ഈ മൂന്നു പ്രാവശ്യം അടിപ്പാൻ ഞാൻ നിന്നെ എന്തു ചെയ്തുവെന്നു ചോദിച്ചു. (22-23,28)

സമീ:- അക്കാലത്തു് കഴുതയ്ക്കുപോലും ദൈവദൂതന്മാരെ കാണാ മായിരുന്നു. ഇന്നാകട്ടെ, നല്ലവരായാലും ദുഷ്ടരായാലും ബിഷപ്പ ന്മാർക്കും കത്തനാരന്മാർക്കും പോലും ദൈവത്തെയോ ദൂതനേയോ കാണാനാവില്ല. അവരിപ്പോഴും ഉണ്ടോ? ഉണ്ടെങ്കിൽ ദീർഘനിദ്ര യിലാവുമോ ? അതോ രോഗം പിടിച്ചുകിടപ്പോ? മററു വല്ലലോക ത്തിലേക്കും പോയതാവുമോ? ഇനി, ജോലിത്തിരക്കിലായിരി ക്കുമോ? അതോ ക്രിസ്ത്യാനികളോടു പിണക്കമായിരിക്കുമോ? അതോ ചത്തോ? എന്തുപററിയെന്നറിവില്ല. ഇപ്പോഴില്ലാത്തതും കാണാനാവാത്തതും അന്നുമില്ലായിരുന്നെന്നും കണ്ടിട്ടില്ലെന്നും അനുമാനിക്കണം. ഇതെല്ലാം വെറും കെട്ടുകഥകൾ മാത്രമാണ്.

57 ആകയാൽ ഇപ്പോൾ കുഞ്ഞുങ്ങളിലുള്ള ആണിനെയൊക്കെയും പുരു ഷനോടുകൂടെ ശയിച്ചിട്ടുള്ള സ്ത്രീകളെയൊക്കെയും കൊന്നുകളവിൻ. പുരുഷ നോടുകൂടെ ശയിക്കാത്ത പെൺകുഞ്ഞുങ്ങളെ വച്ചുകൊൾവിൻ (31-17,18)

സമീ:- ബലേ! മോശാപ്രവാചകനും നിങ്ങളുടെ ദൈവവും കൊള്ളാം. സ്ത്രീകൾ, കുട്ടികൾ, വൃദ്ധർ, മൃഗങ്ങൾ എന്നുവേണ്ട ഒന്നി നേയും കൊലയിൽ നിന്നൊഴിവാക്കിയിട്ടില്ല. മോശ വിഷ യാസക്തനായിരുന്നെന്നു് ഇതു വെളിവാക്കുന്നു. അല്ലായിരുന്നെ ങ്കിൽ പുരുഷസ്പർശമേല്ക്കാത്ത കന്യകകളെ തനിക്കുവേണമെന്നു് എന്തിനുപറയണം? ഇത്തരം നിർദ്ദയവും വൈഷയികവുമായ ആജ്ഞ യെന്തിനു നല്കണം.

## ശമൂവേൽ 2

58 എന്തെന്നാൽ അന്നുരാത്രി യഹോവയുടെ അരുളപ്പാടു് നാഥാന്നു ഉണ്ടായതു എന്തെന്നാൽ എൻെറ ദാസനായ ദാവീദിനോടു നീ ചെന്നു പറക. യഹോവ

ഇപ്രകാരം അരുളിച്ചെയ്യുന്നു.— ഞാൻ അധിവസിക്കേണ്ടതിന്നു നീ എനിക്കു ഒരു ആലയം പണിയുമോ? ഞാൻ യിസ്രായേൽ മക്കളെ മിസ്രയീമിൽ നിന്നു പുറപ്പെടുവിച്ച നാൾമുതൽ ഇന്നുവരെയും ഞാൻ ഒരു ആലയത്തിൽ അധിവസിക്കാതെ കൂടാരത്തിലും നിവാസത്തിലുമല്ലോ സഞ്ചരിച്ചുവരുന്നതു. (7-4,5,6)

സമീ: ക്രിസ്ത്യൻ ദൈവത്തിനു" മനുഷ്യരെപ്പോലെ ശരീരമുണ്ടെന്നതിൽ സംശയം വേണ്ട, വളരെ ബുദ്ധിമുട്ടി അങ്ങിങ്ങ് അലയുന്നെന്നാണദ്ദേഹത്തിൻെറ പരാതി. ദാവീദ് വീടുപണിതു കൊടുത്താൽ പാക്കുമത്രേ! ഇത്തരമൊരു പുസ്തകത്തെയും ദൈവത്തെയും വിശ്വസിക്കുന്നതിൽ ക്രിസ്ത്യാനികൾക്കു ലജ്ജയില്ലാത്തതിൽ നമുക്കവരോട് അനുകമ്പ വേണം. എന്തു ചെയ്യാം! പാവങ്ങൾ പെട്ടുപോയി. രക്ഷപ്പെടാൻ ഒട്ടധികം പ്രയത്നം വേണം.

## രാജാക്കന്മാർ-2

59 അഞ്ചാംമാസം ഏഴാം തീയതി നെബൂഖദ്നേസർ രാജാവെന്ന ബാബേൽ രാജാവിൻെറ പത്തൊമ്പതാം ആണ്ടിൽ തന്നേ ബാബേൽ രാജാവിൻെറ ഭൃത്യനായി അകമ്പടി നായകനായ നെബൂസരദാൻ യരുശലേമിൽ വന്നു. അവൻ യഹോവയുടെ ആലയവും രാജധാനിയും ചുട്ടു കളഞ്ഞു. അകമ്പടി നായകനോടു കൂടിയുണ്ടായിരുന്ന കാൽദേയസൈന്യമൊക്കെയും യരുശലേമിൻെറ ചുററുമുള്ള മതിലുകളെ ഇടിച്ചു കളഞ്ഞു. (25-8,9,10)

സമീ: എന്തു ചെയ്യാം! ക്രിസ്ത്യൻ ദൈവം വിശ്രമമെടുക്കാൻ ദാവീദിനെക്കൊണ്ട് വീടു പണിയിച്ചതാണ്. അതിൽ വിശ്രമമെടുക്കുകയായിരുന്നാവാം. പക്ഷേ, നബൂസരദാൻ ആ വീട് തകത്തുപൊടിച്ചുകളഞ്ഞു. ദൈവത്തിനോ സൈന്യത്തിനോ ഒന്നും ചെയ്യാനായില്ല! പണ്ടൊക്കെ ഈ ദൈവം വൻയുദ്ധങ്ങൾ ജയിച്ചിട്ടുണ്ട്. ഇപ്പോൾ തൻെറ ആലയം ചുട്ടു തകത്തിട്ടും മിണ്ടാതിരിക്കുന്നതെന്താണാവോ! സ്വന്തം ദൂതന്മാരെല്ലാം എങ്ങു പോയോ? എന്തോ! ഈ അവസരത്തിൽ ആരും ഉപകാരം ചെയ്തില്ല. ഈശ്വരൻെറ പരാക്രമവും എവിടെ പറന്നുപ്പോയെന്നറിവില്ല. ഇതു വല്ലതും നേരാണെങ്കിൽ പണ്ടത്തെ കഥകൾ വെറുതെയാണ്. ഈജിപ്തിലെ കുഞ്ഞുകുട്ടികളെ കൊല്ലാനേ ശൗര്യം ഉണ്ടായിരുന്നുള്ളുവോ? ഇപ്പോൾ ശൂരവീരന്മാരുടെ മുൻപിൽ നിശ്ശബ്ദൻ! സ്വന്തം ദൈവത്തെ ഇകഴ്ത്തുയാണവർ ചെയ്തതു്. ഇങ്ങനെ കഥയില്ലാക്കഥകളാൽ ഈ പുസ്തകം നിറഞ്ഞിരിക്കുന്നു.

## ദിനവൃത്താന്തം 1.

60 അങ്ങനെ യഹോവ യിസ്രായേലിൽ മഹാമാരി അയച്ചു. യിസ്രായേലിൽ എഴുപതിനായിരം പേർ വീണുപോയി. (21, 14.)

സമീ:- നോക്കൂ. ഇസ്രായേലിലെ ക്രിസ്ത്യാനികളുടെ ദൈവത്തിൻെറ കളി! അനേകം തവണ അനുഗ്രഹിക്കുകയും രാപകൽ ബുദ്ധിമുട്ടി വളർത്തിയതുമായ ഇസ്രായേൽകുലത്തിന്മേൽ ക്ഷിപ്രകോപം വന്നു് മഹാമാരി അയച്ചു. എഴുപതിനായിരം പേരെ കൊന്നു. ഏതോ കവി എഴുതിയതു് സത്യമാണു്:-

ക്ഷണേരുഷ്ടഃ ക്ഷണേ തുഷ്ടോ രുഷ്ടസ്തുഷ്ടഃ ക്ഷണേ ക്ഷണേ
അവ്യവസ്ഥിത ചിത്തസ്യ പ്രസാദോഽപി ഭയങ്കരഃ [9]

ക്ഷണത്തിൽ സന്തോഷവും ദേഷ്യവും ഉണ്ടാവുന്നയാളെ സന്തോഷത്തിലും പേടിക്കണം. ഇതു് ഈ ദൈവത്തിൻെറ കാര്യത്തിൽ വളരെ ചേർച്ചയുള്ളതാണു്.

## ഇയ്യോബ്

61 പിന്നെയും ഒരുദിവസം ദൈവപുത്രന്മാർ യഹോവയുടെസന്നിധിയിൽ നില്പാൻ ചെന്നു. സാത്താനും അവരുടെ കൂട്ടത്തിൽ യഹോവയുടെ സന്നിധിയിൽ നില്പാൻ ചെന്നു. യഹോവ സാത്താനോടു: നീ എവിടെ നിന്നു വരുന്നു എന്നു ചോദിച്ചതിന്നു സാത്താൻ യഹോവയോടു- ഞാൻ ഭൂമിയിൽ ഊടാടി സഞ്ചരിച്ചിട്ടു വരുന്നു എന്നുത്തരം പറഞ്ഞു. യഹോവ സാത്താനോടു എൻെറ ദാസനായ ഇയ്യോബിൻെറ മേൽ നീ ദൃഷ്ടി വച്ചുവോ? അവനെപ്പോലെ നിഷ്കളങ്കനും നേരുള്ളവനും ദൈവഭക്തനും ദോഷം വിട്ടകലുന്നവനും ഭൂമിയിൽ ആരും ഇല്ലല്ലോ; അവൻ തൻെറ ഭക്തി മുറുക്കിപ്പിടിച്ചുകൊണ്ടിരുന്നു; വെറുതെ അവനെ നശിപ്പിക്കേണ്ടതിന്നുനീ എന്നെ സമ്മതിപ്പിച്ചു എന്നു അരുളിച്ചെയ്തു. സാത്താൻ യഹോവയോടു: ത്വക്കിന്നു പകരം ത്വക്; മനുഷ്യൻ തനിക്കുള്ളതൊക്കെയും തൻെറ ജീവന്നു പകരം കൊടുത്തുകളയും. നിൻെറ കൈനീട്ടി അവൻെറ അസ്ഥിയും മാംസവും ഒന്നു തൊടുക. അവൻ നിന്നെ മുഖത്തുനോക്കി ത്യജിച്ചു പറയും. എന്നുത്തരം പറഞ്ഞു. യഹോവ സാത്താനോടു: ഇതാ അവൻ നിൻെറ കയ്യിൽ ഇരിക്കുന്നു. അവൻെറ പ്രാണനെമാത്രം തൊടരുതു എന്നു കല്പിച്ചു. അങ്ങനെ സാത്താൻ യഹോവയുടെ സന്നിധിവിട്ടു പുറപ്പെട്ടു ഇയ്യോബിനെ ഉള്ളങ്കാൽ മുതൽ നെറുകവരെ വല്ലാത്ത പരുക്കുകളാൽ ബാധിച്ചു. (2.1-7)

സമീ:- ഈ ദൈവത്തിൻെറ ശക്തി നോക്കുക. ചെകുത്താൻ ദൈവഭക്തന്മാരെ ദൈവത്തിനു മുൻപിൽ വച്ചു് ദ്രോഹിക്കുന്നു. ദൈവത്തിനു് ചെകുത്താനെ ശിക്ഷിക്കാനോ ഭക്തന്മാരെ രക്ഷിക്കാനോ ആവുന്നില്ല. ദൂതന്മാരിലാർക്കും തന്നെ അവനെ നേരിടാൻ കഴിയുന്നില്ല ചെകുത്താൻ എല്ലാവരെയും പേടിപ്പിച്ചു വച്ചിരിക്കുന്നു. ക്രിസ്ത്യൻ ദൈവം സർവജ്ഞനുമല്ല. ആണെങ്കിൽ ഇയ്യോബിനെ ചെകുത്താനെകൊണ്ടു് പരീക്ഷിപ്പിക്കുന്നതെന്തിനു്?

---

9 സുഭാഷിത രത്നഭണ്ഡാഗാരത്തിൽ 3-ാം പ്രകരണം 174-ാം ശ്ലോകം ക്വചിത് രുഷ്ട ക്വചിത്തുഷ്ടഃ എന്നു് അവിടെ പാഠഭേദം.

## സഭാപ്രസംഗി

62 എൻെറ ഹൃദയം ജ്ഞാനവും അറിവും ധാരാളം പ്രാപിച്ചിരിക്കുന്നു. ജ്ഞാനം ഗ്രഹിപ്പാനും ഭ്രാന്തും ഭോഷത്വവും അറിവാനും ഞാൻ മനസ്സുവച്ചു. ഇതും വൃഥാ പ്രയത്നമെന്നു കണ്ടു. ജ്ഞാനബാഹുല്യത്തിൽ വ്യസനബാഹുല്യം ഉണ്ടു; അറിവു വർധിപ്പിക്കുന്നവൻ ദുഃഖവും വർധിപ്പിക്കുന്നു. (1-16,18)

സമീ:- ജ്ഞാനവും അറിവും പര്യായവാചികളാണ്. അവ രണ്ടാണെന്നു് ഇവർ കരുതുന്നു, ജ്ഞാന വർധനവിൽ ദുഃഖമുണ്ടെന്നു് വിദ്വാന്മാരല്ലാത്തവർക്കല്ലേ എഴുതിവയ്ക്കാനാവൂ? ഈ ബൈബിൾ ഈശ്വരരചിതമല്ലെന്നതോ പോകട്ടെ, വിദ്വാൻെറ രചനപോലുമല്ലിതു്.

പഴയനിയമത്തെപ്പററി ചുരുക്കി എഴുതി. ഇനി മത്തായി മുതലായവർ എഴുതിയ സുവിശേഷത്തെപററി എഴുതാം. ഇതു് ക്രിസ്ത്യാനികൾ വലിയ പ്രമാണമായി സ്വീകരിച്ചിട്ടുണ്ടു്. ഇതെന്താണെന്നു് അല്പമൊന്നു പരീക്ഷിക്കാം.

## മത്തായിയുടെ സുവിശേഷം

63 എന്നാൽ യേശുക്രിസ്തുവിൻെറ ജനനം ഈവണ്ണം ആയിരുന്നു. അവൻെറ അമ്മയായ മറിയ യോസേഫിന്നു വിവാഹം നിശ്ചയിക്കപ്പെട്ട ശേഷം അവർ കൂടിവരുമ്മുമ്പെ പരിശുദ്ധാത്മാവിനാൽ ഗർഭിണിയായി എന്നു കണ്ടു ......കർത്താവിൻെറ ദൂതൻ അവനു സ്വപ്നത്തിൽ പ്രത്യക്ഷനായി. ദാവീദിൻെറ മകനായ യോസേഫേ നിൻെറ ഭാര്യയായ മറിയയെ ചേർത്തുകൊൾവാൻ ശങ്കിക്കേണ്ട. അവളിൽ ഉല്പാദിതമായതു പരിശുദ്ധാത്മാവിനാൽ ആകുന്നു. (1—18,20)

സമീ;- പ്രത്യക്ഷാദി പ്രമാണങ്ങൾക്കും സൃഷ്ടിക്രമത്തിനും വിരുദ്ധമായതൊന്നും അറിവുള്ളവർക്കു സ്വീകാര്യമല്ല. ഇക്കാര്യങ്ങൾ മൂഢരും അപരിഷ്കൃതരുമായവർക്കേ വിശ്വസിക്കാനാവൂ. അറിവുള്ള പരിഷ്കൃതർക്കാവില്ല. ഈശ്വരീയനിയമങ്ങളെ ആർക്കാനും ലംഘിക്കാനാവുമോ? സ്വനിയമങ്ങൾ തകിടംമറിക്കുന്ന ഈശ്വരൻെറ ആജ്ഞ ആരും വകവയ്ക്കുകയില്ല. ഈശ്വരൻ സർവജ്ഞനും കുററമററവനുമാണല്ലൊ. ഏതെങ്കിലും കന്യക ഗർഭം ധരിച്ചാൽ, ദൈവത്തിൽ നിന്നാണതെന്നു് ആർക്കും പറയാം. ദൈവദൂതൻ സ്വപ്നത്തിൽ വന്നു് ഇങ്ങനെ പറഞ്ഞെന്നു് കള്ളം പറഞ്ഞു പരത്തുകയും ചെയ്യാം. കുന്തി സൂര്യനിൽ നിന്നു ഗർഭം ധരിച്ചെന്നു പുരാണങ്ങളിൽ എഴുതിയിരിക്കുന്നതും ഇതുപോലെയാണു്. ബുദ്ധിയ്ക്കു് ദാരിദ്ര്യമുള്ള ഭാവനാസമ്പന്നന്മാർക്കു മാത്രമേ ഇതെല്ലാം വിശ്വസിക്കാൻ കഴിയൂ. മറിയ ഏതോ പുരുഷനിൽ നിന്നു ഗർഭവതിയായിരി

ക്കണം. പരിശുദ്ധാത്മാവിൽ നിന്ന് സംഭവിച്ചതാണ് ഇതെന്ന് അവളോ മററാരെങ്കിലുമോ പറഞ്ഞു പരത്തിയതാവാം.

64 അനന്തരം പിശാചിനാൽ പരീക്ഷിക്കപ്പെടുവാൻ യേശുവിനെ ആത്മാവ് മരുഭൂമിയിലേക്കു നടത്തി. അവൻ നാല്പതു പകലും നാല്പതു രാവും ഉപവസിച്ചശേഷം അവന്നു വിശന്നു. അപ്പോൾ പരീക്ഷകൻ അടുത്തുവന്നു. നീ ദൈവപുത്രൻ എങ്കിൽ ഈ കല്ലു അപ്പമായ്ത്തീരുവാൻ കല്പിക്ക എന്നു പറഞ്ഞു. (4–1,3)

സമീ;- ക്രിസ്ത്യാനികളുടെ ദൈവം സർവജ്ഞനല്ലെന്ന് ഇതിൽ നിന്നു തെളിയുന്നു. ആയിരുന്നെങ്കിൽ ചെകുത്താനെക്കൊണ്ട് പരീക്ഷിപ്പിച്ചതെന്തിന്? സ്വയം അറിയുമായിരുന്നല്ലോ. ഏതെങ്കിലും കൃസ്ത്യാനിക്ക് നാല്പതു രാവും പകലും ഉപവസിക്കാനാവുമോ? യേശു ദൈവപുത്രനല്ലായിരുന്നെന്നും സിദ്ധികളൊന്നും ഇല്ലാത്തയാളായിരുന്നെന്നും തെളിയുന്നു. അല്ലെങ്കിൽ ചെകുത്താൻെറ മുൻപിൽ വച്ച് കല്ലിനെ അപ്പമാക്കാത്തതെന്താണ്? സ്വയം വിശന്നതെങ്ങനെ? ദൈവമുണ്ടാക്കിയ കല്ലിനെ ആർക്കും അപ്പമാക്കാൻ കഴിയില്ലെന്നതാണ് സിദ്ധാന്തം. അതുപോലെ നിയമങ്ങൾ മാററിമറിക്കാൻ ദൈവത്തിനും കഴിയില്ല. എന്തെന്നാൽ സർവജ്ഞനായ ദൈവത്തിൻെറ എല്ലാ കൃത്യങ്ങളും കുററമററതാണ്.

65 എൻെറ പിന്നാലെ വരുവിൻ; ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും എന്നു അവരോടു പറഞ്ഞു. ഉടനെ അവർ വലവിട്ടേച്ചു അവനെ അനുഗമിച്ചു. (4–19,20)

സമീ:– പഴയനിയമത്തിലെ പത്തുകല്പനകളിൽ അഞ്ചാമത്തേതാണ് 'നിനക്കു ദീർഘായുസ്സുണ്ടാകുവാൻ നിൻെറ അപ്പനെയും അമ്മയെയും ബഹുമാനിക്ക' എന്നത്.[10] യേശു സ്വന്തം മാതാപിതാക്കളെ ശുശ്രൂഷിച്ചില്ല. മററുള്ളവരെ ആ ശുശ്രൂഷയിൽനിന്നകററി. ഈ അപരാധത്താലാവാം ദീർഘായുസ്സ് കിട്ടാഞ്ഞത്. മത്സ്യത്തെ വലയിൽപെടുത്തി തൻകാര്യംകാണുന്നതുപോലെ മനുഷ്യരെ അകപ്പെടുത്താൻ യേശു ഒരുമതം നടപ്പാക്കി എന്ന് ഇതിൽനിന്നു തെളിയുന്നു. യേശു ഇങ്ങനെയായിരുന്നെങ്കിൽ ഇക്കാലത്തെ പാതിരിമാർ മനുഷ്യരെ വലയിൽ കുടുക്കുന്നതിൽ എന്താണാശ്ചര്യം ? വലിയ മത്സ്യങ്ങളെ ധാരാളം വലയിലാക്കുന്നവനു് ഏറെ പെരുമയും പണവും കിട്ടുന്നതുപോലെ വളരെപ്പേരെ മതത്തിൽപിടിച്ചുചേർക്കുന്നവന് കൂടുതൽ പേരും പണവും കിട്ടും. വേദശാസ്ത്രങ്ങൾ പഠി

10 പുറപ്പാട്. 20, 12

ക്കയോ കേൾക്കയോ ചെയ്യാത്ത പാവങ്ങളെ വലയിൽ കുടുക്കി അവരെ മാതാപിതാക്കളിൽ നിന്നും കുടുംബത്തിൽ നിന്നും അകററുന്നതു് ഇതുകൊണ്ടാണു്. എല്ലാ ശ്രേഷ്ഠവിദ്വാന്മാർക്കും ഉചിതം, ഇവരുടെ വലയിൽ പെടാതിരിക്കയും അന്യർ പെടുന്നതു് തടയുകയുമാണു്.

66 പിന്നെ യേശു ഗലീലയിൽ ഒക്കെയും ചുററി സഞ്ചരിച്ചുകൊണ്ടു അവരുടെ പള്ളികളിൽ ഉപദേശിക്കയും രാജ്യത്തിൻെറ സുവിശേഷം പ്രസംഗിക്കയും ജനത്തിലുള്ള സകല ദീനത്തെയും വ്യാധിയെയും സൌഖ്യമാക്കുകയും ചെയ്തു. നാനാവ്യാധികളാലും ബാധകളാലും വലഞ്ഞവർ, ഭൂതഗ്രസ്തർ, ചന്ദ്രരോഗികൾ, പക്ഷവാതക്കാർ ഇങ്ങനെ സകലവിധ ദീനക്കാരെയും അവൻെറ അടുക്കൽ കൊണ്ടുവന്നു. അവൻ അവരെ സൗഖ്യമാക്കി. (4-23,24)

സമീ:– ഇക്കാലത്തു് പോപ്പന്മാർ ഭസ്മമിട്ടും മന്ത്രം ജപിച്ചും ഭൂതത്തെ ഒഴിക്കുന്നതു് നേരാണെങ്കിൽ പുതിയനിയമത്തിൽ പറയുന്ന ഇക്കാര്യവും നേരാണു്. അറിവില്ലാത്ത പാവങ്ങളെ കുടുക്കാനുള്ള വേലത്തരങ്ങളാണിതെല്ലാം. യേശു ഇതൊക്കെ ചെയ്തെന്നു് ക്രിസ്ത്യാനികൾ വിശ്വസിക്കുന്നെങ്കിൽ ഇവിടത്തെ ദേവികളും ഭൈരവികളും ചെയ്യുന്നതും വിശ്വസിക്കണം. രണ്ടും സമാനമാണല്ലോ.

67 ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ, സ്വർഗ്ഗരാജ്യം അവർക്കുള്ളതു ......സത്യമായിട്ടു ഞാൻ നിങ്ങളോടു പറയുന്നു: ആകാശവും ഭൂമിയും ഒഴിഞ്ഞുപോകും വരെ സകലവും നിവൃത്തിയാകുവോളം ന്യായപ്രമാണത്തിൽ നിന്നു് ഒരു വള്ളിയെങ്കിലും പുള്ളിയെങ്കിലും ഒരു നാളും ഒഴിഞ്ഞുപോകയില്ല. ആകയാൽ ഈ ഏററവും ചെറിയ കല്പനകളിൽ ഒന്നു് അഴിക്കയും മനുഷ്യരെ അങ്ങനെ പഠിപ്പിക്കയും ചെയ്യുന്നവൻ സ്വർഗ്ഗരാജ്യത്തിൽ ഏററവും ചെറിയവൻ എന്നു വിളിക്കപ്പെടും. (5. 3,18,19)

സമീ:– സ്വർഗം ഒന്നെയുള്ളെങ്കിൽ ഒരു രാജാവേ അതിനുണ്ടാവൂ. ആത്മാവിൽ ദരിദ്രരായവരെല്ലാം സ്വർഗത്തു ചെന്നാൽ അവിടത്തെ രാജ്യാധികാരം ആർക്കായിരിക്കും? പരസ്പരം കടിപിടികൂട്ടി രാജ്യവ്യവസ്ഥ താറുമാറാക്കും. ആത്മാവിൽ ദരിദ്രർ എന്നതിനു് പണമില്ലാത്തവൻ എന്ന അർത്ഥം ശരിയല്ല. അഹന്തയില്ലാത്തവർ എന്നതും ശരിയല്ല. രണ്ടിനും അർത്ഥം വെവ്വേറെയാണു്. ആത്മാവിൽ ദരിദ്രനു് ഒരിക്കലും സന്തോഷം ഉണ്ടാവില്ല. അതിനാൽ ഇതും ശരിയല്ല ഭൂമിയും സ്വർഗവും നിലനില്ക്കുന്നകാലത്തോളം ഈ നിയമം നിലനില്ക്കുമെന്നു പറയുന്നതു് മനുഷ്യൻ ഉണ്ടാക്കിയ നിയമങ്ങൾക്കേ ചേരൂ. സർവജ്ഞനായ ഈശ്വരൻേറതിനു ചേരുകയില്ല. ഈ ആജ്ഞകൾ പാലിക്കാത്തവൻ സ്വർഗരാജ്യ

ത്തിൽ ഏററവും ചെറിയവൻ എന്നു പറഞ്ഞതു് പ്രലോഭനവും ഭീഷണിയുമാണു്.

68 ഞങ്ങൾക്കു് ആവശ്യമുള്ള ആഹാരം ഇന്നുതരേണമേ..... ഈ ഭൂമിയിൽ നിങ്ങൾ നിക്ഷേപം സമ്പാദിക്കരുതു്. (6-11, 19)

സമീ:- യേശു ജനിച്ചകാലത്തു് അവിടത്തെ ജനങ്ങൾ അപരിഷ്കൃതരും ദരിദ്രരുമായിരുന്നെന്നു് ഇതിൽ നിന്നു തെളിയുന്നു. ക്രിസ്തുവും പാവപ്പെട്ടവനായിരുന്നു. അതാണു് അന്നത്തേക്കുള്ള ആഹാരം ഇരക്കുന്നതും ഇരക്കാൻ പഠിപ്പിക്കുന്നതും. അങ്ങനെയാണെങ്കിൽ ക്രിസ്ത്യാനികൾ ധനസഞ്ചയം ചെയ്യുന്നതെന്തിനു്? ക്രിസ്തുവിൻെറ വചനത്തിനു വിരുദ്ധമായി നടക്കാതെ, എല്ലാം ദാനപുണ്യങ്ങൾ ചെയ്തു് പാപ്പരാകയാണു് അവർ ചെയ്യേണ്ടതു്.

69 എന്നോടു കർത്താവേ, കർത്താവേ, എന്നു പറയുന്നവൻ ഏവനുമല്ല സ്വർഗരാജ്യത്തിൽ കടക്കുന്നതു്. (7.21)

സമീ:- വലിയ പാതിരിമാരും ബിഷപ്പന്മാരും ക്രൈസ്ത്യാനികളും ക്രിസ്തുവിൻെറ ഈ വചനം സത്യമാണെന്നു ധരിച്ചു് ക്രിസ്തുവിനെ കർത്താവെന്നോ ദൈവമെന്നോ വിളിക്കരുതു്. വിളിച്ചാൽ ഒരിക്കലും പാപമുക്തിയുണ്ടാവുകയില്ല.

70 ..... പലരും ആ നാളിൽ എന്നോടു പറയും. അന്നു ഞാൻ അവരോടു: ഞാൻ ഒരുനാളും നിങ്ങളെ അറിഞ്ഞിട്ടില്ല. അധർമ്മം പ്രവർത്തിക്കുന്നവരേ, എന്നെവിട്ടു പോകുവിൻ എന്നു തീർത്തു പറയും. (7-22,23)

സമീ:- നോക്കുക. കാട്ടുമനുഷ്യരെ വിശ്വസിപ്പിക്കാൻ ക്രിസ്തു സ്വയം സ്വർഗത്തിലെ ന്യായാധിപൻ ചമയുകയാണു്. ഇതെല്ലാം അറിവില്ലാത്തവരെ പ്രലോഭിപ്പിക്കാൻ കൊള്ളാം.

71 അപ്പോൾ ഒരു കുഷ്ഠരോഗി വന്നു അവനെ നമസ്കരിച്ചു കർത്താവേ നിനക്കു മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധമാക്കുവാൻ കഴിയും എന്നു പറഞ്ഞു. അവൻ കൈനീട്ടി അവനെ തൊട്ടു. എനിക്കു മനസ്സുണ്ടു. നീ ശുദ്ധമാക എന്നു പറഞ്ഞു. ഉടനെ കുഷ്ഠം മാറി അവൻ ശുദ്ധമായി. (8,2-3)

സമീ:- ഇതെല്ലാം അറിവില്ലാത്തവരെ അകപ്പെടുത്താനുള്ള കാര്യങ്ങളാണു്. ക്രിസ്ത്യാനികൾ വിദ്യയ്ക്കും സൃഷ്ടിക്രമത്തിനും വിരുദ്ധമായ ഇത്തരം കാര്യങ്ങൾ വിശ്വസിക്കുന്നുവെങ്കിൽ പുരാണത്തിലും മഹാഭാരതത്തിലും ശുക്രാചാര്യർ ധന്വന്തരി, കശ്യപൻ മുതലായവരെപററി എഴുതിവച്ചിട്ടുള്ള "മരിച്ച അനേകം ദൈത്യസൈനികരെ ജീവിപ്പിച്ചു." ബൃഹസ്പതിയുടെ പുത്രനായ കചനെ തുണ്ടംതുണ്ടമാക്കി മൃഗങ്ങൾക്കും മത്സ്യങ്ങൾക്കും തിന്നാൻ കൊടുത്തു. എന്നിട്ടും ശുക്രാചാര്യർ കചനെ ജീവിപ്പിച്ചു. പിന്നെ കചനെ

കൊന്നു് ശുക്രാചാര്യക്കു തിന്നാൻ കൊടുത്തു. എന്നിട്ടും കചൻ ശുക്രാചാര്യരുടെ വയററിൽനിന്നു ജീവനോടെ പുറത്തുവന്നു, ശുക്രാചാര്യർ മരിച്ചു, കചൻ ശുക്രനെ ജീവിപ്പിച്ചു. കശ്യപഋഷി തക്ഷകനെക്കൊണ്ടു് ഭസ്മമാക്കിച്ച മരത്തെയും മനുഷ്യനെയും പുനർജീവിപ്പിച്ചു, ധന്വന്തരി ലക്ഷക്കണക്കിനു മൃതരെ ജീവിപ്പിച്ചു, ലക്ഷക്കണക്കിനു കുഷ്ഠരോഗികളെയും അന്ധരെയും ബധിരരെയും സുഖപ്പെടുത്തി തുടങ്ങിയ കഥകൾ എന്തുകൊണ്ടു് വിശ്വസിക്കുന്നില്ല? ഇവ മിഥ്യയാണെങ്കിൽ ക്രിസ്തുവിൻെറ കഥകൾ എന്തുകൊണ്ടു് മിഥ്യയല്ല? മററുള്ളവരുടെ കഥകൾ കള്ളം, തങ്ങളുടെ കള്ളങ്ങൾ സത്യം എന്നു പറയുന്നതു് മക്കടമുഷ്ടിയല്ലാതെന്താണു്? ഇതെല്ലാം തികച്ചും ബാലിശമാണു്.

72 രണ്ടു ഭൂതഗ്രസ്തർ ശവക്കല്ലറകളിൽ നിന്നു പുറപ്പെട്ടു അവനു എതിരെ വന്നു അവർ അത്യുഗ്രന്മാർ ആയിരുന്നതുകൊണ്ടു് ആക്കും ആ വഴി നടന്നുകൂടാഞ്ഞു. അവർ നിലവിളിച്ചു. ദൈവപുത്ര! ഞങ്ങൾക്കും നിനക്കും തമ്മിൽ എന്തു? സമയത്തിനു മുമ്പു ഞങ്ങളെ ദണ്ഡിപ്പിപ്പാൻ ഇവിടെ വന്നുവോ എന്നു പറഞ്ഞു... ഭൂതങ്ങൾ അവനോടു ഞങ്ങളെ പുറത്താക്കുന്നു എങ്കിൽ പന്നിക്കൂട്ടത്തിലേക്കു അയക്കേണം എന്നു അപേക്ഷിച്ചു. പൊയ്ക്കൊൾവിൻ എന്നു അവൻ അവരോടു പറഞ്ഞു. അവർ പുറപ്പെട്ടു പന്നികളിലേക്കു ചെന്നു. ആ കൂട്ടങ്ങൾ എല്ലാം കടുന്തൂക്കത്തൂടെ കടലിലേക്കു പാഞ്ഞു വെള്ളത്തിൽ മുങ്ങിച്ചത്തു. (8-28,29,31,32)

സമീ:- ഇതെല്ലാം പച്ചക്കള്ളമാണെന്നു് അല്പമാലോചിച്ചാൽ മനസ്സിലാകും. മരിച്ചവൻ ഒരിക്കലും കല്ലറയിൽ നിന്നു പുറത്തു വരില്ല. അവൻ ആരുടെയടുത്തും ചെല്ലുകയോ സംസാരിക്കയോ ഇല്ല. ഇതെല്ലാം അജ്ഞാനികളുടെ കഥയാണു്. ശുദ്ധകാടന്മാക്കേ ഇതെല്ലാം വിശ്വസിക്കാൻ കഴിയൂ. പിന്നെ ആ പന്നിക്കൂട്ടത്തെ നശിപ്പിച്ചതിൻെറയും അവയുടെ ഉടമസ്ഥു വരുത്തിയ നഷ്ടത്തിൻെയും പാപം ക്രിസ്തുവിനാണു് ഏററിരിക്കുക! പാപം ക്ഷമിക്കയും പരിശുദ്ധമാക്കുകയും ചെയ്യുന്നയാളാണു് ക്രിസ്തുവെങ്കിൽ എന്തുകൊണ്ടു് ആ ഭൂതങ്ങളെ പരിശുദ്ധീകരിച്ചില്ല? പന്നിക്കൂട്ടത്തിൻെറ ഉടമയുടെ നഷ്ടം നികത്താഞ്ഞതെന്തു്? ഇക്കാലത്തെ സുശിക്ഷിതരായ ഇംഗ്ലീഷ്ക്രിസ്ത്യാനികൾ ഇതൊക്കെ വിശ്വസിക്കുന്നോ? എങ്കിൽ അവർ അജ്ഞതയുടെ വലയിൽ പെട്ടിരിക്കുന്നു.

73 അവിടെ ചിലർ കിടക്കമേൽ കിടക്കുന്ന ഒരു പക്ഷവാതക്കാരനെ അവൻെറഅടുക്കൽ കൊണ്ടുവന്നു. യേശു അവരുടെ വിശ്വാസം കണ്ടു പക്ഷവാതക്കാരനോടു: മകനേ ധൈര്യമായിരിക്ക; നിൻെറപാപങ്ങൾ മോചിച്ചുതന്നിരിക്കുന്നു എന്നു പറഞ്ഞു....... ഞാൻ നീതിമാന്മാരെ അല്ല പാപികളെ അത്രേ വിളിപ്പാൻ വന്നതു എന്നു പറഞ്ഞു. (9, 2-13)

സമീ:– മുകളിലെഴുതിയതുപോലെ ഇതും അസംഭവ്യമാണ്. പാപം ക്ഷമിക്കുമെന്നു പറയുന്നതു് അറിവില്ലാത്തവരെ വശപ്പെടുത്താനുള്ള പ്രലോഭനമാണ്. ഒരുവൻ കഴിച്ച മദ്യത്തിൻെറയും കഞ്ചാവിൻെറയും കറുപ്പിൻെറയും ലഹരി മററൊരുവന് കിട്ടില്ല. അതുപോലെ ഒരാൾ ചെയ്ത പാപഫലം അപരൻെറ പക്കൽ ചെല്ലുകയില്ല. ചെയ്യുന്നവൻ തന്നെ അനുഭവിക്കണം. ഇതാണ് ഈശ്വരീയനിയമം. ഒരുവൻ ചെയ്ത പാപപുണ്യങ്ങളുടെഫലം മററൊരുവനു ലഭിക്കയോ, ന്യായാധിപൻ സ്വയം ഏററെടുക്കയോ, ചെയ്തവന് യഥായോഗ്യം ഫലം ലഭിക്കാതിരിക്കയോ ആണെങ്കിൽ ഈശ്വരൻ അന്യായക്കാരനായിപോകും. നോക്കു ! ധർമ്മമാണ് മംഗളപ്രദം. യേശുവോ മറേറാ അല്ല. ധർമാത്മാക്കൾക്ക് യേശുവിനെയോ മറേറാ വേണ്ട. അതുപോലെ പാപികൾക്കും. എന്തെന്നാൽ ആരുടെയും പാപം വിട്ടൊഴിയുകയില്ല.

74 അനന്തരം അവൻ തൻെറ പന്ത്രണ്ടുശിഷ്യന്മാരെയും അടുക്കൽവിളിച്ചു. അശുദ്ധാത്മാക്കളെ പുറത്താക്കുവാനും സകലവിധ ദീനവും വ്യാധിയും പൊറുപ്പിപ്പാനും അവൎക്ക അധികാരം കൊടുത്തു ......പറയുന്നതു നിങ്ങൾ അല്ല നിങ്ങളിൽ പറയുന്ന നിങ്ങളുടെ പിതാവിൻെറ ആത്മാവത്രേ. ......ഞാൻ ഭൂമിയിൽ സമാധാനം വരുത്തുവാൻ വന്നു എന്നു നിരൂപിക്കരുതു. സമാധാനം അല്ല, വാൾ അത്രേ വരുത്തുവാൻ ഞാൻ വന്നതു. മനുഷ്യനെ തൻെറ അപ്പനോടും മകളെ അമ്മയോടും മരുമകളെ അമ്മാവിയമ്മയോടും ഭേദിപ്പാനത്രേ ഞാൻ വന്നതു. മനുഷ്യൻെറ വീട്ടുകാർ തന്നേ അവൻെറ ശത്രുക്കൾ ആകും.

(10.1,20,34-36)

സമീ:– ഇവർ ആ ശിഷ്യന്മാർ തന്നെ. മുപ്പതു വെള്ളിക്കാശിന് യേശുവിനെ ഒററിയവൻെറയും വേർപിരിഞ്ഞു മണ്ടിക്കളഞ്ഞവരുടെയും സംഘം. ഭൂതം ബാധിക്കുക, അതൊഴിപ്പിക്കുക, മരുന്നും പഥ്യവും കൂടാതെ രോഗം മാറുക, ഇതെല്ലാം വിദ്യയ്ക്കും സൃഷ്ടിക്രമത്തിനും വിരുദ്ധമാണ്. അതിനാൽ അജ്ഞാനികൾക്കേ ഇതൊക്കെ വിശ്വസിക്കാൻകഴിയു. മനുഷ്യരിൽ സംസാരിക്കുന്നതു് ദൈവമാണെങ്കിൽ, ജീവാത്മാവ് എന്തുചെയ്യുന്നു ? സത്യമോ കള്ളമോ പറയുന്നതിൻെറ സുഖദുഃഖങ്ങൾ ഈശ്വരന് അനുഭവിക്കേണ്ടി വരില്ലേ? ഇതും ഒരു മിഥ്യയല്ലേ? യേശു കലഹിപ്പിക്കാനും ഭിന്നിപ്പിക്കാനുമാണ് വന്നതെങ്കിൽ അതു നിമിത്തമാവാം ഇന്നു മനുഷ്യൎക്കിടയിൽ കലഹം വദ്ധിച്ചിരിക്കുന്നതു്. ഭിന്നിപ്പിച്ച് മനുഷ്യൎക്ക ദുഃഖം ഉണ്ടാക്കുന്നതു് എത്രയോ ചീത്തയാണ്. ക്രിസ്ത്യാനികൾ ഇതു് ഗുരുമന്ത്രമായി സ്വീകരിച്ചിട്ടുണ്ടാവാം. ഭിന്നിപ്പ് യേശുവിന് ഇഷ്ടമാണെങ്കിൽ ഇവൎക്കെന്തുകൊണ്ട് ആയിക്കൂടാ?

ഇതു് വേലി വിളവു തിന്നുന്നതുപോലായി. ശ്രേഷ്ഠന്മാർക്കു ചേർന്ന തല്ലിതു്.

75 നിങ്ങളുടെ പക്കൽ എത്ര അപ്പം ഉണ്ടു എന്നു യേശു ചോദിച്ചു: ഏഴു, കുറെ ചെറുമീനും ഉണ്ടു എന്നു അവർ പറഞ്ഞു. അവൻ പുരുഷാരത്തോടു നിലത്തു ഇരിപ്പാൻ കല്പിച്ചു. ആ ഏഴു അപ്പവും മീനും എടുത്തു വാഴ്ത്തി നുറുക്കി ശിഷ്യന്മാരുടെ പക്കലും ശിഷ്യന്മാർ പുരുഷാരത്തിനും കൊടുത്തു. എല്ലാവരും തിന്നു തൃപ്തരായി. ശേഷിച്ച കഷണം അവർ ഏഴു വട്ടി നിറെച്ചെടുത്തു. തിന്നവരോ സ്ത്രീകളെയും പൈതങ്ങളെയും കൂടാതെ നാലായിരം പുരുഷന്മാർ ആയിരുന്നു. (15,34-38)

സമീ:– ഇതു് ഇന്നത്തെ സിദ്ധന്മാരും ഇന്ദ്രജാലക്കാരും ചെയ്യുന്നതുപോലുള്ള കൺകെട്ടല്ലേ? ആ അപ്പങ്ങളുടെ കൂടെ വേറെ അപ്പം എവിടുന്നുവന്നു? യേശുവിൽഇത്തരം സിദ്ധികളുണ്ടായിരുന്നെങ്കിൽ സ്വയം വിശന്നു് അത്തിപ്പഴത്തിനുവേണ്ടി കൊതിച്ചതെന്തിനു്? തനിക്കുവേണ്ടി മണ്ണും വെള്ളവും കല്ലും കൊണ്ടു് അപ്പവും മധുരഫലങ്ങളും ഉണ്ടാക്കാഞ്ഞതെന്തു്? ഇതെല്ലാം ബാലിശം തന്നെ. എത്രയോ വൈരാഗികളും സിദ്ധന്മാരും ഇത്തരം കള്ളത്തരങ്ങൾ കാട്ടി സാധുക്കളെ കുടുക്കുന്നു! അതിലുപരിയല്ലിതു്.

76 അപ്പോൾ അവൻ ഓരോരുത്തന്നും അവന്റെ പ്രവൃത്തിക്കു തക്കവണ്ണം പകരം നല്കും. (16,27)

സമീ:– കർമത്തിനനുസരിച്ചു് ഫലം ലഭിക്കുമെങ്കിൽ പാപം ക്ഷമിക്കപ്പെടുമെന്നു് ക്രിസ്ത്യാനികൾ ഉപദേശിക്കുന്നതു വെറുതെയാണു്. അതു് ശരിയെങ്കിൽ ഇതു് തെറ്റു്. ക്ഷമിക്കാത്തതു് ക്ഷമിക്കയും പാടില്ലാത്തതു് ക്ഷമിക്കാതിരിക്കയും ചെയ്യുമെന്നു പറയുന്നപക്ഷം അതും ശരിയല്ല. എന്തെന്നാൽ കർമഫലം പൂർണമായും നല്കാതിരുന്നാൽ ന്യായവും ദയയും പൂർണമാവുകയില്ല.

77 അവിശ്വാസവും കോട്ടവുമുള്ള തലമുറയേ, എത്രത്തോളം ഞാൻ നിങ്ങളോടുകൂടെ ഇരിക്കും? എത്രത്തോളം നിങ്ങളെ സഹിക്കും? അവനെ എന്റെ അടുക്കൽ കൊണ്ടുവരുവിൻ.......നിങ്ങൾക്കു കടുകുമണിയോളം വിശ്വാസമുണ്ടെങ്കിൽ ഈ മലയോടു: അങ്ങോട്ടു നീങ്ങുക എന്നുപറഞ്ഞാൽ അതു നീങ്ങും; നിങ്ങൾക്കു ഒന്നും അസാദ്ധ്യമാകയുമില്ല. (17-17.20.)

സമീ:– 'വരുവിൻ ഞങ്ങളുടെ മതത്തിൽ. പാപം പൊറുക്കപ്പെടും. സ്വർഗരാജ്യം നിങ്ങൾക്കുള്ളതു്'' എന്നു പ്രസംഗിച്ചു നടക്കുന്ന ക്രിസ്ത്യാനികൾ പറയുന്നതെല്ലാം വെറുതെയാണു്. ക്രിസ്തുവിൽ പാപം ഇല്ലാതാക്കുന്നതിനും വിശ്വാസം ജനിപ്പിക്കുന്നതിനും ശുദ്ധീകരിക്കുന്നതിനുമുള്ള കഴിവുണ്ടായിരുന്നെങ്കിൽ തന്റെ ശിഷ്യന്മാരുടെ ആത്മാക്കളെ പാപരഹിതവും വിശ്വാസമുള്ളതും പവി

ത്രുവും ആക്കാതിരുന്നതെന്ത ണ്? യേശുവിൻെറ കൂടെ നടന്നവരെ വിശ്വാസികളും നന്മചെയ്യുന്നവരുമാക്കാൻ കഴിയാത്തയാരം മരിച്ചുകഴിഞ്ഞു് എവിടെയാണെന്നു് ആക്കറിയാം. ഈ സമയം ആരെയും ഏതായാലും പവിത്രമാക്കുകയില്ല. ക്രിസ്തുശിഷ്യന്മാർ കടുകിട വിശ്വാസമില്ലാത്തവരായിരുന്നു. അവരാണീ പുതിയ നിയമം ഉണ്ടാക്കിയതു്. അതിനാൽ ഇതു പ്രമാണമാവുകയില്ല. എന്തെന്നാൽ അവിശ്വാസികളും, അശുദ്ധാത്മാക്കളും, അധർമ്മികളുമായ മനുഷ്യർ എഴുതിയവ വിശ്വസിക്കുന്നതു് നന്മയാഗ്രഹിക്കുന്ന മനുഷ്യർക്ക് ചേർന്നതല്ല. ക്രിസ്തുവിൻെറ വചനം സത്യമാണെങ്കിൽ ഒരു ക്രിസ്ത്യാനിക്കും കടുകിൻമണിയോളം വിശ്വാസമോ നന്മയോ ഇല്ലെന്നു് ഇതിൽനിന്നു തെളിയുന്നു. ഇനി ആക്കാനും മുഴവനോ അല്പമോ വിശ്വാസമുണ്ടെന്നു പറയുന്നെങ്കിൽ ഒരു പർവതത്തെ വഴിയിൽനിന്നു മാററിക്കാട്ടുവാൻ പറയണം. മാററിയാൽ, മുഴവനുമില്ല, കടുകിൻമണിയോളം വിശ്വാസമേ ഉള്ളെന്നു വരുന്നു. മാററിയില്ലെങ്കിലോ, വിശ്വാസത്തിൻെറയോ നന്മയുടെയോ കണികപോലുമില്ല ദുരഭിമാനവും, മററുമാണു് ഇവിടെ പർവതമെന്നു പറഞ്ഞിരിക്കുന്നതെന്നു് ആരെങ്കിലും പറയുന്നപക്ഷം അതു ശരിയല്ല. എന്തെന്നാൽ മരിച്ചവർ, അന്ധർ, കുഷ്ഠരോഗികരം മുതലായവരെ നേരെയാക്കിയെന്നു പറയുന്നതിനു് വേറെ അർഥമൊന്നുമില്ലല്ലോ. ഉണ്ടെങ്കിൽ, മടിയന്മാരെയും അജ്ഞാനികളെയും വിഷയാസക്തരെയും ഭ്രാന്തന്മാരെയും ബോധമുള്ളവരാക്കിയെന്നാവാം. ഇങ്ങനെ വിശ്വസിക്കുന്നതും ശരിയല്ല. സ്വശിഷ്യന്മാരെ ഇങ്ങനെ നേരെയാക്കാഞ്ഞതെന്താണു്? സംഭവിക്കാത്തതു പറയുന്നതു് ക്രിസ്തുവിൻെറ അജ്ഞതയെ വെളിവാക്കുന്നു ക്രിസ്തുവിനു് അല്പമെങ്കിലും വിദ്യാഭ്യാസമുണ്ടായിരുന്നെങ്കിൽ ഇങ്ങനെ അപരിഷ്കൃതമായ കാര്യങ്ങരം പറയുമായിരുന്നില്ല. എങ്കിലും 'യത്രദേശേ ദ്രുമോ നാസ്തി തത്രൈരണ്ഡോ$f$പി ദ്രുമായതേ' മൂക്കില്ലാരാജ്യത്തു മുറിമൂക്കൻ രാജാവ് എന്ന വണ്ണം തികഞ്ഞ അവിദ്വാന്മാരുടെ നാട്ടിൽ യേശു ഗണനീയനായിരുന്നു. പക്ഷേ ഇന്നതു് നടക്കുകയില്ലല്ലോ.

78 നിങ്ങരം തിരിഞ്ഞു ശിശുക്കളെപ്പോലെ ആയ്‌വരുന്നില്ല എങ്കിൽ സ്വർഗ്ഗരാജ്യത്തിൽ കടക്കയില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു. (18–3)

**സമീ:-** സ്വന്തം ഇച്ഛയാൽ മനസുമാററുന്നതു് സ്വർഗപ്രാപ്തിക്കും മാററാത്തതു് നരകത്തിനും കാരണമാകുമെങ്കിൽ, ആക്കും മറെറാരാളിൻെറ പാപമോ പുണ്യമോ ഏറെറടുക്കാൻ സാധ്യമല്ലെന്നുവരുന്നു.

ക്രിസ്തുവിൻെറ വാക്കുകൾ വിദ്യയ്ക്കും സൃഷ്ടിക്രമത്തിനും വളരെ വിരുദ്ധമാണെന്ന്, ശിശുക്കളെപ്പോലെ ആയ്‌വരണമെന്ന പ്രസ്താവത്തിൽ നിന്നു വ്യക്തമാകുന്നു. ആളുകൾ കുട്ടികളെപ്പോലെ തൻെറ വാക്കുകൾ കേൾക്കണമെന്നും മറിച്ചൊന്നും ചോദിക്കരുതെന്നും ക്രിസ്തുവിനു വിചാരമുണ്ടായിരുന്നു. കണ്ണടച്ച് വിശ്വസിക്കതന്നെ! മിക്കവാറും ക്രിസ്ത്യാനികൾ ബാലബുദ്ധികളെപ്പോലെയാണ് പെരുമാറുന്നതു്. അല്ലെങ്കിൽ യുക്തിയ്ക്കും ബുദ്ധിക്കും വിരുദ്ധമായ കാര്യങ്ങൾ എന്തിനു വിശ്വസിക്കുന്നു? സ്വയം വിദ്യാഹീനനും ബാലബുദ്ധിയുമല്ലായിരുന്നെങ്കിൽ അന്യരെ അങ്ങനെയാക്കുവാൻ ക്രിസ്തു ഉപദേശിക്കുകയില്ലായിരുന്നു. തന്നെപ്പോലെ മററുള്ളവരെയും ആക്കണമെന്നേ ഇങ്ങനെയുള്ളവർ വിചാരിക്കൂ.

79 യേശു തൻെറ ശിഷ്യന്മാരോട്: ധനവാൻ സ്വർഗ്ഗരാജ്യത്തിൽ കടക്കുന്നതു പ്രയാസം തന്നേ എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു. ധനവാൻ ദൈവരാജ്യത്തിൽ കടക്കുന്നതിനേക്കാൾ ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുന്നതു എളുപ്പം എന്നും ഞാൻ നിങ്ങളോടു പറയുന്നു എന്നു പറഞ്ഞു.

(19.23-24)

സമീ:– ഇതിൽ നിന്ന് ക്രിസ്തു ദരിദ്രനായിരുന്നെന്നു തെളിയുന്നു. ധനവാന്മാർ അദ്ദേഹത്തെ വകവച്ചില്ല. അതാണിങ്ങനെ പറഞ്ഞതു്. പക്ഷേ ഇതുസത്യമല്ല. എന്തെന്നാൽ ധനവാന്മാരിലും ദരിദ്രരിലും നല്ലവരും ചീത്തകളും കാണും. നല്ലതു ചെയ്യുന്നവൻ നല്ലതും ചീത്തചെയ്യുന്നവൻ ചീത്തയും ഫലങ്ങൾ നേടുന്നു. സ്വർഗരാജ്യം ഏതോ ഒരു പ്രത്യേക സ്ഥലത്താണെന്നും സർവത്രയല്ലെന്നും യേശു വിശ്വസിച്ചിരുന്നെന്ന് ഇതിൽനിന്നുതെളിയുന്നു. അങ്ങനെയാണെങ്കിൽ ആ ദൈവം ദൈവമല്ല. ദൈവരാജ്യം സർവത്രയാണ്. പിന്നെ അതിൽ പ്രവേശിക്കുക, പ്രവേശിക്കാതിരിക്കുക എന്നെല്ലാം പറയുന്നതു വെറും അജ്ഞാനമാണ്. ഇവിടെ മറെറാന്നുകൂടി. ക്രിസ്ത്യാനികളായ ധനാഢ്യന്മാരെല്ലാം നരകത്തിലേ പോകുവോ? ദരിദ്രരെല്ലാം സ്വർഗത്തിലും? ധനാഢ്യർ അവരുടെ പക്കലുള്ള ഐശ്വര്യം സന്മാർഗത്തിലുപയോഗിച്ചാൽ ദരിദ്രർ കഷ്ടപ്പെടാതിരിക്കയും പുണ്യം നേടുന്ന ധനവാന്മാർക്ക് സ്വർഗം ലഭിക്കുകയും ചെയ്യുമെന്ന കാര്യം യേശു ചിന്തിക്കേണ്ടതായിരുന്നു. കുറഞ്ഞ പക്ഷം ദരിദ്രരവിടെക്കിടക്കുകയും ധനാഢ്യർ സ്വർഗത്തിൽ എത്തുകയും ചെയ്യേനെ.

80 യേശു അവരോടു പറഞ്ഞതു: എന്നെ അനുഗമിച്ചിരിക്കുന്ന നിങ്ങൾ പുനർജ്ജനനത്തിൽ മനുഷ്യപുത്രൻ തൻെറ മഹത്വത്തിൻെറ സിംഹാസനത്തിൽ

ഇരിക്കുമ്പോൾ നിങ്ങളും പന്ത്രണ്ടു സിംഹാസനത്തിൽ ഇരുന്നു ഇസ്രായേൽ ഗോത്രം പന്ത്രണ്ടിന്നും ന്യായംവിധിക്കും എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു. എൻെറ നാമം നിമിത്തം വീടുകളെയോ സഹോദരന്മാരെയോ സഹോദരികളേയോ അപ്പനെയോ അമ്മയെയോ മക്കളെയോ വിട്ടുകളഞ്ഞ വന്നു എല്ലാം നൂറു മടങ്ങു ലഭിക്കും അവൻ നിത്യജീവനെയും അവകാശമാക്കും. (19,28-29)

സമീ:- നോക്കു. യേശുവിൻെറ ഉള്ളുകള്ളി വെളിവാകുന്നതു്. ചത്താലും തൻെറ വലയിൽ നിന്നു് മനുഷ്യർ രക്ഷപെടരുതു്. മുപ്പതു വെള്ളിക്കാശിൻെറ ലോഭത്തിനടിമയായി സ്വന്തം ഗുരുവിനെ ഒററുക്കൊടുത്ത പാപികളും സിംഹാസനത്തിലിരിക്കുമത്രേ. പക്ഷപാതത്തോടെ ഇസ്രായേൽകുലത്തിൻെറ ന്യായം വിധിക്കുക മാത്രമല്ല, അവരുടെ എല്ലാപാപങ്ങളും പൊറുത്തു്, മററുള്ളവരുടെ മേൽ ന്യായം നടത്തുകയും ചെയ്യും. ഇതിനാലാവാം ക്രിസ്ത്യാനികൾ ക്രിസ്ത്യാനികളോടു് പക്ഷപാതപൂർവം വെള്ളക്കാരൻ കറുത്തയാളെ കൊന്നാൽ നിരപരാധിയായി വിധിച്ചു് വെറുതെ വിടുന്നതു്.[11] ഇങ്ങനെയാവണം ക്രിസ്തുവിൻെറ സ്വർഗത്തിലെ ന്യായനടത്തിപ്പും. ഇതു നിമിത്തം മറെറാരു ദോഷവും സംഭവിക്കും. ഒരാൾ സൃഷ്ടിയുടെ തുടക്കത്തിലും മറെറാരാൾ ന്യായവിധിനാളിൻെറ തൊട്ടു മുൻനാളിലും മരിച്ചു. ആദ്യത്തെയാൾ എത്രനാൾ ന്യായയിധിയും കാത്തു കിടക്കണം. രണ്ടാമനു് ഉടനടി ന്യായം ലഭിക്കയും ചെയ്യുന്നു. ഇതെന്തന്യായമാണു്? അതുപോലെ നരകത്തിൽ പോകുന്നവൻ എന്നും നരകത്തിൽ കിടക്കും. സ്വർഗത്തിൽ പോകുന്നവൻ എന്നും അവിടെയും. ഇതു വലിയ അന്യായമാണു്. എന്തെന്നാൽ അന്തമുള്ള കർമങ്ങളുടെ ഫലവും അന്തമുള്ളതായിരിക്കണം. അതുപോലെ രണ്ടുജീവാത്മാക്കൾക്കു് തുല്യമായ പാപവും പുണ്യവും ഉണ്ടാവുകയില്ല. അതുകൊണ്ടു് അധികവും കുറവുമായ സുഖദുഃഖങ്ങളോടുകൂടിയ ഒട്ടേറെ സ്വർഗനരകങ്ങൾ ഉണ്ടായിരിക്കണം. എങ്കിലേ ഓരോരുത്തർക്കും അവരവരുടെ കർമങ്ങൾക്കനുസരിച്ചു് സുഖദുഃഖങ്ങൾ അനുഭവിക്കാൻ കഴിയൂ. ഇങ്ങനെ ഈ പുസ്തകത്തിൽ ഒരിടത്തും യുക്തിയ്ക്കൊത്ത വ്യവസ്ഥയില്ല. അതിനാൽ ഇതു് ഈശ്വരകൃതമോ ക്രിസ്തു ദൈവപുത്രനോ അല്ല.

ആർക്കും നൂറുനൂറു അച്ഛനമ്മമാർ ഉണ്ടാവാൻ വഴിയില്ല, ഉണ്ടെങ്കിൽ അതു് അനർഥകരമാവും. ഒരാൾക്കു് ഒരമ്മയും ഒരച്ഛനുമേ

11 അക്കാലത്തു് വെള്ളക്കാരെപ്പററി ഒരടിമരാജ്യക്കാരൻ ഇങ്ങനെയെഴുതുന്നതു് സങ്കല്പത്തിനു് അതീതമായിരുന്നു. സ്വാമിജിയുടെ ഭയമില്ലായ്മക്കു് മറെറാരു തെളിവാണിതു്. ആദ്യത്തെ മലയാള തർജ്ജമയിൽ ഈ ഭാഗം വിട്ടുകളഞ്ഞിട്ടുണ്ടു്. 1933ലാണു് അതു പ്രസാധനം ചെയ്തതു്.

ഉള്ളു. ഒരാൾക്ക് എഴുപത്തിരണ്ടു സ്ത്രീകൾ സ്വർഗത്തിൽ കിട്ടുമെന്ന് ഖുർആനിൽ എഴുതിയിരിക്കുന്നത് ഇവിടെനിന്നു കടം കൊണ്ടതാവണം.

81 രാവിലെ അവൻ നഗരത്തിലേക്കു മടങ്ങിപ്പോകുന്ന സമയം വിശന്നിട്ടു വഴിയരികെ ഒരത്തിവൃക്ഷം കണ്ടു. അടുക്കെച്ചെന്നു. അതിൽ ഇലയല്ലാതെ ഒന്നും കാണായ്കയാൽ ഇനി നിന്നിൽ ഒരു നാളും ഫലം ഉണ്ടാകാതെ പോകട്ടെ എന്നു അതിനോടു പറഞ്ഞു. ക്ഷണത്തിൽ അത്തി ഉണങ്ങിപ്പോയി. (21,18-19)

സമീ:- എല്ലാ പാതിരിമാരും ക്രിസ്ത്യാനികളും ക്രിസ്തു, മഹാശാന്തനും ക്ഷമ, ക്രോധരാഹിത്യം മുതലായവയുള്ളയാളുമായിരുന്നെന്ന് പറയാറുണ്ട്. എന്നാൽ ഇതു നോക്കുമ്പോൾ ദ്വേഷ്യക്കാരനും ക്ഷുദ്രജ്ഞാനം ഇല്ലാത്തയാളുമായിരുന്നെന്നു മനസ്സിലാകുന്നു. കാട്ടുമനുഷ്യരുടെ സ്വഭാവം വിട്ടിരുന്നുമില്ല. ജഡവസ്തുവായ വൃക്ഷം എന്തു പിഴച്ചു അതിനെ ശപിച്ചുണക്കാൻ? ശപിച്ചാൽ വൃക്ഷമുണങ്ങുകയില്ല. വല്ലമരുന്നും ഒഴിച്ച് ഉണക്കിയതാണെങ്കിൽ അതിൽ ആശ്ചര്യവും വേണ്ട.

82 ആ കാലത്തിലെ കഷ്ടം കഴിഞ്ഞ ഉടനെ സൂര്യൻ ഇരുണ്ടു പോകും. ചന്ദ്രൻ പ്രകാശം കൊടുക്കാതിരിക്കും. നക്ഷത്രങ്ങൾ ആകാശത്തുനിന്നു വീഴും. ആകാശത്തിലെ ശക്തികൾ ഇളകിപ്പോകും.

സമീ:- ഈശോയേ! ഇതുകൊള്ളാം. നക്ഷത്രങ്ങൾ വീഴുമെന്ന് ഏതു വിദ്യകൊണ്ടാണങ്ങു കണ്ടുപിടിച്ചതു്? ആകാശത്തിലെ ഇളകുന്ന ശക്തി ഏതാണ്? അല്പമെങ്കിലും അറിവുണ്ടായിരുന്നെങ്കിൽ ഇവയെല്ലാം ഭൂഗോളങ്ങളാണെന്നും വീഴുകയില്ലെന്നും അറിയുമായിരുന്നു. ആശാരിവംശത്തിലാണ് യേശു ജനിച്ചതെന്നും മരപ്പണികൾമാത്രമേ ചെയ്തിരുന്നുള്ളെന്നും ഊഹിക്കാം. ഈകാട്ടുപ്രദേശത്ത്, തനിക്കും പ്രവാചകനാകാമെന്നു ഭ്രതോദയമുണ്ടായിക്കാണും. പ്രവചനവും തുടങ്ങി! അദ്ദേഹം നല്ലകാര്യങ്ങളേക്കാൾ ചീത്തക്കാര്യങ്ങൾ പറഞ്ഞിട്ടുണ്ട്. ആ ദേശത്തെ കാട്ടുമനുഷ്യർ അതെല്ലാം അംഗീകരിച്ചു. ഇന്നത്തെപ്പോലെ പുരോഗതിയുടെ പാതയിലായിരുന്നു അന്നു യൂറോപ്പെങ്കിൽ ഇതൊന്നും അവർ സ്വീകരിക്കില്ലായിരുന്നു. ഇപ്പോൾ കുറേ വിദ്യാഭ്യാസമുണ്ടായിട്ടും നാട്ടുനടപ്പും ശാഠ്യവും നിമിത്തം ഈ കഴമ്പില്ലാത്ത മതം വിട്ട് സത്യമായ വേദമാർഗത്തിലേക്കു തിരിയാത്തതു് ഇവരുടെ കുറവുതന്നെ.

83 ആകാശവും ഭൂമിയും ഒഴിഞ്ഞുപോകും. എൻെറ വചനങ്ങളോ ഒഴിഞ്ഞുപോകയില്ല. (24-35)

സമീ:– ഇതും അവിദ്യയുടെയും അജ്ഞതയുടെയും വാക്കുകളാണ്. ആകാശം എങ്ങോട്ടാണൊഴിയുക? അതിസൂക്ഷ്മമാകയാൽ അദൃശ്യമായ ആകാശം ഒഴിയുന്നതു് ആരു് എങ്ങനെ കാണും? സ്വയം വലിപ്പം പറയുന്നതു് നല്ലവർക്ക് ചേർന്നതല്ല.

84 പിന്നെ അവൻ ഇടത്തുള്ളവരോടു: ശപിക്കപ്പെട്ടവരേ എന്നെവിട്ടു പിശാചിന്നും അവന്റെ ദൂതന്മാർക്കും ഒരുക്കിയിരിക്കുന്ന നിത്യാഗ്നിയിലേക്കു പോകുവിൻ. (25-41)

സമീ;– ഇതെത്രയധികം പക്ഷപാതപരമാണു്! തന്റെ ശിഷ്യർക്കു് സ്വർഗം, മററുള്ളവർക്കു് നിത്യാഗ്നി! ആകാശം തന്നെ ഇല്ലാതാകുമെന്ന പറഞ്ഞ സ്ഥിതിക്കു്, നിത്യനരകവും അഗ്നിയും സ്വർഗവും എവിടെയുണ്ടാകാനാണു്? ദൈവം ചെകുത്താനെയും അവന്റെ ദൂതന്മാരെയും സൃഷ്ടിച്ചില്ലായിരുന്നെങ്കിൽ ഇത്രയും നരകങ്ങൾ തയ്യാറാക്കേണ്ടിവരുമായിരുന്നോ? ചെകുത്താൻ പേടിക്കാത്ത ദൈവം എന്തു ദൈവമാണു്? ദൈവദൂതനായ ചെകുത്താൻ ദൈവശത്രുവായി! നേരത്തേ ഇവനെ പിടിച്ചു് കാരാഗൃഹത്തിലടയ്ക്കാനോ നശിപ്പിയ്ക്കാനോ കഴിയാത്ത ദൈവത്തിൽ എന്തു ദൈവത്വമാണുള്ളതു്? നാല്പതുനാൾ യേശുവിനെ ഉപദ്രവിച്ചിട്ടും ഒന്നും ചെയ്യാൻ കഴിയാതിരുന്ന യേശുവിന്റെ ദൈവപുത്രത്വം വ്യർഥം തന്നെ. അതിനാൽ യേശു ദൈവപുത്രനോ ബൈബിളിലെ ദൈവം ദൈവമോ അല്ല.

85 അന്നുവന്നിരുന്നവരിൽ ഒരുവനായ യൂദാ ഇസ്കര്യോത്താവു് മഹാപുരോഹിതന്മാരുടെ അടുക്കൽ ചെന്നു. നിങ്ങൾ എന്തുതരും? ഞാൻ അവനെ കാണിച്ചുതരാം എന്നു പറഞ്ഞു. അവർ അവന്നു മുപ്പതു വെള്ളിക്കാശു തൂക്കികൊടുത്തു. (26 14-15)

സമീ;– യേശുവിന്റെ എല്ലാ അദ്ഭുതകൃത്യങ്ങളുടെയും ദൈവീകതയുടെയും കള്ളി വെളിവാകുന്നതു നോക്കുക. സന്തതസഹചാരിയായിരുന്ന സ്വന്തം ശിഷ്യനെ പരിശുദ്ധനാക്കാൻ കഴിയാത്തയാൾ മരിച്ചതിനുശേഷം ആരെ പരിശുദ്ധനാക്കുമെന്നാണു്? വിശ്വാസികൾ എത്രയേറെയാണു് വഞ്ചിതരാകുന്നതു്? ജീവിച്ചിരിക്കെ ശിഷ്യന്മാരെ ഗുണപ്പെടുത്താത്തയാൾ മരിച്ചതിനുശേഷം എന്തു ചെയ്യുമെന്നാണു്?

86 അവർ ഭക്ഷിക്കുമ്പോൾ യേശു അപ്പം എടുത്തു വാഴ്ത്തി നുറുക്കി ശിഷ്യന്മാർക്കു കൊടുത്തു. വാങ്ങി ഭക്ഷിപ്പിൻ; ഇതു എന്റെ ശരീരം എന്നു പറഞ്ഞു. പിന്നെ പാനപാത്രം എടുത്തു സ്തോത്രം ചൊല്ലി അവർക്കു കൊടുത്തു. എല്ലാവരും ഇതിൽ നിന്നു കുടിപ്പിൻ. ഇതു് അനേകർക്കുവേണ്ടി പാപമോചനത്തി

ന്നായി ചൊരിയുന്ന പുതിയ നിയമത്തിന്നുള്ള എൻെറ രക്തം. (26, 26-28)

സമീ:- പരിഷ്കൃതനായ ആരെങ്കിലും ഇങ്ങനെ ചെയ്യുമോ? ശിഷ്യന്മാക്ക് തിന്നാൻ കൊടുക്കുന്നതു് തൻെറ മാംസവും കുടിക്കാൻ കൊടുക്കുന്നതു് രക്തവുമാണെന്നു് അവിദ്വാനായ കാട്ടുമനുഷ്യനേ പറയൂ. ഇതിനെയാണു് ഇക്കാലത്തെ കൃസ്ത്യാനികൾ കർബാന കൈക്കൊള്ളുകയെന്നു പറയുന്നതു്. ഭക്ഷ്യപേയങ്ങൾ ക്രിസ്തുവിൻെറ രക്തവും മാംസവുമാണെന്നു സങ്കല്പിച്ചു കഴിക്കുന്നതു് എത്ര മോശപ്പെട്ടകാര്യമാണു്! സ്വന്തം ഗുരുവിൻെറ രക്തമാംസാദികളാണെന്നു സങ്കല്പിച്ചു ഭക്ഷിക്കുന്നവക്ക് അന്യരുടേതു് എങ്ങനെ നിഷിദ്ധമാകും?

87 പത്രോസിനെയും സെബെദിപുത്രന്മാർ ഇരുവരെയും കൂട്ടിക്കൊണ്ടു ചെന്നു ദുഃഖിച്ചും വ്യാകുലപ്പെട്ടും തുടങ്ങി. എൻെറ ഉള്ളം മരണവേദനപോലെ അതിദുഃഖിതമായിരിക്കുന്നു. ഇവിടെ താമസിച്ചു എന്നോടുകൂടെ ഉണൎന്നിരിപ്പിൻ എന്നു അവരോടു പറഞ്ഞു. പിന്നെ അവൻ അല്പം മുമ്പോട്ടുചെന്നു കവിണ്ണു വീണു. പിതാവേ കഴിയുമെങ്കിൽ ഈ പാനപാത്രം എങ്കൽ നിന്നു നീങ്ങിപോകേണമേ. എങ്കിലും ഞാൻ ഇച്ഛിക്കുംപോലെയല്ല നീ ഇച്ഛിക്കുംപോലെയാകട്ടെ എന്നു പ്രാൎത്ഥിച്ചു.

സമീ:- നോക്കൂ, ക്രിസ്തു വെറും മനുഷ്യനല്ലാതെ ദൈവപുത്രനോ ത്രികാലദർശിയോ വിദ്വാനോ ആയിരുന്നെങ്കിൽ ഇത്തരം അയോഗ്യമായ ചേഷ്ടകൾ കാട്ടുകയില്ലായിരുന്നു. ഇതിൽ നിന്നു സ്പഷ്ടമായി അറിയുവാൻ കഴിയുന്നതു്, താൻ ദൈവപുത്രനും ത്രികാലജ്ഞാനിയും പാപികളെ രക്ഷിക്കുന്നവനുമാണെന്നു് സ്വയം കള്ളം പറഞ്ഞു പരത്തുകയാണത്രേ, അദ്ദേഹം വെറുമൊരു പാവത്താനായിരുന്നു. സിദ്ധനോ വിദ്വാനോ യോഗിയോ ആയിരുന്നില്ല.

88 അവൻ സംസാരിക്കുമ്പോൾ തന്നേ, പന്തിരുവരിൽ ഒരുത്തനായ യൂദയും അവനോടു കൂടെ മഹാപുരോഹിതന്മാരും ജനത്തിൻെറ മൂപ്പന്മാരും അയച്ച വലിയൊരു പുരുഷാരവും വാളുംവടിയുമായി വന്നു, അവനെ കാണിച്ചുകൊടുക്കുന്നവൻ; ഞാൻ ഏവനെ ചുംബിക്കുമോ അവൻ തന്നെ ആകുന്നു. അവനെ പിടിച്ചുകൊൾവിൻ എന്നു അവൎക്കു ഒരു അടയാളം കൊടുത്തിരുന്നു. ഉടൻ അവൻ യേശുവിൻെറ അടുക്കൽ ചെന്നു് റബ്ബീ വന്ദനം എന്നുപറഞ്ഞു അവനെ ചുംബിച്ചു. അവർ അടുത്തു യേശുവിന്മേൽ കൈവെച്ചു അവനെ പിടിച്ചു......അപ്പോൾ ശിഷ്യന്മാർ എല്ലാവരും അവനെവിട്ടു ഓടിപ്പോയി... കള്ളസാക്ഷികൾ പലരും വന്നിട്ടും പററിയില്ല. ഒടുവിൽ രണ്ടുപേർ വന്നു. ദൈവമന്ദിരം പൊളിച്ചു മൂന്നു ദിവസം കൊണ്ടു വീണ്ടും പണിവാൻ എനിക്കു കഴിയും എന്നു ഇവൻ പറഞ്ഞു എന്നു ബോധിപ്പിച്ചു. മഹാപുരോഹിതൻ എഴുന്നേററു അവനോടു: നീ ഒരു ഉത്തരവും പറയുന്നില്ലയോ? ഇവർ നിൻെറ നേരെ

സാക്ഷ്യം പറയുന്നതു എന്തു എന്നു ചോദിച്ചു. യേശുവോ മിണ്ടാതിരുന്നു. മഹാ പുരോഹിതൻ പിന്നെയും അവനോടു നീ ദൈവപുത്രനായ ക്രിസ്തു തന്നെയോ? പറക എന്നു ഞാൻ ജീവനുള്ള ദൈവത്തെക്കൊണ്ടു നിന്നോടു ആണയിട്ടു ചോദി ക്കുന്നു എന്നു പറഞ്ഞു. യേശു അവനോടു ഞാൻ ആകുന്നു........എന്നു പറഞ്ഞു. ഉടനെ മഹാപുരോഹിതൻ വസ്ത്രം കീറി: ഇവൻ ദൈവദൂഷണം പറഞ്ഞു ഇനി സാക്ഷികളെക്കൊണ്ടു നമുക്കു എന്തു ആവശ്യം? നിങ്ങൾ ഇപ്പോൾ ദൈവ ദൂഷണം കേട്ടുവല്ലോ; നിങ്ങൾക്കു എന്തുതോന്നുന്നു എന്നു ചോദിച്ചതിന്നു അവൻ മരണയോഗ്യൻ എന്നു അവർ ഉത്തരം പറഞ്ഞു. അപ്പോൾ അവർ അവന്റെ മുഖത്തു തുപ്പി. അവനെ മുഷ്ടിചുരുട്ടി കുത്തി. ചിലർ അവനെ കന്നത്തടിച്ചു: ഹേ, ക്രിസ്തുവേ നിന്നെ തല്ലിയതു ആർ എന്നു ഞങ്ങളോടു പ്രവചിക്ക എന്നു പറഞ്ഞു......പത്രൊസ് പുറത്തു നടുമുററത്തു ഇരുന്നു. അവന്റെ അടുക്കൽ ഒരു വേലക്കാരത്തി വന്നു. നീയും ഗലീലക്കാരനായ യേശുവിനോടുകൂടെ ആയി രുന്നുവല്ലോ എന്നു പറഞ്ഞു. അതിന്നു അവൻ നീ പറയുന്നതു എനിക്കു തിരിയുന്നില്ല എന്നു എല്ലാവരും കേൾക്കെ തള്ളിപ്പറഞ്ഞു. പിന്നെ അവൻ പടിപ്പുരയിലേക്കു പുറപ്പെടുമ്പോൾ മറെറാരുത്തി അവനെ കണ്ടു അവിടെയു ള്ളവരോടു ഇവനും നസറായനായ യേശുവിനോടുകൂടെ ആയിരുന്നു എന്നു പറഞ്ഞു. ആ മനുഷ്യനെ ഞാൻ അറിയുന്നില്ല എന്നു അവൻ രണ്ടാമതും ആണ യോടെ തള്ളിപ്പറഞ്ഞു......അപ്പോൾ അവൻ ആ മനുഷ്യനെ ഞാൻ അറിയു ന്നില്ല എന്നു പ്രാകുവാനും ആണയിടുവാനുംതുടങ്ങി. (26,47-50,56,61-72,74)

സമീ:– നോക്കൂ. സ്വന്തം ശിഷ്യനെപ്പോലും ഉറപ്പിച്ചു നിർത്തു വാൻ ഇദ്ദേഹത്തിനു കഴിഞ്ഞില്ല. പ്രാണൻ പോയാലും വെടിയരു താത്ത ഗുരുവിനെ ലോഭം കൊണ്ട് ഒററുകയും, പ്രാകുകയും, തള്ളി പ്പറയുകയും, കളിപ്പിക്കയും ചെയ്യുന്നു! ക്രിസ്തുവിന് അദ്ഭുതശക്തി യൊന്നും ഇല്ലായിരുന്നു. പഴയനിയമത്തിൽ ലോത്തിന്റെ വീട്ടിൽ രണ്ടുപേർ അതിഥികളായി രാപാർത്തപ്പോൾ അവന്റെ വീടാക്രമിച്ച, അവക്ക് ആബാലവൃദ്ധം അന്ധതപിടിപെട്ടു എന്ന് (ഉല്പത്തി 19–11) എഴുതിയിട്ടുണ്ട്. ഇതു് അസംഭവ്യമാണെങ്കിലും കൂടി, ഇത്രപോലും ശക്തി ക്രിസ്തുവിനില്ലായിരുന്നു. ഇന്ന് എന്തെല്ലാം ശക്തികളാണ് ക്രിസ്തുവിൽ ആരോപിച്ചിട്ടുള്ളതു്! ഈ ദുർമരണത്തെക്കാൾ ഭേദം സമാധി പ്രാപിക്കയോ ആത്മഹത്യ ചെയ്കയോ ആയിരുന്നു. പക്ഷേ വിദ്യാരഹിതനു് ഈ ബുദ്ധി എങ്ങനെ തോന്നാൻ? ക്രിസ്തു വീണ്ടും പറയുന്നു:–

89 എന്റെ പിതാവിനോടു ഇപ്പോൾതന്നെ പന്ത്രണ്ടു ലെഗ്യോനിലും അധികം ദൂതന്മാരെ എന്റെ അരികെ നിർത്തേണ്ടതിന്നു എനിക്കു അപേക്ഷിച്ചു കൂടാ എന്നു തോന്നുന്നുവോ? (26, 53.)

സമീ:– ഭീഷണിപ്പെടുത്തുകയും തന്റെയും പിതാവിന്റെയും മഹത്ത്വം വാഴ്ത്തുകയും ചെയ്യുന്നെങ്കിലും ഒന്നും ചെയ്യുന്നില്ല. മഹാ

പുരോഹിതൻ ''നീ ഒരു ഉത്തരവും പറയുന്നില്ലയോ ഇവർ നിന്റെ നേരെ സാക്ഷ്യം പറയുന്നതു എന്തു'' എന്നു ചോദിച്ചപ്പോൾ ഒരുത്തരവും പറയാതിരുന്നതു് ആശ്ചര്യം തന്നെ. ഇതൊട്ടും ശരിയായില്ല. സത്യം എന്തായാലും തുറന്നു പറയുന്നതായിരുന്നു നല്ലതു്. വമ്പുപറഞ്ഞതു് ഉചിതമായില്ല. യേശുവിൽ കള്ളക്കുററം ചുമത്തി വധിച്ചതും ഉചിതമായില്ല. അവർ ചുമത്തിയ അപരാധമൊന്നും യേശു ചെയ്തില്ല. കാട്ടുജാതിക്കാരായ അവൎക്കു് ന്യായബോധം ഉണ്ടാകുന്നതെങ്ങനെ? യേശു ദൈവപുത്രനായി ചമയാതിരിക്കയും അവർ അദ്ദേഹത്തോടെ അന്യായം ചെയ്യാതിരിക്കയുമായിരുന്നു വേണ്ടതു്. പക്ഷേ ഇത്ര അറിവും ധർമബോധവും ന്യായശീലവും എവിടുന്നുണ്ടാകാനാണു് ?

90 എന്നാൽ യേശു നാടുവാഴിയുടെ മുമ്പാകെ നിന്നു. നീ യഹൂദന്മാരുടെ രാജാവോ എന്നു നാടുവാഴി ചോദിച്ചു. ഞാൻ ആകുന്നു എന്നു യേശു അവനോടു പറഞ്ഞു. മഹാപുരോഹിതന്മാരും മൂപ്പന്മാരും കുററം ചുമത്തുകയിൽ അവൻ ഒന്നും ഉത്തരം പറഞ്ഞില്ല. പിലാത്തോസ് അവനോടു: ഇവർ നിന്റെ നേരെ എന്തെല്ലാം സാക്ഷ്യം പറയുന്നു എന്നു കേൾക്കുന്നില്ലയോ എന്നു ചോദിച്ചു. അവൻ ഒരു വാക്കിനും ഉത്തരം പറയായ്കയാൽ നാടുവാഴി അത്യന്തം ആശ്ചര്യപ്പെട്ടു..... ...പിലാത്തോസ് അവരോട്; ക്രിസ്തു എന്ന യേശുവിനെ എന്തു ചെയ്യേണ്ടു എന്നു ചോദിച്ചതിന്നു: അവനെ ക്രൂശിക്കേണം എന്നു എല്ലാവരും പറഞ്ഞു ......അനന്തരം നാടുവാഴിയുടെ പടയാളികൾ യേശുവിനെ ആസ്ഥാനത്തിലേക്കു കൊണ്ടുപോയി പട്ടാളത്തെ എല്ലാം അവന്റെ നേരേവരുത്തി, അവന്റെ വസ്ത്രം അഴിച്ചു് ഒരു ചുവന്ന മേലങ്കി ധരിപ്പിച്ചു. മുള്ളുകൊണ്ടു ഒരു കിരീടം മെടഞ്ഞു അവന്റെ തലയിൽവച്ചു, വലങ്കയ്യിൽ ഒരുകോലും കൊടുത്തു അവന്റെ മുമ്പിൽ മുട്ടുകുത്തി: യഹൂദന്മാരുടെ രാജാവേ ജയ ജയ എന്നു പരിഹസിച്ചു പറഞ്ഞു. പിന്നെ അവന്റെ മേൽ തുപ്പി. കോൽ എടുത്തു അവന്റെ തലയിൽ അടിച്ചു. അവനെ പരിഹസിച്ചു തീൎന്നപ്പോൾ മേലങ്കി നീക്കി അവന്റെ സ്വന്തവസ്ത്രം ധരിപ്പിച്ചു ക്രൂശിപ്പാൻ കൊണ്ടുപോയി .........തലയോടിടം എന്നൎത്ഥമുള്ള ഗോൽഗോഥാ എന്ന സ്ഥലത്തു എത്തിയപ്പോൾ അവന്നു കൈപ്പു കലക്കിയ വീഞ്ഞു കുടിപ്പാൻ കൊടുത്തു. അതു രുചിനോക്കിയാറെ അവന്നു കുടിപ്പാൻ മനസ്സായില്ല. അവനെ ക്രൂശിൽ തറച്ചശേഷം...... അവന്റെ കുററസംഗതി എഴുതി അവന്റെ തലെക്കു മീതെ വെച്ചു. വലത്തും ഇടത്തുമായി രണ്ടു കള്ളന്മാരെയും അവനോടുകൂടെ ക്രൂശിച്ചു. കടന്നുപോകുന്നവർ തലകുലുക്കി അവനെ ദുഷിച്ചു. മന്ദിരം പൊളിച്ചു മൂന്നുനാൾകൊണ്ടു പണിയുന്നവനേ നിന്നേത്തന്നേ രക്ഷിക്ക, ദൈവപുത്രൻ എങ്കിൽ ക്രൂശിൽനിന്നും ഇറങ്ങിവാ എന്നു പറഞ്ഞു. അങ്ങനെ തന്നേ മഹാപുരോഹിതന്മാരും ശാസ്ത്രിമാരും മൂപ്പന്മാരും പരിഹസിച്ചു. ഇവൻ മററുള്ളവരെ രക്ഷിച്ചു, തന്നെത്താൻ രക്ഷിപ്പാൻ കഴികയില്ല, അവൻ യിസ്രായേലിന്റെ രാജാവു ആകുന്നു എങ്കിൽ ഇപ്പോൾ ക്രൂശിൽ നിന്നു ഇറങ്ങി വരട്ടെ, എന്നാൽ ഞങ്ങൾ അവനിൽ വിശ്വസിക്കും. അവൻ ദൈവത്തിൽ ആശ്രയിക്കുന്നു; അവന്നു ഇവനിൽ പ്രസാദമു-

ണ്ടെങ്കിൽ ഇപ്പോരം വിടുവിക്കട്ടെ, ഞാൻ ദൈവപുത്രൻ എന്നു അവൻ പറഞ്ഞു വല്ലോ എന്നുപറഞ്ഞു. അങ്ങനെതന്നേ അവനോടു കൂടെ ക്രൂശിച്ചിരുന്ന കള്ളന്മാരും അവനെ നിന്ദിച്ചു.

ആറാം മണിനേരം മുതൽ ഒമ്പതാം മണിനേരം വരെ ദേശത്തു എല്ലാം ഇരുട്ടുണ്ടായി. ഏകദേശം ഒമ്പതാം മണിനേരത്തു യേശു: ഏലീ ഏലീ ലമ്മാ ശബക്താനി എന്നു ഉറക്കെനിലവിളിച്ചു; എന്റെ ദൈവമേ എന്റെ ദൈവമേ നീ എന്നെ കൈവിട്ടതു എന്തു എന്നർത്ഥം. അവിടെ നിന്നിരുന്നവരിൽ ചിലർ അതു കേട്ടിട്ടു: അവൻ ഏലിയാവെ വിളിക്കുന്നു എന്നു പറഞ്ഞു. ഉടനെ അവരിൽ ഒരുത്തൻ ഓടി ഒരു സ്പോഞ്ജ് എടുത്തു പുളിച്ച വീഞ്ഞു നിറെച്ചു ഓടത്തണ്ടിന്മേൽ ആക്കി അവന്നു കുടിപ്പാൻ കൊടുത്തു . യേശു പിന്നെയും ഉറക്കെ നിലവിളിച്ചു പ്രാണനെ വിട്ടു. (27,11-14, 21-23,26-31, 33-35, 37-48,50)

സമീ:-- ആ ദുഷ്ടന്മാർ യേശുവിനോടു കടുത്ത ക്രൂരതകാട്ടി. യേശുവിന്റെയും തെററുണ്ട്. ദൈവത്തിനു് പുത്രനില്ല. ദൈവം ആരുടെയും പിതാവുമല്ല ആയാൽ ദൈവത്തിനു് ശ്വശുരനും സ്യാലനും മററും ഉണ്ടാകണം. നാടുവാഴി ചോദിച്ചതിനു് സത്യമായ ഉത്തരം നല്കേണ്ടതായിരുന്നു. നേരത്തെ അദ്ഭുതകൃത്യങ്ങരം ചെയ്തിട്ടുണ്ടായിരുന്നെങ്കിൽ ഇപ്പോഴും കുരിശിൽ നിന്നിറങ്ങി സർവമാനപേരേയും ശിഷ്യരാക്കേണ്ടതായിരുന്നു. കൂടാതെ, ദൈവത്തിന്റെ പുത്രനായിരുന്നെങ്കിൽ, ദൈവം അദ്ദേഹത്തെ രക്ഷിച്ചേനെ. യേശു ത്രികാലദർശിയായിരുന്നെങ്കിൽ വീഞ്ഞിൽ കയ്പുകലർത്തികൊടുത്തതു് രുചിച്ചുനോക്കാതെ ഉപേക്ഷിക്കാമായിരുന്നു. സിദ്ധികരം വല്ലതും ഉണ്ടായിരുന്നെങ്കിൽ എന്തിനു് ഉറക്കെ നിലവിളിച്ചു് പ്രാണൻ വെടിയണം? ഒരുവൻ എത്ര സാമർത്ഥ്യങ്ങരം കാട്ടിയാലും ശരി, അവസാനം കള്ളവും സത്യവും വേർതിരിയുമെന്നു് അറിയണം. യേശു ആ കാട്ടുമനുഷ്യരെക്കാരം നല്ലവനായിരുന്നെന്നു് തെളിയുന്നു. എന്നാൽ സിദ്ധനോ, ദൈവപുത്രനോ വിദ്വാനോ അല്ലായിരുന്നു. ആയിരുന്നെങ്കിൽ ദുഃഖാനുഭവം ഉണ്ടാവുമായിരുന്നില്ല.

91 പെട്ടെന്നു വലിയൊരു ഭൂകമ്പം ഉണ്ടായി. കർത്താവിന്റെ ദൂതൻ സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങി വന്നു കല്ലുരുട്ടി നീക്കി അതിന്മേൽ ഇരുന്നിരുന്നു .........അവൻ ഇവിടെ ഇല്ല. താൻ പറഞ്ഞതുപോലെ ഉയിർത്തെഴുന്നേററു. അവൻ കിടന്ന സ്ഥലം വന്നു കാണ്മിൻ.........അങ്ങനെ അവർ വേഗത്തിൽ അവന്റെ ശിഷ്യന്മാരോടു അറിയിപ്പാൻ ഓടിപ്പോയി. എന്നാൽ യേശു അവരെ എതിരേററു. നിങ്ങരക്കു വന്ദനം എന്നു പറഞ്ഞു. അവർ അടുത്തു ചെന്നു അവന്റെ കാൽ പിടിച്ചു അവനെ നമസ്കരിച്ചു. യേശു അവരോടു, ഭയപ്പെടേണ്ട നിങ്ങരം പോയി എന്റെ സഹോദരന്മാരോടു ഗലീലേക്കു പോകുവാൻ പറവിൻ അവിടെ അവർ എന്നെ കാണും എന്നു പറഞ്ഞു.......എന്നാൽ

പതിനൊന്നു ശിഷ്യന്മാർ ഗലീലയിൽയേശു അവരോടു കല്പിച്ചിരുന്ന മലക്കു പോയി. അവനെ കണ്ടപ്പോൾ അവർ നമസ്കരിച്ചു. ചിലരോ സംശയിച്ചു. യേശു അടുത്തുചെന്നു സ്വർഗ്ഗത്തിലും ഭൂമിയിലും സകല അധികാരവും എനിക്കു നല്കപ്പെട്ടിരിക്കുന്നു............ഞാനോ ലോകാവസാനത്തോളവും നിങ്ങളോടുകൂടെ ഉണ്ടു എന്നു അരുളിച്ചെയ്തു. (28, 2, 6, 9, 10, 16-18, 20)

സമീ:- ഇതും വിശ്വസിക്കാവുന്നകാര്യമല്ല. എന്തെന്നാൽ സൃഷ്ടിക്രമത്തിനും, വിദ്യയ്ക്കും വിരുദ്ധമാണിതു്. ദൈവത്തിനു ദൂതന്മാരുണ്ടാവുക, അവരെ അങ്ങുമിങ്ങും അയയ്ക്കുക, മുകളിൽ നിന്നിറങ്ങി വരിക, ഇതെല്ലാംകൊണ്ടു് ദൈവത്തിനെ കളക്ടരും തഹശീൽദാരുമാക്കുകയല്ലേ ? അതേ ശരീരത്തിൽ സ്വർഗത്തുപോയി, ഉയർത്തെഴുന്നേററോ? ആ സ്ത്രീകൾ പാദം തൊട്ടു വന്ദിച്ചെങ്കിൽ ശരീരം ഉണ്ടായിരിക്കണം. മൂന്നു ദിവസംകൊണ്ടു് ശരീരം ജീർണിക്കാതിരുന്നതെന്തു്? ഭൂമിയിലും സ്വർഗത്തിലുമുള്ള സകല അധികാരങ്ങളും എനിക്കു നല്കപ്പെട്ടിരിക്കുന്നു എന്നു ക്രിസ്തു പറഞ്ഞതു് ആത്മപ്രശംസയാണു്. ശിഷ്യന്മാരെ കണ്ടെന്നും അവരോടു സംസാരിച്ചെന്നും പറയുന്നതും ശരിയല്ല. ഇതൊക്കെ ശരിയാണെങ്കിൽ ഇന്നും ആരെങ്കിലുമെല്ലാം ഉയർത്തെഴുന്നേല്ക്കയും ഉടലോടെ സ്വർഗത്തുപോവുകയും ചെയ്യാത്തതെന്താണു്?

മത്തായിയുടെ സുവിശേഷത്തെപ്പററി ചുരുക്കിയെഴുതി. ഇനി മർക്കോസിന്റെ സുവിശേഷത്തെപ്പററി എഴുതാം.

## മർക്കോസിന്റെ സുവിശേഷം

92 ഇവൻ . തച്ചനല്ലയോ? (6. 3)

സമീ:- ഔസേപ്പു് ഒരാശാരി ആയിരുന്നു. പാരമ്പര്യമനുസരിച്ചു ക്രിസ്തുവും ആയിരുന്നു. വളരെനാൾ ആ പണിചെയ്തു. പിന്നീടാണു് പ്രവാചകനാകാൻ ആഗ്രഹമുണ്ടായതു്. അങ്ങനെ ദൈവപുത്രനായി. ആ അപരിഷ്കൃതമനുഷ്യർ അങ്ങനെയാക്കി, അപ്പോൾ അദ്ഭുതങ്ങൾ കാട്ടിത്തുടങ്ങി. അവിടെയെല്ലാം അന്തച്ഛിദ്രമുണ്ടാക്കി.

## ലൂക്കോസു് എഴുതിയ സുവിശേഷം

93 എന്നെ നല്ലവനെന്നു പറയുന്നതെന്തു്! ദൈവം ഒരുവൻ അല്ലാതെ നല്ലവൻ ആരും ഇല്ല. (18. 10)

സമീ:- ദൈവമല്ലാതെ മററാരും നല്ലവരല്ല എന്നു ക്രിസ്തു പറയുമ്പോൾ പിതാവു്, പുത്രൻ, പരിശുദ്ധാത്മാവു് എന്നീ ത്രിത്വം ക്രിസ്ത്യാനികൾ എവിടെ നിന്നാവിഷ്കരിച്ചു?

94 അവൻ അവനെ ഹെറോദോവിന്റെ അടുക്കലേക്കു് അയച്ചു. ഹെരോദാവു് യേശുവിനെ കണ്ടിട്ടു് അത്യധികം സന്തോഷിച്ചു: അവനെക്കുറിച്ചു്

കേട്ടിരുന്നതുകൊണ്ടു അവനെ കാണ്മാൻ വളരെക്കാലമായി ഇച്ഛിച്ചും അവൻ വല്ല അടയാളവും ചെയ്യുന്നതുകാണാം എന്നു ആശിച്ചിരുന്നു. ഏറിയോന്നു ചോദിച്ചിട്ടും അവൻ അവനോടു ഉത്തരം ഒന്നും പറഞ്ഞില്ല (23.7-9)

സമീ: ഇക്കാര്യം മത്തായിയുടെ സുവിശേഷത്തിലില്ലാത്തതിനാൽ ഈ സാക്ഷ്യത്തിനു സാധുതയില്ല. യേശു സിദ്ധനോ അദ്ഭുതങ്ങൾ ചെയ്യുന്നയാളോ ആയിരുന്നെങ്കിൽ ഹെരോദാവിനു് ഉത്തരം കൊടുക്കുകയും അദ്ഭുതങ്ങൾകാട്ടുകയും ചെയ്യേനെ. ഇത്തരം ശക്തികളൊന്നും യേശുവിനില്ലായിരുന്നു.

## യോഹന്നാൻെറ സുവിശേഷം

95 ആദിയിൽ വചനം ഉണ്ടായിരുന്നു. വചനം ദൈവത്തോടുകൂടെ ആയിരുന്നു. അവൻ ആദിയിൽ ദൈവത്തോടു കൂടെ ആയിരുന്നു. സകലവും അവൻ മുഖാന്തരം ഉളവായി. ഉളവായതു ഒന്നും അവനെ കൂടാതെ ഉളവായതല്ല. അവനിൽ ജീവൻ ഉണ്ടായിരുന്നു. ജീവൻ മനുഷ്യരുടെ വെളിച്ചമായിരുന്നു. (1.1-4)

സമീ:- വക്താവില്ലാതെ വചനം ആദിയിൽ ഉണ്ടാവുകയില്ല. വചനം ദൈവത്തോടുകൂടെയായിരുന്നെന്നു പറഞ്ഞതു് വെറുതെയാണു്. വചനം ഒരിക്കലും ദൈവമല്ല. എന്തെന്നാൽ ആദിയിൽ ഈശ്വരനോടു കൂടിയായിരുന്നെന്നു പറഞ്ഞതിൽനിന്നു സിദ്ധിക്കുന്നതു് ആദിയിൽ വചനമോ ദൈവമോ ഉണ്ടായിരുന്നു എന്നു പറയുന്നതു് യുക്തമല്ലെന്നാണു്. വചനത്തിൽ നിന്നു് സൃഷ്ടിയുണ്ടാവില്ല. കാരണമുണ്ടെങ്കിലേ ഉണ്ടാവൂ. വചനമില്ലാതെ നിശ്ശബ്ദം സ്രഷ്ടാവിനു് സൃഷ്ടിക്കാൻ കഴിയും,. ജീവൻ ഏതിൽ, എന്തായിരുന്നു? ഈ വചനം ജീവൻ അനാദിയാണെന്നു സിദ്ധാന്തിക്കുന്നുവോ? എങ്കിൽ ആദത്തിൻെറ മൂക്കിൽ ജീവൻ ഊതിയെന്നു പറയുന്നതു് കള്ളമായി. ജീവൻ മനുഷ്യരുടെ മാത്രം വെളിച്ചമോ? മൃഗങ്ങളുടേതല്ലേ?

96 അത്താഴം ആയപ്പോൾ പിശാചു ശിമോൻെറ മകനായ യൂദാ ഇസ്കര്യോത്താവിൻെറ ഹൃദയത്തിൽ അവനെ കാണിച്ചു കൊടുപ്പാൻ തോന്നിച്ചിരുന്നു. (13,2)

സമീ:- ഇതു സത്യമല്ല. എല്ലാവരെയും വഴി തെററിക്കുന്ന ചെകുത്താനെ ആരാണു് വഴി തെററിക്കുന്നതെന്നു് ക്രിസ്ത്യാനികളോടു ചോദിക്കണം. ചെകുത്താൻ തനിയേ വഴിതെററുന്നവനാണെങ്കിൽ മനുഷ്യർക്കും അങ്ങനെ വഴിതെററാം. പിന്നെന്തിനു ചെകുത്താൻ? ചെകുത്താനെ സൃഷ്ടിക്കുകയും വഴിതെററിക്കുകയും ചെയ്യുന്നതു് ദൈവമാണെങ്കിൽ ആ ചെകുത്താൻെറ ചെകുത്താൻ ക്രിസ്ത്യൻദൈവമാണെന്നുവരുന്നു. ദൈവം എല്ലാവരേയും അങ്ങനെ

വഴിതെററിച്ചു! ഇതു് എങ്ങനെയാണു് ദൈവത്തിനു ചേരുക? ക്രിസ്ത്യാനികളുടെ ഈ പുസ്തകവും ദൈവപുത്രൻ യേശുവിനെയും ഉണ്ടാക്കിയതു് ചെകുത്താനായിരുന്നേക്കാം. ദൈവമുണ്ടാക്കിയ പുസ്തകമോ യേശു ദൈവപുത്രനോ, ഇതിൽ പറഞ്ഞിരിക്കുന്ന ദൈവം ദൈവമോ അല്ല തന്നെ.

97 നിങ്ങളുടെ ഹൃദയം കലങ്ങിപ്പോകരുതു; ദൈവത്തിൽ വിശ്വസിപ്പിൻ, എന്നിലും വിശ്വസിപ്പിൻ; എന്റെ പിതാവിന്റെ ഭവനത്തിൽ അനേകം വാസസ്ഥലങ്ങൾ ഉണ്ടു. ഇല്ലെങ്കിൽ ഞാൻ നിങ്ങളോടു പറയുമായിരുന്നു. ഞാൻ നിങ്ങൾക്കു സ്ഥലമൊരുക്കുവാൻ പോകുന്നു, ഞാൻ പോയി നിങ്ങൾക്കു സ്ഥലമൊരുക്കിയാൽ ഞാൻ ഇരിക്കുന്ന ഇടത്തു നിങ്ങളും ഇരിക്കേണ്ടതിന്നു പിന്നെയും വന്നു നിങ്ങളെ എന്റെ അടുക്കൽ ചേർത്തുകൊള്ളും........ യേശു അവനോടു; ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു. ഞാൻ മുഖാന്തരമല്ലാതെ ആരും പിതാവിന്റെ അടുക്കൽ എത്തുന്നില്ല. നിങ്ങൾ എന്നെ അറിഞ്ഞു എങ്കിൽ എന്റെ പിതാവിനെയും അറിയുമായിരുന്നു.

(14, 1-4, 6,7)

സമീ.- നോക്കൂ. ഈ ക്രിസ്തുവാക്യങ്ങൾ പോപ്പന്മാരുടെ വേലകളിൽ കുറഞ്ഞതു വല്ലതുമാണോ? ഇത്തരം കുടുക്കുകളില്ലായിരുന്നെങ്കിൽ ഈ മതത്തിൽ ആരാണ് കപ്പെട്ടുക? യേശു തന്റെ പിതാവിന്റെ കുത്തക പിടിച്ചിട്ടുണ്ടോ? അങ്ങനെ യേശുവിന്റെ കുത്തകയിലാണെങ്കിൽ ആ ദൈവം പരാധീനനാണു്. ദൈവം പരാധീനനാവുകയില്ല. അതിനാൽ അതു് ദൈവമല്ല. ദൈവം ആരുടെയും ശുപാർശ കേൾക്കയുമില്ല. യേശുവിനു് മുൻപ് ആരും ദൈവത്തെ പ്രാപിച്ചില്ലേ? ഇങ്ങനെ സ്ഥാനവും മററും നല്ലാമെന്നും, സ്വയം മാർഗവും സത്യവും ജീവനുമാണെന്നും മററും പറയുന്നതും ഡംഭാണു്. ഇതൊരിക്കലും സത്യമല്ല.

98. ഞാൻ നിങ്ങളോടു പറയുന്നു; ഞാൻ ചെയ്യുന്ന പ്രവൃത്തി എന്നിൽ വിശ്വസിക്കുന്നവനും ചെയ്യും. ഞാൻ പിതാവിന്റെ അടുക്കൽ പോകുന്നതുകൊണ്ടു അതിൽ വലിയതും അവൻ ചെയ്യും (14,12)

സമീ:- നോക്കൂ! യേശുവിൽ പൂർണമായി വിശ്വസിക്കുന്നവർക്കു് എന്തുകൊണ്ടു് മരിച്ചവരെ ഉയത്തെഴുന്നേല്പിക്കാനും മററും കഴിയുന്നില്ല? വിശ്വാസംകൊണ്ടു് അദ്ഭുതങ്ങൾ കാട്ടാനാവുകയില്ലെങ്കിൽ യേശുവും അദ്ഭുതങ്ങൾ ചെയ്തിട്ടില്ലെന്നു നിർണയിക്കാം. യേശു സ്വയം പറയുന്നുണ്ടല്ലോ. നിങ്ങൾക്കും അദ്ഭുതങ്ങൾ ചെയ്യാൻ കഴിയുമെന്നു്! എന്നാൽ ഇന്നു് ഒരു ക്രിസ്ത്യാനിക്കും അദ്ഭുതങ്ങളൊന്നും ചെയ്യാനാവുകയില്ല. ക്രിസ്തുവിനു് മരിച്ചവരെ

ജീവിപ്പിക്കാനും മററും കഴിയുമെന്നു വിശ്വസിക്കത്തക്കവണ്ണം ആരുടെ ഉൾക്കാഴ്ചയാണ് നശിച്ചിട്ടുള്ളതു്?

99 ഏകസത്യദൈവമായ......(17.3)

സമീ:- ഏകസത്യദൈവമെന്നു പറയുമ്പോൾ ക്രിസ്ത്യാനികളുടെ ത്രിത്വം തീർത്തും മിഥ്യയായിപ്പോകുന്നു. ഇങ്ങനെ അളവററ അസത്യങ്ങൾ സുവിശേഷങ്ങളിലുണ്ടു്.

## വെളിപാടു പുസ്തകം

100 അവരുടെ തലയിൽ പൊൻകിരീടം.........ദൈവത്തിൻെറ ഏഴ് ആത്മാക്കളായ ഏഴ ദീപങ്ങൾ.......സിംഹാസനത്തിൻെറ മുമ്പിൽ കണ്ണാടി കടൽ. സിംഹാസനത്തിൻെറ നടുവിലും സിംഹാസനത്തിൻെറ ചുററിലും നാലുജീവികൾ, അവയുമുമ്പുറവും പിമ്പുറവും കണ്ണുനിറഞ്ഞിരിക്കുന്നു (4,4-6)

സമീ:- നോക്കുക. ഒരു പട്ടണം പോലെയാണ് ക്രിസ്ത്യൻ സ്വർഗം. അവരുടെ ഈശ്വരൻ വലിയ പന്തംപോലെ തീയാണ്. സ്വർണ്ണാഭരണങ്ങൾ ധരിക്കുക, മുൻപിലും പിൻപിലും കണ്ണുണ്ടായിരിക്കുകയെന്നതെല്ലാം സംഭവിക്കാവുന്നതല്ല. ഇതെല്ലാം ആരു വിശ്വസിക്കും? അവിടെ സിംഹം മുതലായ മൃഗങ്ങളുണ്ടെന്നും എഴുതിയിരിക്കുന്നു.

101 ഞാൻ സിംഹാസനത്തിൽ ഇരിക്കുന്നവൻെറ വലങ്കയ്യിൽ അകത്തും പുറത്തും എഴുത്തുള്ളതായി ഏഴ മുദ്രയാൽ മുദ്രയിട്ടൊരു പുസ്തകം കണ്ടു. ആ പുസ്തകം തുറപ്പാനും അതിൻെറ മുദ്ര പൊളിപ്പാനും യോഗ്യൻ ആരുള്ള ?......... പുസ്തകം തുറപ്പാനോ നോക്കുവാനോ സ്വർഗ്ഗത്തിലും ഭൂമിയിലും ഭൂമിക്കു കീഴിലും ആർക്കും കഴിഞ്ഞില്ല. പുസ്തകം തുറന്നു വായിപ്പാനെങ്കിലും അതു നോക്കുവാനെങ്കിലും യോഗ്യനായി ആരെയും കാണായ്കകൊണ്ടും ഞാൻ ഏററവും കരഞ്ഞു. (5,1-4)

സമീ:- നോക്കുക. ക്രിസ്ത്യൻ സ്വർഗത്തിൽ സിംഹാസനം ആൾക്കൂട്ടം. ഭൂമിയിലും സ്വർഗത്തിലും തുറക്കാനാളില്ലാത്ത മുദ്ര വച്ച പുസ്തകം, എല്ലാമുണ്ട്! യോഹന്നാൻ കരയുന്നു. പിന്നൊരു മൂപ്പൻ പറയുന്നു. ക്രിസ്തു അതു തുറക്കുമെന്ന്. വെറും വൈതാളിക ഗാനങ്ങളാണിതെല്ലാം. ക്രിസ്തുവിൽ എല്ലാ മഹത്ത്വങ്ങളും, അടിസ്ഥാനമൊന്നുമില്ലാതെ ആരോപിക്കുകയാണ്.

102 ഞാൻ സിംഹാസനത്തിൻെറയും നാലു ജീവികളുടെയും നടുവിലും മൂപ്പന്മാരുടെ മദ്ധ്യത്തിലും ഒരു കുഞ്ഞാട് അറുക്കപ്പെട്ടതുപോലെ നില്ക്കുന്നതു കണ്ടു. അതിന്നു ഏഴുകൊമ്പും സർവ്വഭൂമിയിലേക്കും അയച്ചിരിക്കുന്ന ഏഴ ദൈവാത്മാക്കൾ ആയ ഏഴ കണ്ണുകളും ഉണ്ട്. (5, 6)

സമീ:- യോഹന്നാൻെറ മനസ്സിലെ സ്വപ്നങ്ങളുടെ സ്വഭാവം നോക്കുക. ആ സ്വർഗത്തിൻെറ നടുവിൽ എല്ലാ ക്രിസ്ത്യാനികളും

നാലു മൃഗങ്ങളും യേശുവും ഉണ്ട്, മററാരുമില്ല. ഇവിടെ യേശുവിനു രണ്ടുകണ്ണേയുള്ളു, കൊമ്പില്ല. സ്വർഗത്തുചെന്നപ്പോൾ ഏഴു കൊമ്പും ഏഴുകണ്ണുമായി. അദ്ഭുതം തന്നെ! ഏഴുദൈവങ്ങളുടെ ആത്മാവ് യേശുവിൻെറ കണ്ണും കൊമ്പുമായി. കൊള്ളാം. ഇതൊക്കെ ക്രിസ്ത്യാനികൾ എങ്ങനെ വിശ്വസിക്കുന്നു? അല്പമെങ്കിലും ബുദ്ധിവേണ്ടേ?

103 പുസ്തകം വാങ്ങിയപ്പോൾ നാലു ജീവികളും ഇരുപത്തിനാലു ജീവികളും ഇരുപത്തിനാലു മൂപ്പന്മാരും ഓരോരുത്തൻ വീണയും വിശുദ്ധന്മാരുടെ പ്രാർത്ഥന എന്ന ധൂപവർഗ്ഗം നിറഞ്ഞ പൊൻകലശവും പിടിച്ചുകൊണ്ടു കുഞ്ഞാടിൻെറ മുമ്പാകെ വീണു. (5.8)

സമീ:– യേശു സ്വർഗത്തിൽ ഇല്ലായിരുന്നപ്പോൾ ഈ മൂപ്പന്മാർ ധൂപദീപ നൈവേദ്യങ്ങൾ അർപ്പിച്ചതാർക്കാണ്? പ്രൊട്ടസ്റ്റൻറ് ക്രിസ്ത്യാനികൾ വിഗ്രഹാരാധനയെ എതിർക്കവേ അവരുടെ സ്വർഗം അതിൻെറ മടയായിത്തീർന്നിരിക്കുന്നു

104 കുഞ്ഞാടു മുദ്രകളിൽ ഒന്നു പൊട്ടിച്ചപ്പോൾ നീവരിക എന്നു നാലു ജീവികളിൽ ഒന്നു ഇടിമുഴക്കംപോലെ പറയുന്നതു ഞാൻ കേട്ടു. അപ്പോൾ ഞാൻ ഒരു വെള്ളകുതിരയെ കണ്ടു. അതിന്മേൽ ഇരിക്കുന്നവൻെറ കയ്യിൽ ഒരു വില്ലുണ്ടു; അവന്നു ഒരു കിരീടവും ലഭിച്ചു. അവൻ ജയിക്കുന്നവനായും ജയിപ്പാനായും പുറപ്പെട്ടു.

അവൻ രണ്ടാം മുദ്ര പൊട്ടിച്ചപ്പോൾ വരിക എന്നു രണ്ടാം ജീവി പറയുന്നതു ഞാൻ കേട്ടു. അപ്പോൾ ചുവന്നതായ മററൊരു കുതിര പുറപ്പെട്ടു. അതിൻെറ പുറത്തിരിക്കുന്നവന്നു മനുഷ്യർ അന്യോന്യം കൊല്ലുവാൻ തക്കവണ്ണം ഭൂമിയിൽ നിന്നു സമാധാനം എടുത്തുകളയേണ്ടതിന്നു അധികാരം ലഭിച്ചു......... മൂന്നാം മുദ്ര പൊട്ടിച്ചപ്പോൾ.........കറുത്തനിറമുള്ളൊരു കുതിരയെ കണ്ടു...... നാലാം മുദ്ര പൊട്ടിച്ചപ്പോൾ......മഞ്ഞനിറമുള്ളൊരു കുതിരയെ കണ്ടു. അതിന്മേൽ ഇരിക്കുന്നവന്നു മരണം എന്നുപേർ. (6,1-5, 7-8)

സമീ:– നോക്കു ഇതെല്ലാം പുരാണങ്ങളിലെ കെട്ടുകഥകളെ മറികടക്കുന്നതല്ലേ? പുസ്തകങ്ങളുടെ കുത്തികെട്ടിനുള്ളിൽ കുതിര സവാരി എങ്ങനെ നടത്തും? ഇതെല്ലാം സ്വപ്നം കണ്ട് പിച്ചും പേയും പറയുന്നതാണ്. ഇതു നേരാണെന്നു പറയുന്നവരുടെ അജ്ഞതയെത്രയുണ്ടെന്നതിന് അളവില്ല.

105 വിശുദ്ധനും സത്യവാനും ആയ നാഥാ ഭൂമിയിൽ വസിക്കുന്നവരോടും ഞങ്ങളുടെ രക്തത്തെക്കുറിച്ചു നീ എത്രത്തോളം ന്യായവിധിയും പ്രതികാരവും നടത്താതെയിരിക്കും എന്നു് അവർ ഉറക്കെ നിലവിളിച്ചു. അപ്പോൾ അവരിൽ ഓരോരുത്തന്നും വെള്ളനിലയങ്കി കൊടുത്തു. അവരെപ്പോലെ കൊല്ലപ്പെടുവാനിരിക്കുന്ന സഹഭൃത്യന്മാരും സഹോദരന്മാരും വന്നുതികയുവോളം അല്പം കാലംകൂടെ സ്വസ്ഥമായി പാർക്കേണം എന്നു അവർക്കു അരുളപ്പാടുണ്ടായി. (6-10-11)

സമീ:- ക്രിസ്ത്യാനികൾ വിചാരണത്തടവുകാരായിരിക്കാം. അവർ ന്യായത്തിനു വേണ്ടിവിലപിക്കുന്നതതിന്നാവാം. വേദ മാർഗം സ്വീകരിക്കുന്നവക്ക് ന്യായത്തിനു കാത്തിരിക്കേണ്ട. ഉട നേ കിട്ടും. ക്രിസ്ത്യാനികളോടു ചോദിക്കണം- ഈയിടെ ദൈവ ത്തിന്റെ കോടതി അടച്ചിരിക്കയാണോ? ന്യായ കാര്യങ്ങൾ നട ക്കുന്നില്ലേ? ന്യായാധിപന്മാർ പണിമുടക്കിലാണോ? അവക്ക് ഉത്തരമൊന്നും പറയാനില്ല! ഈശ്വരനേയും കബളിപ്പിക്കുന്നു! ഈശ്വരൻ കളിപ്പിക്കപ്പെടുകയും! പറയും മുമ്പുതന്നെ ശത്രുവിനെ നേരിടുന്നു! വല്ലാത്ത പ്രതികാരബുദ്ധിയുള്ള ഇവർ ചത്താലും വൈരം വിടുകയില്ല. എങ്ങും സമാധാനമില്ല. സമാധാനമില്ലാ ത്തിടത്ത് ദുഃഖത്തിനറുതിയുമില്ല.

106 അത്തിവൃക്ഷം പെരുങ്കാററുകൊണ്ട് കുലുങ്ങിട്ടുകായി ഉതിക്കുമ്പോലെ ആകാശത്തിലെ നക്ഷത്രങ്ങൾ ഭൂമിയിൽ വീണു. പുസ്തകച്ചുരുൾ ചുരുട്ടും പോലെ ആകാശം മാറിപ്പോയി. (6, 13.14)

സമീ:- പ്രവാചകനായ യോഹന്നാൻ അറിവില്ലെങ്കിൽകൂടി ഇത്തരം വിടുവായാടുന്നതു നോക്കുക. നക്ഷത്രങ്ങൾ ലോകഗോള ങ്ങളാണ്. അതു ഭൂമിയിൽ എങ്ങനെവീഴാനാണ്? സൂര്യാദികളുടെ ആകർഷണം നിമിത്തം അവ എവിടുന്നെങ്ങോട്ടു നീങ്ങാനാണ്? ആകാശം പന്തലാണെന്നു വിചാരിക്കുന്നുവോ? ഈ ആകാശം ആകൃതിയുള്ള വസ്തുവല്ല. ആക്കും അതിനെ തെറുത്തുകെട്ടാൻ കഴി വില്ല. ഈ യോഹന്നാനും മററും അപരിഷ്കൃതരായിരുന്നു. അവ രുടെ ഈ വാക്കുകളിൽ ഒരു കഥയുമില്ല.

107 മുദ്രയേററവരുടെ എണ്ണവും ഞാൻ കേട്ടു. യിസ്രായേൽ മക്കളുടെ സകലഗോത്രത്തിലും നിന്നു മുദ്രയേററവർ നൂററിനാല്പത്തിനാലായിരം പേർ. യെഹൂദാ ഗോത്രത്തിൽ മുദ്രയേററവർ പന്തീരായിരം. (7, 5-5)

സമീ:- ബൈബിളിലെ ദൈവം ഇസ്രായേൽ തുടങ്ങിയ ഗോത്രങ്ങളുടെ ദൈവമോ ലോകത്തിന്റെ ദൈവമോ? ദൈവമെ ന്തിനു് കാട്ടുകൂട്ടത്തോടുകൂടി? അവരെ സഹായിക്കയും മററുള്ളവരെ പ്പററി മിണ്ടാതിരിക്കയും ചെയ്യുന്ന ദൈവം ദൈവമല്ല. ഇസ്രയേൽ ഗോത്രക്കാർക്കു മുദ്രകുത്തുന്നതും മററും അല്പജ്ഞതയോ യോഹ ന്നാന്റെ കിനാവോ ആയിരിക്കാം.

108 അതുകൊണ്ടു അവൻ ദൈവത്തിന്റെ സിംഹാസനത്തിനു മുമ്പിൽ ഇരുന്നു അവന്റെ ആലയത്തിൽ രാപ്പകൽ അവനെ ആരാധിക്കുന്നു.

സമീ:- ഇതു് കടുത്ത വിഗ്രഹാരാധനയല്ലേ? ഈ ദൈവം മനു ഷ്യനെപ്പോലെ ഒരു സ്ഥലത്തൊതുങ്ങുന്നില്ലേ? ക്രിസ്ത്യൻ ദൈവ

ത്തിനു് രാത്രിയിൽ ഉറക്കവുമില്ല. ഉറങ്ങുന്നെങ്കിൽ രാപകൽ പൂജ യെന്തിനു്? അഥവാ ഉറക്കം കെടുത്തുന്നതാവാം. രാപകൽ ഉറക്ക മൊഴിച്ചാൽ ഭ്രാന്തോ മഹാരോഗമോ പിടികൂടും.

109 മററൊരു ദൂതൻ ഒരു സ്വർണ്ണധൂപകലശവുമായി വന്നു യാഗപീഠത്തി ന്നരികെനിന്നു. സിംഹാസനത്തിൽ മുമ്പിലുള്ള സ്വർണ്ണപീഠത്തിന്മേൽ സകല വിശുദ്ധന്മാരുടെയും പ്രാർത്ഥനയോടു ചേർക്കേണ്ടതിന്നു വളരെ ധൂപവർഗ്ഗം അവ ന്നുകൊടുത്തു. ധൂപവർഗ്ഗത്തിന്റെ പുക വിശുദ്ധന്മാരുടെ പ്രാർത്ഥനയോടുകൂടെ ദൂതന്റെ കയ്യിൽ നിന്നു ദൈവസന്നിധിയിലേക്കു കയറി. ദൂതൻ ധൂപകലശം എടുത്തു യാഗപീഠത്തിലെ കനൽ നിറെച്ചു ഭൂമിയിലേക്കു എറിഞ്ഞു. ഉടനെ ഇടിമുഴക്കവും നാദവും മിന്നലും ഭൂകമ്പവും ഉണ്ടായി. (8, 3-5)

സമീ:- നോക്കുക! സ്വർഗത്തിൽ പോലും വേദിയും ധൂപവും നൈവേദ്യവും കാഹളശബ്ദവും! വൈരാഗികളുടെ ക്ഷേത്രത്തിലുപ രിയാണോ ക്രിസ്ത്യൻ സ്വർഗം? അല്പം കോലാഹലം കൂടുതലു ണ്ടാവാം!

110 ഒന്നാമത്തവൻ (കാഹളം)ഊതി. അപ്പോൾ രക്തം കലന്ന കല്മഴയും തീയും ഭൂമിമേൽ ചൊരിഞ്ഞിട്ടു ഭൂമിയിൽമൂന്നിലൊന്നു വെന്തുപോയി. (8.7)

സമീ:- ബലേ ഭേഷ്! ക്രിസ്ത്യൻ പ്രവാചകനേ കൊള്ളാം. ദൈവവും ദൈവദൂതനും കാഹളശബ്ദവും പ്രളയലീലയുമെല്ലാം വെറും കുട്ടിക്കളിയാണു്. ഇതു് പ്രളയകാര്യമോ?

111 അഞ്ചാമത്തെ ദൂതൻ ഊതി. അപ്പോൾ ഒരു നക്ഷത്രം ആകാശത്തു നിന്നു ഭൂമിയിൽ വീണു കിടക്കുന്നതു ഞാൻ കണ്ടു. അവന്നു അഗാധകൂപ ത്തിന്റെ താക്കോൽ ലഭിച്ചു. അവൻ അഗാധകൂപം തുറന്നു. ഉടനെ പെരുഞ്ചൂ ളയിലെ പുകപോലെ കൂപത്തിൽ നിന്നു പുകപൊങ്ങി. കൂപത്തിന്റെ പുക യാൽ സൂര്യനും ആകാശവും ഇരുണ്ടുപോയി. പുകയിൽ നിന്നു വെട്ടുക്കിളി ഭൂമിയിൽ പുറപ്പെട്ടു. അതിന്നു ഭൂമിയിലെ തേളിനുള്ള ശക്തി ലഭിച്ചു. നെററി യിൽ ദൈവത്തിന്റെ മുദ്രയില്ലാത്ത മനുഷ്യർക്കല്ലാതെ ഭൂമിയിലെ പുല്ലിന്നും പച്ചയായതൊന്നിന്നും യാതൊരു വൃക്ഷത്തിന്നും കേടുവരുത്തരുതു എന്നു അതിന്നു കല്പന ഉണ്ടായി. അവരെ കൊല്ലുവാനല്ല അഞ്ചുമാസം ദണ്ഡിപ്പി പ്പാനത്രേ അതിന്നു അധികാരം ലഭിച്ചതു. (9.1-5)

സമീ:- കാഹളശബ്ദം കേട്ടു് നക്ഷത്രം ആ ദൂതന്മാരുടെ മേലാ യിരിക്കാം വീണതു്. ഇവിടെ വീണിട്ടേയില്ല. വെട്ടുക്കിളിക ളെയും കിണററിനെയും പ്രളയത്തിനുവേണ്ടി ദൈവം നിർമ്മിച്ചുവോ? മുദ്രനോക്കി വെട്ടുക്കിളി എങ്ങനെ ആളെത്തിരിച്ചറിയും? ഇതെല്ലാം മനുഷ്യരെ ഭയപ്പെടുത്തി ക്രിസ്ത്യാനികളാക്കാനുള്ള അടവാണു്. അജ്ഞരുടെ നാട്ടിൽ നടക്കും. ഇവിടെയീ ആര്യാവർത്തത്തിൽ നട ക്കുകയില്ല.

112 കതിരപ്പടയുടെ സംഖ്യ പതിനായിരം മടങ്ങ് ഇരുപതിനായിരം എന്നു ഞാൻ കേട്ടു. (9 16)

സമീ:– ഇത്രയും കതിരകാം സ്വർഗത്തിൽ എവിടെ പാക്കും എവിടെ മേയും, എവിടെ നിന്നു് ചാണകമിടും? എന്തൊരു ദുർഗന്ധമായിരിക്കും ആ സ്വർഗത്തിൽ? ഇത്തരം സ്വർഗം, ഈശ്വരൻ, മതം എന്നിവയോട് ഞങ്ങരാം ആര്യാവർത്തക്കാർ വിട പറഞ്ഞിരിക്കുന്നു. ഈ ദുരിതം ഈശ്വരൻ പ്രസാദിച്ച് ക്രിസ്ത്യാനികളുടെ തലയിൽ നിന്നും ഒഴിവായാൽ ഏറെ നന്നു്.

113 ബലവാനായ മറെറാരു ദൂതൻ സ്വർഗത്തിൽ നിന്നിറങ്ങുന്നതു ഞാൻ കണ്ടു. അവൻ മേഘം ഉടുത്തും ആകാശവില്ല ധരിച്ചും മുഖം സൂര്യനെപ്പോലെയും കാൽ തീത്തൂണപോലെയും ഉള്ളവർ......അവൻ വലങ്കാൽ സമുദ്രത്തിന്മേലും ഇടങ്കാൽ ഭൂമിമേലും വച്ചു. (10,1-2)

സമീ:– പുരാണങ്ങളിലെയോ ഐതിഹ്യങ്ങളിലെയോ കഥകളെക്കാരം മെച്ചമാണോ ഈ ദൂതന്മാരുടെ കഥകളെന്നു നോക്കുക.

114 പിന്നെ ദണ്ഡുപോലെയുള്ള ഒരു കോൽ എന്റെ കയ്യിൽ കിട്ടി കല്പനലഭിച്ചതു: നീ എഴുന്നേററു ദൈവത്തിന്റെ ആലയത്തെയും യാഗപീഠത്തെയും അതിൽ നമസ്കരിക്കുന്നവരേയും അളക്കുക. (11. 1)

സമീ:– ഇവിടെ മാത്രമോ! ക്രിസ്ത്യാനികരാം സ്വർഗത്തിലും ദേവാലയങ്ങളുണ്ടാക്കുകയും അളക്കുകയും ചെയ്യുന്നു. കൊള്ളാം. അവരുടെ സ്വർഗം പോലെ തന്നെയാണു് ഈ പ്രസ്താവങ്ങളും. കുർബാനയിൽ യേശുവിന്റെ ശരീരാംശങ്ങളായ രക്തവും മാംസവും എന്നു സങ്കല്പിച്ച് ഭക്ഷിക്കുന്നു! പള്ളിയിൽ കുരിശും മററും ഉണ്ടാക്കിവച്ച് ആ വിഗ്രഹങ്ങളെ ആരാധിക്കുന്നു.

115 അപ്പോരാം സ്വർഗ്ഗത്തിലെ ദൈവാലയം തുറന്നു. അവന്റെ നിയമപ്പെട്ടകം അവന്റെ ആലയത്തിൽ പ്രത്യക്ഷമായി. (11.19)

സമീ:– സ്വർഗത്തിലെ പള്ളി വല്ലപ്പോഴും മാത്രം തുറക്കുന്നതാവാം. ദൈവത്തിനു പള്ളിയോ? വേദോക്തമായ പരമാത്മാവ് സർവവ്യാപകനാകയാൽ ആലയത്തിൽ കുടികിടക്കുകയില്ല. ക്രിസ്ത്യാനികളുടെ ദൈവം സാകാരനാകയാൽ സ്വർഗത്തിലും ഭൂമിയിലും ഒരുപോലെ! ഇവിടെ മണിയടിയും കാഹളമൂത്തും നടക്കും പോലെ സ്വർഗത്തിലും! നിയമത്തിന്റെ പെട്ടകം ക്രിസ്ത്യാനികരാം വല്ലപ്പോഴും കാണുന്നുണ്ടാകാം. അതിന്റെ ഉപയോഗമെന്തെന്നറിവില്ല. ഇതെല്ലാം മനുഷ്യരെ പ്രലോഭിപ്പിക്കാൻ കൊള്ളാം.

116 സ്വർഗ്ഗത്തിൽ വലിയൊരു അടയാളം കാണായി. സൂര്യനെ അണിഞ്ഞൊരു സ്ത്രീ. അവളുടെ കാല്ക്കീഴ് ചന്ദ്രനും അവളുടെ തലയിൽ പന്ത്രണ്ട്

നക്ഷത്രംകൊണ്ടുള്ള കിരീടവും ഉണ്ടായിരുന്നു. അവരം ഗർഭിണിയായി നോവു കിട്ടി വേദനപ്പെട്ടു നിലവിളിച്ചു. സ്വർഗ്ഗത്തിൽ മററൊരു അടയാളം കാണായി. ഏഴുതലയും പത്തുകൊമ്പും തലയിൽ ഏഴുരാജമുടിയുമായി തീനിറമുള്ളോരു മഹാസർപ്പം. അതിൻെറ വാൽ ആകാശത്തിലെ നക്ഷത്രങ്ങളിൽ മൂന്നിലൊന്നിനെ വലിച്ചു കൂട്ടി ഭൂമിയിലേക്കെറിഞ്ഞു കളഞ്ഞു, (12.1-4))

സമീ:_ അളവററ പുളു കേരംക്കുക. ഇവരുടെ സ്വർഗത്തിലും പാവം സ്ത്രീ നിലവിളിക്കുന്നു. അവളുടെ ദുഃഖം കേരംക്കാനോ തീർക്കാനോ ആരുമില്ല. നക്ഷത്രങ്ങളുടെ മൂന്നിലൊന്നിനെ ഭൂമിയിലേക്കു തട്ടിത്തെറിപ്പിക്കുവാൻ ആ പെരുമ്പാമ്പിൻ വാൽ എത്ര വല്യതായിരിക്കണം? ഭൂമി എത്ര ചെറുതു്! നക്ഷത്രങ്ങരം എത്ര വല്യതു്! ഈ ഭൂമിയിൽ ഒരു നക്ഷത്രം പോലും കൊള്ളുകയില്ല. നക്ഷത്രങ്ങളുടെ മൂന്നിലൊന്നു വീണെന്നു പറയുന്നയാളിൻെറ വീട്ടിലാവാം അതു വീണതെന്നനുമാനിക്കണം. നക്ഷത്രങ്ങളുടെ മൂന്നിലൊന്നിനെ ചുരുട്ടിക്കൂട്ടി ഭൂമിയിൽ വീഴ്ത്തിയ പെരുമ്പാമ്പു് ഇതെഴുതിയ ആളിൻെറ വീട്ടിലല്ലാതെ എവിടെയാവാം പാർത്തിരുന്നതു്?

117 പിന്നെ സ്വർഗ്ഗത്തിൽ യുദ്ധം ഉണ്ടായി. മിഖായേലും അവൻെറ ദൂതന്മാരും മഹാ സർപ്പത്തോടു പടവെട്ടി. (12.7)

സമീ:– ക്രിസ്ത്യാനികളുടെ സ്വർഗത്തിൽ ചെല്ലുന്നവർ യുദ്ധത്തിൻെറ ദുരിതം അനുഭവിക്കണമായിരിക്കാം. ഇത്തരം സ്വർഗത്തിനോടു് ആശവെടിഞ്ഞു് വിടപറഞ്ഞുകൊള്ളുക. ശാന്തിഭംഗവും ലഹളയും ഉള്ളിടം ക്രിസ്ത്യാനികരംക്കാണു് ചേരുന്നതു്.

118 ഭൂതലത്തെ മുഴുവൻ തെററിച്ചുകളയുന്ന പിശാചും സാത്താനും എന്ന മഹാസർപ്പമായ പഴയ പാമ്പിനെ ഭൂമിയിലേക്കു തള്ളിക്കളഞ്ഞു. (12.9)

സമീ:- ചെകുത്താൻ സ്വർഗത്തിലായിരുന്നപ്പോരം ആളുകളെ വഴി തെററിച്ചിരുന്നില്ലേ? അവനെ എന്തുകൊണ്ടു് ജീവപര്യന്തം തടവിലാക്കുകയോ കൊല്ലുകയോ ചെയ്തില്ല. എന്തിനവനെ ഭൂമിയിലേക്കയച്ചു? ലോകത്തെയെല്ലാം ചെകുത്താനാണു് വഴിതെററിക്കുന്നതെങ്കിൽ ചെകുത്താനെ ആരു വഴി തെററിക്കുന്നു? സ്വയം വഴിതെററുന്നെങ്കിൽ മററുള്ളവക്കും സ്വയം വഴി തെററാവുന്നതാണു്. ചെകുത്താൻ വേണമെന്നില്ല. ദൈവമാണു് അതു ചെയ്യുന്നതെങ്കിൽ ആ ദൈവം ദൈവമല്ല. ക്രിസ്ത്യൻ ദൈവം ചെകുത്താനെ ഭയപ്പെടുന്നെന്നു തോന്നുന്നു. എന്തെന്നാൽ ദൈവത്തിനു ചെകുത്താനേക്കാരം ശക്തിയുണ്ടെങ്കിൽ തെററുചെയ്യുമ്പോരംത്തന്നെ പിടികൂടി ശിക്ഷിക്കാവുന്നതാണു്. ജഗത്തിൽ ചെകുത്താനുള്ളതിൻെറ

ആയിരത്തിലൊരംശം രാജ്യം പോലും ക്രിസ്ത്യൻ ദൈവത്തിനില്ല. അതിനാലാവാം ദൈവത്തിനു ചെകുത്താനെ അകററാനാവാത്തതു്. ഇന്നത്തെ ക്രിസ്ത്യാനികളായ ഭരണാധിപന്മാർ കള്ളനെയും കൊള്ളക്കാരനെയും വേഗം പിടികൂടി ശിക്ഷിക്കുംപോലെ ദൈവത്തിനു കഴിയുന്നില്ല. പിന്നെ ഏതു ബുദ്ധിഹീനനാണു് വൈദിക ധർമം വെടിഞ്ഞു് സാരഹീനമായ ക്രിസ്തുമതം സ്വീകരിക്കുന്നതു്?

119 ഭൂമിയ്ക്കും സമുദ്രത്തിനും അയ്യോ കഷ്ടം; പിശാചു തനിക്കു അല്പകാലമേയുള്ളു എന്നു അറിഞ്ഞു മഹാക്രോധത്തോടെ നിങ്ങളുടെ അടുക്കൽ ഇറങ്ങി വന്നിരിക്കുന്നു. (12.12)

**സമീ:—** ദൈവം അവയുടെ രക്ഷകനും അധിപനുമല്ലേ? ഭൂമി, മനുഷ്യാദി ജീവികൾ മുതലായവയുടെ രക്ഷകനും അധിപനുമല്ലേ? ഭൂമിയുടെ അധിപനെങ്കിലുമാണെങ്കിൽ ചെകുത്താനെ എന്തു കൊണ്ടു് വധിച്ചുകളഞ്ഞില്ല? ഈശ്വരൻ നോക്കിയിരിക്കെ ചെകുത്താൻ വഴിതെററിച്ചുകൊണ്ടു് വിലസുന്നു! എന്നിട്ടും അവനെ ഒഴിവാക്കുന്നില്ല. ഒരു നല്ല ദൈവവും ദുഷ്ടനും സമർഥനുമായ മററൊരു ദൈവവും ഉണ്ടെന്നു തോന്നുന്നു.

120 നാല്പത്തിരണ്ടുമാസം പ്രവത്തിപ്പാൻ അധികാരവും ലഭിച്ചു. അതു ദൈവത്തിന്റെ നാമത്തെയും അവന്റെ കൂടാരത്തെയും സ്വർഗത്തിൽ വസിക്കുന്നവരെയും ദൂഷിപ്പാൻ ദൈവദൂഷണത്തിന്നായി വായ്തുറന്നു വിശുദ്ധന്മാരോടു യുദ്ധം ചെയ്തു അവരെ ജയിപ്പാനും അതിന്നു അധികാരം ലഭിച്ചു; സകല ഗോത്രത്തിന്മേലും വംശത്തിന്മേലും ഭാഷമേലും ജാതിമേലും അധികാരവും ലഭിച്ചു.

**സമീ:—** ലോകരെ വഴിതെററിക്കാൻ ചെകുത്താനെയും ജന്തുക്കളെയും അയയ്ക്കുക, നല്ലമനുഷ്യരോടു യുദ്ധം ചെയ്യിക്കുക, ഇതെല്ലാം കവച്ചക്കാരുടെയും മാടമ്പിമാരുടെയും പണിയല്ലേ? ഇതൊന്നും ഈശ്വരന്റെയോ ഭക്തന്മാരുടെയോ പണിയല്ല.

121 പിന്നെ ഞാൻ സീയോൻ മലയിൽ കുഞ്ഞാടും അവനോടുകൂടെ നെററിയിൽ അവന്റെ നാമവും പിതാവിന്റെ നാമവും എഴുതിയിരിക്കുന്ന നൂററിനാല്പത്തിനാലായിരം പേരും നില്ക്കുന്നതു കണ്ടു. (14.1)

**സമീ:—** നോക്കൂ! ക്രിസ്തുവിന്റെ പിതാവായ ദൈവം പാക്കുന്ന സീയോൻമലയിൽ മകനും പാക്കുന്നുണ്ടു്. ഈ നൂററിനാല്പത്തിനാലായിരം പേരെ എണ്ണിയതെന്തിനു്? ഒരു ലക്ഷത്തിനാല്പത്തി നാലായിരം പേരാണോ സ്വർഗവാസികൾ? ശേഷിച്ച കോടാനുകോടി ക്രിസ്ത്യാനികളുടെ നെററിയിൽ മുദ്ര കുത്തപ്പെട്ടിട്ടില്ലേ? അവരെല്ലാം നരകത്തിൽ പോയോ? സീയോൻമലമുക

ളിൽ ചെന്നു് ദൈവവും ദൈവത്തിൻെറ സൈന്യവും അവിടെ യുണ്ടോ എന്നു ക്രിസ്ത്യാനികൾ നോക്കണം. ഉണ്ടെങ്കിൽ ഈ ലേഖനം ശരി. ഇല്ലെങ്കിൽ തെററ്. വല്ലയിടത്തുനിന്നും അവിടെ വന്നതാണെങ്കിൽ, എവിടുന്നു വന്നു? സ്വർഗത്തു നിന്നു വന്നെന്നാണെങ്കിൽ അവർ പക്ഷികളാണോ മേൽ കീഴ് പറന്നു പററാൻ? ഇങ്ങനെ പോക്കുവരവുകാരാണവരെങ്കിൽ ദൈവം ഒരു ജില്ലയുടെ ന്യായാധിപനു സമനായി. എങ്കിൽ മൂന്നാലു പേരുണ്ടായാലും പോരാ, കുറഞ്ഞതു് ഒരു ഭൂഗോളത്തിനു് ഒരു ദൈവം വീതം വേണം. അനേകം ബ്രഹ്മാണ്ഡങ്ങളിൽ ഒന്നിച്ചു് ചുററിയടിച്ചു് ന്യായം ചെയ്‌വാൻ ഒരാളിനു കഴിയുന്നതല്ല.

122 അതേ, അവർ തങ്ങളുടെ പ്രയത്നങ്ങളിൽ നിന്നു വിശ്രമിക്കേണ്ടതാകുന്നു. അവരുടെ പ്രവൃത്തി അവരെ പിന്തുടരുന്നു എന്നു ആത്മാവു പറയുന്നു. (14 13)

സമീ:– കർമം പിന്തുടരുന്നു എന്നു് ക്രിസ്ത്യാനികളുടെ ദൈവം പറയുന്നതു കേൾക്കുക. ഇതിന്നർഥം കർമത്തിനനുസരിച്ചു് എല്ലാവർക്കും ഫലം നല്കപ്പെടുമെന്നതാണു്. ഇവർ പറയുന്നതോ, യേശു പാപം കൈക്കൊണ്ടു് ക്ഷമിക്കുമെന്നും. ഇവിടെ ബുദ്ധിമാന്മാർ ഒന്നു ചിന്തിക്കണം. ദൈവം പറയുന്നതോ ഇവർ പറയുന്നതോ നേരു ? രണ്ടിലൊന്നേ നേരായിരിക്കൂ. മറേറതു കള്ളമാണു്. ക്രിസ്ത്യാനികളുടെ ദൈവമോ. അവരോ? ആരായാൽ നമുക്കെന്തു്? ഇല്ലേ?

123. ഭൂമിയിലെ മുന്തിരിക്കുല അറുത്തു, ദൈവകോപത്തിൻെറ വലിയ ചക്കിൽ ഇട്ടു. ചക്കു നഗരത്തിനു പുറത്തു വച്ചു മെതിച്ചു. ചക്കിൽ നിന്നു രക്തം കുതിരകളുടെ കടിവാളങ്ങളോളം പൊങ്ങി ഇരുനൂറു നാഴിക ദൂരത്തോളം ഒഴുകി. (14 19.20)

സമീ;– ഈ പുളുപറച്ചിൽ പുരാണങ്ങളേക്കാൾ കൂടുതലല്ലേ? ക്രിസ്ത്യൻ ദൈവം കോപിക്കുമ്പോൾ വളരെ ദുഃഖിതനാകുന്നുണ്ടാകാം. കോപത്തിൻെറ കുണ്ഡം നിറയുന്ന കോപം ജലമാണോ? അതോ മററു വല്ല ദ്രാവകമോ? നൂറുകോശം രക്തം പ്രവഹിക്കുന്നതു് അസംഭവ്യമാണു്. എന്തെന്നാൽ വായു ഏററാലുടനേ രക്തം കട്ടയാവും.. പിന്നെങ്ങനൊഴുകും? ഇതെല്ലാം മിഥ്യതന്നെ.

124. ഇതിൻെറ ശേഷം സ്വർഗത്തിലെ സാക്ഷ്യകൂടാരമായ ദൈവാലയം തുറന്നതു ഞാൻ കണ്ടു. (15.5)

സമീ:– ക്രിസ്ത്യാനികളുടെ ദൈവം സർവജ്ഞനായിരുന്നെങ്കിൽ സാക്ഷികളെന്തിനു്? തനിയെ എല്ലാം അറിയാമല്ലോ. അതിനാൽ ഈ ദൈവം സർവജ്ഞനല്ലെന്നു തെളിയുന്നു. മനുഷ്യനെ

പ്പോലെ അല്പജ്ഞനാണെങ്കിൽ ഈശ്വരീയമായതൊന്നും ചെയ്വാനാവില്ല. ഇല്ലേയില്ല. ഈ പ്രകരണത്തിൽ ദൂതന്മാരെപ്പററി എഴുതിയിരിക്കുന്നതൊന്നുമേ സത്യത്തിനു നിരക്കുന്നതല്ല. എത്രകണ്ടെഴുതാൻ? നിറയെ ഇത്തരം അബദ്ധങ്ങളാണ്.

125 അവളുടെ അകൃത്യം ദൈവം ഓർത്തിട്ടുമുണ്ട്. അവരം നിങ്ങൾക്ക ചെയ്തതുപോലെ നിങ്ങൾ അവൾക്ക പകരം ചെയ്‌വിൻ. അവളുടെ പ്രവൃത്തികൾക്ക തക്കവണ്ണം അവൾക്ക ഇരട്ടിച്ചു കൊടുപ്പിൻ. (18. 5 - 6)

സമീ:– ഈ ദൈവം പ്രത്യക്ഷത്തിൽ തന്നെ അന്യായകാരിയാണ്. എന്തെന്നാൽ, ന്യായമെന്നു പറയുന്നതു് എങ്ങനെ എത്ര കർമം ചെയ്തുവോ അതിന് അങ്ങനെ അത്രയും ഫലം നല്കുന്നതാണ്. അധികമോ കുറവോ കൊടുക്കുന്നതു് അന്യായമാണ്. അന്യയകാരിയെ ഉപാസിക്കുന്നവരും അന്യായക്കാരാവുന്നതിലെന്തദ്ഭുതം?

126 കുഞ്ഞാടിൻെറ കല്യാണം വന്നുവല്ലൊ. അവൻെറ കാന്തയും തന്നെത്താൻ ഒരുക്കിയിരിക്കുന്നു. (19 — 9)

സമീ– കേട്ടാലും! ക്രിസ്ത്യൻ സ്വർഗത്തിൽ കല്യാണവും നടക്കുന്നു. യേശുവിൻെറ വിവാഹം ദൈവം അവിടെയാണത്രേ നടത്തിയതു്. ശ്വശുരനും, സ്യാലനും അമ്മായിയമ്മയും മററും ആരൊക്കെയാണെന്നു ചോദിക്കണം. പിള്ളേരെത്രയുണ്ടായി? വീര്യനാശത്താൽ ബല, ബുദ്ധി, പരാക്രമായുസ്സുകൾ ക്ഷയിച്ച് യേശു ഇതിന്നകം അവിടെ ശരീരത്യാഗം ചെയ്തുകാണണമല്ലോ? എന്തെന്നാൽ സംയോഗജന്യമായതിനു വിയോഗവും ഭവിക്കണം. ഇതുവരെയും ക്രിസ്ത്യാനികൾവിശ്വാസത്തിൽ ചതിക്കപ്പെട്ടിരിക്കുന്നു. എത്ര നാൾ ഇതു തുടരും എന്നു നോക്കിക്കാണാം.

127 അവൻ പിശാചും സാത്താനും എന്നുള്ള പഴയ പാമ്പായ മഹാസർപ്പത്തെ പിടിച്ചു ആയിരം ആണ്ടേക്കു ചങ്ങലയിട്ടു. ആയിരം ആണ്ടു കഴിയുവോളം ജാതികളെ വഞ്ചിക്കാതിരിപ്പാൻ അവനെ അഗാധത്തിൽ തള്ളിയിട്ടു അടെച്ചു പൂട്ടുകയും മീതെ മുദ്രയിടുകയും ചെയ്തു. (20. 2—3)

സമീ:– വളരെ പ്രയാസപ്പെട്ടു് ചെകുത്താനെ പിടിച്ചു. നൂറു നൂററാണ്ടേക്കു് ബന്ധനത്തിലാക്കി. അതു കഴിയുമ്പോൾ മോചിച്ച് വഴിതെററിക്കാൻ തുടങ്ങുകയില്ലേ? ഇത്തരം ദുഷ്ടന്മാരെ പിടികൂടി എന്നും തടവിൽ വയ്ക്കുയോ കൊന്നു കളയുകയോ ചെയ്യേണ്ടതായിരുന്നു. എന്നാൽ ഈ ചെകുത്താൻ സങ്കല്പം ക്രിസ്ത്യാനികളുടെ വിഭ്രമം മാത്രമാണ്, വാസ്തവത്തിലില്ലാത്ത ഇതു് ആളുകളെ ഭയപ്പെടുത്തിവലയിലാക്കാനുണ്ടാക്കിയപേപ്പിടിയാണ്. പാവപ്പെട്ട

വരെ പിടികൂടി ഏകാന്ത സ്ഥലത്തുകൊണ്ടുചെന്നു് ചതുർഭുജനാരായണവേഷം കെട്ടിയവനെ കാട്ടി 'ഇതാ നില്ക്കുന്ന ഭഗവാൻ ഇനി കണ്ണടയ്ക്കുക. പറഞ്ഞിട്ടേ തുറക്കാവൂ. അല്ലെങ്കിൽ കണ്ണുപൊട്ടും' ഇങ്ങനെ കണ്ണടപ്പിച്ചും തുറപ്പിച്ചും ഭഗവാനെ കാട്ടുന്ന സമ്പ്രദായമാണിതും. ഇത്തരം മതക്കാരുടെ പ്രവൃത്തി ഇങ്ങനെയാണു്. ഞങ്ങളുടെ മതം വിശ്വസിക്കാത്തവർ ചെകുത്താൻ പിടിച്ചവരാണു് എന്നെല്ലാം അവർ പറയും. ഇവരുടെ മായയിൽ പെട്ടുകൂടാത്തതാണു്.

128 അവൻെറ സന്നിധിയിൽ നിന്നു ഭൂമിയും ആകാശവും ഓടിപ്പോയി. അവയെ പിന്നെ കണ്ടില്ല. മരിച്ചവർ ആബാലവൃദ്ധം സിംഹാസനത്തിൻ മുമ്പിൽ നില്ക്കുന്നതും കണ്ടു; പുസ്തകങ്ങൾ തുറന്നു; ജീവൻെറ പുസ്തകം എന്ന മററൊരു പുസ്തകവും തുറന്നു; പുസ്തകത്തിൽ എഴുതിയിരുന്നതിനു ഒത്തവണ്ണം മരിച്ചവർക്കു അവരുടെ പ്രവൃത്തികൾക്കൊത്ത ന്യായവിധി ഉണ്ടായി (20,11,12)

സമീ:- കുട്ടികളേ! കണ്ടുവോ? ആകാശവും ഭൂമിയും എങ്ങനെ ഓടും? അവ എവിടെ നിലകൊള്ളും? ആരുടെ മുൻപിൽ നിന്നോടും? അവൻെറ സിംഹാസനവും അവനും എവിടെനിന്നു? ചത്തവരെ ദൈവത്തിനു മുൻപിൽ നിർത്തിയപ്പോൾ ദൈവം ഇരിക്കുകയായിരുന്നോ നില്ക്കുകയായിരുന്നോ? ഈ കച്ചേരിയും കച്ചവടവും എല്ലാം കണക്കിൻപടി ഈശ്വരൻ നടത്തുന്നതാണോ? ജീവികളുടെയെല്ലാം വൃത്താന്തം ദൈവമോ ഗുമസ്തനോ എഴുതിയതു്? ഇത്തരം വർണ്ണനകളാൽ ക്രിസ്തുമതക്കാരു, മററും ഈശ്വരനെ ഈശ്വരനല്ലാതാക്കി; ഈശ്വരനല്ലാത്തതിനെ ഈശ്വരനുമാക്കി!

129 ഒരുത്തൻ വന്നു എന്നോടു: വരിക, കുഞ്ഞാടിൻെറ കാന്തയായ മണവാട്ടിയെ കാണിച്ചു തരാം എന്നു പറഞ്ഞു. (20 – 9)

സമീ:- യേശു സ്വർഗത്തിൽ നല്ല മണവാട്ടിയെ പ്രാപിച്ച് സുഖിക്കയാവാം. അവിടെ ചെല്ലുന്ന ക്രിസ്ത്യാനികൾക്കും മണവാട്ടിയെ കിട്ടുമായിരിക്കാം. സന്തതികളുണ്ടാകുന്നുമുണ്ടാകാം. ജനപ്പെരുപ്പമുണ്ടായി, രോഗമുണ്ടായും മററും ചാകുന്നരമുണ്ടാകാം. ഇത്തരം സ്വർഗത്തെ തൊടാതൊഴിയുന്നതാണു നന്നു്.

130 അളവുകോൽ കൊണ്ടു അവൻ നഗരത്തെ അളന്നു. ആയിരത്തിരുനൂറു നാഴിക കണ്ടു. അതിൻെറ നീളവും വീതിയും ഉയരവും സമം തന്നേ. അതിൻെറ മതിൽ അളന്നു മനുഷ്യൻെറ അളവിന്നു എന്നു വച്ചാൽ ദൂതൻെറ അളവിന്നു തന്നേ. നൂററിനാല്പത്തിനാലു മുഴം ഉണ്ടായിരുന്നു. മതിലിൻെറ പണി സൂര്യകാന്തവും നഗരം സ്വച്ഛ സ്ഫടികത്തിനൊത്ത തങ്കവും ആയിരുന്നു. നഗര മതിലിൻെറ അടിസ്ഥാനങ്ങൾ സകല രത്നവുംകൊണ്ടു് അലങ്കരിച്ചിരിക്കുന്നു. ഒന്നാം അടിസ്ഥാനം സൂര്യകാന്തം, രണ്ടാമത്തേതു നീലരത്നം, മൂന്നാമത്തേതു മാണിക്യം. നാലാമത്തേതു മരതകം. അഞ്ചാമത്തേതു നഖവർണ്ണി,

ആറാമത്തേതു ചുകപ്പുകല്ലു്, ഏഴാമത്തേതു പീതരത്നം, എട്ടാമത്തേതു ഗോമേദകം, ഒമ്പതാമത്തേതു പുഷ്യരാഗം, പത്താമത്തേതു വൈഡൂര്യം, പതിനൊന്നാമത്തേതു പത്മരാഗം, പന്ത്രണ്ടാമത്തേതു സുഗന്ധിരത്നം. പന്ത്രണ്ടു ഗോപുരവും പന്ത്രണ്ടുമുത്തു. ഓരോ ഗോപുരം ഓരോ മുത്തുകൊണ്ടുള്ളതും നഗരത്തിന്റെ വീഥി സ്വച്ഛസ്ഫടികത്തിന്നു തുല്യമായ തങ്കവും ആയിരുന്നു. (21, 16 – 21)

സമീ: ക്രിസ്ത്യാനികളുടെ സ്വർഗവർണന കേട്ടാലും. ക്രിസ്ത്യാനികൾ മരിച്ചു ചെന്നു് അവിടെ ജനിക്കുന്ന പക്ഷം ഈ വലിയ നഗരത്തിലും അവർ കൊള്ളുകയില്ല. ഇവിടെ മനുഷ്യർ വന്നുകൊണ്ടേയിരിക്കുന്നു. ആരും പോകുന്നതേയില്ല. ഇത്രയേറെ വിലപിടിപ്പുള്ള രത്നങ്ങളാലുണ്ടാക്കിയ സ്വർണഖചിതമായ പട്ടണമെന്നെല്ലാം പറയുന്നതു് വെറുതേ സാധാരണക്കാരെ ആകർഷിക്കാനാണു്. നഗരത്തിന്റെ വീതിയും നീളവും എഴുതിയിരിക്കുന്നതു് ശരിയാകാം. പക്ഷേ ഉയരം ശരിയാവുകയില്ല. വെറും ഭാവനയാണതു്. ഇത്ര വലിയ മുത്തുകൾ എവിടെ നിന്നു കിട്ടും? ലേഖനമെഴുതിയയാളിന്റെ വീട്ടിൽ നിന്നു കഴിച്ചെടുത്തതാവും! ഈ പുളു പുരാണങ്ങളിലേതിന്റെ ഇരട്ടിയാണു്!

131 അശുദ്ധമായതു യാതൊന്നും മ്ലേച്ഛതയും ഭോഷ്കും പ്രവർത്തിക്കുന്നവൻ ആരും അതിൽ കടക്കയില്ല (21, 27)

സമീ: ഇങ്ങനെയാണെങ്കിൽ, പാപികൾക്കും സ്വർഗരാജ്യത്തിൽ പ്രവേശനമുണ്ടെന്നു് ക്രിസ്ത്യാനികൾ എന്തിനു പറയുന്നു? ഇതു ശരിയല്ല. ഇങ്ങനെയാണെങ്കിൽ സ്വപ്നത്തിലെന്നവണ്ണം മിഥ്യാവചനങ്ങൾ പറയുന്ന യോഹന്നാനും ഒരിക്കലും സ്വർഗത്തിൽ കടക്കുകയില്ല. യേശുവും കടന്നു കാണുകയില്ല. ഒററയ്ക്കു് ഒരു പാപിയ്ക്കു് സ്വർഗത്തിൽ കടക്കാനാവുകയില്ലെങ്കിൽ അനേകം പാപികളുടെ പാപം ചുമക്കുന്ന ക്രിസ്തു എങ്ങനെ പ്രവേശിക്കും?

132 യാതൊരു ശാപവും ഇനി ഉണ്ടാകയില്ല. ദൈവത്തിന്റെയും കുഞ്ഞാടിന്റെയും സിംഹാസനം അതിൽ ഇരിക്കും. അവന്റെ ദാസന്മാർ അവനെ ആരാധിക്കും. അവൻ അവന്റെ മുഖം കാണും. അവന്റെ നാമം അവരുടെ നെററിയിൽ ഇരിക്കും. ഇനി രാത്രി ഉണ്ടാകയില്ല. ദൈവമായ കർത്താവ് അവരുടെ മേൽ പ്രകാശിക്കുന്നതുകൊണ്ടു വിളക്കിന്റെ വെളിച്ചമോ സൂര്യന്റെ വെളിച്ചമോ അവർക്കു ആവശ്യമില്ല. അവർ എന്നന്നേക്കും രാജാക്കന്മാരായിരിക്കും. (22, 3–5)

സമീ:– നോക്കൂ! ക്രിസ്ത്യാനികളുടെ സ്വർഗവാസം നോക്കുക! ദൈവവും യേശുവും സദാ സിംഹാസനത്തിലിരിക്കുമോ? അവരുടെ ദാസന്മാർ എപ്പോഴും മുൻപിൽ മുഖം കാണിച്ചു നില്ക്കുമോ? ഈ ദൈവത്തിന്റെ മുഖം യൂറോപ്പുകാരന്റേതുപോലെയോ ആഫ്രി

ക്കൻേറതുപോലെയോ? അതോ മററു ദേശക്കാരുടേതു പോലെയോ? നിങ്ങളുടെ ഈ സ്വർഗം ബന്ധനമാണ്. എന്തെന്നാൽ ഇതിൽ വലുപ്പച്ചെറുപ്പമുണ്ട്. ഒരു പട്ടണത്തിൽ ഇവരെല്ലാം പാർത്താൽ ദുഃഖമുണ്ടാവില്ലേ? മുഖമുള്ള ദൈവം സർവജ്ഞനായ സർവ്വേശ്വരനല്ലതന്നെ.

133 ഇതാ ഞാൻ വേഗം വരുന്നു; ഓരോരുത്തന്നു അവനവൻെറ പ്രവൃത്തിക്കതക്കവണ്ണം കൊടുപ്പാൻ പ്രതിഫലം എൻെറ പക്കൽ ഉണ്ടു. (22.12)

സമീ:– കർമത്തിനുതക്ക ഫലം കിട്ടുമെന്നാണെങ്കിൽ പാപത്തിനു ക്ഷമയില്ലതന്നെ. ക്ഷമിക്കുമെങ്കിൽ സുവിശേഷം തെററ്. ക്ഷമിക്കുമെന്നുകൂടി എഴുതിയിട്ടുണ്ടെന്നാണെങ്കിൽ പൂർവാപരവിരുദ്ധമായി. ചുഴലിരോഗിയെപ്പോലായി. അത്തരം അസത്യങ്ങൾ അംഗീകരിക്കാവുന്നതല്ല. ത്യാജ്യമാണ്.

എത്രകണ്ടെഴുതാനാണ്. ബൈബിളലെ ഒട്ടേറെ കാര്യങ്ങളും ത്യാജ്യവും ഖണ്ഡനീയവുമാണ്. കുറച്ചുമാത്രം പേരിന് എഴുതിയെന്നേ ഉള്ളു. ബുദ്ധിമാന്മാർക്ക് ഒട്ടേറെ ഇതിൽനിന്നു ഗ്രഹിക്കാം. കുറച്ചൊഴികെ മററെല്ലാം, കള്ളം തന്നെയാണിതിൽ. കള്ളത്തിനോടു ചേർന്ന സത്യം അശുദ്ധമായിരിക്കുന്നതിനാൽ ബൈബിൾ സ്വീകാര്യമായ ധർമഗ്രന്ഥമല്ല. വേദങ്ങളെ സ്വീകരിച്ചാലേ സത്യം വെളിവാകൂ.

(ഇത്രയും ബൈബിളിനെപ്പററി സ്വല്പമെഴുതി. ബുദ്ധിമാന്മാരുടെ മുൻപിൽ ഏറെ എഴുതിവയ്ക്കുന്നതു് അനാവശ്യമാണ്. ഇനി മുസൽമാന്മാരുടെ മതത്തെപ്പററി എഴുതുന്നതാണ്.)

ശ്രീമദ്ദയാനന്ദസരസ്വതി സ്വാമികൾ രചിച്ച
സത്യാർത്ഥപ്രകാശത്തിലെ,
ക്രിസ്തുമത വിഷയങ്ങളെ ഖണ്ഡനമണ്ഡനം ചെയ്യുന്ന
പതിമൂന്നാം സമുല്ലാസം കഴിഞ്ഞു.



# അനുഭൂമിക (4)

ഈ പതിനാലാം സമുല്ലാസത്തിൽ മുസൽമാന്മാരുടെ മത വിഷയങ്ങളം എഴുതിയിരിക്കുന്നതു് ഖുർആനെ ആസ്പദമാക്കിയാണു്. മററു ഗ്രന്ഥങ്ങളെ[1] ആസ്പദമാക്കിയല്ല. മുസൽമാന്മാർ ഖുർആനിലാണല്ലോ പൂർണമായും വിശ്വസിക്കുന്നതു്.

ഏതാനും ചില വാക്കുകളുടെ അർഥത്തെപ്പററിയും മററുമല്ലാതെ ഖുർആനെപ്പററി വിവാദമൊന്നുമില്ല. ഖുർആൻ അറബിഭാഷയിലാണു്. മൗലവിമാർ ഉർദുവിൽ അതിന്നർഥം എഴുതിയിട്ടുണ്ടു്. ആ അർഥം ദേവനാഗരിലിപിയിലാക്കിച്ചു്, ഹിന്ദി ഭാഷയിൽ അർഥമെഴുതിച്ചു്, പ്രശസ്ത അറബിവിദ്വാന്മാരെക്കൊണ്ടു് പരിശോധിപ്പിച്ചാണു് ഇവിടെ എഴുതിയിരിക്കുന്നതു്. അർഥം ശരിയായില്ല എന്നാക്ഷേപമുള്ള പക്ഷം മൗലവിമാരുടെ തർജ്ജമകളെ അവർ ഖണ്ഡനം ചെയ്യട്ടെ. പിന്നെ ഇതിനെപ്പററി എഴുതിയാൽ മതി.

എന്തെന്നാൽ ഈ ലേഖനം മനുഷ്യരുടെ ഉന്നതിയ്ക്കും സത്യാസത്യ നിർണയത്തിനും വേണ്ടിയാണു് എഴുതുന്നതു്. എല്ലാ മതങ്ങളെപ്പററിയും അല്പാല്പം അറിവു് വേണം എന്നർഥം. മനുഷ്യർക്കു പരസ്പരം വിചാര വിനിമയത്തിന്നവസരം കിട്ടട്ടെ. പരസ്പരം ദോഷഖണ്ഡനം ചെയ്തു് ഗുണം ഗ്രഹിക്കുമാറാകട്ടെ. അന്യമതത്തിന്മേലോ ഈ മതത്തിന്മേലോ വൃഥാ നല്ലതും തീയതും ആരോപിച്ചിട്ട കഥയില്ല. നല്ലതു നല്ലതായും തീയതു് തീയതായും ഏവർക്കും ബോധിക്കട്ടെ. ആരും ആരുടെ മേലും കള്ളം പ്രചരിപ്പിക്കയോ സത്യത്തെ നിരോധിക്കുകയോ ചെയ്യാതിരിക്കട്ടെ. സത്യാസത്യങ്ങളം വെളിവാക്കിയാലും ഇഷ്ടമുള്ളവർ സ്വീകരിക്കയോ സ്വീകരിക്കാതിരിക്കുകയോ ചെയ്യട്ടെ. ആരോടും ബലാത്കാരം വേണ്ട.

തൻെറയും അന്യൻെറയും ദോഷങ്ങളെ ദോഷമായും ഗുണങ്ങളെ അങ്ങനെയും കണ്ടു് ദോഷങ്ങളെ ത്യജിച്ചു്, ഗുണങ്ങളെ സ്വീകരിക്കണം. ദുരാഗ്രഹികളുടെ ശാഠ്യവും ദുരാഗ്രഹവും ഇല്ലാതാക്കണം. പക്ഷപാതം ലോകത്തിലുണ്ടാക്കിയിട്ടുള്ളതും ഉണ്ടാക്കു

---

1 ഹദീസ് മുതലായവയല്ലെന്നു താത്പര്യം. ഹദീസ് ചില മുസ്ലീംങ്ങളെ അംഗീകരിക്കുന്നുള്ളു.

ന്നതുമായ ദുരിതങ്ങളും അനർത്ഥങ്ങളും ചില്ലറയല്ല. ഈ അനിശ്ചിതവും ക്ഷണഭംഗുരവുമായ ജീവിതത്തിൽ പരഹാനി ചെയ്തു ലാഭമുണ്ടാക്കുന്നതിൽ നിന്നു സ്വയം മാറി നില്ക്കുന്നതും അന്യരെ മാററി നിർത്തുന്നതും മനുഷ്യത്വത്തിനു മാറേററുന്നതാണല്ലോ.

ഇതിൽ വിരുദ്ധമായി എഴുതിയിട്ടുള്ളതെന്തെന്ന് വിദ്വാന്മാർ അറിഞ്ഞു് പെരുമാറണം. ഉചിതമായതിനെ സ്വീകരിക്കണം. എന്തെന്നാൽ ശാഠ്യം, ദുരാഗ്രഹം, ഈർഷ്യ, ദ്വേഷം, വാദവിവാദങ്ങൾ, വിരോധങ്ങൾ എന്നിവയെ കുറയ്ക്കാനാണ്, കൂട്ടാനല്ല, ഈ ലേഖനം എഴുതിയിരിക്കുന്നതു്. പരസ്പര ഹാനിയിൽ നിന്നൊഴിഞ്ഞ്, പരസ്പരലാഭം വരുത്തുന്നതാണ് നമ്മുടെ മുഖ്യ കർത്തവ്യം.

ഈ പതിന്നാലാം സമുല്ലാസത്തിൽ മുസൽമാന്മാരുടെ മതത്തെപ്പററി എഴുതാം.[2] നോക്കി. ഇഷ്ടമായതു ഗ്രഹിച്ച് അനിഷ്ടമായതിനെ തള്ളണം.

ബുദ്ധിമാന്മാരോടിതിലേറെ എന്തു പറയുവാൻ!

---

2 സി. എൻ. അഹ്മദ് മൗലവിയുടെ ഖുർആൻ മലയാള തർജ്ജമയാണ് ഇവിടെ സ്വീകരിച്ചിട്ടുള്ളതു്. (1973 ലെ എൻ. ബി.എസ്. പതിപ്പ്) അർത്ഥം വ്യക്തമാക്കുന്നതിന് ചിലേടത്തിൽ ബ്രാക്കററിൽ മൗലവി കൊടുത്തിട്ടുള്ള ഭാഗങ്ങൾ ഈ പുസ്തകത്തിൽ ഒഴിവാക്കിയിട്ടുണ്ട്.
(പരിഭാഷകൻ)

# പതിന്നാലാം സമുല്ലാസം

## ഇനി യവനമത വിഷയം വ്യാഖ്യാനിക്കാം
## മുസൽമാന്മാരുടെ മതത്തെപ്പററി ഇനി എഴുതാം:-

1 കരുണാനിധിയും പരമകാരുണികനുമായ അല്ലാഹ്ഹുവിൻെറ നാമത്തിൽ (ആരംഭിക്കുന്നു.) ഭാഗം. 1. അധ്യായം 1. വചനം. 1.)

സമീ:- മുസൽമാന്മാർ പറയുന്നതു്, ഖുർആൻ ദൈവത്തിൻേറതാണെന്നത്രേ, എന്നാൽ മററാരോ ആണു് ഇതു നിർമ്മിച്ചതെന്നു് ഈ വചനത്തിൽ നിന്നു വ്യക്തമാകുന്നു. ദൈവമുണ്ടാക്കിയതാണെങ്കിൽ അല്ലാഹ്ഹുവിൻെറ നാമത്തിൽ ആരംഭിക്കുന്നു എന്നു പറയുകയില്ലായിരുന്നു. 'ആരംഭത്തിലെ മനുഷ്യക്കു് ഉപദേശത്തിനു്'' എന്നേപറയുമായിരുന്നുള്ളു. മനുഷ്യക്കു് ശിക്ഷണം നല്കുന്നു, നിങ്ങളിങ്ങനെ പറയുകയെന്നു് – എന്നായാലും ശരിയല്ല. എന്തെന്നാൽ പാപത്തിൻെറ ആരംഭവും ദൈവനാമത്തോടു ചേന്നു് ദൂഷിതമാകും. അവൻ കരുണാനിധിയും പരമകാരുണികനുമാണെങ്കിൽ തൻെറ സൃഷ്ടിയിൽ, മനുഷ്യക്കു് സുഖത്തിനുവേണ്ടി അന്യജീവികളെ ദാരുണമായ പീഡയേല്പിച്ചു് കൊന്നു് മാംസം തിന്നുകൊള്ളാൻ അനുജ്ഞ നല്കിയതെന്തിനു്? അവ നിരപരാധികളും ദൈവസൃഷ്ടികളും അല്ലേ? ദൈവനാമത്തിൽ നല്ലതിൻെറ ആരംഭം, ചീത്തയുടെയല്ല എന്നാണു പറയുന്നതെങ്കിൽ അതിൽ ഉരുണ്ടുകളിയുണ്ടു്. കള്ളവും ചതിയും അസത്യഭാഷണാദികളും മററും ദൈവനാമത്തിൽ തുടങ്ങുമോ? ഇതിൽ നിന്നാവുമോ കശാപ്പുകാരൻ പശുവിൻെറയും മററും കഴുത്തു മുറിക്കുമ്പോൾ 'ബിസ്മില്ലാഹ്'' എന്ന വചനം ചൊല്ലുന്നതു്? മേൽപറഞ്ഞതാണു് അർത്ഥമെങ്കിൽ ചീത്തക്കാര്യങ്ങൾ മുസൽമാന്മാർ ദൈവനാമത്തിൽ തുടങ്ങുന്നു. മുസ്ലീങ്ങളുടെ ദൈവം ദയാലുവുമല്ല. ആ മൃഗങ്ങളോടു് ദയയില്ലാത്തതു തന്നെ, കാരണം. മുസൽമാന്മാക്കു് ഈ വചനത്തിൻെറ അർത്ഥം അറിയില്ലെങ്കിൽ ഈ വചനം പ്രകടമായതു് വെറുതെയാണു്. മുസൽമാന്മാർ വേറെ അർത്ഥമാണു് പറയുന്നതെങ്കിൽ എന്താണിതിൻെറ ശുദ്ധമായ അർത്ഥം?

2 സർവ്വലോക പരിപാലകനായ അല്ലാഹ്ഹുവിന്നത്രെ സ്തോത്രം. കരുണാനിധി. പരമകാരുണികൻ. (ഭാഗം1, അധ്യായം 1, വചനം 1, സൂക്തം 1-2)

സമീ:- ഖുർആനിലെ ദൈവം സർവലോകപരിപാലകനും കരുണാനിധിയും ക്ഷമാനിധിയുമാണെങ്കിൽ അന്യമതസ്ഥരെയും

മൃഗങ്ങളെയും കൊന്നുകൊള്ളാൻ മുസ്ലീങ്ങൾക്ക് അനുജ്ഞ നല്കമായിരുന്നില്ല. പരമകാരുണികനെങ്കിൽ പാപികളോടും പരമകരുണ കാട്ടുമോ? എങ്കിൽ കാഫറിങ്ങളുടെ കഥ കഴിക്കുക, ഖുർആനിലും പ്രവാചകനിലും വിശ്വസിക്കാത്തവർ കാഫറിങ്ങളാണ്, എന്നു പറയുന്നതെന്തിനു്? ഇതിനാൽ ഖുർആൻ ദൈവകൃതമല്ല.

3 പ്രതിഫലം നല്കപ്പെടുന്ന ദിവസത്തിന്റെ നാഥൻ. നിന്റെ കല്പനകൾക്കേ ഞങ്ങൾ വിധേയരായി ജീവിക്കയുള്ളു. നിന്നോടു മാത്രമേ ഞങ്ങൾ സഹായത്തിന്നു് അപേക്ഷിക്കയുള്ളു. നീ ഞങ്ങൾക്കു നേർമാർഗം കാണിച്ചു തരേണമേ. (1.1.1 3–5)

സമീ:– അല്ലാഹു നിത്യവും ന്യായം ചെയ്യുകയില്ലേ? ഏതോ ഒരു ദിവസമാണോ ന്യായം ചെയ്യുന്നതു്? ഇതിലെന്തോ ഇരുളിച്ചയുണ്ട്. വിധേയത്വവും സഹായമാവശ്യപ്പെടുന്നതും ശരിതന്നെ. ചീത്തക്കാര്യത്തിനും സഹായം ആവശ്യപ്പെടുമോ? നേർമാർഗം മുസ്ലീമിന്റേതേയുള്ളോ? മററുള്ളവരുടേതല്ലേ? നേർമാർഗം സ്വീകരിക്കാത്തതെന്താണ്? ചീത്തയിലേക്ക് നേർമാർഗംഇല്ലല്ലോ. നന്മ ഏവക്കും ഒന്നു തന്നെങ്കിൽ, മുസ്ലീമിന്നു് വിശേഷിച്ചൊന്നില്ല. മററുള്ളവക്ക് നന്മയില്ലെന്നാണെങ്കിൽ അതു് പക്ഷപാതമല്ലേ?

4 അതായതു് നിന്റെ അനുഗ്രഹങ്ങൾക്കു പാത്രമായവരുടെ മാർഗ്ഗം. കോപത്തിനു പാത്രമായവരുടെയും വഴിപിഴച്ചവരുടെയും മാർഗ്ഗമല്ല. (1.1-1.6–7)

സമീ:– മുസ്ലീങ്ങൾ പൂർവജന്മമോ പൂർവകൃത പുണ്യപാപങ്ങളോ അംഗീകരിക്കായ്കയാൽ, ചിലരെ അനുഗ്രഹ പാത്രമാക്കുന്നതും ചിലരെ അല്ലാതാക്കുന്നതും കൊണ്ടു് ദൈവം പക്ഷപാതിയായിത്തീരുന്നു. പാപപുണ്യങ്ങളില്ലാതെ ദുഃഖമോ സുഖമോ നല്കുന്നതു് കേവലം അന്യായം തന്നെ. കാരണമില്ലാതെ ആരോടെങ്കിലും കനിവു കാട്ടുന്നതോ ക്രോധിക്കുന്നതോ ദൈവസ്വഭാവമല്ല. പൂർവാർജിതമായ പുണ്യപാപങ്ങൾ ഇല്ലെങ്കിൽ ദയയുടെയോ ക്രോധത്തിന്റെയോ പ്രകടനം അസാധ്യമാണ്. ഈ വചനം അല്ലാഹു മനുഷ്യനെക്കൊണ്ടു പറയിച്ചെന്നു് ടിപ്പണി കണ്ടിട്ടുണ്ട്. സദാ ഇങ്ങനെ പറയണമെന്നും പറയുന്നുണ്ട്. ഇതിൽ നിന്നു് അറബിയിൽ അക്ഷരമാലയായ അലിഫ് ബേ മുതലായവയും അല്ലാഹു പഠിപ്പിച്ചതാണെന്നല്ലേ വന്നുകൂടുന്നതു്? ഇല്ലെങ്കിൽ അക്ഷരജ്ഞാനമില്ലാതെ വചനം എങ്ങനെ ചൊല്ലി? അതോ കാണാതെ പഠിപ്പിച്ചു കൊടുത്തോ? എങ്കിൽ ഖുർ ആൻ ഇറങ്ങി വന്നതല്ല, കാണാപ്പാഠം പഠിച്ചതാണ്.

ഏതു പുസ്തകത്തിലാണോ പക്ഷപാതമുള്ളതു് അതു് ഈശ്വര കൃതമല്ല. അറബിഭാഷയിൽ ഓതിയതുകൊണ്ടു് അറബികൾക്കു് പഠിക്കാൻ സുഗമവും അന്യർക്കു കഠിനവുമായി. ഇതുകൊണ്ടു് ദൈവത്തിൽ പക്ഷപാതദോഷം വന്നുകൂടുന്നു. സൃഷ്ടിയിലെ സർവമാന ദേശക്കാർക്കും ഒരുപോലെ പരിശ്രമം കൊണ്ടുമാത്രം പഠിക്കാൻ കഴിയുന്ന എല്ലാഭാഷകളിൽ നിന്നും വിലക്ഷണമായ സംസ്കൃതത്തിൽ ദൈവം വേദജ്ഞാനം പകന്നു. അതുപോലെ ചെയ്തിരുന്നെങ്കിൽ പക്ഷപാതദോഷം വരില്ലായിരുന്നു.

5 ഇതു മഹത്തായൊരു ഗ്രന്ഥമാണു്. ഇതിൽ സംശയത്തിനവകാശമേ ഇല്ല. ജീവിതത്തിൽ സൂക്ഷ്മതയുള്ളവർക്കു് ഇതൊരു മാർഗ്ഗദർശനമത്രെ. (അവർ ആരെന്നാൽ) അദൃശ്യ (യാഥാർത്ഥ്യ) ങ്ങളിൽ വിശ്വസിക്കുകയും നമസ്കാരം മുറ പ്രകാരം അനുഷ്ഠിക്കുകയും നാം അവർക്കു നല്കിയതിൽ നിന്നു് (നമ്മുടെ മാർഗ്ഗത്തിൽ) ചിലവഴിക്കുകയും ചെയ്യുന്നവർ. (അപ്രകാരം തന്നെ) നിനക്കു (മുഹമ്മദ് നബിക്കു്) അവതരിപ്പിച്ചതും നിനക്കു മുമ്പ് (പൂർവ്വപ്രവാചകന്മാർക്കു്) അവതരിപ്പിച്ചതുമായ സന്ദേശങ്ങളിൽ വിശ്വസിക്കുകയും പരലോക (ജീവിത)ത്തിൽ ദൃഢമായി വിശ്വസിക്കുകയും ചെയ്യുന്നവരും അവർ തങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള മാർഗ്ഗദർശനത്തിലാണു് നിലകൊള്ളുന്നതു്. വിജയം പ്രാപിക്കുന്നവരും അവരത്രേ. സത്യത്തെ മനഃപൂർവ്വം നിഷേധിച്ചവരാകട്ടെ, അവർക്കു നീ താക്കീതു നല്കുന്നതും നല്കാതിരിക്കുന്നതും സമമാണു്. അവർ (ഒരിക്കലും) വിശ്വസിക്കുകയില്ല. അല്ലാഹ അവരുടെ ഹൃദയങ്ങൾക്കും ചെവികൾക്കും മുദ്ര വച്ചിരിക്കുന്നു. അവരുടെ കണ്ണുകളിന്മേൽ മൂടിയുണ്ടു്. അവർക്കു കഠിന ശിക്ഷയാണുള്ളതു്. (1.1.2. 2-7)

സമീ:- സ്വയം തന്റെ പുസ്തകത്തിന്റെ മഹത്ത്വം ഘോഷിക്കുന്നതു് ഡംഭല്ലേ? ജീവിതത്തിൽ സൂക്ഷ്മതയുള്ളവർ സ്വയം ശരിയായ പാതയിലാണു്. തെററായ പാതയിലുള്ളവർക്കു് നേർവഴി കാട്ടാൻ ഖുർആനു് കഴിയില്ലെങ്കിൽ പിന്നതെന്തിനു കൊള്ളാം? പാപപുണ്യങ്ങളും പുരുഷാർത്ഥവും ചെയ്യാതെ, ദൈവം തന്റെ ഖജനാവിൽ നിന്നു ചെലവുചെയ്യാൻ കൊടുക്കുമോ? കൊടുക്കുമെങ്കിലെല്ലാവർക്കും എന്തുകൊണ്ടു കൊടുക്കുന്നില്ല? മുസൽമാൻമാർ പരിശ്രമം ചെയ്യുന്നതെന്തിനാണു്? ബൈബിൾ സുവിശേഷാദികളിൽ വിശ്വസിക്കുന്നതു് ഉചിതമാണെങ്കിൽ മുസ്ലീങ്ങൾ എന്തുകൊണ്ടു് ബൈബിളിലും മററും വിശ്വസിക്കുന്നില്ല? വിശ്വസിക്കുന്നെങ്കിൽ ഖുർആന്റെ പ്രയോജനമെന്തു്? ഖുർആനിൽ കൂടുതൽ കാര്യങ്ങൾ എഴുതിയിട്ടുണ്ടെന്നാണുത്തരമെങ്കിൽ, ആദ്യ പുസ്തകത്തിൽ എഴുതാൻ ദൈവം മറന്നുപോയോ? മറന്നില്ലെങ്കിൽ ഖുർആൻ ഉണ്ടാക്കിയതു് നിഷ്പ്രയോജനമാണു്. ഖുർആനും ബൈബിളും തമ്മിൽ വലിയ അന്തരമില്ല. വേദത്തെപ്പോലെ ഒരു പൂർണഗ്രന്ഥം എന്തു

കൊണ്ടുണ്ടാക്കിയില്ല? ന്യായവിധിനാളിൽ മാത്രമല്ലാതെ മറ്റൊന്നിലും വിശ്വസിക്കേണ്ടേ? ക്രിസ്ത്യാനിയും മുസ്ലീമും മാത്രമേ ദൈവത്തിൻെറ ശിക്ഷണത്തിൽ വരുവോ? അവരിൽ പാപികളാരുമില്ലേ? അധർമികളായ ക്രിസ്ത്യാനികളും മുസ്ലീങ്ങളും രക്ഷപ്പെടുകയും ധർമാത്മാക്കളായ മററുള്ളവർ രക്ഷപ്പെടാതിരിക്കയും ചെയ്യുന്നതു് മഹാഅന്യായവും അന്ധകാരവുമാണ്.

മുസ്ലീങ്ങളുടെ മതത്തിൽ വിശ്വസിക്കാത്തവരെ കാഫർ എന്നു വിളിക്കുന്നതു് ഏകപക്ഷീയമായ ബിരുദമല്ലേ? ദൈവം അന്തഃകരണത്തിലും കാതിലും മുദ്രകുത്തിയിട്ടും അതുകൊണ്ടു് പാപം ചെയ്യുന്നതു് അവരുടെ ദോഷമല്ലേ? ഈ ദോഷം ദൈവത്തിൻേറതായിരിക്കെ അവരിൽ സുഖദുഃഖമോ പാപപുണ്യങ്ങളോ വന്നുകൂടാത്തതാണ്. പിന്നെന്തിനു് അടിച്ചേല്പിക്കുന്നു? എന്തെന്നാൽ പാപമോ പുണ്യമോ അവർ സ്വതന്ത്രമായല്ലല്ലോ ചെയ്യുന്നതു്.

6 അവരുടെ ഹൃദയങ്ങളിൽ ഒരുരോഗമുണ്ടു്. എന്നിട്ടു് (അവരുടെ ഹിതത്തിനെതിരായ നടപടികളെടുത്തു്) അല്ലാഹു അവരുടെ രോഗം വദ്ധിപ്പിക്കുന്നു. (1.1.2.10)

സമീ:- അപരാധം ചെയ്യാതെ ദൈവം അവരുടെ രോഗം വദ്ധിപ്പിച്ചു. ദയവുകാട്ടിയില്ല. പാവങ്ങരം വളരെ ദുഃഖം അനുഭവിച്ചിരിക്കും. ഇതു് ചെകുത്താനിലും കവിഞ്ഞ പൈശാചികതയല്ലേ? ചിലരുടെ ഹൃദയത്തിൽ മുദ്രയടിക്കുക, ചിലരുടെ രോഗം വദ്ധിപ്പിക്കുക ഇതെല്ലാം ദൈവത്തിൻെറ പണിയല്ല. എന്തെന്നാൽ രോഗം വദ്ധിക്കുന്നതു് സ്വന്തം പാപത്താലാണ്.

7 നിങ്ങരംക്കുവേണ്ടി ഭൂമിയെ ഒരു വിരിപ്പും ആകാശത്തെ ഒരു മേൽത്തട്ടുമാക്കി സൃഷ്ടിക്കുകയും..... (1.1.2.22)

സമീ:- ആകാശം എന്തിൻെറയെങ്കിലും മേൽത്തട്ടാകുമോ? ഇതു് അജ്ഞാനമല്ലേ? ആകാശത്തിനെ മേൽത്തട്ടായി കരുതുന്നതു് ഹാസ്യാസ്പദമാണ്. ഭൂമിയുടെ ഏതെങ്കിലും ഭാഗമായി ആകാശത്തെ കരുതരുതു്.

8 ഇനി നമ്മുടെ ദാസന്നു് നാം അവതരിപ്പിച്ച കൊടുത്ത ഖുർആനിൽ നിങ്ങരംക്കു് സംശയമാണുള്ളതെങ്കിൽ തത്തുല്യമായ ഒരു ഗ്രന്ഥത്തിൽനിന്നു് ഒരധ്യായം നിങ്ങരം കൊണ്ടു വരിക. അല്ലാഹുവിനെ വിട്ടു നിങ്ങരംക്കുള്ള സഹായികളെയും ക്ഷണിച്ചു കൊള്ളുക. നിങ്ങരം സത്യവാദികളാണെങ്കിൽ (ഇതു) നിങ്ങരം ചെയ്യുന്നില്ലെങ്കിൽ, ചെയ്യാൻ നിങ്ങരംക്കു കഴിയുകയില്ല— മനുഷ്യരെയും കല്ലുകളെയും വിറകാക്കി ജ്വലപ്പിക്കുന്ന അഗ്നിയെ നിങ്ങരം സൂക്ഷിച്ചുകൊള്ളുക. സത്യനിഷേധികരംക്കു* വേണ്ടിയത്രേ അതു് ഒരുക്കിവച്ചിരിക്കുന്നതു്. (1.1.2.24)

* സത്യനിഷേധി — കാഫിർ എന്നതിൻെറ ഭാഷാന്തരം.

സമീ:– തത്തുല്യമായ ഒരധ്യായം ഉണ്ടാക്കുന്നതു് വലിയ കാര്യമൊന്നുമല്ല. അക്ബർ ചക്രവർത്തിയുടെ കാലത്തു് കുത്തിടാത്ത ഖുർആൻ, ഫൈജി മൗലവി ഉണ്ടാക്കിയില്ലേ? അതെന്തുതരം നരകാഗ്നിയാണു്? ഈ അഗ്നിയെ ഭയപ്പെടേണ്ടേ? വീഴുന്നതെല്ലാം അതിനു് ഇന്ധനമാണു്. കാഫിറുകൾക്കു് അഗ്നിയൊരുക്കി വച്ചിരിക്കുന്നു എന്നു ഖുർആനിൽ പറയുന്നതുപോലെയാണു് പുരാണങ്ങളിൽ മ്ലേച്ഛന്മാർക്കു് ഘോരനരകം ഉണ്ടാക്കിവച്ചിരിക്കുന്നെന്നു പറയുന്നതും. ആരു പറയുന്നതാണു് നേരു്? അവരവരുടെ വാക്കുകളനുസരിച്ചു് ഇരുവരും സ്വർഗ്ഗത്തിൽ പോകുന്നവരാണു്. പരസ്പരം കുററം പറയുന്നതനുസരിച്ചാണെങ്കിൽ ഇരുക്കൂട്ടരും നരകത്തിലും പോകും. അതിനാൽ ഇരുക്കൂട്ടരുടെയും എതിർപ്പിൽ കാര്യമൊന്നുമില്ല. ധർമിഷ്ഠരായവർ സുഖവും പാപികൾ ദുഃഖവും ഏതു മതത്തിലായാലും അനുഭവിക്കും.

9 സത്യവിശ്വാസം സ്വീകരിക്കുകയും സൽക്കർമ്മങ്ങൾ അനുഷ്ഠിക്കുകയും ചെയ്യുവരെ സന്തോഷവാർത്ത അറിയിക്കുക. അവർക്കുവേണ്ടി ചില തോട്ടങ്ങളുണ്ടായിരിക്കും. അവയുടെ താഴ്ഭാഗങ്ങളിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കും. അവർക്കു് അവിടെവച്ചു് ആഹാരമായി ഒരോ പഴം നല്കുമ്പോഴും ''ഇതു തന്നെയാണു് ഞങ്ങൾക്കു് മുമ്പു് നല്കപ്പെട്ടിരുന്നതു്'' എന്നു് അവർ പറയും ..............അവർക്കവിടെ പരിശുദ്ധരായ ചില ഇണകളുമുണ്ടായിരിക്കും. (1.1.2.25)

സമീ:– ഖുർആനിലെ ഈ സ്വർഗത്തിനു് ലോകത്തിൽ നിന്നു് എന്താണു വ്യത്യാസം? ലോകത്തിലുള്ളവതന്നെയാണു് മുസ്ലീങ്ങളുടെ സ്വർഗ്ഗത്തിലുള്ളതും. വ്യത്യാസം ഇത്രയേയുള്ള-സ്വർഗ്ഗത്തിലെ ആണുങ്ങൾ ഇവിടത്തെപ്പോലെ ജനിക്കയും മരിക്കയും വരികയും പോകുകയും ചെയ്യുന്നില്ല. ഇവിടത്തെ സ്ത്രീകൾ എന്നും ജീവിക്കുന്നില്ല. അവിടത്തെ ഇണകൾ എന്നും ജീവിക്കുന്നു. കയാമത്തിൻെറ(ന്യായവിധിനാൾ)നാൾ വരുന്നതുവരെ അവരെങ്ങനെ നാൾ തള്ളിവിടുമെന്നു് അറിവില്ല. ഖുദാ* അവരോടു് ദയവുകാട്ടുന്നുണ്ടാവാം. ഖുദായുടെ ആശ്രയത്തിൽ നാളുകൾ തള്ളിവിടുന്നുണ്ടാവാം. എങ്കിലതു ശരിതന്നെ. എന്തെന്നാൽ ഈ മുസ്ലീംസ്വർഗ്ഗം ഗോകുലഗോസായികളുടെ ഗോലോകവും അമ്പലവും പോലാണു്. അവിടെ സ്ത്രീകൾക്കു് പുരുഷന്മാരേക്കാൾ മാന്യതകൂടുതലുണ്ടു്. അതുപോലെ ഖുദായുടെ വീട്ടിൽ സ്ത്രീകൾക്കു മാന്യതയും സ്നേഹാദരവും കൂടും. അത്രയും പുരുഷന്മാരോടില്ല. സ്ത്രീകളെ ഖുദാ സദാ

* ഖുദാ—മുസ്ലീങ്ങൾ ദൈവത്തിനു പറയുന്ന മറെറാരു പേരു്.

സ്വർഗ്ഗത്തിൽ വച്ചിരിക്കുകയാണ്. പുരുഷന്മാരെ അല്ലതാനും. ഈ സ്ത്രീകൾ ഖുദാവിന്റെ അനുഗ്രഹമില്ലാതെ എങ്ങനെയാണ് സ്വർഗ്ഗത്തിൽ പാർക്കുന്നത്? ഇതു ശരിയാണെങ്കിൽ ഖുദാ സ്ത്രീജിത നല്ലേ?

10 അല്ലാഹു ആദമിന്നു സർവ്വവസ്തുക്കളുടെയും പേരുകൾ പഠിപ്പിച്ചു. പിന്നീട് ആ സാധനങ്ങളെയെല്ലാം മലക്കുകൾക്കു കാണിച്ചു കൊടുത്തിട്ടു "നിങ്ങൾ സത്യവാദികളാണെങ്കിൽ ഇവയുടെ പേരുകൾ എന്നോടു പറയുക എന്ന് അവൻ അരുളി . ...ആദമേ! അവയുടെ നാമങ്ങൾ നീ അവർക്കു പറഞ്ഞു കൊടുക്കുക എന്ന് അല്ലാഹു കല്പിച്ചരുളി. അങ്ങനെ ആദം അവയുടെനാമങ്ങൾ മലക്കുകൾക്കു പറഞ്ഞു കൊടുത്തു കഴിഞ്ഞപ്പോൾ ആകാശഭൂമികളിലെ അദൃശ്യ കാര്യങ്ങളെല്ലാം എനിക്കറിവുണ്ടെന്നും.........ഞാൻ നിങ്ങളോടു പറഞ്ഞിട്ടില്ലേ എന്ന് അല്ലാഹു മലക്കുകളോടു കല്പിച്ചരുളി. (1.1.2.31-33)

സമീ:- ഇങ്ങനെ മലക്കുകളെ കബളിപ്പിച്ചിട്ട് താൻപോരിമ വെളിവാക്കേണ്ട കാര്യം അല്ലാഹുവിനുണ്ടോ? ഇതൊരു ഡംഭാണ്. വിദ്വാന്മാരിതംഗീകരിക്കില്ല. ഇങ്ങനെ ഊററം കൊള്ളുകയുമില്ല. ഇത്തരം കാര്യങ്ങൾ കൊണ്ടാണോ ഖുദാ മഹത്വം വെളിവാക്കുന്നത്? അപരിഷ്കൃതർക്കിടയിൽ ഏതുതരം അന്ധവിശ്വാസവും ഭംഗിയായി വിലപ്പോകും, സഭ്യജനങ്ങൾക്കിടയിൽ നടക്കുകയില്ല.

11 ആദമിനെ നിങ്ങൾ സാഷ്ടാംഗം പ്രണമിക്കുക. എന്നു മലക്കുകളോടു നാം കല്പിച്ച സന്ദർഭവും സ്മരണീയമാണ്. അന്നേരം ഇബ്ലീസൊഴികെ മററുള്ളവരെല്ലാം തന്നെ സാഷ്ടാംഗം നമസ്കരിച്ചു അവൻ വൈമനസ്യം കാണിക്കുകയും അഹംഭാവം നടിക്കുകയുമാണ് ചെയ്തത്. അവൻ സത്യനിഷേധികളിൽ പെട്ടവനായിരുന്നു, (1.1.2.34)

സമീ:- ഇതിൽ നിന്ന് ഭൂത, ഭവിഷ്യ, വർത്തമാനകാര്യങ്ങളെപ്പററി അറിയാവുന്ന സർവജ്ഞനല്ലായിരുന്നു ഖുദായെന്നു തെളിയുന്നു. അറിയാമായിരുന്നെങ്കിൽ ഇബ്ലീസിനെ എന്തിനുണ്ടാക്കി. ഖുദാവിൽ തേജസ്സും ഇല്ലായിരുന്നു. അല്ലെങ്കിൽ ഇബ്ലീസ് ഖുദാവിന്റെ ആജ്ഞ അനുസരിക്കാതിരുന്നിട്ടും ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. നോക്കുക, ഒരു കാഫിർ ഇബ്ലീസ് ഖുദായെ അടിപറയിച്ചപ്പോൾ മുസ്ലീങ്ങൾ പറയുംപ്രകാരം വേറെയും ഒട്ടേറെ സത്യനിഷേധികൾ ഉണ്ടായിരിക്കെ അവരോട് മുസ്ലീം ഖുദാവിന്റെയും മുസ്ലീങ്ങളുടെയും എന്തു പെരുട്ടു നടക്കുമെന്നാണ്? ചിലപ്പോഴെല്ലാം ദൈവം ചിലരുടെ രോഗം വർദ്ധിപ്പിക്കുന്നു. ചില പ്പോൾ ചിലരെ വഴിതെററിക്കുന്നു. ഇതെല്ലാം ഖുദാ ഇബ്ലീസിൽ നിന്നു പഠിച്ചതാവാം. ഇബ്ലീസ് ഖുദാവിൽ നിന്നും!

ഇബ്‌ലീസിന് ഖുദായല്ലാതെ മറെറാരു ആശാൻ ഉണ്ടാവാനിടയില്ല.

12 ആദമേ! നീയും നിന്റെ ഇണയും ഈ തോട്ടത്തിൽ താമസിക്കുകയും ഇതിൽ നിങ്ങൾ ഇച്ഛിക്കുന്നേടത്തു നിന്ന് യഥേഷ്ടം ആഹാരം കഴിക്കുകയും ചെയ്തുകൊള്ളുക. എന്നാൽ ഈ വൃക്ഷത്തെ നിങ്ങൾ സമീപിച്ചു പോകരുത്. നിങ്ങൾ അക്രമികളായിത്തീരും എന്നു നാം കല്പിച്ചു എന്നാൽ പിശാച് അവരെ അതിൽ നിന്നു തെററിക്കുകയും അവർ രണ്ടുപേരെയും അവർ ജീവിച്ചിരുന്ന സ്ഥലത്തുനിന്നു പുറന്തള്ളുകയും ചെയ്തു. നിങ്ങൾ ഇറങ്ങിപ്പൊയ്ക്കൊള്ളുക നിങ്ങൾ പരസ്പരം ശത്രുക്കളാകുന്നു ; നിങ്ങൾക്ക് ഒരു നിശ്ചിത കാലം വരേയ്ക്കും ഭൂമിയിൽ വാസസ്ഥലവും ജീവിതവിഭവങ്ങളും ഉണ്ടായിരിക്കും. പിന്നീട് ആദം തന്റെ രക്ഷിതാവിങ്കൽ നിന്നു ചില തത്ത്വങ്ങൾ ഗ്രഹിച്ചു (മടങ്ങി.) (1.1.2. 35-37)

സമീ:- ഖുദായുടെ അല്പജ്ഞതനോക്കുക. സ്വർഗ്ഗത്തിൽ വസിക്കുവാൻ ആശീർവാദം നല്കി; പിന്നല്പം കഴിഞ്ഞു് പറയുന്നു – ഇറങ്ങിൻ! എന്ന്. ഭവിഷ്യത്തിനെപ്പററി അറിവുണ്ടായിരുന്നെങ്കിൽ വരം എന്തിനു നല്കി? വഴിതെററിക്കുന്ന ഇബ്‌ലീസിനെ ശിക്ഷിക്കാതിരുന്നതു് കഴിവില്ലായ്മയാണെന്നു തോന്നുന്നു. ആ വൃക്ഷം ആർക്കുവേണ്ടി സൃഷ്ടിച്ചതാണ്? തനിക്കുവേണ്ടിയോ മററുള്ളവർക്കുവേണ്ടിയോ? മററുള്ളവർക്കുവേണ്ടിയാണെങ്കിൽ വിലക്കിയതെന്തിന്? ഇതിനാൽ ഇത്തരം കാര്യങ്ങൾ ഖുദായ്ക്കോ അവനുണ്ടാക്കിയ ഗ്രന്ഥത്തിനോ ചേർന്നതല്ല. ആദാമദ്ദേഹം ദൈവത്തിൽ നിന്ന് എന്തൊക്കെയാണ് പഠിച്ചു വന്നതു്? ഭൂമിയിലദ്ദേഹം വന്നതു് എപ്രകാരമാണ്? ആ തോട്ടം പർവതത്തിലായിരുന്നോ? ആകാശത്തിലായിരുന്നോ? അവിടുന്നെങ്ങനെഇറങ്ങിവന്നു? പക്ഷിയെപ്പോലെ പറന്നുവന്നോഅതോ മുകളിൽനിന്നു പൊട്ടിവീണോ? ഇതിൽ നിന്നു് ഒരുകാര്യം സ്പഷ്ടമാകുന്നു. ആദാമിനെ മണ്ണുകൊണ്ടാണുണ്ടാക്കിയതെങ്കിൽ ഇവരുടെ സ്വർഗ്ഗത്തിലും മണ്ണുണ്ടോ? അവിടെ ബാക്കിയുള്ള മലക്കുകളുംമററും ഇത്തരം ശരീരക്കാരാവാം. മണ്ണുകൊണ്ടുള്ള ശരീരം ഇന്ദ്രിയഭോഗരഹിതമാവുകയില്ല. മണ്ണുകൊണ്ടുള്ള ശരീരക്കാർ മരിച്ചേതീരൂ. മരിക്കുന്നപക്ഷം അവിടെനിന്നെങ്ങോട്ടുപോകും? മൃത്യു ഉണ്ടാവുകയില്ലെന്നാണെങ്കിൽ, ജനനവും ഉണ്ടായിട്ടില്ല. ജന്മമുണ്ടെങ്കിൽ മരണവുമുണ്ടു്. അങ്ങനെയെങ്കിൽ സ്വർഗ്ഗത്തിലെ സ്ത്രീകൾ എക്കാലവും അവിടെ ജീവിക്കുന്നു എന്ന് ഖുർആനിലെഴുതിയിരിക്കുന്നതു് അസത്യമായിത്തീരും. എന്തെന്നാൽ അവരും നിശ്ചയമായും മരിക്കും. അങ്ങനെയെങ്കിൽ സ്വർഗ്ഗത്തിൽ പോകുന്നവരും മരിക്കുമെന്നു തീർച്ച.

13 ഒരു ദിവസത്തെ സൂക്ഷിച്ചുകൊള്ളുക. അന്ന് ഒരാളും മററൊരാറക്കു വേണ്ടി യാതൊരു ബാദ്ധ്യതയും നിറവേററുകയില്ല. ആരിൽ നിന്നും ഒരു ശുപാർശയും സ്വീകരിക്കപ്പെടുകയില്ല. ഒരാളിൽ നിന്നും ഒരുപ്രായശ്ചിത്തവും വാങ്ങുകയില്ല. യാതൊരു സഹായവും അവക്കു ലഭിക്കുകയുമില്ല. (1.1.2.48)

സമീ:– ഈ നാളുകളെ ഭയപ്പെടേണ്ടേ? ചീത്ത ചെയ്യുവാൻ എന്നാളും പേടിക്കണം. ശിപാർശ കേറക്കുകയില്ലെങ്കിൽ പ്രവാചകൻെറ സാക്ഷ്യമോ ശിപാർശയോകൊണ്ട് സ്വർഗ്ഗം കിട്ടുമെന്ന വചനം എങ്ങനെ സത്യമാകും? ഖുദാ സ്വർഗ്ഗത്തിലുള്ളവരെയല്ലാതെ നരകത്തിലുള്ളവരെ തുണയ്ക്കുകയില്ലേ? അങ്ങനെയെങ്കിൽ ഖുദാ പക്ഷപാതിയാണ്.

14 മൂസാക്കു നാം വേദഗ്രന്ഥവും വേർതിരിക്കാനുള്ള കഴിവും നല്കിയ– (1.1.2 53)

സമീ:– മൂസാക്കു് വേദഗ്രന്ഥം നല്കിയെങ്കിൽ ഖുർആൻ ഉണ്ടായതു വെറുതെയാണ്. മൂസാക്കു് (മോശ) അദ്ഭുതശക്തി നല്കിയെന്നു് ബൈബിളിലും ഖുർആനിലും എഴുതിയിട്ടുണ്ട്. പക്ഷേ ഇതു് അംഗീകരിക്കാവുന്നതല്ല. എന്തെന്നാൽ അങ്ങനെ അന്നു ചെയ്തെങ്കിൽ ഇന്നും ചെയ്യണം. ഇപ്പോഴില്ലാത്തതു് പണ്ടും ഇല്ല. സ്വാർത്ഥികൾ ഇന്നും അറിവില്ലാത്തവരുടെ മുൻപിൽ വിജ്ഞരായി നടിക്കുന്നതുപോലെ അന്നും കാപട്യം കാണിച്ചിരിക്കണം. ഖുദായും സേവകരും ഇന്നുമുണ്ടല്ലോ. പിന്നെന്താണ് അദ്ഭുതശക്തി കാട്ടാത്തതും ചെയ്യാത്തതും? മൂസാക്കു് വേദഗ്രന്ഥം നല്കിയെങ്കിൽ വീണ്ടും ഖുർആൻ എന്തിനു നല്കി? നല്ലതും ചീത്തയും ചെയ്യാനും ചെയ്യാതിരിക്കാനും ഉപദേശിക്കുന്നതു് സർവത്ര ഒരുപോലെയാകയാൽ വീണ്ടും വീണ്ടും വിഭിന്ന പുസ്തകങ്ങളുണ്ടാക്കുന്നതു് പുനരുക്തിദോഷമാണ്. മൂസയ്ക്കും മററും നല്കിയ പുസ്തകത്തിൽ ദൈവം വല്ലതെററും പറഞ്ഞിരുന്നോ?

15 നിങ്ങളുടെ പാപങ്ങൾ നാം പൊറുത്തുതരും. സുകൃതം ചെയ്യുവരോടു നാം കൂടുതൽ ഔദാര്യം കാണിക്കുകതന്നെ ചെയ്യും. (1.1.2.58)

സമീ:– ഖുദായുടെ ഈ ഉപദേശം എല്ലാവരേയും പാപികളാക്കുന്നതല്ലേ? പാപം പൊറുക്കുന്ന ഒരു ആശ്രയകേന്ദ്രമുണ്ടായാൽ മനുഷ്യരാരും പിന്നെ പാപത്തെ ഭയപ്പെടുകയില്ല. അതിനാൽ ഇങ്ങനെ പറയുന്നതു് ഖുദായോ ഇതു് ഖുദാ ഉണ്ടാക്കിയ പുസ്തകമോ അല്ല. എന്തെന്നാൽ അവൻ ന്യായകാരിയാണ്. പാപം ക്ഷമിക്കുമ്പോൾ അന്യായകാരിയാകും. കുററത്തിനു തക്കവണ്ണം ശിക്ഷ നല്കിയാലേ ന്യായകാരിയാവൂ.

16 മൂസാ തൻെറ ജനതയ്ക്കുവേണ്ടി വെള്ളം ആവശ്യപ്പെട്ട സന്ദർഭവും സ്മരണീയമത്രെ. അപ്പോൾ നിൻെറ വടികൊണ്ട് പാറയിന്മേൽ അടിക്കുക എന്നു നാം അരുളി. അന്നേരം പന്ത്രണ്ട് ഉറവുകൾ അതിൽ നിന്നു പൊട്ടിയൊലിച്ചു. (1.1.2.60)

**സമീ:-** നോക്കൂ അസംഭവ്യമായ ഇത്തരം കാര്യങ്ങൾ വേറാരാനും പറയുമോ? ഒരു കല്ലിൽ വടികൊണ്ടടിച്ചാൽ പന്ത്രണ്ടുറവ ഒരിക്കലും ഉണ്ടാവുകയില്ല. ആ പാറയ്ക്കകം പൊള്ളയാക്കി വെള്ളം നിറച്ച് പന്ത്രണ്ട് ദ്വാരമിട്ടാൽ മാത്രമേ ഇങ്ങനെ വെള്ളം ഒഴുകൂ.

17 നിങ്ങൾ നിന്ദ്യരായ കുരങ്ങന്മാരായിത്തീരുക എന്ന് അന്നേരം നാം അവരോടു കല്പിച്ചു. അങ്ങനെ ആസംഭവം അന്നുള്ളവർക്കും പില്ക്കാലങ്ങളിൽ വരുന്നവർക്കും നാം ഒരു പാഠമാക്കിവച്ചു. സൂക്ഷ്മതയുള്ളവർക്ക് ഒരു തത്വോപദേശവും. (1.1.2.65-66)

**സമീ;-** നിന്ദ്യരായ കുരങ്ങന്മാരാവുകയെന്ന് വെറുതേ പേടിപ്പിക്കാൻ പറഞ്ഞതാണോ? എങ്കിലതു് മിഥ്യയായി. അതോ കളിപ്പിച്ചതോ? ഇങ്ങനെയെല്ലാം പറയുന്നതു് ഏതായാലും ഖുദായല്ല. ഇതെല്ലാം എഴുതിയിരിക്കുന്ന പുസ്തകം ദൈവകൃതവുമല്ല.

18 മൃതിയടഞ്ഞവരെ അല്ലാഹു ജീവിപ്പിക്കുന്നതു് അങ്ങനെയാകുന്നു. അവൻ നിങ്ങൾക്കു തൻെറ ദൃഷ്ടാന്തങ്ങൾ കാണിച്ചു തരുന്നതു നിങ്ങൾ ചിന്തിച്ചു ഗ്രഹിക്കുവാനാണ്. (1.1.2.73)

**സമീ:-** മരിച്ചവരെ ഖുദാ ജീവിപ്പിച്ചിരുന്നോ? എങ്കിൽ ഇപ്പോൾ എന്തുകൊണ്ട് ജീവിപ്പിക്കുന്നില്ല? കയാമത്തിൻെറ നാൾ വരെ കബറുകളിൽ കിടന്നു കളയുമോ? ഇപ്പോഴവർ തടവിലാണോ? ഇത്രയൊക്കെയേയുള്ളോ ദൈവത്തിൻെറ കൃതികൾ? ഭൂമിയും സൂര്യചന്ദ്രന്മാരും കൃതികളല്ലേ? ലോകത്തിൽ കാണപ്പെടുന്ന വിവിധ രചനാവിശേഷങ്ങൾ ദൈവത്തിൻെറ കൃതികളല്ലേ?

19 അവർ സ്വർഗ്ഗവാസികളായിരിക്കും അവർ അതിലാണ് ശാശ്വതമായി നിവസിക്കുക. (1.1.2.82)

**സമീ:-** അനന്തമായ പാപപുണ്യങ്ങൾ ചെയ്യുവാൻ ഒരു ജീവനും സാമർത്ഥ്യമില്ല. അതിനാൽ എന്നും സ്വർഗ്ഗത്തിലോ നരകത്തിലോ കഴിയുവാൻ സാധ്യമല്ല. ഇങ്ങനെ പാർപ്പിക്കുന്ന ഖുദാ അന്യായക്കാരനും അജ്ഞനുമായിത്തീരില്ലേ? കയാമത്തിൻെറ നാളിൽ ന്യായവിധിയുണ്ടായാൽ അതു് പാപപുണ്യങ്ങൾക്കു നിരക്കുന്നതാകണം. അനന്തമല്ലാത്തതിൻെറ ഫലം എങ്ങനെ അനന്തമാകും? സൃഷ്ടിയുണ്ടായി ഏഴെണ്ണായിരം വർഷങ്ങളെ ആയിട്ടുള്ളെന്നാണ് ഇവർ പറയുന്നതു്. ഇതിനുമുൻപ് ദൈവം വെറുതെയിരി

ക്കുകയായിരുന്നോ? കയാമത്തിനുശേഷവും വെറുതേയിരിക്കുമോ? ഇതെല്ലാം കുട്ടിക്കളിപോലിരിക്കുന്നു. എന്തെന്നാൽ ഈശ്വരൻെറ പ്രവൃത്തികൾ എന്നും നടന്നുകൊണ്ടിരിക്കും. പാപപുണ്യങ്ങളുടെ അളവനുസരിച്ചേ അതിൻെറ ഫലവും നല്കൂ. അതിനാൽ ഖുർആനിൽ ഇപ്പറഞ്ഞിരിക്കുന്നതു് നേരല്ല.

20 നിങ്ങൾ അന്യോന്യം രക്തം ചിന്തുകയില്ല, സ്വജനങ്ങളെ അവരവരുടെ വീടുകളിൽ നിന്നു പുറന്തള്ളുകയുമില്ല എന്നു നിങ്ങളുടെ പക്കൽ നിന്നു നാം കരാറു വാങ്ങിയ സന്ദർഭം സ്മരണീയമത്രെ. പിന്നീടു നിങ്ങൾ സമ്മതിച്ചു ശരിവച്ചു. നിങ്ങൾ സാക്ഷ്യം വഹിക്കുന്നുമുണ്ട്. എന്നിട്ടുകൂടി കൂട്ടരേ! നിങ്ങളിതാ പരസ്പരം കൊല ചെയ്തുകൊണ്ടിരിക്കുന്നു. നിങ്ങളിൽ ഒരു വിഭാഗത്തെ അവരുടെ ഭവനങ്ങളിൽനിന്നു ബഹിഷ്കരിച്ചുകൊണ്ടിരിക്കുന്നു

(1 1.2.84-85)

സമീ:- പ്രതിജ്ഞ ചെയ്യിക്കുന്നതും ചെയ്യുന്നതും അല്പജ്ഞരോ പരമാത്മാവോ? ഈശ്വരൻ സർവജ്ഞനാകയാൽ അല്പജ്ഞരായ ലൗകിക മനുഷ്യരെപ്പോലെ എന്തിനു ചെയ്യണം? പരസ്പരം ചോരയൊഴുക്കരുതെന്നും സ്വന്തക്കാരെ കുടിയിറക്കരുതെന്നും പറയുന്നതിന്നർഥം മററുമതക്കാരുടെ ചോര ചിന്തണമെന്നും ആട്ടിയോടിക്കണമെന്നുമല്ലേ? ഇതു നല്ലകാര്യമോ? ഇതു് മിഥ്യയും മൂഢതയും പക്ഷപാതവുമാണു്. പ്രതിജ്ഞയ്ക്കു വിരുദ്ധമായി പ്രവർത്തിക്കുമെന്നു് ഈശ്വരനറിവില്ലായിരുന്നോ? മുസ്ലിങ്ങളുടെ ഖുദായ്ക്കും ക്രിസ്ത്യാനികളുടെ ദൈവത്തിനും സാദൃശ്യം വളരെയുണ്ടെന്നു് ഇതിൽ നിന്നു തെളിയുന്നു. ഖുർആൻ സ്വതന്ത്രകൃതിയല്ല. എന്തെന്നാൽ ഇതിലെ കുറച്ചു കാര്യങ്ങളൊഴികെ മററെല്ലാം ബൈബിളിൽ ഉള്ളതാണു്.

21 പരലോകത്തെ വിററു് ഇഹലോകജീവിതത്തെ പകരം വാങ്ങിയവരത്രെ അവർ. അതുകൊണ്ടു് അവരുടെ ശിക്ഷ ലഘൂകരിക്കുകയില്ല. അവക്കു് സഹായം ലഭിക്കുകയുമില്ല. (1.1.2.86)

സമീ:- ഇത്തരം ഈഷ്യാദ്വേഷങ്ങൾ ഈശ്വരൻെറ പക്കൽ നിന്നുണ്ടാവുമോ? ശിക്ഷ ലഘൂകരിക്കപ്പെടുകയും സഹായം ലഭിക്കുകയും ചെയ്യുന്നവരാരാണു്? അവർ പാപികളാണെങ്കിൽ, പാപത്തിനു ശിക്ഷ നല്കാതെ ലഘൂകരിക്കുന്നതു് അന്യായമാകും. ശിക്ഷ നല്കി പാപം ലഘൂകരിക്കപ്പെടുമെന്നാണെങ്കിൽ, ഈ വചനത്തിൽ പറഞ്ഞിരിക്കുന്നവക്കും അങ്ങനെ പാപം ലഘൂകരിക്കാവുന്നതാണു്. ശിക്ഷിച്ചിട്ടും പാപം ലഘൂകരിക്കുന്നില്ലെങ്കിൽ അതും അന്യായമാകും. പാപങ്ങൾ ലഘൂകരിക്കുന്നതിൻെറ പ്രയോജനം

ധർമാത്മാക്കൾക്കാണെങ്കിൽ അവരുടെ പാപങ്ങൾ ലഘൂകരിച്ചിരിക്കെ ഖുദാ പിന്നെന്തു ചെയ്‌വാനാണ്? ഇതൊന്നും വിദ്വാന്മാരെഴുതിയതല്ല. വാസ്തവത്തിൽ ധർമാത്മാക്കൾക്ക് സുഖവും അധർമികൾക്ക് ദുഃഖവും അവരവരുടെ പ്രവൃത്തിക്കു യോജിച്ച വണ്ണം എപ്പോഴും കിട്ടേണ്ടതാണ്.

22 നാം മൂസാക്കു വേദം നല്കിയിട്ടുണ്ട്. അദ്ദേഹത്തിനുശേഷം തുടരെത്തുടരെ ദൂതന്മാരെ അയച്ചുകൊണ്ടുമിരുന്നു. മര്യമിൻെറ മകൻ ഈസാ*യ്ക്ക് നാം വ്യക്തമായ ദൃഷ്ടാന്തങ്ങൾ നല്കി. പരിശുദ്ധാത്മാവിനെ *ff* കൊണ്ട് അദ്ദേഹത്തിനു നാം പിൻബലം നല്കി. അപ്പോൾ നിങ്ങളിഷ്ടപ്പെടാത്ത സന്ദേശവും കൊണ്ട് ഓരോ ദൂതൻ നിങ്ങളുടെ അടുക്കൽ വരുമ്പോഴും നിങ്ങൾ അഹംഭാവം നടിക്കുകയും അവരിൽ ചിലരെ നിഷേധിക്കുകയും ചിലരെ വധിക്കുകയുമാണോ ചെയ്യുന്നത്. (1.1.2.87)

**സമീ:-** മോശയ്ക്കു വേദം കൊടുത്തെന്നു ഖുർആൻ സാക്ഷ്യപ്പെടുത്തുമ്പോൾ അതു വിശ്വസിക്കാൻ മുസ്ലീങ്ങൾ നിർബ്ബന്ധിതരായി. അതിലുള്ള ദോഷങ്ങളും മുസ്ലീംമതത്തിൽ വന്നുപെട്ടു. വ്യക്തമായ ദൃഷ്ടാന്തങ്ങളെന്നു പറയുന്നതു വെറുതെയാണ്. പാവം മനുഷ്യരെ വലയിൽ വീഴ്ത്താൻ അസത്യങ്ങൾ പ്രചരിപ്പിച്ചതാണ്. എന്തെന്നാൽ സൃഷ്ടിക്രമത്തിനു വിരുദ്ധമായതെല്ലാം പൊളിയാണ്. അന്നത്തെ ദൃഷ്ടാന്തങ്ങളിന്നെന്താണില്ലാത്തത്? ഇന്നവ ഇല്ലെങ്കിൽ അന്നുമില്ലായിരുന്നു. ഇതിൽ സംശയമില്ല.

23 അവരുടെ സത്യനിഷേധ സ്വഭാവം മൂലം അല്ലാഹു അവരെ ശപിച്ചു കഴിഞ്ഞിട്ടുണ്ട്. (1.1.2.88)

**സമീ:-** അന്യരെ നിങ്ങൾ സത്യനിഷേധി (കാഫിർ) കളെന്നു വിളിക്കുമ്പോൾ അവർ നിങ്ങളെയും അങ്ങനെ വിളിക്കുകയില്ലേ? അവരുടെമതത്തിലെ ഈശ്വരനെക്കൊണ്ടു ഭള്ളു പറയിക്കുകയില്ലേ? ഇവരിലാരാണ് ശരി? ആരാണ് തെററ്? ചിന്തിച്ചാൽ എല്ലാ മതങ്ങളിലും തെററു കാണാം. സത്യം എല്ലായിടത്തും ഒന്നുതന്നെ ആയിരിക്കും. ഈ വഴക്കും വക്കാണവുമെല്ലാം വെറും വിഡ്ഢിത്തമാണ്.

24 സത്യത്തിൽ വിശ്വസിക്കുന്നവർക്ക് ഒരു മാർഗ്ഗദർശനവും ഒരു സന്തോഷവാർത്തയുമാണ്......വല്ലവരും അല്ലാഹുവിൻെറയും അവൻെറ ദൂതന്മാരുടെയും ജിബ്‌രീൽ, × മീക്കായീൽ × എന്നിവരുടെയും ശത്രുവായിത്തീർന്നാൽ, അല്ലാഹുവും (അത്തരം) സത്യനിഷേധികളുടെ ശത്രുവാകുന്നു. (1.1.2.97-98)

---

* യേശു. *ff*. റൂഹുൽ കുദ്സ് എന്നു മൂലം. ഗബ്റിയേൽ എന്ന പരിശുദ്ധാത്മാവ് യേശുവിന്നൊപ്പം സദാ ഉണ്ടായിരുന്നത്രേ. × ഗബ്രിയേൽ × മൈക്കേൽ

സമീ:– ഖുദായ്ക്കു് പങ്കാളികളാരുമില്ലെന്നു് മുസ്ലീങ്ങൾ പറയുമ്പോൾ, ഇപ്പോഴിവിടെയീ സൈന്യം സഹായത്തിനിറങ്ങിവന്നതെവിടുന്നാണു്? അന്യരുടെ ശത്രുക്കൾ ഖുദായുടെയും ശത്രുവാണോ? അങ്ങനെയാണെങ്കിൽ ശരിയല്ല. എന്തെന്നാൽ ഈശ്വരൻ ആരുടെയും ശത്രുവല്ല.

25 അല്ലാഹുവാകട്ടെ താനുദ്ദേശിക്കുന്നവർക്കു് തന്റെ അനുഗ്രഹം പ്രത്യേകമായി നല്കുന്നു. (1.1.2.105)

സമീ:– പ്രധാനിയാകാനോ ദയയ്ക്കോ യോഗ്യനല്ലാത്തയാളിനെയും പ്രധാനിയാക്കുകയും ദയവുകാട്ടുകയും ചെയ്യുമോ? എങ്കിൽ ഖുദാ മഹാ താന്തോന്നിതന്നെ. എങ്കിൽ പിന്നെ ആരു് നന്മ ചെയ്യും? ചീത്ത ആരുപേക്ഷിക്കും? എന്തെന്നാൽ ദൈവത്തിന്റെ ഇഷ്ടത്തിലാണു്, കർമ്മഫലത്തിലല്ല ഒന്നും നിർഭരമായിരിക്കുന്നതു്. ഇതെല്ലാവരിലും അനാസ്ഥയുണ്ടാക്കി കർമ്മവിമുഖരാക്കും.

26 വേദക്കാരിൽ പലരും നിങ്ങളെ സത്യനിഷേധികളാക്കി മാററാനാഗ്രഹിക്കുന്നു. (1.1.2.109)

സമീ:– നോക്കൂ! ദൈവം തന്നെ അവരെ കാഫിറുകൾ നിങ്ങളെവഴിതെററിക്കുമെന്നു ഭയപ്പെടുത്തുന്നു. സർവജ്ഞനാണെങ്കിൽ ദൈവം ഇങ്ങനെ പറയുകയില്ല. ഇതു് ദൈവവചനവുമല്ല.

27 നിങ്ങൾ എങ്ങോട്ടു തിരിഞ്ഞു നിന്നാലും അവിടെയെല്ലാം അല്ലാഹുവിന്റെ മുഖം ഉണ്ടു്. (1.1.2.115)

സമീ:– ഈ കാര്യം ശരിയാണെങ്കിൽ മുസൽമാൻമാർ കിബ്‌ല (മെക്ക) യ്ക്കുനേരെ നോക്കി നിസ്കരിക്കുന്നതെന്തിനു്? അങ്ങനെ ചെയ്യണമെന്നു് വിധിയുണ്ടെങ്കിൽ, എങ്ങോട്ടും നോക്കാമെന്ന വിധി ഇതിലില്ലേ? ഏതെങ്കിലും ഒന്നു കള്ളവും ഒന്നു നേരുമായിരിക്കുമോ? കൂടാതെ അല്ലാഹുവിന്റെ മുഖം എല്ലായിടത്തോട്ടും തിരിഞ്ഞിരിക്കുകയില്ല. ഒരു മുഖം ഒരിടത്തോട്ടേ ഇരിക്കൂ എല്ലായിടത്തോട്ടും എങ്ങനെ തിരിഞ്ഞിരിക്കും? ഇതൊന്നും സംഗതമായ കാര്യമല്ല.

28 അല്ല, ആകാശ ഭൂമികളുടെ നിർമ്മാതാവ്. അവൻ വല്ല കാര്യവും കല്പിച്ചു കഴിഞ്ഞാൽ ഉണ്ടാവുക എന്നു പറയുകമാത്രമാണു് അവൻ ചെയ്യുന്നതു്. ഉടനെ അതുണ്ടാകുന്നു. (1.1.2.117)

സമീ:– കൊള്ളാം. ഖുദാകല്പിച്ചു-'ഉണ്ടാവ്' എന്നു്. ആരാണു് കല്പന കേട്ടതു്? ആരോടു കല്പിച്ചു? ആരാണുണ്ടായതു്? ഏതു കാരണത്തിൽ നിന്നുണ്ടായി? സൃഷ്ടിക്കു മുൻപ് ഖുദാ മാത്രമല്ലാതെ

മറെറാന്നുമില്ലായിരുന്നെന്നു് എഴുതിയിരിക്കുമ്പോ൪, ഈ ലോകം എവിടുന്നുണ്ടായി? കാരണമില്ലാതെ കാര്യമൊന്നും ഉണ്ടാവുകയില്ല. എങ്കിൽ ഇതുയും വലിയ ജഗത്തു് കാരണമില്ലാതെവിടുന്നുണ്ടായി? ഇതെല്ലാം വെറും കുട്ടികളുടെ ജല്പനം പോലെയാണു്.

പൂർവപക്ഷം:– അല്ലല്ല. ഖുദായുടെ ഇച്ഛയിൽ നിന്നുണ്ടായി.

ഉത്തരപക്ഷം:– നിങ്ങളിച്ഛിച്ചാൽ ഈച്ചയുടെ ഒരു കാലുണ്ടാകുമോ? ഖുദായുടെ ഇച്ഛയിൽ നിന്നിതെല്ലാം ഉണ്ടായെന്നാണല്ലോ നിങ്ങ൪ പറയുന്നതു്?

പൂർവ:– ഖുദാ സർവശക്തനാണു്. ഇച്ഛിക്കുന്നതു ചെയ്യും.

ഉത്ത:– സർവശക്തനെന്നാലെന്താണർഥം?

പൂർവ:– ഇച്ഛിക്കുന്നതു ചെയ്യാൻ കഴിയുന്നതെന്നു്.

ഉത്ത:– ഖുദായ്ക്കു് വേറൊരു ഖുദായെ ഉണ്ടാക്കാനാവുമോ? സ്വയം മരിക്കാനാവുമോ? മൂഢനും രോഗിയും അജ്ഞാനിയുമാകാമോ?

പൂർവ:– ഒരിക്കലുമില്ല.

ഉത്ത:– എങ്കിൽ തൻെറയും മററുള്ളവരുടെയും ഗുണകർമസ്വഭാവങ്ങ൪ക്കു വിരുദ്ധമായി ഒന്നും ചെയ്യാനാവുകയില്ല. ജഗത്തിൽ ഏതു വസ്തുവുണ്ടാകണമെങ്കിലും ഉണ്ടാക്കണമെങ്കിലും മൂന്നു പദാർഥങ്ങ൪ അനിവാര്യമാണു്. ഒന്നു് ഉണ്ടാക്കുന്നവൻ – കുടമുണ്ടാക്കുന്നവനെപ്പോലെ. രണ്ടു് – കുടത്തിൻെറ മണ്ണു്, മൂന്നു് – കുടമുണ്ടാക്കാനാവശ്യമായ മററു സാധനങ്ങ൪. കുടമുണ്ടാകുന്നതിനു മുൻപു് കുശവനും മണ്ണും മററു സാധനങ്ങളും ഉള്ളതുപോലെ ജഗത്തിൻെറ ഉത്പത്തിക്കു മുൻപു് ജഗത്തിൻെറ കാരണമായ പ്രകൃതിയും അതിൻെറ ഗുണകർമസ്വഭാവങ്ങളും അനാദിയായുണ്ടു്. അതിനാൽ ഖുർആനിൽ പറയുന്നതു് സംഭവിക്കാത്തതാണു്.

29 (മെക്കായിലുള്ള) ആ മന്ദിരത്തെ* മനുഷ്യവർഗ്ഗത്തിനുള്ള ഒരു സമ്മേളന കേന്ദ്രവും സമാധാനവുമായി നാം നിശ്ചയിച്ചു......ഇബ്രാഹീമിൻെറ സ്ഥലത്തെ നിങ്ങ൪ നമസ്കാര സ്ഥലമാക്കുക. (1.1.2.125)

സമീ:– കഅ്ബായ്ക്കു മുൻപു് ഖുദാ മറെറാരു പവിത്രസ്ഥലവും നിർമ്മിച്ചില്ലേ? നിർമ്മിച്ചെങ്കിൽ കഅ്ബാ ഉണ്ടാക്കേണ്ട കാര്യമില്ലായിരുന്നു. നിർമ്മിച്ചെങ്കിൽ പാവം പൂർവികരെ പവിത്രസ്ഥാനം ഇല്ലാതെ നിലനിർത്തിയിരിക്കാം. പവിത്രസ്ഥാനം നിർമ്മിക്കാൻ ഖുദാ അന്നു് മറന്നുപോയതാവാം!

---

* കഅ്ബാമന്ദിരം.

30 വിസ്സീത്തം സ്വയം സ്വീകരിച്ചവനല്ലാതെ മററാരാണ് ഇബ്രാഹീമിന്റെ മതത്തെ വെറുക്കുക. നാം അദ്ദേഹത്തെ ഇഹത്തിൽ ഉത്കൃഷ്ടനായി തിരഞ്ഞെടുത്തിരിക്കുന്നു. പരലോകത്തും അദ്ദേഹം സുകൃതം ചെയ്തവരുടെ കൂട്ടത്തിൽ തന്നെ ആയിരിക്കും. (1.1.2.130)

സമീ:- ഇബ്രാഹീമിന്റെ മതത്തെ വെറുക്കുന്നവരെല്ലാം വിസ്സീകളാവുന്നതെങ്ങനെ? ഇബ്രാഹീമിനെ ദൈവം ഇഷ്ടപ്പെടാൻകാരണമെന്ത്? ധർമാത്മാവായിരുന്നതു കൊണ്ടാണെങ്കിൽ മററനേകം ധർമാത്മാക്കളുണ്ടാവാമല്ലോ. ധർമാത്മാവല്ലാത്തതുകൊണ്ടാണിഷ്ടമെങ്കിൽ അതന്യായമാണ്. ധർമാത്മാക്കളെയല്ലാതെ അധർമികളെ ദൈവം ഇഷ്ടപ്പെടില്ല എന്നതു നേരാണ്.

31 നിന്റെ മുഖം ആകാശത്തു നോക്കി തിരഞ്ഞുകൊണ്ടിരിക്കുന്നതു നാം കാണുന്നുണ്ട്. നീ തൃപ്തിപ്പെടുന്ന ഖിബ്ലയുടെ നേരേ നാമിതാ നിന്നെ തിരിക്കാൻ പോകുന്നു. നിന്റെ മുഖം ആദരണീയമായ പ്രാർഥനാ മന്ദിരത്തിന്റെ ഭാഗത്തേക്കു തിരിക്കുക. നിങ്ങൾ എവിടെയായിരുന്നാലും നിങ്ങളുടെ മുഖം അതിന്റെ ഭാഗത്തേക്കു തിരിക്കുക. (1.2.2.144)

സമീ:- ഇതു് ഏത്തരം വിഗ്രഹാരാധനയാണ്? ചെറുതോ വലുതോ?

പൂർവപക്ഷം:- ഞങ്ങൾ മുസ്ലീങ്ങൾ വിഗ്രഹാരാധകരല്ല വിഗ്രഹഭഞ്ജകരാണ്. ഖിബ്ലയെ ദൈവമായി ഞങ്ങൾ കാണുന്നില്ല.

ഉത്തരപക്ഷം:- വിഗ്രഹാരാധനയെന്നു നിങ്ങൾ പറയുന്നതിലും ആ ആരാധകർ വിഗ്രഹത്തിൽ ദൈവത്തെ കാണുന്നില്ല. പകരം അതിനു മുൻപിൽ ഈശ്വരഭക്തി കാട്ടുന്നു, എന്നേയുള്ളു. വിഗ്രഹഭഞ്ജകരാണെങ്കിൽ എന്തുകൊണ്ടാണ് ഏററവും വലിയ വിഗ്രഹമായ മസ്ജിദ് ഖിബ്ലയെ തകർക്കാഞ്ഞതു്?

പൂർവ:- അതുകൊള്ളാം. ഖിബ്ലയിലേക്കു മുഖം തിരിക്കാൻ ഞങ്ങളോട് ഖുർആൻ അരുളുന്നുണ്ട്. വേദത്തിലില്ലാത്തതു ചെയ്യുന്നവരല്ലേ വിഗ്രഹാരാധകർ? ഞങ്ങൾ എങ്ങനെയാകും? ഖുർആന്റെ അരുളപ്പാട് കാക്കേണ്ടവരാണ് ഞങ്ങൾ.

ഉത്ത:- നിങ്ങൾക്ക് ഖുർആനിലുള്ളതുപോലെ അവർക്ക് പുരാണങ്ങളിൽ അരുളപ്പാടുണ്ട്. നിങ്ങൾ ഖുർആനെ ഖുദായുടെ വാണിയായി ആദരിക്കുന്നതുപോലെ പൗരാണികർ പുരാണത്തെ ഈശ്വരാവതാരമായ വ്യാസന്റെ വചനമായി ഗണിക്കുന്നു. നിങ്ങളിരുവരും തമ്മിൽ വിഗ്രഹാരാധന സംബന്ധിച്ച് വ്യത്യാസമൊന്നും ഇല്ല. നിങ്ങൾ വലിയ വിഗ്രഹാരാധകരും ഇവർ ചെറിയവരുമാണെന്നേയുള്ളു. വീട്ടിൽ നിന്നു പൂച്ചയെ ഓടിക്കാൻ പോയ

പ്പോഠ ഒട്ടകം കയറി പാത്തു എന്നു പറയുന്നതുപോലെ മുഹമ്മദ് നബി കൊച്ചു വിഗ്രഹങ്ങളെ മുസ്ലീങ്ങളുടെ മതത്തിൽ നിന്നു പുറത്താക്കി. പക്ഷേ വലിയ വിഗ്രഹം, പർവ്വതം പോലുള്ള മക്കയിലെ മസ്ജിദ് മുസൽമാന്മാരുടെ മതത്തിൽ സ്ഥാപിക്കപ്പെട്ടു. ഇതു കൊച്ചു വിഗ്രഹാരാധന വല്ലതുമാണോ? ങ്ഹാ. ഞങ്ങഠ വൈദിക ധർമികളാണ്. നിങ്ങളും അങ്ങനെയായാൽ വിഗ്രഹാരാധന തുടങ്ങിയ തിന്മകളിൽ നിന്നു രക്ഷപ്രാപിക്കും. ഇല്ലെങ്കിൽ ഇല്ല നിങ്ങളുടെ വലിയ വിഗ്രഹാരാധന നിർത്താതെ ചെറിയ വിഗ്രഹാരാധന ചെയ്യുന്നതിൽ ലജ്ജിച്ച് പിന്മാറണം. സ്വയം വിഗ്രഹാരാധനയിൽ നിന്നു മാറി പരിശുദ്ധരാകണം.

33 അല്ലാഹുവിൻെറ മാർഗ്ഗത്തിൽ വധിക്കപ്പെട്ടവരെക്കുറിച്ച് അവർ മരണപ്പെട്ടവരാണെന്നു നിങ്ങഠ പറയരുത്. അവർ ജീവിച്ചിരിക്കുന്നവരത്രെ. (1.2.2 154)

സമീ:- ഈശ്വരൻെറ മാർഗ്ഗത്തിൽ മരണമാരണങ്ങളെന്തിനാണ്. തൻകാര്യം നേടാനാണ് ഇങ്ങനെ പറയുന്നതെന്ന് എന്തുകൊണ്ട് പറയുന്നില്ല? ഇതൊരു പ്രലോഭനമാണ്. ആളുകഠ ചത്തു യുദ്ധം ചെയ്യും, വിജയംനേടാം എന്ന വിചാരവും പിൻപിലുണ്ട്. ചാകാൻ പേടിവേണ്ട, കൊള്ളയടിച്ചാൽ ഐശ്വര്യം കിട്ടും, പിന്നീട് വിഷയാനന്ദം അനുഭവിക്കാം. ഇത്യാദി സ്വാർത്ഥതകളോടുകൂടിയാണ് ഇങ്ങനെ വിപരീതകാര്യങ്ങഠ പറയുന്നത്.

33 അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാണെന്നും......പിശാചിൻെറ പാദിട്ടടികളെ നിങ്ങഠ പിന്തുടരരുത്. അവൻ നിങ്ങളുടെ പ്രത്യക്ഷശത്രുവാകുന്നു. ദുഷ്കൃത്യത്തിനും നീചവൃത്തിക്കും നിങ്ങഠക്കറിവുകിട്ടാത്തതു് അല്ലാഹുവിൻെറ പേരിൽ ആരോപിക്കുവാനും മാത്രമാണ് അവൻ നിങ്ങളോടു കല്പിക്കുക (1.2 2.165,168,169)

സമീ:- പാപികളിലും പുണ്യാത്മാക്കളിലും ദയാലുവായ ഖുദാ ദുഃഖം പകരുമോ? അതോ, മുസൽമാന്മാരോടു ദയാലുവും അന്യരോട് ദയാഹീനനുമോ? അങ്ങനെയെങ്കിൽ അതു് ഈശ്വരനേയല്ല. പക്ഷപാതിയെങ്കിൽ നല്ലതു ചെയ്യുന്നവനോടു ദയയും അധർമം ചെയ്യുന്നവക്ക് ശിക്ഷനല്കുന്നവനുമാകണം. പിന്നെ ഇതിന്നിടെ ഖുർആനിലും നബിയിലും വിശ്വസിക്കേണ്ട ആവശ്യവുമില്ല.

34 ശവവും രക്തവും പന്നിമാംസവും അല്ലാഹുവല്ലാത്തവക്ക് വേണ്ടി അറുക്കപ്പെട്ടതും മാത്രമാണ് അല്ലാഹു വിരോധിച്ചിരിക്കുന്നതു്. (1,2.2,173)

സമീ:- ചിന്തിക്കണം. ചത്തതായാലും, കൊന്നതായാലും രണ്ടു ശവവും തുല്യംതന്നെ. ഇതിൽ അല്പം വ്യത്യാസമുണ്ടായാലും

ചത്തതു ചത്തതുതന്നെ. പന്നിയെ നിഷേധിച്ചതിന്നർത്ഥം മനുഷ്യ മാംസം ഭക്ഷിക്കാമെന്നാണോ? ഈശ്വരന്റെ പേരിൽ ശത്രുക്കളെ വളരെ ക്രൂരമായി പീഡിപ്പിച്ചു കൊല്ലുന്നതു് ഉചിതമാണോ? ഇതിൽ ഈശ്വരനാമത്തിന്നു കളങ്കം വരും. പൂർവജന്മാപരാധം ഇല്ലാതെ മുസൽമാന്മാരുടെ കൈകളാൽ ദാരുണദുഃഖം നല്കിയതെന്തിനു്? അവരോടു് ദയാലുവല്ലേ ദൈവം? അവരെ പുത്രതുല്യം കാണാത്തതെന്തു്? ഉപകാരമധികമുള്ള പശുക്കളെയും മററും കൊല്ലുന്നതു നിഷേധിക്കാത്ത, കൊലയ്ക്കു പ്രേരിപ്പിക്കുന്ന, ഖുദാ ലോകത്തിന്നു ഹാനിവരുത്തുന്നു എന്നറിയണം. ഖുദാ ഹിംസയെന്ന പാപത്താൽ കളങ്കിതനുമാകുന്നു. ഇത്തരം വാക്യങ്ങൾ ദൈവത്തിൽ നിന്നോ ദൈവത്തിന്റെ പുസ്തകത്തിലോ വരാവുന്നതല്ല.

35 വ്രതരാത്രിയിൽ നിങ്ങളുടെ ഭാര്യമാരുമായി സഹവസിക്കുവാൻ നിങ്ങളെയിതാ അനുവദിച്ചിരിക്കുന്നു. അവർ നിങ്ങളുടെയും നിങ്ങൾ അവരുടെയും വസ്ത്രമാണു്. സ്വന്തം ദേഹങ്ങളോടു് നിങ്ങൾ അനീതി പ്രവർത്തിച്ചു കൊണ്ടിരിക്കുന്നുണ്ടെന്നു് അല്ലാഹ ഗ്രഹിച്ചുകഴിഞ്ഞിട്ടുണ്ടു്. പക്ഷേ അല്ലാഹ നിങ്ങളുടെ തെററുകൾക്കു മാപ്പുനല്കുകയും പൊറുക്കുകയും ചെയ്തിരിക്കുന്നു. അതു കൊണ്ടു് വെള്ളനൂൽ കറുപ്പുനൂലുമായി വേർതിരിച്ചു കാണുവാൻ കഴിയും വരേക്കും (പ്രഭാതം വരേക്കും) മേലിൽ അവരുമായി സഹവസിച്ചുകൊള്ളുക. (1.2.2.187)

സമീ:- മുസൽമാന്മാരുടെ മതം പ്രചരിച്ചപ്പോൾ അതിന്നു മുൻപായി ഏതോ പൗരാണികനോടു് ഇവരാരാനും ഒരു മാസം നീണ്ടുനില്ക്കുന്ന ചാന്ദ്രായണ വ്രതത്തെപ്പററി ചോദിച്ചിട്ടുണ്ടെന്നു നിശ്ചയിക്കാം. ആ ശാസ്ത്രവിധി ചന്ദ്രക്കലയുടെ ക്ഷയ വൃദ്ധികൾക്കനുസരിച്ചു് ഭക്ഷണം കുറയ്ക്കുകയും കൂട്ടുകയും, മധ്യാഹ്നത്തിൽമാത്രം ഭക്ഷിക്കുകയും ചെയ്യാനാണു്. അതറിയാതെ ചന്ദ്രനെ കണ്ടിട്ടു് ഭക്ഷിക്കാൻ പറഞ്ഞതാകാം. അതു് മുസ്ലീങ്ങൾ ഇപ്രകാരമാക്കിയെടുത്തു വ്രതത്തിൽ സ്ത്രീസമാഗമം പാടില്ല. സ്ത്രീസമാഗമം ഖുദാ അനുവദിച്ചു കൊടുത്ത അധികസൗജന്യമാകാം. രാത്രിയിൽ എത്രയെങ്കിലും തവണ ഭക്ഷിക്കാനും അനുവാദമുണ്ടു്. ഇതെന്തു വ്രതമാണാവോ? പകൽ തീററിയില്ല. രാത്രി തീററതന്നെ. പകൽ ഭക്ഷിക്കാതെ രാവിൽ തിന്നുന്നതു് സൃഷ്ടിക്രമത്തിന്നു വിരുദ്ധമാണു്.

36 നിങ്ങളോടു യുദ്ധം ചെയ്യുന്നവരുമായി അല്ലാഹുവിന്റെ മാർഗ്ഗത്തിൽ നിങ്ങളും യുദ്ധം ചെയ്യുക. അവരെ കണ്ടുമുട്ടുന്ന സ്ഥലത്തുവച്ചു കൊന്നുകളയുക. മർദ്ദനം കൊലയേക്കാൾ കഠിനതരമത്രെ. മർദ്ദനം ഇല്ലാതാകുകയും മതം അല്ലാഹുവിന്നധീനപ്പെടുകയും ചെയ്യും വരേക്കും നിങ്ങൾ അവരുമായി യുദ്ധം ചെയ്തുകൊള്ളുക. ആരെങ്കിലും നിങ്ങളെ ആക്രമിച്ചാൽ അവൻ നിങ്ങളെ ആക്രമിച്ച

വിധത്തിൽ തന്നെ നിങ്ങളും അവനെയും ആക്രമിക്കുക.

(1.2.2.190,191,193,194)

സമീ:- ഖുർആനിൽ ഇത്തരം വാക്യങ്ങളില്ലായിരുന്നെങ്കിൽ മുസൽമാന്മാർ, അന്യമതക്കാരോട് ഇത്രവലിയ അപരാധങ്ങൾ ചെയ്യുമായിരുന്നില്ല. അപരാധമില്ലാത്തവരെ കൊല്ലുന്നതാണ് അവരുടെ ഏററവും വലിയ പാപം. മുസ്ലീം മതം സ്വീകരിക്കുന്നതാണ് ഇവിടത്തെ മർദ്ദനം. (കുഫ്ര്). അതിനേക്കാൾ നന്ന് കൊലയാണെന്നവർ പറയുന്നു. അതായത് ദീനിൽ (ഖുർആനിൽ) വിശ്വസിക്കാത്തവനെ (കത്ൽ) കൊല ചെയ്യുമെന്ന് അർത്ഥം. അങ്ങനെ ചെയ്തും പോന്നു. മതത്തിനുവേണ്ടി പൊരുതി രാജ്യങ്ങൾ നഷ്ടപ്പെടുത്തിയിട്ടുമുണ്ട്. മററുമതക്കാരോട് അതികഠോരമായ മനോഭാവമാണ് ഇവക്കുള്ളത്. കള്ളത്തിനു കള്ളമാണോ പകരം? കള്ളന്മാർ നമ്മളോട് കളവുനടത്തി അപരാധം ചെയ്താൽ നാമും കളവു നടത്തി പകരംവീട്ടണോ? ഇതു തീർത്തും അന്യായമായ കാര്യമാണ്. ഏതെങ്കിലും അജ്ഞാനി നമ്മളെ അസഭ്യംപറഞ്ഞാൽ നാമും തിരിച്ച് ചീത്ത വിളിക്കണോ? ഇത് ഈശ്വരൻെറയോ ഈശ്വരഭക്തനായ വിദ്വാൻെറയോ, ഈശ്വരകൃതമായ പുസ്തകത്തിലെയോ ശിക്ഷണമല്ല. സ്വാർത്ഥിയും അജ്ഞാനിയുമായ മനുഷ്യൻെറയാണ്.

37 അല്ലാഹ നാശത്തെ ഇഷ്ടപ്പെടുന്നില്ല......സത്യവിശ്വാസികളെ! നിങ്ങൾ പരിപൂർണ്ണമായി ഇസ്ലാമിൽ പ്രവേശിച്ചുകൊള്ളുക. (1.2.2.205-208)

സമീ:- നാശം അല്ലാഹ ഇഷ്ടപ്പെടുന്നില്ലെങ്കിൽ, നാശം ചെയ്യുവാൻ മുസൽമാന്മാരെ പ്രേരിപ്പിക്കുന്നതും അവരോടു മൈത്രി പുലർത്തുന്നതും എന്തിനാണ്? ഇസ്ലാമിൽ ചേർന്നാലേ ഖുദാ പ്രസന്നനാകുമോ? എങ്കിൽ മുസ്ലീം പക്ഷപാതിയാണ് ആ ഖുദാ. ലോകേശനല്ല. ഇതിൽ നിന്നു് ഖുർആൻ ദൈവകൃതമല്ലെന്നും ഇതിൽ പറയുന്ന ഖുദാ ദൈവമല്ലെന്നും തെളിയുന്നു.

38 അല്ലാഹ ഉദ്ദേശിക്കുന്നവക്ക് അവർ കണക്കില്ലാതെ നല്കും.

(1.2.2.212)

സമീ:- പാപപുണ്യങ്ങൾ നോക്കാതെ ദൈവം കണക്കില്ലാതെ കൊടുക്കുമോ? പിന്നെ നന്മതിന്മകൾ ചെയ്യുന്നതിൽ അർത്ഥമില്ലാതായി-എന്തെന്നാൽ സുഖദുഃഖ പ്രാപ്തി അവനുദ്ദേശിക്കുന്നവക്കാണല്ലോ. ധർമവിമുഖരായി മുസ്ലീങ്ങൾ തോന്നുംപടി നടക്കുന്നതിതുകൊണ്ടാണ്. അപൂർവം ചിലർ ഈ ഖുർആൻ വചനം വിശ്വസിക്കാതെ ധർമാത്മാക്കളായും ജീവിക്കുന്നുണ്ട്.

39 ആർത്തവകാലത്തെക്കുറിച്ച് അവർ നിന്നോട് ചോദിക്കുന്നു. നീ പറയുക: അതു് ഉപദ്രവ(കാല)മാകുന്നു. അതുകൊണ്ട് ആർത്തവഘട്ടത്തിൽനിങ്ങൾ സ്ത്രീകളിൽ നിന്ന് അകന്നിരിക്കുക. അവർ ശുദ്ധിയാകും വരേക്കും അവരെ നിങ്ങൾ സമീപിക്കരുതു്. ശുദ്ധയായിക്കഴിഞ്ഞാൽ അല്ലാഹ്ഹ നിങ്ങളോട് കല്പിച്ച മാർഗ്ഗത്തിലൂടെ അവരുടെ അടുക്കൽ ചെല്ലുക.........നിങ്ങളുടെ ഭാര്യമാർ നിങ്ങളുടെ കൃഷിസ്ഥലമാകുന്നു. നിങ്ങൾ ഇച്ഛിക്കുന്ന വിധം നിങ്ങളുടെ കൃഷിസ്ഥലത്തു ചെല്ലുക......നിങ്ങളുടെ ശപഥം ലംഘിക്കുന്നതിന്നു് അല്ലാഹ്ഹവിനെ നിങ്ങളൊരു തടസ്സമാക്കി വയ്ക്കരുതു്. (1.2.2.222, 223, 224)

സമീ:— രജസ്വലയുടെ സ്പർശമോ സംഗമമോ പാടില്ലെന്നെഴുതിയിരിക്കുന്നതു് നല്ലകാര്യമാണു്. എന്നാൽ കൃഷിസ്ഥലമാണു് ഇച്ഛിക്കുന്ന വിധം കൃഷിസ്ഥലത്തു ചെല്ലുക എന്നതു് മനുഷ്യരെ വിഷയാസക്തരാക്കുകയേയുള്ളു അല്ലാഹ്ഹവിനെമറികടന്നു്ശപഥം ലംഘിക്കാമെന്നു പറയുന്നതു് എല്ലാവരെയും ശപഥലംഘകരാക്കുകയേ ഉള്ളു. അങ്ങനെ അല്ലാഹ്ഹ കള്ളത്തിൻെറ പ്രചാരകനായിത്തീരും.

40 അല്ലാഹ്ഹവിന്നു നല്ലനിലയ്ക്കു കടം കൊടുക്കുവാനാരുണ്ട്? അങ്ങനെ കടം കൊടുക്കുന്നപക്ഷം അവന്നു അതു ഇരട്ടിക്കിരട്ടിയായി അല്ലാഹ്ഹ വർദ്ധിപ്പിച്ചുകൊടുക്കും. (1.2.2 245)

സമീ:— ദൈവത്തിനു് കടം*കൊണ്ടിട്ടെന്തു പ്രയോജനം? ജഗത് സ്രഷ്ടാവ് മനുഷ്യരോട് കടം വാങ്ങുകയോ? ഒരിക്കലുമില്ല. അറിവില്ലാത്തവരേ ഇങ്ങനെ പറയൂ. ഖുദായുടെ ഖജനാവ് ശൂന്യമായോ? ഹുണ്ടിയും പീടികയും നടത്തുന്ന വ്യാപാരത്തിൽ മുഴുകി കടം കൊള്ളുകയാവുമോ? ഒന്നുക്കിരട്ടി കൊടുക്കാമെന്നു പറയുന്നതു സേട്ടന്മാരുടെ പണിയല്ലേ? ഇതെല്ലാം ദീവാളി കുളിച്ച്, ചെലവ് അധികം ചെയ്തു് കടം കയറിയവരേ ചെയ്യൂ. ഈശ്വരൻ ചെയ്യുകയില്ല.

41 അങ്ങനെ സത്യവിശ്വാസം സ്വീകരിച്ചവരും സത്യത്തെ മനഃപൂർവ്വം നിഷേധിച്ചവരും അവരിൽത്തന്നെയുണ്ട്. അല്ലാഹ്ഹ ഉദ്ദേശിച്ചെങ്കിൽ അവർ പരസ്പരം പൊരുതുകയില്ലായിരുന്നു. താനുദ്ദേശിക്കുന്നതു് അല്ലാഹ്ഹ പ്രവർത്തിക്കും. (1 3.2.253)

---

* ഈ വചനത്തിൻെറ ഭാഷ്യത്തിൽ 'തഫ്സീർ ഹുസൈനി' എഴുതുന്നു:-ഒരുവൻ മുഹമ്മദ് നബിയുടെ അടുത്തു ചെന്നു് ചോദിച്ചു. ''റസൂലല്ലാഹ് ഖുദാ എന്തിനാണു് കടം ചോദിക്കുന്നതു്?'' നിന്നെ സ്വർഗ്ഗത്തിൽ കൊണ്ടുപോകാനാണെന്നു് ഉത്തരം നൽകി. ''അങ്ങു് ജാമ്യം നില്ക്കാമെങ്കിൽ ഞാൻ കൊടുക്കാമെന്നായി അയാൾ. മുഹമ്മദ് നബി ജാമ്യം നിന്നു. ഭക്തനു് ഖുദാവിൽ വിശ്വാസമില്ല, ഖുദായുടെ പ്രവാചകനിൽ വിശ്വാസം ഉണ്ട്!''

(മഹർഷി ദയാനന്ദസരസ്വതി)

  

സമീ:- ഉണ്ടായ യുദ്ധമെല്ലാം ഖുദായുടെ ഇച്ഛയാലോ? അധർമം ചെയ്യാൻ ഉദ്ദേശിച്ചാൽ ചെയ്യുമോ? എങ്കിലതു് ഖുദായല്ല. സമാധാനം തകർത്തു് യുദ്ധം ചെയ്യിക്കുന്നതു് നല്ലവരുടെ പണിയല്ല. ഇതിൽനിന്നു്, ഖുർആൻ ഈശ്വരകൃതമോ ഏതെങ്കിലും വിദ്വാൻ രചിച്ചതോ അല്ലെന്നു തെളിയുന്നു.

42 ആകാശഭൂമികളിലുള്ളതെല്ലാം തന്നെ അവൻേറതാകുന്നു. ആകാശഭൂമികൾ ഉൾക്കൊള്ളുന്നതാണു് അവൻെറ സിംഹാസനം. (1.3.2.255)

സമീ:- ആകാശഭൂമികളിലുള്ള പദാർത്ഥങ്ങളെല്ലാം ജീവികൾക്കുവേണ്ടി ഈശ്വരൻ സൃഷ്ടിച്ചതാണു്, തനിക്കുവേണ്ടി സൃഷ്ടിച്ചതല്ല. ഈശ്വരൻ പൂർണ്ണകാമനാകയാൽ അദ്ദേഹത്തിനൊന്നും വേണ്ട. അവനു് സിംഹാസനം ഉണ്ടെങ്കിൽ ഏകദേശിയാണു്, ഈശ്വരൻ ഏകദേശിയല്ല. ഈശ്വരൻ സർവവ്യാപിയാണു്.

43 ശരി അല്ലാഹ് സൂര്യനെ കിഴക്കുനിന്നു് ഉദിപ്പിക്കുന്നു. നീ അതു പടിഞ്ഞാറു നിന്നു് ഉദിപ്പിക്കുക. അക്രമികളായ ജനതയ്ക്കു് അല്ലാഹ് മാർഗ്ഗം കാണിച്ചുകൊടുക്കുകയില്ല. (1.3 2 258)

സമീ:- അവിദ്യയുടെ പ്രകടനം കാണുക. സൂര്യൻ കിഴക്കുനിന്നു പടിഞ്ഞാറോട്ടോ പടിഞ്ഞാറുനിന്നു കിഴക്കോട്ടോ പോകാതെ സ്വന്തം പരിധിയിൽ ഭ്രമണം ചെയ്യുന്നു. ഖുർആൻെറ കർത്താവിനു് വാനശാസ്ത്രമോ ഭൂമിശാസ്ത്രമോ അറിവില്ലായിരുന്നെന്നു് ഇതിൽ നിന്നു തെളിയുന്നു. അക്രമികൾക്കു് മാർഗ്ഗം കാണിച്ചു കൊടുക്കുകയില്ലെങ്കിൽ പുണ്യാത്മാക്കൾക്കു് ഈ മുസ്ലീം ഖുദായുടെ ആവശ്യമില്ല. ധർമാത്മാക്കൾ എപ്പോഴും സന്മാർഗ്ഗത്തിലായിരിക്കും. ധർമമാർഗ്ഗത്തിൽ നിന്നു വ്യതിചലിച്ചവർക്കാണു് മാർഗ്ഗദർശനം വേണ്ടതു്, ഈ കർത്തവ്യം നിറവേററാത്തതു് ഖുർആൻ രചയിതാവിൻെറ വലിയ തെററാണു്.

44 അല്ലാഹ് അരുളി. നാലു പക്ഷികളെ പിടിച്ചു് അവയെ നീയുമായി ഇണക്കുക. പിന്നീടു് അവയെ ഓരോ വിഭാഗത്തെയും ഓരോ മലകളിൽ കൊണ്ടുപോയി വയ്ക്കുക. എന്നിട്ടു് അവയെ വിളിക്കുക. എന്നാൽ അവ നിൻെറ അടുക്കലേക്കു് ഓടിവരും. (1,3.2.260)

സമീ:- ബലേഭേഷ്! തലയിൽ നിലാവുദിച്ചവരെപ്പോലെ മുസ്ലീംഖുദാ കളിയാടുന്നതു നോക്കുക. ഇതാണോ ഖുദായുടെ ഖുദാത്വം? ബുദ്ധിമാന്മാർ ഇത്തരം ഖുദായ്ക്കു് തിലാഞ്ജലി നല്കി അകന്നു നില്ക്കയേയുള്ളൂ. മൂഢന്മാർ വീഴുകയും ചെയ്യും, ഈശ്വരൻെറ മഹത്വത്തിനു പകരം തിന്മകൾ അവരെ ചൂഴുകയും ചെയ്യും.

45 താനുദ്ദേശിക്കുന്നവർക്കു് അല്ലാഹ് തത്വജ്ഞാനം നല്കുന്നു. (1.3.2.269)

സമീ:- ഉദ്ദേശിക്കുന്നവക്ക് തത്ത്വജ്ഞാനം നല്കിയാൽ ഉദ്ദേശിക്കാത്തവക്ക് അജ്ഞാനം നല്കുമായിരിക്കും. ഈ വാക്കുകൾ ഈശ്വരീയമല്ല. പക്ഷപാതമില്ലാതെ ജ്ഞാനോപദേശം നല്കിയാലേ ഈശ്വരനും ആപ്തനും ആവൂ, മററാരും ആവുകയില്ല.

46 ബലിശവാങ്ങിത്തിന്നുന്നവർ...നരകവാസികളായിരിക്കും. (ടി.275)

സമീ:- അവർ കബറുകളിൽത്തന്നെ കിടന്നേക്കുമോ? എത്ര കാലത്തേക്ക്? ഇത്തരം അസംഭവകഥനങ്ങൾ ബാലബുദ്ധികളല്ലാതെ വേദപുസ്തകത്തിനു ചേരുന്നതല്ല.

47 താനുദ്ദേശിക്കുന്നവക്ക് അവൻ പൊറുത്തുകൊടുക്കുന്നു. താനുദ്ദേശിക്കുന്നവരെ അവൻ ശിക്ഷിക്കും. അല്ലാഹു സർവ്വശക്തനാകുന്നു. (1.3.2.284)

സമീ:- ക്ഷമിക്കാൻ യോഗ്യനോട് ക്ഷമിയ്ക്കായ്കയും അയോഗ്യനോട് ക്ഷമിക്കുകയും ഗർവകണ്ഠ * രാജാവിനു ചേർന്ന കൃത്യമല്ലേ? ദൈവം ഇഷ്ടപ്രകാരം പാപിയെയും പുണ്യാത്മാവിനെയും ഉണ്ടാക്കുകയാണെങ്കിൽ ജീവാത്മാവിനെ പാപപുണ്യങ്ങൾ ഏശുകയില്ല. ഈശ്വരൻ അങ്ങനെ ചെയ്യുന്നെങ്കിൽ ജീവന് സുഖദുഃഖങ്ങൾ ഉണ്ടാകാൻ പാടില്ല, സേനാധിപന്റെ ആജ്ഞപ്രകാരം ശിപായി ആരെയെങ്കിലും കൊല്ലുകയോ രക്ഷിക്കയോ ചെയ്താൽ അതിന്റെ ഫലം ശിപായിയ്ക്കു ലഭിയ്ക്കാത്തതു പോലെയാകാം ഇതും.

48 സ്ത്രീകൾ, സന്താനങ്ങൾ, കുമ്പാരമായി കൂട്ടിയിരിക്കുന്ന സ്വർണ്ണം.... എന്നിങ്ങനെ ഇഷ്ടപ്പെട്ട വസ്തുക്കളോട് പ്രേമം കാണിക്കുന്നതു മനുഷ്യക്ക് വലിയ അലങ്കാരമായി തോന്നുന്നു. സൂക്ഷ്മത പാലിച്ചിട്ടുള്ളവക്ക് തങ്ങളുടെ രക്ഷിതാവിങ്കൽ ചില തോട്ടങ്ങളുണ്ട്. അവയുടെ താഴ്ഭാഗങ്ങളിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കും. അവിടെയാണവർ ശാശ്വതമായി നിവസിക്കുക. (അവക്കവിടെ) പരിശുദ്ധമായ ചില ഇണകളും ഉണ്ടായിരിക്കും. അല്ലാഹു തന്റെ ദാസന്മാരുടെ സ്ഥിതിഗതികൾ ശരിക്കു നോക്കിക്കാണുന്നുണ്ട്.

(1.3.3.14-15)

സമീ:- ഇതു സ്വർഗമോ വേശ്യാവനമോ? ഇതീശ്വരനോ സ്ത്രീലമ്പടനോ? ഇത്തരം കാര്യങ്ങളുള്ള പുസ്തകം ദൈവത്തിന്റേതാണെന്ന് ബുദ്ധിയുള്ളവരാരെങ്കിലും വിശ്വസിക്കുമോ? എന്തിനാണ് ഈ പക്ഷപാതം? സ്വർഗ്ഗത്തിൽ സദാ പാർക്കുന്ന ഇണകൾ ഇവിടെ ജനിച്ച് അങ്ങോട്ടു പോയോ അതോ അവിടെ ജനിച്ചോ? ഇവിടെ ജനിച്ച് അവിടെ ചെന്നു കൂടിയവരാണെങ്കിൽ കയാമത്തിന്റെ തലേന്ന് അവരെ എന്തിനു തിരിച്ചു വിളിച്ചു?

* ഗർവകണ്ഠ രാജാവിന്റെ കഥ ആചാരഭാനു എന്ന ചെറുപുസ്തകത്തിലുണ്ട്. അല്പം നീണ്ട കഥയാകയാൽ ഇവിടെ പകർത്തുവാൻ വിഷമമാണ്.

അവരുടെ ആണുങ്ങളെ വിളിക്കാഞ്ഞതെന്തു്? കയാമത്തിൻെറ നാളിൽ എല്ലാവക്കും ന്യായവിധിയുണ്ടാകുമെന്ന നിയമത്തെ ഭഞ്ജിച്ചതെന്തിനു്? അവിടെ ജനിച്ചവരാണെങ്കിൽ കയാമത്തിൻെറ നാം വരെ ഏതടിസ്ഥാനത്തിൽ അവിടെ പാക്കുന്നു? അവക്കവിടെ ഭത്താക്കന്മാരുണ്ടെങ്കിൽ സ്വർഗ്ഗത്തിൽ ചെല്ലുന്ന മുസൽമാന്മാക്കു് ഖുദാ ഇണകളെ എവിടെ നിന്നു കൊടുക്കും? സ്വഗ്ഗത്തിൽ എന്നും പാക്കുന്ന സ്ത്രീകളെ സൃഷ്ടിച്ചതു പോലെ പുരുഷന്മാരെ സൃഷ്ടിക്കാഞ്ഞതെന്തു്? അതിനാൽ മുസ്ലീംഖുദാ അന്യായക്കാരനായ അജ്ഞനാണു്.

49. അല്ലാഹ്ഹുവിങ്കൽ മതം ഇസ്ലാം മാത്രമാകുന്നു. (1.3.3.19)

സമീ: അല്ലാഹു മുസ്ലീങ്ങളുടേതു മാത്രമാണോ? മററുള്ളവരുടേതല്ലേ? ഇതിൽ നിന്നു് ഖുർആൻ ഈശ്വരകൃതമല്ല ഏതോ പക്ഷപാതി എഴുതിയതാണെന്നു സിദ്ധിക്കുന്നു.

50. ഓരോ മനുഷ്യനും അവൻ പ്രവത്തിച്ചതിനുള്ള പ്രതിഫലം തികച്ചും നല്ലപ്പെടും. ഒരാളോടും അനീതി കാണിക്കുകയില്ല. (ഓ നബീ!) നീ പറയുക ആധിപത്യത്തിൻെറ നായകനായ അല്ലാഹ്ഹുവേ! നീ ഉദ്ദേശിക്കുന്നവക്കു് ആധിപത്യം നല്കുന്നു. നീ ഉദ്ദേശിക്കുന്നവരുടെ പക്കൽ നിന്നു് ആധിപത്യം പിടിച്ചെടുക്കുന്നു. നീ ഉദ്ദേശിക്കുന്നവക്കു് അന്തസ്സു നൽകുന്നു. നീ ഉദ്ദേശിക്കുന്നവരെ നിന്ദ്യരാക്കി വിടുന്നു. എല്ലാ നന്മകളും നിൻെറ കയ്യിലാണിരിക്കുന്നതു്. നീ സർവശക്തനത്രെ. നീ രാവിനെ പകലിലും പകലിനെ രാവിലും പ്രവേശിപ്പിക്കുന്നു. നിർജ്ജീവ വസ്തുക്കളിൽ നിന്നു് ജീവനുള്ള വസ്തുക്കളെയും ജീവനുള്ള വസ്തുക്കളിൽ നിന്നു് നിർജ്ജീവ വസ്തുക്കളെയും നീ പുറത്തേക്കു കൊണ്ടുവരുന്നു. നീ ഉദ്ദേശിക്കുന്നവക്കു കണക്കില്ലാതെ ജീവിത വിഭവങ്ങളും പ്രദാനം ചെയ്യുന്നു. സത്യവിശ്വാസികൾ സത്യവിശ്വാസികളെ വിട്ടു സത്യനിഷേധികളെ രക്ഷാധികാരികളാക്കി വക്കരുതു്. അങ്ങനെ വല്ലവനും ചെയ്യെങ്കിൽ അല്ലാഹ്ഹുവുമായി അവന്നു് യാതൊരു ബന്ധവുമില്ലതന്നെ. അല്ലാഹ്ഹുവിനെ കുറിച്ച് സൂക്ഷിച്ചിരുന്നുകൊള്ളണമെന്നു് അവൻ നിങ്ങളെ ഇതാ താക്കീതു ചെയ്യുന്നു. നിങ്ങളുടെ കുററങ്ങൾ നിങ്ങൾക്കു പൊറുത്തു തരും. അല്ലാഹു പരമകാരുണികനാണു്. (1.3.3.26—31)

സമീ: ഓരോ ജീവനും കർമത്തിൻെറ പൂർണഫലം നൽകുന്നതായാൽ ക്ഷമിക്കേണ്ടതില്ല. ക്ഷമിക്കുന്ന പക്ഷം പൂർണഫലം നല്കുന്നില്ല. അതന്യായമാണു്. ഉത്തമകർമങ്ങളില്ലാതെ നല്ല ഫലം നല്കുന്നതും അന്യായമാണു്. ജീവനില്ലാത്തതിൽ നിന്നു ജീവനുള്ളതും ജീവനുള്ളതിൽ നിന്നു് നിർജ്ജീവവും ഉണ്ടാകുമോ? ഈശ്വരൻെറ നിയമം അച്ഛേദ്യവും അഭേദ്യവുമാണു്. ഒരിക്കലും മാറിമറിയുന്നതല്ല. ഇനി പക്ഷപാതം നോക്കുക—മുസ്ലീം മതത്തി

ലല്ലെങ്കിൽ അവൻ കാഫിറായി. അവരിൽ ശ്രേഷ്ഠനോടുപോലും മിത്രത പാടില്ല. മുസൽമാനായ ദുഷ്ടനോട് കൂട്ടാകാം. ഇതെല്ലാം ഈശ്വരനെ ഈശ്വരതയിൽ നിന്നു ബഹിഷ്കരിക്കുന്നു. അതിനാൽ ഈ ഖുർആനും, ഖുർആൻ ദൈവവും മുസ്ലീങ്ങളും പക്ഷപാതം അവിദ്യ എന്നിവയാൽ നിറഞ്ഞതാണ്. അതിനാൽ മുസൽമാന്മാർ അന്ധകാരത്തിലുമാണ്. ഇനി മുഹമ്മദ നബിയുടെ ലീല നോക്കൂ. എന്റെ പക്ഷം പിടിച്ചാൽ ഖുദാ നിങ്ങളുടെ പക്ഷത്താകും. നിങ്ങൾ പക്ഷപാതം കാട്ടിയാലും ക്ഷമിച്ചു തരും. ഇതിൽ നിന്ന് മനസ്സിലാക്കാവുന്നത് മുഹമ്മദ് നബിയുടെ ഹൃദയം ശുദ്ധമല്ലായിരുന്നെന്നാണ്. അതിനാൽ തൻകാര്യം നേടുന്നതിന് അദ്ദേഹം ഖുർആൻ ഉണ്ടാക്കുകയോ ഉണ്ടാക്കിക്കുയോ ചെയ്തതാണെന്നു മനസ്സിലാക്കാം.

51. 'ഓ മര്യം! അല്ലാഹു നിന്നെ ഉൽകൃഷ്ടയായി തിരഞ്ഞെടുക്കുകയും (സർവഗുണങ്ങളിൽ നിന്നും) നിന്നെ പരിശുദ്ധയാക്കി വെക്കുകയും ലോകത്തുള്ള സ്ത്രീകളിൽ വച്ച് നിന്നെ ഉൽകൃഷ്ടയായി തിരഞ്ഞെടുക്കുകയും ചെയ്തിരിക്കുന്നു. (1.3.3.42)

സമീ:- ഇക്കാലത്ത് ദൈവമോ ദൈവദൂതരോ വർത്തമാനം പറയുവാൻ വരാറില്ല. പണ്ട് പിന്നെങ്ങനെയാണ് വന്നിരുന്നത്? പണ്ടത്തെ ആൾക്കാർ പുണ്യാത്മാക്കളായിരുന്നു, ഇപ്പോഴത്തെയാളുകൾ അല്ല എന്നാണെങ്കിൽ അതു മിഥ്യയാണ്, എന്നാൽ ക്രിസ്തുമതവും ഇസ്ലാം മതവും പ്രചരിച്ചു തുടങ്ങിയകാലത്ത് അന്നാട്ടിലെ ആൾക്കാർ അധികവും പഠിപ്പില്ലാത്ത അപരിഷ്കൃതരായിരുന്നു. തന്നിമിത്തം ഈ വിദ്യാവിരുദ്ധമതങ്ങൾ പ്രചരിച്ചു. ഇപ്പോൾ വിദ്വാന്മാർ അധികമാകയാൽ ഇതൊന്നും നടപ്പില്ല. ഇത്തരം സാരഹീനമായ മതങ്ങൾ ക്രമേണ ക്ഷയിക്കും. അഭിവൃദ്ധിപ്പെടുകയില്ല.

52 അവൻ ഒരു കാര്യം തീരുമാനിച്ചു കഴിഞ്ഞാൽ ഉണ്ടാവുക എന്ന് അതിനോടു പറയുകമാത്രമാണ് അവൻ ചെയ്യുക. അപ്പോൾ അതുണ്ടാകും..... അവർ ചില ഗൂഢതന്ത്രങ്ങൾ പ്രയോഗിച്ചു. അല്ലാഹുവും ചില ഗൂഢതന്ത്രങ്ങൾ പ്രയോഗിച്ചു- അല്ലാഹു ഗൂഢതന്ത്രങ്ങൾ പ്രയോഗിക്കുന്നവരിൽ അതിസമർഥനത്രേ. (1.3.3.47-54)

സമീ:- ഖുദായല്ലാതെ മററാരുമില്ലെന്ന് മുസ്ലീങ്ങൾ വിശ്വസിക്കെ ഖുദാ ആരോടാണ് പറയുന്നത്? പറഞ്ഞപ്പോൾ എന്തുണ്ടായി. ആരുണ്ടായി? ഇതിന്നുത്തരം മുസ്ലീങ്ങൾ ഏഴുജന്മത്തിലും പറയുകയില്ല. ഉപാദാനകാരണമില്ലാതെ കാര്യമൊന്നും ഉണ്ടാവുകയില്ല. കാരണമില്ലാതെ കാര്യമുണ്ടാകുമെന്നു പറയുന്നത്, അച്ഛനമ്മമാരില്ലാതെയാണ് എന്റെ ശരീരം ഉണ്ടായതെന്നു പറയുന്നതുപോലെയാണ്. ഗൂഢതന്ത്രം പ്രയോഗിക്കുന്നതും അനുഭവിക്കുന്നതും ഒരിക്കലും ഈശ്വരനല്ല. എന്തെന്നാൽ ഉത്തമരായ മനുഷ്യർപോലും ഗൂഢതന്ത്രം പ്രയോഗിക്കുകയില്ല.

53. 3000 മലക്കുകളെയിറക്കി നിങ്ങളുടെ രക്ഷിതാവു സഹായിക്കുന്നതു നിങ്ങൾക്കു മതിയാകയില്ലേ? (1-4-3.124)

സമീ.– മുസൽമാന്മാരെ മൂവായിരം മലക്കുകളെയിറക്കിത്തുണച്ചിരുന്നെങ്കിൽ, ഇന്ന് സാമ്രാജ്യങ്ങളൊട്ടുവളരെ നഷ്ടപ്പെട്ടിട്ടും നഷ്ടപ്പെട്ടുകൊണ്ടിരുന്നിട്ടും തുണയ്ക്കാത്തതെന്തേ? ഇതു വെറുതെ പ്രലോഭനം നല്കി മൂഢന്മാരെ അകപ്പെടുത്താനുള്ള മഹാഅന്യായമാണ്.

54 സത്യനിഷേധികളായ ജനതക്കെതിരായി ഞങ്ങളെ സഹായിക്ക.... അല്ലാഹുവാണ് നിങ്ങളുടെ രക്ഷാധികാരി. ഏററവും നന്നായി സഹായിക്കുന്നവനും അവനാണ്........നിങ്ങൾ അല്ലാഹുവിൻെറ മാർഗ്ഗത്തിൽ വധിക്കപ്പെട്ടു. അല്ലെങ്കിൽ മരണമടഞ്ഞു....എന്നാൽ....അല്ലാഹുവിൽനിന്നു ലഭിക്കുന്ന അനുഗ്രഹം ഉത്തമമായതുതന്നെ (1.4 3 146,149,156)

സമീ:– മുസൽമാൻന്മാരുടെ തെററു നോക്കൂ. ഇതരമതക്കാരെ കൊല്ലാൻ ദൈവത്തോടു പ്രാൎത്ഥിക്കുന്നു! ഇതു കേൾക്കാൻ ഈശ്വരൻ വെറും സാധുവാണോ? മുസ്ലീങ്ങളുടെ രക്ഷാധികാരി അല്ലാഹുവാണെങ്കിൽ അവർ പരാജയപ്പെടുന്നതെന്താണ്? ഖുദാ മുസൽമാന്മാരോട് മോഹത്തിൽ പെട്ടിരിക്കുന്നോ? ഖുദാ ഇങ്ങനെ പക്ഷപാതിയാണെങ്കിൽ ധർമാത്മാക്കൾക്ക് ഉപാസനീയനേയല്ല.

55 അദൃശ്യകാര്യങ്ങൾ നിങ്ങൾക്കു വെളിപ്പെടുത്തി തരുന്ന പതിവ് അല്ലാഹുവിനില്ല. തൻെറ ദൂതന്മാരിൽ ഇഷ്ടമുള്ളവരെ അവൻ തിരഞ്ഞെടുക്കുന്നു. അതുകൊണ്ട് നിങ്ങൾ അല്ലാഹുവിലും അവൻെറ ദൂതന്മാരിലും വിശ്വസിക്കുക. (1 4.3.179)

സമീ:– അല്ലാഹ്ഹുവിലല്ലാതെ മററാരിലും വിശ്വസിക്കുകയില്ലെന്നും ആരും ഖുദായുടെ സാക്ഷിയല്ലെന്നും പറയുന്ന മുസ്ലീങ്ങൾ പ്രവാചകനിൽ ഖുദായ്ക്കു തുല്യതയുള്ള നന്മ കണ്ടതെങ്ങനെ? അല്ലാഹ്ഹ പ്രവാചകനിൽ വിശ്വസിക്കാൻ പറയുന്നു. അപ്പോൾ പ്രവാചകനും അല്ലാഹ്ഹുവും തുല്യരായി. പിന്നെ, അല്ലെന്നു പറയുന്നതു ശരിയല്ല. ഇതിന്നർത്ഥം, മുഹമ്മദ്നബി പ്രവാചകനാകയാൽ വിശ്വസിക്കണമെന്നാണെന്നു മനസ്സിലാക്കിയാലും മുഹമ്മദ്നബിയുടെ ആവശ്യകത എന്തെന്ന പ്രശ്നം ഉദിക്കുന്നു. പ്രവാചകനാക്കാതെ ഖുദായ്ക്ക് സ്വന്തം കാര്യം നിർവ്വഹിക്കാൻ കഴിവില്ലെന്നാണെങ്കിൽ, ഖുദാ അസമർത്ഥനാണെന്നു വരുന്നു.

56. സത്യവിശ്വാസികളെ! ക്ഷമിക്കുക...... എതിർശക്തികളെ, സൂക്ഷിച്ചുകൊണ്ടു സംഘടിച്ചു നില്ക്കുക. അല്ലാഹ്ഹുവിനെ സൂക്ഷിക്കുകയും ചെയ്യുക. (ഇതെല്ലാം ഉപദേശിക്കുന്നതു) നിങ്ങൾ ജീവിത വിജയം പ്രാപിക്കുവാനാകുന്നു. (1.4.3.200)

സമീ:- ഖുർആനിലെ ഖുദായും പ്രവാചകനും യുദ്ധമോഹികളാണ്. യുദ്ധത്തിനു് ആഹ്വാനം നല്കുന്നയാൾ സമാധാനഭഞ്ജകനാണ്. നാമമാത്രമായി ഖുദായെ ഭയപ്പെട്ടാൽ മുക്തി കിട്ടുമോ അതോ അധർമയുക്തമായ യുദ്ധത്തെ ഭയപ്പെട്ടാൽ കിട്ടുമോ? ആദ്യ

ത്തേതാണെങ്കിൽ ഭയപ്പെടുന്നതും ഭയപ്പെടാത്തതും തുല്യമാണ്. രണ്ടാമത്തേതാണെങ്കിൽ ശരിതന്നെ.

57. ഇതെല്ലാം അല്ലാഹുവിൻെറ പരിധികളാണ്. ആരെങ്കിലും അല്ലാഹുവിനെയും അവൻെറ ദൂതനെയും അനുസരിച്ചാൽ അവനെ ചില തോട്ടങ്ങളിൽ അല്ലാഹു പ്രവേശിപ്പിക്കും. അവയുടെ താഴ്ഭാഗങ്ങളിലൂടെ അരുവികളൊഴുക്കിക്കൊണ്ടിരിക്കും. അവിടെയാണ് അവർ ശാശ്വതമായി നിവസിക്കുക. അതത്രെ മഹത്തായ വിജയം. എന്നാൽ വല്ലവരും അല്ലാഹുവിൻെറയും അവൻെറ ദൂതൻെറയും കല്പന ലംഘിക്കുകയും അല്ലാഹുവിൻെറ പരിധികളെ കവച്ചുവയ്ക്കുകയും ചെയ്യെങ്കിൽ അവനെ അല്ലാഹു നരകത്തിൽ പ്രവേശിപ്പിക്കും. അതിലാണവൻ ശാശ്വതമായി നിവസിക്കുക. അവന്നാണ നിന്ദാവഹമായ ശിക്ഷ അനുഭവിക്കേണ്ടി വരിക. (1.4.4.13–14)

സമീ:_ ഖുദാതന്നെ പ്രവാചകനായ മുഹമ്മദ് നബിയെ തൻെറ തുണയാളാക്കിയിരിക്കുന്നു. ഇത് ഖുർആനിലെഴുതിയിട്ടുമുണ്ട്. ഖുദാ പ്രവാചകൻെറ പിടിയിൽ എങ്ങനെ പെട്ടിരിക്കുന്നെന്നും നോക്കുക. സ്വർഗ്ഗത്തിൽ ദൈവത്തിൻെറ പങ്കാളിയായിരിക്കുന്നു, പ്രവാചകൻ. ഖുദായ്ക്ക് തനിയെ ഒന്നും ചെയ്യാനാവായ്കയാൽ സ്വതന്ത്രനല്ല. അപ്പോൾ പങ്കാളിയില്ലാത്തവൻ എന്നു പറഞ്ഞുകൂടാ. ഇങ്ങനെയുള്ളതൊന്നും ഈശ്വരോക്തമായ പുസ്തകത്തിൽ വരില്ലതന്നെ.

58 അല്ലാഹു (മനുഷ്യർക്ക് പ്രതിഫലം നല്കുമ്പോൾ) ഒരണുവോളവും അനീതി കാണിക്കുകയില്ല. ഒരണുവോളം നന്മയുണ്ടെങ്കിൽ അത് ഇരട്ടിയായി അവൻ വർദ്ധിപ്പിച്ചു കൊടുക്കും. (1.5.4.40)

സമീ:– ഒരണുവോളം അനീതികാണിക്കുകയില്ലെങ്കിൽ പുണ്യം എങ്ങനെ ഇരട്ടിയാക്കിനല്കും? മുസൽമാന്മാരോട് എന്തിന് പക്ഷപാതം ചെയ്യുന്നു. ഇരട്ടിയോ, കുറച്ചോ കർമ്മഫലം നല്കുന്നതുകൊണ്ട് ഖുദാ അന്യായക്കാരനാകും.

59. അങ്ങനെ നിൻെറ അടുക്കൽ നിന്ന് അവർ എഴുന്നേററു പുറത്തുപോയാൽ നീ പറഞ്ഞതിനു വിരുദ്ധമായുള്ള നടപടികൾ എടുക്കുവാൻ രാത്രിയിൽ ഗൂഢാലോചന നടത്തുകയും ചെയ്യുന്നു. അവർ നടത്തുന്ന ഗൂഢാലോചനകൾ അല്ലാഹു എഴുതുന്നുണ്ട്. ...അല്ലാഹു അവരെ അവർ പ്രവർത്തിച്ച തിന്മകൾ കാരണമായി തലതിരിച്ചു വിട്ടിരിക്കുകയാണല്ലൊ. അല്ലാഹു വഴികാണിക്കാതെ വിട്ടവരെ വഴികാണിക്കണമെന്നാണോ നിങ്ങൾ വിചാരിക്കുന്നത്? വല്ലവനും അല്ലാഹു വഴികാണിക്കാതിരുന്നെങ്കിൽ പിന്നീട് അവന്നു നേർമാർഗ്ഗം നീ കണ്ടെത്തുകയില്ല. (1.5.4.81, 88)

സമീ:– ദൈവം ഓരോന്നും എഴുതി കണക്കുപുസ്തകം ഉണ്ടാക്കുന്നയാളാണെങ്കിൽ സർവജ്ഞനല്ലെന്നു നിശ്ചയം. സർവജ്ഞനാണെങ്കിൽ എഴുതിവയ്ക്കുന്നതെന്തിന്? ആളുകളെ വഴിതെററിക്കുന്നത് ഇബിലീസാണെന്ന് മുസൽമാന്മാർ പറയുന്നുണ്ടെങ്കിലും, ആളുകൾക്ക് ദൈവം വഴികാണിക്കുകയില്ലെന്നു പറയുമ്പോൾ ഇബിലീസും ഖുദായും തമ്മിൽ എന്താണ് വ്യത്യാസം? ദൈവം

വലിയ ഇബിലീസും ചെകുത്താൻ ചെറിയ ഇബിലീസുമെന്ന വ്യത്യാസമേ ഉണ്ടാവൂ. മുസ്ലീംവിശ്വാസം, വഞ്ചിക്കുന്നവൻ ഇബിലീസാണെന്നാകുന്നു. ഈവിശ്വാസം ഖുദായെചെകുത്താനാക്കുന്നു.

60. അവരുടെ കൈകളെ തടയുകയും ചെയ്യിട്ടില്ലെങ്കിൽ അവരെ പിടിക്കുകയും കണ്ടുമുട്ടുന്നിടത്തുവച്ച് കൊല്ലുകയും ചെയ്യുക. അവക്കെതിരായി (യുദ്ധം ചെയ്യുന്നതിന്) നിങ്ങൾക്കിതാ വ്യക്തമായ അധികാരം നല്കിയിരിക്കുന്നു. ഒരു സത്യവിശ്വാസിയെ വധിക്കുവാൻ മറ്റൊരു സത്യവിശ്വാസിക്കും അധികാരം ഇല്ല. വല്ല സത്യവിശ്വാസിയെയും അബദ്ധമായി വധിച്ചു പോയാൽ ഒരു സത്യവിശ്വാസിയായ അടിമയെ സ്വതന്ത്രനാക്കേണ്ടതാണ്. അവൻെറ കുടുംബങ്ങൾക്ക് അവൻെറ ജീവനഷ്ടത്തിനു പ്രതിഫലം നൽകുകയും വേണം. പക്ഷേ അവർ മാപ്പു ചെയ്യുകയാണെങ്കിൽ നൽകേണ്ടതില്ല. ഇനി വധിക്കപ്പെട്ടവൻ നിങ്ങളുടെ ശത്രു സമുദായത്തിൽപ്പെട്ടവനും ഒരു മുസ്ലീമുമാണ്. എന്നാൽ ഒരു മുസ്ലീം അടിമയെ സ്വതന്ത്രനാക്കേണ്ടതാണ്......ഒരു സത്യവിശ്വാസിയെ വല്ലവനും മനഃപൂർവ്വം വധിച്ചാൽ അവനുള്ള പ്രതിഫലം നരകമാകുന്നു. അവൻ അവിടെയാണ് ശാശ്വതമായി നിവസിക്കുക. അവൻ അല്ലാഹുവിൻെറ കോപത്തിനും ശാപത്തിനും പാത്രമായിത്തീർന്നവനാണ്. (1.5.4.91-93)

സമീ:- പക്ഷപാതത്തിൻെറ പാരമ്യം നോക്കുക, മുസൽമാൻ അല്ലാത്തവനെ കാണുന്നിടത്തുവെച്ച് കൊല്ലണം. മുസൽമാനെ കൊല്ലരുത്. അറിയാതെ മുസ്ലീമിനെ കൊന്നാൽ പ്രായശ്ചിത്തം ചെയ്യണം. മററുള്ളവരെ കൊന്നാൽ സ്വർഗ്ഗം കിട്ടും. ഇത്തരം ഉപദേശങ്ങൾ കിണററിലെറിഞ്ഞു കളയേണ്ടതാണ്, ഇത്തരം പുസ്തകം, ഇത്തരം പ്രവാചകർ, ഇത്തരം ഖുദാ, ഇത്തരം മതം, എല്ലാം ഹാനിയല്ലാതെ ഒരു പ്രയോജനവും ഉണ്ടാക്കുകയില്ല. ഇവ ഇല്ലാത്തതാണു നന്ന്. ഇത്തരം പ്രമാദപൂർണ്ണമായ മതങ്ങളിൽ നിന്നകന്ന് വൈദികധർമത്തിൻെറ ശിക്ഷണങ്ങൾ അംഗീകരിക്കേണ്ടതാണ്. എന്തെന്നാൽ അതിൽ അല്പംപോലും അസത്യമില്ല. മുസൽമാനെ കൊന്നാൽ നരകമാണു കിട്ടുകയെന്ന് അവരും, സ്വർഗ്ഗം കിട്ടുമെന്ന് മററുമതക്കാരും പറയുന്നു. ഇതിലേതാണ് സ്വീകാര്യം ഏതു് അസ്വീകാര്യം എന്നുപറയുക. ഇത്തരം മൂഢപ്രകല്പിതമായ മതങ്ങൾ ത്യജിച്ച് വേദാനുസൃത ധർമം എല്ലാ മനുഷ്യരും സ്വീകരിക്കേണ്ടതാണ്, അതിൽ ആര്യമാർഗ്ഗത്തിൽ ശ്രേഷ്ഠമനുഷ്യരുടെ വഴിയിൽ – സഞ്ചരിക്കാനും ദസ്യുക്കളുടെ – ദുഷ്ടരുടെ – വഴിയിൽ സഞ്ചരിക്കാതിരിക്കാനും എഴുതിയിരിക്കുന്നതത്രേ സർവോത്തമം.

61. ദൈവദൂതനുമായി എതിർത്തു നില്ക്കുകയും സത്യവിശ്വാസികളുടേതല്ലാത്ത മാർഗ്ഗത്തെ പിൻതുടരുകയും ചെയ്യിട്ടുണ്ടെങ്കിൽ അവൻ തിരിയുന്ന ഭാഗത്തേക്ക് നാം അവനെ തിരിച്ചുവിടും. അവസാനം നരകത്തിൽ എത്തിക്കുകയും ചെയ്യും. (1.5.4.115)

സമീ:- ഖുദായുടെയും ദൂതൻെറയും പക്ഷപാതം നോക്കുക. മുഹമ്മദ്നബി വിശ്വസിക്കുന്നതു് ഇങ്ങനെയൊക്കെ ദൈവത്തെപ്പററി എഴുതിയില്ലെങ്കിൽ താൻെറ മതം വളരുകയില്ലെന്നു, പിൻ

ബലം കിട്ടുകയില്ലെന്നും സുഖഭോഗങ്ങൾ ലഭിക്കുകയില്ലെന്നു മാണ്. ഇതിൽ നിന്നു് ഒന്നു വ്യക്തമാകുന്നുണ്ട്. തൻകാര്യം നേടുന്നതിലും പരദ്രോഹം ചെയ്യുന്നതിലും അദ്ദേഹം നിപുണനായിരുന്നു. ഇതിനാൽ അനാപ്തനായ അദ്ദേഹത്തിൻെറ വാക്കുകൾക്ക് വിദ്വാന്മാരുടെ സമക്ഷം പ്രാമാണ്യമില്ല.

62. വല്ലവനും അല്ലാഹുവിനെയും, അവൻെറ മലക്കുകളെയും അവൻെറ വേദങ്ങളെയും അവൻെറ ദൂതന്മാരെയും അന്ത്യദിനത്തെയും നിഷേധിച്ചു കളഞ്ഞിട്ടുണ്ടെങ്കിൽ അവൻ നേർമാർഗ്ഗത്തിൽ നിന്നു വ്യതിചലിച്ചു വളരെയധികം അകന്നുപോയിരിക്കുന്നു......വിശ്വസിച്ചു. പിന്നെയും നിഷേധിച്ചു. പിന്നെയും നിഷേധിച്ചു. പിന്നെയും വിശ്വസിച്ചു. പിന്നീടു് അവരുടെസത്യനിഷേധം കൂടിക്കൊണ്ടിരിക്കയും ചെയ്തു. ഇങ്ങനെയുള്ളവർക്ക് അല്ലാഹ്ഹ പൊറുത്തു കൊടുക്കുകയില്ല. അവർക്കു മാർഗ്ഗം ചൂണ്ടിക്കാണിച്ചു കൊടുക്കുകയുമില്ല. (1.5.4 136,137)

സമീ:– ഇപ്പോഴും ദൈവത്തിനു് തുണയ്ക്കാളില്ലെന്നു പറയാമോ? സഹായിയില്ലെന്നു പറയുകയും മലക്കുകളെപ്പററി പ്രസ്താവിക്കുകയും ചെയ്യുന്നതു് പരസ്പരവിരുദ്ധമല്ലേ? മൂന്നു പ്രാവശ്യം ക്ഷമിക്കുന്ന ദൈവം പിന്നീട് ക്ഷമിക്കാത്തതെന്താണ്? മൂന്നുതവണ സത്യനിഷേധം ചെയ്താൽ വഴികാട്ടുമോ ? നാലുതവണയ്ക്കുശേഷം വഴികാട്ടുകയില്ലേ ? നന്നാലു തവണ നിഷേധിച്ചാൽ നിഷേധം കൂടുകയല്ലേയുള്ളു ? (അതനുസരിച്ച് വഴികാട്ടലും കൂടണം.)

63 അല്ലാഹ്ഹ കപടവിശ്വാസികളെയും സത്യനിഷേധികളെയും മുഴുവനും നരകത്തിൽ ഒരുമിച്ചുകൂട്ടും.......കപടവിശ്വാസികൾ അല്ലാഹ്ഹവിനെ വഞ്ചിക്കുന്നു...സത്യവിശ്വാസികളെ! സത്യവിശ്വാസികളെവിട്ടു സത്യനിഷേധികളെ നിങ്ങൾ ആത്മമിത്രങ്ങളാക്കി വയ്ക്കരുതു്. (1.6.4.140,142,144)

സമീ:– മുസ്ലീങ്ങൾ സ്വർഗ്ഗത്തിലും മററുള്ളവർ നരകത്തിലും പോകുമെന്നതിനു് എന്താണു തെളിവ് ? ചീത്തയാളുകളുടെ ചതിയിൽ പെടുകയും അന്യരെ ചതിക്കുകയും ചെയ്യുന്ന ഖുദാ നമ്മിൽ നിന്നകന്നിരിക്കട്ടെ. ചതിയന്മാർ ചെന്നു് കൂട്ടുകൂടിക്കൊള്ളട്ടെ. ഖുദാ അവരോടും കൂടിക്കൊള്ളട്ടെ. എന്തെന്നാൽ ''ചക്കിക്കൊത്ത ചങ്കരൻ'' എന്നുണ്ടല്ലോ. ചതിയൻ ദൈവത്തിൻെറ ഉപാസകരും ചതിയന്മാരുമാകുന്നതിലെന്താണദ്ഭുതം? ദുഷ്ടനായ മുസ്ലീമിനോട് മൈത്രിയും നല്ലവനായ അന്യനോട് വിദ്വേഷവും ഉചിതമാണോ എന്നാലോചിക്കുക.

64 മനുഷ്യരെ! നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള സത്യവും കൊണ്ടാണു് (അവൻെറ) ദൂതൻ നിങ്ങളുടെയടുക്കൽ വന്നിരിക്കുന്നതു്. അതുകൊണ്ടു് (അദ്ദേഹത്തിൽ)നിങ്ങൾ വിശ്വസിക്കുക. അല്ലാഹ്ഹ ഒരേയൊരു ദൈവമാകുന്നു. (1–6–4.170-171)

സമീ:– ദൂതനിൽ വിശ്വസിക്കുവാൻ പറയുമ്പോൾ, വിശ്വാസത്തിൽ അല്ലാഹ്ഹവിനു് സഹായിയുണ്ടെന്നും വരില്ലേ? അല്ലാഹ്ഹ സർവവ്യാപിയല്ല, ഏകദേശിയാണ് എങ്കിലേ ദൂതന്മാർക്ക് അടുത്തു ചെല്ലുവാനും ദൂരെ പോകുവാനും കഴിയൂ. ദൈവം സർവവ്യാപി

യെന്നും ഏകദേശിയെന്നും അവിടവിടെ എഴുതിയിട്ടുണ്ട്. ഇതിൽ നിന്നു് ഖുറാൻ ദരാളല്ല പലർ ചേർന്നുണ്ടാക്കിയതാണെന്നു തെളിയുന്നു,

65 ശവം, രക്തം, പന്നിമാംസം, അല്ലാഹുവല്ലാത്തവരുടെ നാമത്തിൽ അറുക്കപ്പെട്ടതു്, ശ്വാസം മുട്ടിച്ചത്തതു്, തല്ലിക്കൊന്നതു് (ഉയരത്തിൽ)നിന്നു വീണു ചത്തതു്, മററു മൃഗങ്ങൾ അവയുടെ കൊമ്പുകൊണ്ടു കുത്തിക്കൊന്നതു് ദുഷ്ടജന്തുക്കൾ (വധിച്ചു) തിന്നതു്—ഇവയെല്ലാം നിങ്ങൾക്കു നിഷിദ്ധമാക്കിയിരിക്കുന്നു. (2 6 5.3)

സമീ:- ഇത്രയും പദാർത്ഥങ്ങളെ നിഷിദ്ധമായുള്ളോ? മററു മൃഗങ്ങളും തിര്യക്കുകളും, കീടാദികളും അനുവദനീയമായിരിക്കും. ഇതെല്ലാം മനുഷ്യസങ്കല്പങ്ങളാണു്, ഈശ്വരൻേറതല്ല. അതിനാൽ പ്രമാണവുമല്ല.

66 അല്ലാഹുവിനു നല്ല നിലയ്ക്കുള്ള കടം കൊടുക്കുകയും ചെയ്യുന്നപക്ഷം നിശ്ചയമായും നിങ്ങളുടെ തെററുകളെല്ലാം ഞാൻ മാച്ചുകളകയും താഴ്ഭാഗത്തുടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന ചിലതോട്ടങ്ങളിൽ നാം നിങ്ങളെ പ്രവേശിപ്പിക്കുകയും ചെയ്യും. (2.6.5.12)

സമീ:- കൊള്ളാം! ഖുദാവിൻെറ വീട്ടിൽ ധനമൊട്ടും ശേഷിച്ചിട്ടുണ്ടാവില്ല. ശേഷിച്ചിരുന്നെങ്കിലെന്തിനു് കടം കൊള്ളണം? നിങ്ങളുടെ തെററുകൾ മായ്ച്ചുകളഞ്ഞു് സ്വർഗ്ഗത്തിൽ എത്തിക്കാമെന്നു് പറഞ്ഞതു് എന്തിനാണു്? ഖുദായുടെ പേരുപറഞ്ഞു് മുഹമ്മദ് നബി തൻകാര്യം കാണുകയായിരുന്നെന്നു് ഇതിൽനിന്നു തെളിയുന്നു.

67 അല്ലാഹു ഉദ്ദേശിക്കുന്നവർക്കു് അവൻ പൊറുത്തു കൊടുക്കുന്നു. അവൻ ഉദ്ദേശിക്കുന്നവരെ ശിക്ഷിക്കുന്നു. ആർക്കും നല്കിയിട്ടില്ലാത്തതു നിങ്ങൾക്കു നല്കുകയും ചെയ്തു. (2.6.5 18-20)

സമീ.- ഇബ്ലീസ് ആരെ വേണമെങ്കിലും പാപിയാക്കുന്നതുപോലെ മുസ്ലീം ഖുദായും ഇബ്ലീസിൻെറ പണിചെയ്യുന്നു. അങ്ങനെയാണെങ്കിൽ നരകത്തിലോ സ്വർഗ്ഗത്തിലോ പോകേണ്ടതു് ഖുദായാണു്. എന്തെന്നാൽ ദൈവം പാപപുണ്യങ്ങൾ ചെയ്യുന്നയാളായി, ജീവാത്മാവ് പരാധീനനുമായി. സേനാപതിയുടെ ആജ്ഞയനുസരിച്ച് സൈന്യം ആരെയെങ്കിലും കൊല്ലുകയോ രക്ഷിക്കുകയോ ചെയ്താൽ സേനാപതിക്കാണു് അതിൻെറ നന്മതിന്മകൾ. സൈന്യത്തിനല്ല. ഇവിടെയും അതുപോലായി.

68 അല്ലാഹുവിനെയും അവൻെറ ദൂതന്മാരെയും അനുസരിച്ചു നടക്കുക. (2.7.5.95)

സമീ:- ഖുദായ്ക്കു് സഹായിയുണ്ടെന്നു് തെളിഞ്ഞു. ആരുടെയും തുണയില്ലാത്തവൻ എന്നു് പറയുന്നതു് വെറുതെയായില്ലേ?

69. കഴിഞ്ഞു പോയതു് അല്ലാഹു മാപ്പു ചെയ്തിട്ടുണ്ടു്. ഭാവിയിൽ ആരെങ്കിലും (ഈ തെററിലേക്കു) മടങ്ങിയാൽ അല്ലാഹു അവൻെറ പേരിൽ ശിക്ഷാനടപടിയെടുക്കും. (2.7.5.95)

സമീ:- ചെയ്തുപോയ പാപങ്ങൾ ക്ഷമിക്കുന്നതു് പാപം ചെയ്യാൻ പ്രേരിപ്പിച്ചു് അവ വർദ്ധിപ്പിക്കലാണു്. പാപം ക്ഷമിക്കുമെന്നു് എവിടെയെങ്കിലും പറയുന്നെങ്കിൽ അതു് ഈശ്വരന്റെയോ ഏതെങ്കിലും വിദ്വാന്റെയോ കൃതിയല്ല, പാപവർദ്ധകമാണു്. വന്നേക്കാവുന്ന പാപത്തിൽ നിന്നു് വിട്ടുനില്ക്കാൻ പ്രാർഥിക്കുന്നതും സ്വയം പ്രയത്നിച്ചും പശ്ചാത്തപിച്ചും വിട്ടുനില്ക്കുന്നതും ഉചിതമാണു്. വെറുതെ പശ്ചാത്തപിക്കുകയും പാപത്തിൽ നിന്ന കന്നു നില്ക്കാതിരിക്കുകയും ചെയ്യുന്നതുകൊണ്ടു് ഫലമേയില്ല.

70. അല്ലാഹുവിന്റെ പേരിൽ കള്ളമാരോപിക്കുകയോ അല്ലെങ്കിൽ 'എനിക്കു ദിവ്യസന്ദേശം ലഭിച്ചിട്ടുണ്ടു്' — അവനു് യാതൊരു സന്ദേശവും ലഭിച്ചിട്ടില്ലതാനും — എന്ന പറയുകയോ ചെയ്യുന്നവനേക്കാൾ അക്രമി ആരാണുള്ളതു് ? അല്ലാഹു അവതരിപ്പിച്ചതുപോലെയുള്ളതു് ഞാനും അവതരിപ്പിക്കാമെന്ന പറയുന്നവനേക്കാൾ അക്രമിയും ആരാണു് ? (2.7.6.93)

സമീ:- ഇതിൽനിന്നു് ഒരു കാര്യം തെളിയുന്നു. ഖുദാവിന്റെ വചനങ്ങൾ എന്റെ മേൽ ഇറങ്ങുന്നെന്നു് മുഹമ്മദ് നബി പറഞ്ഞ കാലത്തു്, തന്റെ മേലും വചനമിറങ്ങുന്നെന്നും ഞാനും പ്രവാചകനാണെന്നും വേറാരോ അവകാശപ്പെട്ടിരുന്നു. അയാളെ അകററാനും സ്വയം നിലനില്ക്കാനും വേണ്ടി ഈ വചനങ്ങൾ അരുളിയതായിരിക്കണം.

71. നാം നിങ്ങളെ സൃഷ്ടിച്ചു. എന്നിട്ട നാം നിങ്ങൾക്കു രൂപം നല്കി, പിന്നീട്ട മലക്കുകളോട്ട ആദമിനെ സാഷ്ടാംഗം പ്രണമിക്കുകയെന്നു നാം കല്പിച്ചു. ഇബ്‌ലീസൊഴിച്ചു ബാക്കിയുള്ളവരെല്ലാം നമസ്കരിക്കുകയും ചെയ്തു. അവൻ പ്രണമിച്ചവരിലുൾപ്പെട്ടില്ല. ഞാൻ നിന്നോട്ട കല്പിച്ചപ്പോൾ നീ നമസ്കരിക്കാതിരിപ്പാൻ കാരണമെന്തെന്നു അല്ലാഹു ചോദിച്ചു ഇബ്‌ലീസു പറഞ്ഞു—ഞാൻ ആദമിനെക്കാൾ ഉൽകൃഷ്ടനാണു്. എന്നെ നീ സൃഷ്ടിച്ചിരിക്കുന്നതു തീകൊണ്ടും അവനെ സൃഷ്ടിച്ചിരിക്കുന്നതു കളിമണ്ണുകൊണ്ടുമാണല്ലോ. അല്ലാഹു പറഞ്ഞു: അവിടെനിന്നു് ഇറങ്ങിപ്പോകു. അവിടെ നിനക്കു് അഹംഭാവം നടിക്കുവാൻ അവകാശമില്ല......ഇബ്‌ലീസ് പറഞ്ഞു; മനുഷ്യരെ (മരണാനന്തരം) എഴന്നേല്പിക്കുന്ന ദിവസം വരെ എനിക്കു് അവധി നല്കൂ, അല്ലാഹു അരുളി: നിനക്കു് അവധി നല്കിയിരിക്കുന്നു. ഇബ്‌ലീസ് പറഞ്ഞു: എന്നെ നീ വഴിതെററിച്ചിരിക്കകൊണ്ടു് നിന്റെ നേർമാർഗ്ഗത്തിൽ നിന്നു മനുഷ്യരെ വഴിതെററിക്കുവാൻ നിശ്ചയമായും ഞാൻ കാത്തിരിക്കും. അവരിൽ അധികമാളുകളെയും കൃതജ്ഞരായി നീ കാണുകയില്ല. അല്ലാഹു പറഞ്ഞു;- നീ നിന്ദ്യനും തള്ളപ്പെട്ടവനുമായി അവിടെനിന്നു പുറത്തുപോകു. മനുഷ്യരിൽ നിന്നെ പിൻതുടരുന്നതാരോ, നിങ്ങളെല്ലാവരെയും കൊണ്ടു് ഞാൻ നരകം നിറയ്ക്കും. (2.8.7.11-18)

സമീ:- ഇബ്‌ലീസും ഖുദായും തമ്മിൽ നടക്കുന്ന ശണ്ഠ ശ്രദ്ധയോടെ കേൾക്കുക. ഈ ഇബ്‌ലീസ് വെറുമൊരു ഭൃത്യനെപ്പോലുള്ളവനാണു്. അവനെപ്പോലും ഖുദായ്ക്കു് അമച്ചു ചെയ്യാൻ കഴിഞ്ഞില്ല, അവന്റെ ആത്മാവിനെ ശുദ്ധിയാക്കാനും കഴിഞ്ഞില്ല. ഇങ്ങനെയൊരു താന്തോന്നിയായ വിരുദ്ധനെ, ആളുകളെ പാപി

യാക്കുന്നതിൽ നിന്നു വിലക്കാനും ദൈവത്തിനു കഴിഞ്ഞില്ല. ഇതു വലിയ തെററായിപ്പോയി. ഇബ്ലീസ് എല്ലാവരേയും വഴിതെററിക്കുമ്പോരം ദൈവം ഇബ്ലീസിനെ വഴിതെററിക്കുന്നു. ഇതിന്നർത്ഥം ദൈവംഇബ്ലീസിൻെറ ഇബ്ലീസാണെന്നല്ലേ? തന്നെ വഴിതെററിച്ചെന്ന് ഇബ്ലീസ് ഖുദായോടു പറയുന്നുണ്ട്. ഈ ഖുദായിൽ പവിത്രതയും കാണാനില്ല. എല്ലാ തിന്മകളുടേയും ആരംഭസ്ഥാനം ഖുദായാണ്. ഇത്തരം ഖുദാ മുസ്ലീങ്ങരംക്കു കൊള്ളാം. മററുശ്രേഷ്ഠന്മാർക്കു ചേന്നതല്ല. ദേവദൂതന്മാരോടു സംസാരിക്കുന്ന ഈ ഖുദാ ശരീരമുള്ള അല്പജ്ഞനും ന്യായരഹിതനുമാണ്. അതിനാൽ വിദ്വാന്മാർ ഇസ്ലാം മതം ഇഷ്ടപ്പെടില്ല.

72 ആറു ദശകളിലായി ആകാശ ഭൂമികളെ സൃഷ്ടിച്ച അല്ലാഹ തന്നെയാണ് നിങ്ങളുടെരക്ഷിതാവ്. പിന്നീട് അവൻ സിംഹാസനത്തിൽ ഇരുന്നു (വിശ്രമിച്ചു) സങ്കടപ്പെട്ടുകൊണ്ടു് നിങ്ങളുടെ രക്ഷിതാവിനെ വിളിക്കുക. (2.8.7.54-55)

സമീ:_ ആറുദശകളിൽ * ജഗത്തിനെ സൃഷ്ടിക്കുകയും പിന്നെ സിംഹാസനത്തിൽ ഇരിക്കുകയും ചെയ്യുന്ന ഈഖുദാ സർവശക്തിമാനോ സർവവ്യാപിയോ അല്ല. അതുകൊണ്ട് ഇതു് ഖുദായല്ല. ഈ ഖുദാ പൊട്ടനാണോ? വിളിച്ചാലേ കേരംക്കുവോ? ഇതൊന്നും ഈശ്വരരചിതമല്ല. ഖുർ ആൻ ഈശ്വരീയവുമല്ല. ആറു ദശകളായി ജഗത്തുണ്ടാക്കി, ഏഴാം ദശയിൽ വിശ്രമവുമായി! ക്ഷീണിച്ചു പോയതാവാം! കിടന്നുറങ്ങിയിട്ട് ഇതുവരെ എഴുന്നേററിട്ടില്ലേ? എഴുന്നേററെങ്കിൽ വല്ലപണിയും ചെയ്യുന്നുണ്ടോ? അതോ വെറുതെ അലസനായിരുന്നു് സുഖിക്കയാണോ?

73 ഭൂമിയിൽ കുഴപ്പമുണ്ടാക്കിക്കൊണ്ടു് നാശകാരികളായിത്തീരരുതു്. (2.8.7.74)

സമീ:– ഇതു നല്ല കാര്യമാണ്. പക്ഷേ ഇതിന്നു വിപരീതമായി വെല്ലുവിളിച്ച് കാഫറീങ്ങളെ കൊല്ലാനും പറയുന്നുണ്ടല്ലോ. ഇതു് പൂർവാപരവിരുദ്ധമല്ലേ? ഇതിൽ നിന്നു മനസ്സിലാക്കാവുന്നതു്, നബിക്കു് ശക്തിക്ഷയം ഉണ്ടായപ്പോരം ഈ ഉപായം കണ്ടെത്തിയതാവാം. ശക്തിവദ്ധിച്ചപ്പോരംശണ്ഠകൂട്ടുകയുംചെയ്തിരിക്കാം. ഏതായാലും പരസ്പര വിരുദ്ധമാകയാൽ രണ്ടും സത്യമല്ല.

74 അപ്പോരം മൂസാ തൻെറ വടി നിലത്തിട്ടു. തൽക്ഷണം അതാ അതു സ്പഷ്ടമായിട്ടുതന്നെ ഒരു പാമ്പായിത്തീരുന്നു. (2.9.7.107)

സമീ;– ഇങ്ങനെ എഴുതിയിരിക്കുന്നതിൽ നിന്നു് ഖുദായും നബിയും ഇതെല്ലാംവിശ്വസിച്ചിരുന്നെന്നേ ഗ്രഹിക്കാനാവുന്നുള്ളു. എങ്കിൽ ഇവരിരുവരും വിദ്വാന്മാരല്ലായിരുന്നു. എന്തെന്നാൽ കണ്ണിനു കാണാനും ചെവിക്കു കേരംക്കാനുമേ കഴിയൂ. അതിനാൽ ഇതു് ഇന്ദ്രജാലമായിരിക്കണം.

* [ആറുദിനങ്ങളിലെന്നു് മററു ഖുർആൻ തർജ്ജമകളിൽ കാണുന്നു—പരിഭാഷകൻ]

75 അപ്പോൾ വെള്ളപ്പൊക്കം, വെട്ടുക്കിളി, പേൻ, തവള രക്തം എന്നിവയെ വ്യക്തമായ ദൃഷ്ടാന്തങ്ങളായി അവരുടെ നേരെ നാം അയച്ചു......അവരുടെ കാര്യത്തിൽ നാം ശിക്ഷാ നടപടികളെടുത്തു. അവരെ നാം സമുദ്രത്തിലാഴ്ത്തികൊന്നുകളഞ്ഞു. ഇസ്രാഈൽ സന്തതികളെ നാം സമുദ്രത്തിന്റെ മറുകരയിൽ എത്തിച്ചു ഈ ജനതയുടെ മാർഗ്ഗം നശിപ്പിക്കപ്പെട്ടു. അവർ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതു നിഷ്ഫലവുമാകും. (2.9.7.133,136,138,139)

സമീ:- നിന്നെ ഞാൻ പാമ്പിനെ വിട്ടു കടിച്ചു കൊല്ലിക്കുമെന്നു് ചില കള്ളമന്ത്രവാദികൾ ഭീഷണിപ്പെടുത്തുന്നതുപോലെയിരിക്കുന്നിതു്! ഒരു കൂട്ടരെ അക്കരെ കടത്തുകയും ഒരു കൂട്ടരെ മുക്കിക്കൊല്ലുകയും ചെയ്യുന്ന ഈ ഖുദാ അധർമിയും പക്ഷപാതിയുമല്ലേ? കോടിക്കണക്കിനു മനുഷ്യരുടെ മതം കള്ളമാണെന്നും തങ്ങളുടേതു മാത്രം ശരിയാണെന്നും പറയുന്നവരുടേതിനേക്കാൾ വ്യാജമതം ഏതാണു്? എന്തെന്നാൽ ഒരു മതത്തിലും എല്ലായാളുകളും നല്ലവരോ ചീത്തയോ ആയിരിക്കില്ല. ഒരു വശത്തേക്കു മാത്രം സൂചി തിരിച്ചുവയ്ക്കുന്നതു് മഹാമൂഢന്മാരാണു്. പഴയ നിയമത്തിലെയും ജബൂറിലെയും* വചനങ്ങൾ കള്ളമായിരുന്നോ? കള്ളമാണെന്നു പറഞ്ഞ അവ വേറെ ഏതെങ്കിലും മതത്തിന്റേതായിരുന്നോ? ആയിരുന്നെങ്കിൽ അതു് ഏതു മതം? ഖുർആനിൽ നിന്നു് അതിന്റെ പേരു പറയാമോ?

76. നിശ്ചയമായും എന്നെ നീ കാണുകയില്ല....അതിനെ അവൻ കഷ്ണം കഷ്ണമാക്കിക്കളഞ്ഞു. മൂസാ ബോധരഹിതനായിവീണു. (2.9.7.143)

സമീ:- കാണാൻ കഴിയുന്നതൊന്നും വ്യാപകമല്ല. ഇങ്ങനെ അദ്ഭുതങ്ങൾ കാട്ടി ചുററിയടിച്ച ഖുദാ ഈയിടെയതു് നിർത്തിവച്ചോ? തീർത്തും വിദ്യാവിരുദ്ധമായ ഇത്തരം കാര്യങ്ങളൊന്നും വിശ്വസിക്കരുതു്.

77. നിന്റെ രക്ഷിതാവിനെ നിന്റെ മനസ്സിൽ വിനയത്തോടും ഭയത്തോടും കൂടി ഉച്ചത്തിലുള്ള വാക്കുകൾ കൂടാതെ പ്രഭാതത്തിലും സായാഹ്നത്തിലും സ്മരിക്കുക (2.9.7.205)

സമീ:- ചിലേടത്തെല്ലാം ഉച്ചസ്വരത്തിൽ രക്ഷിതാവിനെ വിളിക്കാൻ പറയുന്നു. ചിലേടത്തെല്ലാം താഴ്ന്ന സ്വരത്തിലും. ഇതിലേതാണു് ശരി? ഏതു തെററു്? പരസ്പരവിരുദ്ധമായതു് ഉന്മത്തഗീതമായിരിക്കും. ഭ്രമരഹിതമായതേ വിശ്വസിക്കാവൂ.

78. യുദ്ധത്തിൽ കൈവരുന്ന സ്വത്തുക്കളെ**ക്കുറിച്ചു് അവർ നിന്നോടു ചോദിക്കുന്നു. സമരാർജ്ജിത സ്വത്തുക്കൾ അല്ലാഹുവിനും ദൂതനും അവകാശപ്പെട്ടതാകുന്നു. അതുകൊണ്ടു് അല്ലാഹുവിനെ സൂക്ഷിക്കുക. (2.9.8.1)

സമീ:- കൊള്ളയിടുക, കൊള്ളക്കാരന്റെ പണി ചെയ്ക ഖുദായും പ്രവാചകനും ചേർന്നു് പരിശുദ്ധവേഷം കെട്ടുക ഇതെ

---

* ഖുർആനു മുൻപുണ്ടായിരുന്ന വേദപുസ്തകങ്ങൾ. ** കൊള്ളമുതൽ എന്നു് ശരിയായ ഭാഷ.

ല്ലാം ആശ്ചര്യജനകംതന്നെ. അല്ലാഹുവിനെ ഭയപ്പെടുക, എന്നിട്ട് കൊള്ളയടിക്കുക മുതലായ ദുർവൃത്തികൾ ചെയ്യുക, ഞങ്ങളുടെ മതം ബഹുകേമമെന്നു ലജ്ജയില്ലാതെ പറയുക ഇതെല്ലാം വെടിഞ്ഞു് സത്യമായ വേദധർമ്മം സ്വീകരിക്കാതിരിക്കുക-ഇതിലേറെ കഷ്ടമെന്തുള്ളു ?

79. സത്യനിഷേധികളുടെ വേരുതന്നെ അറുത്തുകളയുക—ഒന്നിനു പുറകെ മറ്റൊന്നായി വരുന്ന ആയിരം മലക്കുകളെക്കൊണ്ടു് ഞാൻ നിങ്ങളെ സഹായിക്കും......സത്യനിഷേധികളുടെ ഹൃദയങ്ങളിൽ ഞാൻ ഭയം ജനിപ്പിക്കും. അതുകൊണ്ടു് (സത്യവിശ്വാസികളെ!) സത്യനിഷേധികളുടെ കഴുത്തുകൾ വെട്ടിക്കൊള്ളുക. അവരുടെ വിരലുകളെല്ലാം വെട്ടിമുറിക്കുക. (2.9.8,7,9,12)

സമീ:- ബലേഭേഷ്! ഇതെന്തൊരു ദയാഹീനരായ ദൈവവും പ്രവാചകനും! അമുസ്ലീങ്ങളെ വേരോടെ അറുത്തുകളയണം പോലും; ദൈവത്തിൻെറ ആജ്ഞയോ! അവരുടെ കഴുത്തറക്കണം! കൈകാലുകളിലെ വിരൽ മുറിക്കണം! ഈ ഖുദാ രാവണനെക്കാൾ കുറഞ്ഞ ഇനമല്ല. ഇതെല്ലാം ഖുർആൻ കർത്താവിൻെറ വകയാണു്, ദൈവത്തിൻേറതല്ല. ദൈവത്തിൻേറതാണെങ്കിൽ നമുക്കാ ദൈവത്തിൽ നിന്നകലാം. ആ ദൈവവും ഒഴിഞ്ഞുപോകട്ടെ.

80 അല്ലാഹു മുസൽമാന്മാരോടു* കൂടെയാണു്......സത്യവിശ്വാസികളേ അല്ലാഹുവിന്നും ദൂതന്നും നിങ്ങളെ ജീവിപ്പിച്ചു നിർത്തുന്ന മാർഗ്ഗങ്ങളിലേക്കു് അദ്ദേഹം വിളിച്ചാൽ ഉത്തരം നല്കുക. അല്ലാഹുവിനോടും അവൻെറ ദൂതനോടും നിങ്ങൾ വഞ്ചന കാണിക്കരുതു്........അല്ലാഹുവും ഗൂഢാലോചന നടത്തിക്കൊണ്ടിരുന്നു. ഗൂഢാലോചന നടത്തുന്നതിൽ അല്ലാഹു അതിസമർത്ഥനത്രെ. (2.9.8.19,24,27,30)

സമീ:- അല്ലാഹു മുസ്ലീംപക്ഷപാതിയോ ? എങ്കിലതു് അധർമ്മമാണു്. ഈശ്വരൻ എല്ലാ സൃഷ്ടിയുടേതുമാണു്. വിളിക്കാതെ ദൈവം കേൾക്കില്ലേ ? ബധിരനാണോ ? അവനോടൊപ്പം പ്രവാചകൻ സഹായിയായതു് നന്നായില്ല. അല്ലാഹുവിൻെറ ഏതു ഖജനാവാണു് നിറഞ്ഞിരിക്കുന്നതു്, വഞ്ചിക്കാൻ? പ്രവാചകൻെറയും അവരുടെയും ഖജനാവൊഴികെ മറ്റെല്ലാം കൊള്ളയടിക്കാമോ ? ഇങ്ങനെ ഉപദേശിക്കാൻ അജ്ഞാനിക്കും അധർമിക്കുമേ കഴിയൂ. ഗൂഢാലോചന നടത്തുകയും നടത്തുന്നവരോടു് ചേരുകയും ചെയ്യുന്ന ഖുദാ കാപട്യത്തിൻെറയും ചതിയുടെയും അധർമ്മത്തിൻെറയും ദൈവമല്ലേ? ഈ ഖുറാൻ ദൈവകൃതമേയല്ല. ഏതോ കാപട്യക്കാരൻ ചതിയൻ ഉണ്ടാക്കിയതാണു്. അല്ലെങ്കിൽ ഇങ്ങനെയൊക്കെ എഴുതി വയ്ക്കുമോ ?

81 കീഴ്‌വണക്കം അല്ലാഹുവിന്നുമാത്രമായിത്തീരുകയും ചെയ്യുന്നതുവരെ അവരുമായി യുദ്ധം ചെയ്യുക. നിങ്ങൾക്കു യുദ്ധത്തിൽ വല്ല ധനവും ലഭി

---

* സത്യവിശ്വാസി എന്നു് തർജ്ജമയിൽ. മുസൽമാൻ എന്ന പദത്തിനു് സത്യവിശ്വാസിയെന്നും, കാഫിർ എന്നതിനു് സത്യനിഷേധി എന്നുമാണു് ഖുർആൻ പരിഭാഷകൻ സർവത്ര പ്രയോഗിച്ചിരിക്കുന്നതു്.

ച്ചിട്ടുണ്ടെങ്കിൽ അതിൻെറ അഞ്ചിലൊരംശം അല്ലാഹുവിന്നും ദൂതന്നും...അവകാശപ്പെട്ടതാകുന്നു. (2.9.8.39–41)

**സമീ:-** ഇങ്ങനെ അന്യായമായി യുദ്ധം ചെയ്യിക്കുന്ന മുസ്ലീം ഖുദായേക്കാൾ ശാന്തിഭഞ്ജനം ചെയ്യിക്കുന്ന മററാരാണുള്ളതു്? ഈ മതത്തിൽ ഉപദേശിക്കുന്ന, അല്ലാഹുവിന്നും പ്രവാചകന്നും വേണ്ടി കൊള്ളയിടുകയും ഇടുവിക്കുകയും ചെയ്യുന്ന സമ്പ്രദായം കവച്ചക്കാരുടേതല്ലേ? കൊള്ളമുതലിൽ നിന്നു് ദൈവം പങ്കു പിടിക്കുന്നതു് കവച്ചക്കാരനാകയാലല്ലേ? ഈ കൊള്ളക്കാരുടെ പക്ഷം പിടിക്കുന്നതു് ദൈവികതയ്ക്കു മങ്ങലേല്പിക്കലാണു്. ഈ ദൈവവും പുസ്തകവും പ്രവാചകനും ലോകത്തിൽ ശാന്തിഭംഗത്തിൻെറ ഉപാധികളുമായി എവിടുന്നു വന്നാവോ! ആശ്ചര്യം തന്നെ. ഇത്തരം മതങ്ങൾ ലോകത്തു പ്രചരിക്കാതിരുന്നെങ്കിൽ ലോകം ആനന്ദത്തിലാറാടിയേനെ.

82 സത്യനിഷേധികളെ, അവരുടെ മുഖത്തും പിൻഭാഗങ്ങളിലും അടിച്ചുകൊണ്ടു് മലക്കുകൾ കൊല്ലുന്ന സന്ദർഭം നീ കണ്ടിരുന്നെങ്കിൽ ജ്വലിക്കുന്ന അഗ്നിയുടെ ശിക്ഷയൊന്നു രുചിച്ചു നോക്കുക....അവരുടെ കുററങ്ങൾ കാരണമായി അവരെ നാം നശിപ്പിച്ചു. ഫിർഔൻെറ സമുദായത്തെ നാം മുക്കിക്കൊല്ലുകയാണുണ്ടായതു്.....അല്ലാഹുവിങ്കൽ നിൻെറ കാര്യങ്ങൾ ഭരമേല്പിക്കുക. (2.9.8.50,54,60)

**സമീ:—** എന്തു പറയുന്നു? ഈയിടെ റഷ്യ ടൎക്കിയെയും ഇംഗ്ലണ്ടു് ഈജിപ്തിനെയും കീഴടക്കി. ദൈവദൂതന്മാർ അപ്പോൾ എവിടെപ്പോയിരുന്നു? തൻെറ ആശ്രിതരുടെ ശത്രുക്കളെ ദൈവം മുക്കിക്കൊല്ലുമായിരുന്നെങ്കിൽ ഇപ്പോഴങ്ങനെ ചെയ്യാത്തതെന്തു്? അങ്ങനെ സംഭവിക്കായ്കയാൽ ഈ കാര്യം വിശ്വസനീയമല്ല. ''നിനക്കെന്തു ചെയ്യാനായാലും മററു മതക്കാൎക്കു് അതു ദുഃഖദായകമാകണമെന്നും'' മററുമുള്ള ഉപദേശങ്ങൾ എത്ര ചീത്തയാണെന്നു നോക്കുക. വിദ്വാന്നും ധാൎമ്മികനുമായ ദയാലു ഇങ്ങനെ ഉപദേശിക്കില്ല. ഖുദാ ദയാലുവും ന്യായകാരിയും ആണെന്നു് അങ്ങിങ്ങെഴുതീട്ടുണ്ടു്. ന്യായം ദയ തുടങ്ങിയ സദ്ഗുണങ്ങൾ ഈ ഖുദായിൽ നിന്നെത്രയോ അകലെയാണു്!

83 ഓ, നബി! നിനക്കു അല്ലാഹുവും നിന്നെ പിന്തുടൎന്ന സത്യവിശ്വാസികളും മാത്രം മതി. ഓ നബി! സത്യവിശ്വാസികളെ യുദ്ധത്തിനു പ്രേരിപ്പിക്കുക. ക്ഷമാശീലരായ ഇരുപതുപേർ നിങ്ങളിലുണ്ടെങ്കിൽ ഇരുനൂറുപേരെ ജയിച്ചടക്കാം. ...നിങ്ങൾ പിടിച്ചെടുത്തതിൽ നല്ലതും നിയമാനുസൃതവുമായതു ഭക്ഷിച്ചു കൊള്ളുക. സൂക്ഷിക്കുക. അല്ലാഹു അങ്ങേയററം പൊറുക്കുന്നവനാണു്. (2.10.8. 64,65,69)

**സമീ:-** തൻെറ ഭാഗം പിടിച്ചു് അന്യായം ചെയ്താലും അവരുടെ പക്ഷം പിടിക്കുന്നതും നന്മ ചെയ്യുന്നതും എന്തു ന്യായവും ധൎമ്മവും വൈദുഷ്യവുമാണു്? ജനങ്ങളിൽ ശാന്തിഭംഗം ഉണ്ടാക്കി യുദ്ധം ചെയ്തും ചെയ്യിച്ചും കൊള്ളയടിക്കുന്ന മുതൽ നിയമാനുസൃത

മാണെന്നു പറയുന്നയാളെ ക്ഷമിക്കുന്നവനും ദയാലുവുമാണെന്നു പുകഴ്ത്തുന്നതു് ഖുദാ യ്ക്കല്ല, നല്ല മനുഷ്യക്കു പോലും ചേർന്നതല്ല. ഇത്തരം വചനങ്ങളുള്ള ഖുർആൻ ഈശ്വരവചനമേയല്ല.

84. അവയിലാണു് അവർ ശാശ്വതമായി നിവസിക്കുക. മഹത്തായ പ്രതിഫലം അല്ലാഹുവിങ്കലാണുള്ളതു്. സത്യവിശ്വാസികളേ! നിങ്ങളുടെ പിതാക്കന്മാരും സഹോദരന്മാരും സത്യവിശ്വാസത്തിന്നെതിരായി സത്യ നിഷേധത്തെയാണു് സ്നേഹിക്കുന്നതെങ്കിൽ അവരെ നിങ്ങളുടെ രക്ഷാകർത്താക്കളാക്കി വെക്കരുതു്. പിന്നീടു് അല്ലാഹു തന്റെ ദൂതനിലും സത്യവിശ്വാസികളിലും അവന്റെ പക്കൽ നിന്നുള്ള മനഃസമാധാനം ഇറക്കിത്തന്നു...... നിങ്ങൾക്കു കാണുവാൻ കഴിയാത്ത ചില സൈന്യങ്ങളെയും അവൻ ഇറക്കി. എന്നിട്ട സത്യനിഷേധികളെ അവൻ ശിക്ഷിച്ചു.........സത്യനിഷേധികൾക്കുള്ള പ്രതിഫലം ഇതത്രെ.........പിന്നീടു് ഇതിന്നു ശേഷം താൻ ഉദ്ദേശിക്കുന്നവരുടെ തെററ് അല്ലാഹു പൊറുത്തുകൊടുക്കും.........സത്യമതത്തിനു കിഴ്പ്പെട്ടു ജീവിക്കാത്തവരുമായ വേദക്കാരോടു് യുദ്ധം ചെയ്തുകൊള്ളുക. (2.10.9 22,23,26,27,29)

സമീ:– സ്വർഗ്ഗത്തിലുള്ളവരുടെ അടുത്താണു് ഖുദായെങ്കിൽ അവൻ സർവ്വവ്യാപിയല്ല. സർവ്വവ്യാപിയല്ലെങ്കിൽ സൃഷ്ടി കർത്താവോ ന്യായാധീശനോ ആവുകയില്ല. സ്വന്തം മാതാപിതാ പിതാക്കളെയും മിത്രങ്ങളെയും അകററുന്നതു് വെറും അന്യായമാണു്. ചീത്ത ഉപദേശം ചെയ്താൽ അതു കേൾക്കരുതു്, പക്ഷേ അവരെ സദാ ശുശ്രൂഷിക്കണം. പണ്ടു് ഖുദായ്ക്കു് മുസ്ലീങ്ങളോടു് വലിയ സ്നേഹമായിരുന്നു. അവരെ തുണയ്ക്കാൻ സൈന്യത്തെ ഇറക്കികൊടുക്കുമായിരുന്നു. ഇപ്പോഴങ്ങനെ ചെയ്യാത്തതെന്താണു്? കാഫറിങ്ങളെ ശിക്ഷിച്ചിട്ടു് പിന്നീടു് അവക്കു നേരേ ഇറങ്ങുമായിരുന്ന ഖുദാ ഇപ്പോഴെവിടെയാണു്? യുദ്ധമില്ലാതെ സത്യ വിശ്വാസമുണ്ടാക്കാൻ ദൈവത്തിനു കഴിയില്ലേ? ഇത്തരം ദൈവത്തിൽ നിന്നു് അകലെ നില്ക്കാം. ഇതെന്തു ദൈവം? വെറുമൊരു കൂത്താട്ടക്കാരൻ!

85. അല്ലാഹുവിങ്കൽ നിന്നു നേരിട്ടോ അതല്ലെങ്കിൽ ഞങ്ങളുടെ കൈക്കു തന്നെയോ അവൻ നിങ്ങൾക്കു് ആപത്തു വരുത്തി വയ്ക്കുമെന്നാണു് നിങ്ങളുടെ കാര്യത്തിൽ ഞങ്ങൾ പ്രതീക്ഷിച്ചിരിക്കുന്നതു്. (2.10.9.52)

സമീ:– മുസ്ലീങ്ങൾ ദൈവത്തിന്റെ പോലീസായതെന്നു്? തന്റെ കൈകൊണ്ടോ. ഞങ്ങളുടെ കൈക്കുതന്നെയോ മററു മതക്കാരെ പിടികൂടുമെന്നോ? കോടിക്കണക്കിനു മററു മനുഷ്യർ ദൈവത്തിനു പ്രിയപ്പെട്ടവരല്ലേ? മുസ്ലീങ്ങളിലെ പാപികളും അപ്രിയരാണോ? എങ്കിൽ 'അന്ധകാരപുരിയിലെ ഗർവകണ്ണ രാജാവിന്റെ' നിയമാവലിയാവാം.* ഇതു്. ബുദ്ധിമാന്മാരായ മുസ്ലീങ്ങളും ഈ അടിസ്ഥാനമില്ലാത്ത മതത്തിൽ വിശ്വസിക്കുന്നതു കഷ്ടമാണു്.

---

* ആചാരഭാനുവിലെ കഥയാണിതു്.

86. സത്യവിശ്വാസികൾക്കും സത്യവിശ്വാസിനികൾക്കും ചില തോട്ടങ്ങൾ നൽകാമെന്ന് അല്ലാഹു വാഗ്ദാനം ചെയ്യുന്നു. അവയുടെ താഴ്ഭാഗങ്ങളിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കും. XX ആ തോട്ടങ്ങളിലാണ് ശാശ്വതരായി നിവസിക്കുക. സ്ഥിരമായി നില്ക്കുന്ന ചില തോട്ടങ്ങളിൽ ഉത്കൃഷ്ടങ്ങളായ ചില വാസസ്ഥലങ്ങൾ. മഹത്തായതു് അല്ലാഹുവിന്റെ പ്രീതിയത്രെ. അതത്രെ മഹത്തായ വിജയം......അധിക്ഷേപിക്കയും പരിഹസിക്കയും ചെയ്യുന്നവരാരോ അവരെ അല്ലാഹുവും പരിഹസിക്കും. (2.10 9.72,79)

സമീ:- ഇതു് സ്ത്രീപുരുഷന്മാർക്ക് ദൈവനാമത്തിൽ നല്കുന്ന പ്രലോഭനമാണ്. ഇല്ലെങ്കിൽ മുഹമ്മദു നബിയുടെ വലയിൽ ആരും പെടില്ലായിരുന്നു. മററുമതക്കാരും ഇതൊക്കെയാണു ചെയ്യുന്നതു്. മനുഷ്യർ പരസ്പരം പരിഹസിക്കും. പക്ഷേ ദൈവത്തിനിതു ചേർന്നതല്ല. ഏതായാലും ഈ ഖുറാൻ തമാശതന്നെ.

87. ദൈവദൂതനും അദ്ദേഹത്തോടൊപ്പം വിശ്വസിച്ചവരും തങ്ങളുടെ ധനം കൊണ്ടും ദേഹംകൊണ്ടും യുദ്ധം ചെയ്തു. അവർക്കാണ് നന്മകളുള്ളതു്...അല്ലാഹു അവരുടെ ഹൃദയങ്ങൾക്കു മുദ്ര വച്ചിരിക്കുന്നു. തന്നിമിത്തം അവർ ഗ്രഹിക്കുന്നില്ല. (2.10.9.88,93)

സമീ:- നോക്കു തൻകാര്യക്കാരന്റെ പണി! മുഹമ്മദ്നബിയോടു വിശ്വാസം പുലർത്തുന്നവർ മാത്രമാണ് നല്ലവർ! അല്ലാത്തവർ ചീത്ത! ഇതു് പക്ഷപാതത്തിന്റെയും അവിദ്യയുടെയും ആധിക്യമല്ലേ ? ഖുദാ മുദ്ര വച്ചെങ്കിൽ, പാപം ചെയ്യുന്നതിലവർക്കല്ല, ഖുദാക്കാണ് അപരാധം. അവരുടെ ഹൃദയത്തിൽ നന്മ കയറാതെ പൂട്ടിവക്കുകയാണല്ലോ ഉണ്ടായതു്? ഇതെത്ര വലിയ അന്യായമാണ്!

88. ദാനധർമ്മങ്ങൾ മുഖേന ശുദ്ധിയും വളർച്ചയും നേടിക്കൊടുക്കുവാൻ അവരുടെ ധനത്തിൽ നിന്നു ദാനധർമ്മങ്ങൾ സ്വീകരിക്കുകയും അവർക്കു വേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുക......സ്വർഗ്ഗം പ്രതിഫലമായി നല്കാമെന്ന നിശ്ചയത്തിന്മേൽ സത്യവിശ്വാസികളുടെ പക്കൽ നിന്ന് അവരുടെ ജീവനും ധനവും അല്ലാഹു വിലയ്ക്കു വാങ്ങിയിരിക്കുന്നു. അവർ അല്ലാഹുവിന്റെ മാർഗ്ഗത്തിൽ യുദ്ധം ചെയ്യുന്നു. അങ്ങനെ വധിക്കുന്നു. വധിക്കപ്പെടുകയും ചെയ്യുന്നു. (2.11.9.103,111)

സമീ;- കൊള്ളാമല്ലോ മുഹമ്മദ് സാഹിബ്! അങ്ങ് ഗോകുലീയ ഗോസായികൾക്ക് തുല്യമായി ചെയ്തുകളഞ്ഞല്ലൊ. ദാനം വാങ്ങലും അതു ശുദ്ധമാക്കലും ഗോസായികളുടെ പണിയാണ്. ഖുദായും കൊള്ളാം. നല്ല കച്ചവടം തന്നെ. പാവപ്പെട്ടവരെ മുസ്ലീങ്ങളെക്കൊണ്ടു് കൊല്ലിച്ച് ലാഭമെടുക്കുന്നതു് കൊള്ളാം. അനാഥരെ കൊല്ലിക്കുന്നതും അതിനു കൂലിയായി സ്വർഗ്ഗം നൽകുന്നതും

---

XX. തോട്ടം, അരുവി എന്നിവ ബഹിശ്ത്ന്റെ (സ്വർഗ്ഗത്തിന്റെ) ലക്ഷണങ്ങളാണ്. പച്ചനിറം, മരുഭൂമിയിൽ പാർക്കുന്നവർക്ക് ചേതോഹരമായി തോന്നും. സസ്യശ്യാമളമായ അരുവിക്കരയാണ് ബഹിശ്ത്.

ദയയില്ലായ്മയും അന്യായവുമാണ്. ഇത് ഖുദായുടെ ഖുദാത്വ ത്തിന് കളങ്കം ചാർത്തി ബുദ്ധിമാന്മാരിലും ധാർമ്മികരിലും അവ ജ്ഞയുളവാക്കുന്നു.

89. സത്യവിശ്വാസികളെ, നിങ്ങളുടെയടുത്തു താമസിക്കുന്ന സത്യ നിഷേധികളോട് സമരം ചെയ്തുകൊള്ളുക. അവർ നിങ്ങളിൽ പരുഷ സ്വഭാവം കാണട്ടെ. ഓരോ കൊല്ലവും ഒരു പ്രാവശ്യമോ അല്ലെങ്കിൽ രണ്ടു പ്രാവശ്യമോ ആ കപടവിശ്വാസികളെ ഓരോ തരം ആപത്തുകളിൽ അകപ്പെടുത്തിക്കൊ ണ്ടിരിക്കുന്നത് അവർ കാണുന്നില്ലേ? എന്നിട്ടുകൂടി അക്കൂട്ടർ പശ്ചാത്തപിച്ചു വിരമിക്കുകയോ ചിന്തിക്കുകയോ ചെയ്യുന്നില്ലല്ലോ. (2.11.9 123,126)

സമീ:- നോക്കൂ, മററൊരു വിശ്വാസവഞ്ചന ഖുദാ മുസ്ലീ ങ്ങളെ പഠിപ്പിക്കുകയാണ്. അയൽക്കാരനെയോ വല്ലവരുടെയും ഭൃത്യനെയോ സമയം പാർത്ത് ആക്രമിക്കുകയോ കൊല്ലുകയോ ചെയ്യണം. ഇത്തരം ഖുർആൻ വചനങ്ങളാൽ മുസൽമാന്മാർ അങ്ങനെ ധാരാളം ചെയ്തിട്ടുണ്ട്. ഇനിയെങ്കിലും ഇത്തരം കാര്യ ങ്ങൾ ചീത്തയാണെന്നു മനസ്സിലാക്കി ഖുറാനിലെ ഇത്തരം വച നങ്ങളെ നിരാകരിക്കുന്ന പക്ഷം അതു നന്നായിരിക്കും.

90. ആകാശ ഭൂമികളെ ആറു ദിശ*കളിലായി സൃഷ്ടിച്ചിരിക്കുന്ന അല്ലാഹ വാണ് നിങ്ങളുടെ രക്ഷിതാവ്. പിന്നീടവൻ കാര്യങ്ങൾ ആസൂത്രണം ചെയ്തു നിയന്ത്രിച്ചുകൊണ്ട് സിംഹാസനത്തിൽ സ്ഥാനമുറപ്പിച്ചു. (3.11.10.3)

സമീ:- ആകാശം ഒററയും ആരും സൃഷ്ടിക്കാത്തതുമായ അനാ ദിയാണ്. അതു സൃഷ്ടിച്ചെന്നെഴുതിയ ഖുറാൻ കർത്താവിന് പദാ ർത്ഥവിദ്യ അറിവില്ലായിരുന്നു. ഈശ്വരന് ആറു ദിവസം (ദിശ) വേണോ സൃഷ്ടിക്കാൻ? 'ഉണ്ടാവ്' എന്നാജ്ഞാപിച്ചാൽ ഉണ്ടാവും എന്ന് ഖുർആനിൽത്തന്നെ പറഞ്ഞിരിക്കെ ആറു ദിവസമോ (ആറു ദിശകളോ) വേണ്ടിവരുന്നില്ല അതിനാൽ ഈ ആറിൻെറ കണക്ക് ശരിയല്ല.

വ്യാപകനാണെങ്കിൽ മുകളിൽ സിംഹാസനത്തിലെന്തിനി രിക്കണം? കാര്യങ്ങൾ 'നിയന്ത്രിക്കുക'യാണെങ്കിൽ ഖുദാ മനു ഷ്യതുല്യനാണ്, സർവജ്ഞനായ ദൈവം സ്ഥാനമുറപ്പിച്ചിരുന്ന് ആസൂത്രണം ചെയ്തു നിയന്ത്രിക്കുന്നതെന്തിന്? അതിനാൽ ഈശ്വ രസ്വരൂപമറിയാത്ത പ്രാകൃതരാണ് ഈ പുസ്തകം രചിച്ചതെന്നു തെളിയുന്നു

91. അല്ലാഹുവിൻെറ കാരുണ്യവും അവൻെറ അനുഗ്രഹവും മൂലം മാത്ര മാണ് ഈ ഖുർആൻ നിങ്ങൾക്ക്—(3.11.10.58)

സമീ:- ഈ ഖുദാ മുസ്ലീങ്ങളുടേതു മാത്രമോ? മററുള്ളവരുടെ ദൈവമല്ലേ? കാരുണ്യവും അനുഗ്രഹവും മുസൽമാന്! മററാർക്കും ഇല്ല. മുസൽമാൻ എന്നു പറഞ്ഞാൽ ധർമിഷ്ഠനാണെങ്കിൽ അയാൾ

* മററെല്ലാ തർജ്ജമകളിലും ആറുദിനം എന്നാണ്. ബൈബിളിലെ ഉത്പ ത്തിയുമായി താരതമ്യം ചെയ്യുക.

ക്കെന്തിനു് ശിക്ഷണം ? മുസ്ലീമല്ലാത്തവക്കു് ശിക്ഷണം നൽകുന്നി ല്ലെങ്കിൽ ഖുദായുടെ ശിക്ഷണം വ്യർത്ഥമാണു്.

92. നിങ്ങളിലേററവും നന്നായി പ്രവർത്തിക്കുന്നതാരാണെന്നു് അവനു പരീക്ഷിച്ചറിയുവാനാണു്. മരണാനന്തരം നിങ്ങളെ പുനർജ്ജീവിപ്പിക്കുമെന്നു നീ പറയുമ്പോൾ—(3.12.11.7)

സമീ:- പ്രവർത്തനം പരീക്ഷിക്കുന്നയാൾ സർവജ്ഞനല്ല. മരണാനന്തരം ഉയിർപ്പിക്കുമെങ്കിൽ വിചാരണത്തടവിൽ വച്ചി രിക്കയൊവാം. മരിച്ചവൻ ജീവിക്കില്ല എന്ന സ്വനിയമത്തെ ഇതു ഖണ്ഡിക്കുന്നു. ഇതു് ദൈവത്തിനു് അപകീർത്തികരമാണു്.

93 ഓ ഭൂമീ! നിന്റെ വെള്ളത്തെ ഉള്ളിലേക്കു വലിക്കുക. ആകാശമേ മഴ നിർത്തുക. വെള്ളം കുറയാൻ തുടങ്ങി.......എന്റെ സമുദായമേ ഇതു് അല്ലാഹുവിന്റെ ഒട്ടകമാണു്. നിങ്ങൾക്കൊരു ദൃഷ്ടാന്തമായിട്ടാണു് ഇതു നില കൊള്ളുന്നതു്. അതുകൊണ്ടു് ഇതിനെ വിട്ടേക്കുക. ഇതു് അല്ലാഹുവിന്റെ ഭൂമിയിൽ മേഞ്ഞു തിന്നുകൊള്ളട്ടെ. (3.12 11.44,64)

സമീ:– എത്ര ബാലിശം! ഭൂമിയും ആകാശവും പറഞ്ഞാൽ കേൾക്കുമോ ? കൊള്ളാം! ദൈവത്തിനു് പെണ്ണൊട്ടകമുണ്ടെങ്കിൽ ആണൊട്ടകവും കാണുമേ ? ആന കുതിര കഴുതകളും ഉണ്ടാവുമോ? ദൈവം ഒട്ടകത്തിനെ മേയ്ക്കുന്നതു കാണാൻ ബഹുരസമായിരിക്കും. സവാരിയും ചെയ്യുമോ? ഇങ്ങനെയാണെങ്കിൽ നവാബിന്റെ ശട്ട വട്ടങ്ങളാണിതെല്ലാം.

94. ആകാശഭൂമികൾ നിലനില്ക്കുന്ന കാലത്തോളം അവർ അതിലാണു നിവസിക്കുക......ജീവിത വിജയം പ്രാപിച്ചവർ ആകാശഭൂമികൾ നില നില്ക്കുന്ന കാലത്തോളം സ്വർഗ്ഗത്തിലാണു് ശാശ്വതമായി വസിക്കുക. (3.12 11.107–108)

സമീ:– കയാമത്തിന്റെ നാൾകഴിഞ്ഞു് എല്ലാരും സ്വർഗ്ഗ ത്തിലും നരകത്തിലും പോകുമെങ്കിൽ ആകാശവും പൃഥിവിയും ആർക്കാണു്? ആകാശവും ഭൂമിയും ഉള്ളത്രയും കാലമേ സ്വർഗ്ഗത്തിലും നരകത്തിലും പാർക്കൂ എങ്കിൽ 'സ്വർഗ്ഗത്തിലും നരകത്തിലും സദാ പാർക്കു'മെന്നു പറഞ്ഞതു കള്ളമാണു്. ഇങ്ങനെ അജ്ഞരേ പറയൂ, ഈശ്വരനോ വിദ്വാനോ പറയില്ല.

95. യൂസഫ് തന്റെ പിതാവിനോടു്...'എന്റെ പ്രിയപ്പെട്ടപിതാവേ ...ഞാൻ സ്വപ്നത്തിൽ കണ്ടിരിക്കുന്നു. (3.12.12.4 മു 57 വ)

സമീ:– ഈ പ്രകരണത്തിൽ പിതാപുത്രസംവാദരൂപത്തിൽ നിറയെ കഥകളാണു്. അതിനാൽ ഈശ്വരകൃതമല്ലിതു്. ഏതോ മനുഷ്യൻ മനുഷ്യചരിത്രമെഴുതിയതാണു്.

96. തൂണുകൾ കൂടാതെതന്നെ ആകാശമണ്ഡലങ്ങളെ ഉയർത്തിവച്ചിരിക്കു ന്നവനത്രെ അല്ലാഹു. അവൻ തന്റെ സിംഹാസനത്തിൽ സ്ഥാനമുറപ്പിച്ചു. സൂര്യനെയും ചന്ദ്രനെയും അവൻ കീഴ്പ്പെടുത്തിവച്ചു. ഭൂമുഖത്തെ വിശാലമാ ക്കിയിടുകയും....അവൻ ആകാശത്തു നിന്നു മഴ പെയ്യിക്കുന്നു.......തോതനുസ

രിച്ച വരിവെള്ളമൊഴുകുന്നു....താനുദ്ദേശിക്കുന്നവർക്ക് അല്ലാഹു സമൃദ്ധിയായി ആഹാരം നല്കുന്നു. പരിമിതപ്പെടുത്തുകയും ചെയ്യുന്നു. (3.13.13.2-3,17,26)

സമീ:- മുസ്ലീംദൈവത്തിനു പദാർഥവിദ്യ അറിഞ്ഞുകൂടാ. അറിയാമായിരുന്നെങ്കിൽ ആകശത്തിനു തൂണും താങ്ങും കൊടുക്കുന്ന കഥ പറയുകയില്ലായിരുന്നു. സിംഹാസനത്തിൽ കഴിയുന്ന ഖുദാ സർവശക്തനും സർവവ്യാപിയും ആവുകയില്ല. മേഘവിദ്യ അറിയാമായിരുന്നെങ്കിൽ ആകാശത്തുനിന്നു മഴ പെയ്യിക്കുന്നെന്നെഴുതുകയില്ല. ഭൂമിയിൽ നിന്നു് വെള്ളം മേലോട്ടൊഴുക്ക യെന്നെന്തുകൊണ്ടെഴുതിയില്ല? ഖുറാൻകാരനു് മേഘവിദ്യയും അറിവില്ലായിരുന്നു. നല്ലതും ചീത്തയും ചെയ്യാതെ സുഖദുഃഖങ്ങൾ നല്കുന്നതുകൊണ്ടു് പക്ഷപാതിയും അന്യായക്കാരനും നിരക്ഷരകുക്ഷിയുമാണു്.

97. താനുദ്ദേശിക്കുന്നവരെ അല്ലാഹു വഴികാണിക്കാതെ വിടുന്നു. പശ്ചാത്തപിച്ച മടങ്ങുന്നവരെ തൻെറ അടുക്കലേക്കു് അവൻ വഴികാണിക്കുകയും ചെയ്യുന്നു. (3.13.13.27)

സമീ:- അല്ലാഹു വഴികാണിക്കുന്നില്ലെങ്കിൽ ഇബ്ലീസും ഖുദായും തമ്മിൽ എന്താണു വ്യത്യാസം? ഇബ്ലീസ് മററുള്ളവരെ വഴിപിഴപ്പിക്കുന്നതിനാൽ ചീത്തയാണെങ്കിൽ ഖുദാ വഴികാട്ടായ്കയാലും ചീത്തയാവുന്നില്ലേ? വഴികാട്ടാത്തവർക്കും നരകം വിധിക്കാത്തതെന്തു്?

98. ഈഖുർആനെഅറബിഭാഷയിലുള്ളചിലകല്പനകളായിട്ടാണു്നാം അവതരിപ്പിച്ചിരിക്കുന്നതു്. നിനക്കു ശരിയായജ്ഞാനം വന്നു കിട്ടിയശേഷം ......നമ്മുടെ സന്ദേശം ജനങ്ങളെ അറിയിക്കുവാനുള്ള ബാദ്ധ്യതമാത്രമേ നിനക്കുള്ളൂ. അവരുടെകണക്കു നോക്കാനുള്ള ചുമതല നമുക്കാണു്. (3.13.13,37,40)

സമീ:- ഖുർആൻ എവിടെ നിന്നാണു് വന്നിറങ്ങിയതു്? ദൈവം മുകളിലാണോ? എങ്കിൽ ഏകദേശിയാകയാൽ ദൈവമല്ലതു്. എന്തെന്നാൽ ദൈവം സർവത്ര ഒരുപോലെ വ്യാപിച്ചിരിക്കുന്നു. സന്ദേശമെത്തിക്കുന്നതു് സന്ദേശവാഹകൻെറ ജോലിയാണു്. സന്ദേശവാഹകൻ മനുഷ്യനെപ്പോലെ ഏകദേശിയായവനു മതി. കണക്കു് എടുക്കുന്നതും തീർക്കുന്നതും മനുഷ്യൻെറ ജോലിയാണു് ദൈവത്തിൻെറയല്ല. എന്തെന്നാൽ ദൈവം സർവജ്ഞനാണു്. നിശ്ചയമായും ഖുർആൻ ഏതോ അല്പജ്ഞനായ മനുഷ്യൻ എഴുതിയതാണു്.

99. ഇടമുറിയാതെ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന വിധത്തിൽ സൂര്യനെയും ചന്ദ്രനെയും......മനുഷ്യൻ തികഞ്ഞ അക്രമിയും അല്പംപോലുംനന്ദിയില്ലാത്തവനും തന്നെ. (3.13.14.33,34)

സമീ:- സൂര്യനും ചന്ദ്രനും സദാ സഞ്ചരിക്കുമ്പോൾ ഭൂമി സഞ്ചരിക്കുന്നില്ലേ? ഇല്ലെങ്കിൽ രാപകലുകൾ വർഷങ്ങളോളം നീണ്ടതാവും. മനുഷ്യൻ അക്രമിയും നന്ദിയില്ലാത്തവനുമാണെ

ങ്കിൽ ഖുർആനിൽ നിന്നു ശിക്ഷണം തേടുന്നതു വെറുതെയാണ്. പാപം ചെയ്യുന്നതാണ് സ്വഭാവമെങ്കിൽ പുണ്യാത്മാക്കരം ഉണ്ടാവുകയേ ഇല്ല. ലോകത്തു് പുണ്യാത്മാക്കളും പാപികളും സദാ കാണപ്പെടുന്നു. അതിനാൽ ഇക്കാര്യം ഈശ്വരകൃതമായ ഗ്രന്ഥത്തിലേതല്ല.

100 ഞാൻ രൂപപ്പെടുത്തുകയും എന്റെ ജീവൻ അതിൽ ഞാൻ ഊതുകയും ചെയ്തുകഴിഞ്ഞാൽ ആ മനുഷ്യനു നിങ്ങരം സാഷ്ടാംഗം നമസ്കരിച്ചുകൊള്ളണം. ......എന്റെ രക്ഷിതാവേ! ഞാൻ വഴിപിഴച്ചവനെന്നു നീ വിധി കല്പിച്ചിരിക്കകൊണ്ടു് ഭൂമിയിൽ മനുഷ്യർക്ക് ഞാൻ പലതും അലംകൃതമാക്കി കാണിച്ചുകൊടുക്കും. എന്നിട്ട് അവരെ ഞാൻ വഴിപിഴപ്പിക്കും. (3-14.15,29,39)

സമീ:- ഖുദാ തന്റെ ജീവൻ ആദമിൽ ഊതിയെങ്കിൽ അയാളും ഖുദാ ആയി. അല്ലെങ്കിൽ സാഷ്ടാംഗം നമസ്കരിച്ചുകൊള്ളണമെന്നു പറഞ്ഞതെന്തിന്? ചെകുത്താനെ വഴിപിഴപ്പിച്ചതു ഖുദായാണെങ്കിൽ ഖുദാ ചെകുത്താന്റെ ആശാൻ തന്നെയല്ലേ? വഴിപിഴപ്പിക്കുന്നവനെ നിങ്ങരം ചെകുത്താനായി ഗണിക്കുന്നെങ്കിൽ ചെകുത്താനെ വഴിപിഴപ്പിച്ചതും ഖുദാ തന്നെ. ഞാൻ വഴിപിഴപ്പിക്കുമെന്നു് ചെകുത്താൻ ഉറക്കെപ്പറഞ്ഞിട്ടും ദൈവം അവനെ പിടിച്ചു കെട്ടി കൊല്ലാഞ്ഞതെന്തു്?

101 സർവസമുദായങ്ങളിലും നാം ഓരോ ദൈവദൂതന്മാരെ നിയോഗിച്ചിട്ടുണ്ട്......നാം ഉപദേശിച്ചാൽ ''ഉണ്ടാകൂ''എന്നു് അതിനോടു കല്പിക്കുക മാത്രമേ ചെയ്യേണ്ടതുള്ളൂ. ഉടനേ അതാ അതുണ്ടാകുന്നു. (3.14.16.36-40)

സമീ:- എല്ലാ സമുദായത്തിനും ദൈവദൂതന്മാരെ അയച്ചെങ്കിൽ, എല്ലാവരും ദൂതന്മാരുടെ വഴിയേ ജീവിക്കുന്നവരാകണം. പിന്നെങ്ങനെ കാഫിർ ആയി? നിങ്ങളുടെയല്ലാതെ മററുപ്രവാചകരെ അംഗീകരിക്കില്ലേ? ഇതു തികച്ചും പക്ഷപാതമാണ്. എല്ലായിടത്തും പ്രവാചകരെ അയച്ചെങ്കിൽ ആര്യാവർത്തത്തിലാരെയാണയച്ചതു്? ഇതെല്ലാം ശുദ്ധ പൊളിയാണ്.

ഖുദാ ഉദ്ദേശിക്കുന്നു_ പറയുന്നു ഭൂമിയുണ്ടാകട്ടെന്നു്. ആ ജഡവസ്തു ഒരിക്കലും കേരംക്കില്ല. ദൈവം എന്തിനു് ആജ്ഞ പുറപ്പെടുവിക്കണം? ഖുദായല്ലാതെ മററൊന്നുമില്ലെന്നിരിക്കെ ആരാണു് കല്പന കേട്ടതു്? ഉണ്ടായതെന്തു്? ഇതെല്ലാം അവിദ്യയാണ്. അജ്ഞാനികളേ ഇതെല്ലാം വിശ്വസിക്കൂ.

102 അല്ലാഹുവിനു് അവരതാ പെൺമക്കളെ സ്ഥാപിക്കുന്നു. വാസ്തവത്തിൽ അവൻ പരിശുദ്ധനത്രെ......അല്ലാഹുവാണ സത്യം. (ദൂതന്മാരെ)നാം അയച്ചിട്ടുണ്ട്. (3.14.16.57-63)

സമീ:- അല്ലാഹു പെൺകുട്ടികളെക്കൊണ്ടെന്തു ചെയ്യും? മനുഷ്യർക്കല്ലേ പുത്രിമാരെ വേണ്ടൂ? പുത്രന്മാരെ സ്ഥാപിക്കാതെ പുത്രിമാരെ സ്ഥാപിക്കുന്നതെന്തിനു്? ഇതിന്റെ കാരണം പറയാമോ? ആണയിടുന്നതു് കള്ളന്മാരാണ്. ദൈവമല്ല, എന്തെന്നാൽ ലോക

ത്തിൽ ആണയിടുന്നവരാണ് കള്ളന്മാർ. സത്യവാൻ എന്തിന് ആണയിടണം?

103 അവരുടെ ഹൃദയങ്ങൾക്കും ചെവികൾക്കും കണ്ണുകൾക്കുമാണ് അല്ലാഹു മുദ്രവച്ചിരിക്കുന്നത്. അവർ അശ്രദ്ധരത്രെ.........എല്ലാ ആത്മാവുകൾക്കും ആ ആത്മാവുകൾ പ്രവർത്തിച്ചതു പരിപൂർണ്ണമായി നല്കും, അവരോട് (ഒട്ടും) അനീതി കാണിക്കയില്ല. (3.14.16.103-111)

സമീ:- ഖുദാ മുദ്രവച്ചെങ്കിൽ ആ പാവങ്ങൾ അപരാധമൊന്നും ചെയ്യാതെ മരിച്ചു കാണും. എന്തെന്നാൽ അവരെ പരാധീനരാക്കി. ഇതെത്ര വലിയ കുററമാണ്? പിന്നെപ്പറയുന്നു, ചെയ്തതിനു തക്കവണ്ണം നല്കും, ഏററക്കുറവില്ലാതെയെന്ന്! അവർ സ്വതന്ത്രമായി പാപം ചെയ്തില്ല. ഖുദാ ചെയ്യിച്ചതുകൊണ്ടാണ് ചെയ്തതു്. അപ്പോഴതു് അവരുടെ അപരാധമല്ല. അതിന്റെ ഫലവും അവർക്കു ലഭിക്കരുതു്. ദൈവത്തിനാണ് ഫലം കിട്ടേണ്ടതു്. പൂർണ്ണമായി നൽകുമെങ്കിൽ ക്ഷമിക്കുമെന്നു പറഞ്ഞതെന്താണ്? ക്ഷമിക്കുമെങ്കിൽ അവിടെ ന്യായമില്ലാതാകും. ഈ ഗ്രന്ഥമാലധ്യായം ഈശ്വരന്റേതല്ല തന്നെ. ബുദ്ധിയില്ലാത്തകുട്ടികളുടേതാണ്.

104 നരകം സത്യനിഷേധികൾക്കുള്ള ജയിലായിട്ടാണ് നാം നിശ്ചയിച്ചിരിക്കുന്നതു്......എല്ലാ മനുഷ്യരുടെയും ശകുനങ്ങളെ അവരുടെ പിൻകഴുത്തിൽ നാം ബന്ധിച്ചിരിക്കയാണ്. പുനരുത്ഥാന ദിവസം അവന് ഒരു ഗ്രന്ഥം നാം പുറത്തേക്കെടുത്തുകൊടുക്കും. അതു് തുറന്നുവച്ചിരിക്കുന്നതു് അവൻ കാണും.........നൂഹിനു ശേഷം എത്ര തലമുറകളെയാണു നാം നശിപ്പിച്ചു കളഞ്ഞതു്. (4.15.17.8,13,17)

സമീ:- ഖുർആൻ, പ്രവാചകൻ, ഖുറാന്റെ ഖുദാ, ഏഴാം ആകാശം, നമാസ് മുതലായവയിൽ വിശ്വസിക്കാത്തയാളാണ് കാഫിർ. നരകം അവനുള്ളതാണ്, എങ്കിൽ വെറും പക്ഷപാതമാണിതു്. എന്തെന്നാൽ ഖുർആനിൽ വിശ്വസിക്കുന്നവർമാത്രം നല്ലവരും മറെറല്ലാവരും ചീത്തയുമാണെന്ന് എങ്ങനെ വന്നു കൂടാനാണ്? ഓരോരുത്തരുടെ പിൻകഴുത്തിലും ശകുനങ്ങളെ കെട്ടിവയ്ക്കുന്നതു് വെറും ബാലിശമാണ്. ആരുടെ കഴുത്തിലും നമ്മളിതു കണ്ടിട്ടില്ല. ഇതിന്റെ പ്രയോജനം കർമഫലം നല്കലാണെങ്കിൽ മനുഷ്യരുടെ ഹൃദയത്തിലും കണ്ണിലും മററും മുദ്രവയ്ക്കുക, പാപം ക്ഷമിക്കുക മുതലായവയെല്ലാം എന്തു കളിയാണ്? കയാമത്തിന്റെ രാത്രിയിൽ ദൈവം തുറക്കുന്ന പുസ്തകം ഇപ്പോൾ എവിടെയാണു സൂക്ഷിച്ചിരിക്കുന്നതു്? കച്ചവടക്കാരന്റെ കണക്കെഴുത്തു പോലെയാണോ ഇതെഴുതുന്നതു്? പൂർവജന്മമില്ലെങ്കിൽ ജീവാത്മാക്കൾക്ക് കർമമേ സാധ്യമല്ല. പിന്നെങ്ങനെ കർമ ലേഖനം (ശകുനങ്ങൾ) എഴുതിവച്ചു? കർമമില്ലാതെ എഴുത്ത്! പിന്നെ അന്യായവും. നല്ലതും ചീത്തയുമായ കർമങ്ങളില്ലാതെ സുഖദുഃഖങ്ങളെങ്ങനെ നല്കുന്നു? ഖുദായുടെ സൗകര്യമാണെങ്കിൽ അതന്യായമാണ്.

നന്മയും തിന്മയും ചെയ്യാതെ സുഖദുഃഖഫലങ്ങൾ നല്കുന്നതിനാണ് അന്യായമെന്നു പറയുന്നത്. ആ സമയത്ത് ഖുദാ തന്നെ പുസ്തകം വായിക്കുമോ സഹായികൾവല്ലവരും വായിക്കുമോ? ദീർഘകാലം ബന്ധമുണ്ടായിരുന്ന ജീവാത്മാക്കളെ കുററം ചെയ്യാതെ വധിച്ച ഖുദാ അന്യായകാരിയായി. അന്യായകാരി ഒരിക്കലും ദൈവമല്ല.

105 സമൂദ് സമുദായത്തിനു് ഒട്ടകത്തെ വ്യക്തമായ ദൃഷ്ടാന്തമായി നാം നല്കി ...വഴി പിഴപ്പിക്കാൻ കഴിവുള്ളവരെയെല്ലാം നീ ഇളക്കി വിട്ടു വഴിപിഴപ്പിച്ചു കൊള്ളുക.........എല്ലാ മനുഷ്യരെയും അവരുടെ ആദശപുരുഷന്മാരോടൊപ്പം നാം വിളിക്കുന്ന ദിവസം സ്മരണീയമത്രെ. വല്ലവരുടെയും റിക്കാഡ് അവരുടെ വലങ്കയ്യിൽ നല്കപ്പെട്ടാൽ അവർതന്നെ തങ്ങളുടെ റിക്കാഡു വായിക്കും. അവരോട് അണുവോളവും അനീതി കാണിക്കുകയില്ല. (4.15 17.59,64,71)

സമീ:– തമാശതന്നെ! ദൈവത്തിൻെറ അദ്ഭുതകരങ്ങളായ നിരവധിഅടയാളങ്ങളിരിക്കെ ഒരൊട്ടകത്തെ ദൈവമുണ്ടെന്നതിനു തെളിവായി നല്കുന്നതെന്തിനു്? ചെകുത്താനെ വഴിപിഴപ്പിക്കാൻ ആജ്ഞാപിച്ചപ്പോൾ ഖുദാ തന്നെ ചെകുത്താൻെറ യജമാനനും എല്ലാ പാപവും ചെയ്യിക്കുന്നതിനുത്തരവാദിയും ആയി. ഇങ്ങനെയൊന്നിനെ ദൈവമെന്നു പറയുന്നത് വെറും അജ്ഞതയാണ്. കയാമത്തിൻെറ നാളിൽ (പ്രളയത്തിൽ) മാത്രമേ ന്യായവിധി നടത്തുന്നതിനു് പ്രവാചകനെയും വിശ്വാസികളെയും വിളിക്കു എങ്കിൽ അതുവരെ അവർ വിചാരണത്തടവുകാരായിരിക്കുമോ? അങ്ങനെയാണെങ്കിൽ ന്യായം നടക്കുന്നതുവരെ അവരെല്ലാം ദുഃഖിതരായിരിക്കയേ ഉള്ളു. അതിനാൽ വേഗം ന്യായം നടത്തുന്നതാണ് ന്യായാധിപനുത്തമം. കൂടാതെ ഈ ന്യായം 'അന്ധകാരപുരിയിലെ ഭ്രാന്തൻ രാജാവിൻെറ' ന്യായമായിരിക്കും. 'കുററക്കാരെയും നല്ലവരെയും അമ്പതുകൊല്ലത്തേക്കു്സംഭരിച്ചു നിർത്തുക പിന്നീടാവാം വിധി' എന്നാരാനും പറയുന്നപക്ഷം അതെന്തു നീതിയാവും? ഒരാളിനെ അമ്പതുകൊല്ലത്തേക്കു് വിചാരണത്തടവിൽ വയ്ക്കുകയും മററൊരാളിനെ കുററം ചെയ്ത ദിവസം തന്നെ ശിക്ഷിക്കുകയും ചെയ്യുന്നതു് അനീതിയാണ്. ന്യായമറിയാൻ വേദവും മനുസ്മൃതിയും നോക്കുക. ക്ഷണമാത്രം തെററാതെയുള്ള ന്യായം അവിടെക്കാണാം. ഓരോരുത്തരും അവരവരുടെ കർമ്മമനുസരിച്ച് ശിക്ഷയോ രക്ഷയോ സദാ പ്രാപിച്ചുകൊണ്ടിരിക്കുന്നു- കൂടാതെ– പ്രവാചകരെ സാക്ഷിയാക്കി വച്ചു കൊണ്ടിരിക്കുമ്പോൾ ദൈവത്തിൻെറ സർവജ്ഞതയ്ക്കു് ഹാനിവരുന്നു. ഇത്തരം പുസ്തകം ഈശ്വരകൃതമോ ഇങ്ങനെ ഉപദേശിക്കുന്ന ഖുദാ ദൈവമോ ആകുമോ? ഇല്ലതന്നെ.

106 ശാശ്വതമായി നിവസിക്കാനുള്ള ചില തോട്ടങ്ങൾ അവർക്കുള്ളതാണ്. അവയുടെ താഴ്ഭാഗങ്ങളിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കും; അവരെ അവിടെ വച്ചു സ്വർണ്ണത്തിൻെറ ചില വളകൾ ധരിപ്പിക്കും.....പച്ച പ്പട്ടിൻെറ വസ്ത്രങ്ങളും അവർ ധരിച്ചിരിക്കും. മേന്മയേറിയ ചില കട്ടിലുക

ളിൽ ചാരിക്കൊണ്ടാണ് അവരിരിക്കുക. എത്ര നല്ല പ്രതിഫലം. എത്ര നല്ല വിശ്രമസ്ഥലം. (4.15.18.31)

സമീ:- ബലേഭേഷ്! ഖുർആന്റെ സ്വർഗ്ഗത്തിൽ ആഭരണങ്ങളും വസ്ത്രവും കട്ടിലും തലയിണയും സുഖിക്കാനുണ്ട്! ഇവിടവും മുസ്ലീംസ്വർഗ്ഗവും തമ്മിൽ, അവിടെക്കുറെ അന്യായം ഉണ്ടെന്നല്ലാതെ എന്തു വ്യത്യാസമാണുള്ളതെന്ന് ബുദ്ധിമാന്മാർ ചിന്തിക്കണം. കർമ്മം അന്തമുള്ളതും ഫലം അനന്തവും! നിത്യവും മധുരം ഭക്ഷിച്ചാൽ കുറെ ദിവസങ്ങൾക്കകം അതു വിഷതുല്യമാകും. സദാ സുഖമായാൽ ആ സുഖം ദുഃഖമായി മാറും. അതിനാൽ മഹാകല്പപര്യന്തം മുക്തിയനുഭവിച്ച് പുനർജ്ജന്മം എടുക്കുന്നതത്രേ സത്യസിദ്ധാന്തം.

107 ആ പട്ടണങ്ങളെ നാം നശിപ്പിച്ചതു് അവർ അക്രമം പ്രവർത്തിപ്പിച്ചപ്പോഴാണ്. അവരുടെ നാശത്തിനു നാം ഒരവധി നിശ്ചയിച്ചിരുന്നു. (4.15.18.59)

സമീ:- ഒരു പട്ടണത്തിൽ മുഴുവനും പാപികളായിരിക്കുമോ? അവധി നിശ്ചയിക്കുന്നതു് ഈശ്വരൻ സർവജ്ഞനല്ലാഞ്ഞാണ്. അന്യായം കണ്ടിട്ടേ അവധി നിശ്ചയിച്ചുള്ളു. അതിനു മുൻപ് അറിവില്ലായിരുന്നോ? കൂടാതെ ദയാഹീനനുമാണെന്നു വരുന്നു.

108 ആ യുവാവാകട്ടെ, അവന്റെ മാതാപിതാക്കൾ സത്യവിശ്വാസികളായിരുന്നു. അവരെ അക്രമത്തിനും സത്യനിഷേധത്തിനും നിർബ്ബന്ധിക്കുമെന്നു നാം ഭയപ്പെട്ടു....അവസാനം സൂര്യൻ അസ്തമിക്കുന്ന സ്ഥലത്തെത്തിയപ്പോൾ കറുത്ത കളിമണ്ണോടുകൂടിയ ഒരു ജലാശയത്തിൽ സൂര്യൻ അസ്തമിക്കുന്നതും......ഓ ദുൽഖർ നൈൻ! യഅ്ജൂജും മഅ്ജൂജും* ഈ നാട്ടിൽ നാശമുണ്ടാക്കിക്കൊണ്ടിരിക്കയാണ്. (4.16.18.80,86,94)

സമീ: ഈ ദൈവം എത്ര വലിയ അജ്ഞനാണ്. യുവാവ് മാതാപിതാക്കളെ അവിശ്വാസികളാക്കുമെന്നു ഭയപ്പെടുന്നു. ഇതു് ഈശ്വരന്റെ വാക്കുകളല്ല. അവിദ്യയുടെ ബാഹുല്യം നോക്കുക. ഈ പുസ്തകകർത്താവിന്റെ വിചാരം സൂര്യൻരാത്രിയിൽ ഏതോകുളത്തിൽ മുങ്ങി രാവിലെ പൊങ്ങുമെന്നാണ്. ഭൂമിയേക്കാൾ എത്രയോ വലുപ്പമേറിയ സൂര്യൻ കുളത്തിലോ സമുദ്രത്തിലോഎങ്ങനെ മുങ്ങും? ഭൂമിശാസ്ത്രമോ വാനശാസ്ത്രമോ അറിയാത്താളാണ് ഖുറാൻ കർത്താവെന്നു വ്യക്തം. അല്ലെങ്കിലിങ്ങനെ എഴുതി വയ്ക്കുമോ? ഈ പുസ്തകം വിശ്വസിക്കുന്നവർക്കും അറിവില്ല. അല്ലെങ്കിൽ ഇത്തരം കാര്യങ്ങളെഴുതിയ പുസ്തകത്തിൽ എന്തിനു വിശ്വസിക്കുന്നു? ഖുദായുടെ അന്യായം നോക്കുക. പൃഥിവിയുടെ സ്രഷ്ടാവും ന്യായാധീശനും പാലകനുമായിരിക്കെ, യഅ്ജൂജനും മഅ്ജൂജനും നാശമുണ്ടാക്കാൻ അനുവാദം നൽകുന്നു! ഈശ്വരതയ്ക്കു വിരുദ്ധമാ

---

* ഇവർ ഒരുതരം അപരിഷ്കൃത ജാതികളാണ്. കൊള്ളയും പിടിച്ചുപറിക്കലുമായിരുന്നു തൊഴില്. ഗോഗ്, മേഗോഗ് എന്നീ വർഗ്ഗങ്ങളാണത്രേ ഇവർ.

ണ്ണിതു്. കാടന്മാക്കേ ഇതെല്ലാം വിശ്വസിക്കാനാവൂ. വിദ്വാന്മാക്കാവില്ല.

109 ഖുർആനിൽ മർയമി*നെക്കുറിച്ചു പ്രസ്താവിക്കുക: തൻെറ കടുംബത്തിൽ നിന്നകന്നു് കിഴക്കുഭാഗത്തുള്ള ഒരു സ്ഥലത്തു് അവരം ഒററപ്പെട്ടു ജീവിച്ചസന്ദർഭം........അവരം ഒരു മറയുണ്ടാക്കി........നാം നമ്മുടെ മലക്കിനെ അവളുടെ അടുക്കലേക്കു് അയയ്ക്കുകയും മലക്കു് അവളുടെ മുമ്പിൽ ഒരു തികഞ്ഞ മനുഷ്യരൂപം സ്വീകരിച്ചുകൊണ്ടു പ്രത്യക്ഷപ്പെട്ടുകയും ചെയ്തു......നിന്നിൽനിന്നു രക്ഷപ്രാപിക്കേണ്ടതിന്നു കരുണാനിധിയായ അല്ലാഹുവിനെ ഞാനിതാ അഭയം പ്രാപിച്ചുകൊള്ളുന്നു......ആ പുരുഷൻ പറഞ്ഞു; ഞാൻ നിൻെറ രക്ഷിതാവിൻെറ ഒരു ദൂതൻ മാത്രം-പരിശുദ്ധനായ ഒരു ആൺസന്താനത്തെ നിനക്കു പ്രദാനം ചെയ്യേണ്ടതിനാണു് ഞാൻ വന്നിരിക്കുന്നതു്. എന്നെ ഒരു മനുഷ്യനും സ്പർശിച്ചിട്ടില്ല. ഞാൻ വ്യഭിചാരിണിയുമല്ല. എനിക്കെങ്ങനെയാണു് ഒരാൺകുട്ടി ജനിക്കുക! അങ്ങനെ അവരം ആ കുട്ടിയെ ഗർഭം ധരിക്കയും.......ദൂരെപ്പോയി ഒററപ്പെട്ടു് താമസമാക്കുകയും ചെയ്തു (4.16.19.16–20,22)

സമീ: ബുദ്ധിമാന്മാർ ചിന്തിക്കുക. മലക്കുകരം ദൈവാത്മാക്കളാണെങ്കിൽ മലകും ദൈവവും ഒന്നാണു്, രണ്ടല്ല. രണ്ടാമത്തു് ഇതന്യായമാണു്. കന്യകയായ മര്യമിനു് കുട്ടി ജനിക്കുന്നതു്. ആരുടെയും അഭിപ്രായം അവളാഗ്രഹിച്ചില്ല. ദൈവത്തിൻെറ ആജ്ഞയാൽ മലക്കു് അവളെ ഗർഭിണിയാക്കി. ഇതു് ന്യായവിരുദ്ധമാണു്. മററസഭ്യകാര്യങ്ങളും ഇവിടെ എഴുതീട്ടുണ്ടു്. അതെല്ലാം എഴുതുന്നതു് ഉചിതമല്ല.

110 സത്യനിഷേധികളെ പ്രോത്സാഹിപ്പിക്കേണ്ടതിനു് അവരുടെ അടുക്കലേക്കു് നാം പിശാചുക്കളെ അയയ്ക്കുന്നതു് നീകാണുന്നില്ലേ?(4.16.19 83)

സമീ: വഴിതെററിക്കാൻ (സത്യനിഷേധികളെ പ്രോത്സാഹിപ്പിക്കാൻ) ദൈവമാണു് പിശാചുക്കളെ അയയ്ക്കുന്നതെങ്കിൽ അതു് അവരുടെ തെററല്ല. അവരെയോ പിശാചിനെയോ ശിക്ഷിച്ചുകൂടാ. ദൈവാജ്ഞയാലാണെല്ലാം നടക്കുന്നതു്. ഇതിൻെറ ഫലം ഖുദാസ്സായിരിക്കണം. സത്യവാനായ ന്യായകാരിയാണെങ്കിൽ ദൈവം തന്നിയെ നരകഭോഗം സ്വീകരിക്കണം. ന്യായം വിട്ടുമാറിയാൽ അന്യായക്കാരനാവും. അന്യായക്കാരനെയാണു് പാപിയെന്നു പറയുന്നതു്.

111. പശ്ചാത്തപിക്കുകയും സത്യത്തിൽ വിശ്വസിക്കുകയും സൽകമ്മം മനുഷ്ഠിക്കുകയും എന്നിട്ടു് നേർമാർഗ്ഗം പ്രാപിക്കയും ചെയ്യുവന്നു് ഞാൻ നിശ്ചയമായും വളരെയേറെ പൊറുത്തുകൊടുക്കും. (4 16.20.82)

സമീ: പശ്ചാത്തപിച്ചാൽ പാപം പൊറുത്തു കൊടുക്കുമെന്നു ഖുർആനിൽ പറയുന്നതു് എല്ലാവരേയും പാപികളാക്കുകയേയുള്ളു. പാപം ചെയ്യാനുള്ള സാഹസം അവക്കു കൂടും. അതിനാൽ ഈ പുസ്തകവും ഇതുണ്ടാക്കിയയാളും പാപികളെ പാപം ചെയ്യാൻ പ്രോത്സാഹിപ്പിക്കുന്നു. അതിനാലിതു് ദൈവകൃതമോ ഇതിൽ പറയുന്ന ദൈവം ദൈവമോ അല്ല.

---

* കന്യാമറിയം.

112 ഭൂമി മനുഷ്യരോടുകൂടി ചാഞ്ഞുപോകാതിരിക്കേണ്ടതിന്നു് അതിൽ നാം ചില പർവ്വതങ്ങൾ സ്ഥാപിക്കുകയും.......(4.17.21.31)

സമീ: ഖുർആൻ കർത്താവിനു് ഭൂമി കറങ്ങുന്നതാണെന്നും മററും അറിയാമായിരുന്നെങ്കിൽ, ചായാതിരിക്കാൻ പർവതങ്ങൾ സ്ഥാപിച്ചെന്നും മററും എഴുതുകയില്ലായിരുന്നു. പർവ്വതംസ്ഥാപിച്ചില്ലെങ്കിൽ ചാഞ്ഞു പോകുമോ എന്നു സംശയിച്ചു കാണും. എന്നിട്ടും ഭൂകമ്പത്തിൽ ഭൂമി കലുങ്ങുന്നതെന്താണു് ?

113 തൻെറ പാതിവ്രത്യത്തെ സംരക്ഷിച്ചുപോന്നവളെയും നാം നമ്മുടെ ആത്മാവിൽ ഒരംശം അവളിൽ ഊതി.......ഒരു ദൃഷ്ടാന്തമാക്കിവെച്ചു.

(4.17.21.91)

സമീ: ഇത്തരം അശ്ലീലങ്ങൾ ദൈവത്തിൻെറ പുസ്തകത്തിലോ? സഭ്യരായ മനുഷ്യർ പോലും ഇതൊന്നും എഴുതുകയില്ല. ഇതൊക്കെക്കൊണ്ടു് ഖുർആൻ ദൂഷിക്കുന്നു. നല്ല കാര്യങ്ങളെ, വേദത്തിലേതുപോലെ വളരെ പ്രശംസിക്കണം.

114 ആകാശങ്ങളിലും ഭൂമിയിലുമുള്ളവരും സൂര്യൻ ചന്ദ്രൻ നക്ഷത്രങ്ങൾ പർവ്വതങ്ങൾ, വൃക്ഷങ്ങൾ, മൃഗങ്ങൾ എന്നിവയും ........ അല്ലാഹുവിനെ സാഷ്ടാംഗം പ്രണമിക്കുന്നതു നീ കാണുന്നില്ലേ?.......സ്വർണ്ണത്തിൻെറ വളകളും മുത്തുമാണു് അലങ്കാരത്തിനായി അണിയിക്കുക......അവരുടെ വസ്ത്രം പട്ടായിരിക്കും......പ്രദക്ഷിണം ചെയ്യുന്നവർക്കും നിന്നും തലകുനിച്ചും സാഷ്ടാംഗമായും ആരാധന നടത്തുന്നവർക്കും വേണ്ടി എൻെറ മന്ദിരത്തെ ശുദ്ധമാക്കിവയ്ക്കുക...പിന്നീടു് അവർ തങ്ങളുടെ അഴുക്കുകൾ കളയട്ടെ. അവരുടെ ബാദ്ധ്യതകൾ നിറവേററട്ടെ. പുരാതന മന്ദിരത്തെ പ്രദക്ഷിണം വയ്ക്കുകയും ചെയ്യട്ടെ, ബലി......അല്ലാഹുവിൻെറ നാമം അവർ ഉച്ചരിക്കാനാണു്.

(4.17.22 18,23,26,29,34)

സമീ: ഈശ്വരനെക്കുറിച്ചറിയാൻ കഴിയാത്ത ജഡവസ്തുക്കൾ ഈശ്വരനെ എങ്ങനെ ഭജിക്കാനാണു് ? അതിനാൽ ഈ പുസ്തകം ഒരിക്കലും ഈശ്വരകൃതമല്ല. ഏതോ ഭ്രാന്തനുണ്ടാക്കിയതാണു്. കൊള്ളാം! ഒന്നാന്തരം സ്വർഗ്ഗം തന്നെ. സ്വർണ്ണ – മുത്തുമാലകളും പട്ടുവസ്ത്രവും കിട്ടുന്ന സ്വർഗ്ഗം! ദൈവത്തിനു മന്ദിരമുണ്ടെങ്കിൽ അതിൽ ദൈവം താമസിക്കുന്നുമുണ്ടു്. പിന്നെ ഇതെങ്ങനെ വിഗ്രഹാരാധനയല്ലാതാകും? അപ്പോൾ അതിനെ ഖണ്ഡിക്കുന്നതെന്തിനു്? ബലിയർപ്പിക്കാനും, സ്വന്തം മന്ദിരത്തെ പ്രദക്ഷിണം വയ്ക്കുവാനും ജീവികളെ കൊല്ലിച്ചു തീററുവാനും, പറയുന്ന ഈ ഖുദാ അമ്പലങ്ങളിലെ ഭൈരവ ദുർഗാദികൾക്കു സമാനനായി. വിഗ്രഹാരാധനയുടെ കടുംപ്രചാരകൻ തന്നെ! എന്തെന്നാൽ വിഗ്രഹങ്ങളേക്കാൾ വലുതാണു് മസ്ജിദ് എന്ന വിഗ്രഹം. അതിനാൽ ഖുദായും മുസ്ലീങ്ങളും വലിയ വിഗ്രഹാരാധകരും, പൗരാണികരും ജൈനരും ചെറിയ വിഗ്രഹാരാധകരുമാണു്.

115. പിന്നീടു് പുനരുത്ഥാനദിവസം നിങ്ങൾ എഴുന്നേല്പിക്കപ്പെടുകയും ചെയ്യും. (4.18.23.16)

സമീ: കയാമത്തിൻെറ നാരംവരെ മരിച്ചവർ കല്ലറകളിൽ കഴിയുമോ അതോ മററു വല്ലയിടത്തുമോ? കല്ലറകളിലാണെങ്കിൽ ചീഞ്ഞ ദുർഗന്ധം വമിക്കുന്ന ശരീരത്തിലിരുന്ന് പുണ്യാത്മാക്കരം പോലും ദുരിതമനുഭവിക്കുകയില്ലേ? ഇതന്യായമല്ലേ? ദുർഗന്ധാധിക്യം നിമിത്തം രോഗമുണ്ടാക്കുകയാൽ ഖുദായും മുസ്ലീങ്ങളും പാപത്തിൽ പങ്കു പററുന്നു.

116. സ്വന്തം നാവുകളും കൈകാലുകളും അവരുടെ പ്രവർത്തനങ്ങളെക്കുറിച്ച് അവക്കെതിരായി സാക്ഷി പറയുന്ന ദിവസം....അല്ലാഹ ആകാശഭൂമികളുടെ പ്രകാശം ആണ്. അവൻെറ പ്രകാശത്തിൻെറ സ്ഥിതി ചുമരിലുള്ള ഒരു മാടംപോലെയാണ്. അതിലൊരു വിളക്കുണ്ട്. ആ വിളക്ക് ഒരു സ്ഫടികപ്പാത്രത്തിലാണിരിക്കുന്നത്. കത്തിത്തിളങ്ങുന്ന ഒരു നക്ഷത്രം പോലെയുണ്ട് ആ സ്ഫടികപ്പാത്രം. അനുഗ്രഹീതമായ ഒരു വൃക്ഷത്തിൻെറ—സൈത്തുനിൻെറ — എണ്ണകൊണ്ടാണ് ആ വിളക്ക് കത്തിക്കപ്പെടുന്നത്. ആ സൈത്തുൻമരം കിഴക്കോ പടിഞ്ഞാറോ വളരുന്ന ഒന്നല്ല. ആ എണ്ണ സ്വയം പ്രകാശിക്കുവാൻ പര്യാപ്തമാണ്. മേല്ക്കുമേൽ പ്രകാശം. താനുദ്ദേശിക്കുന്നവരെ തൻെറ പ്രകാശത്തിലേക്ക് അല്ലാഹ വഴി കാണിക്കുന്നു.' (4.18.24,24,35)

സമീ:— കൈകാലുകളും മററു, ജഡമാകയാൽ ഒരിക്കലും സാക്ഷി പറയുകയില്ല. ഇതു് സൃഷ്ടിക്രമത്തിന് വിരുദ്ധമായതുകൊണ്ട് മിഥ്യയാണ്. ദൈവം തീയോ വൈദ്യുതിയോ ആണോ? ഈ ദൃഷ്ടാന്തമൊന്നും ദൈവത്തിനു ചേരുന്നതല്ല, ഏതെങ്കിലും സാകാരവസ്തുവിനു യോജിച്ചതാണ്.

117. ചലിക്കുന്ന എല്ലാ ജീവികളെയും വെള്ളത്തിൽ നിന്നാണ് അല്ലാഹ സൃഷ്ടിച്ചിരിക്കുന്നതു്. എന്നിട്ട് അവയിൽ ചിലതു് വയറിന്മേൽ ഇഴഞ്ഞു നടക്കുന്നു....ആരെങ്കിലും അല്ലാഹുവിനെയും അവൻെറ ദൂതനെയും അനുസരിക്കുകയും....നീ പറഞ്ഞേക്കുക: നിങ്ങരം അല്ലാഹുവിനെയും അവൻെറ ദൂതനെയും അനുസരിക്കുക....നിങ്ങരം ദൈവാനുഗ്രഹത്തിനു പാത്രമായിത്തീരാൻ വേണ്ടി....ദൈവദൂതനെ അനുസരിക്കുക. (4.18.24,45,52,54,56)

സമീ:— ജീവികളുടെ ശരീരത്തിൽ എല്ലാ ഭൂതതത്ത്വങ്ങളും ദൃശ്യമായിരിക്കെ, അവയെ വെള്ളത്തിൽ നിന്നാണ സൃഷ്ടിച്ചിരിക്കുന്നതെന്നു പറയുന്നതു് എന്തു ഫിലോസഫിയാണ്? ഇതു് അജ്ഞാനത്തിൻെറ പ്രകടനമാണ്. അല്ലാഹുവിന്നൊപ്പം പ്രവാചകനെയും അനുസരിക്കാൻ പറയുമ്പോരം ഖുദാ സഹായിയുള്ളവനായില്ലേ? എങ്കിൽ ഖുദായ്ക്കു് ആരുടെയും സഹായം വേണ്ടെന്നും സഹായിയില്ലാത്തവനാണ് ഖുദായെന്നു പറയുന്നതും എന്തിനാണ്?

118 ആകാശം മേഘത്തോടുകൂടി പൊട്ടിപ്പിളരുകയും മലക്കുകളെ വളരെ വലിയ തോതിൽ ഇറക്കുകയും ചെയ്യുന്ന ദിവസം......അതുകൊണ്ട് സത്യനിഷേധികരംക്കു നീവഴങ്ങിപ്പോകരുതു്, ഖുർആൻ കൊണ്ടു് അവരോടു ഘോരസമരം ചെയ്യുക.......അവരുടെ തിന്മകളുടെ സ്ഥാനത്തു് അല്ലാഹ നന്മകരം വച്ചുകൊടുക്കും......പശ്ചാത്തപിച്ചു മടങ്ങി സല്ക്കർമ്മം ചെയ്ത എന്നാൽ, അല്ലാഹുവിങ്കലേക്കു് പരിപൂർണ്ണമായ നിലയ്ക്കു് അവൻ മടങ്ങുകയാണ് ചെയ്യുന്നതു്. (4.19.25-25,52,70,71)

സമീ:- ആകാശം മേഘങ്ങളോടുകൂടി ഒരിക്കലും പൊട്ടിപ്പിളരുകയില്ല. ആകാശം മൂർത്തിമത്താണെങ്കിലല്ലേ പൊട്ടൂ? ഈ ഖുർആൻ ശാന്തി ഭഞ്ജിച്ച് ലഹളയുണ്ടാക്കിക്കുന്നതാണ്. അതിനാൽ ധാർമികരായ സജ്ജനങ്ങൾ ഇതിനെ വിശ്വസിക്കുന്നില്ല. പാപപുണ്യങ്ങൾ മാററി മറിക്കുന്നതെന്തന്യായമാണ്? എള്ളിനു പകരം ഉഴുന്നു കൈമാറുന്നതുപോലെ ലഘുവാണോ ഇതു്? പശ്ചാത്തപിച്ചാൽ പാപം തീരുകയും ഈശ്വരപ്രാപ്തിയുണ്ടാവുകയും ചെയ്യുമെങ്കിൽ, ഇവിടെ ആരും പാപംചെയ്യാൻ മടിക്കുകയില്ല, ഇതെല്ലാം വിദ്യാവിരുദ്ധമായ കാര്യങ്ങളാണ്.

119 എന്റെ ദാസന്മാരെയും കൊണ്ട് നീ രാത്രി പൊയ്ക്കൊള്ളുക എന്നും നിങ്ങളെ ഫിർഔൻ പിന്തുടരാൻ പോകുന്നുണ്ടെന്നും മൂസാക്കു നാം സന്ദേശം നല്കി. അപ്പോൾ ഫിർഔൻ ആളുകളെ ശേഖരിക്കാൻ പട്ടണങ്ങളിലേക്കു തന്റെ ദൂതന്മാരെ അയച്ചു......എന്നെ സൃഷ്ടിക്കുകയും എന്നിട്ട് എനിക്കു വഴികാണിച്ചു തരികയും ചെയ്യുവനും ......എനിക്ക് ആഹാരപാനീയങ്ങൾ നല്കുന്നവനും.... പ്രതിഫലം നല്കുന്ന ദിവസം എന്റെ തെററുകൾ പൊറുത്തുതരുമെന്ന് ഞാൻ ആശിക്കുന്നവനും. (5.19.26-,52-53,78-79,82.)

സമീ:- മൂസാക്കു ദൈവം സന്ദേശം നല്കിയെങ്കിൽ ദാവീദിനും യേശുവിനും മുഹമ്മദിനും വീണ്ടും സന്ദേശമയച്ചതെന്തിനു്? എന്തെന്നാൽ ഈശ്വരീയവാണി എപ്പോഴും മാററമില്ലാത്തതും കുററമററതുമാണ്. അതിനു പിന്നാലെ ഖുർആൻ വരെയുള്ള പുസ്തകങ്ങൾ അയയ്ക്കുമ്പോൾ മുൻപ് അയച്ചവ അപൂർണ്ണവും തെററുള്ളവയുമാണെന്നു വന്നുകൂടുന്നു. ആദ്യത്തെ മൂന്നു പുസ്തകങ്ങൾ സത്യമാണെങ്കിൽ ഖുർആൻ അസത്യമാണ്. പരസ്പരവിരോധം പ്രായേണയുള്ള നാലും തീർത്തും സത്യമായിരിക്കയെന്നതു് നടപ്പില്ല.

ഖുദായാണ് ജീവനെ സൃഷ്ടിച്ചതെങ്കിൽ അതു മരിക്കയും ചെയ്യും. അതായതു് അതിനു് നാശം അഥവാ അഭാവവും ഉണ്ടാകും. ഈശ്വരനാണ് മനുഷ്യരെയും മററുജീവികളെയും തീററിപ്പോററുന്നതെങ്കിൽ ആർക്കും ഒരു രോഗവും ഉണ്ടായിക്കൂടാ. എല്ലാവർക്കും തുല്യമായി ഭക്ഷണം ലഭിക്കുകയും വേണം. പക്ഷപാതപരമായി ഒരാൾക്കു് ഉത്തമവും മറെറാരാൾക്ക് അധമവുമായ ഭക്ഷണം ലഭിച്ചുകൂടാത്തതാണ്. രാജാക്കന്മാർക്ക് ശ്രേഷ്ഠവും ഭിക്ഷക്കാരനു് തരംതാണതുമായ ഭക്ഷണം ലഭിക്കാൻ പാടില്ല. ഈശ്വരനാണ് ഊട്ടുന്നതും പഥ്യം പാലിപ്പിക്കുന്നതുമെങ്കിൽ ആർക്കും ഒരുരോഗവും ഉണ്ടായിക്കൂടാതന്നെ. പക്ഷേ മുസ്ലീങ്ങൾക്കും രോഗം വരുന്നുണ്ട്. ദൈവമാണ്, രോഗം ശമിപ്പിച്ച് സൗഖ്യം നൽകുന്നതു് ഖുദായാണെങ്കിൽ മുസ്ലീങ്ങൾക്ക് രോഗമേ വന്നുകൂടാ. വരുന്നെങ്കിൽ ഖുദാ മുറിവൈദ്യനാണ്. പൂർണ്ണവൈദ്യനാണെങ്കിൽ മുസ്ലീങ്ങൾക്ക് രോഗമെങ്ങനെ വരും? ജീവിപ്പിക്കുന്നതും മരണമടയിക്കുന്നതും ഖുദായാണെങ്കിൽ ആ ഖുദാക്കു് പാപപുണ്യങ്ങളും ഏൽക്കുന്ന

ണ്ടാകാം. ജന്മജന്മാന്തരങ്ങളിലെ കർമ്മമനുസരിച്ചാണ് ഇവ വ്യവസ്ഥ ചെയ്യുന്നതെങ്കിൽ ദൈവത്തിന് അപരാധം ഇല്ല. ന്യായവും, പാപം പൊറുക്കലും കയാമത്തിന്റെ നാളിലാണ് ചെയ്യുന്നതെങ്കിൽ ഖുദാ പാപവർദ്ധകനായി പാപയുക്തനാകും. ക്ഷമിക്കുന്നില്ലെങ്കിൽ, ഖുറാന്റെ വചനം തെററാണെന്നു വരുന്നതിൽ നിന്ന് ഒഴിവില്ലാതാകും.

120 നീ ഞങ്ങളെപ്പോലെയുള്ള ഒരു മനുഷ്യൻ മാത്രമാണ്. അതുകൊണ്ട് ഒരു ദൃഷ്ടാന്തം കൊണ്ടുവരൂ. നീ സത്യവാദിയാണെങ്കിൽ....അദ്ദേഹം പറഞ്ഞു: ഇതാ ഇതു (ദൃഷ്ടാന്തമായുള്ള) ഒരു ഒട്ടകമാണ്. ഇതിനു വെള്ളം കുടിക്കാൻ ഒരു ഊഴമുണ്ട്. (5.19.26.154 – 155)

സമീ: കല്ലിൽ* നിന്ന് ഒട്ടകം ഉണ്ടായെന്ന് പറഞ്ഞാൽ ആരാനും വിശ്വസിക്കുമോ? അവർ അപരിഷ്കൃതരായിരുന്നതിനാൽ വിശ്വസിച്ചു. ഒട്ടകത്തിനെ ദൃഷ്ടാന്തം കൊടുക്കുന്നതു് കാട്ടു ജാതിക്കാരുടെ രീതിയാണ്, ദൈവത്തിന്റേതല്ല. ഈ പുസ്തകം ഈശ്വരകൃതമായിരുന്നെങ്കിൽ ഇങ്ങനെ വ്യർത്ഥമായ കാര്യങ്ങളൊന്നും എഴുതിപ്പിടിപ്പിക്കില്ലായിരുന്നു.

121. ഓ മൂസാ! എല്ലാവരെയും ജയിക്കുന്നവനും തികഞ്ഞ തന്ത്രജ്ഞനുമായ അല്ലാഹു ഞാനത്രെ. 'നീ നിന്റെ വടി നിലത്തിടുക' അങ്ങനെ അതു് ഒരു സർപ്പത്തെപ്പോലെ ചലിക്കുന്നതു കണ്ടപ്പോൾ മൂസാ പിന്തിരിഞ്ഞോടി. ഓ മൂസാ! നീ ഭയപ്പെടേണ്ട എന്റെ സന്നിധിയിൽ ദൈവദൂതന്മാർ ഭയപ്പെടുകയില്ല...അല്ലാഹുവല്ലാതെ ഒരു ദൈവവുമില്ലതന്നെ. അവൻ മഹത്തായ സിംഹാസനത്തിന്റെ നാഥനത്രെ........നിങ്ങൾ എന്നെ കീഴ്പെടുത്താൻ ഒരുങ്ങേണ്ട. കീഴടങ്ങിക്കൊണ്ട് എന്റെ അടുക്കലേക്കു വരിക.
(5.19.27.9.10,26,31)

സമീ:— നോക്കൂ അല്ലാഹു വലുപ്പം പറഞ്ഞു് പൊങ്ങുന്നതു നോക്കുക. ആത്മപ്രശംസ ശ്രേഷ്ഠരായ മനുഷ്യർ പോലും ചെയ്യുകയില്ല. പിന്നെയാണല്ലോ ദൈവം! പിന്നെ ഇന്ദ്രജാലം കാട്ടി കാട്ടുമനുഷ്യരെ വശത്താക്കി കാട്ടിലെ ദൈവമായി വാഴനും. ഈശ്വരീയ ഗ്രന്ഥത്തിൽ ഇങ്ങനെയൊന്നും വരില്ല. ഖുദാ വലിയ സിംഹാസനത്തിന്റെ, അതായതു് എഴാമാകാശത്തിന്റെ ഉടയവനാണെങ്കിൽ ഏകദേശി (ഒരു സ്ഥലത്തൊതുങ്ങുന്നവൻ) യായി. ഏകദേശി ദൈവമാകില്ല. കലഹവും ലഹളയും ഉണ്ടാക്കുന്നതു് ശരിയല്ലെങ്കിൽ ''മുഹമ്മദ് നബി അനേകം പേരെ കൊന്നു.'' എന്നും മററും പുകഴ്ത്തിപ്പറയുന്നതെന്തിന്? ലഹളയുണ്ടാക്കാതെ എങ്ങനെ ഇത്തരം പുകഴ്ത്തലുകൾ? ഈ ഖുറാൻ പൂർവാപര വൈരുധ്യങ്ങളും ആവർത്തനവും നിറഞ്ഞതാണ്.

122. പർവ്വതങ്ങളെ കാണുമ്പോൾ അവ ഉറച്ചു നില്ക്കുകയാണെന്ന് നിനക്കു തോന്നും. വാസ്തവത്തിൽ അവ മേഘങ്ങൾ ചലിക്കും പോലെ ചലിച്ചുകൊണ്ടിരിക്കുകയാണ്. എല്ലാ വസ്തുക്കളെയും വ്യവസ്ഥിതമായ നിലയ്ക്കും സംഘ

* അവിടം കൽപ്രദേശമായിരുന്നെന്ന് മുൻവചനങ്ങളുണ്ട്.

ടിപ്പിച്ചുറപ്പിച്ച നിർത്തിയിരിക്കുന്ന അല്ലാഹുവിൻെറ പ്രവർത്തനമത്രെ അതു്. (5.20.27.88)

സമീ:- മേഘങ്ങളെപ്പോലെ പർവ്വതങ്ങൾ ചലിക്കുന്നതു് ഖുറാനുണ്ടാക്കിയവരുടെ നാട്ടിലാണു്. മറെറങ്ങുമല്ല. ഖുദായുടെ പ്രവർത്തനം, കള്ളൻ ഇബ്‌ലീസിനെ പിടിച്ചു ശിക്ഷിക്കാത്തതിൽ നിന്നു ഗ്രഹിക്കാം. ഇന്നുവരെ ഒററച്ചെകുത്താനെപ്പോലും പിടിച്ചു ശിക്ഷിച്ചിട്ടില്ല. ഇതിലധികം അശ്രദ്ധ മറെറന്താണു്?

123. മൂസാ മുഷ്ടി ചുരുട്ടി അവനു് ഒരിടികൊടുത്തു. അങ്ങനെ അവൻെറ കഥ കഴിച്ചു....മൂസാ പറഞ്ഞു: രക്ഷിതാവേ! എനിക്കു തെററു പററിപ്പോയി. നീ എനിക്കു പൊറുത്തു തരേണമേ. അപ്പോൾ അല്ലാഹു അദ്ദേഹത്തിനു പൊറുത്തു കൊടുത്തു. അവൻ വളരെയേറെ പൊറുക്കുന്നവനും പരമകാരുണികനുമത്രെ.......നിൻെറ രക്ഷിതാവ് (താനുദ്ദേശിക്കുന്നതു തെരഞ്ഞെടുക്കും.) (5.20.28.15,16,68)

സമീ:- ഇനിയും നോക്കുക– മുസ്ലീങ്ങളുടെയും ക്രിസ്ത്യാനികളുടെയും ഖുദായെയും പ്രവാചകരെയും! മൂസാ പ്രവാചകൻ മനുഷ്യനെ കൊല്ലുന്നു. ദൈവം ക്ഷമിക്കുന്നു! ഇവരിരുവരും അന്യായകാരികളല്ലേ? തന്നിഷ്ടപ്രകാരം ഖുദാ തെരഞ്ഞെടുക്കുമോ? എങ്കിൽ പിന്നെ ഒരാളിനു് രാജത്വം, വേറൊരാളിനു് ഭിക്ഷയെടുക്കൽ ഒരാളിനു് വൈദുഷ്യം, വേറൊരാളിനു് പാമരത്വം എന്നിങ്ങനെ തെരഞ്ഞെടുത്തു കൊടുത്തതെങ്ങനെ? എങ്കിൽ ഖുർആൻ സത്യമല്ല. അന്യായകാരിയാകയാൽ ഇതു് ഖുദായുമല്ല.

124 തൻെറ മാതാപിതാക്കൾക്കു നന്മ ചെയ്യണമെന്നു മനുഷ്യനോടു നാം കല്പിച്ചു. ഇനി നിനക്കു യാഥാർത്ഥ്യം അറിവില്ലാത്ത വസ്തുക്കളെ എൻെറ പങ്കുകാരാക്കി വെക്കണമെന്നു് ആ മാതാപിതാക്കൾ നിന്നോടു ശഠിച്ചാലോ, അവർ രണ്ടുപേരെയും നീ അനുസരിക്കയുമരുതു്, എൻെറയടുക്കലേക്കാണു് നിങ്ങളുടെ മടക്കം. അപ്പോൾ നിങ്ങൾ പ്രവർത്തിച്ചു കൊണ്ടിരുന്നതിൻെറ യാഥാർത്ഥ്യം ഞാൻ നിങ്ങൾക്കു പറഞ്ഞുതരും.....നൂഹിനെ അദ്ദേഹത്തിൻെറ ജനതയിലേക്കു നാം അയച്ചു. എന്നിട്ടു തൊള്ളായിരത്തിഅമ്പതു കൊല്ലം അവർക്കിടയിൽ അദ്ദേഹം ജീവിച്ചു. (5.20.29.8,14)

സമീ:- മാതാപിതാക്കൾക്കു നന്മ ചെയ്യുന്നതു നല്ലകാര്യമാണു്. ദൈവത്തിനെയല്ലാതെ മറെറാന്നിനെ ആരാധിക്കുമെന്നു് അവർ ഉപദേശിച്ചാൽ ചെവിക്കൊള്ളരുതെന്നു പറയുന്നതും ശരി തന്നെ. പക്ഷേ, കള്ളം പറയണമെന്നവർ ഉപദേശിച്ചാൽ കേൾക്കണോ? അതിനാൽ ഇതിൽ പകുതി ശരിയും പകുതി കള്ളവുമാണു്. നൂഹ് മുതലായ പ്രവാചകരെ മാത്രമേ ദൈവം അയയ്ക്കുന്നുള്ളോ? മററുള്ള ജീവികളെയെല്ലാം ആരയച്ചതാണു്? എല്ലാവരെയും ഖുദാ അയച്ചതാണെങ്കിൽ എല്ലാരും പ്രവാചകരല്ലാത്തതെന്തു്? ആദ്യ മനുഷ്യായുസ്സു് 950 വർഷമായിരുന്നെങ്കിൽ ഇപ്പോഴില്ലാത്തതെന്തു്? അതിനാൽ ഇതു ശരിയല്ല.

125. അല്ലാഹു ആദ്യമായി സൃഷ്ടികർമം ആരംഭിക്കുകയും പിന്നീടതു ആവർത്തിക്കുകയും ചെയ്യുന്നു. പിന്നീട് നിങ്ങളെ തിരിച്ചയയ്ക്കുന്നതും അവങ്കലേക്കു തന്നെ....ആ നിമിഷം നിലവിൽ വരുന്ന ദിവസം കുററവാളികൾ നിരാശയിലാണ്ടു പോകും.....സത്യത്തിൽ വിശ്വസിക്കയും സൽക്കർമ്മങ്ങളനുഷ്ഠിക്കയും ചെയ്യവരാകട്ടെ അവർ ഒരുദ്യാനത്തിൽ സന്തുഷ്ടരായി ജീവിച്ചിരിക്കും......മറെറാരു കാററു നാം അയച്ചു. എന്നിട്ട് അവരുടെ കൃഷി മഞ്ഞനിറമായി പോയതു് അവർ കണ്ടു ...ബോധമില്ലാത്തവരുടെ ഹൃദയങ്ങൾക്ക് അല്ലാഹു മുദ്രവയ്ക്കുന്നതു് അങ്ങനെ തന്നെയാണ്. (5.21.30.11,12,15,51,59)

സമീ:- അല്ലാഹു രണ്ടു തവണ സൃഷ്ടിക്കും, മൂന്നാം തവണ ഇല്ലെങ്കിൽ, സൃഷ്ടിക്കുന്നതിനു മുൻപും രണ്ടാംസൃഷ്ടി കഴിഞ്ഞതിനു ശേഷവും 'ചുമ്മാ' ഇരിക്കുകയാവാം! ഒന്നും രണ്ടും സൃഷ്ടിക്കുശേഷം അവൻെറ സാമർഥ്യം വൃഥാവിലായിപ്പോകുന്നു.. ന്യായനാളിൽ പാപികൾ നിരാശരാകുമെങ്കിൽ കൊള്ളാം. പക്ഷേ മുസ്ലീങ്ങളല്ലാത്തവരെയെല്ലാം പാപികളായി കരുതി നിരാശതയിലേക്കു വിടില്ലേ? എന്തെന്നാൽ ഖുർആനിൽ പാപികളെന്നു പറയുന്നതു് അമുസ്ലീങ്ങളെയാണ്.

തോട്ടത്തിൽ പാർപ്പും ശൃംഗരിക്കലുമാണ് മുസ്ലീം സ്വർഗമെങ്കിലതു്ലോകത്തിനു തുല്യമാണ്. അവിടെ തോട്ടക്കാരും സ്വർണപ്പണിക്കാരും കാണും. അതോ ഖുദാതന്നെയാണോ അപ്പണികളും ചെയ്യുന്നതു്? ആക്കാനും ആഭരണം കുറഞ്ഞുപോയാൽ മോഷണവും നടക്കുന്നുണ്ടാവും. സ്വർഗത്തിലെ കള്ളന്മാരെ നരകത്തിൽ ഇട്ടുകളയുമോ ? എങ്കിൽ സ്വർഗത്തിൽ വസിക്കുന്നവർ എന്നും അവിടെ പാർക്കുമെന്ന വചനം പൊളിയായി. കൃഷിക്കാരുടെ വയലിൽ കാററയച്ചു മഞ്ഞിപ്പിക്കുന്നതു, കൃഷിയറിയാവുന്നതുകൊണ്ടാവാം. തൻെറ സർവജ്ഞതയാൽ ദൈവത്തിനു കൃഷിയുമറിയാമെന്നിരിക്കിലും ഇങ്ങനെ ഭയപ്പെടുത്തുന്നതു് വെറും കുറുമ്പുകാട്ടലാണ്. ജീവികളുടെ ഹൃദയത്തിൽ മുദ്രകുത്തിയാണ്ദൈവം പാപം ചെയ്യിച്ചതെങ്കിൽ, പാപത്തിൽ പങ്കാളിയാവുന്നതു ദൈവം തന്നെ, ജീവനല്ല. എപ്രകാരമാണോ ജയപരാജയങ്ങൾ സേനാധിപൻേറതാകുന്നതു്, അവ്വണ്ണം പാപം ഖുദായ്ക്കായിരിക്കും കിട്ടുക.

126. തത്വസമ്പൂർണമായ വേദത്തിലെ ദൃഷ്ടാന്തങ്ങളാണിവ............ നിങ്ങൾക്കു കാണാവുന്ന തൂണുകൾ കൂടാതെയാണ് ആകാശങ്ങളെ അവൻ സൃഷ്ടിച്ചിരിക്കുന്നതു്. ഭൂമിനിങ്ങളെയുംകൊണ്ടു ചാഞ്ഞുപോകാതിരിക്കുവാൻ അതിൽ അവൻ ചില കനത്ത പർവതങ്ങൾ സ്ഥാപിച്ചിരിക്കുന്നു..... നീ കാണുന്നില്ലേ ? അല്ലാഹു രാവിനെ പകലിലും പകലിനെ രാവിലും കൊണ്ടുപോയിച്ചേർക്കുന്നു......തൻെറ ദൃഷ്ടാന്തങ്ങൾ നിങ്ങൾക്കു കാണിച്ചു തരുവാൻ വേണ്ടി അല്ലാഹുവിൻെറ അനുഗ്രഹത്തോടുകൂടി സമുദ്രത്തിൽ കപ്പലോടിച്ചു കൊണ്ടിരിക്കുന്നതു് നീ കാണുന്നില്ലേ ? (5.21.31.2,10,29,31)

സമീ:- ഇതു ഭേഷായി! തത്ത്വസമ്പൂർണമായ വേദംപോലും ഇതിൽ തികച്ചും വിദ്യാവിരുദ്ധമായ ആകാശോത്പത്തി, തൂണു പിടിപ്പിക്കണോ എന്ന ശങ്ക, ഭൂമിയെ ഉറപ്പിക്കാൻ പർവ്വതം

നാട്ടുന്നു, എന്നുവേണ്ട, അല്പ വിദ്യയെങ്കിലുമുള്ളവനിതെഴുതുകയോ അംഗീകരിക്കയോ ചെയ്യുകയില്ല. മററൊരു വിജ്ഞാനം കൂടി കേൾക്കുക. രാവുള്ളപ്പോൾ പകലില്ല. പകലുള്ളപ്പോൾ രാവുമില്ല. ഇതിലൊന്നിനെ മററൊന്നിൽ തിരുകിക്കയററുന്നതെങ്ങനെ? ഇതു ശുദ്ധ അജ്ഞാനികളുടെ കാര്യമാണ്. ഈ ഖുർആൻ വിദ്യാഗ്രന്ഥമേയല്ല.

കപ്പൽ മനുഷ്യരുടെ വിരുതുകൊണ്ടല്ല, ദൈവത്തിൻെറകൃപകൊണ്ടാണ് സഞ്ചരിക്കുന്നതെന്നു പറയുന്നത് വിദ്യാവിരുദ്ധമല്ലേ? കല്ലോ ലോഹമോകൊണ്ട് നൗകയുണ്ടാക്കി വെള്ളത്തിലിട്ടാൽ 'ദൈവത്തിൻെറ ദൃഷ്ടാന്തം' മുങ്ങിപോകില്ലേ? അതിനാൽ ഈ പുസ്തകം ദൈവമോ ഏതെങ്കിലും വിദ്വാനോ രചിച്ചതല്ല.

127 ആകാശം തൊട്ടു ഭൂമിവരെയുള്ള കാര്യങ്ങളെല്ലാം അവൻ നിയന്ത്രിച്ചുകൊണ്ടിരിക്കുന്നു. പിന്നീട് ഒരു നിശ്ചിത കാലഘട്ടത്തിനുള്ളിൽ ആ കാര്യങ്ങളെല്ലാം അവൻെറയടുക്കലേക്കു കയറിപ്പോകുന്നു. നിങ്ങൾ കണക്കാക്കുന്ന തോതനുസരിച്ച് ആ കാലഘട്ടത്തിൻെറ അളവ് ആയിരം കൊല്ലമായിരിക്കും...... അവനത്രെ അദൃശ്യകാര്യങ്ങളും ദൃശ്യകാര്യങ്ങളുമെല്ലാം അറിയുന്നവൻ സർവ്വരേയും ജയിക്കുന്നവനും പരമകാരുണികനും.... രൂപം നല്കുകയും തൻെറ ജീവൻ അതിൽ ഊതുകയും ചെയ്തു..... നീ പറഞ്ഞേക്കണം: നിങ്ങളുടെ കാര്യം ഭാരമേല്പിക്കപ്പെട്ടിരിക്കുന്ന മരണത്തിൻെറ മലക്ക നിങ്ങളെ മരിപ്പിക്കും.........നാം ഉദ്ദേശിക്കുന്ന പക്ഷം എല്ലാ മനുഷ്യർക്കും അവർ നടക്കേണ്ട നേർമാർഗ്ഗം കാണിച്ചുകൊടുക്കുമായിരുന്നു. എന്നാൽ ജിന്നുകളെക്കൊണ്ടും മനുഷ്യരെക്കൊണ്ടുമെല്ലാം നിശ്ചയമായും നരകത്തെ നിറക്കും, എന്നവാക്ക് എൻെറ പക്കൽനിന്ന് ഉറപ്പിച്ചു തീരുമാനിച്ചു കഴിഞ്ഞിട്ടുണ്ട്. (5.21.32.5,6,9,11,13)

സമീ:– മുസ്ലീം ഖുദാ മനുഷ്യരെപ്പോലെ തന്നെ ഏകദേശിയാണെന്ന് ഇപ്പോൾ തീർത്തും വ്യക്തമായി. വ്യാപകനായിരുന്നെങ്കിൽ, ഒരിടത്തിരുന്നു നിയന്ത്രിക്കാനോ, കാര്യങ്ങൾക്ക് കയാറാനോ ഇറങ്ങാനോ കഴിയുമായിരുന്നില്ല. ഖുദാ ദൂതനെ അയയ്ക്കുന്നതു് ഏകദേശിത്വത്തിനു തെളിവാണ്. താൻ ആകാശത്തു് കയ്യും കെട്ടി ഇരിക്കവേ ദൂതന്മാരെ ഓടിക്കുന്നു. ഈ ദൂതന്മാർ കൈക്കൂലി വാങ്ങി വല്ലതും ഒപ്പിച്ചുവയ്ക്കുയോ, ഏതെങ്കിലും മൃതനെ വിട്ടുകളയുകയോ ചെയ്താൽ ഖുദാ പരുങ്ങിയതു തന്നെ! സർവജ്ഞനും സർവവ്യാപകനുമാണെങ്കിലേ ഇതു വല്ലതും അറിയൂ. അതല്ലതാനും. ദൂതന്മാരെ അയയ്ക്കുമ്പോൾ, എന്തിനാണ് പലരെ പലതരത്തിൽ പരീക്ഷിക്കുന്നത്? ആയിരം കൊല്ലം ഒരു കാലഘട്ടമായി ഗണിക്കുന്നതും, പോക്കുവരവും ഖുദായുടെ സർവശക്തിത്വത്തെ ചോദ്യം ചെയ്യുന്നു. മരണത്തിനു ദൂതനുണ്ടെങ്കിൽ ആ ദൂതൻെറ മരണം എങ്ങനെയായിരിക്കും? അവൻ നിത്യനാണെങ്കിൽ നിത്യതയിൽ ദൈവതുല്യനായി. ഒരു ദൂതനു് ഒരു സമയത്തു് എല്ലാ ജീവന്മാരോടും നരകം നിറയ്ക്കാൻ പറയാനാവുകയില്ല. പാപം ചെയ്യാതെ സ്വന്തം ഇഷ്ടപ്രകാരം നരകം നിറയ്ക്കുകയും അവരുടെ ദുരിതം കണ്ടു രസി

ക്കയും ചെയ്യുന്ന ഖുദാ പാപിയും അന്യായക്കാരനും ദയാഹീനനു മാണ്. ഇത്തരമൊക്കെ എഴുതിവച്ചിരിക്കുന്ന പുസ്തകം വിദ്വാനോ ദൈവമോ രചിച്ചതല്ല. ദയയും ന്യായവും ഇല്ലാത്തതു് ഒരിക്കലും ഈശ്വരനല്ല.

128. (ഓ നബീ! അവരോടു) പറഞ്ഞേക്കുക: മരണത്തെയോ വധത്തെ യോ ഭയന്നു് ഓടിപ്പോകുന്ന പക്ഷം ആ ഓട്ടംകൊണ്ടു നിങ്ങൾക്കു പ്രയോജനം ലഭിക്കയില്ല .. നബിയുടെ ഭാര്യമാരേ! നിങ്ങളിലാരെങ്കിലും പ്രത്യക്ഷ മായ നീലജ്ജ വല്ല നീചകൃത്യവും പ്രവർത്തിച്ചാൽ അവൾക്കുള്ള ശിക്ഷ ഇരട്ടി യായി വർദ്ധിപ്പിക്കും. അല്ലാഹുവിനു വളരെ ലഘുവായ കാര്യമാണിതു്. (5 21.33.16,30)

സമീ: ഇതു മുഹമ്മദുനബി, ആരും യുദ്ധത്തിൽ നിന്നു പിന്തി രിഞ്ഞോടാതിരിക്കാനും, ജയിക്കാനും, മതം പ്രചരിപ്പിക്കാനും, വേണ്ടി എഴുതിയോ, എഴുതിച്ചോ ചേർത്തതായിരിക്കണം. ഭാര്യമാർ നീചകൃത്യങ്ങളിൽ ഏർപ്പെടരുതെന്നോ? പ്രവാചകനു് ഏർപ്പെടാ മെന്നോ? ഭാര്യമാരുടെ ശിക്ഷ ഇരട്ടി. പ്രവാചകനു് ശിക്ഷയില്ല. ഇതേതു നീതി?

129. നിങ്ങൾ വീടുകളിൽ അടങ്ങിയിരിക്കുക. അല്ലാഹുവിനെയും അവൻെറ ദൂതനെയും അനുസരിച്ചുജീവിക്കുക..... പിന്നീടു് സെയ്ദ് അവളെ കൊണ്ടുള്ള ആവശ്യം പൂർണതയിൽ എത്തിച്ചു കഴിഞ്ഞപ്പോൾ അവളെ നിന ക്കാണ് നാം വിവാഹം ചെയ്തു തന്നതു്. തങ്ങളുടെ ദത്തുപുത്രന്മാരുടെ ഭാര്യ മാരെ വിവാഹം ചെയ്യുന്നതിൽ ആ ദത്തുപുത്രന്മാർ അവരുടെ ഭാര്യമാരെക്കൊ ണ്ടുള്ള ആവശ്യം പൂർണ്ണമാക്കിക്കഴിഞ്ഞാൽ അല്ലാഹുവിൻെറ കല്പന നടപ്പിൽ വരുത്തുകതന്നെ ചെയ്യേണ്ടിയിരിക്കുന്നു......കാര്യം നടപ്പിൽ വരുത്തുന്നതിൽ നബിക്കു കുററമൊന്നുമില്ല .. നിങ്ങളുടെ പുരുഷന്മാരിൽ ഒരാളുടെയും പിതാ വല്ല മുഹമ്മദ് ..... സത്യവിശ്വാസം കൈക്കൊണ്ടിരിക്കുന്ന ഒരു സ്ത്രീ അവ ളുടെ ദേഹത്തെ നബിക്കു ദാനം ചെയ്യുകയാണെങ്കിൽ അവളേയും .... അവ രിൽ നീ ഉദ്ദേശിക്കുന്നവരെ നിനക്കു പിന്നിലേക്കു മാററി നിർത്താം. നീ ഉദ്ദേ ശിക്കുന്നവരെ നിൻെറ അടുക്കലേക്കടുപ്പിക്കാം ..... നിൻെറ പേരിൽ കുററമൊ ന്നുമില്ല .....സത്യവിശ്വാസികളെ! നബിയുടെ വീടുകളിൽ നിങ്ങൾ പ്രവേ ശിക്കരുതു്. (5,22,33,33,37,38,40,50,51,53)

സമീ:– സ്ത്രീകൾ വീടുകളിൽ തടവുകാരെപ്പോലെ അടച്ചു പൂട്ടി ഇരിക്കുന്നതു്, പുരുഷന്മാർ സ്വതന്ത്രരായിരിക്കവേ, തീർത്തും അന്യായമാണ്. സ്ത്രീകൾക്കു് നല്ല വായു ശ്വസിക്കാനും നല്ല സ്ഥലത്തു നടക്കാനും സൃഷ്ടിയിലെ അനേക വസ്തുക്കൾ കാണാനും ആഗ്രഹമില്ലേ? ഇതു നിമിത്തമാണ് മുസ്ലീം കുട്ടികൾ ചുററിക്കറ ങ്ങുന്നവരും വിഷയാലുക്കളുമാകുന്നതു്.

അല്ലാഹുവിനും പ്രവാചകനും ഒരേ ആജ്ഞയോ അതോ വിരു ദ്ധാജ്ഞയോ ഉള്ളതു്? ഒന്നാണെങ്കിൽ ഇരുവരുടെയും ആജ്ഞ പാലിക്കുവാൻ പറയുന്നതു് വ്യർത്ഥമാണ്. വിഭിന്നവും വിരുദ്ധവു മാണെങ്കിൽ ഒന്നു സത്യവും മറെറാന്നു കള്ളവും ആണ്. ഒരാൾ

ഖുദായും മറേറയാരം ഇബ്ലീസുമാകും. കൂടാതെ ദൈവത്തിൻെറ സഹായിയും! ഖുർആനിലെ ഖുദായും പ്രവാചകനും ഖുർആനും ബലേഭേഷ്! ഒരാളിനു് മറേറയാളിൻെറ അഭിപ്രായം തള്ളിക്കളഞ്ഞു് സ്വന്തം ഇച്ഛ സാധിക്കണമെന്നാണിഷ്ടമെങ്കിൽ ഇങ്ങനെയെല്ലാം തന്നെ വേണം.

മുഹമ്മദ് വലിയ വിഷയാസക്തനായിരുന്നെന്നും ഇതിൽ നിന്നു തെളിയുന്നു. അല്ലെങ്കിൻ പുത്രവധുവിനെ എങ്ങനെ ഭാര്യയാക്കും? ഇങ്ങനെ ചെയ്യുന്നയാളിൻെറ പക്ഷം പിടിക്കാൻ ഖുദായും അന്യായത്തെ ന്യായമാക്കുന്ന കാഴ്ച! മനുഷ്യരിലെ കാടന്മാർ പോലും പുത്രവധുവിനെ പ്രാപിക്കാറില്ല. വിഷയാസക്തി പ്രകടിപ്പിക്കാൻ നബി ഒട്ടും മടിക്കാത്തതും എത്ര അന്യായമാണ്. നബി ആരുടെയും പിതാവല്ല എങ്കിൽ സെയ്ദ് ആരുടെ മകനാണ്? എന്തിനിങ്ങനെ എഴുതി? പുത്രവധുവിനെ ഭാര്യയാക്കാതിരിക്കാൻ കഴിയാത്ത പ്രവാചകൻ മററുള്ളവരുടെ ഭാര്യമാരെ വിട്ടുമോ? ഇത്തരം ചാതുര്യങ്ങരം കൊണ്ടൊന്നും ചീത്തക്കാര്യങ്ങളെ അന്യർ നിന്ദിക്കുന്നതിൽ നിന്നു വിട്ടുമാറാനാവില്ല. പരസ്ത്രീകളാരാനും നബിയെ സ്നേഹിച്ച് നിക്കാഹ് കഴിക്കാനാഗ്രഹിച്ചാൽ അതും അനുവദനീയമോ? നബിക്ക് ഏതു സ്ത്രീയേയും ഉപേക്ഷിക്കാമായിരിക്കെ തെററു ചെയ്താലും നബിയെ ഉപേക്ഷിക്കാൻ സ്ത്രീകരംക്ക സ്വാതന്ത്ര്യമില്ലാത്തതു് അധർമമല്ലേ? പ്രവാചകൻെറ വീട്ടിൽ വ്യഭിചാരദൃഷ്ടിയോടെ ആരും പ്രവേശിക്കരുതെങ്കിൽ പ്രവാചകനും അങ്ങനെ ആരുടെ വീട്ടിലും കയറാതിരിക്കേണ്ടതല്ലേ? ആരുടെ വീട്ടിലും ശങ്കയെന്യേ കടന്നു ചെന്നാൽ സ്വീകരിക്കേണ്ടതാണെന്നുണ്ടോ?

ഖുർആനെ ഈശ്വരകൃതമായും മുഹമ്മദ്നബിയെ പ്രവാചകനായും, ഖുറാനിലെ ഖുദായെ ദൈവമായും സ്വീകരിക്കാൻ കഴിയുന്നതു് ഏതു് ഉരംക്കണ്ണുപൊട്ടിയവനാണ്? യുക്തിശൂന്യവും ധർമവിരുദ്ധവുമായ കാര്യങ്ങരം നിറഞ്ഞ ഈ മതത്തെ അറേബ്യരും മററും സ്വീകരിച്ചതു് അദ്ഭുതം തന്നെ.

130, ദൈവദൂതൻെറ മനസ്സിന്നു വിഷമമുണ്ടാക്കുവാൻ നിങ്ങരംക്ക പാടില്ല. അദ്ദേഹത്തിന്നു ശേഷം അദ്ദേഹത്തിൻെറ ഭാര്യമാരെ വിവാഹം ചെയ്യുവാനും നിങ്ങരംക്ക പാടില്ല. അതു് അല്ലാഹുവിങ്കൽ വളരെ ഗൗരവമേറിയ വിഷയമാണ്..... അല്ലാഹുവിന്നും അവൻെറ ദൂതനും മനോവേദന ഉണ്ടാക്കുന്നവരെ അല്ലാഹു ഇഹത്തിലും പരത്തിലും ശപിക്കും........ സത്യവിശ്വാസം കൈക്കൊണ്ട പുരുഷന്മാക്കും സ്ത്രീകരംക്കും അവർ യാതൊരു തെററും പ്രവർത്തിക്കാതിരിക്കെ മനോവേദന ഉണ്ടാക്കുന്നവർ വലിയ കള്ളവാർത്തയും സ്പഷ്ടമായ കുററവുമാണ് ചുമന്നിരിക്കുന്നതു്......അവർ ശപിക്കപ്പെട്ടവരായിത്തീരും. എവിടെ വച്ചു കണ്ടുമുട്ടിയാലും അവരെ പിടികൂടുകയും നിഷ്ഠുരം കൊലപ്പെടുത്തുകയും ചെയ്യും.. രക്ഷിതാവേ! അവക്കു് ഇരട്ടി ശിക്ഷ നല്കുകയും അവരെ അങ്ങേയററം ശപിക്കുകയും ചെയ്യേണമേ. (5.22.33.53.57.58.61.68.)

സമീ:– കൊള്ളാം. ഖുദാ തൻെറ ഖുദാത്വം ധമ്മത്തോടു കൂടി പ്രദശിപ്പിക്കയാണോ? പ്രവാചകനെ ദുഃഖിപ്പിക്കരുതെന്നെഴുതിയതു ശരി. അതുപോലെ മററുള്ളവരെ ദുഃഖിപ്പിക്കുന്നതിൽ നിന്നു് പ്രവാചകനേയും നിരോധിക്കേണ്ടതായിരുന്നു. അതെന്തുകൊണ്ടു് ചെയ്തില്ല? ആരാനും ദുഃഖിപ്പിച്ചാൽ അല്ലാഹുവും ദുഃഖിക്കുമോ? എങ്കിലതു് ദൈവമല്ല. അല്ലാഹുവിനും ദൂതനും ദുഃഖമുണ്ടാകരുതെന്നു വിലക്കിയപ്പോഠം അതിൽ നിന്നു്. അവക്കു് ആരെയും ദുഃഖിപ്പിക്കാമെന്നു സിദ്ധിക്കുന്നില്ലേ? മററാരെയും ദുഃഖിപ്പിക്കാമോ ?

മുസ്ലീം സ്ത്രീപുരുഷന്മാരെ ദുഃഖിപ്പിക്കുന്നതു ശരിയല്ലെങ്കിൽ മററുള്ളവരെ ദുഃഖിപ്പിക്കുന്നതും തെററുതന്നെയാണു്. ഇതിങ്ങനെയല്ലെങ്കിൽ പക്ഷപാതമായിപ്പോകും. അരാജകത്വം പടച്ചുവിടുന്ന ദൈവവും പ്രവാചകനും! ഇവരെപ്പോലെ ദയയില്ലാത്തവരെ ലോകം അപൂർവമേ കണ്ടിട്ടുള്ളു. അന്യരെ എവിടെക്കണ്ടാലും പിടികൂടിക്കൊല്ലണമെന്നെഴുതിയിരിക്കുന്നതു പോലെ തിരിച്ചു് മുസ്ലീങ്ങളെപ്പററിയും ആരെങ്കിലും കല്പിച്ചാൽ അവർക്കിഷ്ടപ്പെടുമോ? എന്തൊരു ഹിംസകരായ പ്രവാചകനും മററും! തൻേറതിലിരട്ടി ദുഃഖം കൊടുക്കാൻ ദൈവത്തോടു പ്രാത്ഥിക്കാൻ എഴുതിയിരിക്കുന്നു. ഇതു് അനീതിയും പക്ഷപാതവും തൻകാര്യം നോക്കലുമാണു്. ഇന്നും ശഠന്മാരായ മുസ്ലീങ്ങഠക്കു് ഇത്തരം പാതകങ്ങഠ ചെയ്യാൻ ഭയമില്ല. വിദ്യാഭ്യാസമില്ലെങ്കിൽ മനുഷ്യൻ മൃഗതുല്യൻ തന്നെ.

131. കാററുകളെ അയയ്ക്കുന്നതു് അല്ലാഹുവാണു്. എന്നിട്ടു് ആ കാററുകഠ മേഘങ്ങളെ ഇളക്കിവിടുന്നു അങ്ങനെ ആ മേഘങ്ങളെ നിജ്ജീവമായിക്കിടക്കുന്ന ദേശങ്ങളിലേക്കു നാം നീക്കിക്കൊണ്ടു പോകുന്നു. എന്നിട്ടു ഭൂമിയെ അതു നിജ്ജീവമായിക്കിടന്നശേഷം ആ വെള്ളംകൊണ്ടു നാം ജീവിപ്പിക്കുന്നു. ഇപ്രകാരംതന്നെയാണു് പുനർജീവിതവും... .. തൻെറ അനുഗ്രഹംമൂലം ശാശ്വതമായി നിവസിക്കാനുള്ള ഒരു മന്ദിരത്തിലാണു് അവൻ ഞങ്ങളെ കൊണ്ടുവന്നു താമസിപ്പിച്ചിരിക്കുന്നതു്. ഇവിടെ ഞങ്ങളെ ക്ഷീണമോ തളച്ചയോ ബാധിക്കുന്നില്ല. (5.22.35.9.35)

സമീ:— എന്തൊരു ഫിലാസഫിയാണു് ഖുദായുടേതു്! കാററിനെ അയയ്ക്കുക! അതു് മേഘങ്ങളെ പൊക്കിക്കൊണ്ടു നടക്കുക! അതിനാൽ ഖുദാമരിച്ചവരെ ജീവിപ്പിച്ചു നടക്കുക! ഇതൊന്നുമൊരിക്കലും ഈശ്വരീയ കാര്യമല്ല. അതു് സദാ ഒരേതരത്തിലായിരിക്കും.

വീടാണെങ്കിൽ ഉണ്ടാക്കാതെ ഉണ്ടാവില്ല. ഉണ്ടാക്കിയതു് സദാ നിലനില്ക്കില്ല. ശരീരമുള്ളവൻ പ്രയത്നിക്കുന്നില്ലെങ്കിൽ ദുഃഖിക്കും. ശരീരധാരി രോഗത്തിൽ നിന്നു മുക്തനല്ല. ഒരു സ്ത്രീയോടു് സമാഗമം ചെയ്താൽ തളച്ചയുണ്ടാകുമെങ്കിൽ അനേക

രോട്ട ചെയ്താൽ എന്തൊരു ദുർഗ്ഗതിയാവും! അതിനാൽ മുസ്ലീങ്ങളുടെ സ്വർഗ്ഗവാസവും സുഖദായകമല്ല.

132. തത്ത്വങ്ങളാൽ നിറയപ്പെട്ട ഖുർആൻ ആണ സത്യം. നീ ദൈവ ദൂതന്മാരിൽ പെട്ടവൻ തന്നെയാണ്. നേർമാർഗ്ഗത്തിലാണ് നീ സ്ഥിതി ചെയ്യുന്നതു്. ദയാലുവായ അല്ലാഹുവിങ്കൽ നിന്നു് ഇറക്കപ്പെട്ടതാണ് (ഈ ഖുർ ആൻ) (5.23.36.2-5)

സമീ: നോക്കൂ! ദൈവമാണ് ഖുറാൻ ഉണ്ടാക്കിയതെങ്കിൽ ഇങ്ങനെന്തിനു് ആണയിടുന്നു? നബിയെ ഖുദാ അയച്ചതാണെങ്കിൽ പുത്രവധുവിനെ എന്തിനു മോഹിച്ചു? ഖുർആനിൽ വിശ്വസിക്കുന്നവർ നേർമാർഗ്ഗത്തിലാണെന്നു പറയുന്നതു് വെറും പറച്ചിൽ മാത്രമാണ്. നേർമാർഗ്ഗമെന്നു പറയുന്നതു് സത്യം അംഗീകരിക്കുക, സത്യം പറയുക, പ്രവർത്തിക്കുക, പക്ഷപാതമില്ലാതെ ന്യായധർമ്മങ്ങളാചരിക്കുക മുതലായവയാണ്. ഇവയ്ക്കു വിപരീതമായവ ത്യജിക്കയും വേണം. ഖുർആനിലോ മുസ്ലീങ്ങളിലോ, ഇവരുടെ ഖുദായിലോ ഈ സ്വഭാവമില്ല. എല്ലാവരിലും പ്രബലൻ മുഹമ്മദ് നബിയാണെങ്കിൽ, അദ്ദേഹം ഏററവും വിദ്യാവാനും സദ്ഗുണയുക്തനുമല്ലാത്തതെന്തു്? 'തൻപിള്ള പൊൻപിള്ള. ആരാന്റെ പിള്ള ചാപിള്ള'യെന്ന നയമാണിതു്.

133, അവസാനം കാഹളത്തിൻ ഊതപ്പെടും. അന്നേരം അവർ ഖബറുകളിൽ നിന്നു തങ്ങളുടെ രക്ഷിതാവിങ്കലേക്കു ധൃതിപ്പെട്ടുപോകും .. ...അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിന്നു് അവരുടെ കാലുകൾ സാക്ഷ്യം വഹിക്കുകയും ചെയ്യും . .. ...ഒരു കാര്യം ഉദ്ദേശിച്ചാൽ 'ഉണ്ടാകുക' എന്നു കല്പിക്കുക മാത്രമാണവൻ ചെയ്യുന്നതു്. ഉടനെ അതുണ്ടായിത്തീരുന്നു. (5.23.36.51,65,82)

സമീ:— തലതിരിഞ്ഞ കാര്യങ്ങൾ കേട്ടാലും. കാലുകൾ സാക്ഷ്യം പറയുന്നതെങ്ങനെ? ആജ്ഞ കൊടുക്കുമ്പോൾ ഖുദായല്ലാതെ മററു വല്ലതും ഉണ്ടായിരുന്നോ? കേട്ടതാരു്? ഉണ്ടായതെന്തു്? ഒന്നുമില്ലായിരുന്നെങ്കിൽ ഇതു കള്ളം. ഉണ്ടായിരുന്നെങ്കിൽ 'ഖുദായല്ലാതെ മറെറാന്നുമില്ലായിരുന്നു. ഖുദാ എല്ലാം സൃഷ്ടിച്ചു' എന്നു പറഞ്ഞതു് കള്ളം.

134. ഒരുതരം പാനീയം* നിറച്ച ചില കോപ്പകളുംകൊണ്ടു് അവരുടെ മുമ്പിൽ (ചിലർ) ചുററിത്തിരിഞ്ഞു കൊണ്ടിരിക്കും........ (അതു)വെളുത്തതും കുടിക്കാൻ രുചിയുള്ളതുമായിരിക്കും†......വിശാലങ്ങളായ കണ്ണുകളോടുകൂടിയവരും കണ്ണുകൾ നിയന്ത്രിച്ചു വച്ചവരുമായ തരുണികൾ അവരുടെ അടുക്കൽ ഉണ്ടായിരിക്കും... ആ തരുണികൾ പാത്രങ്ങളിൽ അടച്ചു സൂക്ഷിച്ചിരുന്ന മുട്ടകൾ പോലെയിരിക്കും... ...നാം ഇനി മരിക്കാൻ പോകുന്നില്ലല്ലോ......... ലൂത്തും ദൈവദൂതന്മാരിൽപെട്ട ആൾതന്നെയാണ്. അദ്ദേഹത്തെയും അനുയായികളെയുമെല്ലാം നാം രക്ഷപ്പെടുത്തി......എന്നാൽ പിന്തിരിഞ്ഞു നിന്നവരുടെ കൂട്ടത്തിൽ പെട്ടിരുന്ന കിഴവി§ അതിലുൾപ്പെടുകയില്ല. പിന്നീടു മററുള്ളവരെ നാം നശിപ്പിച്ചു. (6.23.37;45,46,48,49,58,133-136)

* മദ്യം എന്നു് തർജ്ജമകളിൽ. †ആനന്ദം (മജാ) പകരുന്നതെന്നു് ഉർദു തർജ്ജമ. § ലൂത്തിന്റെ പത്നി ഭർത്താവിനോപ്പം പോയില്ല.

സമീ:– മുസ്ലീങ്ങൾ മദ്യവിരോധം പറയുന്നെങ്കിലും സ്വർഗ്ഗത്തിൽ മദ്യനദികളാണൊഴുകുന്നതു്. ഇവിടെ മദ്യപാനം ഒഴിവാക്കുന്നെങ്കിലും അങ്ങു ചെന്നാലത്തെ കഥ വളരെ വിചിത്രയാണു്. സ്ത്രീസാമീപ്യം കൂടിയാൽ ആരുടെ ചിത്തമാണു് ചഞ്ചലമാകാത്തതു്? മഹാരോഗങ്ങളും ഉണ്ടാകാതിരിക്കില്ല. ശരീരധാരികൾ മരിക്കുമെന്നു നിശ്ചയം. ശരീരമില്ലെങ്കിൽ ഭോഗകേളികൾ ചെയ്യാനാവില്ല. അപ്പോൾ ആ സ്വർഗ്ഗത്തിൽ പോകാതിരിക്കയാണുചിതം.

ലൂത്തിനെ പ്രവാചകനായി ഗണിക്കുന്നെങ്കിൽ, 'ഇങ്ങനെ രണ്ടു പുത്രിമാരും അപ്പനാൽ ഗർഭം ധരിച്ചു' എന്നു ബൈബിളിൽ എഴുതിയിരിക്കുന്നതും അംഗീകരിക്കുന്നുണ്ടാകാം. ഉണ്ടെങ്കിൽ ഇത്തരക്കാരെ പ്രവാചകരായി സ്വീകരിക്കുന്നതും വെറുതെയാണു്. ഇവർക്കും ഇവരുടെ കൂട്ടാളികൾക്കും മുക്തി കൊടുക്കുന്ന ദൈവവും അത്തരക്കാരനായിരിക്കാം. മുത്തശ്ശിക്കഥകൾ പറയുന്ന, പക്ഷപാതത്താൽ അന്യരെക്കൊല്ലുന്നയാൾ ഒരിക്കലും ദൈവമല്ല. ഇത്തരം ദൈവം മുസ്ലീങ്ങളുടെ വീടുകളിലല്ലാതെ മറെറങ്ങും കാണുകയില്ല.

135. ശാശ്വതമായി നിവസിക്കാനുള്ള ചില തോട്ടങ്ങൾ. അവയിലെ വാതിലുകൾ അവർക്കുവേണ്ടി തുറന്നു വച്ചിരിക്കും. .. അവർ ആ തോട്ടങ്ങളിൽ ചാരിക്കൊണ്ടാണിരിക്കുക. അവിടെവച്ചു് അവർ ധാരാളം പഴങ്ങളും പാനീയങ്ങളും ആവശ്യപ്പെടും. അവരുടെയടുക്കൽ കണ്ണുകളെ നിയന്ത്രിച്ചു നിർത്തിയ സമവയസ്കരായ സുന്ദരികൾ ഉണ്ടായിരിക്കും. അന്നേരം മലക്കുകളെല്ലാം സാഷ്ടാംഗം നമസ്കരിച്ചു. ഇബ്‌ലീസ് അതു ചെയ്തില്ല. അവൻ അഹംഭാവം കാണിച്ചു. അവൻ സത്യനിഷേധികളിൽപെട്ടവനായിരുന്നു. അല്ലാഹു ചോദിച്ചു: ഓ ഇബ്‌ലീസ്! എൻെറ രണ്ടു കൈകൊണ്ടുമായി ഞാൻ സൃഷ്ടിച്ച വസ്തുവിനെ എന്തുകൊണ്ടു നീ സാഷ്ടാംഗം പ്രണമിച്ചില്ല? നീ അഹംഭാവം നടിക്കയാണോ ചെയ്തതു്? അതല്ല, നീ സ്വതേ ഉന്നതനായതുകൊണ്ടോ? ഇബ്‌ലീസ് പറഞ്ഞു:– ഞാൻ മനുഷ്യനെക്കാൾ ഉൽകൃഷ്ടനാണു്. നീ എന്നെ സൃഷ്ടിച്ചതു് അഗ്നികൊണ്ടും, അവനെ സൃഷ്ടിച്ചതു കളിമണ്ണുകൊണ്ടുമാണല്ലോ. അല്ലാഹു കല്പിച്ചു ഇവിടെ നിന്നു പുറത്തു പോകൂ നീ ആട്ടിയോടിക്കപ്പെട്ടവനാണു്. പ്രതിഫലം കൊടുക്കുന്ന ദിവസം വരേക്കും എൻെറ ശാപം നിൻെറമേൽ ഉണ്ടായിരിക്കും. ഇബ്‌ലീസ് അപേക്ഷിച്ചു. രക്ഷിതാവേ! അങ്ങനെയാണെങ്കിൽ മനുഷ്യരെ പുനർജ്ജീവിപ്പിച്ചെഴുന്നേല്പിക്കുന്ന ദിവസം വരേക്കും എനിക്കവധി അനുവദിച്ചുതരേണമേ. അല്ലാഹു അരുളി: നിശ്ചിത സമയത്തിൻെറ ഘട്ടമെത്തും വരേക്കും നിനക്കിതാ അവധി... ...ഇബ്‌ലീസ് പറഞ്ഞു: നിൻെറ പ്രതാപമാണു സത്യം. അവരെല്ലാവരെയും നിശ്ചയമായും ഞാൻ വഴിതെററിക്കും. (6.23.38.50-52,73-82)

സമീ: അവിടെ ഖുറാനിലെഴുതിയിരിക്കുന്നപോലെ തോട്ടവും ഉദ്യാനവും തോടും വീടുമെല്ലാമുണ്ടെങ്കിൽ അതു് എന്നും ഉണ്ടായിരുന്നതല്ല, ഉണ്ടായിരിക്കയുമില്ല. സംയോഗത്താലുണ്ടാകുന്നവ സംയോഗത്തിനു മുൻപില്ലായിരുന്നു. അനിവാര്യമായ വിയോഗ

ത്തിന്ന ശേഷവും അതുണ്ടാവില്ല. സ്വർഗ്ഗം പോലും നിലനില്ക്കില്ലെങ്കിൽപ്പിന്നെ സ്വർഗ്ഗവാസികളുടെ കാര്യം പറയാനുണ്ടോ ? ചാരും തലയിണയും പലഹാരവും പാനീയവുമെല്ലാം അവിടെ കിട്ടുമെന്നെഴുതിയിരിക്കുന്നതിൽ നിന്നു്, മുസ്ലീംമതത്തിന്റെ ആവിർഭാവകാലത്തു് അറബിനാടു് സമ്പന്നമല്ലായിരുന്നെന്നൂഹിക്കാം. അതിനാൽ തലയിണയെന്നും മററും പറഞ്ഞു് ദരിദ്രരെ തന്റെ മതത്തിൽ നബി ചേർത്തതാവാം. സ്ത്രീകളുള്ളിടത്തു് നിരന്തരസൗഖ്യമെവിടെ? ആ സ്ത്രീകൾ എവിടുന്നു വന്നു? അതോ സ്വർഗ്ഗത്തിലെ സ്ഥിരവാസികളാണോ? വന്നതാണെങ്കിൽ പോകും. അവിടത്തുകാരാണെങ്കിൽ കയാമത്തിനു മുൻപു് എന്തായിരുന്നു പണി? വെറുതെ നാളുകൾ തള്ളിനീക്കുകയായിരുന്നോ ?

ഖുദായുടെ കല്പന ഇബ്ലീസൊഴികെയുള്ളവരെല്ലാം അനുസരിച്ചുകൊണ്ടു് ആദമിനെ വണങ്ങിയത്രെ. ദൈവത്തിന്റെ ശക്തി നോക്കുക. ഞാൻ നിന്നെ എന്റെ കൈകൾകൊണ്ടാണുണ്ടാക്കിയതെന്നും നീ അഹങ്കരിക്കരുതെന്നും ചെകുത്താനോടു് ദൈവം പറയുന്നുണ്ടു്. രണ്ടു കൈകളുള്ള ദൈവം മനുഷ്യനാണെന്നും സർവശക്തനോ സർവവ്യാപിയോ അല്ലെന്നും ഇതു തെളിയിക്കുന്നു. ഞാൻ ആദമിനേക്കാൾ ശ്രേഷ്ഠനാണെന്നു് ഇബ്ലീസ് പറഞ്ഞതു് സത്യമായിരിക്കെ, ദൈവം എന്തിനു കോപിക്കണം ? ആകാശം മാത്രമാണോ ദൈവത്തിന്റെ ആസ്ഥാനം ? ഭൂമിയിൽ ഇല്ലേ. എങ്കിൽ ക്അബ ദൈവത്തിന്റെ മന്ദിരമാണെന്നു് മുൻപു് എഴുതിയതോ? ഈശ്വരനു് തന്നിൽ നിന്നോ സൃഷ്ടിയിൽ നിന്നോ എങ്ങനെ ആരെയെങ്കിലും അകററുവാൻ കഴിയും ? സൃഷ്ടിമുഴുവനും ഈശ്വരന്റേതാണു്. അപ്പോൾ സ്വർഗ്ഗത്തിന്റെ ജന്മിയാണു് ദൈവം അല്ലേ? ഖുദാ ഇബ്ലീസിനെ ആട്ടിയോടിക്കയും ശപിക്കയും ചെയ്തപ്പോൾ അവൻ 'രക്ഷിതാവേ! എനിക്കു കയാമത്തിന്റെനാൾവരെ അവധി അനുവദിക്കണേ' എന്നപേക്ഷിച്ചു. സന്തുഷ്ടനായ ദൈവം അവനു് അവധി കൊടുത്തു. അപ്പോൾ ചെകുത്താൻ പറയുന്നു – എല്ലാവരെയും നിശ്ചയമായും വഴി തെററിക്കുമെന്നു്! ഖുദായുടെ ഉത്തരമോ ? അവരെയെല്ലാംകൊണ്ടും നിന്നെക്കൊണ്ടും നരകം നിറയ്ക്കുമെന്നു്! നോക്കൂ സജ്ജനങ്ങളേ! ആരു് ആരെയാണു് വഴിതെററിച്ചതു്? ചെകുത്താനെ ദൈവമോ അതോ ചെകുത്താൻ തനിയെയോ ? ദൈവമാണെങ്കിൽ ദൈവം ചെകുത്താന്റെ ചെകുത്താനാണു്. തനിയെയെങ്കിൽ മററുള്ളവർക്കും തനിയെ വഴിതെററാം. ചെകുത്താന്റെ ആവശ്യമില്ല.

വഴക്കാളി ഇബ്ലീസിനെ ദൈവം സ്വതന്ത്രനാക്കി വിട്ടതിൽ നിന്നു് അധർമത്തിൽ ചെകുത്താന്റെ സഹായിയെന്ന പങ്കു് ദൈവത്തിനും കിട്ടുന്നു. ഇനി മോഷ്ടിപ്പിച്ചിട്ടു് ശിക്ഷ നൽകുകയാണെങ്കിൽ ആ അന്യായത്തിനു് അതിരുമില്ല.

136. അല്ലാഹു എല്ലാ തെററുകളും മാപ്പു ചെയ്യുന്നതരും. അവൻ വളരെ യേറെ പൊറുക്കുന്നവനും പരമകാരുണികനും തന്നെ......പുനരുത്ഥാനദിവസം ഭൂമി മുഴുവനും അവന്റെ പിടുത്തത്തിലായിരിക്കും. ആകാശങ്ങൾ അവൻ വല ങ്കയ്യിൽ ചുരുട്ടിപിടിച്ചിരിക്കയും ചെയ്യും ..ഭൂമി അതിന്റെ രക്ഷിതാവിന്റെ പ്രകാശംകൊണ്ട് ശോഭിതമാകും. മനുഷ്യരുടെ കർമ്മങ്ങൾ രേഖപ്പെടുത്തിയ ഏടുകൾ വെക്കപ്പെടും. നബിമാരെയും മററു സാക്ഷികളെയും കൊണ്ടുവരും. ......നീതിപൂർവ്വം വിധി കല്പിക്കും (6.24.39.53,67,69)

**സമീ:- എല്ലാ പാപങ്ങളും ദൈവം പൊറുത്താൽ ലോകത്തെ യെല്ലാം പാപികളാക്കുകയും ദയാഹീനനാവുകയും ചെയ്യും. ദുഷ്ടു നോടു ദയയോ ക്ഷമയോ കാട്ടിയാൽ അയാൾ കൂടുതൽ ദുഷ്ടത കാട്ടും. അനേകം ധർമാത്മാക്കളെ ദ്രോഹിക്കും. അല്പമാത്രം തെറെറങ്കിലും പൊറുത്താൽ തെറേറാടെ തെററ് ഭൂമിയിൽ വ്യാപിക്കും. ഈശ്വ രനു് അഗ്നിയെപ്പോലെ പ്രകാശമുണ്ടോ? കർമ്മഏടുകൾ എവിടെ യാണ് വച്ചിരിക്കുന്നത്. എഴുതുന്നതാരാണ്? പ്രവാചകരേയും സാക്ഷികളെയും മുൻനിർത്തിയാണ് ന്യായം പ്രവർത്തിക്കുന്നതെ ങ്കിൽ ദൈവം സർവജ്ഞനല്ല, അസമർത്ഥനാണ്. അന്യായം ചെയ്യു കയേ ഇല്ല; ന്യായമേ ചെയ്യൂ എങ്കിൽ കർമ്മങ്ങൾക്കനുസരിച്ചായി രിക്കണം ചെയ്യുന്നത്. കർമ്മങ്ങൾ പൂർവ്വാപര വർത്തമാന ജന്മങ്ങ ളിലേതുമായിരിക്കണം. എങ്കിൽ, ക്ഷമിക്കുക, ഹൃദയങ്ങൾ മുദ്ര വയ്ക്കുക, ഇബ്‌ലീസിനെക്കൊണ്ട് വഴിതെററിക്കുക, വിചാരണ ത്തടങ്കലിൽ വയ്ക്കുക ഇവ അന്യായമാണ്.**

137. സർവരെയും ജയിക്കുന്നവനും അഗാധജ്ഞനുമായ അല്ലാഹുവിങ്കൽ നിന്നു് അവതരിക്കപ്പെട്ട വേദമാണിതു്.........തെററുകൾ പൊറുക്കുന്നവനും പശ്ചാത്താപം സ്വീകരിക്കുന്നവനും (6.24.40.2,3)

**അല്പസത്യമൊഴികെ, അസത്യജടിലമായ ഈ പുസ്തകത്തെ പ്പററി അല്ലാഹുവിന്റെ പേരിൽ അജ്ഞാനികൾക്കു വിശ്വാസ മുണ്ടാക്കുവാനാണ് ഇങ്ങനെ എഴുതിയിരിക്കുന്നത്. ഉള്ള സത്യവും അസത്യവുമായി കൂടിക്കുഴഞ്ഞു കിടക്കുന്നു. ഖുർആനിലും അതിലെ ദൈവത്തിലും വിശ്വസിക്കുന്നവർ പാപവർദ്ധകരും, പാപം ചെയ്യിക്കുന്ന പാപികളുമാണ്. പാപം ക്ഷമിക്കുക എന്നത ത്യന്തം അധർമ്മമാണ്. ഇതുകൊണ്ട് മുസ്ലീങ്ങൾ പാപം ചെയ്യുന്ന തിനും ലഹളയുണ്ടാക്കുന്നതിനും ഭയപ്പെടുന്നില്ല.**

138. എന്നിട്ട് രണ്ടു ഘട്ടങ്ങളിലായി അവയെ അവൻ ഏഴ് ആകാശമാ ക്കിത്തീർത്തു. വേണ്ട കാര്യങ്ങൾ അവൻ നിർദ്ദേശിച്ചുകൊടുത്തു.........അങ്ങനെ ആ നരകത്തിൽ അവർ എത്തിക്കഴിഞ്ഞാൽ അവരുടെ ചെവികളും കണ്ണുകളും തൊലികളും അവരുടെ പ്രവർത്തനങ്ങൾക്കു സാക്ഷി പറയും.........തങ്ങളുടെ ചർമ്മങ്ങളോട് അവർ ചോദിക്കും: നിങ്ങളെന്തിനാണ് ഞങ്ങൾക്കെതിരായി സാക്ഷ്യം വഹിക്കുന്നതു്? ആ തൊലികൾ പറയും: എല്ലാ വസ്തുക്കളെക്കൊണ്ടും സംസാരിപ്പിച്ച അല്ലാഹു ഞങ്ങളെക്കൊണ്ടും സംസാരിപ്പിച്ചിരിക്കുന്നു...... മരണമടഞ്ഞവരെയും ജീവിപ്പിക്കുക തന്നെ ചെയ്യും (6.24.41.12,20,21,39)

**സമീ:-** ബഹുകേമംതന്നെ മുസ്ലീങ്ങളേ! സർവശക്തനെന്നു നിങ്ങൾ പറയുന്ന ഖുദാ രണ്ടു ഘട്ടമായിട്ടാണോ ഏഴാകാശം ഉണ്ടാക്കിയതു്? സർവശക്തനാണെങ്കിൽ ഒററയടിക്ക് അങ്ങുണ്ടാക്കാമായിരുന്നില്ലേ? കണ്ണും ചെവിയും തൊലിയും ജഡവസ്തുക്കളായിരിക്കെ അവയെങ്ങനെ സാക്ഷി പറയും? സാക്ഷി പറയിക്കാനാണെങ്കിൽ അവയെ ജഡമായി സൃഷ്ടിച്ചതെന്തിനു്? തൻെറ നിയമത്തെ പൂർവാപരവിരുദ്ധമാക്കിയതെന്തിനു്? വളരെയേറെ മിഥ്യ ജീവന്മാരെപ്പററി സാക്ഷ്യം പറഞ്ഞപ്പോളവരവരുടെ തൊലികളോടു് അവർ 'നീ എതിർസാക്ഷി പറഞ്ഞതെന്തി'നെന്നുചോദിച്ചതും 'ഞാനെന്തു ചെയ്യും, ദൈവം പറയിപ്പിച്ചതാണെ'ന്നു പറഞ്ഞതുമാണു്. ഇതു വല്ലതും സംഭവ്യമാണോ? 'വന്ധ്യാ പുത്രൻെറ മുഖം കണ്ടു' എന്നു പറയുംപോലാണിതു്. പുത്രനുണ്ടെങ്കിൽ എങ്ങനെ വന്ധ്യയാകും? വന്ധ്യയാണെങ്കിൽ പുത്രനുണ്ടാവില്ല. ഇത്തരം മിഥ്യാവാക്കുകളാണിവ. മരിച്ചവരെ ജീവിപ്പിക്കുമെങ്കിൽകൊന്നതെന്തിനു്? ഇപ്പോഴും മൃതരെ ജീവിപ്പിക്കുന്നുണ്ടോ? അതിനു കഴിയുമോ? ഇല്ലെങ്കിൽ മൃതത്വത്തെ എന്തിനു് അധമമായെണ്ണുന്നു? കയാമത്തിൻെറ രാവുവരെ മൃതൻ ഏതു മുസ്ലീമിൻെറ വീട്ടിലാണു കഴിയുക? അപരാധം ചെയ്യാത്തവരെ ഖുദാ തടങ്കലിൽ വയ്ക്കുന്നതെന്തിനു്? ന്യായം ശീഘ്രം ചെയ്യാത്തതെന്തു്? ഇതിൽ നിന്നെല്ലാം ദൈവികതത്ത്വ് കോട്ടം തട്ടുന്നു.

139. ആകാശഭൂമികളുടെ താക്കോലുകൾ അവൻെറ അധീനത്തിലാണിരിക്കുന്നതു്. താനുദ്ദേശിക്കുന്നവർക്ക് അവൻ സമൃദ്ധിയായി ആഹാരം നല്കുന്നു. മററു ചിലർക്ക് നിയന്ത്രിച്ചുകൊടുക്കുന്നു......താനുദ്ദേശിക്കുന്നവർക്ക് അവൻ പെൺസന്താനങ്ങളെ പ്രദാനം ചെയ്യുന്നു....മററു ചിലർക്ക് ആൺസന്താനങ്ങളെയും. അല്ലെങ്കിൽ ആ സന്താനങ്ങളെ ആണും പെണ്ണുമായി ഇടകലർത്തുന്നു. താനുദ്ദേശിക്കുന്നവരെ അവൻ സന്താനരഹിതരാക്കുന്നു. ഒരു വിധത്തിലല്ലാതെ ഒരു മനുഷ്യനോടും അല്ലാഹു സംസാരിക്കുയുണ്ടാവില്ല. ബോധനം ചെയ്യുന്ന വഴിക്കു്; അല്ലെങ്കിൽ ഒരു മറയുടെ പിന്നിൽ നിന്നുകൊണ്ടു്* അല്ലെങ്കിൽ ഒരു ദൂതനെഅയക്കുകയും...അവനുദ്ദേശിക്കുന്നതുട് ബോധിപ്പിക്കുകയുംപെയ്യുന്ന വഴിക്കു്. (6.25.42.12,49—51)

**സമീ:-** അനേകം വാതിലുകൾ തുറക്കാനുള്ളതുകൊണ്ടു് ദൈവത്തിൻെറ പക്കലനേകം താക്കോൽക്കൂട്ടം കാണും! എത്രബാലിശം!

---

*ഈ ഭാഗം 'തഫ്സീർ ഹുസൈനി' ഇങ്ങനെ ഭാഷ്യം ചെയ്യുന്നു. "മുഹമ്മദ് നബി രണ്ടു മറകൾക്കിടയിലായിരുന്നു. അപ്പോൾ ദൈവത്തിൻെറ ശബ്ദം ശ്രവിച്ചു. ഒരു മറ ജമുക്കാളത്തിൻെറയും മറേറതു് വെണ്മുത്തുകളുടേതുമായിരുന്നു. രണ്ടു മറകൾക്കുമിടയ്ക്കു് എഴുപതു വർഷം നടക്കാനുള്ള വഴിയുണ്ടായിരുന്നു". ബുദ്ധിമാന്മാർ ചിന്തിക്കണം. ഇതു് ദൈവമോ പർദ്ദയ്ക്കകത്തു നിന്നു മൊഴിയാടുന്ന സ്ത്രീയോ? ഇവർ ദൈവത്തിൻെറ ദുർദശ വരുത്തിക്കളഞ്ഞു. വേദോപനിഷത്തുകളിലെ ഈശ്വരനെവിടെ, മറക്കുള്ളിൽ നിന്നു മൊഴിയാടുന്ന ദൈവമെവിടെ? അറേബ്യർ അവിദ്വാന്മാരായിരുന്നെന്നതാണു് സത്യം. നല്ലകാര്യങ്ങളവർക്കെവിടെ നിന്നു കിട്ടാൻ? (ദയാനന്ദ സരസ്വതി)

പുണ്യകർമങ്ങൾ ചെയ്യാതെ ഇഷ്ടം പോലെ വാരിക്കോരി ക്കൊടുക്കുമോ? പാപം ചെയ്യാതെ കൊടുക്കുന്നതിൽ നിയന്ത്രണം വരുത്തുമോ? എങ്കിൽ മഹാ അന്യായക്കാരൻതന്നെ. ഖുറാൻ കർത്താവിന്റെ ചാതുര്യം നോക്കുക. പെണ്ണുങ്ങൾ പോലും വീണു പോകും. ഇഷ്ടമുള്ളതു സൃഷ്ടിക്കുമെങ്കിൽ വേറൊരു ഖുദായെ സൃഷ്ടി ക്കുമോ? ഇല്ലെങ്കിൽ സർവശക്തിമത്ത്വം ഇവിടെത്തീർന്നു. മനു ഷ്യക്ക് ദൈവം ഇഷ്ടപ്പെട്ട സന്തതികളെ കൊടുക്കുമെങ്കിൽ കോഴി, മത്സ്യം, പന്നി മുതലായവയ്ക്ക്, ആണും പെണ്ണും സന്തതികളെ ആരാണു കൊടുക്കുന്നത്? സ്ത്രീപുരുഷസമാഗമമില്ലാതെ കൊടുക്കാ ത്തതെന്ത്? ആരാനെയും സ്വേച്ഛയാൽ സന്തതിയില്ലാത്തവനാ ക്കിവച്ച് ദുഃഖിപ്പിക്കുന്നതെന്തിനു?

ഖുദായ്ക്ക് ഇത്ര തേജസ്സാണോ, മുൻപിൽ നിന്നു സംസാരി ക്കാൻ വയ്യാത്തവണ്ണം? മറയിട്ടു വർത്തമാനം പറയാമെന്നും, ദൂതനും പ്രവാചകനും സംസാരിക്കാമെന്നും മുൻപ് എഴുതിയിട്ടുണ്ടല്ലോ. എങ്കിൽ ദൂതനും പ്രവാചകരും ധാരാളം തൻകാര്യം കണ്ടുകാണും.

ദൈവം സർവജ്ഞനും സർവവ്യാപകനുമാണെങ്കിൽ മറവിൽ നിന്നോ തപാലിലെപ്പോലെ എഴുത്തു വരുത്തിയോ അറിയേണ്ട കാര്യമില്ല. അങ്ങനെയെങ്കിൽ അത് ഖുദായല്ല. ഏതോ കൗശല ക്കാരനായിരിക്കണം. അതിനാൽ ഖുർആൻ ഈശ്വരകൃതമേയല്ല.

140. ഈസാ വ്യക്തമായ ദൃഷ്ടാന്തങ്ങളും കൊണ്ടുവന്നപ്പോൾ (6.25.43.63)

**സമീ:-** യേശു (ഈസാ)വിനെയും ദൈവമയച്ചതാണെങ്കിൽ യേശുവിന്റെ ഉപദേശങ്ങൾക്കു വിരുദ്ധമായ ഖുർആൻ ഖുദാ എന്തിനുണ്ടാക്കി? ഖുർആനു വിരുദ്ധമാണ് പുതിയ നിയമം. അതിനാൽ ഇവയൊന്നും ദൈവകൃതമല്ല.

141. അവനെ പിടിക്കുക. എന്നിട്ടു നരകത്തിന്റെ മധ്യത്തിലേക്കു വലിച്ചുകൊണ്ടു പോകുക....വെള്ളനിറവും വിശാലാക്ഷികളുമായ ചില തരു ണികളെ അവർക്കു നാം ഇണചേർത്തു കൊടുക്കും. (6.25.44.47,54)

**സമീ:** എന്തൊരു ദൈവം! ന്യായകാരിയായിരിക്കെ ജീവി കളെ പിടിപ്പിച്ച് വലിച്ചിഴപ്പിക്കുന്നു. മുസ്ലീം ഖുദാ ഇങ്ങനെ ചെയ്യുമെങ്കിൽ അവനെ ഉപാസിക്കുന്നവർ പാവങ്ങളെ പിടിച്ചു വലിച്ചിഴച്ചാൽ എന്താശ്ചര്യം! ലൗകികരെപ്പോലെഅവൻകല്യാ ണവും നടത്തിക്കൊടുക്കുന്നുവോ? എങ്കിൽ മുസ്ലീം പുരോഹിതനാ ണവൻ!

142. അതുകൊണ്ടു സത്യനിഷേധികളെ നിങ്ങൾ കണ്ടുമുട്ടിയാൽ പിര ടിക്കു വെട്ടിക്കൊള്ളുക. അങ്ങനെ അവരെ നിങ്ങൾ പരാജയപ്പെടുത്തിക്കഴി ഞ്ഞാൽ കെട്ടുമുറുക്കിക്കൊൾക......നിന്നെ ബഹിഷ്കരിച്ചു കളഞ്ഞ മക്കാപ്പട്ടണ ത്തെക്കാൾ ശക്തിയുള്ള എത്ര പട്ടണങ്ങളാണ് ഉണ്ടായിരുന്നത്. അവരെ നാം നശിപ്പിച്ചു കളഞ്ഞു. അപ്പോൾ അവരെ സഹായിപ്പാൻ ആരും ഉണ്ടായി

രുന്നില്ല......വാഗ്ദാനം ചെയ്തിരിക്കുന്ന സ്വർഗത്തിന്റെ സ്ഥിതി എങ്ങനെയെന്നാൽ അതിൽ വെള്ളമൊഴുകുന്ന ചില അരുവികളുണ്ട്. ആ വെള്ളം ദുഷിച്ചുപോയിട്ടില്ല. പാലൊഴുകുന്ന ചില അരുവികളുമുണ്ട് അതിന്റെ രുചിക്കും മാററം വന്നിട്ടില്ല. കുടിക്കുന്നവർക്ക് രുചികരമായ മദ്യമൊഴുക്കുന്ന ചില അരുവികളുണ്ട്. ശുദ്ധീകരിച്ചെടുത്ത തേനൊഴുകുന്ന ചില അരുവികളുമുണ്ട്. അവർക്കവിടെ എല്ലാത്തരം പഴങ്ങളും ലഭിക്കും. രക്ഷിതാവിങ്കൽ നിന്നുള്ള പാപമോചനവും. (6.26 47.4,13,15)

സമീ:– ഇതു നിമിത്തമാണ് തൻകാര്യം നേടാൻ മുസ്ലീങ്ങളും ഖുറാനും ഖുദായും നിർദ്ദയമായ അക്രമങ്ങൾ ചെയ്യുന്നത്. ഇവിടെഴുതിയതു പോലെ മററു മതക്കാർ വല്ലവരും മുസ്ലീങ്ങളോട് ചെയ്താൽ അവർക്ക് ദുഃഖവും ദുരിതവും ഉണ്ടാകയില്ലേ? മുഹമ്മദ് നബിയെ ബഹിഷ്കരിച്ചു കളഞ്ഞവരെ കൊന്ന ഖുദാ മഹാപക്ഷപാതി തന്നെ. ശുദ്ധജലവും പാലും മദ്യവും തേനും ഒഴുകുന്ന അരുവികളുള്ളിടം ലോകത്തെക്കാൾ മെച്ചമൊന്നുമല്ല. പാലരുവി ഒഴുകുമോ? അല്പ സമയത്തിനകം പാൽ പിരിയില്ലേ? ബുദ്ധിമാന്മാർ ഖുർആന്റെ മതമംഗീകരിക്കാത്തതിതുകൊണ്ടാണ്.

143. ഭൂമിയെ കിടുകിടെ വിറപ്പിക്കുകയും, പർവ്വതങ്ങളെ തകർത്തു കഷ്ണം കഷ്ണമാക്കുകയും എന്നിട്ട് ആ പർവതങ്ങൾ അന്തരീക്ഷത്തിൽ പറക്കുന്ന പൊടിയായിത്തീരുകയും........വലതുപക്ഷക്കാർ. എന്നാൽ വലതുപക്ഷക്കാരാണ്. ഇടതുപക്ഷക്കാർ. ഇടതുപക്ഷക്കാരാണ്....രത്നങ്ങൾ കൊത്തി പതിച്ചിരിക്കുന്ന കട്ടിലുകളിന്മേലാണ് അവർ ഇരിക്കുക. കട്ടിലുകളിൽ ചാരി പരസ്പരം അഭിമുഖരായിട്ടാണ് അവർ ഇരിക്കുക. ശാശ്വതമായി നിവസിക്കുന്ന ചില ബാലന്മാർ അവരുടെ മുൻപിൽ ചുററിത്തിരിഞ്ഞുകൊണ്ടിരിക്കും. ചില പാത്രങ്ങളും കൂജകളും ദ്രവപദാർത്ഥങ്ങൾ നിറച്ച് കോപ്പകളുംകൊണ്ട്..അതു കുടിക്കുകമൂലം തലവേദനയോ ലഹരിയോ ബാധിക്കുകയില്ല. അവർ ഇഷ്ടപ്പെട്ടു തിരഞ്ഞെടുക്കുന്ന പഴങ്ങൾ കൊണ്ടും അവർ ആഗ്രഹിക്കുന്ന പക്ഷികളുടെ മാംസംകൊണ്ടും....വെള്ളനിറവും വിശാലമായ കണ്ണുകളുമുള്ള തരുണികളുണ്ടായിരിക്കും.......ഭദ്രമായി സൂക്ഷിച്ചു വച്ചിരിക്കുന്ന മുത്തുപോലെപോലെയിരിക്കും (അവർ). ഉന്നത നിലവാരത്തിലുള്ള വിരിപ്പുകളിലാണ് അവർ ജീവിക്കുക. ആ തരുണികളെ നാം ഏററവും നല്ല നിലയ്ക്കാണ് നാം പരിപാലിച്ചു വളർത്തിക്കൊണ്ടിരിക്കുന്നത്. എന്നിട്ട് അവരെ നാം കന്യകകളും, ഭർത്താക്കന്മാരോട് പ്രേമമുള്ളവരും തുല്യപ്രായക്കാരുമാക്കിയിരിക്കയാണ്.... എന്നിട്ട് അതുകൊണ്ടു നിങ്ങൾ വയർ നിറക്കും. അല്ല, നക്ഷത്രങ്ങൾ അസ്തമിക്കുന്ന സ്ഥാനങ്ങളെക്കൊണ്ട് ഞാനിതാ സത്യം ചെയ്യുന്നു.

(7.27.56.4-6.8,9,15-23,34-37,53,75)

സമീ:– ഖുർആൻ കർത്താവിന്റെ ലീലകൾ നോക്കുക. ഭൂമി കറങ്ങിക്കൊണ്ടാണിരിക്കുന്നത്. എപ്പോഴും കറങ്ങും. ഭൂമി ഉറച്ചു നിന്നാതിരിക്കുകയാണെന്നത്രേ ഖുറാൻകാരന്റെ വിശ്വാസം. പർവതങ്ങളെ പക്ഷികളെപ്പോലെങ്ങനെ പറത്തും? പറക്കുന്ന പൊടിയാക്കുമെങ്കിൽ പൊടിപിന്നെ പർവതവുമാകുമോ? ഖുദാ ശരീരധാരിയല്ലെങ്കിൽ ഇടത്തും വലത്തും എങ്ങനെ നില്ക്കും? രത്നങ്ങൾ കൊത്തിപ്പതിച്ച കട്ടിലുകളുണ്ടാക്കണമെങ്കിൽ ആശാരിമാരും

സ്വര്‍ണ്ണപ്പണിക്കാരും അവിടെ പാര്‍പ്പുണ്ടാവാം. മൂട്ട കടിച്ച് രാത്രി സൈ്വരം കെടുത്തുന്നുമുണ്ടാകണം. കട്ടിലില്‍ ചാരി വെറുതേയി രിക്കയാണോ വല്ല പണിയും ചെയ്യുന്നുണ്ടാകുമോ? ചുമ്മാതിരു ന്നാല്‍ ഭക്ഷണം ദഹിക്കാതെ രോഗം പിടിക്കും. അങ്ങനെ മരിക്കു ന്നുമുണ്ടാകും. ജോലി ചെയ്യുന്നവര്‍ ഇവിടത്തെപ്പോലെ കൂലിപ്പണി ചെയ്തു ജീവിക്കയാവാം. പിന്നെ, ഇവിടവും സ്വര്‍ഗവും തമ്മില്‍ അന്തരമെന്താണുള്ളത്? അവിടെ സദാ ബാലന്മാരുണ്ടെങ്കില്‍ അവരുടെ മാതാപിതാക്കളും കാണുമോ? ശ്വശ്രുക്കളും ശ്വശുരന്മാരും കാണുമോ? അപ്പോഠ വലിയ നഗരമായിരിക്കും? മലമൂത്രാദികഠ വര്‍ദ്ധിച്ച് രോഗവും വളരെയുണ്ടാകില്ലേ?

ഫലങ്ങഠ ഭക്ഷിക്കയും, ഗ്ലാസ്സുകളില്‍ വെള്ളം കുടിക്കയും കോപ്പകളില്‍ മദ്യം കുടിക്കയും, തലവേദനയും ലഹരിയും ഇല്ലാ തിരിക്കുകയും യഥേഷ്ടം ഫലങ്ങളും പക്ഷികളുടെ മാംസവും ഭക്ഷി ക്കയും ചെയ്യുമ്പോഠ വിവിധ ദുഃഖങ്ങളും, പക്ഷിമൃഗാദികളും അവി ടുണ്ടാകും. കൊല നടക്കും. എല്ലും തുവലും അവിടെല്ലാം ചിതറി ക്കിടക്കും. കശാപ്പുകടകളും ഉണ്ടായിരിക്കും. കൊള്ളാം. ഈ സ്വര്‍ ഗത്തിനെ പുകഴ്ത്താന്‍ വാക്കുകളില്ല. അറേബ്യയേക്കാഠ മുന്തിയ തരം തന്നെ.

മദ്യമാംസങ്ങഠ ഭക്ഷിച്ച് ഉന്മത്തരാകുമെങ്കില്‍ സ്ത്രീകളും കുട്ടി കളും കൂടിയേ തീരു. ഇല്ലെങ്കിലിവരുടെ ലഹരി മൂത്ത് തലയില്‍ ചൂടു കയറും. അസംഖ്യം സ്ത്രീപുരുഷന്മാര്‍ക്ക് വിശ്രമിക്കാന്‍ ഒട്ട ധികം വിരിപ്പും കിടക്കകളും വേണം. ഖുദാ കന്യകമാരെ സൃഷ്ടി ക്കുന്നതുകൊണ്ടാണല്ലോ കുമാരന്മാരെയും സൃഷ്ടിക്കുന്നത്! ഇവിടെ നിന്നു് സ്ഥാനാര്‍ത്ഥികളായി ചെല്ലുന്നവര്‍ക്ക് കന്യകമാരെ വിവാ ഹം കഴിച്ചുകൊടുക്കുമെന്നു് എഴുതിയിട്ടുണ്ട്. അവിടെ സ്ഥിര താമസക്കാരായ ബാലന്മാര്‍ക്ക് വിവാഹം ചെയ്തുകൊടുക്കുന്ന കാര്യം എഴുതുന്നേയില്ല. അവരെയും സ്ഥാനാര്‍ത്ഥികളായിച്ചെല്ലുന്നവര്‍ക്ക് പകുത്തുകൊടുക്കുമോ? ഇക്കാര്യമെഴുതാത്ത ദൈവം വലിയ മറവി ക്കാരന്‍ തന്നെ. തുല്യവയസ്സുകാരായ പതിവ്രതകഠ പതിമാരെ പ്രാപിച്ച് സ്വര്‍ഗത്തു പാര്‍ക്കുന്നത് ശരിയല്ല. എന്തെന്നാല്‍ സ്ത്രീക ളുടെ രണ്ടോരണ്ടരയോ ഇരട്ടി പ്രായമാണ് പുരുഷന്മാര്‍ക്കുവേണ്ടത്!* മുസ്ലീം സ്വര്‍ഗത്തിലും ഇങ്ങനെ തന്നെയാവണം കഥ.

നരകത്തിലെ വൃക്ഷത്തിന്‍റെ പഴം തിന്നു വയറു നിറയ്ക്കു മ്പോഠ മുഠക്കാരെയും നരകത്തില്‍ കാണും. മുള്ളുകൊള്ളുന്നുമുണ്ടാവാം പിന്നെ തിളച്ചവെള്ളം കുടിക്കുക തുടങ്ങിയ ദുരിതങ്ങളുമാണ് നര കത്തിലുള്ളത്.

---

* വൃദ്ധന്മാര്‍ ബാലികന്മാരെ നിക്കാഹ് കഴിക്കുന്നതാണ് വ്യംഗ്യം.

ആണയിടുന്നതു് കള്ളന്മാരാണു്. സത്യവാന്മാരല്ല. ആണയിടുന്ന ഖുദായും കള്ളനായിരിക്കണം.

144. അല്ലാഹുവിൻെറ മാർഗ്ഗത്തിൽ പോരാടുന്നവരെയാണു് അവൻ സ്നേഹിക്കുന്നതു്. (7.28 61.4)

സമീ:- ഇത്തരം ഉപദേശങ്ങൾ നല്കി അറബികളെ എല്ലാവരോടും യുദ്ധം ചെയ്യുന്നവരാക്കി പരസ്പരം ദുഃഖിതരാക്കി. മതത്തിൻെറ പതാകയുമായി യുദ്ധം പെരുപ്പിക്കുന്നതു് ബുദ്ധിമാനായ ഈശ്വരൻ അനുവദിക്കില്ല. സമൂഹത്തിൽ വിരോധം വളർത്തുന്നവൻ എല്ലാവക്കും ദുഃഖകാരണമാകുന്നു.

145. ഓ നബീ! നിൻെറ ഭാര്യന്മാരുടെ പ്രീതി ആഗ്രഹിച്ചുകൊണ്ടു് അല്ലാഹു നിനക്കു് അനുവദിച്ചു തന്നതു് നീയെന്തിനാണു് നിഷിദ്ധമാക്കി വെക്കുന്നതു്? അല്ലാഹു വളരെയേറെ പൊറുക്കുന്നവനും പരമകാരുണികനുമാകുന്നു......അദ്ദേഹം വിടുന്നപക്ഷം നിങ്ങളേക്കാൾ ഉത്തമകളായ ഭാര്യമാരെ അദ്ദേഹത്തിനു തൻെറ രക്ഷിതാവു പകരം നല്കിയേക്കാം. സത്യവിശ്വാസം കൈക്കൊണ്ടവരും കീഴ്‌വണക്കമുള്ളവരും പശ്ചാത്തപിച്ചു മടങ്ങുന്നവരും അല്ലാഹുവിന്നടിമപ്പെട്ടു ജീവിക്കുന്നവരും സഞ്ചരിക്കാൻ സന്നദ്ധതയുള്ളവരും വിധവകളും കന്യകകളും ആയ ഭാര്യമാരെ. (7.28.66.1,5)

സമീ:- ശ്രദ്ധിച്ചു നോക്കുക. ഖുദാ മുഹമ്മദു നബിയുടെ വീട്ടുകാര്യങ്ങളെല്ലാം നോക്കിനടത്തുന്ന വെറും ഭൃത്യനല്ലേ?

ഇതിൽ ഒന്നാമത്തെ വചനത്തിന്മേൽ രണ്ടു കഥയുണ്ടു്. ഒന്നിപ്രകാരമാണു്:— മുഹമ്മദ് നബിക്കു് തേനിൻെറ സർബ്ബത്തു് വലിയ ഇഷ്ടമായിരുന്നു. അദ്ദേഹത്തിനു് ഒട്ടേറെ ഭാര്യമാരുണ്ടായിരുന്നു. അവരിൽ ഒരാളുടെ വീട്ടിൽ സർബ്ബത്തു കുടിച്ചുകൊണ്ടു് വളരെനേരം ഇരുന്നുപോയി. ഇതു മററുള്ള ഭാര്യമാക്കിഷ്ടമായില്ല. അവർ പരാതി പറഞ്ഞപ്പോൾ ഇനി മേലിൽ ഇങ്ങനെ സർബ്ബത്തു കുടിക്കുകയില്ലെന്നു് നബി സത്യം ചെയ്തു.

മറേറതു്: മുഹമ്മദിൻെറ പല ഭാര്യമാരിൽ ഒരാളിൻെറ ഊഴമായിരുന്നു. അന്നു രാത്രി അവിടെ ചെന്നപ്പോൾ ഭാര്യ അവരുടെ പിതൃഗൃഹത്തിൽ പോയിരിക്കുകയായിരുന്നു. മുഹമ്മദ് ഒരു വാല്യക്കാരിയെ വിളിച്ചു് അവരെ പവിത്രയാക്കി. ഭാര്യ ഇതറിഞ്ഞു് അപ്രസന്നയായി. അപ്പോൾ നബി അങ്ങനെ ഇനി ചെയ്യില്ലെന്നു് സത്യം ചെയ്തു. ഇതാരോടും പറയരുതെന്നു് ഭാര്യയോടും പറഞ്ഞു. ഇല്ലെന്നു് അവർ സമ്മതിച്ചു. പക്ഷേ അവർ വേറൊരു ഭാര്യയുടെ അടുത്തു് പറഞ്ഞു. ഇതുകൊണ്ടാണു് ഖുദാ ഈ വചനം ഇറക്കിയതു് ''നബീ! നിൻെറ ഭാര്യമാരുടെ പ്രീതി ആഗ്രഹിച്ചുകൊണ്ടു് അല്ലാഹു നിനക്കു് അനുവദിച്ചു തന്നതു് നീയെന്തിനാണു് നിഷിദ്ധമാക്കി വെക്കുന്നതു്?''

ദൈവം ആരുടെയെങ്കിലും വീട്ടു പ്രശ്നങ്ങളും പരിഹരിച്ചു നടക്കുന്നയാളാണെന്നു് ബുദ്ധിമാന്മാർ വിശ്വസിക്കുമോ? നബിയുടെ

പെരുമാററ രീതി ഈ പ്രവൃത്തികളിൽ നിന്നു ഗ്രഹിക്കാം. അനേകം ഭാര്യമാരുള്ളയാൾ ഈശ്വരഭക്തനോ പ്രവാചകനോ ആകുന്നതെങ്ങനെ?

ഒരു സ്ത്രീയെ പക്ഷപാതപൂർവ്വം അപമാനിക്കുകയും മറെറാരാളിനെ മാനിക്കുകയും ചെയ്യുന്നയാൾ പക്ഷപാതിയും അധർമിയുമാകില്ലേ? അനേകം സ്ത്രീകളെക്കൊണ്ടും തൃപ്തനാകാതെ വാല്യക്കാരികളിൽ മോഹിച്ചുപോകുന്ന ആളിനു് ലജ്ജയും ഭയവും ധർമവും എവിടെ? കാമാതുരക്കു് ഭയമോ ലജ്ജയോ ഇല്ലെന്നാരോ പറഞ്ഞതെത്ര ശരി!

ഈ ദൈവം മുഹമ്മദ്സാഹിബും ഭാര്യമാരും തമ്മിലുള്ള വഴക്കു് തീർക്കുന്ന മധ്യസ്ഥനാണു്. ഈ ഖുർആൻ വിദ്വാനോ ഈശ്വരനോ ഉണ്ടാക്കിയതോ, എതെങ്കിലും സ്വാർത്ഥിയായ അവിദ്വാൻ രചിച്ചതോയെന്നു് ബുദ്ധിമാന്മാർ ചിന്തിക്കട്ടെ. രണ്ടാമത്തെ വചനം വായിക്കുമ്പോൾ നബിയോടു് ഏതോ ഭാര്യ പിണങ്ങിയിരിക്കാമെന്ന സംശയം തോന്നും. തന്നിമിത്തം ഈ വചനം ഇറക്കിയതാകാം. നീ വഴക്കുണ്ടാക്കിയാൽ നബി നിന്നെയുപേക്ഷിക്കും. നബിക്കു് നിന്നെക്കാൾ നല്ല ഭാര്യമാരെ–കന്യകമാരെ–നൽകുമെന്നു് ഭീഷണി മുഴക്കുകയാണു്. സ്വല്പം ബുദ്ധിയുള്ളവർക്കു് ഇതു ദൈവമോ മറെറാ പറഞ്ഞതല്ല, സ്വാർത്ഥികളാരോ പറഞ്ഞതാണെന്നു മനസ്സിലാക്കാം. ഇതൊന്നും ദൈവം പറഞ്ഞതല്ല. കാലത്തിനൊത്തവണ്ണം പ്രയോജനസിദ്ധിക്കായി ദൈവത്തിൻെറ പേരിൽ നബി പറഞ്ഞതാണു്. ദൈവവചനമാണെന്നു പറയുന്നവരോടു് ഇത്രയേ പറയാനുള്ളു–''ദൈവമെന്തു ദൈവം? മുഹമ്മദ് നബിക്കു് കല്യാണമുറപ്പിച്ചുകൊടുക്കുന്ന ദല്ലാളാണു് ദൈവം''.

146. ഓ നബീ! സത്യനിഷേധികളോടും കപടവിശ്വാസികളോടും നീ സമരം ചെയ്തുകൊള്ളുക. അവരോടു പരുഷസ്വഭാവത്തോടെ പെരുമാറുക. (7.28 66.9)

സമീ:- മുസ്ലീം ദൈവത്തിൻെറ കളി കണ്ടോ? ഇതരമതസ്ഥരോടു കലഹിക്കാൻ പ്രവാചകനെയും മുസ്ലീങ്ങളെയും ഉത്തേജിപ്പിക്കുന്നു. മുസ്ലീങ്ങൾ ഇതുകൊണ്ടാണു് ലഹളക്കാരായതു്. മററുള്ളവരോടു സ്നേഹപൂർവം പെരുമാറാനും ലഹളക്കൂട്ടാതിരിക്കാനും ദൈവം ഇവരെ കൃപചൊരിഞ്ഞനുഗ്രഹിക്കട്ടെ.

147. ആകാശം പൊട്ടിപ്പിളരും. അതന്നു ബലഹീനമായിത്തീരും. മലക്കുകൾ അതിൻെറ അററങ്ങളിൽ സ്ഥിതി ചെയ്യും. അന്നു നിൻെറ രക്ഷിതാവിൻെറ സിംഹാസനം എട്ടുപേരാണു ചുമക്കുക. അന്നു നിങ്ങളെ ഹാജരാക്കും. നിങ്ങളുടെ യാതൊരു കാര്യവും ഒരു രഹസ്യമായി നിങ്ങളിൽ ഒതുങ്ങി നില്ക്കയില്ല. എന്നിട്ടു വലങ്കയ്യിൽ ഏട്ടകൾ നല്കപ്പെട്ടവൻ പറയും. എൻെറ ഏട്ടകൾ എടുത്തു വായിച്ചു നോക്കു.........ആരുടെ ഗ്രന്ഥം അവൻെറ ഇടങ്കയ്യിൽ നല്കപ്പെടുന്നുണ്ടോ? അവൻ പറയും: ''എനിക്കെൻെറ ഏട്ടകൾ നല്കിയിരുന്നില്ലെങ്കിൽ എത്ര നന്നായിരുന്നു!'' (7.29.69.16–19,25)

സമീ:— കൊള്ളാം! ഇതു് തത്ത്വശാസ്ത്രമോ ന്യായമോ ആണോ? ആകാശവും പൊട്ടിപ്പിളരുമോ? അതു വസ്ത്രം പോലെയാണോ പൊട്ടാൻ? മുകളിലെ ലോകം ആകാശമാണെങ്കിൽ, ഇതു വിദ്യാവിരുദ്ധമായ കാര്യമാണു്. ഇപ്പോഠം ഖുർആൻെറ ദൈവം ശരീരധാരിയാണെന്നതിൽ സംശയമേ ശേഷിക്കുന്നില്ല. സിംഹാസനത്തിൽ ഇരിക്കുക, എട്ടു പൂവണ്ടന്മാർ* ചുമക്കുക, ഇതെല്ലാം ശരീരമുള്ളയാളിനേ കഴിയൂ. മുൻപിലും പിൻപിലും പോകയും വരികയും ചെയ്യുന്നമെങ്കിലും ശരീരധാരിക്കേ കഴിയൂ. ശരീരധാരി ഏകദേശിയാകയാൽ സർവജ്ഞനോ സർവവ്യാപിയോ, സർവ ശക്തിമാനോ ആവുകയില്ല. എല്ലാ ജീവികളുടെയും എല്ലാ കർമങ്ങളും ഒരിക്കലും അറിയുകയുമില്ല.

പുണ്യാത്മാക്കളുടെ വലതുകയ്യിൽ ഏടുകൊടുത്തുവായിപ്പിച്ചു് സ്വർഗ്ഗത്തിലയക്കുന്നതു് ആശ്ചര്യകരം തന്നെ. പാപികളുടെ ഇടതു കയ്യിൽ കർമ്മപത്രം കൊടുത്തു് നരകത്തിലയക്കുക, കർമ്മപത്രിക വായിച്ചു് ന്യായം വിധിക്കുക മുതലായവ സർവ്വജ്ഞൻെറ കർമ്മമാണോ? ഒരിക്കലുമല്ല. ഇതെല്ലാം ബാലിശമാണു്.

148. മലക്കുകളും ആത്മാവും, അമ്പതിനായിരം കൊല്ലത്തിൻെറ ദൈർഘ്യമുള്ള ഒരു കാലഘട്ടംxകൊണ്ടാണു് അവൻെറയടുക്കലേക്കു കയറിച്ചെല്ലുന്നതു്......നാട്ടിനിർത്തിയ ലക്ഷ്യത്തിലേക്കു് ഓട്ടംപോലെ ഖബറുകളിൽ നിന്നു പുറത്തു വന്നു് അവർ ധൃതിപ്പെട്ടോടുന്ന ദിവസം (7.29.70.4.43)

സമീ:- അമ്പതിനായിരം കൊല്ലം ദൈർഘ്യമാണു് ദിവസ കാലഘട്ടമെങ്കിൽ അത്രയും കൊല്ലം രാത്രിയ്ക്കും ദൈർഘ്യമുണ്ടു്. ഈ അമ്പതിനായിരം കൊല്ലം ഖുദായും, മലക്കും, ഏടുകെട്ടുകാരും ഇരുന്നോ നിന്നോ ഉണർന്നിരിക്കുമോ? എങ്കിൽ എല്ലാവരും ദീനം പിടിച്ചു് വീണ്ടും മരിക്കും.

ഖബറിൽ നിന്നെഴുന്നേററു് ഖുദായുടെ കച്ചേരിയിലേക്കു് ഓടുമോ? ഖബറുകളിൽ സമൻസു് എത്തിക്കുന്നതെങ്ങനെയാണു്? പുണ്യാത്മാക്കളോ പാപികളോ ആയ ഇവരെ ഇത്രയും കാലം വിചാരണയില്ലാതെ തടവിൽ വച്ചിരിക്കുന്നതെന്തിനു്? ഈയിടെ ഖുദായുടെ കച്ചേരി അടച്ചു് ഖുദായും മലക്കുകളും വെറുതേയിരിപ്പാണോ? അതോ പണി വല്ലതും ഉണ്ടോ? അവരവരുടെ സ്ഥാനങ്ങളിൽ പാത്തു്, ചുററിക്കറങ്ങി, ഉറക്കവും കളിതമാശകളും കാണലും ഒക്കെയായി വിശ്രമിക്കയാവാം. ഇത്തരം അരാജകത്വം ഒരിടത്തും കാണില്ല. ഇതൊക്കെ കാടന്മാരല്ലാതാരു വിശ്വസിക്കും?

149. നിങ്ങളെ വിവിധ ദശകളിൽ സൃഷ്ടിച്ചിരിക്കുന്നതവനാണു്. ഏഴാകാശങ്ങളെ പരസ്പരം യോജിപ്പിച്ചുകൊണ്ടു് എങ്ങനെയാണു് അല്ലാഹ സൃഷ്ടിച്ചിരിക്കുന്നതു്? ചന്ദ്രനെ അവൻ ആ ആകാശങ്ങളിൽ പ്രകാശമുള്ളതാക്കി

* പല്ലക്കു ചുമക്കുന്നവർ. x ദിവസമെന്നു് ഉർദു തർജ്ജമയിൽ.

വെക്കുകയും സൂര്യനെ ഒരു ചെറിയ വിളക്കാക്കി വെക്കുകയും ചെയ്തിരിക്കുന്നു. (7.29.71.14-16)

സമീ:— ജീവനുണ്ടാക്കിയതു് ഖുദായാണെങ്കിൽ, ജീവൻ ഒരിക്കലും നിത്യവും അനശ്വരവുമാകില്ല. പിന്നെങ്ങനെ സദാ സ്വർഗ്ഗത്തിൽ കഴിയും? ഉണ്ടായതു് നശിക്കുമെന്നു നിശ്ചയം. ആകാശത്തെ അല്ലാഹു എങ്ങനെയാണു് മുകളിൽ സൃഷ്ടിക്കുന്നതു്? അതു നിരാകാരവും സർവത്ര വ്യാപിച്ചിരിക്കുന്നതുമല്ലേ? മററു വല്ലതുമാണു് ആകാശമെങ്കിൽ, അതിനു് ആ പേരു യുക്തമല്ല.

മുകളിൽ ആകാശങ്ങളെ സൃഷ്ടിച്ചെങ്കിൽ അവയുടെ നടുക്കു് സൂര്യചന്ദ്രന്മാർ നിലനില്ക്കുകയില്ല. നടുക്കു വച്ചാൽ ഒന്നു് അപ്പുറവും ഒന്നു ഇപ്പുറവുമേ പ്രകാശിച്ചു വരൂ. രണ്ടാമത്തേതു മുതൽ സർവത്ര ഇരുട്ടായിരിക്കണം. അങ്ങനെ കാണാത്തതുകൊണ്ടു് ഇതും മിഥ്യയാണു്.

150. പള്ളികൾ അല്ലാഹുവിന്നുള്ളതാണു്. അതുകൊണ്ടു് അല്ലാഹുവോടൊപ്പം മററാരെയും നിങ്ങൾ വിളിച്ചു പ്രാർത്ഥിക്കരുതു് (7.29.72.18)

സമീ:— ഇതു നേരാണെങ്കിൽ മുസ്ലീങ്ങൾ ലാഇലാഹ് ഇല്ലില്ലാഃ മുഹമ്മദർരസൂലല്ലാഃ എന്ന കലമയിൽ അല്ലാഹുവിന്നൊപ്പം മുഹമ്മദ് നബിയുടെ പേരു് എന്തിനു പറയുന്നു? ഇതു് ഖുർആനു വിരുദ്ധമല്ലേ? വിരുദ്ധമല്ലെന്നാണെങ്കിൽ ഖുർആൻ വചനം അസത്യമാകും. മസ്ജിദുകൾ അല്ലാഹുവിന്റെ മന്ദിരമാണെങ്കിൽ മുസ്ലീങ്ങൾ വൻവിഗ്രഹാരാധകരായി. പൗരാണികരും ജൈനരും ചെറുവിഗ്രഹങ്ങൾ പൂജിക്കുന്ന മന്ദിരങ്ങൾ ഈശ്വരാലയമായി കരുതുന്നതുകൊണ്ടു് വിഗ്രഹാരാധകരാണെങ്കിൽ ഇവരും എന്തുകൊണ്ടങ്ങനെയല്ലാതാകുന്നില്ല?

151. സൂര്യനെയും ചന്ദ്രനെയും ഒന്നിച്ചുകൂട്ടുകയും ചെയ്യുമ്പോൾ.. (7.29.75.9)

സമീ:— സൂര്യചന്ദ്രന്മാരെ ഒന്നിച്ചുകൂട്ടാൻ എങ്ങനെ കഴിയും? എത്ര അറിവില്ലായ്മയാണിതു്! സൂര്യചന്ദ്രന്മാരെ ഒന്നിച്ചു കൂട്ടുന്നതെന്തിനു്? മററു ലോകങ്ങളെക്കൂട്ടിച്ചേർക്കാനിരിക്കുന്നതിലെ യുക്തിയെന്താണു്? ഇത്തരം നടക്കാത്ത കാര്യങ്ങൾ ഈശ്വരകൃതമേയല്ല. അവിദ്വാന്മാർക്കല്ലാതെ മററാർക്കും ഇതു് ചേരുന്നതല്ല.

152. ശാശ്വത നിവാസികളായ ചില കുട്ടികൾ അവർക്കിടയിൽ ചുററിത്തിരിഞ്ഞുകൊണ്ടിരിക്കും. അവരെ നീ കാണുന്ന പക്ഷം ചിതറിയ മുത്തുകളാണവരെന്നു നിനക്കു തോന്നും.....നേർമ്മയുള്ള പച്ചപ്പട്ടും തടിച്ച പട്ടുമാണു് അവർ ധരിക്കുക, വെള്ളിയുടെ വളകൾ ആഭരണമായി അവരെ ധരിപ്പിക്കും. തികച്ചും പരിശുദ്ധമായ വെള്ളമാണു്* തങ്ങളുടെ രക്ഷിതാവ് അവർക്കു കുടിക്കാൻ കൊടുക്കുക. (7.29.76.19,21)

---

* ശരാബ് — മദ്യം — എന്നു് ഉർദു വിവർത്തനം.

സമീ:– മുത്തുപോലുള്ള കുട്ടികളെ അവിടെന്തിനാണ് വളർത്തുന്നതു്? യുവാക്കൾക്ക് പ്രാപിക്കാനും തൃപ്തിയടയാനും യുവതികൾ ഇവിടില്ലേ? ദുഷ്ടന്മാർ കുട്ടികളോടു കാട്ടുന്ന ദുഷ്കൃത്യത്തിന്നുറവിടം ഈ ഖുർആൻ വചനമായിരിക്കില്ലേ? സ്വർഗ്ഗത്തിൽ യജമാനഭൃത്യഭാവമുണ്ടെങ്കിൽ യജമാനത്വംകൊണ്ടു് അയാൾക്കു സുഖവും ഭൃത്യത്വംകൊണ്ടയാൾക്കു് ദുഃഖവും ഉണ്ടാവില്ലേ? ഈ പക്ഷപാതം ശരിയോ? ഖുദാ മദ്യം കുടിപ്പിക്കുമെങ്കിൽ അതു് ഭൃത്യഭാവമായി. പിന്നെങ്ങനെ ഖുദായുടെ മഹത്ത്വം നിലനില്ക്കും?

സ്വർഗ്ഗത്തിൽ സ്ത്രീപുരുഷസമാഗമം നിമിത്തം ഗർഭിണികളും മക്കളുള്ളവരും ഉണ്ടാവില്ലേ? ഇല്ലെങ്കിൽ സമാഗമം വ്യർത്ഥമായിപ്പോകുന്നു. ഉണ്ടെങ്കിൽ ജീവൻ എവിടുന്നു വന്നു? ഈശ്വരസേവ കൂടാതെ സ്വർഗ്ഗത്തിൽ ജനിക്കാൻ കാരണം? ജനിച്ചവക്കു് സത്യവിശ്വാസം കൂടാതെയും, ഖുദായെ പ്രാർത്ഥിക്കാതെയും സൗജന്യമായി സ്വർഗ്ഗം കിട്ടി. ചിലക്കു് സത്യവിശ്വാസംകൊണ്ടും ചിലക്കു് അതുകൂടാതെയും സുഖം ലഭിക്കുമെങ്കിൽ അതിൽ കവിഞ്ഞ അന്യായം മററില്ല.

153. തികച്ചും അനുയോജ്യമായ പ്രതിഫലം........പാനീയം നിറച്ച കോപ്പകൾ.......ആത്മാവുകളും മലക്കുകളും അണിയായി നില്ക്കുന്ന ദിവസം. (7.30.78.26.34,38)

സമീ:– കർമ്മാനുസരണമാണു് ഫലം നല്കുന്നതെങ്കിൽ സ്വർഗ്ഗത്തിൽ തന്നെ എല്ലായ്പോഴും വസിക്കുന്ന ഹൂറികളും മലക്കുകളും മുത്തുപോലുള്ള പിള്ളേരും എന്തു കർമ്മം ചെയ്തിട്ടാണു് സ്വർഗ്ഗത്തിൽ സ്ഥിരവാസം ചെയ്യുന്നതു്? കോപ്പകൾ നിറച്ച 'പാനീയം' തട്ടുമ്പോൾ മത്തരായി ശണ്ഠ കൂടില്ലേ? ആത്മാവു് (റൂഹ്) എന്നിവിടെ പറയുന്നതു് ഒരു മലക്കിനെയാണു്. മലക്കുകളിൽ വമ്പൻ ഖുദാ, റൂഹിനെയും മലക്കുകളെയും അണി നിരത്തി പ്ലാററൂൺ ഉണ്ടാക്കുകയാണോ? പ്ലാററൂണിലെ ജീവന്മാർക്കെല്ലാം ശിക്ഷ കിട്ടുമോ? ഖുദാ അപ്പോൾ നില്ക്കുമോ ഇരിക്കുമോ? പ്ലാററൂണെല്ലാം ചേർന്നു് ചെകുത്താനെ കയാമത്തുന്നാൾവരേക്കും പിടിച്ചു ബന്ധിച്ചാൽ ഖുദായുടെ രാജ്യം സ്വസ്ഥമാകും. അതാണു് ഖുദാത്വവും.

154. സൂര്യൻ മൂടപ്പെട്ടുപോകുമ്പോൾ. നക്ഷത്രങ്ങൾ ഉതിർന്നു വീഴുമ്പോൾ പർവ്വതങ്ങളെ ചലിപ്പിക്കുമ്പോൾ. ആകാശത്തിൻെറ മറ നീക്കപ്പെടുമ്പോൾ. (7.30.81.1-3,11)

സമീ:– ഇതു മഹാ അറിവില്ലായ്മയാണു്. ഗോളമായ സൂര്യലോകം മൂടപ്പെട്ടു പോകുമോ? നക്ഷത്രങ്ങൾ ഉതിർന്നു് വീഴുമോ? ജഡപർവതങ്ങൾ എങ്ങനെ ചലിക്കും? ആകാശം മൃഗമാണോ തോലുരിക്കും പോലെ മറ നീക്കാൻ? ഇതൊക്കെ മഹാകാടത്തം തന്നെ.

  

155. ആകാശം പൊട്ടിപ്പിളരുമ്പോഴ്. നക്ഷത്രങ്ങൾ ചിന്നിച്ചിതറുമ്പോൾ, സമുദ്രങ്ങളും നദികളും ഒഴകിപ്പോകുമ്പോൾ. ഖബറുകളിലുള്ളതു പുറത്തേക്കു വരുമ്പോൾ. (7.30.82.1-4)

**സമീ:-** കൊള്ളാം! ഖുർആൻ ഉണ്ടാക്കിയ ഫിലോസഫറേ! ആകാശം എങ്ങനെ പൊട്ടിപ്പിളരും? നക്ഷത്രങ്ങളെ തൂത്തു ചിന്നിച്ചിതറിക്കുന്നതെങ്ങനെ? സമുദ്രങ്ങളെങ്ങോട്ടൊഴുകിപ്പോകുമെന്നാണ്?* ഖബറുകളിൽ നിന്നു് ശവങ്ങളെങ്ങനെ പുറത്തേക്കു വരാനാണ്?* ഇതെല്ലാം വെറും ബാലിശമാണ്!

156. നക്ഷത്രങ്ങളുള്ള ആകാശത്തെക്കൊണ്ടു സത്യം......അല്ല ഇതു മഹത്വമേറിയ ഖുർആൻ ആണ്......സുരക്ഷിതമായ ഒരു പലകയിലാണ് ഇതു നിലകൊള്ളുന്നതു് (7.30.85.1,21,22)

**സമീ:-** ഈ ഖുർആൻ കർത്താവ് ഭൂമിശാസ്ത്രമോ വാനശാസ്ത്രമോ പഠിച്ചതല്ല. അല്ലെങ്കിൽ ആകാശത്തിൽ നക്ഷത്രങ്ങൾ പതിച്ചതെന്നു പറയുമോ? മേടം രാശിയും, മററുമാണ് നക്ഷത്രങ്ങളെങ്കിൽ മററു നക്ഷത്രങ്ങളോ? അതിനാൽ ഈ നക്ഷത്രങ്ങൾ ആകാശത്തിൽ പിടിപ്പിച്ചിരിക്കയല്ല. അവ നക്ഷത്ര ലോകങ്ങളാണ്. ഈ ഖുർആൻ ദൈവത്തിന്റെയാണോ? എങ്കിൽ ദൈവവും വിദ്യായുക്തിവിരുദ്ധങ്ങളായ അവിദ്യയാൽ ഏററയക്കുറും നിറഞ്ഞതാണ്.

157. അവർ വലിയ ഗൂഢതന്ത്രം പ്രയോഗിക്കുന്നു. ഞാനും വലിയ ഗൂഢതന്ത്രം തന്നെയാണ് പ്രയോഗിക്കുന്നതു്. (8.30.86.15,16)

**സമീ:-** ഗൂഢതന്ത്രമെന്നു പറയുന്നതു് ചതിയ്ക്കാണ്. ഖുദായും ചതിയനോ? മോഷണത്തിനുത്തരം മോഷണവും കള്ളത്തിനുത്തരം കള്ളവുമാണോ? കള്ളൻ നല്ലവന്റെ വീട്ടിൽ കയറി കട്ടാൽ നല്ല മനുഷ്യൻ കള്ളന്റെ വീട്ടിൽ കയറി കക്കുമോ? കൊള്ളാമല്ലോ ഖുറാൻ കർത്താവേ!

158. നിന്റെ രക്ഷിതാവും അണിയണിയായി മലക്കുകളും വരികയും നരകത്തെ കൊണ്ടുവരികയും ചെയ്യുമ്പോൾ അന്ന്. (7.30.89.22-23)

**സമീ:-** സേനാദ്ധ്യക്ഷനോ കൊത്തുവാളോ† സൈന്യത്തെ അണിനിരത്തി കവാത്തു ചെയ്യിക്കും പോലെയാണോ ഖുദായും? നരകം കുടമാണോ ഇഷ്ടമുള്ളിടത്തു് എടുത്തുകൊണ്ടുചെല്ലാൻ? ഇത്ര ചെറുതെങ്കിൽ ഏറെപ്പേരെ അതിലെങ്ങനെ ബന്ധിച്ചിടും?

159. അല്ലാഹ്വവിന്റെ ഒട്ടകത്തെ വിട്ടേക്കുക. അതു വെള്ളം കുടിച്ചുകൊള്ളട്ടെയെന്നു് അല്ലാഹ്വവിന്റെ ദൂതൻ അന്നേരം അവരോടു പറഞ്ഞു. പക്ഷേ അദ്ദേഹത്തെ അവർ നിഷേധിച്ചു. എന്നിട്ട് അവർ ആ ഒട്ടകത്തെ അറുത്തു കൊന്നു. അപ്പോൾ തങ്ങളുടെ കുററം കാരണം തങ്ങളുടെ രക്ഷിതാവ് അവരെ ഉന്മൂലനം ചെയ്തു. (7.30.91.13,14)

---

* ഇവിടെ തർജ്ജമയ്ക്കു് ഖുർആൻ വചനത്തിലെ മററത്തിനനുസൃതമായി മാററം വരുത്തിയിട്ടുണ്ടു്. † പോലീസ് ഇൻസ്പെക്ടർ

സമീ:- ഖുദായും ഒട്ടകപ്പുറത്തേറി സവാരി ചെയ്യുമോ? ഇല്ലെങ്കിലെന്തിനു് ഒട്ടകം? കയാമത്തിൻെറ നാശം വരാതെ തൻെറ നിയമം ലംഘിച്ചു് അവരെ ഉന്മൂലനം ചെയ്തതെന്തിനു്? ചെയ്തെങ്കിൽ അവക്കു ശിക്ഷ നല്കി. പിന്നെ കയാമത്തിൻെറ രാത്രിയിൽ ന്യായവിധിയെന്നതു് കള്ളമാണോ? ഈ ഒട്ടകവാത്തയിൽ നിന്നു് അറേബ്യയിൽ സവാരിക്കു് മറെറാന്നുമില്ലായിരുന്നെന്നു നിശ്ചയിക്കാം. അല്ലെങ്കിൽ മററു സവാരികറം കുറവായിരുന്നു. ഏതോ അറബിയാണു് ഖുർആൻ എഴുതിയതെന്നു് ഇതു വെളിവാക്കുന്നു.

160. വേണ്ടാ. അവൻ വിരമിച്ചില്ലെങ്കിൽ തലമുടി നാം ഊക്കോടെ പിടിച്ചുവലിക്കുകതന്നെ ചെയ്യും....കള്ളം പറകയും കുററം പ്രവത്തിക്കയും ചെയ്യുന്ന തലമുടി. നമ്മുടെ പോലീസുകാരെ നാമും വിളിച്ചുകൊള്ളാം. (7.30.96 15,16,18)

സമീ:- പാവം ചപ്രാസികളുടെ തലമുടി പിടിച്ചു വലിക്കാനും ഖുദാ! തലമുടി കള്ളം പറയുകയും കുററം ചെയ്കയും ചെയ്യുമോ? ജീവനില്ലാതെ? പോലീസിനെ വിളിക്കുന്ന ഖുദാ എന്തൊരു ഖുദാ?

161. വ്യവസ്ഥപ്പെടുത്തുന്ന ഒരു രാവിലാണു് ഖുർആനെ നാം അവതരിപ്പിച്ചതു്. വ്യവസ്ഥപ്പെടുത്തുന്ന രാവു് എന്തെന്നു നിനക്കറിയാമോ? ആ രാവിൽ മലക്കുകളും റൂഹും (ദൈവിക സന്ദേശവും) അവരുടെ രക്ഷിതാവിൻെറ കല്പനയനുസരിച്ചു എല്ലാ കാര്യങ്ങളുംകൊണ്ടു് ഇറങ്ങി വരുന്നു. (7.30.97.1,2,4)

സമീ:- ഒരു രാവിലാണു് ഖുർആൻ അവതരിച്ചതെങ്കിൽ അപ്പോഴിറങ്ങി, പയ്യെപ്പയ്യെ ഇറങ്ങി* എന്നു പറയുന്നതു സത്യമാകുമോ? രാത്രി ഇരുട്ടാണു്. അല്ലാതെന്തറിയാൻ? താഴെയും മുകളിലും ഒന്നും ദൈവം ഇറങ്ങുന്നും ഇറക്കുന്നുമില്ലെന്നു നാം എഴുതിവന്നല്ലോ. മലക്കുകളും റൂഹും ദൈവാജ്ഞയാൽ ഇറങ്ങിവന്നത്രേ! ഈ ഖുദാ മനുഷ്യനെപ്പോലെ ഏകദേശി തന്നെ. ഇതുവരെയായി ഖുദായും മലക്കും, പ്രവാചകനും മാത്രമേ ഉണ്ടായിരുന്നുള്ളു. ഇപ്പോഴിതാ റൂഹും കൂടി ഇറങ്ങി വന്നിരിക്കുന്നു, നാലാമതു്! ഇതെന്താണീ റൂഹെന്നറിവില്ല. ഇതിപ്പോറം ക്രിസ്ത്യാനികളുടെ ത്രിത്വമായ പിതാവു് പുത്രൻ പരിശുദ്ധാത്മാവു് എന്നിവയേക്കാറം ഒന്നുകൂടി!

ഇവ മൂന്നിനെയും ഖുദായായി ഗണിക്കുന്നില്ലെന്നാണെങ്കിൽ അങ്ങനെയാകട്ടെ. എന്നാൽ, റൂഹ് വേറെയായിരിക്കെ ഖുദാ, മലക്കു്, പ്രവാചകൻ എന്നിവരെയും റൂഹ് (പവിത്രാത്മാവ്- ദൈവിക സന്ദേശം) എന്നു പറയേണ്ടേ? പവിത്രാത്മാവാണെങ്കിൽ ഒന്നിനെമാത്രം പവിത്രാത്മാവെന്നു പറയാമോ. കുതിര, ഒട്ടകം, രാപകൽ, ഖുർആൻ മുതലായവയെക്കൊണ്ടു് ദൈവം ആണയിടുന്നു. ഇതു് നല്ലവക്കു് ചേന്നതല്ല.

---

* വ്യാഖ്യാതാക്കറം ഇങ്ങനെയാണു് വ്യാഖ്യാനമെഴുതുന്നതു്. ഒന്നിച്ചിറങ്ങിയതായിട്ടല്ല.

## ഖുർആനെപ്പററി ലേഖകൻെറ അഭിപ്രായം

ഇനി ഖുർആനെപ്പററി എഴുതി ബുദ്ധിമാന്മാരുടെ സമക്ഷം ഇതെങ്ങനെയുള്ളതെന്നു പ്രതിപാദിക്കാം. എന്നോടു ചോദിച്ചാൽ ഇതു് ഈശ്വരകൃതമോ വിദ്വദ്രചിതമോ, വിദ്യായുക്തമോ അല്ല, എന്നേ പറയൂ.

അല്പം ദോഷങ്ങൾ മാത്രമേ ഇവിടെ പറഞ്ഞുള്ളൂ. ആളുകൾ അബദ്ധത്തിൽ പെട്ടു് ജീവിതം വ്യർത്ഥമാക്കരുതല്ലോ. ഇതിലുള്ള അല്പമാത്രം സത്യങ്ങൾ വേദാദി വിദ്യാപുസ്തകങ്ങളിലുള്ളതുപോലെ എനിക്കു ഗ്രാഹ്യമായിരിക്കും വണ്ണം, മററു മതങ്ങളിലെയും ശാഠ്യ - പക്ഷപാതരഹിതരായ വിദ്വാന്മാർക്കും ബുദ്ധിമാന്മാർക്കും ഗ്രാഹ്യമാണു്. ഇതല്ലാതെ മററുള്ളതെല്ലാം അവിദ്യയും ഭ്രമജാലവും മനുഷ്യരുടെ ആത്മാക്കളെ മൃഗതുല്യമാക്കി ശാന്തിഭംഗവും, ലഹളയും ഉണ്ടാക്കി മനുഷ്യരിൽ അക്രമം വളർത്തി, പരസ്പരം ദുഃഖത്തിലാഴ്ത്തുന്നതുമായ വിഷയങ്ങളാണു്. പുനരുക്തി ദോഷത്തിൻെറ ഭണ്ഡാരമാണു് ഖുർആൻ.

ഈശ്വരൻ എല്ലാവർക്കും കൃപ ചൊരിഞ്ഞു്, പരസ്പരം സ്നേഹവും പ്രീതിയും സൗഖ്യവും വർദ്ധിപ്പിക്കുന്ന പ്രവൃത്തികളിൽ ഏർപ്പെടുത്തട്ടെ. ഞാൻ എൻെറയും അന്യവുമായ മതമതാന്തരങ്ങളിലെ ദോഷങ്ങൾ പക്ഷപാതം കൂടാതെ പ്രകാശിപ്പിക്കുന്നതുപോലെ എല്ലാ വിദ്വാന്മാരും ചെയ്താൽ പരസ്പര വിദ്വേഷവും വിരോധവും ഇല്ലാതാക്കി, ആനന്ദപൂർവം ഐകമത്യത്തോടെ ഒന്നിച്ചു ചേർന്നു് സത്യപ്രാപ്തി കൈവരുത്താൻ എന്താണു വിഷമം? ഖുർആനെപ്പററി അല്പമാത്രം എഴുതി. ഇതിൽ നിന്നു് ബുദ്ധിമാന്മാരായ ധാർമികർ ഗ്രന്ഥകാരൻെറ അഭിപ്രായം ഗ്രഹിച്ചു് ലാഭാന്വിതരാകണം. **വല്ലയിടത്തും തെററുപററിയിട്ടുണ്ടെങ്കിൽ അതു തിരുത്താവുന്നതാണു്.**

## വേദത്തിൽ ഇസ്ലാം പരാമർശനമോ ?

ഒരു കാര്യം ശേഷിക്കുന്നു. വളരെ മുസ്ലീങ്ങൾ തങ്ങളുടെ മതത്തെപ്പററി അഥർവ വേദത്തിൽ എഴുതിയിട്ടുണ്ടെന്നു് പറയുകയും എഴുതുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നുണ്ടു്. അഥർവവേദത്തിൽ ഇങ്ങനെയില്ലെന്നേ ഉത്തരമുള്ളൂ. ചെറു സൂചനപോലുമില്ല.

ചോദ്യം:- നിങ്ങൾ അഥർവവേദം കണ്ടിട്ടുണ്ടോ? കണ്ടിട്ടുണ്ടെങ്കിൽ അല്ലോപനിഷത്തു വായിച്ചിട്ടുണ്ടോ? ഇതു് അതിലേതാണു്. പിന്നെങ്ങനെയാണു് അഥർവവേദത്തിൽ സൂചനപോലും ഇല്ലെന്നുപറഞ്ഞതു് ?

## അഥാ*f*ല്ലോപനിഷദം വ്യാഖ്യാസ്യാമഃ.

അസ്മായാം ഇല്ലേ മിത്രാവരുണാ ദിവ്യാനി ധത്തേ. ഇല്ലല്ലേ വരുണോ രാജാ പുനർദ്ദദുഃ.

1. ഹയാ മിത്രോ ഇല്ലാം ഇല്ലല്ലേ ഇല്ലാം വരുണോ മിത്രസ്തേ ജസ്സാമഃ.
2. ഹോതാരമിന്ദ്രോ ഹോതാരമിന്ദ്രമഹാസുരിന്ദ്രാഃ അല്ലോ ജ്യേഷ്ഠം ശ്രേഷ്ഠം പരമം പൂർണം ബ്രഹ്മാണം അല്ലാമ്.
3. അല്ലോ രസൂല മഹാമദരകബരസ്യ അല്ലോ അല്ലാമ്.
4. ആദല്ലാബൂകമേകകമ്. അല്ലാബൂക നിഖതകമ്.
5. അല്ലോ യജ്ഞേന ഹുതഹുത്വാ. അല്ലാ സൂര്യ ചന്ദ്ര സർവ നക്ഷത്രാഃ
9. അല്ലാ ഋഷീണാം സർവദിവ്യാം ഇന്ദ്രായ പൂർവം മായാ പരമമന്തരിക്ഷാഃ
7. അല്ലഃ പൃഥിവ്യാ അന്തരിക്ഷം വിശ്വരൂപമ്.
8. ഇല്ലാം കബർ ഇല്ലാം കബർ ഇല്ലാം ഇല്ലല്ലേതി ഇല്ലല്ലാഃ.
9. ഓം അല്ലാ ഇല്ലല്ലാ അനാദിസ്വരൂപായ അഥർവണാ ശ്യാമാ ഹും ഹ്രീം ജനാന പശൂൻ സിദ്ധാൻ ചലചരാന ദൃഷ്ടം കുരുകുരുഫട്.
10. അസുര സംഹാരിണീ ഹും ഹ്രീം അല്ലോരസൂല മഹമദര കബരസ്യ അല്ലോ അല്ലാമില്ലല്ലേതി ഇല്ലല്ലാഃ.

## ഇത്യല്ലോപനിഷത് സമാപ്താ

ഇതിൽ പ്രത്യക്ഷമായും മുഹമ്മദ്നബിയെ റസൂൽ എന്നെഴുതിയിട്ടുണ്ട്. ഇതിൽ നിന്നു് ഇസ്ലാം മതം വേദമൂലകമാണെന്നു തെളിയുന്നു.

ഉത്തരം:— നിങ്ങൾ അഥർവവേദം കണ്ടിട്ടില്ലെങ്കിൽ നമ്മുടെ പക്കൽ വരൂ. തുടക്കം മുതൽ ഒടുക്കം വരെ നോക്കൂ. അല്ലെങ്കിൽ ഏതെങ്കിലും അഥർവവേദക്കാരന്റെ പക്കൽ നിന്നു് ഇരുപതു കാണ്ഡങ്ങളുള്ള അഥർവവേദം വാങ്ങി നോക്കൂ. നിങ്ങളുടെ പ്രവാചകന്റെ പേരോ, മതത്തിന്റെ സൂചനയോ അതിൽ കാണില്ല. ഈ അല്ലോപനിഷത്ത് അഥർവവേദത്തിലെയോ അതിന്റെ ബ്രാഹ്മണമായ ഗോപഥത്തിലെയോ ഏതെങ്കിലും ശാഖയിലെയോ അല്ല. ഇതുണ്ടാക്കിയ ആരം അല്പം അറബിയും സ്വല്പം സംസ്കൃതവും പഠിച്ചതാണെന്നു തോന്നുന്നു. എന്തെന്നാൽ ഇതിൽ അറബിയിലെയും സംസ്കൃതത്തിലെയും പദങ്ങൾ കാണാം.

നോക്കു, (അസ്സാല്ലാം ഇല്ലേ മിത്രാവരുണാ ദിവ്യാനി ധത്തേ) ഇത്യാദി പത്തുഭാഗമായി എഴുതിയിരിക്കുന്നു. ഇതിൽ അസ്സാല്ലാം ഇല്ലേ എന്നിവ അറബിയും മിത്രാവരുണാ ദിവ്യാനി ധത്തേ സംസ്കൃതവും ആണ്. അങ്ങനെയാണ് മുഴുവനും. അതിനാൽ സംസ്കൃതവും അറബിയും അറിയാവുന്ന ആളായിരിക്കണം ഇതെഴുതിയത്. അർത്ഥം നോക്കിയാൽ കൃത്രിമവും, ചേരാത്തതും, വ്യാകരണ വിരുദ്ധവുമാണ് എന്നു കാണാം.

ഈ ഉപനിഷത്തുപോലെ പല മതക്കാരും പക്ഷപാതികളും പല ഉപനിഷത്തുകളും എഴുതീട്ടുണ്ട്. സ്വരോപോപനിഷത്ത്, നൃസിംഹതാപനി, രാമതാപനി, ഗോപാലതാപനി മുതലായ പലതുമുണ്ട്.

ചോദ്യം:– ഇതുവരെയാരും നിങ്ങളെപ്പോലെ പറഞ്ഞിട്ടില്ല. ഇതെങ്ങനെ വിശ്വസിക്കും ?

ഉത്തരം:– നിങ്ങൾ വിശ്വസിച്ചാലും ഇല്ലെങ്കിലും നാം പറഞ്ഞതു് കള്ളമാകില്ല. ഞാനിതിനെ അയുക്തമാണെന്നു സ്ഥാപിച്ചതുപോലെ നിങ്ങളും അഥർവവേദം, ഗോപഥബ്രാഹ്മണം, വേദശാഖകൾ എന്നീ പ്രാചീന ഗ്രന്ഥങ്ങളിൽ നിന്നു് യഥാതഥമായ ലേഖനം കാട്ടുക. അർത്ഥസാംഗത്യത്താൽ ശുദ്ധീകരിക്കയും ചെയ്യുക. അപ്പോൾ പ്രമാണയുക്തമാകും.

ചോദ്യം:— നമ്മുടെ മതം എത്ര കേമമാണെന്നു നോക്കുക. അതിൽ സർവ്വസുഖങ്ങളുമുണ്ട്. ഒടുവിൽ മുക്തിയും കിട്ടും.

ഉത്തരം:– എല്ലാ മതക്കാരും ഇങ്ങനെതന്നെ പറയും. ''ഞങ്ങളുടെ മതം കേമം. മററെല്ലാം മോശം. മുക്തി ഞങ്ങളുടെ മതത്തിലൂടേ കിട്ടൂ'' എന്നിങ്ങനെ. നിങ്ങൾ പറയുന്നതോ അവർ പറയുന്നതോ ഞങ്ങൾ വിശ്വസിക്കേണ്ടതു് ?

സത്യഭാഷണം, അഹിംസ, ദയ മുതലായ ശുഭഗുണങ്ങൾ എല്ലാ മതങ്ങളിലും നല്ലതാണെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ബാക്കി, വാദവിവാദം, ഈർഷ്യാദ്വേഷം, മിഥ്യാഭാഷണം എന്നിവ എല്ലാ മതങ്ങളിലും ചീത്തയാണ്. നിങ്ങൾക്കു് സത്യമതം വേണമെങ്കിൽ വൈദികമതം കൈക്കൊള്ളുക.

ഇനി സ്വമന്തം മാന്യതകളും അമാന്യതകളും 'സ്വമന്തവ്യാമന്ത്യവ്യപ്രകാശം' എന്ന ശീർഷകത്തിൽ എഴുതാം.

ശ്രീമദ്ദയാനന്ദസരസ്വതി സ്വാമികൾ രചിച്ച
സത്യാർത്ഥപ്രകാശത്തിലെ
ഇസ്ലാംമതവിഷയങ്ങളെ ഖണ്ഡനമണ്ഡനം ചെയ്യുന്ന
പതിന്നാലാം സമുല്ലാസം കഴിഞ്ഞു.

ഓം

# സ്വമന്തവ്യാമന്തവ്യപ്രകാശഃ

## (സ്വന്തം മാന്യതകളും അമാന്യതകളും)

സർവതന്ത്രസിദ്ധാന്തമെന്നതു് എല്ലാ രാജ്യങ്ങളിലും സാർവജനികമായ ധർമമാണു്. അതിനെ എപ്പോഴും എല്ലാവരും മാനിച്ചുപോന്നു, ഇന്നും മാനിക്കുന്നു, നാളെയും മാനിക്കും. അതിനാൽ സനാതന നിത്യധർമമെന്നാണു് അതിൻെറ പേരു്. അതിൻെറ വിരോധികൾ ആരും ഉണ്ടാവുകയില്ല. അവിദ്യായുക്തരായവരോ ഏതെങ്കിലും മതക്കാരനാൽ വഴിതെററിക്കപ്പെട്ടവരോ അറിയുകയും മാനിക്കുകയും ചെയ്യുന്നതുപോലെ ബുദ്ധിമാന്മാർ ചെയ്യരുതു്. പകരം, **ആപ്തർ** അഥവാ സത്യമാനികളും സത്യവാദികളും സത്യകാരികളും പരോപകാരികളും പക്ഷപാതരഹിതരുമായ വിദ്വാന്മാർ മാനിക്കുന്നതു് പ്രമാണയോഗ്യമാകയാൽ എല്ലാവക്കും മാന്യവും മാനിക്കാത്തതു് അമാന്യവുമായിരിക്കും.

വേദാദി സത്യശാസ്ത്രങ്ങളും, ബ്രഹ്മാ ഋഷി മുതൽ ജൈമിനി മുനിവരെയുള്ളവരും മാനിച്ചിരുന്ന ഈശ്വരൻ തുടങ്ങിയുള്ളതെല്ലാം എനിക്കും മാന്യമാണു്. അവ സജ്ജനങ്ങളായ മഹാശയന്മാർ സമക്ഷം പ്രകാശിപ്പിച്ചുകൊള്ളട്ടെ.

എനിക്കു മാനിക്കാവുന്നവ ത്രികാലങ്ങളിലും എല്ലാവക്കും മാന്യമായിരിക്കുന്നതാണെന്നു് ഞാൻ അറിയുന്നു. എനിക്കു് നവീന സങ്കല്പങ്ങളോ പുതിയ മതമതാന്തരങ്ങളോ പ്രചരിപ്പിക്കാനുദ്ദേശമോ ലേശവും ഇല്ലതന്നെ. സത്യമായതു മാനിക്കുക, മാനിപ്പിക്കുക, അസത്യത്തെ ത്യജിക്കുക, ത്യജിപ്പിക്കുക എന്നിവയാണു് എനിക്കഭീഷ്ടം.

ഞാൻ പക്ഷപാതിയാണെങ്കിൽ ആര്യാവത്തത്തിൽ പ്രചരിച്ചിരിക്കുന്ന ഏതെങ്കിലും മതത്തോടു് ആഭിമുഖ്യം പുലത്തും. ആര്യാവത്തത്തിലോ അന്യത്രയോ ഉള്ള അധർമയുക്തമായവയെ സ്വീകരിക്കുകയോ ധർമയുക്തമായവയെ ത്യജിക്കുകയോ ഇല്ല. അതിനു് ആഗ്രഹിക്കുന്നുമില്ല. എന്തെന്നാൽ അതു് മനുഷ്യധർമത്തിനുബാഹ്യമാണു്.

മനനശീലത്തോടെ തൻേറതെന്നവണ്ണം അന്യരുടെ സുഖദുഃഖങ്ങളെയും ലാഭനഷ്ടങ്ങളെയും കണക്കാക്കുന്നവനെയാണു് മനുഷ്യനെന്നു പറയുന്നതു്. അന്യായക്കാരനായ ശക്തനെ ഭയപ്പെടരുതു്. എന്നാൽ ധർമാത്മാവായ ദുർബ്ബലനെപ്പോലും പേടിക്കണം. എന്നു മാത്രമല്ല, തൻെറ എല്ലാ സാമർത്ഥ്യവും ഉപയോഗിച്ചു്, ധർമാത്മാക്കളെ, അവരെത്രയും അനാഥരോ ദുർബ്ബലരോ നിർഗ്ഗുണരോ ആകട്ടെ, രക്ഷിക്കയും ഉയത്തുകയും ഇഷ്ടമാചരിക്കയും അധർമി

കളെ, ചക്രവത്തിമാരോ, സനാഥരോ, മഹാശക്തരോ, ഗുണവാന്മാരോ ആയാലും നശിപ്പിക്കയും താഴ്ത്തിക്കെട്ടകയും, അനിഷ്ടമാചരിച്ച തളത്തുകയും വേണം. ഇതിൽ എത്ര ദാരുണമായ ദുഃഖം ഉണ്ടായാലും, പ്രാണൻ വെടിയേണ്ടിവന്നാലും മനുഷ്യാനുകൂലമായ ഈ ധർമത്തിൽ നിന്നു മാറി നില്ക്കരുതു്.

ഇതിനെപ്പററി ശ്രീമാൻ ഭർതൃഹരിമഹാരാജാവും മററും ശ്ലോകമെഴുതിയിട്ടുണ്ടു്. ഇവിടെ അതെഴുതുന്നതു് പ്രയോജനപ്പെടും.

1. നിന്ദന്തു നീതി നിപുണാ യദിവാ സ്തുവന്തു
ലക്ഷ്മീഃ സമാവിശതു ഗച്ഛതു വാ യഥേഷ്ടമ്.
അദ്യൈവ വാ മരണമസ്തു യുഗാന്തരേ വാ
ന്യായ്യാത് പഥഃ പ്രവിചലന്തി പദം ന ധീരാഃ.
[ഭർതൃഹരി] [1]

2. ന ജാതു കാമാന്ന ഭയാന്ന ലോഭാദ്
ധർമം ത്യജേജ്ജീവിതസ്യാപി ഹേതോഃ
ധർമോ നിത്യഃ സുഖദുഃഖേത്വനിത്യേ
ജീവോ നിത്യോ ഹേതുരസ്യത്വനിത്യഃ (മഹാഭാരതം) [2]

3. ഏകഏവ സുഹൃദ്ധർമോ നിധനേ ƒപ്യനുയാതി യഃ
ശരീരേണ സമം നാശം സർവമന്യദ്ധി ഗച്ഛതി. (മനു) [3]

4. സത്യമേവ ജയതേ നാനൃതം
സത്യേന പന്ഥാ വിതതോ ദേവയാനഃ
യേനാ ƒƒ ക്രമന്ത്യൃഷയോ ഹ്യാപ്തകാമാ
യത്ര തത്സത്യസ്യ പരമം വിധാനമ്. (ഉ) [4]

5. നഹി സത്യാത് പരോധർമോ നാനൃതാത് പാതകം പരമ്.
നഹി സത്യാത് പരംജ്ഞാനം തസ്മാത് സത്യം സമാചരേത്. [5]

ഈ മഹാശയന്മാരുടെ ശ്ലോകങ്ങൾക്കനുസൃതമായി എല്ലാം നിശ്ചയിക്കാവുന്നതാണു്. [6] ഇനി ഞാൻ ഓരോന്നായി എന്റെ

---

1. നീതിശതകം 84. 2. ഉദ്യോഗപൎവ്വം 40-11. 3. മനുസ്മൃതി. 8.17. 4. മുണ്ഡകോപനിഷത്. 3.1.6. 5. അജ്ഞാതം. 6. ഈ ശ്ലോകങ്ങളുടെ ഭാവാർഥം. 1. നീതിനിപുണന്മാർ സ്തുതിക്കതോ നിന്ദിക്കയോ ചെയ്യട്ടെ, ധനം ഇഷ്ടംപോലെ വരികയോ പോകയോ ചെയ്യട്ടെ, ഇന്നുതന്നെയോ യുഗങ്ങൾക്കുശേഷമോ മരണം ഭവിക്കട്ടെ, എന്തായാലും ധീരന്മാർ ന്യായമാൎഗ്ഗത്തിൽ നിന്നു് അടിതെററുകയില്ല. 2. ആഗ്രഹത്താലോ ഭയത്താലോ ലോഭത്താലോ ജീവിതം നിലനിത്താനായാലും ശരി ഒരിക്കലും ധർമം ത്യജിക്കരുതു്. ധർമം നിത്യവും സുഖദുഃഖങ്ങളനിത്യവും ജീവൻ നിത്യവും സുഖദുഃഖകാരണങ്ങളനിത്യവുമാണു്. 3. മരണത്തിലും അനുയാത്ര ചെയ്യുന്ന സുഹൃത്തൊന്നേയുള്ളു. അതാണു് ധർമം. മററെല്ലാം തന്നെ ശരീരത്തോടൊപ്പം നാശമടയുന്നു. 4. സത്യം ജയിക്കും അനൃതം ജയിക്കില്ല. സത്യത്താലല്ലോ മോക്ഷമാൎഗ്ഗം വിസ്തൃതമായിരിക്കുന്നതു്. സത്യത്തിന്റെ ആ ശ്രേഷ്ഠപുഞ്ജത്തിലേക്കാണു് ആപ്തകാമരായ ഋഷിമാർ ആ വഴിയേ ക്രമമായി മുന്നേറുന്നതു്.

മാന്യതയ്ക്കനുസരിച്ച് സംക്ഷേപിച്ചു വർണിക്കാം. ഇതിൻെറ വിശേഷ വ്യാഖ്യാനങ്ങൾ ഈ ഗ്രന്ഥത്തിലെ അതാതു സന്ദർഭങ്ങളിൽ ഉണ്ട്.

1. **ഈശ്വരൻ:** ബ്രഹ്മം, പരമാത്മാവ് തുടങ്ങിയ പേരുകളുള്ള സച്ചിദാനന്ദാദി ലക്ഷണയുക്തവും പവിത്രമായ ഗുണകർമ്മസ്വഭാവങ്ങളുള്ളതും സർവജ്ഞനും, ജന്മരഹിതനും, അനന്തനും സർവശക്തിമാനും ദയാലുവും ന്യായകാരിയും സൃഷ്ടികർത്താവും ധാരകനും സംഹർത്താവും, സർവജീവികൾക്കും കർമ്മാനുസൃതം സത്യന്യായങ്ങളനുസരിച്ച് ഫലം നല്കുന്നതും ലക്ഷണങ്ങളായുള്ളതിനെ 'സർവ്വേശ്വരൻ' എന്നു മാനിക്കുന്നു.

2. **ചതുർവ്വേദങ്ങൾ** ( =വിദ്യാധർമയുക്തനായ ഈശ്വരനാൽ പ്രണീതമായ സംഹിതാമന്ത്രഭാഗം) തെറ്റുപററാത്ത സ്വതഃ പ്രമാണമായി മാനിക്കുന്നു. അതു് സ്വയം പ്രമാണമാണ്. അതായതു് അതിൻെറ പ്രാമാണ്യത്തിനു് മററുഗ്രന്ഥങ്ങളുടെ പ്രാമാണ്യം വേണ്ട. സൂര്യനും വിളക്കും അതാതിൻെറ പ്രകാശത്താൽ സ്വതഃ പ്രകാശകമായിരിക്കുംപടി, പൃഥിവ്യാദികളെ പ്രകാശിപ്പിക്കും പോലെയാണ് ചതുർവ്വേദങ്ങൾ. ചതുർവ്വേദങ്ങളുടെ ബ്രാഹ്മണങ്ങൾ ആറംഗങ്ങൾ, ആറുപാംഗങ്ങൾ, നാലുപവേദങ്ങൾ 1127 വേദശാഖകൾ അഥവാ വേദവ്യാഖ്യാന രൂപത്തിൽ ബ്രഹ്മാദി മഹർഷിമാർ ഉണ്ടാക്കിയ ഗ്രന്ഥങ്ങൾ, എന്നിവയെ പരതഃ പ്രമാണമായി, അതായതു്, വേദാനുകൂലമായതൊക്കെയും പ്രമാണവും വേദവിരുദ്ധ വചനങ്ങളുണ്ടെങ്കിൽ അവയെ അപ്രമാണമായും മാനിക്കുന്നു.

3. **ധർമാധർമങ്ങൾ:** പക്ഷപാതരഹിതമായ ന്യായാചരണവും സത്യഭാഷണാദിയുക്തവും ഈശ്വരാജ്ഞയായ വേദങ്ങൾക്കവിരുദ്ധവും ആയതിനെ ധർമമെന്നും, പക്ഷപാത സഹിതവും അന്യായാചരണവും മിഥ്യാഭാഷണവും, ഈശ്വരാജ്ഞാ ഭംഗവും വേദവിരുദ്ധമായതും ഏതോ അതിനെ അധർമമെന്നും മാനിക്കുന്നു.

4. **ജീവൻ:** ഇച്ഛ, ദ്വേഷം, സുഖം, ദുഃഖം, ജ്ഞാനം മുതലായ ഗുണങ്ങളുള്ളതും അല്പജ്ഞനും, നിത്യവും ആയതിനെ ജീവൻ എന്നു മാനിക്കുന്നു.

5. **ജീവനും ഈശ്വരനും:** സ്വരൂപ വൈധർമ്യങ്ങളാൽ ഭിന്നവും വ്യാപ്യ – വ്യാപക ബന്ധം സാധർമ്യം എന്നിവയാൽ അഭിന്നവുമാണ്. അതായതു്, മൂർത്തിമത്തായ ദ്രവ്യം ആകാശത്തിൽ നിന്നഭിന്നമായി ഇരുന്നതും ഇരിക്കുന്നതും പോലെയും എന്നാൽ ഒരിക്കലും ഒന്നായിരുന്നിട്ടില്ലാത്തതും ഇരിക്കാത്തതും പോലെയും

5. സത്യത്തെക്കാൾ വലിയ ധർമമില്ല. അനൃതത്തെക്കാൾ വലിയ പാതകമില്ല. സത്യത്തെക്കാൾ വലിയ അറിവില്ല. അതിനാൽ സത്യമാചരിക്കുക.

ഈശ്വരനും ജീവാത്മാവും വ്യാപ്യ – വ്യാപകരും, ഉപാസ്യ ഉപാസകരും, പിതാ പുത്രന്മാരും തുടങ്ങിയ ബന്ധങ്ങളുള്ളവയാണെന്നു മാനിക്കുന്നു.

6 **അനാദിവസ്തുക്കൾ:** മൂന്നുണ്ട്. ഒന്ന് ഈശ്വരൻ, രണ്ട് ജീവാത്മാക്കൾ, മൂന്ന് പ്രകൃതി അഥവാ ജഗത്കാരണം. ഇവയ്ക്കു നിത്യം എന്ന പേരുമുണ്ട്. നിത്യവസ്തുക്കളുടെ ഗുണകർമ്മസ്വഭാവങ്ങളും നിത്യമാണ്.

7. **പ്രവാഹത്താൽ, അനാദി:** സംയോഗത്താൽ ഉണ്ടാകുന്ന ദ്രവ്യ ഗുണ കർമ്മങ്ങൾ വിയോഗത്തിനു ശേഷം നിലനില്ക്കുന്നില്ല. എന്നാൽ ഏതിനാൽ പ്രഥമ സംയോഗമുണ്ടാകുന്നുവോ ആ സാമർഥ്യം അതിൽ അനാദിയാണ്. അതുകൊണ്ട് വീണ്ടും സംയോഗവിയോഗങ്ങൾ സംഭവിക്കുന്നു. ഇവ മൂന്നിനെയും പ്രവാഹത്താൽ അനാദിയെന്നു മ.നിക്കുന്നു.

8 **സൃഷ്ടി:** വെവ്വേറെ ദ്രവ്യങ്ങളുടെ ജ്ഞാനപൂർവ്വമുള്ള കൂടിചേർച്ചയിലൂടെ വിവിധ രൂപങ്ങൾ ഉണ്ടാകുന്നതിനു സൃഷ്ടിയെന്നു പറയുന്നു.

9 **സൃഷ്ടിയുടെ പ്രയോജനം:** ഈശ്വരന്റെ സൃഷ്ടിനിമിത്തമായ ഗുണകർമ സ്വഭാവങ്ങൾ സഫലമാകലാണ് സൃഷ്ടിയുടെ പ്രയോജനം. ഒരുവൻ അപരനോടു ചോദിക്കുന്നു — കണ്ണെന്തിനു്? കാണാൻ എന്നയാളുത്തരം പറയുന്നു. ഇതുപോലെ സൃഷ്ടിക്കാൻ ഈശ്വരനുള്ള സാമർഥ്യത്തിന്റെ സാഫല്യം സൃഷ്ടിക്കലിലാണ്. ജീവാത്മാക്കൾക്ക് യഥാതഥാ കർമഫലഭോഗം നല്കൽ മുതലായവയും.

10. **സൃഷ്ടി സകർതൃകം:** ആണ്. ഇതിന്റെ കർത്താവ് മുൻപു പറഞ്ഞ ഈശ്വരനാണ്. എന്തെന്നാൽ, സൃഷ്ടിരചന നോക്കുന്നു. ജഡപദാർത്ഥങ്ങൾക്ക് സ്വയം യഥായോഗ്യം ബീജാദികളാകാനുള്ള സാമർഥ്യം ഇല്ലായ്കയാലും സൃഷ്ടികർത്താവ് കൂടിയേ കഴിയൂ

11. **ബന്ധനം:** നിമിത്തമുള്ളതാണ്. അതായത് അവിദ്യാനിമിത്തം. പാപകർമങ്ങൾ, ഈശ്വരനല്ലാത്തതിന്റെ ആരാധന, അജ്ഞാനം തുടങ്ങിയതെല്ലാം ദുഃഖഫലം നല്കുന്നതാണ്. അതിനാൽ ഇവ ബന്ധനങ്ങളാണ്. ആഗ്രഹമില്ലെങ്കിലും അനുഭവിച്ചേ തീരൂ.

12 **മുക്തി:** എല്ലാ ദുഃഖങ്ങളിൽ നിന്നും വേറിട്ട് ബന്ധനരഹിതനായി സർവവ്യാപിയായ ഈശ്വരനിലും അവന്റെ സൃഷ്ടിയിലും സ്വേച്ഛാപൂർവ്വം വിഹരിച്ച് നിയതസമയം വരെ മുക്തിയുടെ ആനന്ദം അനുഭവിച്ച ശേഷം വീണ്ടും സംസാരബന്ധനത്തിൽ വരിക.

13. **മുക്തിസാധനങ്ങൾ:** ഈശ്വരോപാസന അഥവായോഗാഭ്യാസം, ധർമാനുഷ്ഠാനം, ബ്രഹ്മചര്യത്താൽ വിദ്യാപ്രാപ്തി ആപ്തവിദ്വാന്മാരുമായി സംസർഗം, സത്യവിദ്യ, സദ്വിചാരം, പുരുഷാർഥം ആദിയായവ.

14. **അർഥം:** ധർമത്താൽ മാത്രം കൈവരുന്നതാണ്. അധർമത്താൽ സിദ്ധിക്കുന്നതിന് **അനർഥം** എന്നു പറയുന്നു.

15 **കാമം.** ധർമം അർഥം എന്നിവയാൽ കൈവരുന്നതു്.

16. **വർണാശ്രമം–** ഗുണകർമങ്ങളുടെ യോഗ്യത അനുസരിച്ചാണെന്നു മാനിക്കുന്നു.

17. **രാജാവ്–** ശുഭമായ ഗുണകർമസ്വഭാവത്താൽവിളങ്ങുന്ന, പക്ഷപാതരഹിതനായി ന്യായധർമത്തെ സേവിക്കുന്ന പ്രജകളോട് പിതൃതുല്യം വർത്തിക്കുന്നയാളാണ് രാജാവ്.

18. **പ്രജ–** പവിത്രമായ ഗുണകർമ്മസ്വഭാവങ്ങൾ ധാരണം ചെയ്ത് പക്ഷപാതമില്ലാതെ ന്യായധർമങ്ങളനുഷ്ഠിച്ച്, രാജാവിൻെറയും ജനങ്ങളുടെയും ഉന്നതി ആഗ്രഹിച്ചുകൊണ്ട് രാജദ്രോഹം ചെയ്യാതെ, രാജാവിനോട് പുത്രതുല്യം വർത്തിക്കുന്നയാളാണ് പ്രജ.

19. **ന്യായകാരി:** ചിന്തിച്ച്, അസത്യത്തെ വെടിഞ്ഞ് സത്യത്തെ ഗ്രഹിച്ച്, അന്യായകാരികളെ അകററി, ന്യായകാരികളെ വർധിപ്പിച്ച്, തനിക്കെന്നവണ്ണം മററുള്ളവരുടെ സുഖം കാംക്ഷിക്കുന്നയാളാണ് ന്യായകാരി. അവരെ ഞാൻ മാനിക്കുന്നു.

20. **ദേവൻ:** വിദ്വാന്മാരാണ് ദേവന്മാർ. അവിദ്വാന്മാർ **അസുരരും,** പാപികൾ **രാക്ഷസരും** അനാചാരങ്ങൾ ചെയ്യുന്നവർ **പിശാചു**ക്കളുമാണെന്നു മാനിക്കുന്നു.

21. **ദേവപൂജ:** ആ വിദ്വാന്മാർ, മാതാവ്, പിതാവ് ആചാര്യൻ, അതിഥി, ന്യായകാരിയായ രാജാവ്, ധർമാത്മാക്കളായ ജനം, പതിവ്രത, പത്നീവ്രതൻ, എന്നിവരെ സത്കരിക്കുന്നതത്രേ ദേവപൂജയെന്നു പറയുന്നതു്. ഇതിനു വിപരീതം അദേവപൂജയും. ഈ വിഗ്രഹങ്ങളെയാണ് പൂജിക്കേണ്ടതു്, ശിലാദികളാലുണ്ടാക്കിയ വിഗ്രഹങ്ങൾ സർവ്വഥാ അപൂജ്യമെന്ന് മാനിക്കുന്നു.

22. **ശിക്ഷണം:** വിദ്യ, സഭ്യത, ധർമാത്മത, ജിതേന്ദ്രിയത മുതലായവ വർദ്ധിപ്പിച്ച് അവിദ്യാദിദോഷങ്ങളെ വെടിയുന്നതാണ് ശിക്ഷണം.

23. **പുരാണം:** ബ്രഹ്മാദി ഋഷിനിർമ്മിതമായ ഐതരേയാദി ബ്രാഹ്മണഗ്രന്ഥങ്ങളാണ്. അവയ്ക്ക് പുരാണം, ഇതിഹാസം, കല്പം ഗാഥ, നാരാശംസി എന്നീ പേരുകളുമുണ്ടെന്നു മാനിക്കുന്നു. ഭാഗവതാദികളെ മാനിക്കുന്നില്ല.

24. **തീർഥം:** ദുഃഖസാഗരം കടത്തിവിടുന്ന, സത്യഭാഷണം, വിദ്യ, സത്സംഗം. യമാദിയോഗാഭ്യാസം, പുരുഷാർഥം, വിദ്യാദാനം തുടങ്ങിയ ശുഭകർമ്മങ്ങൾ, ഇവയെ തീർഥമെന്നു മാനിക്കുന്നു. സ്ഥലജലാദികളെയില്ല.

25. **പുരുഷാർഥം പ്രാരബ്ധത്തിലുപരി:** എന്തെന്നാൽ സഞ്ചിത പ്രാരബ്ധം ഉണ്ടാകുന്നതും, ഏതു് ശുദ്ധമായാൽ എല്ലാം ശുദ്ധമാകുന്നതും, ഏതു തകന്നാൽ എല്ലാം തകരുന്നതും ആണ് പുരുഷാർഥം. അതിനാൽ പുരുഷാർഥം പ്രാരബ്ധത്തേക്കാൾ മഹത്താണ്.

26. **മനുഷ്യൻ:** എല്ലാവരോടും യഥായോഗ്യം തന്നോടെന്ന വണ്ണം സുഖ ദുഃഖ ലാഭനഷ്ടങ്ങളിൽ വർത്തിക്കുന്നവൻ ശ്രേഷ്ഠൻ, അന്യഥാ വർത്തിക്കുന്നവൻ ചീത്ത എന്നു മാനിക്കുന്നു.

27. **സംസ്കാരം:** ശരീരം മനസ്സ് ആത്മാവ് എന്നിവയെ ഉത്തമമാക്കുന്നതേതോ അതാണ്, സംസ്കാരം. ഇവ നിഷേകം മുതൽ ശ്മശാനക്രിയ വരെ പതിനാറുണ്ട്. ഇവ കർത്തവ്യമാണെന്നു മാനിക്കുന്നു. ദഹനാനന്തരം മരിച്ചയാളിനുവേണ്ടി ഒന്നും അനുഷ്ഠിക്കേണ്ടതില്ല.

28. **യജ്ഞം:** വിദ്വാന്മാരുടെ സത്കാരം, ശില്പ. രസായന പദാർഥവിദ്യകൾക്കുപയുക്തമായവ ചെയ്യുക, വിദ്യാദിശുഭഗുണങ്ങളുടെ ദാനം അഗ്നിഹോത്രാദികളാൽ വായു, വൃഷ്ടി, ജലം, ഔഷധി മുതലായവയെ ശുദ്ധമാക്കൽ വഴി ജീവികൾക്കു സൗഖ്യം പകരുക എന്നിവയാണ് യജ്ഞമെന്നു മാനിക്കുന്നു.

29. **ആര്യൻ:** ശ്രേഷ്ഠനും ദസ്യു ദുഷ്ടനും പറയുന്ന പേരുകളാണെന്നു മാനിക്കുന്നു

30. **ആര്യാവർത്തം:** ഈ ഭൂഭാഗത്തിനു് ഈ പേരു വന്നതു് ആദിസൃഷ്ടി മുതൽ ആര്യന്മാർ ഈ ഭാഗത്തെ അധിവസിക്കുന്നതിനാലാണ്. എന്നാൽ ഇതിന്റെ അതിരു് വടക്കു് ഹിമാലയവും തെക്കു് വിന്ധ്യാചലവും പടിഞ്ഞാറ് അട്ടക്കു് നദിയും കിഴക്കു് ബ്രഹ്മപുത്രയുമാണ്. ഈ നാലതിർത്തിയ്ക്കുള്ളിൽ ഉള്ള ദേശത്തിനെ ആര്യാവർത്തമെന്നു പറയുന്നു. ഇതിൽ സദാ വസിക്കുന്നവരെ ആര്യന്മാരെന്നും പറയുന്നു.

31. **ആചാര്യൻ:** സാംഗോപാംഗം വേദവിദ്യ പഠിപ്പിച്ചു് സത്യാചാരം ഗ്രഹിപ്പിച്ചു് മിഥ്യാചാരം ത്യജിപ്പിക്കുന്നയാളാണ് ആചാര്യൻ.

32. **ശിഷ്യൻ:** സത്യശിക്ഷണവും വിദ്യയും ഗ്രഹിക്കാൻ യോഗ്യനായ ധർമാത്മാവും വിദ്യാഗ്രഹണത്തിനു് ഇച്ഛയുള്ളയാളും ആചാര്യനു് പ്രിയം ചെയ്യുന്നയാളുമാണ് ശിഷ്യൻ.

33. **ഗുരു:** മാതാവും പിതാവും. സത്യം ഗ്രഹിച്ച് അസത്യത്തെ ത്യജിപ്പിക്കുന്നയാളാണ് ഗുരു.

34. **പുരോഹിതൻ:** യജമാനന്ന് ഹിതകരമായ സത്യത്തെ ഉപദേശിക്കുന്നയാൾ.

35. **ഉപാധ്യായൻ:** വേദഭാഗമോ, വേദാംഗമോ പഠിപ്പിക്കുന്നയാൾ.

36 **ശിഷ്ടാചാരം:** ധർമാചരണപൂർവ്വം ബ്രഹ്മചര്യത്തോടെവിദ്യ അഭ്യസിച്ച് പ്രത്യക്ഷാദി പ്രമാണങ്ങളാൽ സത്യവും അസത്യവും നിർണയിച്ച് സത്യം ഗ്രഹിക്കയും അസത്യം പരിത്യജിക്കയും ചെയ്യുന്നതാണ് ശിഷ്ടാചാരം. ഇതു ചെയ്യുന്നയാളാണ് **ശിഷ്ടൻ.**

37. **അഷ്ടപ്രമാണങ്ങൾ:** പ്രത്യക്ഷം മുതലായ എട്ടു പ്രമാണങ്ങൾ മാന്നിക്കുന്നു.

38. **ആപ്തൻ:** യാഥാർത്ഥ്യം പറയുന്ന, ധർമാത്മാവായ സർവരുടെയും, സുഖം തിനായി യത്നിക്കുന്നയാളാണ് ആപ്തൻ.

39. **പരീക്ഷ:** അഞ്ചു പ്രകാരത്തിലുണ്ട്. ഒന്ന് – ഈശ്വരൻ. ഈശ്വരൻെറ ഗുണകർമസ്വഭാവങ്ങളും, വേദവിദ്യയും. രണ്ട്— പ്രത്യക്ഷാദി എട്ടു പ്രമാണങ്ങൾ. മൂന്ന്—സൃഷ്ടിക്രമം. നാല്— ആപ്തന്മാരുടെ പെരുമാററം, അഞ്ച് — സ്വന്തം ആത്മാവിൻെറ പവിത്രത, വിദ്യ. ഈ അഞ്ചു പരീക്ഷകളാൽ സത്യാസത്യം നിർണ്ണയിച്ച് സത്യത്തെ ഗ്രഹിക്കയും അസത്യത്തെ പരിത്യജിക്കയും വേണം.

40. **പരോപകാരം:** മനുഷ്യൻെറ ദുരാചാരദുഃഖങ്ങൾ വിട്ടകലുകയും, ശ്രേഷ്ഠാചാരവും സുഖവും വർദ്ധിക്കുകയും ചെയ്യുന്നതിനു പ്രവർത്തിക്കുന്നതാണ് പരോപകാരം.

41. **സ്വതന്ത്രവും പരതന്ത്രവും:** ജീവൻ തൻെറ കർമങ്ങളിൽ സ്വതന്ത്രവും. കർമഫലം അനുഭവിക്കുന്നതിൽ ഈശ്വരൻെറ വ്യവസ്ഥയാൽ പരതന്ത്രവുമാണ്. അതുപോലെ ഈശ്വരൻതൻെറ സത്യാചാരാദി കർമങ്ങളനുഷ്ഠിക്കുന്നതിൽ സ്വതന്ത്രനാകുന്നു.

42. **സ്വർഗം:** സുഖവിശേഷ ഭോഗവും അതിനുതകുന്ന സാമഗ്രികളുടെ പ്രാപ്തിയുമാണ് സ്വർഗം.

43. **നരകം:** ദുഃഖവിശേഷ ഭോഗവും അതിനുതകുന്ന സാമഗ്രികളുടെ പ്രാപ്തിയുമാണ് നരകം.

44. **ജന്മം:** ശരീരം ധരിച്ച് പ്രകടമാക്കുന്നതാണ് ജന്മം. ഇത് പൂർവം, പരം, മധ്യം എന്നു മൂന്നു പ്രകാരത്തിലുണ്ട്.

45. **ജന്മം-മൃത്യു:** ശരീരത്തിന്റെ സംയോഗം ജന്മവും വിയോഗമാത്രം മൃത്യുവുമാണ്.

46. **വിവാഹം:** നിയമപൂർവം പ്രസിദ്ധമാക്കി, സ്വന്തം ഇച്ഛയാൽ പാണിഗ്രഹണം ചെയ്യുന്നതാണ് വിവാഹം.

47. **നിയോഗം:** വിവാഹത്തിനു ശേഷം പതിയോ പത്നിയോ മരിക്കുകയോ ചെയ്യുന്ന വിയോഗത്തിലോ അഥവാ നപുംസകത്വാദി സ്ഥിരരോഗത്തിലോ, സ്ത്രീയോ പുരുഷനോ ആപത്കാലത്തിൽ സ്വവർണ്ണത്തിലെയോ തന്റേതിനെക്കാൾ ഉത്തമവർണ്ണത്തിലെയോ സ്ത്രീയോടോ പുരുഷനോടോ ചേർന്ന് സന്തത്യുത്പാദനം നടത്തുന്നതു് നിയോഗം.

48. **സ്തുതി:** ഗുണകീർത്തനമോ ശ്രവണമോ ജ്ഞാനമോ ആണ്. ഇതിന്റെ ഫലം പ്രീതിയും മററുമാണ്.

49. **പ്രാർഥന:** സ്വസാമർഥ്യത്തിനു പുറമേ, ഈശ്വരനെ സംബന്ധിച്ച വിജ്ഞാനാദികൾ ലഭിക്കുവാൻ ഈശ്വരനോട് അപേക്ഷിക്കുന്നതു്. ഇതിനു ഫലം ദുരഭിമാനനാശവും മററുമാണ്,

50. **ഉപാസന:** ഈശ്വരന്റെ ഗുണകർമസ്വഭാവങ്ങൾ പവിത്രമാകയാൽ, തന്റേതും അപ്രകാരമാക്കണം. ഈശ്വരനെ സർവ്വവ്യാപകനായും തന്നിൽ ഈശ്വരൻ വ്യാപിച്ചിരിക്കുന്നെന്നും ഗ്രഹിച്ച് ഈശ്വരസമീപം നാമും നമ്മുടെ സമീപം ഈശ്വരനും ഉണ്ടെന്ന് യോഗാഭ്യാസത്താൽ സാക്ഷാത്കരിക്കുന്നതാണ് ഉപാസന, ഇതിന്ന് ജ്ഞാനോന്നതിയും മററുമാണ് ഫലം.

51. **സഗുണ നിർഗുണ സ്തുതി പ്രാർഥനോപാസന:-** ഈശ്വരനിലുള്ള ഗുണങ്ങളറിഞ്ഞു് അവയാൽ യുക്തനെന്നും ഇല്ലാത്തവയറിഞ്ഞു്, അവയില്ലാത്തവനെന്നും അറിഞ്ഞു് കീർത്തിക്കുന്നതാണ് സഗുണ-നിർഗുണസ്തുതി. ശുഭഗുണങ്ങൾ ഗ്രഹിക്കാൻ ഈശ്വരനോടിച്ഛിക്കുന്നതും, ദോഷങ്ങൾ ത്യജിക്കാൻ ഈശ്വരനോടു സഹായമാഗ്രഹിക്കുന്നതുമാണ് സഗുണനിർഗുണ പ്രാർഥന. എല്ലാ ഗുണങ്ങളുള്ളതും, സർവ്വദോഷങ്ങളാൽ രഹിതനും ആയതാണ് ഈശ്വരനെന്നറിഞ്ഞു് സ്വന്തം ആത്മാവിനെ അവനും, അവന്റെ ആജ്ഞയ്ക്കുമായി സമർപ്പിക്കുന്നതാണ് സഗുണ-നിർഗുണോപാസന. ഈ സിദ്ധാന്തങ്ങൾ എന്റെ ഗ്രന്ഥങ്ങളിൽ അവിടവിടെക്കാണാം.

സംക്ഷേപത്തിൽ സ്വസിദ്ധാന്തം വെളിവാക്കി. ഇതിന്റെ വിശേഷവ്യാഖ്യാനം ഈ സത്യാർഥപ്രകാശത്തിന്റെ പ്രകരണങ്ങളിലും വേദപര്യടനം (ഋഗ്വേദാദി ഭാഷ്യഭൂമിക) മുതലായ ഗ്രന്ഥങ്ങളിലും ഉണ്ടു്. എല്ലാവർക്കും മാന്യമായ കാര്യങ്ങൾ മാനിക്കുന്നു. അതായതു് സത്യം പറയണമെന്നതു് എല്ലാവർക്കും നല്ലതും മാന്യവുമാണ്. കള്ളം പറയുന്നതു് ചീത്തയും. ഇവ ഞാൻ സ്വീകരിക്കുന്നു.

മതമതാന്തരങ്ങളുടെ പരസ്പരവിരുദ്ധ ലഹളയിൽ എനിക്കു് പ്രസന്നതയില്ല. എന്തെന്നാൽ ഈ മതപ്രചാരകരാണു് അവരവരുടെ മതം പ്രചരിപ്പിച്ചു് മനുഷ്യരെ കുടുക്കി പരസ്പരം ശത്രുക്കളാക്കിയതു്. ഇതിനെ എതിർത്തു് സർവസത്യത്തിനെ പ്രചരിപ്പിച്ചു് ഏവരെയും ഐക്യമത്യത്തിലാക്കി, ദ്വേഷം വെടിയിച്ചു്, പരസ്പരം ദൃഢമായ പ്രീതിയുള്ളവരാക്കി എല്ലാവരും എല്ലാവർക്കും സുഖലാഭങ്ങൾ എത്തിച്ചു കൊടുപ്പിക്കുന്നതിനു വേണ്ടിയാണു് എൻെറപരിശ്രമങ്ങളും അഭിപ്രായങ്ങളും.

സർവശക്തിമാനായ ഈശ്വരൻെറ കൃപയും സഹായവും ആപ്തപുരുഷന്മാരുടെ സഹാനുഭൂതിയും കൊണ്ടു് ഈ സിദ്ധാന്തങ്ങൾ ഭൂമിയിലെങ്ങും ശീഘ്രം പ്രവൃത്തമാകട്ടെ. അങ്ങനെ ഏവരും സഹജമായി ധർമാർഥകാമമോക്ഷങ്ങൾ സിദ്ധമാക്കി സദാ ഉന്നതിയും ആനന്ദവും പ്രാപിക്കട്ടെ. ഇതാണെൻെറ മുഖ്യലക്ഷ്യം.

## ബുദ്ധിമാന്മാരോടു് അധികമെന്തു വിസ്തരിക്കാൻ!

ഓം്മ് ശന്നോ മിത്രഃ ശം വരുണഃ ശന്നോ ഭവത്വര്യമാ.
ശന്ന ഇന്ദ്രോ ബൃഹസ്പതിഃ ശന്നോ വിഷ്ണുരുരുക്രമഃ

നമോ ബ്രഹ്മണേ നമസ്തേ വായോ ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി. ത്വമേവ പ്രത്യക്ഷം ബ്രഹ്മവാദിഷമ്, ഋതമവാദിഷമ്, സത്യമവാദിഷമ്, തന്മാമാവീത്തദ്വക്താരമാവീദ് ആവീന്മാമ് ആവീദ്വക്താരമ്.*

ഓം്മ് ശാന്തിഃ ശാന്തിഃ ശാന്തിഃ

ശ്രീമത്പരമഹംസ പരിവ്രാജകാചാര്യനും, പരമവിദ്വാനും, ആയ
ശ്രീവിരജാനന്ദ സരസ്വതിസ്വാമികളുടെ ശിഷ്യനായ
ശ്രീമദ്ദയാനന്ദസരസ്വതിസ്വാമികളാൽ വിരചിത
മായ സ്വമന്തവ്യാമന്തവ്യ സിദ്ധാന്തങ്ങളാൽ
സമന്വിതമായ സുപ്രമാണയുക്തവും,
സുഭാഷാവിഭൂഷിതവുമായ
സത്യാർഥപ്രകാശം
എന്ന ഈ ഗ്രന്ഥം
സമ്പൂർണം.

സത്യാർഥപ്രകാശത്തിൻെറ ഈ മലയാള തർജ്ജമ ടിപ്പണി—അനുബന്ധങ്ങൾ സഹിതം ചെയ്തതു് ഹിസ്സാർ ദയാനന്ദ ബ്രാഹ്മമഹാവിദ്യാലയത്തിലെ പ്രഥമ കേരളീയസ്നാതകനും വൈദികയതിമണ്ഡലം ആചാര്യബിരുദം സമ്മാനിച്ചയാളുമായ നരേന്ദ്രഭൂഷൺ ആണു്.

* തൈത്തിരീയ ആരണ്യകം. 7.12.

# അനുബന്ധം-1

## സത്യാർത്ഥ പ്രകാശത്തിൽ വർണ്ണിച്ചിരിക്കുന്ന 108* ഈശ്വരനാമങ്ങളുടെ പട്ടിക

(അകാരാദി ക്രമത്തിൽ)

| | നാമം | പേജ് | | നാമം | പേജ് |
|---|---|---|---|---|---|
| 1 | അക്ഷര | 22 | 27 | കേതു | 40 |
| 2 | അഗ്നി | 22, 25 | 28 | ഖം | 21 |
| 3 | അജ | 42 | 29 | ഗണപതി | 46 |
| 4 | അത്താ | 37 | 30 | ഗണേശൻ | 46 |
| 5 | അദ്വൈതം | 48 | 31 | ഗരുത്മാൻ | 23 |
| 6 | അനന്തം | 43 | 32 | ഗുരു | 42 |
| 7 | അനാദി | 43 | 33 | ചന്ദ്രൻ | 39 |
| 8 | അന്തര്യാമി | 50 | 34 | ചിത് | 44 |
| 9 | അന്നം | 37 | 35 | ജലം | 37 |
| 10 | അന്നാദഃ | 37 | 36 | ജ്ഞാനം | 43 |
| 11 | അര്യമാ | 30 | 37 | തൈജസൻ | 27 |
| 12 | ആകാശഃ | 37 | 38 | ദയാലു | 48 |
| 13 | ആചാര്യ | 42 | 39 | ദിവ്യൻ | 23 |
| 14 | ആത്മാ | 34 | 40 | ദേവൻ | 35–36 |
| 15 | ആദിത്യൻ | 28 | 41 | ദേവി | 46 |
| 16 | ആനന്ദൻ | 44 | 42 | ധർമ്മരാജൻ | 50 |
| 17 | ആപ്ത | 51 | 43 | നാരായണൻ | 39 |
| 18 | ഇന്ദ്രൻ | 22, 31 | 44 | നിത്യൻ | 44 |
| 19 | ഈശ്വരൻ | 27 | 45 | നിരഞ്ജനൻ | 45 |
| 20 | ഉരുക്രമൻ | 32 | 46 | നിരാകാരൻ | 45 |
| 21 | ഓമ് | 17, 21, 25 | 47 | നിർഗുണൻ | 49 |
| 22 | കവി | 53 | 48 | ന്യായകാരി | 48 |
| 23 | കാലൻ | 51 | 49 | പരമാത്മാവ് | 34 |
| 24 | കാലാഗ്നി | 22, 23 | 50 | പരമേശ്വരൻ | 34 |
| 25 | കുബേരൻ | 36 | 51 | പിതാവ് | 41 |
| 26 | കൂടസ്ഥൻ | 46 | 52 | പിതാമഹൻ | 41 |

* പേജ് 53ലെ 119-ാം അടിക്കുറിപ്പ് നോക്കുക അവിടെ 104 എന്നത് 108 എന്നു തിരുത്തണം. നൂറെറട്ടു നാമ വ്യാഖ്യാനങ്ങളാണുള്ളത്. എന്നാൽ പര, മാത്മാ, ആത്മ സംബന്ധിതവും, പരമേശ്വരൻ ഈശ്വര സംബന്ധിതവും പിതാമഹൻ, പ്രപിതാമഹൻ പിതാസംബന്ധിതവും സച്ചിദാനന്ദൻ സമസ്ത രൂപവും ദേവി ദേവന്റെ സ്ത്രീലിംഗവും ബ്രഹ്മാവ് ബ്രഹ്മത്തിന്റെ പുല്ലിംഗവുമാണ്. ഇവ ഏഴും ഓമും ഒഴിവാക്കിയാൽ നൂറു നാമങ്ങളാണുള്ളത്. ഓമിന്റെ വ്യാഖ്യാനമാണല്ലോ മററെല്ലാം.

# അനുബന്ധം - 2

## സത്യാർത്ഥപ്രകാശത്തിൽ ഉദ്ധൃതമോ സൂചിതമോ ആയ ഗ്രന്ഥങ്ങൾ (അകാരാദിക്രമത്തിൽ)

(ടിപ്പണികളിലെ പുസ്തകങ്ങളുടെ പട്ടിക ഇതിലില്ല.)

# അനുബന്ധം - 3

## തിരുത്ത്

ശാരീരിക (ഭാഷ്യ) സൂത്രമെന്നതിനുപകരം ചിലവശങ്ങളിൽ ശാരീരകമെന്നും 336_ാം പേജിൽ മൂലേമൂലഭാവാദ് എന്നതു് മൂലേ മൂലാഭാവാദ് എന്നും തിരുത്തണം. മുൻപ്, പിൻപ്, തിരഞ്ഞ മുതലായവയ്ക്കു പകരം മുമ്പ്, പിമ്പ്, തെരഞ്ഞ മുതലായവയും ൻ, ൽ, ത, ന, എന്നിവ പരസ്പരം മാറിവന്നും ചില പ്രൂഫ് പിഴകളും വന്നിട്ടുള്ളതല്ലാതെ കാര്യമായ അബദ്ധമൊന്നും കടന്നുകൂടാതിരിക്കാൻ ശ്രദ്ധിച്ചിട്ടുണ്ട്.

